# കാളിദാസസർവ്വസ്വം

(രണ്ടാംഭാഗം)

## നാലു കാവ്യങ്ങൾ

ഡോക്‌ടർ സുധാംശു ചതുർവേദി




സുധാ പബ്‌ളിക്കേഷൻസ്, തൃശ്ശൂർ-1

വില – 50ക.

കാളിദാസസവ്വസ്വം

ഗ്രന്ഥകർത്താ

ഡോക്ടർ സുധാംശു ചതുർവേദി

പകർപ്പവകാശം

ഡോക്ടർ സുധാ ചതുർവേദിക്കു്

പ്രസാധനം

സുധാ പബ്ളിക്കേഷൻസ്

തൃശ്ശിവപേരൂർ_1

മുദ്രണം

സെൻറ് ജോസഫ്സ് ഐ. എസ്സ്. പ്രസ്സ്

തൃശ്ശിവപേരൂർ—1

ഒന്നാം പതിപ്പ്

1976 ജനുവരി 26

വില: 50ക.

  

KALIDASASARVASWAM

By

DR. SUDHANSHU CHATURVEDI

Copyright to

DR. SUDHA CHATURVEDI

Published by

SUDHA PUBLICATIONS

Trichur-1

Printed at

St. Joseph's I. S. Press

Trichur-1

First Edition

26th January, 1976

Price: Rs. 50

# ഉള്ളടക്കം

ഗുർവ്വർത്ഥമർത്ഥീ ശ്രുതപാരദൃശ്വാ
രഘോഃ സകാശാദനവാപ്യ കാമം
ഗതോ വദാന്യാന്തരമിത്യയം മേ
മാ ഭൂൽ പരീവാദനവാവതാരഃ.

*രഘുവംശം–5/24.*

# ഋതുസംഹാരം

## ആമുഖം

ഋതുസംഹാരം, മേഘദൂതം എന്ന രണ്ടു ഭാവകാവ്യങ്ങളും കുമാരസംഭവം, രഘുവംശം എന്ന രണ്ടു മഹാകാവ്യങ്ങളും വിക്രമോർവ്വശീയം, മാളവികാഗ്നിമിത്രം, അഭിജ്ഞാനശാകുന്തളം എന്ന മൂന്നു നാടകങ്ങളും കാളിദാസൻേറതാണെന്നു പണ്ഡിതന്മാർ സമ്മതിക്കുന്നുണ്ട്. സുദീർഘവും സൂക്ഷ്മവുമായ പഠനംമൂലം ഈ ഏഴുകൃതികളുടേയും കാലക്രമവും കവിയുടെ മാനസികവികാസത്തെ മനസ്സിലാക്കാനുള്ള ശ്രമത്തിനിടയിൽ, തിട്ടപ്പെടുത്തിയിട്ടുണ്ട്. മൊത്തത്തിൽ പറഞ്ഞാൽ പരിശീലനം, പരിപാകത (മദ്ധ്യകാലം) വൈദഗ്ധ്യം (ഉത്തുംഗപ്രതിഭ) എന്നീ മൂന്നു ഘട്ടങ്ങളെ കവി തരണം ചെയ്തിരിക്കുന്നു. ഇതിൽ ഋതുസംഹാരം, വിക്രമോർവ്വശീയം എന്നിവ ഒന്നാംഘട്ടത്തിലും മേഘസന്ദേശം, കുമാരസംഭവം, മാളവികാഗ്നിമിത്രം എന്നിവ രണ്ടാം ഘട്ടത്തിലും രഘുവംശവും, ശാകുന്തളവും മൂന്നാംഘട്ടത്തിലും പെടുന്നു. അതുകൊണ്ട് ഋതുസംഹാരം കാലത്തെ സംബന്ധിച്ചേടത്തോളം ആദ്യത്തേതും ഗുണത്തെസ്സംബന്ധിച്ചേടത്തോളം അവസാനത്തേതുമാകുന്നു.

ഭാവാത്മകമായ ഈ കൃതിയിൽ ആറു സർഗ്ഗങ്ങളും പ്രക്ഷിപ്തശ്ലോകങ്ങളടക്കം 155 പദ്യങ്ങളുമാണുള്ളത്. ഈ കൃതിയുടെ തലക്കെട്ടിന്, പുതിയ രീതിയിൽ ''കാലഘട്ടങ്ങളുടെ രൂപരേഖ'' എന്നർത്ഥം പറയാവുന്നതാണ്. ഉത്തരേന്ത്യയിലെ ആറു ഋതുക്കളെ (കാലഘട്ടങ്ങളെ) സംബന്ധിച്ച വർണ്ണനമാണ് ഇതിലെ ഉള്ളടക്കം. ഒരു കാമുകൻ തൻേറ പ്രേയസിക്കു കാണിച്ചുകൊടുത്തു പറയുന്ന രൂപത്തിലാണ് പദ്യങ്ങൾ എഴുതപ്പെട്ടിട്ടുള്ളത്. ചരാചരാത്മകങ്ങളായ ജീവജാലങ്ങളിലും പ്രകൃതിയിലും ഋതുക്കൾ ഉളവാക്കുന്ന പ്രതിഫലനത്തെക്കുറിച്ച് ഇതിൽ സവിസ്തരം പ്രതിപാദിക്കുന്നു.

തൻേറ മററു കൃതികളെ അപേക്ഷിച്ചു രചനാഭംഗിയിൽ വളരെ താണ നിലവാരം പുലർത്തുന്നുവെന്ന കാരണത്താൽ ഋതുസംഹാരം കാളിദാസകൃതിയല്ലെന്നുവരെ ചില വിമർശകന്മാർ അഭിപ്രായപ്പെടുന്നുണ്ട്. കവിയുടെ ആശയപ്രകടനത്തിലുള്ള സ്വാതസ്സിദ്ധമായ ലാളിത്യവും നിരീക്ഷണപാടവവും ഇതിൽ പരിമിതമായേ പ്രകടമാകുന്നുള്ളു. പല ഭാഗങ്ങളും അപക്വവും വിരസമായ ആവർത്തനങ്ങൾ നിറഞ്ഞതുമാണ്.

വളരെ സ്പഷ്ടമായ ബോധം സൃഷ്ടിക്കാനുള്ള കവിയുടെ ശ്രമം കുററമററതാണ്. കാവ്യത്തിൻേറ പൊതുവേയുള്ള ഭംഗിയെ അംഗീകരിക്കുന്നതോടൊപ്പം എല്ലാ പരിമിതികളേയും ഒരു പുതുമുഖത്തിൻേറ കുറവുകളെന്ന നിലയിൽ വ്യാഖ്യാനിക്കാവുന്നതാണ്. കാളിദാസകൃതികൾ പഠിക്കുന്ന വിദ്യാർത്ഥികളുടെ അഭിപ്രായത്തിൽ, കവിയുടെ സാധനയുടെ വികാസകാലത്തെഴുതിയ ആദ്യത്തെ കൃതിയാണ് ഋതുസംഹാരം.

കവിയുടെ ശോഭനമായ ഭാവിയുടെ നല്ലൊരു വാഗ്ദാനമാണ് ഈ കാവ്യം.

സൂര്യോദയം ദിവസത്തെയെന്നപോലെ ഋതുസംഹാരം കാളിദാസനെന്ന കവിയെ അവതരിപ്പിക്കുന്നു.

# ഋതുസംഹാരം

## മൂലം

### പ്രഥമഃ സർഗ്ഗഃ

1 പ്രചണ്ഡസൂര്യ്യഃ സ്പൃഹണീയചന്ദ്രമാഃ
സദാവഗാഹക്ഷമവാരിസഞ്ചയഃ
ദിനാന്തരമ്യോഽഭ്യുപശാന്തമന്മഥോ
നിദാഘകാലോഽയമുപാഗതഃ പ്രിയേ!

2 നിശാഃ ശശാങ്കക്ഷതനീലരാജയഃ
ക്വചിദ്വിചിത്രം ജലയന്ത്രമന്ദിരം
മണിപ്രകാരാഃ സരസം ച ചന്ദനം
ശുചൌ പ്രിയേ! യാന്തി ജനസ്യ സേവ്യതാം.

3 സുവാസിതം ഹർമ്മ്യതലം മനോഹരം
പ്രിയാമുഖോച്ഛ്വാസവികമ്പിതം മധു
സുതന്ത്രിഗീതം മദനസ്യ ദീപനം
ശുചൌ നിശീഥേഽനുഭവന്തി കാമിനഃ.

4 നിതംബബിംബൈഃ സദുകൂലമേഖലൈഃ
സ്തനൈഃ സഹാരാഭരണൈഃ സചന്ദനൈഃ
ശിരോരുഹൈഃ സ്നാനകഷായവാസിതൈഃ
സ്ത്രിയോ നിദാഘം ശമയന്തി കാമിനാം.

5 നിതാന്തലാക്ഷാരസരാഗരഞ്ജിതൈർ-
നിതംബിനീനാം ചരണൈഃ സനൂപുരൈഃ
പദേപദേ ഹംസരുതാനുകാരിഭിർ-
ജനസ്യ ചിത്തം ക്രിയതേ സമന്മഥം.

6 പയോധരാശ്ചന്ദനപങ്കചർച്ചിതാ-
സ്തുഷാരഗൌരാർപ്പിതഹാരശേഖരാഃ
നിതംബദേശാശ്ച സഹേമമേഖലാഃ
പ്രകുർവ്വതേ കസ്യ മനോ ന സോത്സുകം.

7 സമുദ്ഗതസ്വേദചിതാംഗസന്ധയോ
വിമുച്യ വാസാംസി ഗുരൂണി സാംപ്രതം
സ്തനേഷു തന്വംശുകമുന്നതസ്തനാ
നിവേശയന്തി പ്രമദാഃ സയൌവ്വനാഃ.

8 സചന്ദനാംബുവ്യജനോൽഭവാനിലൈഃ
സഹാരയഷ്ടിസ്തനമണ്ഡലാർപ്പണൈഃ
സവല്ലകീകാകളിഗീതനിസ്വനൈർ-
വിബോധ്യതേ സുപ്ത ഇവാദ്യ മന്മഥഃ.

# ഋതുസംഹാരം

## ഗദ്യവിവൎത്തനം

## ഒന്നാം സർഗ്ഗം

1. ഭയം ജനിപ്പിക്കുന്ന സൂര്യൻ, കൊതിയുളവാക്കുന്ന ചന്ദ്രൻ, എപ്പോഴും കുളിക്കാൻ പററിയ ജലാശയങ്ങൾ, സുഖകരമായ സന്ധ്യാസമയം, അടങ്ങിയ കാമവികാരം ഇങ്ങനെയെല്ലാമുള്ള ഗ്രീഷ്മകാലം, പ്രിയേ! ഇതാ വന്നുചേൎന്നുകഴിഞ്ഞു.

2. കറുപ്പുകളെല്ലാമില്ലാതാക്കിയ വെൺതിങ്കൾ ഉള്ള രാത്രികൾ, ചില ദിക്കിൽ വിസ്മയം ജനിപ്പിക്കുന്ന ജലയന്ത്രഗൃഹം, പലതരം രത്നങ്ങൾ, കൊഴുത്ത ചന്ദനച്ചാറു് ഇതെല്ലാം ഗ്രീഷ്മകാലത്തു്, പ്രിയേ! ജനങ്ങൾക്കു സുഖമായി അനുഭവിക്കത്തക്കവയായിത്തീരുന്നു.

3. പരിമളം ഇളകുന്ന മനോഹരമായ വെൺകളിമാടം, പ്രേയസിയുടെ ശ്വാസവായു തട്ടി തുളുമ്പുന്ന തെളിമദ്യം, സുഖകരമായ വീണാഗാനം എന്നീ കാമോദ്ദീപകങ്ങളായ വസ്തുക്കൾ ഗ്രീഷ്മകാലത്തു രാത്രിയിൽ കാമികൾ അനുഭവിക്കുന്നു.

4. നേരിയ പൂഞ്ചേല ധരിച്ചു് അരഞ്ഞാൺ അണിഞ്ഞിട്ടുള്ള കനത്ത നിതംബപ്രദേശങ്ങൾകൊണ്ടും ചന്ദനച്ചാറും മുത്തുമാലകളും ചേർന്ന പോർക്കൊങ്കകൾകൊണ്ടും കുളിച്ചു് വാസനതൈലം പുരട്ടിയ വാർകുന്തൽകൊണ്ടും സ്ത്രീകൾ കാമികളുടെ ചൂടാററുന്നു.

5. ചെമ്പഞ്ഞിച്ചാറണിഞ്ഞു തുടുപ്പിച്ചു്, കാൽചിലങ്കകൾ ധരിച്ചു്, ഓരോ അടിവെയ്പ്പിലും അരയന്നങ്ങൾ കൂകുന്നതുപോലെ കിലുക്കമുണ്ടാകുന്ന നിതംബിനിമാരുടെ ചേവടികൾ ജനങ്ങളുടെ മനസ്സിനെ കാമവിവശമാക്കിത്തീർക്കുന്നു.

6. ചന്ദനച്ചാറു പുരട്ടി വെൺമുത്തുമാലകൾ അണിഞ്ഞ കുളർമുലകളും പൊന്നരഞ്ഞാൺ ഇണങ്ങിയ നിതംബപ്രദേശങ്ങളും ആരുടെ മനസ്സിനെയാണു് ഉൽക്കണ്ഠാകുലമാക്കിത്തീർക്കാത്തതു്.

7. വിൎത്ത കൊങ്കകളുള്ള മദാലസകളായ യുവതികൾ ഇപ്പോൾ അവയവസന്ധികളിലെല്ലാം വിയൎപ്പുനീരുറന്നു പൊങ്ങുകയാൽ കനത്ത വസ്ത്രങ്ങളെല്ലാം അഴിച്ചുമാററി സ്തനങ്ങളിൽ നേരിയവസ്ത്രം ഇടുന്നു.

8. ചന്ദനച്ചാറിൽ മുക്കിയ വിശറിയിൽനിന്നു വീഴുന്ന ഇളംതെന്നലുകളും മുത്തണിസ്തനങ്ങൾ അമൎത്തിക്കൊണ്ടുള്ള ആലിംഗനങ്ങളും വീണകളുടെ അവ്യക്തമനോഹരങ്ങളായ ഗീതധ്വനികളും ഉറങ്ങിയതുപോലെ അടങ്ങിക്കിടക്കുന്ന കാമനെ ഇപ്പോൾ ഉണൎത്തുന്നു.

9 സിതേഷു ഹർമ്മ്യേഷു നിശാസു യോഷിതാം
സുഖപ്രസുപ്താനി മുഖാനി ചന്ദ്രമാഃ
വിലോക്യ നൂനം ഭൃശമുത്സുകശ്ചിരം
നിശാക്ഷയേ യാതി ഹ്രിയേവ പാണ്ഡുതാം.

10 അസഹ്യവാതോദ്ധതരേണുമണ്ഡലാ
പ്രചണ്ഡസൂര്യാതപതാപിതാ മഹീ
ന ശക്യതേ ദ്രഷ്ടുമപി പ്രവാസിഭിഃ
പ്രിയാവിയോഗാനലദഗ്ധമാനസൈഃ.

11 മൃഗാഃ പ്രചണ്ഡാതപതാപിതാ ഭൃശം
തൃഷാ മഹത്യാ പരിശുഷ്കതാലവഃ
വനാന്തരേ തോയമിതി പ്രധാവിതാ
നിരീക്ഷ്യ ഭിന്നാഞ്ജനസംനിഭം നഭഃ.

12 സവിഭ്രമൈഃ സസ്മിതജിഹ്മവീക്ഷിതൈർ-
വിലാസവത്യോ മനസി പ്രവാസിനാം
അനംഗസന്ദീപനമാശു കുർവ്വതേ
യഥാ പ്രദോഷാഃ ശശിചാരുഭൂഷണാഃ.

13 രവേർമയൂഖൈരഭിതാപിതോ ഭൃശം
വിദഹ്യമാനഃ പഥി തപ്തപാംസുഭിഃ
അവാങ്മുഖോ ജിഹ്മഗതിഃ ശ്വസൻ മുഹുഃ
ഫണീ മയൂരസ്യ തലേ നിഷീദതി.

14 തൃഷാ മഹത്യാ ഹതവിക്രമോദ്യമഃ
ശ്വസൻ മുഹുർദ്ദൂരവിദാരിതാനനഃ
ന ഹന്ത്യദൂരേഽപി ഗജാൻ മൃഗേശ്വരോ
വിലോലജിഹ്വശ്ചലിതാഗ്രകേസരഃ.

15 വിശുഷ്കകണ്ഠോൽഗതശീകരാംഭസോ
ഗഭസ്തിഭിർഭാനുമതോഽഭിതാപിതാഃ
പ്രവൃദ്ധതൃഷ്ണോപഹതാ ജലാർത്ഥിനോ
ന ദന്തിനഃ കേസരിണോഽപി ബിഭ്യതി.

16 ഹുതാഗ്നികല്പൈഃ സവിതുർഗഭസ്തിഭിഃ
കലാപിനഃ ക്ലാന്തശരീരചേതസഃ
ന ഭോഗിനം ഘ്നന്തി സമീപവർത്തിനം
കലാപചക്രേഷു നിവേശിതാനനം.

17 സഭദ്രമുസ്തം പരിശുഷ്കകർദ്ദമം
സരഃ ഖനന്നായതപോത്രമണ്ഡലൈഃ
രവേർമയൂഖൈരഭിതാപിതോ ഭൃശം
വരാഹയൂഥോ വിശതീവ ഭൂതലം.

9. വെൺകളി പൂശിയ ധനികഗൃഹങ്ങളിൽ രാത്രികളിൽ സുഖമായി കിടന്നുറങ്ങുന്ന സ്ത്രീകളുടെ മുഖങ്ങൾ ചന്ദ്രൻ വളരെ നേരം ഏററവും ഔത്സുക്യത്തോടുകൂടി നോക്കിനിന്നിട്ട്, പുലർകാലത്തു ലജ്ജ നിമിത്തമാവണം വിളപ്പു ബാധിച്ചവനായിത്തീരുന്നു.

10. വല്ലഭന്മാരുടെ വിരഹാഗ്നിയാൽ മനം വെന്ത വിരഹികൾക്കു സഹിക്കാനാവാത്ത ചുടുകാററടിച്ചു പൊടിപടലം പൊങ്ങിയും സൂര്യൻെറ പൊരിവെയിലേററു പഴുത്തും ഭൂമി, ഒന്നു നോക്കാൻപോലും വയ്യാത്തമട്ടായിരിക്കുന്നു.

11. മൃഗങ്ങൾ, കടുത്ത വെയിൽകൊണ്ടു പൊരിഞ്ഞു വല്ലാതെ വർദ്ധിച്ച ദാഹംകൊണ്ടു നാവു വരണ്ട്, അഞ്ജനപ്പൊളിപോലെ മിന്നുന്ന ആകാശം ദൂരെ കണ്ടു വെള്ളമാണെന്നു തെററിദ്ധരിച്ചു കാട്ടിൽ കുതിച്ചു പായാൻ തുടങ്ങിയിരിക്കുന്നു.

12. ശൃംഗാരഭംഗി കോലുന്ന സുന്ദരിമാർ ചന്ദ്രബിംബമാകുന്ന തങ്കപ്പതക്കമണിഞ്ഞ രാത്രികളെന്നപോലെ വിലാസംപൂണ്ടും, കള്ളക്കണ്ണിട്ടു നോക്കിയും വിരഹികളുടെ മനസ്സിൽ കാമവികാരത്തിനു പെട്ടെന്നു ദീപ്തി ഉണ്ടാക്കുന്നു.

13. സൂര്യൻെറ രശ്മികളാൽ എരിപൊരിസഞ്ചാരംകൊണ്ട്, വഴിയിൽ പഴുത്ത പൂഴിമണ്ണിൽ വെന്തുപിടയുന്ന പാമ്പ്, തല താഴ്ത്തി ഇഴഞ്ഞിഴഞ്ഞു് വല്ലാതെ കിതച്ചുകൊണ്ട് മയിലിൻെറ തണലിൽ ചെന്നു കിടക്കുന്നു.

14. ദാഹം വർദ്ധിക്കുകയാൽ പരാക്രമവും ഉത്സാഹവും നശിച്ച് വീണ്ടും വീണ്ടും കിതച്ചും നല്ലപോലെ വാ പൊളിച്ചും നാവിട്ടിളക്കിയും കഞ്ചിരോമങ്ങളുടെ അററം ചലിപ്പിച്ചും കിടക്കുന്ന സിംഹം, അടുത്തു കണ്ടിട്ടുപോലും ഗജങ്ങളെ കൊല്ലുന്നില്ല.

15. സൂര്യൻെറ വെയിലേററു പൊരിഞ്ഞു തൊണ്ടവരണ്ടവയും തുമ്പിക്കൈ വഴിയായി നീർത്തുള്ളികൾ ചിതറുന്നവയും ആയ ആനകൾ ദാഹം വല്ലാതെ വർദ്ധിച്ചു വെള്ളംതേടിപ്പോകുമ്പോൾ സിംഹത്തെപ്പോലും ഭയപ്പെടുന്നില്ല.

16. എരിതീപോലുള്ള പൊരിവെയിലേററ് ഉടലും കരളും തളർന്ന മയിലുകൾ, (തണുപ്പുതേടി) അടുക്കൽവന്നു തങ്ങളുടെ പീലികൾക്കിടയിൽ തല പൂഴ്ത്തിവെച്ചുകിടക്കുന്ന പാമ്പിനെ കൊല്ലുന്നില്ല.

17. പന്നിക്കൂട്ടം, വററി ചളിയുണങ്ങിയ പൊയ്കയിൽ നീണ്ട തേററകൾകൊണ്ടു മുത്തങ്ങ കുത്തിപ്പറിക്കുന്നതുകണ്ടാൽ സൂര്യൻെറ ചെങ്കതിരുകളേററു് വല്ലാതെ വർദ്ധിച്ച ചൂടുനിമിത്തം ഭൂമിയുടെ ഉള്ളിലേക്കു പോകാൻ ശ്രമിക്കുകയാണെന്നു തോന്നും.

18 വിവസ്വതാ തീക്ഷ്ണതരാംശുമാലിനാ
സപങ്കതോയാൽ സരസോഽഭിതാപിതഃ
ഉൽപ്ലുത്യ ഭേകസ്തൃഷിതസ്യ ഭോഗിനഃ
ഫണാതപത്രസ്യ തലേ നിഷീദതി.

19 സമുദ്ധൃതാശേഷമൃണാളജാലകം
വിപന്നമീനം ദ്രുതഭീതസാരസം
പരസ്പരോൽപീഡനസംഹതൈർഗജൈഃ
കൃതം സരഃ സാന്ദ്രവിമർദ്ദകർദമം.

20 രവിപ്രഭോദ്ഭിന്നശിരോമണിപ്രഭാ
വിലോലജിഹ്വാദ്വയലീഢമാരുതഃ
വിഷാഗ്നിസൂര്യാതപതാപിതഃ ഫണീ
ന ഹന്തി മണ്ഡൂകകുലം തൃഷാകുലഃ.

21 സഫേനലാലാവൃതവക്ത്രസമ്പുടം
വിനിഃസൃതാലോഹിതജിഹ്വമുന്മുഖം
തൃഷാകുലം നിഃസൃതമദ്രിഗഹ്വരാ-
ദവേക്ഷമാണം മഹിഷീകുലം ജലം.

22 പടുതരദവദാഹോച്ഛുഷ്കസസ്യപ്രരോഹാഃ
പരുഷപവനവേഗോൽക്ഷിപ്തസംശുഷ്കപർണ്ണാഃ
ദിനകരപരിതാപക്ഷീണതോയാഃ സമന്താ-
ദ്വിദധതി ഭയമുച്ചൈർവീക്ഷ്യമാണാ വനാന്താഃ.

23 ശ്വസിതി വിഹഗവർഗ്ഗഃ ശീർണ്ണപർണ്ണദ്രുമസ്ഥഃ
കപികുലമുപയാതി ക്ലാന്തമദ്രേർനികുഞ്ജം,
ഭ്രമതി ഗവയയൂഥഃ സർവ്വതസ്തോയമിച്ഛൻ
ശരഭകുലമജിഹ്മം പ്രോദ്ധരത്യംബു കൂപാൽ.

24 വികചനവകസുംഭസ്വച്ഛസിന്ദൂരഭാസാ
പ്രബലപവനവേഗോൽഭൂതവേഗേന തൂർണ്ണം
തരുവിടപലതാഗ്രാലിംഗനവ്യാകലേന
ദിശി ദിശി പരിദഗ്ധാ ഭൂമയഃ പാവകേന,

25 ജ്വലതി പവനവൃദ്ധഃ പർവ്വതാനാം ദരീഷു
സ്ഫുടതി പടുനിനാദഃ ശുഷ്കവംശസ്ഥലീഷു
പ്രസരതി തൃണമദ്ധ്യേ ലബ്ധവൃദ്ധിഃ ക്ഷണേന
ഗ്ലപയതി മൃഗവർഗ്ഗം പ്രാന്തലഗ്നോ ദവാഗ്നിഃ.

26 ബഹുതര ഇവ ജാതഃ ശാല്മലീനാം വനേഷു
സ്ഫുരതി കനകഗൌരഃ കോടരേഷു ദ്രുമാണാം
പരിണതദളശാഖാനുൽപതൻ പ്രാംശുവൃക്ഷാൻ
ഭ്രമതി പവനധൂതഃ സർവ്വതോഽഗ്നിർവനാന്തേ.

18. സൂര്യന്റെ ഏററവും കടുത്ത വെയിൽനിമിത്തം (ചുട്ടുപൊള്ളുന്ന) ചളിയും വെള്ളവുമുള്ള പൊയ്കയിൽനിന്നു ചൂട്ട സഹിക്കാനാവാതെ തവള മേല്പോട്ട ചാടി ദാഹിച്ച പാമ്പിന്റെ വിടർത്തിയ പടത്തിൻകീഴിൽ ചെന്നിരിക്കുന്നു.

19. താമരവളയം മുഴവൻ പറിച്ചെടുത്തതും മത്സ്യങ്ങൾ ചത്തൊടുങ്ങിയതും വണ്ടുകൾ കോഴികൾ ഭയന്നകന്നതുമായ താമരപ്പൊയ്കയെ, തമ്മിൽ തിക്കിത്തിരക്കി ചെന്നിറങ്ങിയ ആനകൾ ചവിട്ടിക്കുഴച്ച ചളിമാത്രമുള്ള താക്കിത്തീർത്തു.

20. സൂര്യകാന്തിയോടിടകലർന്ന ശിരോരത്നകാന്തിയോടുകൂടിയതും ഇളകിക്കൊണ്ടിരിക്കുന്ന ഇരട്ടനാവുകൊണ്ട കാററു നക്കിക്കുടിക്കുന്നതും വിഷത്തിലും സൂര്യന്റെ വെയിലും നിമിത്തം എരിപൊരികൊണ്ട ദാഹിച്ച വലയുന്നതുമായ പാമ്പു തവളകളെ കൊല്ലുന്നില്ല.

21. നുരയും പതയും നിറഞ്ഞ വായോടുകൂടി തുടുത്ത നാവുനീട്ടി മേല്പോട്ട നോക്കി ദാഹിച്ചുവലഞ്ഞ എരുമകൾ പർവ്വതഗുഹയിൽനിന്നു പുറത്തുവന്നു വെള്ളമന്വേഷിക്കുന്നു.

22. ശക്തിയേറിയ കാട്ടുതീമൂലം ചെടികൾ ഉണങ്ങിക്കരിഞ്ഞതും പരുത്തകാറേററ് ഉണങ്ങിയ ചപ്പിലകൾ പറക്കുന്നതും സൂര്യന്റെ വെയിലേററ് വെള്ളം വററിയതുമായ ചുററുമുള്ള വനപ്രദേശങ്ങൾ, കാണുന്നവക്ക് ഏററവും ഭയമുളവാക്കുന്നു.

23. പക്ഷികൾ ഇല കൊഴിഞ്ഞ മരത്തിന്മേലിരുന്നു നെടുവീർപ്പിടുന്നു. കരങ്ങന്മാർ തളർന്നു പർവ്വതത്തിലെ വള്ളിക്കുടിലുകൾ പൂകുന്നു. കാട്ടുകാളക്കൂട്ടം വെള്ളം തേടി എല്ലായിടത്തും പാഞ്ഞുനടക്കുന്നു. എട്ടടിമാനുകൾ കിണററിൽനിന്ന് നേരെ വെള്ളം കുടിക്കുന്നു.

24. വിടന്ന ''കസുംഭ'' പ്പൂക്കൾപോലെയും നീറന്ന സിന്ദൂരംപോലെയും തുടുത്തതും കൊടുങ്കാററു വീശുകയാൽ വേഗം വർദ്ധിച്ചതും മരക്കൊമ്പുകളുടേയും വള്ളികളുടേയും അഗ്രഭാഗങ്ങൾവരെ വ്യാപിച്ചതുമായ അഗ്നി എല്ലാദിക്കിലും ഭൂവിഭാഗങ്ങൾ ദഹിപ്പിച്ചുകഴിഞ്ഞു.

25. ഒരു ഭാഗത്തു പിടിപെട്ട കാട്ടുതീ, കാറേററു വർദ്ധിച്ച്, പർവ്വതങ്ങളിലെ ഗുഹകളിൽ ചൂടും വെളിച്ചവും ഉണ്ടാകുന്നു. ഉണങ്ങിയ മുളംപട്ടിലകളിൽ വലിയ ശബ്ദത്തോടുകൂടി പൊട്ടിത്തെറിക്കുന്നു. പുല്ലുകളിൽ വേഗത്തിൽ ആളിക്കത്തി പരക്കുന്നു. മൃഗങ്ങളെ ദഹിപ്പിക്കുന്നു.

26. കാട്ടുതീയ് കാററിൽ ആളിക്കത്തി പൂളമരക്കാടുകളിൽ വളരെയേറെ വർദ്ധിക്കുന്നു. മരങ്ങളുടെ പൊത്തുകളിൽ പൊന്നുപോലെ ശോഭിക്കുന്നു. ഇലകളും കൊമ്പുകളും ഉണങ്ങിയ, നെടിയ മരങ്ങളിൽ പാഞ്ഞുകേറുന്നു. അങ്ങനെയെല്ലാദിക്കിലുമോടിനടക്കുന്നു.

27 ഗജഗവയമൃഗേന്ദ്രാ വഹ്നിസന്തപ്തദേഹാഃ
സുഹൃദ ഇവ സമേതാ ദ്വന്ദ്വഭാവം വിഹായ
ഹുതവഹപരിഖേദാദാശു നിർഗത്യ കക്ഷാ-
ദ്വിപുലപുളിനദേശാം നിമ്നഗാം സംവിശന്തി.

28 കമലവനചിതാംബുഃ പാടലാമോദരമ്യഃ
സുഖസലിലനിഷേകഃ സേവ്യചന്ദ്രാംശുഹാരഃ
വ്രജതു തവ നിദാഘഃ കാമിനീഭിഃ സമേതോ
നിശി സുലളിതഗീതേ ഹർമ്മ്യപൃഷ്ഠേ സുഖേന.

## ദ്വിതീയഃ സർഗ്ഗഃ

1 സശീകരാംഭോധരമത്തകുഞ്ജര-
സ്തഡിൽപതാകോഽശനിശബ്ദമർദ്ദളഃ
സമാഗതോ രാജവദുദ്ധതദ്യുതിർ-
ഘനാഗമഃ കാമിജനപ്രിയഃ പ്രിയേ!

2 നിതാന്തനീലോൽപലപത്രകാന്തിഭിഃ
ക്വചിൽ പ്രഭിന്നാഞ്ജനരാശിസന്നിഭൈഃ
ക്വചിൽസഗർഭപ്രമദാസ്തനപ്രഭൈഃ
സമാചിതം വ്യോമ ഘനൈഃ സമന്തതഃ.

3 തൃഷാകുലൈശ്ചാതകപക്ഷിണാം കുലൈഃ
പ്രയാചിതാസ്തോയഭരാവലംബിനഃ
പ്രയാന്തി മന്ദം നവവാരിവർഷിണോ
വലാഹകാഃ ശ്രോത്രമനോഹരസ്വനാഃ.

4 വലാഹകാശ്ചാശനിശബ്ദഭീഷണാഃ
സുരേന്ദ്രചാപം ദധതസ്തഡിൽഗുണം
സുതീക്ഷ്ണധാരാപതനോഗ്രസായകൈ-
സ്തുദന്തി ചേതഃ പ്രസഭം പ്രവാസിനാം.

5 പ്രഭിന്നവൈഡൂര്യനിഭൈസ്തൃണാങ്കുരൈഃ
സമാചിതാ പ്രോത്ഥിതകന്ദളീദളൈഃ
വിഭാതി ശുക്ലേതരരത്നഭൂഷിതാ
വരാംഗനേവ ക്ഷിതിരിന്ദ്രഗോപകൈഃ.

6 സദാ മനോജ്ഞം സ്വനദുൽസവോത്സുകം
വികീർണ്ണവിസ്തീർണ്ണകലാപശോഭിതം
സസംഭ്രമാലിംഗനചുംബനാകുലം
പ്രവൃത്തനൃത്യം കുലമദ്യ ബർഹിണാം.

27. ആനകളും കാട്ടുകാളകളും സിംഹങ്ങളും കാട്ടുതീയേററു ദേഹം പൊള്ളിയപ്പോൾ വൈരം വെടിഞ്ഞു സുഹൃത്തുക്കളെപ്പോലെ ഒന്നിച്ചുചേർന്നു തീയിനെ പേടിച്ചു കാട്ടിൽനിന്നു് ഓടി പുറത്തുകടന്നു്, പരന്ന മണൽത്തിട്ടുള്ള പുഴയിൽച്ചെന്നു മുഴുകുന്നു.

28. താമരക്കാടു നിറഞ്ഞ ജലാശയങ്ങളോടുകൂടിയതും പാതിരിപ്പൂവിന്റെ പരിമളം പരന്നതും ജലസ്നാനം സുഖകരമായിത്തോന്നിക്കുന്നതും പൂനിലാവും മുത്തുമാലകളും ഉപയോഗിക്കാൻ പററിയതും ആയ ഈ ഗ്രീഷ്മകാലരാത്രികൾ, മധുരഗീതങ്ങളോടുകൂടിയ മണിമാളികമുകളിൽ സുന്ദരിമാരോടുകൂടി നിനക്കു സുഖമായി കടന്നുപോകട്ടെ.

## രണ്ടാം സർഗ്ഗം

1. നീർത്തുള്ളികൾ വിതയ്ക്കുന്ന മേഘങ്ങളാകുന്ന മദിച്ച ആനകളുണ്ടു്, മിന്നൽക്കൊടികളാകുന്ന കൊടിക്കൂറകളുണ്ടു്, ഇടിമുഴക്കമാകുന്ന മദ്ദളമേളമുണ്ടു്. ഇങ്ങനെയുള്ള, കാമിജനങ്ങൾക്കിഷ്ടപ്പെട്ട, കാന്തിചിന്തുന്ന മഴക്കാലം പ്രിയേ! രാജാവിനെപ്പോലെ വന്നുചേർന്നിരിക്കുന്നു.

2. ചില ദിക്കിൽ കരിങ്കുവളപ്പൂക്കളുടെ ഇതളുകളെപ്പോലെയും ചില ദിക്കിൽ വെട്ടിപ്പൊളിച്ച അഞ്ജനസഞ്ചയങ്ങളെപ്പോലെയും ചില ദിക്കിൽ ഗർഭിണികളായ സ്ത്രീകളുടെ സ്തനങ്ങളെപ്പോലെയും ഉള്ള മേഘങ്ങൾ ആകാശം മുഴുവൻ പരന്നുകഴിഞ്ഞു.

3. ദാഹിച്ചുവലഞ്ഞ 'ചാതക' പക്ഷികളാൽ അഭ്യർത്ഥിക്കപ്പെട്ട മേഘങ്ങൾ ധാരാളം വെള്ളം വഹിച്ചു പുതുമഴ പൊഴിച്ചുകൊണ്ടു്, കാതുകൾക്കിമ്പം നൽകുന്ന ശബ്ദത്തോടുകൂടി മെല്ലെ മെല്ലെ സഞ്ചരിക്കുന്നു.

4. ഇടിവെട്ടുകൊണ്ടു ഭയങ്കരങ്ങളായ മേഘങ്ങൾ, മിന്നലാകുന്ന ഞാണേററിയ ഇന്ദ്രചാപം (മഴവില്ലു്) എടുത്തു മൂർച്ചയേറിയ ജലധാരകളാകുന്ന കൂരമ്പുകൾ പൊഴിച്ചു വിരഹികളുടെ മനസ്സിനെ വല്ലാതെ വേദനിപ്പിക്കുന്നു.

5. പൊളിച്ച വൈഡൂര്യരത്നങ്ങളെപ്പോലുള്ള പുല്ലിൻമുളകളെക്കൊണ്ടും മുളച്ചുപൊങ്ങുന്ന നിലവാഴകളുടെ ഇലകളെക്കൊണ്ടും ഇന്ദ്രഗോപങ്ങളെന്നു പറയുന്ന ഒരുതരം ചുവന്ന പ്രാണികളെക്കൊണ്ടും ഭൂമി, വെളുപ്പൊഴികെ മററുനിറമുള്ള രത്നങ്ങളണിഞ്ഞ സുന്ദരിയെന്നപോലെ ശോഭിക്കുന്നു.

6. എപ്പോഴും മനോഹരമായി ശബ്ദിച്ചുകൊണ്ടും ആനന്ദജനകങ്ങളായ വ്യാപാരങ്ങളിൽ ഉത്സാഹംപൂണ്ടും നീണ്ട പീലികൾ വിടർത്തി സംഭ്രമത്തോടെ ആലിംഗനം ചെയ്തും ചുംബിച്ചും മയിലുകൾ ഇപ്പോൾ നൃത്തംവെയ്ക്കാൻ തുടങ്ങിയിരിക്കുന്നു.

7 നിപാതയന്ത്യഃ പരിതസ്തടദ്രുമാൻ
പ്രവൃദ്ധവേഗൈഃ സലിലൈരനിർമ്മലൈഃ
സ്ത്രീയഃ സുദുഷ്ടാ ഇവ ജാതവിഭ്രമാഃ
പ്രയാന്തി നദ്യസ്ത്വരിതം പയോനിധിം.

8 തൃണോൽക്കരൈരുൽഗതകോമളാങ്കുരൈ–
ശ്ചിതാനി നീലൈർഹരിണീമുഖക്ഷതൈഃ
വനാനി വൈന്ധ്യാനി ഹരന്തി മാനസം
വിഭൂഷിതാന്യുൽഗതപല്ലവൈർദ്രുമൈഃ.

9 വിലോലനേത്രോൽപലശോഭിതാനനൈർ–
മൃഗൈഃ സമന്താദുപജാതസാധ്വസൈഃ
സമാചിതാ സൈകതിനീ വനസ്ഥലീ
സമുത്സുകത്വം പ്രകരോതി ചേതസഃ.

10 അഭീക്ഷ്ണമുച്ചൈർധ്വനതാ പയോമുചാ
ഘനാന്ധകാരീകൃതശർവ്വരീഷ്വപി
തഡിൽപ്രഭാദർശിതമാർഗ്ഗഭൂമയഃ
പ്രയാന്തി രാഗാദഭിസാരികാഃ സ്ത്രീയഃ.

11 പയോധരൈർഭീമഗഭീരനിസ്വനൈ–
സ്തഡിദ്ഭിരുദ്വേജിതചേതസോ ഭൃശം
കൃതാപരാധാനപി യോഷിതഃ പ്രിയാൻ
പരിഷ്വജന്തേ ശയനേ നിരന്തരം.

12 വിലോചനേന്ദീവരവാരിബിന്ദുഭിർ–
നിഷിക്തബിംബാധരചാരുപല്ലവാഃ
നിരസ്തമാല്യാഭരണാനുലേപനാഃ
സ്ഥിതാ നിരാശാഃ പ്രമദാഃ പ്രവാസിനാം.

13 വിപാണ്ഡുരം കീടരജസ്തൃണാന്വിതം
ഭുജംഗവദ്വക്രഗതിപ്രസർപ്പിതം
സസാധ്വസൈർഭേകകുലൈർനിരീക്ഷിതം
പ്രയാതി നിമ്നാഭിമുഖം നവോദകം.

14 വിപന്നപുഷ്പാം നളിനീം സമുത്സുകാ
വിഹായ ഭൃംഗാഃ ശ്രുതിഹാരിനിസ്വനാഃ
പതന്തി മൂഢാഃ ശിഖിനാം പ്രനൃത്യതാം
കലാപചക്രേഷു നവോൽപലാശയാ.

15 വനദ്വിപാനാം നവവാരിദസ്വനൈർ–
മദാന്വിതാനാം ധ്വനതാം മുഹുർമുഹുഃ
കപോലദേശാ വിമലോൽപലപ്രഭാഃ
സഭൃംഗയൂഥൈർമദവാരിഭിശ്ചിതാഃ.

7. ഒഴുക്കിന്നുകൂടിയ കലങ്ങിയവെള്ളം പൊങ്ങി ഇരുകരകളിലുമുള്ള മരങ്ങളെ പുഴക്കിമറിച്ചുകൊണ്ടു, പുഴകൾ ദുഷ്ടകളും മദാലസകളുമായ സ്ത്രീകളെന്നപോലെ കടലിലേക്കു കുതിച്ചുപായുന്നു.

8. കോമളങ്ങളായ മുളകൾ പൊന്തുന്നവയും പെൺമാനുകൾ തല കടിച്ചവയും ആയ പച്ചപ്പുൽത്തകിടികൾ നിറഞ്ഞതും തളിരണിഞ്ഞ മരങ്ങൾ നിരന്നതും ആയ വിന്ധ്യപർവ്വതത്തിലെ കാടുകൾ മനസ്സിനെ വശീകരിക്കുന്നു.

9. ഇളകുന്ന കരിംകൂവളപ്പൂപോലുള്ള കണ്ണുകളെക്കൊണ്ടു ശോഭിക്കുന്ന മുഖത്തോടുകൂടിയ ഭയസംഭ്രാന്തങ്ങളായ മാനുകൾ എങ്ങും ധാരാളമുള്ള മണൽത്തിട്ടോടുകൂടിയ വനപ്രദേശം മനസ്സിന് ഉൽക്കണ്ഠയുളവാക്കുന്നു.

10. അഭിസാരികകളായ സ്ത്രീകൾ, തുടരെത്തുടരെ ഉച്ചത്തിൽ മുഴങ്ങുന്ന മേഘത്താൽ കൂരിരുൾ നിറഞ്ഞ രാത്രികളിൽപ്പോലും അനുരാഗംനിമിത്തം ഇടിമിന്നലിന്റെ പ്രകാശം കാട്ടിക്കൊടുത്ത വഴിയിലൂടെ യാത്ര ചെയ്യുന്നു.

11. അതിഭയങ്കരമായി ഇടിവെട്ടുന്ന മേഘങ്ങളാലും ഇടിമിന്നലുകളാലും ഏററവും ഭയപ്പെട്ട സ്ത്രീകൾ, തെററുചെയ്ത ഭർത്താക്കന്മാരെപ്പോലും മെത്തയിൽ ആലിംഗനം ചെയ്യുന്നു.

12. വിരഹികളുടെ ഭാര്യമാരായ യുവതികൾ കരിംകൂവളപ്പൂക്കൾപോലുള്ള കണ്ണുകളിൽനിന്ന് ഇററിററുവീഴുന്ന കണ്ണീർകൊണ്ട് ഇളംതളിർപോലുള്ള ചെഞ്ചൊടി കഴുകിയും മാലകളും ആഭരണങ്ങളും കുറിക്കൂട്ടുകളുമെല്ലാം വെടിഞ്ഞും നിരാശ പൂണ്ടു നിൽക്കുന്നു.

13. കലങ്ങിയും പുഴുക്കളും പൊടിയും പുല്ലും കലർന്നും പാമ്പിനെപ്പോലെ വളഞ്ഞുവളഞ്ഞു നീങ്ങിയും ഭയംപൂണ്ട തവളകളുടെ നോട്ടമേററുകൊണ്ടു പുതുവെള്ളം താഴോട്ടൊഴുകുന്നു.

14. പൂക്കൾ നശിച്ച താമരപ്പൊയ്കയെ ഉപേക്ഷിച്ച് ഉൽക്കണ്ഠപൂണ്ട വണ്ടുകൾ കണ്ണുസുഖപ്രദമായ ശബ്ദമുണ്ടാക്കികൊണ്ട്, നൃത്തം ചെയ്യുന്ന മയിലുകളുടെ പീലികളിൽ, പുതിയ കരിംകൂവളപ്പൂക്കളാണെന്നു തെററിദ്ധരിച്ചു ചെന്നുവീഴുന്നു.

15. പുതുമേഘങ്ങളുടെ മുരൾച്ച കേട്ടു വീണ്ടുംവീണ്ടും ചിന്നം വിളിക്കുന്ന, മദംപാട്ടുള്ള കാട്ടാനകളുടെ, തെളിഞ്ഞ കരിംകൂവളപ്പൂക്കളുടെ നിറം പൂണ്ട കവിൾത്തടങ്ങളിൽ മദനീരും വണ്ടിൻചാർത്തുകളും സ്ഥലംപിടിച്ചിരിക്കുന്നു.

16 പ്രവാസിനാമംബുദചുംബിതോപലാഃ
സമാചിതാഃ പ്രസ്രവണൈഃ സമന്തതഃ
പ്രവൃത്തനൃത്യൈഃ ശിഖിഭിഃ സമാകുലാഃ
സമുത്സുകത്വം ജനയന്തി ഭൂധരാഃ.

17 കദംബസർജ്ജാർജ്ജുനകേതകീവനം
വികമ്പയംസ്തൽകുസുമാധിവാസിതഃ
സശീകരാംഭോധരസംഗശീതളഃ
സമീരണഃ കം ന കരോതി സോത്സുകം.

18 ശിരോരുഹൈഃ ശ്രോണിതടാവലംബിഭിഃ
കൃതാവതംസൈഃ കുസുമൈഃ സുഗന്ധിഭിഃ
സ്തനൈഃ സഹാരൈർവദനൈഃ സസീധുഭിഃ
സ്ത്രിയോ രതിം സഞ്ജനയന്തി കാമിനാം.

19 വഹന്തി വർഷന്തി നദന്തി ഭാന്തി
ധ്യായന്തി നൃത്യന്തി സമാശ്രയന്തി
നദ്യോ ഘനാ മത്തഗജാ വനാന്താഃ
പ്രിയാവിഹീനാഃ ശിഖിനഃ പ്ലവംഗാഃ.

20 തഡില്ലതാശക്രധനുർവിഭൂഷിതാഃ
പയോധരാസ്തോയഭരാവലംബിനഃ
സ്ത്രിയശ്ച കാഞ്ചീമണികുണ്ഡലോജ്ജ്വലാ
ഹരന്തി ചേതോ യുഗപൽ പ്രവാസിനാം.

21 മാലാഃ കദംബനവകേസരകേതകീഭി-
രായോജിതാഃ ശിരസി ബിഭ്രതി യോഷിതോഽദ്യ
കർണ്ണാന്തരേഷു കകുഭദ്രുമമഞ്ജരീഭി-
രിച്ഛാനുകൂലരചിതാനവതംസകാംശ്ച.

22 കാളാഗുരുപ്രചുരചന്ദനചർച്ചിതാംഗ്യഃ
പുഷ്പാവതംസസുരഭീകൃതകേശപാശാഃ
ശ്രുത്വാ ധ്വനിം ജലമുചാം ത്വരിതം പ്രദോഷേ
ശയ്യാഗൃഹം ഗുരുഗൃഹാൽ പ്രവിശന്തി നാര്യഃ.

23 കുവലയദളനീലൈരുന്നതൈസ്തോയനമ്രൈർ-
മൃദുപവനവിധൂതൈർമന്ദമന്ദം ചലദ്ഭിഃ
അപഹൃതമിവ ചേതസ്തോയദൈഃ സേന്ദ്രചാപൈഃ
പഥികജനവധൂനാം തദ്വിയോഗാകുലാനാം.

24 മുദിത ഇവ കദംബൈർജാതപുഷ്പൈഃ സമന്താൽ
പവനചലിതശാഖൈഃ ശാഖിഭിർനൃത്യതീവ
ഹസിതമിവ വിധത്തേ സൂചിഭിഃ കേതകീനാം
നവസലിലനിഷേകച്ഛിന്നതാപോ വനാന്തഃ.

16. മേഘങ്ങൾ ചെന്നു കരിംപാറകളെ ചുംബിക്കുന്നു. എല്ലാഭാഗങ്ങളിലും അരുവികൾ ഒഴുകുന്നു. പലയിടങ്ങളിലും മയിലുകൾ നൃത്തം വെയ്ക്കുന്നു. ഇങ്ങനെയുള്ള പർവ്വതങ്ങൾ വിരഹികൾക്കു മനോവ്യാകുലതയുളവാക്കുന്നു.

17. കടമ്പുകളെയും സർജ്ജവൃക്ഷങ്ങളെയും മരുതുമരങ്ങളേയും കൈനാറിക്കാട്ടുകളേയും ചാഞ്ചാടിച്ചുകൊണ്ട് അവയുടെ പൂക്കളിൽനിന്നു പരിമളം കലർന്ന്, നീർത്തുള്ളി ചിതറുന്ന കാർമേഘങ്ങളിൽത്തട്ടി കുളർമ പൂണ്ടു വീശുന്ന കാററ് ആരെയാണ് ഉൽക്കണ്ഠിതനാക്കാതിരിക്കുക?

18. പിന്നിൽ നിതംബത്തിനുമീതെ ഇറങ്ങികിടക്കുന്നതും ശിരോലങ്കാരങ്ങൾ ധരിച്ചിട്ടുള്ളതും പൂക്കളെണ്ണിഞ്ഞു മണം തിരണ്ടതുമായ കാർകൂന്തൽകൊണ്ടും മുത്തുമാലയണിഞ്ഞ സ്തനങ്ങൾകൊണ്ടും മദ്യം മോന്തിയ മുഖങ്ങൾകൊണ്ടും സ്ത്രീകൾ കാമിജനങ്ങൾക്കു കാമാസക്തി വർദ്ധിപ്പിക്കുന്നു.

19. പുഴകൾ ഒഴുകുന്നു. മേഘങ്ങൾ വർഷിക്കുന്നു. മത്തഗജങ്ങൾ ചിന്നം വിളിക്കുന്നു. വനപ്രദേശങ്ങൾ ശോഭിക്കുന്നു. വിരഹികൾ ചിന്താകുലരായിരിക്കുന്നു. മയിലുകൾ നൃത്തം വെക്കുന്നു. വാനരന്മാർ (വള്ളിക്കുടിലുകൾ) പൂകുന്നു.

20. മിന്നൽക്കൊടികളും മഴവില്ലുമണിഞ്ഞവയും വെള്ളം നിറഞ്ഞു താണവയുമായ മേഘങ്ങളും പൊന്നരഞ്ഞാണും മണികുണ്ഡലങ്ങളുമണിഞ്ഞ സ്ത്രീകളും വിരഹികളുടെ മനസ്സിനെ ഒപ്പം വശീകരിക്കുന്നു.

21. സ്ത്രീകൾ ഇപ്പോൾ കടമ്പിൻപൂക്കൾകൊണ്ടും പുത്തിലഞ്ഞിപ്പൂക്കൾകൊണ്ടും മാലകൾ തൊടുത്തു ശിരസ്സിൽ ധരിക്കുന്നു. മരുതിൻപൂങ്കുലകൾകൊണ്ടു തങ്ങളുടെ ഇഷ്ടംപോലെ നിർമ്മിച്ച കർണ്ണാഭരണങ്ങളെ കാതുകളിലും ധരിക്കുന്നു.

22. സ്ത്രീകൾ രാത്രി മേഘങ്ങളുടെ ഇടിമുഴക്കം കേട്ടിട്ടു കാരകിലും ചന്ദനവും അരച്ചുപൂശി പൂമാലകൾ ചൂടി തലമുടിക്കു തുമണം ഇയററി അച്ഛനമ്മമാരുടെ അറയിൽനിന്നു കിടപ്പറയിലേക്കു കുതിച്ചുപോകുന്നു.

23. കരിംകൂവളപ്പൂക്കളുടെ ഇതളുകൾപോലെ കറുത്തവയും ഉയർന്നവയും എന്നാൽ വെള്ളം ചുമന്ന് അല്പം താണവയും ഇളംകാററു വീശി മെല്ലെ മെല്ലെ നീങ്ങുന്നവയും മഴവില്ലു ചേർന്നവയുമായ കാർമേഘങ്ങൾ പ്രിയവിരഹംകൊണ്ടു ദുഃഖിതകളായ വിരഹിണികളുടെ മനസ്സിനെ അപഹരിച്ചതുപോലെ തോന്നുന്നു.

24. പുതുമഴ പെയ്തു ചൂടു നീങ്ങിയ വനപ്രദേശം എങ്ങും പൂത്തുനില്ക്കുന്ന കടമ്പുകൾകൊണ്ടു സന്തോഷിച്ചതുപോലെ തോന്നും, കാററിൽ ഇളകുന്ന കൊമ്പുകളോടുകൂടിയ മരങ്ങൾകൊണ്ടു നൃത്തംചെയ്യുന്നതുപോലെ തോന്നും, വിടർന്നു നില്ക്കുന്ന കൈതപ്പൂക്കൾകൊണ്ടു പുഞ്ചിരി തൂകുന്നതുപോലെയും തോന്നും.

25 ശിരസി ബകുളമാലാം മാലതീഭിഃ സമേതാം
വികസിതനവപുഷ്പൈർയൂഥികാകുഡ്മളൈശ്ച
വികചനവകദംബൈഃ കർണ്ണപൂരം വധൂനാം
രചയതി ജലദൌഘഃ കാന്തവൽ കാല ഏഷഃ.

26 ദധതി വരകുചാഗ്രൈരുന്നതൈർഹാരയഷ്ടിം
പ്രതനുസിതദുകൂലാന്യായതൈഃ ശ്രോണിബിംബൈഃ
നവജലകണസേകാദുദ്ഗതാം രോമരാജീം
ലളിതവലിവിഭംഗൈർമദ്ധ്യദേശൈശ്ച നാര്യഃ.

27 നവജലകണസംഗാച്ഛീതതാമാദധാനഃ
കുസുമഭരനതാനാം ലാസകഃ പാദപാനാം
ജനിതരുചിരഗന്ധഃ കേതകീനാം രജോഭിഃ
പരിഹരതി നഭസ്വാൻ പ്രോഷിതാനാം മനാംസി.

28 ജലഭരനമിതാനാമാശ്രയോഽസ്മാകമുച്ചൈ-
രയമിതി ജലസേകൈസ്തോയദാസ്തോയനമ്രാഃ
അതിശയപരുഷാഭിർഗ്രീഷ്മവഹ്നേഃ ശിഖാഭിഃ
സമുപജനിതതാപം ഹ്ലാദയന്തീവ വിന്ധ്യം.

29 ബഹുഗുണരമണീയഃ കാമിനീചിത്തഹാരീ
തരുവിടപലതാനാം ബാന്ധവോ നിർവ്വികാരഃ
ജലദസമയ ഏഷ പ്രാണിനാം പ്രാണഭൂതോ
ദിശതു തവ ഹിതാനി പ്രായശോ വാഞ്ഛിതാനി.

## തൃതീയഃ സർഗ്ഗഃ

1 കാശാംശുകാ വികചപത്മമനോജ്ഞവക്ത്രാ
സോന്മാദഹംസരവനൂപുരനാദരമ്യാ
ആപക്വശാലിരുചിരാനതഗാത്രയഷ്ടിഃ
പ്രാപ്താ ശരന്നവവധൂരിവ രൂപരമ്യാ.

2 കാശൈർമഹീ ശിശിരദീധിതിനാ രജന്യോ
ഹംസൈർജലാനി സരിതാം കുമുദൈഃ സരാംസി
സപ്തച്ഛദൈഃ കുസുമഭാരനതൈർവനാന്താഃ
ശുക്ലീകൃതാന്യുപവനാനി ച മാലതീഭിഃ.

3 ചഞ്ചന്മനോജ്ഞശഫരീരസനാകലാപാഃ
പര്യന്തസംസ്ഥിതസിതാണ്ഡജപംക്തിഹാരാഃ
നദ്യോ വിശാലപുളിനാന്തനിതംബബിംബാ
മന്ദം പ്രയാന്തി സമദാഃ പ്രമദാ ഇവാദ്യ.

25. ഈ മഴക്കാലം കാമിയെന്നപോലെ സ്ത്രീകൾക്ക തലയിൽ ചൂ പിച്ചകപ്പൂക്കൾ കലർത്തി ഇലഞ്ഞിമാല കെട്ടുന്ന, കാതിലണിയാൻ വിട ന്ന പുത്തുപൂകൾകൊണ്ടും വിരിഞ്ഞ പുത്തൻ കടമ്പിൻ പൂക്കൾകൊണ്ടും കണ്ണാരണവും ഉണ്ടാക്കുന്നു.

26. സ്ത്രീകൾ ഉർയന്ന കൊങ്കത്തടങ്ങൾകൊണ്ടു മുത്തുമാല ധരിക്കുന്നു, വിസ്തൃതങ്ങളായ നിതംബബിംബങ്ങൾകൊണ്ടു നേരിയ വെൺപട്ടുകൾ ധരിക്കുന്നു, മനോഹരമായ ത്രിവലിയോട്ടുകൂടിയ അരക്കെട്ടുകൾകൊണ്ടു പുതുമഴച്ചാറലേററു നിറവർന്ന രോമരാജിയേയും ധരിക്കുന്നു.

27. പുതുമഴത്തുള്ളി തട്ടി കുളർമ കലർന്നതും പൂക്കളേററി താണ മരങ്ങളെ നൃത്തംവെപ്പിക്കുന്നതും, കൈതപ്പൂമ്പൊടികൾ ചേർന്ന് നറുമണമിയ ന്നതും ആയ ചെറുതെന്നൽ വിരഹികളുടെ മനസ്സിനെ മയക്കുന്നു.

28. വെള്ളം ചുമന്ന് താണമർന്നിട്ടുള്ള നമുക്ക മഹാനായ ഇദ്ദേഹം മാത്ര മാണ് അവലംബമെന്നു കരുതി വെള്ളമുൾക്കൊണ്ടമർന്ന മേഘങ്ങൾ ഗ്രീഷ്മകാലത്തെ കൊടിയ തീജ്വാലകളാൽ പൊള്ളലേററ വിന്ധ്യ പർവ്വതത്തെ നീർ തളിച്ച് ആഹ്ലാദിപ്പിക്കുകയാണെന്നു തോന്നും.

29. പല ഗുണങ്ങളുമുള്ളതുകൊണ്ടു മനോഹരവും സുന്ദരിമാരുടെ മന സ്സിനെ വശീകരിക്കുന്നതും മരങ്ങളുടെ കൊമ്പുകൾക്കും വള്ളികൾക്കും അകാരണബന്ധുവും ജീവജാലങ്ങൾക്ക ജീവനുമായ ഈ മഴക്കാലം, പ്രിയേ! നിനക്കു ഹിതങ്ങളായ ആഗ്രഹങ്ങളെ മിക്കവാറും നല്കുമാ റാകട്ടെ.

## മൂന്നാം സർഗ്ഗം

1. കാശപ്പൂനിരയാകുന്ന വസ്ത്രം ധരിച്ച്, വിടന്ന താമരപ്പൂവാകുന്ന മനോ ഹരമുഖത്തോടുകൂടി, മദിച്ച അരയന്നങ്ങളുടെ ശബ്ദമാകുന്ന ചിലമ്പിൻ കിലുക്കംകൊണ്ടു രമണീയയായി, വിളഞ്ഞ നെൽച്ചെടികളാകുന്ന കനി ഞ്ഞ പൂമെയ്യിയന്ന സുന്ദരാകൃതിയായ ശരൽക്കാലവേള നവവധുവിനെ പ്പോലെ വന്നുചേൎന്നിരിക്കുന്നു.

2. കാശപ്പൂക്കളാൽ ഭൂമിയും കുളർമതിയാൽ രാത്രികളും അരയന്നങ്ങ ളാൽ നദീജലങ്ങളും ആമ്പൽപ്പൂക്കളാൽ പൊയ്കകളും പൂക്കൾ ചുമന്നു താണ ഏഴിലമ്പാലമരങ്ങളാൽ വനപ്രദേശങ്ങളും പിച്ചകപ്പൂക്കളാൽ പൂന്തോട്ടങ്ങളും വെളുപ്പിക്കപ്പെട്ടിരിക്കുന്നു.

3. ചാടുന്ന സുന്ദരമത്സ്യങ്ങളാകുന്ന അരഞ്ഞാണണികൾ ഇയന്നും ഇരു കരകളിലും മരുവുന്ന അരയന്നനിരകളാകുന്ന മുത്തുമാലകൾ ചേൎന്നും വി ശാലങ്ങളായ മണൽത്തിട്ടകളാകുന്ന നിതംബബിംബങ്ങളോടുകൂടിയും നദികൾ മദംപൂണ്ട മങ്കമാരെപ്പോലെ ഇപ്പോൾ മന്ദഗതിയിൽ യാത്രചെ യ്യുന്നു.

4 വ്യോമ ക്വചിദ്രജതശംഖമൃണാളഗൗരൈ-
സ്ത്യക്താംബുഭിർലഘുതയാ ശതശഃ പ്രയാതൈഃ
സംലക്ഷ്യതേ പവനവേഗചലൈഃ പയോദൈ
രാജേവ ചാമരശതൈരുപവീജ്യമാനഃ.

5 ഭിന്നാഞ്ജനപ്രചയകാന്തി നഭോ മനോജ്ഞം
ബന്ധൂകപുഷ്പരചിതാരുണിതാ ച ഭൂമിഃ
വപ്രാശ്ച പക്വകളമാവൃതഭൂമിഭാഗാഃ
പ്രോൽകണ്ഠയന്തി ന മനോ ഭുവി കസ്യ യൂനഃ.

6 മന്ദാനിലാകുലിതചാരുതരാഗ്രശാഖഃ
പുഷ്പോദ്ഗമപ്രചയകോമളപല്ലവാഗ്രഃ
മത്തദ്വിരേഫപരിപീതമധുപ്രസേക-
ശ്ചിത്തം വിദാരയതി കസ്യ ന കോവിദാരഃ.

7 താരാഗണപ്രവരഭൂഷണമുദ്വഹന്തീ
മേഘാവരോധപരിമുക്തശശാങ്കവക്ത്രാ
ജ്യോൽസ്നാദുകൂലമമലം രജനീ ദധാനാ
വൃദ്ധിം പ്രയാത്യനുദിനം പ്രമദേവ ബാലാ.

8 കാരണ്ഡവാനനവിഘട്ടിതവീചിമാലാഃ
കാദംബസാരസകുലാകുലതീരദേശാഃ
കുർവ്വന്തി ഹംസവിരുതൈഃ പരിതോ ജനസ്യ
പ്രീതിം സരോരുഹരജോരുണിതാസ്തടിന്യഃ.

9 നേത്രോത്സവോ ഹൃദയഹാരിമരീചിമാലഃ
പ്രഹ്ലാദകഃ ശിശിരശീകരവാരിവർഷീ
പത്യുർവിയോഗവിഷദിഗ്ധശരക്ഷതാനാം
ചന്ദ്രോ ദഹത്യതിതരാം തനുമംഗനാനാം.

10 ആകമ്പയൻ ഫലഭരാനതശാലിജാലാ-
ന്യാനർത്തയംസ്തരുവരാൻ കുസുമാവനമ്രാൻ
ഉൽഫുല്ലപങ്കജവനാം നളിനീം വിധുന്വൻ
യൂനാം മനശ്ചലയതി പ്രസഭം നഭസ്വാൻ.

11 സോന്മാദഹംസമിഥുനൈരുപശോഭിതാനി
സ്വച്ഛപ്രഫുല്ലകമലോൽപലഭൂഷിതാനി
മന്ദപ്രഭാതപവനോൽഗതവീചിമാലാ-
ന്യുൽകണ്ഠയന്തി സഹസാ ഹൃദയം സരാംസി.

12 നഷ്ടം ധനുർബലഭിദോ ജലദോദരേഷു
സൌദമിനീ സ്ഫുരതി നാദ്യ വിയൽപതാകാ
ധുന്വന്തി പക്ഷപവനൈർന നഭോ ബലാകാഃ
പശ്യന്തി നോന്നതമുഖാ ഗഗനം മയൂരാഃ.

4. വെള്ളിപോലെയും ശംഖുപോലെയും താമരവളയംപോലെയും വെളുത്ത, നീരൊഴിഞ്ഞ മേഘങ്ങൾ കനക്കുറവുനിമിത്തം പലവഴിക്കു കാററടിച്ചു ചലിച്ചുകൊണ്ടിരിക്കുന്നതിനാൽ ആകാശം ചില ദിക്കിൽ, അനേകം വെൺചാമരങ്ങൾകൊണ്ടു വീശപ്പെടുന്ന രാജാവിനെപ്പോലെ കാണപ്പെടുന്നു.

5. പൊളിച്ച അഞ്ജനനിരയുടെ നിറം കലന്ന മനോഹരമായ ആകാശവും ചെമ്പരുത്തിപ്പൂ വിരിച്ചു തുടുത്ത ഭൂമിയും വിളഞ്ഞ നെൽച്ചെടികൾ നിരന്ന ഭൂമിഭാഗങ്ങളോടുകൂടിയ മലയടിവാരങ്ങളും ഏതു യുവാവിൻെറ മനസ്സിനെയാണ് ഉൽക്കണ്ഠിതമാക്കിത്തീർക്കാത്തതു്.

6. ഇളംകാററുതട്ടി ചാഞ്ചാടുന്ന അതിമനോഹരങ്ങളായ ചെറുചില്ലകളും പൂനിരകളെകൊണ്ടു കമനീയങ്ങളായ ചെന്തളിരുകളും വഴിഞ്ഞൊഴുകുന്ന പൂന്തേൻ നുകരുന്ന വരിവണ്ടുകളും ചേന്ന കോവിദാരവൃക്ഷം ആരുടെ മനസ്സിനെ പിളക്കുന്നില്ല?

7. നക്ഷത്രഗണങ്ങളാകുന്ന മികച്ച പണ്ടങ്ങൾകെട്ടി കാർമേഘംകൊണ്ടു മറയാത്ത ചന്ദ്രനാകുന്ന മുഖവുമായി പൂനിലാവാകുന്ന വെൺപട്ടുടുത്തു ശോഭിക്കുന്ന രാത്രി യൌവനമദംപൂണ്ട ബാലികയെന്നപോലെ നാൾക്കുനാൾ വളന്നുവരുന്നു.

8. കാരന്നങ്ങൾ കൊത്തിയിളക്കുന്ന തിരമാലകളും അരയന്നങ്ങളും വണ്ടാരംകോഴികളും വളരെയുള്ള തീരപ്രദേശങ്ങളും ചേർന്നു താമരപ്പൂമ്പൊടികൊണ്ടു ചെന്നിറം കലർന്ന നദികൾ അരയന്നങ്ങളുടെ മധുരശബ്ദങ്ങൾകൊണ്ടു ഇരുകരയിലുമുള്ള ജനങ്ങൾക്കു് ആനന്ദമുണ്ടാക്കുന്നു.

9. മനം കവരുന്ന രശ്മികൾ പൊഴിയുന്നതുകൊണ്ടു കണ്ണുകൾക്കുത്സവമായും കുളുമ്മയുള്ള നീക്കണം പൊഴിക്കുന്നതുകൊണ്ടു് ആഹ്ളാദം ജനിപ്പിച്ചും ശോഭിക്കുന്ന ചന്ദ്രൻ ഭർത്താവിൻെറ വിരഹമാകുന്ന വിഷം പുരട്ടിയ ശരങ്ങൾ തറച്ച യുവതികളുടെ പൂമേനിയെ വല്ലാതെ ദഹിപ്പിക്കുന്നു.

10. നെല്ലിൻകനംകൊണ്ടു കമ്പിട്ടുനില്ക്കുന്ന നെൽച്ചെടികളെ ചാഞ്ചാടിച്ചും പൂക്കളേന്തിത്താണ വൃക്ഷങ്ങളെ നൃത്തംവെപ്പിച്ചും വിടർന്ന താമരപ്പൂക്കളോടുകൂടിയ താമരപ്പൊയ്കയെ ഇളക്കിയും തെന്നൽ യുവാക്കന്മാരുടെ മനസ്സിനെ ബലമായി ചലിപ്പിക്കുന്നു.

11. മദിച്ചിണചേർന്ന അരയന്നങ്ങളെക്കൊണ്ടു ശോഭിക്കുന്നവയും തെളിഞ്ഞും വിടർന്നും നില്ക്കുന്ന താമരപ്പൂക്കളും കരിംകൂവളപ്പൂക്കളും അണിഞ്ഞവയും പ്രഭാതത്തിലെ ഇളംകാററിൽ ഇളകുന്ന തിരമാലകളോടുകൂടിയവയും ആയ പൊയ്കകൾ പെട്ടെന്നു ഹൃദയത്തെ ഉൽക്കണ്ഠിതമാക്കിത്തീക്കുന്നു.

12. മേഘങ്ങളുടെ മദ്ധ്യഭാഗങ്ങളിൽ മഴവില്ല മാഞ്ഞുപോയി. ആകാശത്തിൻെറ കൊടിക്കൂറയായ മിന്നൽക്കൊടി ഇപ്പോൾ മിന്നുന്നില്ല. വെള്ളിൽപ്പക്ഷികൾ ചിറകിൻകാററുകൾകൊണ്ടു് ആകാശത്തെ ഇളക്കുന്നില്ല. മയിലുകൾ തലപൊക്കി ആകാശത്തേക്കു നോക്കുന്നില്ല.

13 നൃത്യപ്രയോഗരഹിതാൻ ശിഖിനോ വിഹായ
ഹംസാനുപൈതി മദനോ മധുരപ്രഗീതാൻ
മുക്ത്വാ കദംബകുടജാർജ്ജുനസർജ്ജനീപാൻ
സപ്തച്ഛദാനുപഗതാ കുസുമോൽഗമശ്രീഃ.

14 ശേഫാലികാകുസുമഗന്ധമനോഹരാണി
സ്വസ്ഥസ്ഥിതാണ്ഡജകുലപ്രതിനാദിതാനി
പര്യന്തസംസ്ഥിതമൃഗീനയനോൽപലാനി
പ്രോൽകണ്ഠയന്ത്യുപവനാനി മനാംസി പുംസാം.

15 കൽഹാരപത്മകുമുദാനി മുഹുർവിധുന്വം-
സ്തൽസംഗമാദധികശീതളതാമുപേതഃ
ഉൽകണ്ഠയത്യതിതരാം പവനഃ പ്രഭാതേ
പത്രാന്തലഗ്നതുഹിനാംബുവിധൂയമാനഃ.

16 സമ്പന്നശാലിനിചയാവൃതഭൂതലാനി
സ്വസ്ഥസ്ഥിതപ്രചുരഗോകുലശോഭിതാനി
ഹംസൈഃ സസാരസകുലൈഃ പ്രതിനാദിതാനി
സീമാന്താണി ജനയന്തി നൃണാം പ്രമോദം.

17 ഹംസൈർജ്ജിതാ സുലളിതാ ഗതിരംഗനാനാ-
മംഭോരുഹൈർവികസിതൈർമുഖചന്ദ്രകാന്തിഃ
നീലോൽപലൈർമദകളാനി വിലോചനാനി
ഭ്രൂവിഭ്രമാശ്ച രുചിരാസ്തനുഭിസ്തരംഗൈഃ.

18 ശ്യാമാ ലതാഃ കുസുമഭാരനതപ്രവാളാഃ
സ്ത്രീണാം ഹരന്തി ധൃതഭൂഷണബാഹുകാന്തിം
ദന്താവഭാസവിശദസ്മിതവക്ത്രകാന്തിം
കങ്കേളിപുഷ്പരുചിരാ നവമാലതീ ച.

19 കേശാൻ നിതാന്തഘനനീലവികുഞ്ചിതാഗ്രാ-
നാപൂരയന്തി വനിതാ നവമാലതീഭിഃ
കർണ്ണേഷു ച പ്രവരകാഞ്ചനകുണ്ഡലേഷു
നീലോൽപലാനി വിവിധാനി നിവേശയന്തി.

20 ഹാരൈഃ സചന്ദനരസൈഃ സ്തനമണ്ഡലാനി
ശ്രോണീതടം സുവിപുലം രശനാകലാപൈഃ
പാദാംബുജാനി കളനൂപുരശേഖരൈശ്ച
നാര്യഃ പ്രഹൃഷ്ടമനസോഽദ്യ വിഭൂഷയന്തി.

13. നൃത്തംവെയ്ക്കാതായ മയിലുകളെ വെടിഞ്ഞു കാമദേവൻ മധുരമായി പാടാൻ തുടങ്ങിയ അരയന്നങ്ങളെ സമീപിക്കുന്നു. പൂക്കൾകൊണ്ടുളവാകുന്ന ശോഭ, കടമ്പ്, കുടകപ്പാല, മരുത്, വേങ്ങമരം, ചെമ്പരുത്തി എന്നിവയെ വെടിഞ്ഞ് ഏഴിലമ്പാലയുടെ അടുത്തെത്തിയിരിക്കുന്നു.

14. ചേമന്തിപ്പൂക്കളുടെ മണംകൊണ്ടു മനോഹരങ്ങളും അനങ്ങാതിരിക്കുന്ന പക്ഷികളുടെ ശബ്ദങ്ങളോടുകൂടിയവയും ഓരങ്ങളിൽ കിടക്കുന്ന പെൺമാനുകളുടെ കണ്ണുകളാകുന്ന കരിങ്കുവളപ്പൂക്കൾ ഉള്ളവയും ആയ പൂന്തോട്ടങ്ങൾ യുവജനങ്ങളുടെ മനസ്സുകളെ ഉൽക്കണ്ഠിതങ്ങളാക്കിത്തീർക്കുന്നു.

15. സൌഗന്ധികപ്പൂക്കളും താമരപ്പൂക്കളും ആമ്പൽപ്പൂക്കളും വീണ്ടും വീണ്ടും ഇളക്കിക്കൊണ്ടും അവയുടെ സംസർഗ്ഗത്താൽ ഏറ്റവും കുളിർമ പൂണ്ടും ഇലകളുടെ അറ്റങ്ങളിൽ പറ്റിയ മഞ്ഞിൻതുള്ളികൾ തളിച്ചുകൊണ്ടും വരുന്ന പുലരിത്തെന്നൽ ഏറ്റവും ഉൽക്കണ്ഠയുളവാക്കുന്നു.

16. സമൃദ്ധമായി വിളഞ്ഞുകിടക്കുന്ന നെല്ലുകൾ മൂടിയ നിലങ്ങളോടുകൂടിയവയും സ്വസ്ഥമായിനിൽക്കുന്ന നിരവധി പശുക്കൂട്ടങ്ങളെക്കൊണ്ടു ശോഭിക്കുന്നവയും അരയന്നങ്ങളും വണ്ടാരംകോഴികളും ശബ്ദിച്ചുകൊണ്ടിരിക്കുന്നവയുമായ വയൽപ്രദേശങ്ങൾ ജനങ്ങൾക്കു സന്തോഷം ജനിപ്പിക്കുന്നു.

17. മങ്കമാരുടെ ചന്തം ചേർന്ന നടത്തത്തെ അരയന്നങ്ങളും ചന്ദ്രനെപ്പോലുള്ള മുഖങ്ങളുടെ ശോഭയെ വിടർന്ന താമരപ്പൂക്കളും മദം ഊറുന്ന മയ്ക്കണ്ണുകളെ കരിംകുവളപ്പൂക്കളും മനോഹരങ്ങളായ ചില്ലിവില്ലാട്ടങ്ങളെ ചെറുതിരകളും തോല്പിച്ചുകഴിഞ്ഞു.

18. മലർനിരയാൽ തളിരുകൾ ചാഞ്ഞ ഞാഴൽക്കൊടികൾ സ്ത്രീകളുടെ ഭൂഷണങ്ങൾ അണിഞ്ഞ കൈകളുടെ കാന്തിയെ അപഹരിക്കുന്നു. പല്ലുകളുടെ ശോഭകൊണ്ടു തെളിഞ്ഞ പുഞ്ചിരിയോടുകൂടിയ മുഖത്തിന്റെ കാന്തിയെ അശോകപ്പൂക്കൾ ഇടകലർന്ന പുതുപിച്ചകപ്പൂവും അപഹരിക്കുന്നു.

19. സുന്ദരിമാർ ഏറ്റവും കനത്തിരുണ്ട് അറ്റം ചുരുണ്ട തലമുടി നിറയെ പുതുപിച്ചകമലരുകൾ അണിയുന്നു. വിശേഷപ്പെട്ട സ്വർണ്ണകുണ്ഡലങ്ങളോടുകൂടിയ കാതുകളിൽ പലതരം കരിംകുവളപ്പൂക്കളും ചാർത്തുന്നു.

20. സ്ത്രീകൾ ഇപ്പോൾ മനസ്സന്തോഷത്തോടുകൂടി മുത്തുമാലകൾകൊണ്ടും ചന്ദനച്ചാറുകൊണ്ടും കൊങ്കത്തടങ്ങളേയും അരഞ്ഞാണകൾകൊണ്ടു വിശാലമായ നിതംബപ്രദേശത്തേയും മധുരമായി കിലുങ്ങുന്ന കാൽചിലങ്കകൾകൊണ്ടു കാൽത്തണ്ടാരുകളേയും അലങ്കരിക്കുന്നു.

21 സ്ഫുടകുമുദചിതാനാം രാജഹംസാശ്രിതാനാം
മരകതമണിഭാസാ വാരിണാ ഭൂഷിതാനാം
ശ്രിയമതിശയരൂപാം വ്യോമ തോയാശയാനാം
വഹതി വിഗതമേഘം ചന്ദ്രതാരാവകീർണ്ണം.

22 ശരദി കുമുദസംഗാദ്വായവോ വാന്തി ശീതാ
വിഗതജലദവൃന്ദാ ദിഗ്വിഭാഗാ മനോജ്ഞാഃ
വിഗതകലുഷമംഭഃ ശ്യാനപങ്കാ ധരിത്രീ
വിമലകിരണചന്ദ്രം വ്യോമ താരാവിചിത്രം.

23 കരകമലമനോജ്ഞാഃ കാന്തസംസക്തഹസ്താ
വദനവിജിതചന്ദ്രാഃ കാശ്ചിദന്യാസ്തരുണ്യഃ
ചിതകുസുമസുഗന്ധി പ്രായശോ യാന്തി വേശ്മ
പ്രബലമദനഹേതോസ്ത്യക്തസംഗീതരാഗാഃ.

24 ദിവസകരമയൂഖൈർബ്ബോധ്യമാനം പ്രഭാതേ
വരയുവതിമുഖാഭം പങ്കജം ജൃംഭതേഽദ്യ
കുമുദമപി ഗതേഽസ്തം ലീയതേ ചന്ദ്രബിംബേ
ഹസിതമിവ വധൂനാം പ്രോഷിതേഷു പ്രിയേഷു.

25 അസിതനയനലക്ഷ്മീം ലക്ഷയിത്വോൽപലേഷു
ക്വണിതകനകകാഞ്ചീം മത്തഹംസസ്വനേഷു
അധരരുചിരശോഭാം ബന്ധുജീവേ പ്രിയായാഃ
പഥികജന ഇദാനീം രോദിതി ഭ്രാന്തചിത്തഃ.

26 സ്ത്രീണാം നിധായ വദനേഷു ശശാങ്കലക്ഷ്മീം
കാമ്യം ച ഹംസവചനം മണിനൂപുരേഷു
ബന്ധൂകകാന്തിമധരേഷു മനോഹരേഷു
ക്വാപി പ്രയാതി സുഭഗാ ശരദാഗമശ്രീഃ.

27 വികചകമലവക്ത്രാ ഫുല്ലനീലോൽപലാക്ഷീ
വികസിതനവകാശശ്വേതവാസോ വസാനാ
കുമുദരുചിരഹാസാ കാമിനീവോന്മദേയം
പ്രതിദിശതു ശരദ്വശ്ചേതസഃ പ്രീതിമഗ്ര്യാം.

21. കാറൊഴിഞ്ഞു തിങ്കളും നക്ഷത്രങ്ങളും നിറഞ്ഞ വാനിടം, വിടർന്ന ആമ്പൽപ്പൂക്കൾ നിരന്നും അരയന്നങ്ങൾ ഇരുന്നും മരതകമണിയുടെ കാന്തിയുള്ള വെള്ളമുകൾകൊണ്ടും ശോഭിക്കുന്ന ജലാശയങ്ങളുടെ അത്യധികമായ കാന്തിയെ വഹിക്കുന്നു.

22. ശരൽക്കാലത്തു് ആമ്പൽപ്പൂക്കളിൽത്തട്ടി തണുത്ത കാറ്റുകൾ വീശുന്നു. മേഘങ്ങളെല്ലാമകന്നു ദിക്കുകളെല്ലാം തെളിയുന്നു. വെള്ളത്തിന്റെ കലക്കം തീരെയില്ലാതാകുന്നു. ചളിയാകെയുണങ്ങുന്നു. തെളിഞ്ഞ രശ്മികളോടുകൂടിയ ചന്ദ്രനും പലതരം നക്ഷത്രങ്ങളും വിണ്ടലത്തിൽ വിളങ്ങുന്നു.

23. ചെന്താമരപ്പൂക്കളെപ്പോലെ മനോഹരങ്ങളായ കൈകളോടുകൂടിയവരും ചന്ദ്രനെ ജയിച്ച മുഖമുള്ളവരുമായ മററു ചില തരുണികൾ കാമാവേശം ശക്തിപ്പെടുകയാൽ നൃത്തഗീതവാദ്യങ്ങളിലുള്ള ആസക്തി വെടിഞ്ഞു കാമുകന്മാരുടെ കയ്യുംപിടിച്ചു പരിമളം പരത്തുന്ന അറയിലേക്കു പോകുന്നു.

24. പ്രഭാതത്തിൽ സൂര്യന്റെ രശ്മികളാൽ ഉണർത്തപ്പെടുന്ന ചെന്താമരപ്പൂവു്, യുവതികളുടെ മുഖമെന്നപോലെ ഇപ്പോൾ കോട്ടുവായിടുന്നു. ചന്ദ്രൻ അസ്തമിക്കുകയാൽ ആമ്പൽപ്പൂവു്, ഭർത്താക്കന്മാർ ദൂരദേശത്തേക്കു പോവുകയാൽ സുന്ദരിമാരുടെ പുഞ്ചിരിയെന്നപോലെ വാടുകയും ചെയ്യുന്നു.

25. ദേശാന്തരംപോയ വിരഹിജനം ഇപ്പോൾ, പ്രേയസിയുടെ നീലക്കണ്ണുകളുടെ കാന്തി കരിംകുവളപ്പൂക്കളിലും കിലുങ്ങുന്ന പൊന്നരഞ്ഞാൺ മദിച്ച അരയന്നങ്ങളുടെ ശബ്ദങ്ങളിലും ചെഞ്ചൊടിയുടെ ശോഭ ചെമ്പരുത്തിപ്പൂവിലും കണ്ടിട്ടു ചിത്തഭ്രമം പിടിപെട്ടു കരയുന്നു.

26. ചന്ദ്രകാന്തിയെ സ്ത്രീകളുടെ മുഖങ്ങളിലും മനോഹരമായ ഹംസങ്ങളുടെ മൊഴിയെ മണിച്ചിലങ്കകളിലും ചെമ്പരുത്തിപ്പൂവിന്റെ ശോഭയെ അഴകാർന്ന ചെഞ്ചൊടികളിലും നിക്ഷേപിച്ചു സുന്ദരിയായ ശരൽക്കാലലക്ഷ്മി എവിടെയ്ക്കോ പോകുന്നു.

27. വിടർന്ന താമരപ്പൂവാകുന്ന മുഖവും വിരിഞ്ഞ കരിംകുവളപ്പൂക്കളാകുന്ന കണ്ണുകളും ആയി വികസിച്ച പുതുകാശപ്പൂക്കളാകുന്ന വെൺപട്ടുടുത്തു് ആമ്പൽപ്പൂക്കളെകൊണ്ടു പുഞ്ചരി പൊഴിച്ചു്, കാമിനിയെന്നപോലെ ഈ ശരൽക്കാലം നിങ്ങളുടെ മനസ്സിനു ഏററവും വലിയ സന്തോഷമരുളട്ടെ.

## ചതുർത്ഥഃ സർഗ്ഗഃ

1 യവപ്രവാളോൽഗമസസ്യരമ്യഃ
പ്രഫുല്ലലോധ്രഃ പരിപക്വശാലിഃ
വിലീനപത്മഃ പ്രപതത്തുഷാരോ
ഹേമന്തകാലഃ സമുപാഗതോഽയം.

2 മനോഹരൈശ്ചന്ദനരാഗപങ്കൈ-
സ്തുഷാരകുന്ദേന്ദുനിഭൈശ്ച ഹാരൈഃ
വിലാസിനീനാം നവയൌവ്വനാനാം
നാലംക്രിയന്തേ സ്തനമണ്ഡലാനി.

3 ന ബാഹുയുഗ്മേഷു വിലാസിനീനാം
പ്രയാന്തി സംഗം വലയാംഗദാനി
നിതംബബിംബേഷു നവം ദുകൂലം
തന്വംശുകം പീനപയോധരേഷു.

4 കാഞ്ചീഗുണൈഃ കാഞ്ചനരത്നചിത്രൈർ-
നോ ഭൂഷയന്തി പ്രമദാ നിതംബാൻ
ന നൂപുരൈർഹംസരുതം ഭജത്ഭിഃ
പാദാംബുജാന്യംബുജകാന്തിഭാഞ്ജി.

5 ഗാത്രാണി കാലീയകചർച്ചിതാനി
സപത്രലേഖാനി മുഖാംബുജാനി
ശിരാംസി കാളാഗുരുധൂപിതാനി
കുർവ്വന്തി നാര്യഃ സുരതോത്സവായ.

6 രതിശ്രമക്ഷാമവിപാണ്ഡുവക്ത്രാഃ
സംപ്രാപ്തഹർഷാഭ്യുദയാസ്തരുണ്യഃ
ഹസന്തി നോച്ചൈർദശനാഗ്രഭിന്നാൻ
പ്രപീഡ്യമാനാനധരാനവേക്ഷ്യ.

7 പീനസ്തനോരസ്ഥലഭാഗശോഭാ-
മാസാദ്യ തൽപീഡനജാതഖേദഃ
തൃണാഗ്രലഗ്നൈസ്തുഹിനൈഃ പതദ്ഭി-
രാക്രന്ദതീവോഷസി ശീതകാലഃ.

8 പ്രഭൂതശാലിപ്രസവൈശ്ചിതാനി
മൃഗാംഗനായൂഥവിഭൂഷിതാനി
മനോഹരക്രൗഞ്ചനിനാദിതാനി
സീമാന്തരാണ്യുത്സുകയന്തി ചേതഃ.

9 പ്രഫുല്ലനീലോൽപലശോഭിതാനി
സോന്മാദകാദംബവിഭൂഷിതാനി
പ്രസന്നതോയാനി സുശീതളാനി
സരാംസി ചേതാംസി ഹരന്തി പുംസാം.

# നാലാം സർഗ്ഗം

1. യവങ്ങളുടെ മുമ്പുവരുന്ന ചെടികൾകൊണ്ടു മനോഹരവും വിടന്നു നില്ക്കുന്ന പാച്ചോററിപ്പൂക്കളോടുകൂടിയതും വിളഞ്ഞുകിടക്കുന്ന നെൽച്ചെടികളുള്ളതും താമരപ്പൂക്കൾ നശിച്ചതും മഞ്ഞുപൊഴിഞ്ഞുകൊണ്ടിരിക്കുന്നതും ആയ ഹേമന്തഋതു (മഞ്ഞുകാലം) ഇതാ വന്നുചേർന്നിരിക്കുന്നു.

2. മനോഹരമായ ചന്ദനച്ചാറുകൊണ്ടും മഞ്ഞുപോലെയും മുല്ലപ്പൂപോലെയും കർപ്പൂരംപോലെയും ഉള്ള മുത്തുമാലകൾകൊണ്ടും നവയൌവനകളായ വിലാസിനിമാരുടെ കൊങ്കത്തടങ്ങളെ അലങ്കരിക്കുന്നില്ല.

3. വിലാസിനിമാരുടെ കൈകളിൽ വളകളും തോൾവളകളും നിതംബപ്രദേശങ്ങളിൽ വെൺപട്ടും പോർക്കൊങ്കകളിൽ നേരിയവസ്ത്രവും സ്ഥാനം പിടിക്കുന്നില്ല.

4. പൊന്നും രത്നങ്ങളും ചേർന്നു വിചിത്രങ്ങളായ അരഞ്ഞാണുകൾകൊണ്ടു സ്ത്രീകൾ നിതംബങ്ങളെ അലങ്കരിക്കുന്നില്ല. ഹംസങ്ങളെപ്പോലെ ശബ്ദമുണ്ടാക്കുന്ന കാൽച്ചിലങ്കകളെക്കൊണ്ടു ചെന്താമരപ്പൂക്കളുടെ കാന്തിയേന്തുന്ന കാൽത്താരുകളേയും അലങ്കരിക്കുന്നില്ല.

5. സ്ത്രീകൾ കാമകേളിക്കുവേണ്ടി ഉടലിൽ കുങ്കുമച്ചാറണിയുന്നു. ചെന്താമരപ്പൂപോലുള്ള മുഖത്തു പത്തിക്കീററെഴുതുന്നു. തലമുടി കാരകിലിൻപുകകൊണ്ടു പുകയ്ക്കുന്നു.

6. കാമകേളികൊണ്ടു ക്ഷീണിച്ച മുഖം വിളർത്തിട്ടുള്ള യുവതികൾ വലിയ സന്തോഷം വന്നിട്ടും ചുണ്ടുകളിൽ ദന്തക്ഷതം പതിഞ്ഞു വല്ലാതെ വേദന തോന്നുകയാൽ ഉച്ചത്തിൽ ചിരിക്കുന്നില്ല.

7. തടിച്ച കൊങ്കത്തടങ്ങളോടുകൂടിയ മാർത്തട്ടിൻെറ സൌന്ദര്യം ലഭിച്ച മഞ്ഞുകാലം അവയ്ക്കു മർദ്ദനമേററപ്പോൾ സങ്കടപ്പെട്ടു കരയുകയാണെന്നു തോന്നും, പുൽത്തുമ്പുകളിൽ തങ്ങിനില്ക്കുന്ന മഞ്ഞിൻതുള്ളികൾ പ്രഭാതത്തിൽ ഇററിററു വീഴുന്നതുകണ്ടാൽ.

8. വളരെയേറെ വിളഞ്ഞ നെല്ലുകൾ നിറന്നവയും മാൻപേടക്കൂട്ടങ്ങൾ മരുവുന്നവയും മനോഹരമായി ക്രൌഞ്ചപക്ഷികൾ കൂകുന്നവയും ആയ (ഗ്രാമങ്ങളുടെ) അതിർത്തിപ്രദേശങ്ങൾ മനസ്സിനെ ഉൽക്കണ്ഠിതമാക്കിത്തീർക്കുന്നു.

9. വിടർന്ന കരിംകുവളപ്പൂക്കളെക്കൊണ്ടു ശോഭിക്കുന്നവയും മദിച്ച കാരന്നങ്ങളാൽ അലങ്കരിക്കപ്പെടുന്നവയും ആയ തെളിഞ്ഞ വെള്ളമുള്ള കുളുർമയേറിയ സരസ്സുകൾ യുവാക്കളുടെ മനസ്സുകളെ ആകർഷിക്കുന്നു.

10 പാകം വ്രജന്തീ ഹിമപാതശീതൈ-
രാധൂയമാനാ സതതം മരുത്ഭിഃ
പ്രിയേ! പ്രിയംഗുഃ പ്രിയവിപ്രയുക്താ
വിപാണ്ഡുതാം യാതി വിലാസിനീവ.

11 പുഷ്പാസവാമോദസുഗന്ധിവക്ത്രോ
നിഃശ്വാസവാതൈഃ സുരഭീകൃതാംഗഃ
പരസ്പരാംഗവ്യതിഷംഗശായീ
ശേതേ ജനഃ കാമരസാനുവിദ്ധഃ.

12 ദന്തച്ഛദൈഃ സവ്രണദന്തചിഹ്നൈഃ
സ്തനൈശ്ച പാണ്യഗ്രകൃതാഭിലേഖൈഃ
സംസൂച്യതേ നിർദ്ദയമംഗനാനാം
രതോപഭോഗോ നവയൌവനാനാം.

13 കാചിദ്വിഭൂഷയതി ദർപ്പണസക്തഹസ്താ
ബാലാതപേഷു വനിതാ വദനാരവിന്ദം
ദന്തച്ഛദം പ്രിയതമേന നിപീതസാരം
ദന്താഗ്രഭിന്നമവകൃഷ്യ നിരീക്ഷതേഽന്യാ.

14 അന്യാ പ്രകാമസുരതശ്രമഖിന്നദേഹാ
രാത്രിപ്രജാഗരവിപാടലനേത്രപത്മാ
സ്രസ്താംസദേശലുളിതാകുലകേശപാശാ
നിദ്രാം പ്രയാതി മൃദുസൂര്യ്യകരാഭിതപ്താ.

15 നിർമ്മാല്യദാമ പരിഭുക്തമനോജ്ഞഗന്ധം
മൂർധ്നോഽപനീയ ഘനനീലശിരോരുഹാന്താ
പീനോന്നതസ്തനഭരാനതഗാത്രയഷ്ട്യഃ
കുർവ്വന്തി കേശരചനാമപരാസ്തരുണ്യഃ.

16 അന്യാ പ്രിയേണ പരിഭുക്തമവേക്ഷ്യ ഗാത്രം
ഹർഷാന്വിതാ വിരചിതാധരചാരുശോഭാ
കൂർപ്പാസകം പരിദധാതി നഖക്ഷതാംഗീ
വ്യാലംബിനീലലളിതാളകകുഞ്ചിതാക്ഷീ.

17 അന്യാശ്ചിരം സുരതകേളിപരിശ്രമേണ
ഖേദം ഗതാഃ പ്രശിഥിലീകൃതഗാത്രയഷ്ട്യഃ
സംഹൃഷ്യമാണപുളകോരുപയോധരാന്താ
അഭ്യഞ്ജനം വിദധതി പ്രമദാഃ സുശോഭാഃ.

18 ബഹുഗുണരമണീയോ യോഷിതാം ചിത്തഹാരീ
പരിണതബഹുശാലിവ്യാകുലഗ്രാമസീമാ
വിനിപതിതതുഷാരഃ ക്രൌഞ്ചനാദോപഗീതഃ
പ്രദിശതു ഹിമയുക്തസ്ത്വേഷ കാലഃ സുഖം വഃ.

10. മഞ്ഞുപൊഴിഞ്ഞു തണുത്ത കാററുകളെല്ലായ്പോഴും വീശി പാകം വന്നുകൊണ്ടിരിക്കുന്ന തിനനെൽച്ചെടികൾക്ക കാന്തനോട് പിരിഞ്ഞ കാമിനിക്കെന്നപോലെ പ്രിയേ! വിളപ്പ് ബാധിക്കുന്നു.

11. പുഷ്പമദ്യത്തിൻെറ സുഗന്ധമുള്ള മുഖവും നിശ്വാസവായുവേററു സൌരഭ്യംപൂണ്ട ശരീരവും ആയി കാമസുഖമനുഭവിക്കുന്ന ജനങ്ങൾ അന്യോന്യം കെട്ടിപ്പുണർന്നു കിടന്നുറങ്ങുന്നു.

12. നവയൌവനകളായ സ്ത്രീകളുടെ ദന്തക്ഷതങ്ങൾചേർന്ന ചുണ്ടുകളും നഖക്ഷതമണിഞ്ഞ സ്തനങ്ങളും നിർദ്ദയമായ കാമകേളിയെ സൂചിപ്പിക്കുന്നു.

13. ഇളംവെയിലത്തിരുന്നു ഒരു സ്ത്രീ കയ്യിൽ കണ്ണാടി എടുത്തുനോക്കി മുഖകമലം അലങ്കരിക്കുന്നു. മററൊരുത്തി, പ്രിയതമൻ സത്തു നുകർന്നു പല്ലിൻമുനയേററു പൊട്ടിയ ചെഞ്ചൊടി വലിച്ചുനീട്ടി നോക്കുന്നു.

14. വേറൊരുത്തി അതിയായ കാമകേളിയാൽ ക്ഷീണിച്ചുതളർന്ന മെയ്യോടും രാത്രി മുഴുവൻ ഉറങ്ങായ്കയാൽ ഏററവും ചുടുത്ത കണ്ണുകളോടും കിഴിഞ്ഞ തോളുകളിൽ ചിന്നിച്ചിതറി കിടക്കുന്ന തലമുടിയോടുംകൂടി ഇളംവെയിലിൻെറ ചൂടേററു കിടന്നുറങ്ങുന്നു.

15. കനത്തു കറുത്ത തലമുടിയും തടിച്ചുയർന്ന സ്തനങ്ങളുടെ ഭാരത്താൽ തൊല്ലൊന്നു കുനിഞ്ഞ ദേഹവുമുള്ള മററു ചില യുവതികൾ നറുംമണം നുകർന്നു കഴിഞ്ഞ തലനാളത്തെ പൂമാല തലയിൽനിന്നു് എടുത്തുമാററി തലമുടി ചീകി വൃത്തിയാക്കുന്നു.

16. പിന്നെയൊരു സ്ത്രീ തൻെറ ദേഹം ഭർത്താവനുഭവിച്ചതായി കണ്ടിട്ടു സന്തോഷംപൂണ്ടു ചുണ്ടിന്നു (ചെഞ്ചാറുപുരട്ടി) നല്ല നിറം വരുത്തി തുങ്ങിക്കിടക്കുന്ന മനോഹരങ്ങളായ നീലക്കുറുനിരകൾ തട്ടി ചുളിഞ്ഞ കണ്ണുകളുമായി നഖക്ഷതം മറയ്ക്കുവാൻ കുപ്പായം (ജാക്കററു) ധരിക്കുന്നു.

17. ഏറെനേരം കാമകേളികളാടി ക്ഷീണിച്ചു തളർന്നു ദേഹം വല്ലാതെ ഉലഞ്ഞവരും കോൾമയിർക്കൊള്ളുന്ന ഊരുപ്രദേശങ്ങളോടും സ്തനങ്ങളോടും കൂടിയവരുമായ മററു ചില അഴകേറിയ യുവതികൾ (ദേഹത്തിലാകെ) എണ്ണതേച്ചു തലോടുന്നു.

18. മഞ്ഞുകാലം പല ഗുണങ്ങളെക്കൊണ്ടും മനോഹരമാണു്, സ്ത്രീകളുടെ മനസ്സിനെ വശീകരിക്കുന്നതാണു്, വിളഞ്ഞ നെല്ലുകൾ ധാരാളം തിങ്ങിനിറഞ്ഞ ഗ്രാമാതിർത്തിപ്രദേശങ്ങളോടുകൂടിയതാണു്, ക്രൌഞ്ചപക്ഷികളുടെ നാദത്താൽ പാടിപ്പുകഴ്ത്തപ്പെടുന്നതാണു്. ഈ കാലം നിങ്ങൾക്കു സുഖം നൽകട്ടെ.

## പഞ്ചമഃ സർഗ്ഗഃ

1 പ്രരൂഢശാലീക്ഷുചയാവൃതക്ഷിതിം
ക്വചിൽ സ്ഥിതക്രൌഞ്ചനിനാദരാജിതം
പ്രകാമകാമം പ്രമദാജനപ്രിയം
വരോരു! കാലം ശിശിരാഹ്വയം ശൃണു.

2 നിരുദ്ധവാതായനമന്ദിരോദരം
ഹുതാശനോ ഭാനുമതോ ഗഭസ്തയഃ
ഗുരൂണി വാസാംസ്യബലാഃ സയൌവ്വനാഃ
പ്രയാന്തി കാലേഽത്ര ജനസ്യ സേവ്യതാം.

3 ന ചന്ദനം ചന്ദ്രമരീചിശീതളം
ന ഹർമ്മ്യപൃഷ്ഠം ശരദിന്ദുനിർമലം
ന വായവഃ സാന്ദ്രതുഷാരശീതളാ
ജനസ്യ ചിത്തം രമയന്തി സാംപ്രതം.

4 തുഷാരസംഘാതനിപാതശീതളാഃ
ശശാങ്കഭാഭിഃ ശിശിരീകൃതാഃ പുനഃ
വിപാണ്ഡുതാരാഗണചാരുഭൂഷണാ
ജനസ്യ സേവ്യാ ന ഭവന്തി രാത്രയഃ.

5 ഗൃഹീതതാംബൂലവിലേപനസ്രജഃ
പുഷ്പാസവാമോദിതവക്ത്രപങ്കജാഃ
പ്രകാമകാളാഗുരുധൂപവാസിതം
വിശന്തി ശയ്യാഗൃഹമുത്സുകാഃ സ്ത്രീയഃ.

6 കൃതാപരാധാൻ ബഹുശോഽഭിതർജ്ജിതാൻ
സവേപഥൂൻ സാധ്വസലുപ്തചേതസഃ
നിരീക്ഷ്യ ഭർത്തൄൻ സുരതാഭിലാഷിണഃ
സ്ത്രീയോഽപരാധാൻ സമദാ വിസസ്മരുഃ.

7 പ്രകാമകാമൈർയ്യുവഭിഃ സുനിർദ്ദയം
നിശാസു ദീർഘാസ്വഭിരാമിതാശ്ചിരം
ഭ്രമന്തി മന്ദം ശ്രമഖേദിതോരവഃ
ക്ഷപാവസാനേ നവയൌവ്വനാഃ സ്ത്രീയഃ.

8 മനോജ്ഞകൂർപ്പാസകപീഡിതസ്തനാഃ
സരാഗകൌശേയകഭൂഷിതോരവഃ
നിവേശിതാന്തഃകുസുമൈഃ ശിരോരുഹൈർ-
വിഭൂഷയന്തീവ ഹിമാഗമം സ്ത്രീയഃ.

## അഞ്ചാം സർഗ്ഗം

1. വിളഞ്ഞ നെല്ലുകൾകൊണ്ടും കരിമ്പുകൾകൊണ്ടും മറഞ്ഞ വിളനിലങ്ങളോടുകൂടിയതും ചില ദിക്കിലിരുന്ന ശബ്ദിക്കുന്ന ക്രൌഞ്ചപക്ഷികളെക്കൊണ്ടു ശോഭിക്കുന്നതും കാമവികാരം വർദ്ധിക്കുന്നതും സ്ത്രീജനങ്ങൾക്കേററവും ഇഷ്ടപ്പെട്ടതുമായ ശിശിരഋതുവിനെക്കുറിച്ചു (തണുപ്പുകാലത്തെക്കുറിച്ച്) പറയുന്നതു സുന്ദരീ! ഇനി നീ കേൾക്കു.

2. ജനലുകൾ അടച്ച ഗൃഹത്തിൻെറ അന്തർഭാഗം, കത്തുന്ന തീ, കതിരവൻെറ വെയിൽ, കട്ടിയുള്ള വസ്ത്രങ്ങൾ, യൌവ്വനയുക്തകളായ സ്ത്രീകൾ ഇതെല്ലാം ഈ കാലത്താണ് ജനങ്ങൾക്ക് അനുഭവയോഗ്യങ്ങളായിത്തീരുന്നത്.

3. ചന്ദ്രൻെറ രശ്മികൾ തട്ടി തണുത്ത ചന്ദനമോ ശരൽകാലത്തു ചന്ദ്രൻെറ നിലാവേററു വെണ്മ കൂടിയ നിലാമുററമോ മഞ്ഞിൻതുള്ളികൾ തിങ്ങിത്തണുത്ത ഇളംതെന്നലുകളോ ഇപ്പോൾ ജനങ്ങളുടെ മനസ്സിനു സുഖം ഉളവാക്കുന്നില്ല.

4. കട്ടിമഞ്ഞു പൊഴിഞ്ഞു തണുത്തവയും ചന്ദ്രരശ്മികളാൽ ഏററവും കുളർപ്പിക്കപ്പെട്ടവയും വിളത്ത നക്ഷത്രനിരയണിഞ്ഞവയുമായ രാത്രികൾ ജനങ്ങൾക്കു ആസ്വാദ്യങ്ങളായിത്തീരുന്നില്ല.

5. വെററിലയും കുറിക്കൂട്ടും മാലകളും എടുത്ത്, പുഷ്പമദ്യം സേവിച്ചു മുഖകമലം സുരഭിലമാക്കി, വേണ്ടുവോളം കാരകിൽപ്പുകകൊണ്ടു വാസന വരുത്തിയിട്ടുള്ള ഉറക്കറയിലേക്കു് ഔത്സുക്യത്തോടെ സ്ത്രീകൾ പ്രവേശിക്കുന്നു.

6. പല തവണ അപരാധം ചെയ്യവരും താക്കീതു ചെയ്യപ്പെട്ടവരും കിടുകിടെ വിറയ്ക്കുന്നവരും ഭയപ്പെട്ടു മനംകെട്ടവരും കാമകേളിക്കു കൊതിക്കുന്നവരുമായ ഭർത്താക്കന്മാരെ കണ്ടപ്പോൾ മദംപൂണ്ട മങ്കമാർ അപരാധങ്ങളെല്ലാം മറന്നുപോയി.

7. ഏററവും കാമംകൂടിയ യുവാക്കന്മാരാൽ തീരെ ദയയില്ലാതെ നീണ്ട രാത്രികളിൽ വളരെനേരം രമിപ്പിക്കപ്പെട്ട നവയൌവ്വനയുക്തകളായ സ്ത്രീകൾ രാത്രി പുലരുമ്പോൾ ക്ഷീണംകൊണ്ടു തുടകൾ കുഴഞ്ഞു പതുക്കെയാണ് നടക്കുന്നത്.

8. മനോഹരങ്ങളായ കുപ്പായങ്ങൾ (ജാക്കററുകൾ) കൊണ്ടു സ്തനങ്ങളെ വരിഞ്ഞു മുറുക്കിയും തുടുത്ത പട്ടുകൾകൊണ്ടു ഊരുപ്രദേശങ്ങളെ അലങ്കരിച്ചും തലമുടിയിൽ പൂക്കൾ ചൂടിയും സ്ത്രീകൾ ശിശിരകാലത്തെ അണിഞ്ഞൊരുക്കുകയാണോ എന്നുതോന്നും.

9 പയോധരൈഃ കുങ്കുമരാഗപിഞ്ജരൈഃ
സുഖോപസേവ്യൈർനവയൌവനോഷ്മഭിഃ
വിലാസിനീഭിഃ പരിപീഡിതോരസഃ
സ്വപന്തി ശീതം പരിഭൂയ കാമിനഃ.

10 സുഗന്ധിനിഃശ്വാസവികമ്പിതോൽപലം
മനോഹരം കാമരതിപ്രബോധകം
നിശാസു ഹൃഷ്ടാഃ സഹ കാമിഭിഃ സ്ത്രീയഃ
പിബന്തി മദ്യം മദനീയമുത്തമം.

11 അപഗതമദരാഗാ യോഷിദേഷാ പ്രഭാതേ
കൃതനിബിഡകുചാഗ്രം പത്യുരാലിംഗനേന
പ്രിയതമപരിഭുക്തം വീക്ഷമാണാ സ്വദേഹം
വ്രജതി ശയനവാസാദ്വാസമന്യം ഹസന്തീ.

12 അഗുരുസുരഭിധൂപാമോദിതം കേശപാശം
ഗളിതകുസുമമാലം കുഞ്ചിതാഗ്രം വഹന്തീ
ത്യജതി ഗുരുനിതംബാ നിമ്നനാഭിഃ സുമധ്യാ-
പ്യുഷസി ശയനമന്യാ കാമിനീ ചാരുശോഭം.

13 കനകകമലകാന്തൈശ്ചാരുതാമ്രാധരോഷ്ഠൈഃ
ശ്രവണതടനിഷക്തൈഃ പാടലോപാന്തനേത്രൈഃ
ഉഷസി വദനബിംബൈരംസസംസക്തകേശൈഃ
ശ്രിയ ഇവ ഗൃഹമദ്ധ്യേ സംസ്ഥിതാ യോഷിതോഽദ്യ.

14 പൃഥുജഘനഭരാർത്താഃ കിഞ്ചിദാനമ്രമദ്ധ്യാഃ
സ്തനഭരപരിഖേദാന്മന്ദമന്ദം വ്രജന്ത്യഃ
സുരതസമയവേഷം നൈശമാശു പ്രഹായ
ദധതി ദിവസയോഗ്യം വേഷമന്യാസ്തരുണ്യഃ.

15 നഖപദചിതഭാഗാൻ വീക്ഷമാണാഃ സ്തനാന്താ-
നധരകിസലയാഗ്രം ദന്തഭിന്നം സ്പൃശന്ത്യഃ
അഭിമതരതവേഷം നന്ദയന്ത്യസ്തരുണ്യഃ
സവിതുരുദയകാലേ ഭൂഷയന്ത്യാനനാനി.

16 പ്രചുരഗുഡവികാരഃ സ്വാദുശാലീക്ഷുരമ്യഃ
പ്രബലസുരതകേളിർജാതകന്ദർപ്പദർപ്പഃ
പ്രിയജനരഹിതാനാം ചിത്തസന്താപഹേതുഃ
ശിശിരസമയ ഏഷ ശ്രേയസേ വോഽസ്തു നിത്യം.

9. കുങ്കമച്ചാറണിഞ്ഞ തുടുത്ത പോർക്കൊങ്കകളും സുഖമായാസ്വദിക്കേണ്ടുന്ന പുതുയൌവ്വനച്ചൂടും ഉള്ള സുന്ദരിമാരാൽ മുറുകെ കെട്ടിപ്പുണന്ന് മാറിടവുമായി കാമികരം തണുപ്പിനെ വകവെയ്ക്കാതെ കിടന്നുറങ്ങുന്നു.

10. സുമണമുള്ള നിശ്വാസവായു തട്ടി ഇളകുന്ന താമരയിതളുകളോടുകൂടിയതും മനസ്സിനെ ആകഷിക്കുന്നതും കാമകേളികൌതുകം ഉണത്തുന്നതും മദം വളർത്തുന്നതുമായ ഉത്തമമദ്യം രാത്രികാലങ്ങളിൽ സ്ത്രീകരം കാമികളോടു ചേന്നു സന്തോഷത്തോടുകൂടി പാനംചെയ്യുന്നു

11. പ്രഭാതത്തിൽ മദത്തുടുപ്പു മാഞ്ഞും ഭത്താവിൻെറ ആലിംഗനത്താൽ കൊങ്കത്തടങ്ങരം ക്ഷേമന്നമുള്ള ഒരു സ്ത്രീ ഇതാ പ്രിയതമൻ ആസ്വദിച്ച തൻെറ ദേഹം നോക്കി ചിരിച്ചുകൊണ്ടു കിടപ്പുമുറിയിൽനിന്നു മറെറാരു മുറിയിലേക്കു പോകുന്നു.

12. അകിൽമണംചേന്ന പുക പുണന്നതും പൂമാലയുതിന്നതും അററം ചുരുണ്ടതുമായ കാർക്കുന്തലും വഹിച്ചുകൊണ്ട്, കനത്ത നിതംബവും കുഴിഞ്ഞ നാഭിയും അഴകാന്ന അരക്കെട്ടുമുള്ള സുന്ദരിയായ മറെറാരു കാമിനി പ്രഭാതത്തിൽ മെത്തയിൽ നിന്നെഴുന്നേററുപോകുന്നു.

13. അഴകാർന്ന തുടുത്ത ചെഞ്ചുണ്ടുകളോടും കാതോളം നീണ്ട അററം തുടുത്ത കണ്ണുകളോടും തോളിൽ പററിയ തലമുടിയോടും കൂടിയ സ്ത്രീകരം പൊൻതാമരപ്പൂക്കരംപോലുള്ള മുഖങ്ങളുമായി ഇപ്പോരം പ്രഭാതത്തിൽ ശ്രീഭഗവതിമാരെപ്പോലെ ഗൃഹമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു.

14. കനത്ത നിതംബം ചുമന്നു തളർന്നും സ്തനങ്ങളുടെ ഭാരത്താൽ ക്ഷീണിച്ച മദ്ധ്യഭാഗം തെല്ലൊന്നു കുനിഞ്ഞും മെല്ലെമെല്ലെ നടക്കുന്ന മററു ചില തരുണിമാർ രാത്രിയിൽ സ്വീകരിച്ചിരുന്ന, കാമകേളികാലത്തിനു യോജിച്ച വേഷം വേഗത്തിൽ ഉപേക്ഷിച്ചു പകലേക്കു പററിയ വേഷം കൈക്കൊള്ളുന്നു.

15. നഖക്ഷതങ്ങരം പതിഞ്ഞ കൊങ്കത്തടങ്ങരം നോക്കിയും ദന്തക്ഷതമേററ തളിർച്ചുണ്ടു തലോടിയും തനിക്കിഷ്ടപ്പെട്ട കാമകേളിവേഷത്തെ അഭിനന്ദിച്ചും സ്ത്രീകരം സൂര്യോദയകാലത്തു മുഖങ്ങളെ അലങ്കരിക്കുന്നു.

16. ശക്കരചേത്ത പലഹാരങ്ങരം ധാരാളമുണ്ടാക്കുന്നതും സ്വാദുള്ള ചെന്നെല്ലരിയും കരിമ്പും കിട്ടുന്നതുകൊണ്ടു സുഖകരവും ശക്തിയേറിയ കാമലീലകരംക്കു പററിയതും കാമദേവന്റെ അഹങ്കാരം വർദ്ധിപ്പിക്കുന്നതും ഇഷ്ടജനങ്ങളുമായി വേർപെട്ടവക്കു മനസ്സിൽ സങ്കടം ജനിപ്പിക്കുന്നതും ആയ ഈ ശിശിരകാലം നിങ്ങരംക്കെന്നും നന്മയ്ക്കായി വരട്ടെ.

## ഷഷ്ഠഃ സർഗ്ഗഃ

1 പ്രഫുല്ലചൂതാങ്കുരതീക്ഷ്ണസായകോ
ദ്വിരേഫമാലാവിലസദ്ധനുർഗ്ഗുണഃ
മനാംസി ഭേത്തും സുരതപ്രസംഗിനാം
വസന്തയോദ്ധാ സമുപാഗതഃ പ്രിയേ!

2 ദ്രുമാഃ സപുഷ്പാഃ സലിലം സപത്മം
സ്ത്രിയഃ സകാമാഃ പവനഃ സുഗന്ധിഃ
സുഖാഃ പ്രദോഷാ ദിവസാശ്ച രമ്യാഃ
സർവ്വം പ്രിയേ! ചാരുതരം വസന്തേ.

3 വാപീജലാനാം മണിമേഖലാനാം
ശശാങ്കഭാസാം പ്രമദാജനാനാം
ചൂതദ്രുമാണാം കുസുമാനതാനാം
ദദാതി സൗഭാഗ്യമയം വസന്തഃ.

4 കുസുംഭരാഗാരുണിതൈർദ്ദുകൂലൈർ–
നിതംബബിംബാനി വിലാസിനീനാം
തന്വംശുകൈഃ കുങ്കുമരാഗഗൗരൈ–
രലംക്രിയന്തേ സ്തനമണ്ഡലാനി.

5 കർണ്ണേഷു യോഗ്യം നവകർണ്ണികാരം
ചലേഷു നീലേഷ്വളകേഷ്വശോകം
ശിഖാസു മാലാ നവമല്ലികായാഃ
പ്രയാന്തി കാന്തിം പ്രമദാജനാനാം.

6 സ്തനേഷു ഹാരാഃ സിതചന്ദനാർദ്രാ
ഭുജേഷു സംഗം വലയാംഗദാനി
പ്രയാന്ത്യനംഗാതുരമാനസാനാം
നിതംബിനീനാം ജഘനേഷു കാഞ്ച്യഃ.

7 സപത്രലേഖേഷു വിലാസിനീനാം
വക്ത്രേഷു ഹേമാംബുരുഹോപമേഷു
രത്നാന്തരേ മൗക്തികസംഗരമ്യഃ
സ്വേദാഗമോ വിസ്തരതാമുപൈതി.

8 ഉച്ഛ്വാസയന്ത്യഃ ശ്ലഥബന്ധനാനി
ഗാത്രാണി കംദർപ്പസമാകുലാനി
സമീപവർത്തിഷ്വപി കാമുകേഷു
സമുത്സുകാ ഏവ ഭവന്തി നാര്യഃ.

9 തനൂനി പാണ്ഡൂനി മദാലസാനി
മുഹുർമുഹുർജൃംഭണതൽപരാണി
അംഗാന്യനംഗഃ പ്രമദാജനസ്യ
കരോതി ലാവണ്യസസംഭ്രമാണി.

## ആറാം സർഗ്ഗം

1. പ്രിയേ വിരിഞ്ഞ മാമ്പൂക്കളാകുന്ന കൂരമ്പുകളോടും വരിവണ്ടിൻ ചാർത്താകുന്ന കൊലവില്ലിൻഞാണോടുംകൂടി വസന്തമാകുന്ന പടയാളി കാമകേളി കൊതിക്കുന്ന കാമികളുടെ മനസ്സുകളെ പിളക്കുവാൻ വന്നു ചേർന്നിരിക്കുന്നു.

2. വൃക്ഷങ്ങളിൽ പുഷ്പങ്ങളുണ്ട്. ജലത്തിൽ താമരപ്പൂക്കളുണ്ട്. സ്ത്രീകൾക്കു കാമാസക്തിയുണ്ട്. പൂന്തെന്നൽ മണമുള്ളതാണ്. രാത്രികൾ സുഖകരങ്ങളാണ്. പകലുകൾ മനോഹരങ്ങളാണ്. പ്രിയേ! വസന്തത്തിൽ സർവ്വവും സുന്ദരംതന്നെ.

3. തടാകങ്ങളിലെ ജലങ്ങൾക്കും രത്നമയങ്ങളായ അരഞ്ഞാണങ്ങൾക്കും ചന്ദ്രന്റെ ശോഭകൾക്കും മദംപൂണ്ട മഹിളമാർക്കും പൂക്കളേന്തി കുനിഞ്ഞു നില്ക്കുന്ന തേന്മാവുകൾക്കും ഈ വസന്തം സൌഭാഗ്യം നൽകുന്നു.

4. വിലാസിനിമാരുടെ നിതംബപ്രദേശങ്ങളെ കയുമ്പിൻചായം ചേർന്നുടുത്ത വസ്ത്രങ്ങളും കൊങ്കത്തടങ്ങളെ കുങ്കുമച്ചാറുകൊണ്ടു മഞ്ഞനിറം പൂണ്ട നേരിയ പട്ടുകളും അലങ്കരിക്കുന്നു.

5. യുവതിജനങ്ങളുടെ കാതുകളിൽ യോജിപ്പുള്ള പുതുകൊന്നപ്പൂക്കളും ഇളകുന്ന നീലക്കുറുനിരകളിൽ അശോകപുഷ്പവും കാർകൂന്തലിൽ പുതുമുല്ലമാലകളും കാന്തിയേറ്റുന്നു.

6. കാമപരവശകളായ നിതംബിനിമാരുടെ സ്തനങ്ങളിൽ വെൺചന്ദനച്ചാറു പുരണ്ട മുത്തുമാലകളും കൈകളിൽ വളകളും തോൾവളകളും നിതംബങ്ങളിൽ അരഞ്ഞാണകളും സ്ഥലം പിടിക്കുന്നു.

7. പത്തിക്കീററണിഞ്ഞ, പൊൻതാമരപ്പൂക്കൾക്കു തുല്യമായ വിലാസിനിമാരുടെ മുഖങ്ങളിൽ കാമകേളികൾക്കിടയിൽ മുത്തുമണികൾ ചേർന്നതിനു തുല്യമായി വിയർപ്പുപൊടിഞ്ഞു പരക്കുന്നു.

8. കാമുകന്മാർ അടുത്തിരിക്കുമ്പോൾപ്പോലും സ്ത്രീകൾ സന്ധിബന്ധങ്ങൾ ഉലഞ്ഞവയും കാമവൈവശ്യം പൂണ്ടവയുമായ അവയവങ്ങളെ മടക്കി നിവർത്തി കടഞ്ഞുകൊണ്ടു കാമാവേശം പ്രകടിപ്പിക്കുന്നു.

9. ചടച്ചും വിളർത്തും മദാലസ്യംപൂണ്ടും വീണ്ടും വീണ്ടും കോട്ടുവായിട്ടും ഇരിക്കുന്ന മഹിളാജനങ്ങളുടെ ശരീരാവയവങ്ങളെ കാമദേവൻ ലാവണ്യമനോഹരങ്ങളാക്കിത്തീർക്കുന്നു.

10 ഛായാം ജനഃ സമഭിവാഞ്ഛതി പാദപാനാം
നക്തം തഥേച്ഛതി പുനഃ കിരണം സുധാംശോഃ
ഹർമ്യം പ്രയാതി ശയിതും സുഖശീതളം ച
കാന്താം ച ഗാഢമുപഗൂഹതി ശീതളത്വാൽ.

11 നേത്രേഷു ലോലോ മദിരാലസേഷു
ഗണ്ഡേഷു പാണ്ഡുഃ കഠിനഃ സ്തനേഷു
മദ്ധ്യേഷു നിമ്നോ ജഘനേഷു പീനഃ
സ്ത്രീണാമനംഗോ ബഹുധാ സ്ഥിതോഽദ്യ.

12 അംഗാനി നിദ്രാലസവിഭ്രമാണി
വാക്യാനി കിഞ്ചിന്മദിരാലസാനി
ഭ്രൂക്ഷേപജിഹ്മാനി ച വീക്ഷിതാനി
കരോതി കാമഃ പ്രമദാജനാനാം.

13 പ്രിയംഗുകാലീയകകുങ്കുമാക്തം
സ്തനേഷു ഗൌരേഷു വിലാസിനീഭിഃ
ആലിപ്യതേ ചന്ദനമംഗനാഭിർ-
മദാലസാഭിർമൃഗനാഭിയുക്തം.

14 ഗുരൂണി വാസാംസി വിഹായ തൂൎണ്ണം
തനൂനി ലാക്ഷാരസരഞ്ജിതാനി
സുഗന്ധികാളാഗുരുധൂപിതാനി
ധത്തേ ജനഃ കാമമദാലസാംഗഃ.

15 പുംസ്കോകിലശ്ചൂതരസാസവേന
മത്തഃ പ്രിയാം ചുംബതി രാഗഹൃഷ്ടഃ
കൂജദ്ദ്വിരേഫോഽപ്യയമംബുജസ്ഥഃ
പ്രിയം പ്രിയായാഃ പ്രകരോതി ചാടു.

16 താമ്രപ്രവാളസ്തബകാവനമ്രാ-
ശ്ചൂതദ്രുമാഃ പുഷ്പിതചാരുശാഖാഃ
കുൎവ്വന്തി കാമം പവനാവധൂതാഃ
പൎയ്യുത്സുകം മാനസമംഗനാനാം.

17 ആ മൂലതോ വിദ്രുമരാഗതാമ്രം
സപല്ലവാഃ പുഷ്പചയം ദധാനാഃ
കുൎവ്വന്ത്യശോകാ ഹൃദയം സശോകം
നിരീക്ഷ്യമാണാ നവയൌവനാനാം.

18 മത്തദ്വിരേഫപരിചുംബിതചാരുപുഷ്പാ
മന്ദാനിലാകുലിതകമ്രമൃദുപ്രവാളാഃ
കുൎവ്വന്തി കാമിമനസാം സഹസോത്സുകത്വം
ബാലാതിമുക്തലതികാഃ സമവേക്ഷ്യമാണാഃ.

10. ആളുകാം (പകലെ) മരങ്ങളുടെ തണലിനെ ആഗ്രഹിക്കുന്നു. രാത്രിയിൽ ആകട്ടെ ചന്ദ്രന്റെ രശ്മികളെ ആഗ്രഹിക്കുന്നു. സുഖകരവും കുളർമയുള്ളതുമായ മാളികയിലേക്കു കിടക്കാൻ പോകുന്നു. കുളർമയുള്ളതുകൊണ്ടു പ്രേയസിയെ ഗാഢമായി ആലിംഗനം ചെയ്യുന്നു.

11. മദ്യപാനം നിമിത്തം അലസങ്ങളായ കണ്ണുകളിൽ ഇളകിക്കൊണ്ടും കവിൾത്തടങ്ങളിൽ വിളർത്തുകൊണ്ടും സ്തനങ്ങളിൽ കട്ടപ്പംപൂണ്ടും അരക്കെട്ടിൽ താണും നിതംബങ്ങളിൽ തടിച്ചും കാമദേവൻ ഇപ്പോൾ സ്ത്രീകളിൽ പലതരത്തിൽ സ്ഥിതിചെയ്യുന്നു.

12. കാമദേവൻ സ്ത്രീജനങ്ങളുടെ അവയവങ്ങളെ നിദ്രനിമിത്തം വിലാസകൌതുകം കുറഞ്ഞവയും വാക്കുകളെ മദ്യപാനം നിമിത്തം തെല്ലൊന്ന് അലസങ്ങളും നോട്ടങ്ങളെ പുരികം വെട്ടിച്ച കടിലങ്ങളും ആക്കിത്തീർക്കുന്നു.

13. വിലാസവതികളും മദാലസകളുമായ മങ്കമാർ വെളുത്ത സ്തനങ്ങളിൽ തിന, കാരകിൽ; കുങ്കുമം എന്നിവ കൂട്ടിയരച്ചും കസ്തൂരിചേർത്തും തയാറാക്കിയ ചന്ദനച്ചാറു പൂശുന്നു.

14. കാമാവേശംകൊണ്ടും മദംകൊണ്ടും ആലസ്യംപൂണ്ട ആളുകൾ വേഗത്തിൽ കനത്ത വസ്ത്രങ്ങളുപേക്ഷിച്ച് അരക്കച്ചാറിൽ മുക്കി നിറം പിടിപ്പിച്ചവയും കാരകിലിൻപുകകൊണ്ടു മണം പിടിപ്പിച്ചവയുമായ നേരിയ വസ്ത്രങ്ങൾ ധരിക്കുന്നു.

15. തേന്മാവിൻപൂന്തേനാകുന്ന മദ്യം കുടിച്ചു മദിച്ച ആൺകുയിൽ പ്രേമത്തോടും ഹർഷത്തോടുംകൂടി പ്രിയപ്പെട്ട പിടയെ ചുംബിക്കുന്നു. ചെന്താമരപ്പൂവിലിരുന്നു മൂളുന്ന വണ്ടിതാ ഇണയ്ക്കു പ്രീതി തോന്നുമാറു പ്രശംസാവചനങ്ങൾ പറയുന്നു.

16. ചുവന്ന തളിർക്കുലകളേന്തി ചാഞ്ഞും പൂക്കൾ നിറഞ്ഞു അഴകാർന്ന കൊമ്പുകളോടുകൂടിയും കാറേററു് ആടിയും നിൽക്കുന്ന തേന്മാവുകൾ സ്ത്രീകളുടെ മനസ്സിനെ ഏററവും ഉൽക്കണ്ഠിതമാക്കിത്തീർക്കുന്നു.

17. അടിമുതൽ പവിഴപ്പുററുപോലെ തുടുത്ത പൂങ്കുലകളെ വഹിക്കുന്ന, തളിരണിഞ്ഞ അശോകങ്ങൾ യൌവ്വനമദ്ധ്യസ്ഥകളായ സ്ത്രീകളുടെ ഹൃദയത്തെ, തങ്ങളെ കാണുമ്പോൾ വിഷാദമുള്ളതാക്കിത്തീർക്കുന്നു.

18. അഴകേറിയ പുഷ്പങ്ങളെ ചുംബിക്കുന്ന മദിച്ച വരിവണ്ടുകളോടും മനോഹരങ്ങളായ നനുത്ത തളിരുകളെ ഇളക്കുന്ന മന്ദമാരുതനോടും കൂടിയ ഇളമുല്ലവള്ളികൾ തങ്ങളെക്കാണുന്ന കാമിജനങ്ങളുടെ മനസ്സിൽ പെട്ടെന്നു കാമലീലകളിൽ താൽപര്യമുളവാക്കുന്നു.

19 കാന്താമുഖദ്യുതിജുഷാമചിരോൽഗതാനാം
ശോഭാം പരാം കുരബകദ്രുമമഞ്ജരീണാം
ദൃഷ്ട്വാ പ്രിയേ! സഹൃദയസ്യ ഭവേന്ന കസ്യ
കന്ദർപ്പബാണപതനവ്യഥിതം ഹി ചേതഃ.

20 ആദീപ്തവഹ്നിസദൃശൈർമരുതാഽവധൂതൈഃ
സർവ്വത്ര കിംശുകവനൈഃ കുസുമാവനമ്രൈഃ.
സദ്യോ വസന്തസമയേന സമാചിതേയം
രക്താംശുകാ നവവധൂരിവ ഭാതി ഭൂമിഃ,

21 കിം കിംശുകൈഃ ശുകമുഖച്ഛവിഭിന്ന ഭിന്നം
കിം കർണ്ണികാരകുസുമൈന്ന ഹൃതം മനോജ്ഞൈഃ
യൽകോകിലഃ പുനരയം മധുരൈർവചോഭിർ—
യൂനാം മനഃ സുവദനാനിഹിതം നിഹന്തി.

22 പുംസ്കോകിലൈഃ കളവചോഭിരുപാത്തഹർഷൈഃ
കൂജൽഭിരുന്മദകളാനി വചാംസി ധീരം
ലജ്ജാന്വിതം സവിനയം ഹൃദയം ക്ഷണേന
പര്യാകുലം കുലഗൃഹേഽപി കൃതം വധൂനാം.

23 ആകമ്പയൻകുസുമിതാഃ സഹകാരശാഖാ
വിസ്താരയൻ പരഭൃതസ്യ വചാംസി ദിക്ഷു
വായുർവിവാതി ഹൃദയാനി ഹരൻ നരാണാം
നീഹാരപാതവിഗമാൽ സുഭഗോ വസന്തേ.

24 കുന്ദൈഃ സവിഭ്രമവധൂഹസിതാവദാതൈ—
രുദ്ദ്യോതിതാന്യുപവനാനി മനോഹരാണി
ചിത്തം മുനേരപി ഹരന്തി നിവൃത്തരാഗം
പ്രാഗേവ രാഗമലിനാനി മനാംസി യൂനാം.

25 ആലംബിഹേമരശനാഃ സ്തനസക്തഹാരാഃ
കന്ദർപ്പദർപ്പശിഥിലീകൃതഗാത്രയഷ്ട്യഃ
മാസേ മധൌ മധുരകോകിലഭൃംഗനാദൈർ—
നാര്യോ ഹരന്തി ഹൃദയം പ്രസഭം നരാണാം.

26 നാനാമനോജ്ഞകുസുമദ്രുമഭൂഷിതാന്താൻ
ഹൃഷ്ടാന്യപുഷ്ടനിനദാകുലസാനുദേശാൻ
ശൈലേയജാലപരിണദ്ധശിലാതലാന്താൻ
ദൃഷ്ട്വാ ജനഃ ക്ഷിതിഭൃതോ മുദമേതി സർവ്വഃ.

19. പ്രിയാമുഖത്തിന്റെ കാന്തിയോടുകൂടി അടുത്തകാലത്തുണ്ടായിട്ടുള്ള ചെങ്കുറുഞ്ഞിപ്പൂങ്കുലകളുടെ വികച്ച ശോഭ കണ്ടാൽ പ്രിയേ! ഹൃദയമുള്ള ഏതൊരുവന്റെ മനസ്സാണ് കാമബാണങ്ങൾ തറച്ചു വേദനപ്പെടാതിരിക്കുക?

20. കാററു വീശി ഇളകുന്ന പൂക്കൾ നിറഞ്ഞ, ആളിക്കത്തുന്ന തീപോലുള്ള പ്ലാശിൻ കാടുകളോടുകൂടിയ വസന്തകാലം പെട്ടെന്ന് എല്ലാ ദിക്കിലും വ്യാപിക്കുകയാൽ ഈ ഭൂമി രക്തവസ്ത്രം ധരിച്ച നവവധുവിനെപ്പോലെ ശോഭിക്കുന്നു.

21. സുന്ദരിമാരിലൂന്നിയ യുവാക്കളുടെ മനസ്സിനെ തത്തക്കൊക്കുകളുടെ ശോഭയുള്ള പ്ലാശിൻപ്പൂക്കൾ പിളർന്നില്ലേ? കണിക്കൊന്നപ്പൂക്കൾ പ്രഹരിച്ചില്ലേ? ഈ കുയിൽ (അതിനെ) വീണ്ടും മധുരങ്ങളായ വാക്കുകൾകൊണ്ട് ആഞ്ഞടിക്കുന്നുണ്ടല്ലോ?

22. മധുരവചനങ്ങളും ഏററവും സന്തുഷ്ടങ്ങളും മദം പൂണ്ട മധുരങ്ങളായ വാക്കുകൾ മൊഴിയുന്നവയുമായ ആൺകുയിലുകൾ ഉയർന്ന കുടുംബങ്ങളിലെ സ്ത്രീകളുടെ ലജ്ജയും വിനയവുമുള്ള ഹൃദയത്തെപ്പോലും വേഗത്തിൽ വിവശമാക്കിത്തീർക്കുന്നു.

23. മലരണിഞ്ഞ മാവിൻകൊമ്പുകളെ ചാഞ്ചാട്ടിക്കൊണ്ടും കുയിലിൻ മൊഴികളെ നാലുപാടും പരത്തിക്കൊണ്ടും ജനങ്ങളുടെ ഹൃദയങ്ങളെ ആകർഷിച്ചുകൊണ്ടും മഞ്ഞുകുന്ന മനോഹരമായ വസന്തത്തിലെ കാററു വീശുന്നു.

24. വിലാസവതികളായ യുവതികളുടെ മന്ദഹാസംപോലെ തെളിഞ്ഞ മുല്ലപ്പൂക്കൾകൊണ്ടു ശോഭിക്കുന്ന മനോഹരങ്ങളായ പൂന്തോട്ടങ്ങൾ വൈരാഗ്യം കലർന്ന മഹർഷിയുടെ മനസ്സിനെപ്പോലും ആകർഷിക്കുന്നു. അനുരാഗംകൊണ്ടു ചളി കെട്ടിയ യുവാക്കളുടെ മനസ്സുകളെ അതിനു മുൻപുതന്നെ ആകർഷിക്കുന്നു.

25. പൊന്നരഞ്ഞാണുകൾ കിഴിഞ്ഞും സ്തനങ്ങളിൽ മുത്തുമാലകൾ അണിഞ്ഞും കാമച്ചൂടിനാൽ മൃദുമെയ്യു കുഴഞ്ഞുമുള്ള കാമിനിമാർ പൂങ്കുയിലുകളുടെയും വരിവണ്ടുകളുടേയും മധുരനാദമുള്ള വസന്തമാസത്തിൽ യുവാക്കളുടെ ഹൃദയത്തെ ബലമായി പിടിച്ചുവലിക്കുന്നു.

26. പലതരം മനോഹരങ്ങളായ പൂമരങ്ങൾ അണിഞ്ഞും സന്തുഷ്ടങ്ങളായ കുയിലുകളുടെ കൂവലുകൾകൊണ്ട് ആകലങ്ങളായ മലംചെരിവുകൾ ചേർന്നും കന്മദക്കട്ടകൾകൊണ്ടു വീർത്ത പാറക്കെട്ടുകൾ കലർന്നുമുള്ള മലകളെ കാണുമ്പോൾ സകല ജനങ്ങൾക്കും മത്തു പിടിക്കുന്നു.

27 നേത്രേ നിമീലയതി രോദിതി യാതി ശോകം
ഘ്രാണം കരേണ വിരുണദ്ധി വിരൗതി ചോച്ചൈഃ
കാന്താവിയോഗപരിഖേദിതചിത്തവൃത്തിർ—
ദൃഷ്ട്വാ ധ്വഗഃ കുസുമിതാൻസഹകാരവൃക്ഷാൻ.

28 സമദമധുകരാണാം കോകിലാനാം ച നാദൈഃ
കുസുമിതസഹകാരൈഃ കർണ്ണികാരൈശ്ച രമ്യഃ
ഇഷുഭിരിവ സുതീക്ഷ്ണൈർമാനസം മാനിനീനാം
തുദതി കുസുമമാസോ മന്മഥോത്തേജനായ.

29 രുചിരകനകകാന്തീൻ മുഞ്ചതഃ പുഷ്പരാശീൻ
മൃദുപവനവിധൂതാൻ പുഷ്പിതാംശ്ചൂതവൃക്ഷാൻ
അഭിമുഖമഭിവീക്ഷ്യ ക്ഷാമദേഹോഽപി മാർഗ്ഗേ
മദനശരനിഘാതൈർമോഹമേതി പ്രവാസീ.

30 പരഭൃതകളഗീതൈർഹ്ലാദിഭിഃ സദ്വചാംസി
സ്മിതദശനമയൂഖാൻ കുന്ദപുഷ്പപ്രഭാഭിഃ
കരകിസലയകാന്തിം പല്ലവൈർവിദ്രുമാഭൈ—
രുപഹസതി വസന്തഃ കാമിനീനാമിദാനീം.

31 കനകകമലകാന്തൈരാനനൈഃ പാണ്ഡുഗണ്ഡൈ—
രുപരിനിഹിതഹാരൈശ്ചന്ദനാർദ്രൈഃ സ്തനാന്തൈഃ
മദജനിതവിലാസൈർദൃഷ്ടിപാതൈർമുനീന്ദ്രാൻ
സ്തനഭരനതനാര്യഃ കാമയന്തി പ്രശാന്താൻ.

32 മധുസുരഭി മുഖാബ്ജം ലോചനേ ലോധ്രതാമ്രേ
നവകുരവകപൂർണ്ണഃ കേശപാശോ മനോജ്ഞഃ
ഗുരുതരകുചയുഗ്മം ശ്രോണിബിംബം തഥൈവ
ന ഭവതി കിമിദാനീം യോഷിതാം മന്മഥായ.

33 ആകമ്പിതാനി ഹൃദയാനി മനസ്വിനീനാം
വാതൈഃ പ്രഫുല്ലസഹകാരകൃതാധിവാസൈഃ
ഉൽക്കൂജിതൈഃ പരഭൃതസ്യ മദാകുലസ്യ
ശ്രോത്രപ്രിയൈർമധുകരസ്യ ച ഗീതനാദൈഃ.

34 രമ്യഃ പ്രദോഷസമയഃ സ്ഫുടചന്ദ്രഭാസഃ
പുംസ്കോകിലസ്യ വിരുതം പവനഃ സുഗന്ധിഃ
മത്താലിയൂഥവിരുതം നിശി സീധുപാനം
സർവ്വം രസായനമിദം കുസുമായുധസ്യ.

27. പ്രിയാവിരഹംകൊണ്ടു മനോവേദനയനുഭവിക്കുന്ന വഴിപോക്കൻ, പൂത്ത തേന്മാവുകൾ കാണുമ്പോൾ കണ്ണുകൾ ചിമ്മുന്നു, കരയുന്നു, സങ്കടപ്പെടുന്നു, കൈകൊണ്ടു മൂക്കു പൊത്തുന്നു, ഉറക്കെ ശബ്ദിക്കുകയും ചെയ്യുന്നു.

28. പൂമാസമായ വസന്തം കാമന്റെ ശക്തികൂട്ടുവാൻവേണ്ടി മദിച്ച വണ്ടുകളുടെയും കുയിലുകളുടേയും ശബ്ദങ്ങളെക്കൊണ്ടും പൂത്ത തേന്മാവുകളെക്കൊണ്ടും മനോഹരങ്ങളായ കണിക്കൊന്നകളെക്കൊണ്ടും കൂർത്തുമൂത്ത അമ്പുകളെക്കൊണ്ടെന്നപോലെ മാനിനിമാരുടെ മനസ്സിനെ വേദനിപ്പിക്കുന്നു.

29. നല്ല പൊന്നിൻനിറമുള്ള പൂക്കളെ പൊഴിക്കുന്നവയും ഇളംകാററിൽ ഇളകുന്നവയുമായ പൂത്ത തേന്മാവുകളെ കണ്ടപ്പോൾ ദേഹം ചടച്ച വിരഹി, കാമശരങ്ങളേററു വീണു മോഹാലസ്യപ്പെടുന്നു.

30. വസന്തമിപ്പോൾ മനോഹരങ്ങളായ കുയിലുകളുടെ മധുരഗീതങ്ങളെക്കൊണ്ടു സ്ത്രീകളുടെ നല്ല വാക്കുകളേയും മുല്ലപ്പൂക്കളുടെ ശോഭകൾകൊണ്ടു മന്ദഹസിക്കുമ്പോൾ പരക്കുന്ന ദന്തകാന്തികളേയും, പവിഴത്തിന്റെ നിറമുള്ള തളിരുകൾകൊണ്ടു കൈത്തളിരുകളുടെ ശോഭയേയും പരിഹസിക്കുന്നു.

31. സ്തനഭാരംകൊണ്ടു കുനിഞ്ഞ സ്ത്രീകൾ പൊൻതാമരപ്പൂക്കൾപോലെ മനോഹരങ്ങളായ മുഖങ്ങൾകൊണ്ടും വിളർത്ത കവിൾത്തടങ്ങൾകൊണ്ടും ചന്ദനം പൂശി മുത്തുമാലകൾ അണിഞ്ഞ സ്തനങ്ങളെക്കൊണ്ടും മദം നിമിത്തം വിലാസം കോലുന്ന നോട്ടങ്ങളെക്കൊണ്ടും ഏററവും ശാന്തന്മാരായ മഹർഷിമാർക്കു കാമം ജനിപ്പിക്കുന്നു.

32. സ്ത്രീകളുടെ മദ്യഗന്ധമുള്ള മുഖകമലം, കൺമണികൾ ഇളകിക്കളിക്കുന്ന കണ്ണുകൾ, പുതിയ ചെങ്കുറുഞ്ഞിപ്പൂക്കൾ ചൂടി മനോഹരമായ മുടി, കനത്ത സ്തനങ്ങൾ, വിസ്തൃതമായ നിതംബപ്രദേശം ഇവയിലേതൊന്നാണ് കാമോദ്ദീപനത്തിനുതകാത്തതു്?

33. വിടന്ന തേന്മാംപൂക്കളെകൊണ്ടു മണം പുരണ്ട കാററുകളും ശ്രുതിമധുരങ്ങളായ, മദിച്ച കുയിലിന്റെ കൂകലുകളും വണ്ടിന്റെ ഗീതനാദങ്ങളും സ്ത്രീകളുടെ ഹൃദയത്തിനു് ഇളക്കമുണ്ടാക്കിത്തീർത്തിരിക്കുന്നു.

34. മനോഹരമായ രാത്രിസമയം, തെളിഞ്ഞ ചന്ദ്രരശ്മികൾ, ആൺകുയിലുകളുടെ ശബ്ദം, സൌരഭ്യമുള്ള കാററു്, മദിച്ച വണ്ടിൻ ചാത്തിന്റെ മൂരൾച്ച, മദ്യപാനം ഇതെല്ലാം കാമദേവന്റെ രസായനമാണു് പുഷ്ടികരമാണു്.

35 രക്താശോകവികല്പിതാധരമധുർമത്തദ്വിരേഫസ്വനഃ
കുന്ദാപീഡവിശുദ്ധദന്തനികരഃ പ്രോൽഫുല്ലപത്മാനനഃ
ചൂതാമോദസുഗന്ധിമന്ദപവനഃ ശൃംഗാരദീക്ഷാഗുരുഃ
കല്പാന്തം മദനപ്രിയോ ദിശതു വഃ പുഷ്പാഗമോ മംഗളം.

36 മലയപവനവിദ്ധഃ കോകിലാലാപരമ്യഃ
സുരഭിമധുനിഷേകാല്ലബ്ധഗന്ധപ്രബന്ധഃ
വിവിധമധുപയൂഥൈർവേഷ്ട്യമാനഃ സമന്താൽ
ഭവതു തവ വസന്തഃ ശ്രേഷ്ഠകാലഃ സുഖായ.

37 ആമ്രീ മഞ്ജുളമഞ്ജരീ വരശരഃ സൽകിംശുകം യദ്ധനുർ—
ജ്യാ യസ്യാളികുലം കളങ്കരഹിതം ഛത്രം സിതാംശുഃ സിതം
മത്തേഭോ മലയാനിലഃ പരഭൃതാ യൽബന്ദിനോ ലോകജിൽ
സോയം വോ വിതരീതരീതു വിതനുർഭദ്രം വസന്താന്വിതഃ.

ഋതുസംഹാരകാവ്യം സമാപ്തം

35. രക്താശോകപുഷ്പങ്ങൾകൊണ്ട് അധരമധു പൂണ്ടും മദിച്ച വണ്ടുകളെ കൊണ്ടു ശബ്ദമുച്ചരിച്ചും മുല്ലപ്പൂനിരകളാകുന്ന തെളിഞ്ഞ പല്ലുകൾ ചേന്നും വിടന്ന താമരപ്പൂവാകുന്ന മുഖത്തോടുകൂടിയും തേന്മാമ്പൂവിൻെറ മണം കൊണ്ടു സൌരഭ്യമുള്ള നിശ്വാസമാന്നും ഉള്ള, കാമദേവന്ന് ഏററവും ഇഷ്ടപ്പെട്ട, ശൃംഗാരാചാര്യനായ വസന്തകാലം നിങ്ങൾക്ക് എന്നുമെന്നും മംഗളം തരട്ടെ.

36. മന്ദമാരുതനോടു ചേർന്നും കുയിലുകളുടെ ശബ്ദംകൊണ്ടു മനോഹരമായും സൌരഭ്യമുള്ള മദ്യം വർഷിക്കുകയാൽ പരിമളം പരന്നും ചുററും പലതരം വണ്ടുകൾ ചുഴന്നും ഉള്ള നല്ല കാലമായ വസന്തം നിനക്കു സുഖത്തിനായിത്തീരട്ടെ.

37. ആരുടെ നല്ല ശരം മാവിൻപൂങ്കുലയാണോ ആരുടെ നല്ല വില്ലു പ്ലാശിൻപൂവാണോ ആരുടെ ഞാൺ വണ്ടിൻ ചാത്തും കളങ്കമില്ലാത്ത വെൺകൊററക്കുട വെൺതിങ്കളും മത്തഗജം തെക്കൻകാററുമാണോ ആരുടെ സ്തുതിപാഠകന്മാർ കുയിലുകളാണോ ലോകജേതാവായ ആ കാമദേവൻ വസന്തനോടുകൂടെ നിങ്ങൾക്കു വീണ്ടും വീണ്ടും ഏററവും മംഗളം നൽകുമാറാകട്ടെ.

ഋതുസംഹാരകാവ്യം കഴിഞ്ഞു

# മേഘദൂതം

## ആമുഖം

കാളിദാസകൃതികളിൽവെച്ചേററവുമധികം പ്രസിദ്ധിയാജ്ജിച്ച ഒരു കൃതിയാണ് മേഘദൂതം. കാളിദാസപ്രതിഭയുടെ മൂത്തിമൽഭാവം നമുക്കതിൽ കാണാം. വിശ്വസാഹിത്യത്തിന്നു കാളിദാസൻ നൽകിയ ഒരു മൂല്യരത്നമാണ് ഈ കൃതി. ഇന്ത്യയിലും പുറത്തുമുള്ള ഒട്ടനവധി സാഹിത്യനിപുണന്മാരെ ഇതു ഹഠാദാകർഷിച്ചിട്ടുണ്ട്.

കാളിദാസകാവ്യപ്രതിഭയുടെ യഥാത്ഥപ്രതിഫലനമായ മേഘദൂതത്തിന്നു മലയാളത്തിലും മററു ഭാരതീയഭാഷകളിലും നിരവധി അനുകരണങ്ങൾ ഉണ്ടായിട്ടുണ്ട്. മലയാളത്തിൽ സന്ദേശകാവ്യങ്ങളുടെ ഒരു പ്രവാഹംതന്നെ ഉണ്ടായി. അതാതു കവികളുടെ തനതായ പ്രതിഭയിൽ നിന്നുദിച്ചതാണവയെന്നു അവകാശപ്പെടാറുണ്ടെങ്കിലും അതെല്ലാം മേഘസന്ദേശകാവ്യത്തിന്റെ അനുകരണങ്ങളാണെന്നു പണ്ഡിതന്മാർക്കറിയാം. കാളിദാസനെഴുതിയ കമനീയചിത്രത്തിന്റെ ബാഹ്യരേഖകൾക്കുള്ളിൽ സ്വന്തം പ്രതിഭയുടെ ചായങ്ങൾകൊടുത്തു മുഖച്ഛായ മാററുക മാത്രമേ ഏതു സന്ദേശകാവ്യകർത്താവും ചെയ്തിട്ടുള്ളു.

മേഘദൂതത്തിന്റെ ആദ്യഭാഗം മാഗ്ഗവർണ്ണനാത്മകവും രണ്ടാംഭാഗം നഗരനായികാദിവർണ്ണനമുൾക്കൊള്ളുന്നതുമാണ്. ഇതു രണ്ടും ഒന്നിച്ചിണക്കി ഒററകാവ്യമാക്കിത്തീത്തതിൽ അദ്ദേഹത്തിന്റെ പ്രതിഭ അത്ഭുതകരമായി പ്രവത്തിച്ചിട്ടുണ്ട്. പ്രകൃതിസൌന്ദയ്യവും പ്രേമസൌകുമാര്യവും ഒന്നിച്ചുകോക്കാൻ കാളിദാസനു സാധിച്ചിട്ടുണ്ട്. ലളിതമായ ശൈലി, സുന്ദരമായ പദപ്രയോഗം, മാധുര്യം കലർന്ന വണ്ണനം എന്നിവകൊണ്ടു് മേഘദൂതം കാളിദാസന്റെ ഏററവും മെച്ചപ്പെട്ട കൃതിയാണ്.

ദീർഘകാലം ദയിതാവിരഹമനുഭവിച്ച് ഉന്മാദാവസ്ഥയിലോളമെത്തിയ, പുനഃസമാഗമപ്രത്യാശയുള്ള ഒരു യുവകാമുകന്റെ ബഹുമുഖങ്ങളായ വിപ്രലംഭഭാവങ്ങളുടെ ബഹിസ്ഫുരണമാണ് ഈ ഭാവകാവ്യത്തിന്റെ ആത്മാവ്. ഏതു സഹൃദയന്റെ ഹൃദയത്തിന്നും ഭാവതാദാത്മ്യം ലഭിക്കുവാനുള്ള എളുപ്പവഴി എന്ന നിലയ്ക്കാണ് പ്രഖ്യാതനായകന്മാരെയൊന്നും അവതരിപ്പിക്കാതെ കാമാന്ധനായ വെറും ഒരു യക്ഷനേയും അയാളുടെ ദയിതയേയും നായികാനായകന്മാരായി സ്വീകരിച്ചതു്. ബ്രഹ്മാനന്ദസഹോദരമായ രസാസ്വാദസിദ്ധിക്കു കവിയുടെ ഈ കൌശലം വളരെ അധികം സഹായകമായിട്ടുണ്ട്.

## മേഘമാർഗ്ഗം

വൈശ്രവണനാൽ കൃത്യവിലോപംനിമിത്തം ഒരുകൊല്ലത്തേക്കു നാടു കടത്തപ്പെട്ട ഒരു യക്ഷൻ വിന്ധ്യന്റെ തെക്കുള്ള രാമഗിരിയിൽ പാർത്തുവരവേ, എട്ടുമാസം കഴിഞ്ഞപ്പോൾ വർഷാരംഭത്തിൽ ഒരു പുതുമേഘം വടക്കോട്ടു നീങ്ങുന്നതു കണ്ടു. ആ മേഘംവഴിക്കു പ്രിയതമയ്ക്കു സന്ദേശം പറഞ്ഞയക്കാമെന്നു കരുതി അതിനെ സ്വാഗതംചെയ്ത് ആവശ്യമറിയിച്ചു. തുടന്നു വഴിയും സന്ദേശവും വിവരിച്ചുകൊടുക്കുന്നു. യക്ഷൻ പറഞ്ഞു—

''ഇവിടെ നിന്നു നേരെ വടക്കോട്ടു പുറപ്പെടുക. മാലപ്പറമ്പിൽ കയറി കുറച്ചുപടിഞ്ഞാട്ടുചെന്നു വടക്കോട്ടുതന്നെ പോവുക. ആമ്രകൂടപർവ്വതത്തിൽ തെല്ലു വിശ്രമിച്ചു നേരെ ചെന്നാൽ വിന്ധ്യപർവ്വതത്തിന്റെ അടിവാരത്തിൽ നർമ്മദാനദി കാണാം. പിന്നെ ഏതാനും പർവ്വതങ്ങളിൽ തങ്ങിത്തങ്ങി ദശാർണ്ണദേശത്തിലുള്ള വിദിശാ രാജധാനിയിലെത്തുക. അതിന്റെ സമീപത്തിലാണ് വേത്രവതീനദിയും നീചൈസ്സ് എന്ന പർവ്വതവും. ആ പർവ്വതത്തിൽ വിശ്രമിച്ച്, അല്പംവഴി വളവാണെങ്കിലും ഉജ്ജയിനിയിലേക്കു പോകണം. വഴിക്കു നിർവ്വിന്ധ്യ എന്ന നദിയുണ്ട്. അതുകടന്നു അവന്തിരാജ്യത്തുള്ള സ്വർഗ്ഗസദൃശമായ ഉജ്ജയിനിയിലെത്തുക. ശിപ്രാനദി ആ വഴിക്കാണൊഴുകുന്നത്. നല്ല അങ്ങാടികളും, വിശേഷപ്പെട്ട ധനികഗൃഹങ്ങളും, മഹാകാളക്ഷേത്രം, ഇതെല്ലാം അവിടെക്കാണാം. രാത്രി അവിടെ കഴിച്ചുകൂട്ടി രാവിലെ അവിടെ നിന്നു പുറപ്പെട്ടാൽ മതി. പിന്നെ ഗംഭീരാനദി, ദേവഗിരി, ചർമ്മണ്വതീനദി, ദശപുരം എന്നിവയെല്ലാം പിന്നിട്ടു ബ്രഹ്മാവർത്തരാജ്യത്തു പ്രവേശിച്ചു കുരുക്ഷേത്രത്തിലെത്തണം. അവിടെയാണ് സരസ്വതീനദി. അതും പിന്നിട്ടു ഗംഗയും കടന്നു ഹിമാലയത്തിലെ ഒരു കൊടുമുടിയിൽ കയറി വിശ്രമിക്കാം. അനന്തരം പല പ്രദേശങ്ങളും ക്രമത്തിൽ താണ്ടി ഹംസദ്വാരത്തിലൂടെ വടക്കോട്ടു നൂണു ചെന്നു കൈലാസത്തിന്മേൽ കയറുക. അതിന്റെ അടിവാരത്തിലാണ് വളരെ ഉയന്ന മാളികകളോടുകൂടിയ അളകാപുരി. സർവ്വസൗഭാഗ്യങ്ങളും തികഞ്ഞ ആ പുരിയിൽ വൈശ്രവണന്റെ കൊട്ടാരത്തിന്റെ വടക്കുഭാഗത്തു മഴവില്ലുപോലെ വളഞ്ഞ തോരണത്തോടുകൂടിയ നമ്മുടെ ഗൃഹം ദൂരത്തുനിന്നു തന്നെ കാണാം. അതിന്റെ അടുക്കൽ ഒരു മന്ദാരത്തൈമരമുണ്ട്. അവിടെ നല്ലൊരു പൊൻതാമരക്കുളവും അതിന്റെ തീരത്തിൽ ഇന്ദ്രനീലക്കൊടുമുടിയുള്ള ഒരു കളിക്കുന്നും തെളിഞ്ഞു വിലസുന്നു. ആ കളിക്കുന്നിൽ ഒരു അശോകവും ഇലഞ്ഞിയും അവയുടെ നടുവിൽ വളർത്തുമയിലിന്നിരിക്കാനുള്ള ഒരു പൊൻപടിയും ദൃശ്യമാണ്. പടിക്കൽ രണ്ടു വശത്തും ശംഖം പത്മം എന്ന നിധികളുടെ ചിത്രങ്ങളും കാണാം. ഇതൊക്കെയാണ് എന്റെ ഭവനത്തിന്റെ ലക്ഷണം. അവിടെചെന്ന് എന്റെ പ്രാണപ്രേയസിയെ കണ്ടു് ഇങ്ങനെ അറിയിക്കുക—ഭർത്തൃമതി! ഞാൻ ഭർത്താവിന്റെ സന്ദേശവുമായി വന്നിരിക്കയാണ്. അദ്ദേഹം വളരെ ദൂരെയാണ്. അദ്ദേഹം പറയുന്നു— 'ഞാൻ വളരെ പ്രയാസപ്പെട്ടാണെങ്കിലും ധൈര്യം പിടിച്ചു ജീവിക്കുന്നുണ്ട്. നീയും നാലു മാസവുംകൂടി അധികം അധൈര്യപ്പെടാതെ കഴിച്ചുകൂട്ടണം. അതിന്നുശേഷം പൂനിലാവു നിറഞ്ഞ ശരൽക്കാലരാത്രികളിൽ ഓരോ അഭിലാഷങ്ങളും നമുക്കനുഭവിക്കാം.' ഇത്രയും പറഞ്ഞ് അവളുടെ കുശലവൃത്താന്തവും ചോദിച്ചറിഞ്ഞു മടങ്ങി വന്ന് എന്നെയും ആശ്വസിപ്പിക്കണേ. എന്നിട്ട് അങ്ങയ്ക്ക് എവിടേക്കുവേണമെങ്കിലും പോകാം. എന്നെപ്പോലെ അങ്ങയ്ക്ക് ഒരിക്കലും പ്രേയസിയായ മിന്നൽക്കൊടിയുടെ വേർപാടു വരാതിരിക്കട്ടെ!''

# മേഘദൂതം

## മൂലം

### പൂർവ്വഭാഗഃ

1 കശ്ചിൽ കാന്താവിരഹഗുരുണാ സ്വാധികാരാൽ പ്രമത്തഃ
ശാപേനാസ്തംഗമിതമഹിമാ വർഷഭോഗ്യേണ ഭർത്തുഃ
യക്ഷശ്ചക്രേ ജനകതനയാസ്നാനപുണ്യോദകേഷു
സ്നിഗ്ദ്ധച്ഛായാതരുഷു വസതിം രാമഗിര്യാശ്രമേഷു.

2 തസ്മിന്നദ്രൗ കതിചിദബലാവിപ്രയുക്തഃ സ കാമീ
നീത്വാ മാസാൻ കനകവലയഭ്രംശരിക്തപ്രകോഷ്ഠഃ
ആഷാഢസ്യ പ്രശമദിവസേ മേഘമാശ്ലിഷ്ടസാനും
വപ്രക്രീഡാപരിണതഗജപ്രേക്ഷണീയം ദദർശ.

3 തസ്യ സ്ഥിത്വാ കഥമപി പുരഃ കൌതുകാധാനഹേതോ—
രന്തർബ്ബാഷ്പശ്ചിരമനുചരോ രാജരാജസ്യ ദധ്യൌ
മേഘാലോകേ ഭവതി സുഖിനോഽപ്യന്യഥാവൃത്തി ചേതഃ
കണ്ഠാശ്ലേഷപ്രണയിനി ജനേ കിം പുനർദ്ദൂരസംസ്ഥേ.

4 പ്രത്യാസന്നേ നഭസി ദയിതാജീവിതാലംബനാർത്ഥീ
ജീമൂതേന സ്വകുശലമയീം ഹാരയിഷ്യൻ പ്രവൃത്തിം
സ പ്രത്യഗ്രൈഃ കുടജകുസുമൈഃ കല്പിതാർഘായ തസ്മൈ
പ്രീതഃ പ്രീതിപ്രമുഖവചനം സ്വാഗതം വ്യാജഹാര.

5 ധൂമജ്യോതിഃസലിലമരുതാം സന്നിപാതഃ ക്വ മേഘഃ
സന്ദേശാർത്ഥാഃ ക്വ പടുകരണൈഃ പ്രാണിഭിഃ പ്രാപണീയാഃ
ഇത്യൌത്സുക്യാദപരിഗണയൻ ഗുഹ്യകസ്തം യയാചേ
കാമാർത്താ ഹി പ്രകൃതികൃപണാശ്ചേതനാചേതനേഷു.

6 ജാതം വംശേ ഭുവനവിദിതേ പുഷ്കരാവർത്തകാനാം
ജാനാമി ത്വാം പ്രകൃതിപുരുഷം കാമരൂപം മഘോനഃ
തേനാർത്ഥിത്വം ത്വയി വിധിവശാദ്ദൂരബന്ധുർഗ്ഗതോഽഹം
യാച്ഞാ മോഘാ വരമധിഗുണേ, നാധമേ ലബ്ധകാമാ.

# മേഘദൂതം

## ഗദ്യവിവർത്തനം

## പൂർവ്വഭാഗം

1. ഒരു യക്ഷൻ തന്റെ കർത്തവ്യത്തിൽ തെററു പററുകയാൽ പ്രിയാവിരഹംകൊണ്ടു കാഠിന്യമേറിയതും ഒരു വർഷം അനുഭവിക്കേണ്ടതുമായ തന്റെ സ്വാമിയുടെ (വൈശ്രവണന്റെ) ശാപംനിമിത്തം ദിവ്യത്വം നഷ്ടപ്പെട്ടിട്ടു ജനകപുത്രിയുടെ സ്നാനത്താൽ പരിശുദ്ധമായ ജലാശയങ്ങളും വിശാലമായ തണൽ വിരിക്കുന്ന മരങ്ങളുമുള്ള രാമഗിരിയിലെ ആശ്രമസ്ഥാനങ്ങളിൽ വസിച്ചുപോന്നു.

2. അബലയായ പ്രിയതമയെ പിരിഞ്ഞ ആ കാമുകൻ പൊൻവളയൂന്നു പോകയാൽ ശൂന്യമായിത്തീർന്ന കൈത്തണ്ടയുമായി ആ മലയിൽ ഏതാനും മാസങ്ങളും കഴിച്ചുകൂട്ടിട്ട് ആഷാഢമാസത്തിന്റെ പോക്കിൽ ഒരു ദിവസം പർവ്വതശിഖരത്തെ തഴുകിനിൽക്കുന്ന, തിണ്ടുകുത്തിക്കളിക്കുന്ന ആനയുടെ ഭംഗിയുള്ള കാർമേഘത്തെ കണ്ടു.

3. കൌതുകമുളവാക്കുന്ന ആ മേഘത്തിന്റെ മുമ്പിൽ പ്രയാസപ്പെട്ടു നിന്നു കണ്ണുനീർ ഉള്ളിലൊതുക്കിക്കൊണ്ടു വൈശ്രവണന്റെ ആ സേവകൻ ഏറെ നേരം എന്തോ ചിന്തിച്ചു. ആനന്ദത്തിൽ മുഴുകിയിരിക്കുന്നവനുപോലും മേഘദർശനത്തിൽ ഹൃദയം വ്യാകുലമായിത്തീരുന്നു. കഴുത്തിൽ കെട്ടിപ്പുണരുവാൻ കൊതിക്കുന്ന പ്രിയതമ ദൂരത്താണ് സ്ഥിതിചെയ്യുന്നതെങ്കിൽ പിന്നെ പറയാനുണ്ടോ?

4. അടുത്തെത്തിയ ശ്രാവണമാസത്തിൽ പ്രിയതമയുടെ ജീവിതം നിലനിർത്തുന്നതിനായി ആ മേഘംമുഖേന അവൾക്കു തന്റെ കുശലവൃത്താന്തം എത്തിക്കാമെന്നു കരുതി സന്തോഷിച്ചു അയാൾ കുടകപ്പാലയുടെ പുതുപൂക്കൾകൊണ്ടു പൂജിച്ച് ആ മേഘത്തിനോടു പ്രീതിപൂർവ്വം സ്വാഗതം പറഞ്ഞു.

5. ധൂമം അഗ്നി ജലം വായു എന്നിവ ചേർന്നുണ്ടായ മേഘമെവിടെ? സമർത്ഥങ്ങളായ ഇന്ദ്രിയങ്ങളോടുകൂടിയ ജീവികൾക്കു കൊണ്ടെത്തിക്കാവുന്ന സന്ദേശകാര്യങ്ങളെവിടെ? എന്നൊന്നും ഔത്സുക്യംമൂലം പരിഗണിക്കാതെ ആ യക്ഷൻ അതിനോടു (മേഘത്തോടു) അപേക്ഷിച്ചു. കാമാർത്തിയിൽ മുഴുകിയവർ ചേതനങ്ങളേയും അചേതനങ്ങളേയും തിരിച്ചറിയുവാൻ ശക്തരാകാറില്ലല്ലോ.

6. അങ്ങു ലോകപ്രസിദ്ധമായ പുഷ്കരാവർത്തകന്മാരുടെ വംശത്തിൽ പിറന്നവനും ഇഷ്ടത്തിനൊത്ത രൂപം കൈക്കൊള്ളാൻ കഴിവുള്ളവനും ഇന്ദ്രന്റെ പ്രധാനപുരുഷനും ആണെന്നു ഞാൻ മനസ്സിലാക്കീട്ടുണ്ട്. അതുകൊണ്ടാണ് വിധിവശാൽ ബന്ധുദൂരത്തായ ഞാൻ അങ്ങയെ ഈ അപേക്ഷയുമായി സമീപിക്കുന്നത്. ഉത്തമഗുണവാനോടപേക്ഷിച്ചിട്ടു കാര്യം സാധിച്ചില്ലെന്നു വന്നാൽപോലും അതാണ്, അധമനോട് അപേക്ഷിച്ചിട്ടു കാര്യം സാധിക്കുന്നതിനേക്കാൾ നല്ലതു്.

7 സന്തപ്താനാം ത്വമസി ശരണം, തൽ പയോദ! പ്രിയായാഃ
സന്ദേശം മേ ഹര ധനപതിക്രോധവിശ്ലേഷിതസ്യ
ഗന്തവ്യാ തേ വസതിരളകാ നാമ യക്ഷേശ്വരാണാം
ബാഹ്യോദ്യാനസ്ഥിതഹരശിരശ്ചന്ദ്രികാധൌതഹർമ്മ്യാ.

8 ത്വാമാരൂഢം പവനപദവീമുൽഗൃഹീതാളകാന്താഃ
പ്രേക്ഷിഷ്യന്തേ പഥികവനിതാഃ പ്രത്യയാദാശ്വസത്യഃ
കഃ സന്നദ്ധേ വിരഹവിധുരാം ത്വയ്യുപേക്ഷേത ജായാം
ന സ്യാദന്യോƒപ്യഹമിവ ജനോ യഃ പരാധീനവൃത്തിഃ.

9 താം ചാവശ്യം ദിവസഗണനാതൽപരാമേകപത്നീ–
മവ്യാപന്നാമവിഹതഗതിർദ്രക്ഷ്യസി ഭ്രാതൃജായാം
ആശാബന്ധഃ കുസുമസദൃശം പ്രായശോ ഹ്യംഗനാനാം
സദ്യഃപാതി പ്രണയി ഹൃദയം വിപ്രയോഗേ രുണദ്ധി.

10 മന്ദം മന്ദം നുദതി പവനശ്ചാനുകൂലോ യഥാ ത്വാം
വാമശ്ചായം നദതി മധുരം ചാതകസ്തേ സഗന്ധഃ
ഗർഭാധാനക്ഷണപരിചയാന്നൂനമാബദ്ധമാലാഃ
സേവിഷ്യന്തേ നയനസുഭഗം ഖേ ഭവന്തം ബലാകാഃ.

11 കർത്തും യച്ച പ്രഭവതി മഹീമുച്ഛിലീന്ധ്രാമവന്ധ്യാം
തച്ഛ്രുത്വാ തേ ശ്രവണസുഭഗം ഗർജ്ജിതം മാനസോൽകാഃ
ആ കൈലാസാൽ ബിസകിസലയച്ഛേദപാഥേയവന്തഃ
സമ്പത്സ്യന്തേ നഭസി ഭവതോ രാജഹംസാഃ സഹായാഃ.

12 ആപൃച്ഛസ്വ പ്രിയസഖമമും തുംഗമാലിംഗ്യ ശൈലം
വന്ദ്യൈഃ പുംസാം രഘുപതിപദൈരങ്കിതം മേഖലാസു
കാലേകാലേ ഭവതി ഭവതോ യസ്യ സംയോഗമേത്യ
സ്നേഹവ്യക്തിശ്ചിരവിരഹജം മുഞ്ചതോ ബാഷ്പമുഷ്ണം.

7. ഹേ മേഘമേ! സന്താപം അനുഭവിക്കുന്നവർക്കു ശരണമാണ് അങ്ങു ന്ന്. അതുകൊണ്ടു വൈശ്രവണന്റെ കോപത്താൽ അകററപ്പെട്ടിരിയ്ക്കുന്ന എന്റെ പ്രിയതമയ്ക്കുള്ള സന്ദേശം ഒന്നെത്തിച്ചുകൊടുക്കണേ എന്നാണ് എന്റെ അപേക്ഷ. അളക എന്ന പേരായി പുറംപൂങ്കാവിൽ കുടികൊള്ളുന്ന പരമശിവന്റെ ശിരസ്സിലെ ചന്ദ്രികയാൽ പ്രകാശിച്ചുനില്ക്കുന്ന മാളികകളോടുകൂടിയ യക്ഷപ്രഭുക്കളുടെ വാസസ്ഥലത്തേക്കാണ് അങ്ങു പോകേണ്ടതു്.

8. വായുമാർഗ്ഗത്തിലേറിയ അങ്ങയെ, വിരഹിണികൾ (ജീവിതവൃത്തിക്കുവേണ്ടി ദൂരദിക്കുകളിൽ പോയിട്ടുള്ളവരുടെ ഭാര്യമാർ) വിശ്വാസത്താൽ (ഉടൻ ഭർത്തൃസമാഗമമുണ്ടാകുമെന്ന പ്രതീക്ഷയാൽ) ആശ്വാസത്തോടുകൂടി കുറുനിരത്തുമ്പുകൾ മാടിയൊതുക്കി ഉററുനോക്കും. അങ്ങു ഒരുങ്ങിക്കഴിഞ്ഞാൽ പിന്നെ ആരെങ്കിലും വിരഹിണിയായ പത്നിയുടെ പേരിൽ ഉപേക്ഷ കാണിക്കുമോ? അന്യനെ ആശ്രയിച്ചുകഴിയുന്ന എന്നെപ്പോലെ മററൊരാളുമുണ്ടാവില്ല.

9. വിരഹദിവസങ്ങളെണ്ണിയെണ്ണി ആപത്തൊന്നും വന്നുചേരാതെ കഴിഞ്ഞുകൂടുന്ന പതിദേവതയായ സഹോദരഭാര്യയെ (എന്റെ ഭാര്യയെ) അങ്ങു വിഘ്നമൊന്നുംകൂടാതെ ചെന്നു നിശ്ചയമായും കാണുന്നതാണ്. പൂപോലെ മൃദുലവും പെട്ടെന്നു കൊഴിഞ്ഞുവീഴുന്നതുമായ, പ്രണയംനിറഞ്ഞ സ്ത്രീകളുടെ ഹൃദയത്തെ, വിരഹാവസ്ഥയിൽ മിക്കവാറും തടഞ്ഞു നിർത്തുന്നതു്, ഞെട്ടിപോലുള്ള ആശാബന്ധമാണ്.

10. പവനൻ അനുകൂലമായി മെല്ലെമെല്ലെ വീശിക്കൊണ്ടു അങ്ങയെ പ്രേരിപ്പിക്കുന്നു; അതുപോലെ അങ്ങയുടെ അടുത്ത ബന്ധുവായ ചാതകപ്പക്ഷി ഇടതുവശത്തിരുന്നു മധുരമായി കൂകുകയും ചെയ്യുന്നു. വെള്ളിപ്പക്ഷികൾ ഗർഭാധാനസുഖം അനുഭവിക്കുവാൻവേണ്ടി വാനിൽ നിരനിരയായി വന്നു, കണ്ണിന്നാനന്ദം നൽകുന്ന അങ്ങയെ നിശ്ചയമായും അകമ്പടി സേവിക്കുന്നതാണ്.

11. കൂണുകൾ മുളപ്പിച്ചു ഭൂമിയെ സമ്പന്നയാക്കാൻ പോന്നതും ചെവികൾക്കിമ്പം നൽകുന്നതുമായ അങ്ങയുടെ ഗർജ്ജനം കേട്ടു മാനസസരസ്സിലെത്താൻ വെമ്പി ഇളംതാമരവളയങ്ങളെ പാഥേയമാക്കിയെടുത്ത രാജഹംസങ്ങൾ ആകാശത്തു കൈലാസപർവ്വതംവരെ താങ്കൾക്കു കൂട്ടുകാരായി വരികയും ചെയ്യും.

12. ശ്രീരാമചന്ദ്രന്റെ വന്ദ്യങ്ങളായ കാല്പാടുകൾ പതിഞ്ഞ താഴ്വരകളോടുകൂടിയവനും ഉത്തുംഗനുമായ പ്രിയപ്പെട്ട ഈ പർവ്വതസുഹൃത്തിനെ അങ്ങു ആലിംഗനം ചെയ്തു വിട വാങ്ങിയാലും. ഓരോ കാലത്തും അങ്ങു വന്നുചേരുമ്പോൾ ദീർഘകാലത്തെ വിരഹത്താലുളവായ ചുടുബാഷ്പം വിടുന്നതിനാൽ ഇദ്ദേഹം തന്റെ സ്നേഹം വ്യക്തമാക്കാറുണ്ടല്ലോ.

13 മാർഗ്ഗം താവച്ഛൃണു കഥയതസ്ത്വൽപ്രയാണാനുരൂപം
സന്ദേശം മേ തദനു ജലദ! ശ്രോഷ്യസി ശ്രോത്രപേയം
ഖിന്നഃ ഖിന്നഃ ശിഖരിഷു പദം ന്യസ്യ ഗന്താസി യത്ര
ക്ഷീണഃ ക്ഷീണഃ പരിലഘു പയഃ സ്രോതസാം ചോപഭുജ്യ.

14 അദ്രേഃ ശൃംഗം ഹരതി പവനഃ കിംസ്വിദിത്യുന്മുഖീഭിർ–
ദൃഷ്ടോത്സാഹശ്ചകിതചകിതം മുഗ്ദ്ധസിദ്ധാംഗനാഭിഃ
സ്ഥാനാദസ്മാൽ സരസനിചുളാദുൽപതോദങ്മുഖഃ ഖം
ദിങ്നാഗാനാം പഥി പരിഹരൻ സ്ഥൂലഹസ്താവലേപാൻ.

15 രത്നച്ഛായാവ്യതികര ഇവ പ്രേക്ഷ്യമേതൽ പുരസ്താ—
ദ്വല്മീകാഗ്രാൽ പ്രഭവതി ധനുഃഖണ്ഡമാഖണ്ഡലസ്യ
യേന ശ്യാമം വപുരതിതരാം കാന്തിമാപത്സ്യതേ തേ
ബർഹേണേവ സ്ഫുരിതരുചിനാ ഗോപവേഷസ്യ വിഷ്ണോഃ.

16 ത്വയ്യായത്തം കൃഷിഫലമിതി ഭ്രൂവിലാസാനഭിജ്ഞൈഃ
പ്രീതിസ്നിഗ്ദ്ധൈർജ്ജനപദവധൂലോചനൈഃ പീയമാനഃ
സദ്യസ്സീരോൽകഷണസുരഭി ക്ഷേത്രമാരുഹ്യ മാലം
കിഞ്ചിൽ പശ്ചാദ് വ്രജ ലഘുഗതിർഭൂയ ഏവോത്തരേണ.

17 ത്വാമാസാരപ്രശമിതവനോപപ്ലവം സാധു മൂർധ്നാ
വക്ഷ്യത്യധ്വശ്രമപരിഗതം സാനുമാനാമ്രകൂടഃ
ന ക്ഷുദ്രോഽപി പ്രഥമസുകൃതാപേക്ഷയാ സംശ്രയായ
പ്രാപ്തേ മിത്രേ ഭവതി വിമുഖഃ, കിം പുനര്യസ്തഥോച്ചൈഃ.

18 ഛന്നോപാന്തഃ പരിണതഫലദ്യോതിഭിഃ കാനനാമ്രൈ—
സ്ത്വയ്യാരൂഢേ ശിഖരമചലഃ സ്നിഗ്ദ്ധവേണീസവർണ്ണേ
നൂനം യാസ്യത്യമരമിഥുനപ്രേക്ഷണീയാമവസ്ഥാം
മദ്ധ്യേ ശ്യാമഃ സ്തന ഇവ ഭുവഃ ശേഷവിസ്താരപാണ്ഡുഃ.

19 സ്ഥിത്വാ തസ്മിൻ വനചരവധൂഭുക്തകുഞ്ജേ മുഹൂർത്തം
തോയോത്സർഗ്ഗദ്രുതതരഗതിസ്തൽപരം വർത്മ തീർണ്ണഃ
രേവാം ദ്രക്ഷ്യസ്യുപലവിഷമേ വിന്ധ്യപാദേ വിശീർണ്ണാം
ഭക്തിച്ഛേദൈരിവ വിരചിതാം ഭൂതിമംഗേ ഗജസ്യ.

13. മേഘമേ! അങ്ങേയ്ക്കു പോകാൻ പററിയ വഴി— തളരുമ്പോഴെല്ലാം പർവ്വതങ്ങളുടെ കൊടുമുടികളിൽ ഇരുന്നും ക്ഷീണിക്കുമ്പോഴെല്ലാം ഏററവും ലഘുവായ അരുവികളിലെ തണ്ണീരുണ്ടും പോകാൻ പററിയ വഴി— ഞാൻ പറഞ്ഞുതരുന്നതു ആദ്യം കേൾക്കുക—ചെവികൊണ്ടു നുകരേണ്ടതായ എന്റെ സന്ദേശം കേൾക്കുന്നതു പിന്നീടാവാം.

14. കാററു, പർവ്വതത്തിന്റെ കൊടുമുടി തട്ടിക്കൊണ്ടുപോകുന്നുവോ എന്നു ശങ്കിച്ചു പേടിച്ചുവിറച്ചു പാവപ്പെട്ട സിദ്ധസുന്ദരിമാർ മേല്പോട്ടുനോക്കി നിൽക്കവേ തളിർത്ത ആററുവഞ്ചിച്ചെടികളുള്ള ഈ സ്ഥലത്തുനിന്നു ദിഗ്ഗജങ്ങളുടെ തടിച്ച തുമ്പിക്കൈകളെക്കൊണ്ടുള്ള വികൃതികളിൽനിന്നൊഴിഞ്ഞുമാറി, വടക്കു നോക്കി കുതിച്ചുയരുക.

15. ഇതാ മുന്നിൽ പുററിൻമുകളിൽനിന്നു മഴവില്ലിന്റെ ഒരു ഖണ്ഡം ഉള വായിവരുന്നു. പല രത്നങ്ങളുടെ കാന്തികൾ ഒന്നിച്ചുചേർന്നതുപോലെ കാണാൻ അഴകുള്ളതാണതു്. അങ്ങയുടെ കറുത്ത ഉടലിന്നു ആ മഴവില്ലുകൊണ്ടു, മിന്നിത്തിളങ്ങുന്ന മയിൽപ്പീലികൊണ്ടു ഗോപവേഷം ധരിച്ച വിഷ്ണുവിനെന്നപോലെ, കാന്തി വളരെയധികം വർദ്ധിക്കുന്നതാണു്.

16. കൃഷിയുടെ വിളവു് അങ്ങയെ ആശ്രയിച്ചാണെന്നുള്ള കാരണത്താൽ സന്തോഷവും സ്നേഹവും നിറഞ്ഞവയും പുരികം വെട്ടിക്കുക മുതലായ വിലാസചേഷ്ടകൾ പരിചയിച്ചിട്ടില്ലാത്തവയുമായ നാടൻപെൺകൊടിമാരുടെ കണ്ണുകളാൽ നുകരപ്പെട്ടുകൊണ്ടു, അപ്പോൾ കലപ്പകൊണ്ടുഴുതു (മണ്ണിന്റെ) മണമിയലുന്ന മാലക്ഷേത്രത്തിൽ കയറി കുറച്ചു പടിഞ്ഞാട്ടു പോയി വീണ്ടും വേഗത്തിൽ വടക്കോട്ടുതന്നെ പോവുക.

17. ധാരധാരയായി മഴ ചൊരിഞ്ഞു കാടിന്റെ കെടുതി തീർത്തിട്ടുള്ള അങ്ങയെ വഴി നടന്നു വലഞ്ഞു്, അവശനായിച്ചെല്ലുന്ന ഈ സമയത്തു 'ആമ്രകൂട'പർവതം വേണ്ടുംവണ്ണം ശിരസ്സാൽ വഹിക്കുന്നതാണു്. ആശ്രയമപേക്ഷിച്ചു വരുന്ന മിത്രത്തിന്റെ നേരെ മുമ്പുചെയ്തിട്ടുള്ള ഉപകാരസ്മരണനിമിത്തം, താണ ഒരുവൻപോലും വൈമുഖ്യം കാണിക്കാറില്ല. പിന്നെ അപ്രകാരം ഉന്നതനായ ഒരാളുടെ കാര്യം പറയാനുണ്ടോ?

18. മിനുപ്പുള്ള മുടിയുടെ നിറമാർന്ന അങ്ങു കൊടുമുടിയിൽ കയറിയാൽ പഴുത്ത പഴങ്ങൾ നിറഞ്ഞ കാട്ടുമാവുകൾ നാലുപാടും തിങ്ങിനില്ക്കുന്ന ആ പർവതം, മദ്ധ്യം കറുത്തു ബാക്കി മുഴുവൻ വെളുത്തിരിക്കുന്ന ഭൂമിയുടെ സ്തനമെന്നപോലെ ദേവദമ്പതിമാർക്കു നോക്കിക്കാണുവാൻ തക്ക നിലയിലായിത്തീരുന്നതാണു്.

19. കാട്ടാളസ്ത്രീകൾ രമിച്ചിട്ടുള്ള വള്ളിക്കുടിലുകളോടുകൂടിയ ആ പർവ്വതത്തിന്മേൽ കുറച്ചുനേരം ഇരുന്നിട്ടു നീർ ചൊരിഞ്ഞു ഗതിവേഗം കൂട്ടി അതിനപ്പുറമുള്ള വഴി കടന്നാൽ അങ്ങേയ്ക്കു, പാറകൾകൊണ്ടു നിരപ്പററ വിന്ധ്യപർവതത്തിന്റെ അടിവാരത്തിൽ, ആനയുടെ ശരീരത്തിൽ പല ഭംഗിയിൽ രചിച്ചിട്ടുള്ള അലങ്കാരക്കുറിപോലെ അനേക ധാരകളായി ചിതറിയൊഴുകുന്ന രേവാനദി കണ്ണിൽപ്പെടുന്നതാണു്.

20 തസ്യാസ്തിക്തൈർവനഗജമദൈർവാസിതം വാന്തവൃഷ്ടിർ-
ജ്ജംബൂകുഞ്ജപ്രതിഹതരയം തോയമാദായ ഗച്ഛേഃ
അന്തഃസാരം ഘന! തുലയിതും നാനിലഃ ശക്ഷ്യതി ത്വാം
രിക്തഃ സർവ്വോ ഭവതി ഹി ലഘുഃ, പൂർണ്ണതാ ഗൌരവായ.

21 നീപം ദൃഷ്ട്വാ ഹരിതകപിശം കേസരൈരർദ്ധരൂഢൈ—
രാവിർഭൂതപ്രഥമമുകുളാഃ കന്ദളീശ്ചാനുകച്ഛം
ദഗ്ദ്ധാരണ്യേഷ്വധികസുരഭിം ഗന്ധമാഘ്രായ ചോർവ്യാഃ
സാരംഗാസ്തേ ജലലവമുചഃ സൂചയിഷ്യന്തി മാർഗ്ഗം.

22 അംഭോബിന്ദുഗ്രഹണചതുരാംശ്ചാതകാൻ വീക്ഷമാണാഃ
ശ്രേണീഭൂതാഃ പരിഗണനയാ നിർദിശന്തോ വലാകാഃ
ത്വാമാസാദ്യ സ്തനിതസമയേ മാനയിഷ്യന്തി സിദ്ധാഃ
സോൽകമ്പാനി പ്രിയസഹചരീസംഭ്രമാലിംഗിതാനി.

23 ഉൽപശ്യാമി ദ്രുതമപി സഖേ! മൽപ്രിയാർത്ഥം യിയാസോഃ
കാലക്ഷേപം കകുഭസുരഭൌ പർവതേ പർവതേ തേ
ശുക്ലാപാംഗൈഃ സജലനയനൈഃ സ്വാഗതീകൃത്യ കേകാഃ
പ്രത്യുദ്യാതഃ കഥമപി ഭവാൻ ഗന്തുമാശു വ്യവസ്യേൽ.

24 പാണ്ഡുച്ഛായോപവനവൃതയഃ കേതകൈഃ സൂചിഭിന്നൈർ-
ന്നീഡാരംഭൈർഗൃഹബലിഭുജാമാകുലഗ്രാമചൈത്യാഃ
ത്വയ്യാസന്നേ പരിണതഫലശ്യാമജംബൂവനാന്താഃ
സമ്പത്സ്യന്തേ കതിപയദിനസ്ഥായിഹംസാ ദശാർണ്ണാഃ.

25 തേഷാം ദിക്ഷു പ്രഥിതവിദിശാലക്ഷണാം രാജധാനീം
ഗത്വാ സദ്യഃ ഫലമവികലം കാമുകത്വസ്യ ലബ്ധ്വാ
തീരോപാന്തസ്തനിതസുഭഗം പാസ്യസി സ്വാദു യസ്മാൽ
സഭ്രൂഭംഗം മുഖമിവ പയോ വേത്രവത്യാശ്ചലോർമ്മി.

26 നീചൈരാഖ്യം ഗിരിമധിവസേസ്തത്ര വിശ്രാമഹേതോ—
സ്ത്വത്സമ്പർക്കാൽ പുളകിതമിവ പ്രൌഢപുഷ്പൈഃ കദംബൈഃ
യഃ പണ്യസ്ത്രീരതിപരിമളോൽഗാരിഭിന്നാർഗരാണാ—
മുദ്ദാമാനി പ്രഥയതി ശിലാവേശ്മഭിർയ്യൌവനാനി.

20. മഴ പൊഴിച്ചതിനുശേഷം അങ്ങു കാട്ടാനകളുടെ കയ്പുള്ള മദജലത്തിന്റെ ഗന്ധംകലർന്നതും ഞാവൽവൃക്ഷക്കൂട്ടങ്ങൾ നിമിത്തം ഗതിവേഗം തടഞ്ഞതുമായ നർമ്മദയിലെ വെള്ളം കുടിച്ചു യാത്ര തുടരുക. അല്ലയോ മേഘമേ! അങ്ങിനെ ഉൾക്കരുത്തുററ അങ്ങയെ തൂക്കിക്കൊണ്ടു പോകുവാൻ വായു ശക്തനാവുകയില്ല— ആക്കം ഉള്ളൊഴിഞ്ഞാൽ കനം കുറയുന്നു. പൂർണ്ണത ഗൌരവത്തിന്നു കാരണമാണ്.

21. പച്ചനിറവും ചെന്നിറവും കലർന്ന, പകുതി നിവർന്ന അല്ലികളോടു കൂടിയ കടമ്പിൻപൂവും ചതുപ്പുനിലങ്ങളിൽ ഒന്നാംമൊട്ടു പ്രത്യക്ഷപ്പെട്ട നിലവാഴകളും കണ്ടും തീവെന്ത കാടുകളിൽ അധികം സൌരഭ്യമുള്ള മണ്ണിന്റെ മണം മുകർന്നും സാരംഗങ്ങൾക്കു്, നീർത്തുള്ളികൾ ചാററിപ്പോയ അങ്ങയുടെ വഴിയെസ്സംബന്ധിച്ച സൂചന ലഭിക്കും.

22. മഴത്തുള്ളികൾ പിടിച്ചെടുക്കുന്നതിൽ ചാതുര്യമുള്ള ചാതകപക്ഷികളെ നോക്കിക്കൊണ്ടും അണിയണിയായി പറക്കുന്ന വെള്ളിപ്പക്ഷികളെ എണ്ണിയെണ്ണി ചൂണ്ടിക്കാണിച്ചുകൊണ്ടും രസിക്കുന്ന സിദ്ധന്മാർ, ഇടിമുഴങ്ങുമ്പോൾ സംഭ്രമിച്ചു വിറച്ചുകൊണ്ടുള്ള പ്രിയതമമാരുടെ ആലിംഗനം ലഭിച്ചിട്ടു് അങ്ങയെ മാനിക്കും.

23. പ്രിയസുഹൃത്തേ! എന്റെ ഇഷ്ടം സാധിച്ചുതരുന്നതിനായി എത്രതന്നെ വേഗത്തിൽ പോകുവാൻ ആഗ്രഹിച്ചാലും നീർമരുതുകളുടെ സുഗന്ധമിയന്ന ഓരോ പർവതത്തിന്മേലും താങ്കൾക്കു കുറച്ചു താമസം നേരിടുമെന്നു ഞാൻ മുൻകൂട്ടി കാണുന്നു. ഹർഷാശ്രുക്കൾ നിറഞ്ഞ മിഴികളുമായി മയിലുകൾ കേകകളാൽ സ്വാഗതമോതി സ്വീകരിച്ചാലും അങ്ങു എങ്ങനെയെങ്കിലും വേഗത്തിൽ യാത്ര തുടരുവാൻ ശ്രമിക്കണേ.

24. താങ്കൾ അടുത്തെത്തവേ ദശാർണ്ണദേശം, അററം പൊട്ടിവിടരുന്ന കൈതപ്പൂക്കളാൽ വെളുത്തിട്ടുള്ള വളപ്പുവേലികൾകൊണ്ടും ബലിക്കാക്കകളുടെ കൂടു കെട്ടാനുള്ള ഒരുക്കങ്ങളാൽ തിരക്കു പിടിച്ച ഗ്രാമവൃക്ഷങ്ങൾകൊണ്ടും കായ് പഴുത്തു നില്ക്കുന്ന ഞാവൽക്കാടുകൾകൊണ്ടും ഏതാനും ദിവസങ്ങളായി വന്നു പാർക്കുന്ന അരയന്നങ്ങളെക്കൊണ്ടും സമ്പന്നമായിത്തീരും.

25. 'വിദിശ' എന്ന പേരിൽ ദിക്കുകളിലെല്ലാം പ്രസിദ്ധമായിട്ടുള്ള അവിടത്തെ രാജധാനിയിലെത്തിയ ഉടനെത്തന്നെ അങ്ങേയ്ക്കു കാമുകത്വത്തിന്റെ സമ്പൂർണ്ണഫലം ലഭിക്കുന്നതാണ്. എന്തുകൊണ്ടെന്നാൽ, ഓളമിളകുന്ന വേത്രവതിയിലെ സ്വാദുള്ള ജലത്തെ, ചില്ലിവില്ലാട്ടം പൂണ്ട മുഖത്തെയെന്നപോലെ കരയ്ക്കരികിൽ സുഭഗമാംവണ്ണം ശബ്ദമുണ്ടാകുമാറു് അങ്ങയ്ക്കു നുകരാമല്ലോ.

26. പൂർണ്ണമായി വികസിച്ച പൂക്കൾ നിറഞ്ഞ കടമ്പുകൾകൊണ്ടു അങ്ങയുടെ സമ്പർക്കത്തിൽ രോമാഞ്ചിതമെന്നപോലെയാകുന്ന, നീചൈസ്സ് എന്നു പേരുള്ള പർവതത്തിൽ ഇരുന്നു് അങ്ങു വിശ്രമിച്ചുകൊള്ളു. ആ പർവതം ഗണികമാരുടെ രതിഗന്ധം പൊങ്ങുന്ന ഗുഹകളെക്കൊണ്ടു പൌരജനങ്ങളുടെ അനിയന്ത്രിതങ്ങളായ യൌവനത്തിളപ്പുകളെ പ്രഖ്യാപനം ചെയ്തുകൊണ്ടിരിക്കുന്നു.

27 വിശ്രാന്തഃ സൻ വ്രജ വനനദീതീരജാനാം നിഷിഞ്ച-
ന്നുദ്യാനാനാം നവജലകണൈര്യൂഥികാജാലകാനി
ഗണ്ഡസ്വേദാപനയനരുജാക്ലാന്തകർണ്ണോൽപലാനാം
ഛായാദാനാൽ ക്ഷണപരിചിതഃ പുഷ്പലാവീമുഖാനാം.

28 വക്രഃ പന്ഥാ യദപി ഭവതഃ പ്രസ്ഥിതസ്യോത്തരാശാം
സൌധോത്സംഗപ്രണയവിമുഖോ മാ സ്മ ഭൂരുജ്ജയിന്യാഃ
വിദ്യുദ്ദാമസ്ഫുരിതചകിതൈസ്തത്ര പൌരാംഗനാനാം
ലോലാപാംഗൈര്യദി ന രമസേ ലോചനൈർവഞ്ചിതോഽസി.

29 വീചിക്ഷോഭസ്തനിതവിഹഗശ്രേണികാഞ്ചീഗുണായാഃ
സംസർപ്പന്ത്യാഃ സ്ഖലിതസുഭഗം ദർശിതാവർത്തനാഭേഃ
നിർവിന്ധ്യായാഃ പഥി ഭവ രസാഭ്യന്തരഃ സന്നിപത്യ
സ്ത്രീണാമാദ്യം പ്രണയവചനം വിഭ്രമോ ഹി പ്രിയേഷു.

30 വേണീഭൂതപ്രതനുസലിലാ താമതീതസ്യ സിന്ധുഃ
പാണ്ഡുച്ഛായാ തടരുഹതരുഭ്രംശിഭിർജ്ജീർണ്ണപർണ്ണൈഃ
സൌഭാഗ്യം തേ സുഭഗ! വിരഹാവസ്ഥയാ വ്യഞ്ജയന്തീ
കാർശ്യം യേന ത്യജതി വിധിനാ, സ ത്വയൈവോപപാദ്യഃ.

31 പ്രാപ്യാവന്തീനുദയനകഥാകോവിദഗ്രാമവൃദ്ധാൻ
പൂർവോദ്ദിഷ്ടാമുപസര പുരീം ശ്രീവിശാലാം വിശാലാം
സ്വല്പീഭൂതേ സുചരിതഫലേ സ്വർഗ്ഗിണാം ഗാം ഗതാനാം
ശേഷൈഃ പുണ്യൈർഹൃതമിവ ദിവഃ കാന്തിമൽ ഖണ്ഡമേകം.

32 ദീർഘീകുർവ്വൻ പടു മദകലം കൂജിതം സാരസാനാം
പ്രത്യൂഷേഷു സ്ഫുടിതകമലാമോദമൈത്രീകഷായഃ
യത്ര സ്ത്രീണാം ഹരതി സുരതഗ്ലാനിമംഗാനുകൂലഃ
ശിപ്രാവാതഃ പ്രിയതമ ഇവ പ്രാർത്ഥനാചാടുകാരഃ.

33 ഹാരാംസ്താരാംസ്തരളഗുടികാൻ കോടിശഃ ശങ്ഖശുക്തീഃ
ശഷ്പശ്യാമാൻ മരകതമണീനുന്മയൂഖപ്രരോഹാൻ
ദൃഷ്ട്വാ യസ്യാ വിപണിരചിതാൻ വിദ്രുമാണാം ച ഭംഗാൻ
സംലക്ഷ്യന്തേ സലിലനിധയസ്തോയമാത്രാവശേഷാഃ.

27. വിശ്രമിച്ചതിനുശേഷം കാട്ടരുവിക്കരകളിലുള്ള പൂന്തോപ്പുകളിലെ മുല്ലമൊട്ടുകളിൽ പുതുനീർത്തുള്ളികൾ തളിച്ചുകൊണ്ടും കവിളത്തെ വിയർപ്പു തുടക്കുമ്പോൾ ചതവുപററി കാതിലെ കരിങ്കൂവളപ്പൂ വാടിയ, പൂപറി ക്കുന്ന പെൺകൊടിമാരുടെ മുഖങ്ങൾക്കു തണൽ നൽകി തെല്ലിട പരിച യപ്പെട്ടും യാത്ര തുടരുക.

28. വടക്കോട്ടു പുറപ്പെട്ട അങ്ങയ്ക്കു കുറച്ചു വളഞ്ഞ വഴിയാണെങ്കി ലും ഉജ്ജയിനിയിലെ മണിമാളികകളോട് ബന്ധം പുലർത്തുന്നതിൽ ഉപേക്ഷ കാണിക്കരുതു്. അവിടെ മിന്നൽക്കൊടികളുടെ മിന്നൽ കണ്ടു നടുങ്ങിയ പൌരസുന്ദരിമാരുടെ ചഞ്ചലങ്ങളായ കൺകോണുകൾ കണ്ടു രസിക്കാൻ സാധിച്ചില്ലെങ്കിൽ അങ്ങു ഭാഗ്യവഞ്ചിതൻ തന്നെ.

29. ഓളങ്ങൾ ഇളകിമറിയുകയാൽ ശബ്ദമുണ്ടാക്കുന്ന പക്ഷിനിരയാ കുന്ന അരഞ്ഞാണമായി ഇടറി ഇടറി ചന്തത്തിൽ ചുവടുകൾവെച്ചു ചുഴി യാകുന്ന നാഭി വെളിപ്പെടുത്തി വരുന്ന നിർവ്വിന്ധ്യയുടെ മാർഗ്ഗത്തിൽ കട ന്നുചെന്നു രസാസ്വാദനംചെയ്യാൻ അങ്ങു മടിയ്ക്കേണ്ട. സ്ത്രീകൾ പ്രിയത മന്മാരോടു് ആദ്യമായി പ്രണയം വെളിപ്പെടുത്തുന്നതു വിലാസങ്ങളി ലൂടെയാണല്ലൊ.

30. ആ നദി കടന്നു ചെന്നു് ഏകവേണിയായിത്തീർന്ന നേർത്ത ജലപ്ര വാഹമാർന്നും കരയിൽ നില്ക്കുന്ന മരങ്ങളിൽനിന്നു കൊഴിഞ്ഞുവീണ പ ഴുത്ത ഇലകൾകൊണ്ടു വിളർപ്പിയെന്നും വിരഹാവസ്ഥകൊണ്ടു് അങ്ങ യുടെ സൌഭാഗ്യത്തെ പ്രകാശിപ്പിക്കുന്ന നദി കൃശത്വം വെടിയുവാൻ എന്തു വേണമോ അതു താങ്കൾ ചെയ്യുകതന്നെ വേണം.

31. ഉദയനന്റെ കഥ പറയാൻ കഴിവുള്ള ഗ്രാമവൃദ്ധന്മാരോടുകൂടിയ അവ ന്തിരാജ്യത്തു ചെന്നിട്ടു മുമ്പുപറഞ്ഞ ഐശ്വര്യപൂർണ്ണമായ വിശാലയെന്നു കൂടി പേരുള്ള ഉജ്ജയിനിയെ സമീപിക്കുക. സുകൃതഫലം കുറവായ പ്പോൾ ഭൂമിയിലേയ്ക്കു മടങ്ങിപ്പോന്ന സ്വർഗ്ഗവാസികളുടെ ശേഷിച്ച പുണ്യ ങ്ങൾ കൊണ്ടുപോന്ന സ്വർഗ്ഗത്തിന്റെ കാന്തിയുററ ഒരു ഭാഗം പോലുള്ള താണു് ആ പുരി.

32. അവിടെ പുലർകാലങ്ങളിൽ സാരസപ്പക്ഷികളുടെ മദം പൂണ്ട മധുര മായ തെളിഞ്ഞ കൂകലിന്നു നീളം കൂട്ടിക്കൊണ്ടും വിടരുന്ന താമരപ്പൂക്കളുടെ ഗന്ധം ചേർന്നു സൌരഭ്യമാർന്നും ശരീരത്തിന്നു സുഖംതോന്നുമാറു ശിപ്രാ നദിയിൽനിന്നു വീശുന്ന ഇളംകാററു്, കെഞ്ചിയോമനിക്കുന്ന പ്രിയതമനെ ന്നപോലെ സ്ത്രീകളുടെ സുരതത്തളർച്ച തീർത്തുകൊടുക്കുന്നു.

33. അവിടെ കോടിക്കണക്കിൽ ആപണങ്ങളിൽ വില്ക്കുവാൻ നിര ത്തിവെച്ചിട്ടുള്ള, വലിയ നായകമണികളോടുകൂടിയ വിശേഷപ്പെട്ട മുത്തു മാലകളും ശംഖുകളും മുത്തുച്ചിപ്പികളും പച്ചപ്പുല്ലുകൾപോലുള്ള കിരണാങ്കു രങ്ങൾ മുകളിലേക്കു പരത്തുന്ന മരതകരത്നങ്ങളും പവിഴത്തുണ്ടുകളും മററും കണ്ടാൽ, (രത്നാകരമായ) സമുദ്രത്തിൽ വെള്ളം മാത്രമേ ശേഷിച്ചിട്ടുള്ള എന്നു തോന്നും.

34 പ്രദ്യോതസ്യ പ്രിയദുഹിതരം വത്സരാജോ ഽത്ര ജഹ്രേ
ഹൈമം താലദ്രുമവനമഭൂദത്ര തസ്യൈവ രാജ്ഞഃ
അത്രോൽഭ്രാന്തഃ കില നളഗിരിഃ സ്തംഭമുൽപാട്യ ദർപ്പാ—
ദിത്യാഗന്തൂൻ രമയതി ജനോ യത്ര ബന്ധൂനഭിജ്ഞഃ.

35 ജാലോൽഗീർണ്ണൈരുപചിതവപുഃ കേശസംസ്കാരധൂപൈർ—
ബന്ധുപ്രീത്യാ ഭവനശിഖിഭിർദത്തനൃത്യോപഹാരഃ
ഹർമ്മ്യേഷ്വസ്യാഃ കുസുമസുരഭിഷ്വധ്വഖേദം നയേഥാ
ലക്ഷ്മീം പശ്യൻ ലളിതവനിതാപാദരാഗാങ്കിതേഷു.

36 ഭർത്തുഃ കണ്ഠച്ഛവിരിതി ഗണൈഃ സാദരം വീക്ഷ്യമാണഃ
പുണ്യം യായാസ്ത്രിഭുവനഗുരോർദ്ധാമ ചണ്ഡീശ്വരസ്യ
ധൂതോദ്യാനം കുവലയരജോഗന്ധിഭിർഗന്ധവത്യാ—
സ്തോയക്രീഡാനിരതയുവതിസ്നാനതിക്തൈർമരുദ്ഭിഃ.

37 അപ്യന്യസ്മിൻ ജലധര! മഹാകാളമാസാദ്യ കാലേ
സ്ഥാതവ്യം തേ, നയനവിഷയം യാവദത്യേതി ഭാനുഃ
കുർവ്വൻ സന്ധ്യാബലിപടഹതാം ശൂലിനഃ ശ്ലാഘനീയാ—
മാമന്ദ്രാണാം ഫലമവികലം ലപ്സ്യസേ ഗർജ്ജിതാനാം.

38 പാദന്യാസൈഃ ക്വണിതരശനാസ്തത്ര ലീലാവധൂതൈ
രത്നച്ഛായാഖചിതവലിഭിശ്ചാമരൈഃ ക്ലാന്തഹസ്താഃ
വേശ്യാസ്ത്വത്തോ നഖപദസുഖാൻ പ്രാപ്യ വർഷാഗ്രബിന്ദൂ—
നാമോക്ഷ്യന്തേ ത്വയി മധുകരശ്രേണിദീർഘാൻ കടാക്ഷാൻ.

39 പശ്ചാദുച്ചൈർഭുജതരുവനം മണ്ഡലേനാഭിലീനഃ
സാന്ധ്യം തേജഃ പ്രതിനവജപാപുഷ്പരക്തം ദധാനഃ
നൃത്താരംഭേ ഹര പശുപതേരാർദ്രനാഗാജിനേച്ഛാം
ശാന്തോദ്വേഗസ്തിമിതനയനം ദൃഷ്ടഭക്തിർഭവാന്യാ.

40 ഗച്ഛന്തീനാം രമണവസതിം യോഷിതാം തത്ര നക്തം
രുദ്ധാലോകേ നരപതിപഥേ സൂചിഭേദ്യൈസ്തമോഭിഃ
സൌദാമന്യാ കനകനികഷസ്നിഗ്ദ്ധയാ ദർശയോർവ്വീം
തോയോത്സർഗ്ഗസ്തനിതമുഖരോ മാ സ്മ ഭൂർവ്വിക്ലബാസ്താഃ

34. ഇവിടെവെച്ചാണ് പ്രദ്യോതന്റെ പ്രിയപുത്രിയെ (വാസവദത്തയെ) വത്സരാജാവു് (ഉദയനൻ) അപഹരിച്ചത്. ആ മഹാരാജാവിന്റെ സ്വർണ്ണ മയമായ കരിമ്പനക്കാടു് ഇവിടെയായിരുന്നു. നളഗിരി എന്ന ആന മദം പൂണ്ടു തൂണു പറിച്ചെടുത്തു പാഞ്ഞുനടന്നതു് ഇവിടെയാണ്. എന്നൊക്കെ പറഞ്ഞു് അവിടെ അറിവുള്ള ആളുകൾ അതിഥികളായി വന്നിട്ടുള്ള ബന്ധുക്കളെ രസിപ്പിക്കുന്നു.

35. അവിടെ ജനാലകളിലൂടെ പൊങ്ങിവരുന്ന, തലമുടിക്കു മണം കൊടുക്കാനുപയോഗിക്കുന്ന ഗന്ധധൂപംകൊണ്ടു ദേഹപുഷ്ടിപൂണ്ടും സുഹൃൽസ്നേഹം നിമിത്തം വളർത്തുമയിലുകൾ ഉപഹാരമായി ചെയ്യുന്ന നൃത്തം സ്വീകരിച്ചും പൂക്കളുടെ സൌരഭ്യം പരന്നതും ഓമൽപ്പെൺകൊടിമാരുടെ പാദങ്ങളിലെ ചെമ്പഞ്ഞിച്ചാറിന്റെ പാടു പതിഞ്ഞതുമായ മാളികകളിലിരുന്നു നഗരശ്രീകണ്ടുകൊണ്ടു യാത്രയുടെ തളർച്ച തീർക്കുക.

36. ഗന്ധവതീനദിയിൽ നിന്നു കരിങ്കൂവളപ്പൂമ്പൊടികളുടെ സുഗന്ധവും ജലക്രീഡയിൽ മുഴുകിയ യുവതികളുടെ സ്നാനോപകരണങ്ങളുടെ കടുത്ത മണവുമേന്തിയ കാറ്റുകൾ വന്നിളകുന്ന ഉദ്യാനത്തോടുകൂടിയ, ത്രിലോകനാഥനായ ചണ്ഡീശ്വരന്റെ പുണ്യക്ഷേത്രത്തിലേക്കു്, സ്വാമിയുടെ തൃക്കഴുത്തിന്റെ നിറമുള്ളവനെന്നു കരുതി ആദരപൂർവം ഭൂതഗണങ്ങളാൽ വീക്ഷിക്കപ്പെട്ടുകൊണ്ടു നീ പ്രവേശിക്കുക.

37. മററു വല്ല സമയത്തുമാണ് മഹാകാളക്ഷേത്രത്തിൽ എത്തുന്നതെങ്കിലും സൂര്യൻ കാഴ്ചയിൽനിന്നു മറയുംവരെ അങ്ങു അവിടെ കാത്തുനിൽക്കണം. ഭഗവാൻ ശൂലിക്കു സന്ധ്യാസമയത്തെ ബലിക്കു കൊട്ടുന്ന പടഹത്തിന്റെ പ്രശംസനീയമായ പ്രവൃത്തി ചെയ്താൽ ഇടിമുഴക്കങ്ങളുടെ പരിപൂർണ്ണഫലം അങ്ങേയ്ക്കു ലഭിക്കും.

38. അപ്പോൾ (നൃത്തത്തിലെ) ഓരോ ചുവടുവെപ്പിലും അരഞ്ഞാൺ കിലുങ്ങുന്നവരും കങ്കണരത്നങ്ങളുടെ കാന്തി പിടിയിൽ പതിഞ്ഞ ചാമരങ്ങൾ ഭംഗിയിൽ വീശി കൈ കുഴഞ്ഞവരുമായ വേശ്യമാർ, നഖസ്ഥാനങ്ങളിൽ സുഖം നൽകുന്ന പുതുമഴത്തുള്ളികളേൽക്കുമ്പോൾ വണ്ടിൻനിരപോലെ നീണ്ട കടാക്ഷങ്ങൾ അങ്ങയിൽ അർപ്പിയ്ക്കും.

39. പിന്നീടു ഭഗവാൻ ശങ്കരന്റെ നൃത്തമാരംഭിക്കുന്ന സമയത്തു പുതിയ ചെമ്പരുത്തിപ്പൂപോലെ തുടുത്ത സന്ധ്യാപ്രകാശമേററുകൊണ്ടു അദ്ദേഹത്തിന്റെ ഉയർന്ന കൈകളാകുന്ന വൃക്ഷക്കൂട്ടത്തിനു മുകളിൽ വൃത്താകാരമായി തങ്ങിനിന്നു്, അങ്ങയുടെ ഭക്തിയെക്കണ്ടറിഞ്ഞ ദേവി ഭവാനിയാൽ നടുക്കംകൂടാതെ നിശ്ചലനയനങ്ങളാൽ അവലോകനം ചെയ്യപ്പെട്ടുകൊണ്ടു് അങ്ങു്, രക്തബിന്ദുക്കൾ ചിന്തുന്ന ആനത്തുകിൽ വേണമെന്നുള്ള ശിവന്റെ ആഗ്രഹത്തെ ഇല്ലാതാക്കുക.

40. അവിടെ രാത്രിയിൽ കാമുകവസതിയിലേക്കു പോകുന്ന വിലാസിനിമാർക്കു, സൂചികൊണ്ടു പിളർക്കേണ്ടുന്ന (കടുത്ത) ഇരുട്ടുനിമിത്തം ഒന്നും കാണുവാൻ സാധിക്കാത്ത രാജമാർഗ്ഗത്തിൽ അങ്ങു്, ചാണക്കല്ലിലെ സ്വർണ്ണരേഖപോലെ തിളങ്ങുന്ന മിന്നൽക്കൊടികൊണ്ടു വഴി കാണിച്ചുകൊടുത്താലും. എന്നാൽ മഴ ചൊരിയുകയോ ഗർജ്ജിക്കുകയോ ചെയ്യരുതു്. അവർ ഭയശീലകളാണു്.

41 താം കസ്യാംചിൽ ഭവനവലഭൌ സുപ്തപാരാവതായാം
നീത്വാ രാത്രിം ചിരവിലസനാൽ ഖിന്നവിദ്യുൽകളത്രഃ
ദൃഷ്ടേ സൂര്യേ പുനരപി ഭവാൻ വാഹയേദധ്വശേഷം
മന്ദായന്തേ ന ഖലു സുഹൃദാമഭ്യുപേതാർത്ഥകൃത്യാഃ.

42 തസ്മിൻ കാലേ നയനസലിലം യോഷിതാം ഖണ്ഡിതാനാം
ശാന്തിം നേയം പ്രണയിഭിരതോ വർത്മ ഭാനോസ്ത്യജാശു
പ്രാലേയാസ്രം കമലവദനാൽ സോഽപി ഹർത്തും നളിന്യാഃ
പ്രത്യാവൃത്തസ്ത്വയി കരരുധി സ്യാദനല്പാഭ്യസൂയഃ.

43 ഗംഭീരായാഃ പയസി സരിതശ്ചേതസീവ പ്രസന്നേ
ഛായാത്മാപി പ്രകൃതിസുഭഗോ ലപ്സ്യതേ തേ പ്രവേശം
തസ്മാദസ്യാഃ കുമുദവിശദാന്യർഹസി ത്വം ന ധൈര്യാ—
ന്മോഘീകർത്തും ചടുലശഫരോദ്വർത്തനപ്രേക്ഷിതാനി,

44 തസ്യാഃ കിഞ്ചിൽകരധൃതമിവ പ്രാപ്തവാനീരശാഖം
ഹൃത്വാ നീലം സലിലവസനം മുക്തരോധോനിതംബം
പ്രസ്ഥാനം തേ കഥമപി സഖേ! ലംബമാനസ്യ ഭാവി
ജ്ഞാതാസ്വാദോ വിവൃതജഘനാം കോ വിഹാതും സമർത്ഥഃ.

45 ത്വന്നിഷ്യന്ദോച്ഛ്വസിതവസുധാഗന്ധസമ്പർക്കരമ്യഃ
സ്രോതോരന്ധ്രധ്വനിതസുഭഗം ദന്തിഭിഃ പീയമാനഃ
നീചൈർവാസ്യത്യുപജിഗമിഷോർദ്ദേവപൂർവം ഗിരിം തേ
ശീതോ വായുഃ പരിണമയിതാ കാനനോദുംബരാണാം.

46 തത്ര സ്കന്ദം നിയതവസതിം പുഷ്പമേഘീകൃതാത്മാ
പുഷ്പാസാരൈഃ സ്നപയതു ഭവാൻ വ്യോമഗംഗാജലാർദ്രൈഃ
രക്ഷാഹേതോർന്നവശശിഭൃതാ വാസവീനാം ചമൂനാ—
മത്യാദിത്യം ഹുതവഹമുഖേ സംഭൃതം തദ്ധി തേജഃ

47 ജ്യോതിർല്ലേഖാവലയി ഗളിതം യസ്യ ബർഹം ഭവാനീ
പുത്രപ്രേമ്ണാ കുവലയദളപ്രാപി കർണ്ണേ കരോതി
ധൌതാപാംഗം ഹരശശിരുചാ പാവകേസ്തം മയൂരം
പശ്ചാദദ്രിഗ്രഹണഗുരുഭിർഗ്ഗർജ്ജിതൈർന്നർത്തയേഥാഃ.

41. വളരെനേരം തുടർന്നു മിന്നിക്കൊണ്ടിരുന്നതിനാൽ തളർന്നുപോയ മിന്നലാകുന്ന പത്നിയോടുകൂടി അങ്ങു ആ രാത്രി, പ്രാവുകളുറങ്ങിയ ഏതെങ്കിലുമൊരു വീടിന്റെ മട്ടുപ്പാവിൽ കഴിച്ചുകൂട്ടിയിട്ട്, സൂര്യോദയത്തോടുകൂടി വീണ്ടും ശേഷം വഴി പിന്നിടുക. സുഹൃത്തുക്കളുടെ കാര്യം ഏറ്റെടുത്തിട്ടുള്ളവർ (കൃത്യനിർവ്വഹണത്തിൽ) അമാന്തം വരുത്തുകയില്ല തന്നെ.

42. ആ സമയത്തു പ്രിയതമന്മാർക്കു ഖണ്ഡിതകളായ പ്രണയിനികളുടെ കണ്ണുനീർ ശമിപ്പിക്കേണ്ടതുണ്ട്. അതുകൊണ്ടു അങ്ങു സൂര്യമാർഗ്ഗത്തിൽനിന്നും വേഗം മാറിനിന്നേക്കൂ. ആ സൂര്യനും താമരപ്പൊയ്കയുടെ തണ്ടലർമുഖത്തുനിന്നു മഞ്ഞുകണ്ണീർ തുടച്ചുകളയുവാൻ മടങ്ങി വരുമ്പോൾ അങ്ങു കരങ്ങളെ (രശ്മികളെ; കൈകളെ) തടഞ്ഞാൽ വല്ലാതെ കോപിച്ചേക്കും.

43. ഗംഭീരാനദിയുടെ തെളിഞ്ഞ മനസ്സുപോലുള്ള വെള്ളത്തിൽ പ്രകൃതിസുഭഗമായ അങ്ങയുടെ പ്രതിബിംബശരീരത്തിനെങ്കിലും പ്രവേശം ലഭിക്കും. എന്നാൽ അവളുടെ ആമ്പൽപ്പൂപോലെ ധവളവും പ്രസരിപ്പുള്ളതുമായ കരിമീൻചാട്ടങ്ങളാകുന്ന നോട്ടങ്ങളെ ധൈര്യംപിടിച്ചു വിഫലമാക്കിക്കളയരുതേ.

44. തീരമാകുന്ന നിതംബത്തിൽനിന്നു കിഴിഞ്ഞതും കൈകൊണ്ടു കറച്ചൊന്നു തടഞ്ഞതുപോലെ ആറ്റുവഞ്ചിച്ചില്ലകളണഞ്ഞിട്ടുള്ളതുമായ അവളുടെ നീലജലമാകുന്ന വസ്ത്രത്തെ മാററി ഇറങ്ങിച്ചെന്നണയുന്ന അങ്ങു പ്രയാസപ്പെട്ടുമാത്രമേ അവിടെനിന്നു പുറപ്പെടുകയുണ്ടാവൂ. സ്വാദറിഞ്ഞ ആരാണ് ജഘനം വെളിവാക്കിയവളെ ഉപേക്ഷിക്കുവാൻ സമർത്ഥനാവുക?

45. അങ്ങയുടെ വർഷധാരയേററു കുതിർന്ന മണ്ണിന്റെ മണം പൂണ്ട് ആസ്വാദ്യമായിട്ടുള്ളതും ആനകളാൽ തുമ്പിക്കൈകൊണ്ടു ഇമ്പം ചേർന്ന ശബ്ദത്തോടുകൂടി വലിച്ചുകുടിക്കപ്പെടുന്നതും കാട്ടത്തിക്കായ്കളെ പഴപ്പിക്കുന്നതുമായ തണുത്ത കാററ്, അങ്ങു ദേവഗിരിയിലെത്താറാകുമ്പോൾ മെല്ലെ വീശും.

46. അവിടെ സ്ഥിരമായി സ്ഥിതിചെയ്യുന്ന സ്കന്ദനെ അങ്ങു സ്വയം പുഷ്പമേഘമായിച്ചമഞ്ഞു ആകാശഗംഗാജലം തളിച്ച പൂക്കൾകൊണ്ടു അഭിഷേകം ചെയ്യണം. ചന്ദ്രമൗലിയായ ശിവനാൽ, ഇന്ദ്രസൈന്യങ്ങളുടെ രക്ഷയ്ക്കുവേണ്ടി അഗ്നിയുടെ മുഖത്തു സംഭരിക്കപ്പെട്ടതും സൂര്യനേക്കാൾ ശക്തികൂടിയതുമായ സ്വന്തം തേജസ്സുതന്നെയാണ് ആ സ്കന്ദൻ.

47. കൊഴിഞ്ഞുവീണതും തേജോരേഖാമണ്ഡലങ്ങളുള്ളതുമായ ഏതൊരു മയിലിന്റെ പീലിക്കണ്ണിനെ പാർവതി പുത്രസ്നേഹം മൂലം കരിംകൂവളപ്പൂവിനു പകരം കർണ്ണാഭരണമാക്കി അണിയുന്നുവോ, ശിവന്റെ ശിരസ്സിലെ ശശികലയുടെ നിലാവിൽ കഴകിത്തെളിഞ്ഞ കടക്കണ്ണോടുകൂടിയ, സ്കന്ദന്റെ ആ മയിലിനെ, പിന്നീട് പർവതത്തിൽത്തട്ടി മാറെറാലിക്കൊള്ളുന്ന ഇടിമുഴക്കങ്ങളെക്കൊണ്ടു നൃത്തം ചെയ്യിച്ചാലും.

48 ആരാധ്യൈവം ശരവണഭവം ദേവമുല്ലംഘിതാധ്വാ
സിദ്ധദ്വന്ദൈർജ്ജലകണഭയാദ്വീണിഭിർമുക്തമാർഗ്ഗഃ
വ്യാലംബേഥാഃ സുരഭിതനയാലംഭജാം മാനയിഷ്യൻ
സ്രോതോമൂർത്ത്യാ ഭുവി പരിണതാം രന്തിദേവസ്യ കീർത്തിം.

49 ത്വയ്യാദാതും ജലമവനതേ ശാർങ്ഗിണോ വർണ്ണചൗരേ
തസ്യാഃ സിന്ധോഃ പൃഥുമപി തനും ദൂരഭാവാൽ പ്രവാഹം
പ്രേക്ഷിഷ്യന്തേ ഗഗനഗതയോ നൂനമാവർജ്ജ്യ ദൃഷ്ടീ-
രേകം മുക്താഗുണമിവ ഭുവഃ സ്ഥൂലമദ്ധ്യേന്ദ്രനീലം.

50 താമുത്തീര്യ വ്രജ പരിചിതഭ്രൂലതാവിഭ്രമാണാം
പക്ഷ്മോൽക്ഷേപാദുപരിവിലസൽകൃഷ്ണശാരപ്രഭാണാം
കുന്ദക്ഷേപാനുഗമധുകരശ്രീമുഷാമാത്മബിംബം
പാത്രീകുർവൻ ദശപുരവധൂനേത്രകൗതൂഹലാനാം.

51 ബ്രഹ്മാവർത്തം ജനപദമഥ ച്ഛായയാ ഗാഹമാനഃ
ക്ഷേത്രം ക്ഷത്രപ്രധനപിശുനം കൗരവം തൽ ഭജേഥാഃ
രാജന്യാനാം ശിതശരശതൈര്യത്ര ഗാണ്ഡീവധന്വാ
ധാരാപാതൈസ്ത്വമിവ കമലാന്യഭ്യവർഷന്മുഖാനി.

52 ഹിത്വാ ഹാലാമഭിമതരസാം രേവതീലോചനാങ്കാം
ബന്ധുപ്രീത്യാ സമരവിമുഖോ ലാംഗലീ യാഃ സിഷേവേ
കൃത്വാ താസാമഭിഗമമപാം സൌമ്യ! സാരസ്വതീനാ-
മന്തഃ ശുദ്ധസ്ത്വമപി ഭവിതാ വർണ്ണമാത്രേണ കൃഷ്ണഃ.

53 തസ്മാൽ ഗച്ഛേരനുകനഖലം ശൈലരാജാവതീർണ്ണാം
ജഹ്നോഃ കന്യാം സഗരതനയസ്വർഗ്ഗസോപാനപംക്തിം
ഗൌരീവക്ത്രഭ്രുകുടിരചനാം യാ വിഹസ്യേവ ഫേനൈഃ
ശംഭോഃ കേശഗ്രഹണമകരോദിന്ദുലഗ്നോർമ്മിഹസ്താ.

54 തസ്യാഃ പാതും സുരഗജ ഇവ വ്യോമ്നി പശ്ചാർദ്ധലംബീ
ത്വം ചേദച്ഛസ്ഫടികവിശദം തർക്കയേസ്തിര്യഗംഭഃ
സംസർപന്ത്യാ സപദി ഭവതഃ സ്രോതസി ച്ഛായയാസൌ
സ്യാദസ്ഥാനോപഗതയമുനാസംഗമേവാഭിരാമാ.

48. ഇപ്രകാരം ശരവണത്തിൽ ജനിച്ച സ്കന്ദനെ ആരാധിച്ചിട്ട, വീണ യേന്തിയ സിദ്ധദമ്പതിമാർ, ജലകണങ്ങൾ വീണാലോ എന്നു പേടിച്ചു വഴിമാറി നില്ക്കവേ, പശുക്കിടാങ്ങളെ യാഗത്തിന്നു ആലംഭനം ചെയ്യതിൽ നിന്നുത്ഭവിച്ചു ഭൂമിയിൽ നദിയായി പരിണമിച്ച രന്തിദേവൻെറ കീർത്തി യെ (ചർമ്മണ്വതിയെ) മാനിക്കാൻവേണ്ടി താഴോട്ടിറങ്ങിയാലും.

49. വിഷ്ണുവിൻെറ നിറം കവന്നെടുത്ത അങ്ങു വെള്ളമെടുക്കാനായി താഴ മ്പോൾ ആ നദിയുടെ വിസ്താരമേറിയതെങ്കിലും, അകൽച്ചമൂലം നേർത്ത തായി തോന്നുന്ന പ്രവാഹത്തെ, നടുവിൽ വലിയൊരു ഇന്ദ്രനീലക്കല്ലുള്ള ഭൂമിയുടെ ഒററയിഴ മുത്തുമാലയെപ്പോലെ ആകാശചാരികൾ കീഴ്പ്പോട്ടു കണ്ണയച്ചു നോക്കിക്കാണും.

50. ആ നദി കടന്നു്, ചില്ലിവില്ലാട്ടങ്ങൾ ശീലിച്ചിട്ടുള്ളവയും ഇമയുയർന്നു മുകളിലേയ്ക്കു തെളിഞ്ഞുപൊങ്ങുന്ന നീലധവളപ്രഭകൊണ്ടു, എറിഞ്ഞ മുല്ലപ്പൂ വിനെ പിന്തുടരുന്ന വണ്ടുകളുടെ ഭംഗി കവരുന്നവയുമായ ദശപുരത്തെ തരുണിമാരുടെ കൌതുകത്തോടുകൂടിയ നോട്ടങ്ങൾക്കു, സ്വശരീരത്തെ പാത്ര മാക്കിക്കൊണ്ടു പോയ്ക്കൊള്ളുക.

51. അനന്തരം തൻെറ നിഴൽകൊണ്ടു ബ്രഹ്മാവർത്തദേശത്തിലൂടെ കടന്നു പോകുമ്പോൾ അങ്ങു ക്ഷത്രിയരുടെ യുദ്ധത്തെ സൂചിപ്പിക്കുന്ന കുരുക്ഷേത്ര ത്തിൽ പെയ്യുക. അവിടെവെച്ചാണു്, താമരപ്പൂക്കളിൽ അങ്ങു ജലധാരകളെ ന്നപോലെ അർജ്ജുനൻ കൂർത്തുമൂർത്ത നൂറു നൂറമ്പുകൾ രാജാക്കന്മാരുടെ മുഖങ്ങ ളിൽ വർഷിച്ചതു്.

52. ബന്ധുസ്നേഹം നിമിത്തം യുദ്ധത്തിൽ പരാങ്മുഖനായ ബലരാമൻ, തനിയ്ക്കു അതിപ്രിയമായ, രേവതിയുടെ കണ്ണുകൾ പതിഞ്ഞിട്ടുള്ള മദ്യത്തി നു പകരമായി സേവിച്ച ആ സരസ്വതീനദിയിലെ തീർത്ഥം സേവിച്ചു അന്തഃശ്ശുദ്ധിനേടിയാൽ ഹേ! സൌമ്യ അങ്ങു നിറംകൊണ്ടുമാത്രം കൃഷ്ണൻ (കറുത്തവൻ) ആയിരിക്കും.

53. അവിടെനിന്നു അങ്ങു കനഖലപ്രദേശത്തിന്നടുക്കൽ ഹിമവാനിൽ നിന്നിറങ്ങിവന്നു സഗരപുത്രന്മാർക്കു സ്വർഗ്ഗത്തിലേക്കുള്ള ചവിട്ടുപടിയാ യിത്തീർന്നവളും ജഹ്നുമഹർഷിയുടെ മകളുമായ ഗംഗയെ പ്രാപിക്കുക. ആ ഗംഗ പാർവതിയുടെ മുഖത്തു പുരികം ചുളിഞ്ഞപ്പോൾ വെൺനുരകൾ കൊണ്ടു പരിഹസിച്ചിട്ടെന്നപോലെ തിങ്കൾക്കലമേൽ തിരക്കൈ പതി യുമാറു ശിവൻെറ തലമുടിക്കു പിടികൂടിയവളാണു്.

54. അങ്ങു് ആകാശത്തിൽ ദിഗ്ഗജത്തേപ്പോലെ ഉടലിലെ പിൻഭാഗം കൊണ്ടു വിലങ്ങത്തിൽ തൂങ്ങിനിന്നു അതിലെ (ഗംഗയിലെ) സ്ഫടികതുല്യ മായ നിർമ്മലജലം കുടിക്കുവാൻ കരുതുകയാണെങ്കിൽ പെട്ടെന്നു ഒഴുക്കിൽ പ്രതിഫലിക്കുന്ന അങ്ങയുടെ പ്രതിബിംബംകൊണ്ടു് അസ്ഥാനത്തു യമുന വന്നുചേർന്നതുപോലെ ഗംഗ ഭംഗിയേറിയതായി ഭവിക്കും.

55 ആസീനാനാം സുരഭിതശിലം നാഭിഗന്ധൈർമ്മൃഗാണാം
തസ്യാ ഏവ പ്രഭവമചലം പ്രാപ്യ ഗൌരം തുഷാരൈഃ
വക്ഷ്യസ്യധ്വശ്രമവിനയനേ തസ്യ ശൃംഗേ നിഷണ്ണഃ
ശോഭാം ശുഭ്രത്രിനയനവൃഷോൽഖാതപങ്കോപമേയാം.

56 തം ചേദ്വായൌ സരതി സരളസ്കന്ധസംഘട്ടജന്മാ
ബാധേതോൽകാക്ഷപിതചമരീവാലഭാരോ ദവാഗ്നിഃ
അർഹസ്യേനം ശമയിതുമലം വാരിധാരാസഹസ്രൈ—
രാപന്നാർത്തിപ്രശമനഫലാഃ സമ്പദോ ഹ്യുത്തമാനാം.

57 യേ സംരംഭോൽപതനരഭസാഃ സ്വാംഗഭംഗായ തസ്മിൻ
മുക്താധ്വാനം സപദി ശരഭാ ലംഘയേയുർഭവന്തം
താൻ കുർവ്വീഥാസ്തുമുലകരകാവൃഷ്ടിപാതാവകീർണ്ണാൻ
കേ വാ ന സ്യുഃ പരിഭവപദം നിഷ്ഫലാരംഭയത്നാഃ.

58 തത്ര വ്യക്തം ദൃഷദി ചരണന്യാസമർദ്ധേന്ദുമൌലേഃ
ശശ്വൽ സിദ്ധൈരുപചിതബലിം ഭക്തിനമ്രഃ പരീയാഃ
യസ്മിൻ ദൃഷ്ടേ കരണവിഗമാദൂർദ്ധ്വമുദ്ധൂതപാപാഃ
കല്പിഷ്യന്തേ സ്ഥിരഗണപദപ്രാപ്തയേ ശ്രദ്ദധാനാഃ.

59 ശബ്ദായന്തേ മധുരമനിലൈഃ കീചകാഃ പൂര്യ്യമാണാഃ
സംസക്താഭിസ്ത്രിപുരവിജയോ ഗീയതേ കിന്നരീഭിഃ
നിർഹ്രാദസ്തേ മുരജ ഇവ ചേൽ കന്ദരേഷു ധ്വനിഃ സ്യാൽ
സംഗീതാർത്ഥോ നനു പശുപതേസ്തത്ര ഭാവീ സമഗ്രഃ.

60 പ്രാലേയാദ്രേരുപതടമതിക്രമ്യ താംസ്താൻ വിശേഷാൻ
ഹംസദ്വാരം ഭൃഗുപതിയശോവർത്മ യൽ ക്രൌഞ്ചരന്ധ്രം
തേനോദീചീം ദിശമനുസരേസ്തിര്യ്യഗായാമശോഭീ
ശ്യാമഃ പാദോ ബലിനിയമനാഭ്യുദ്യതസ്യേവ വിഷ്ണോഃ.

61 ഗത്വാ ചോർദ്ധ്വം ദശമുഖഭുജോച്ഛ്വാസിതപ്രസ്ഥസന്ധേഃ
കൈലാസസ്യ ത്രിദശവനിതാദർപ്പണസ്യാതിഥിഃ സ്യാഃ
ശൃംഗോച്ഛ്രായൈഃ കുമുദവിശദൈര്യ്യോ വിതത്യ സ്ഥിതഃ ഖം
രാശീഭൂതഃ പ്രതിദിനമിവ ത്ര്യംബകസ്യാട്ടഹാസഃ.

55. കിടക്കന്നേ കസ്തൂരിമൃഗങ്ങളുടെ നാഭിയിലെ കസ്തൂരികൊണ്ടു സുരഭിലങ്ങളായ പാറകളോടുകൂടിയതും ആ ഗംഗയുടെതന്നെ ഉത്ഭവസ്ഥാനവും ഹിമംകൊണ്ടു വെളുത്തതുമായ ഹിമാലയപർവതത്തിലെത്തുമ്പോഴ് യാത്രാക്ഷീണം തീക്കവാൻ അതിന്റെ കൊടുമുടിമേലിരുന്നാൽ അങ്ങു മുക്കണ്ണന്റെ വെളുത്ത കാളയുടെ കൊമ്പിന്മേൽ കത്തിയെടുത്ത ഒരു ചളിക്കട്ടപോലെ ശോഭിക്കും.

56. കാററു വീശുമ്പോഴ് സരളത്തടികഴ് തമ്മിലുരസിയുണ്ടായതും തീക്കൊള്ളികഴ്കൊണ്ടു ചമരിമാനുകളുടെ കനത്ത വാൽ നശിപ്പിക്കുന്നതുമായ കാട്ടുതീ ആ പർവതത്തിനെ കടന്നാക്രമിക്കുകയാണെങ്കിൽ അങ്ങു ആയിരക്കണക്കിലുള്ള ജലധാരകഴ്കൊണ്ടു അതിനെ തീരെ നശിപ്പിക്കാൻ ശ്രമിക്കേണ്ടതാണ്. ശ്രേഷ്ഠന്മാക്ക സമ്പത്തുണ്ടാകുന്നതിന്റെ ഫലം ആപത്തിൽപ്പെട്ടവരുടെ സങ്കടം തീക്കലാണല്ലോ.

57. അവിടെ ക്രോധംനിമിത്തം മുകളിലേക്കു കുതിച്ചുചാടുന്ന ശരഭമൃഗങ്ങഴ് തങ്ങളുടെ തടിക്കു കേടു പററുവാൻവേണ്ടി വഴി വിട്ടുപോയ അങ്ങയെ ആക്രമിക്കാൻ മുതിർന്നേക്കും. അവയെ പൊതിരെ ആലിപ്പഴം പൊഴിച്ച് ഓടിക്കുക. വ്യത്ഥമായ കാര്യത്തിൽ പ്രവത്തിക്കുന്ന ആരാണ് അപമാനിക്കപ്പെടാത്തതു്?

58. അവിടെ പാറമേൽ തെളിഞ്ഞുകാണുന്നതും സിദ്ധന്മാർ എപ്പോഴും ആരാധിച്ചുപോരുന്നതുമായ തിങ്കഴ്ക്കലാധരന്റെ തൃക്കാലടിപ്പാടിനെ അങ്ങു ഭക്തിപൂർവം നമസ്ക്കരിച്ചു പ്രദക്ഷിണം വെയ്ക്കണം. ശ്രദ്ധയുള്ളവർ ആ പാദചിഹ്നം കാണുന്നതായാൽ ശരീരനാശത്തിനുശേഷം പാപങ്ങഴ് നീങ്ങിട്ടു ശാശ്വതമായ ഗണപദം പ്രാപിക്കാൻ യോഗ്യരായിത്തീരുന്നു.

59. സുഷിരങ്ങളിൽ കാററു പ്രവേശിക്കുമ്പോഴ് മുളകഴ് മധുരമായി ശബ്ദിക്കുന്നു. കിന്നരസ്ത്രീകഴ് ഒത്തുചേർന്നു (നൃത്തംചെയ്തുകൊണ്ടു) ത്രിപുരവിജയം പാടുന്നു. ഗുഹകളിൽ മാറെറാലിക്കൊള്ളുന്ന അങ്ങയുടെ ഇടിമുഴക്കം മൃദംഗധ്വനിപോലെയായാൽ അവിടെ ഭഗവാൻ ശങ്കരന്റെ സംഗീതം—നൃത്തഗീതവാദ്യങ്ങഴ്—പൂർണ്ണമാകും.

60 മഞ്ഞുമലയുടെ താഴ്വരകളിലെ ഓരോ വിശേഷങ്ങളെ പിന്നിട്ടു കടന്നുചെല്ലുന്നതു ഭാഗ്ഗവരാമന്റെ യശസ്സിന്റെ വഴിയും അരയന്നങ്ങളുടെ പ്രവേശനദ്വാരവുമായ ക്രൌഞ്ചരന്ധ്രത്തിലേക്കായിരിക്കും. അതിലൂടെ, മഹാബലിയെ അമത്തുവാൻ ശ്രമിച്ച വിഷ്ണുവിന്റെ നീലനിറത്തിലുള്ള കാലെന്നപോലെ വിലങ്ങനെ നീണ്ട രൂപം ധരിച്ചുകൊണ്ടു വടക്കോട്ടു ചെല്ലുക.

61. അങ്ങു മേല്പോട്ടുചെന്നു്, രാവണന്റെ കൈകഴ് താഴ്വരകളുടെ സന്ധികളെല്ലാം ഇളക്കിയതും സ്വർല്ലോകവനിതമാർക്കു കണ്ണാടിയായിട്ടുള്ളതുമായ കൈലാസത്തിന്റെ അതിഥിയുമാവുക. ആമ്പൽപ്പൂപോലെ വെളുത്തുയർന്ന കൊടുമുടികഴ്കൊണ്ടു് ആകാശത്തു വ്യാപിച്ചുനില്ക്കുന്ന അതു്, ദിവസംതോറും കുമ്പാരം കൂടുന്ന ത്രിലോചനന്റെ പൊട്ടിച്ചിരിപോലിരിക്കുന്നു.

62 ഉൽപശ്യാമി ത്വയി തടഗതേ സ്നിഗ്ദ്ധഭിന്നാഞ്ജനാഭേ
സദ്യഃകൃത്തദ്വിരദദശനച്ഛേദഗൌരസ്യ തസ്യ
ശോഭാമദ്രേഃ സ്തിമിതനയനപ്രേക്ഷണീയാം ഭവിത്രീ-
മംസന്യസ്തേ സതി ഹലഭൃതോ മേചകേ വാസസീവ.

63 ഹിത്വാ തസ്മിൻ ഭുജഗവലയം ശംഭുനാ ദത്തഹസ്താ
ക്രീഡാശൈലേ യദി ച വിചരേൽ പാദചാരേണ ഗൌരീ
ഭംഗീഭക്ത്യാ വിരചിതവപുഃ സ്തംഭിതാന്തർജലൌഘഃ
സോപാനത്വം കുരു മണിതടാരോഹണായാഗ്രയായീ.

64 തത്രാവശ്യം വലയകുലിശോൽഘട്ടനോൽഗീർണ്ണതോയം
നേഷ്യന്തി ത്വാം സുരയുവതയോ യന്ത്രധാരാഗൃഹത്വം
താഭ്യോ മോക്ഷസ്തവ യദി സഖേ! ഘർമ്മലബ്ധസ്യ ന സ്യാൽ
ക്രീഡാലോലാഃ ശ്രവണപരുഷൈർഗ്ഗർജ്ജിതൈർഭായയേസ്താഃ.

65 ഹേമാംഭോജപ്രസവി സലിലം മാനസസ്യാദദാനഃ
കുർവ്വൻ കാമം ക്ഷണമുഖപടപ്രീതിമൈരാവതസ്യ
ധുന്വൻ കല്പദ്രുമകിസലയാന്യംശുകാനീവ വാതൈർ-
നാനാചേഷ്ടൈർജലദ! ലളിതൈർനിർവ്വിശേസ്തം നഗേന്ദ്രം.

66 തസ്യോത്സംഗേ പ്രണയിന ഇവ സ്രസ്തഗംഗാദുകൂലാം
ന ത്വം ദൃഷ്ട്വാ ന പുനരളകാം ജ്ഞാസ്യസേ കാമചാരിൻ!
യാ വഃ കാലേ വഹതി സലിലോൽഗാരമുച്ചൈർവിമാനാ
മുക്താജാലഗ്രഥിതമളകം കാമിനീവാഭ്രവൃന്ദം.

ഇതി പൂർവ്വഭാഗഃ

62. പൊളിച്ച അഞ്ജനക്കല്ലുപോലെ മിന്നുന്ന അങ്ങ്, അപ്പോഠം മുറിച്ച ആനക്കൊമ്പിൻമുറിപോലെ വെളുത്ത ആ പർവതത്തിൻെറ തടത്തിൽ പററിനില്ക്കുമ്പോഠം ബലരാമൻെറ തോളിൽ കറുത്ത വസ്ത്രം ഇട്ടാലെന്നപോലെ ചലിയ്ക്കാത്ത കണ്ണുകഠംകൊണ്ടു നോക്കിക്കാണേണ്ടുന്ന ഭംഗിയുണ്ടാകുമെന്നു ഞാൻ ഉൽപ്രേക്ഷിക്കുന്നു.

63. ആ കളിക്കുന്നിൽ സർപ്പകങ്കണം ഉപേക്ഷിച്ച ശിവൻ നീട്ടിക്കൊടുത്ത കയ്യു പിടിച്ചുകൊണ്ടു പാർവതി കാൽനടയായി സഞ്ചരിക്കുന്നാണെങ്കിൽ അങ്ങു ഉള്ളിലെ വെള്ളം സ്തംഭിപ്പിച്ചു ശരീരം അട്ടക്കട്ടക്കാക്കി മുമ്പേ നടന്നുകൊണ്ടു (പാർവതിയ്ക്കു) മണിതടങ്ങളിലേറുവാൻ പടവായി നിന്നുകൊടുക്കണം.

64, അവിടെ തീർച്ചയായും ദേവയുവതികഠം അങ്ങയെ കൈവളകളിലെ വജ്രങ്ങഠംകൊണ്ടു തട്ടിത്തുളച്ചു വെള്ളം ചോർത്തി യന്ത്രധാരാഗൃഹമാക്കി മാററിയേക്കാം. തോഴരേ! അവർ വേനൽക്കാലത്തു കയ്യിൽ കിട്ടിയ അങ്ങയെ വിട്ടയച്ചില്ലെങ്കിൽ ക്രീഡാകൌതുകം പൂണ്ട അവരെ ശ്രവണപരുഷങ്ങളായ ഗർജ്ജനങ്ങഠംകൊണ്ടു ഭയപ്പെടുത്തിയേക്കുക.

65. മാനസസരസ്സിലെ, പൊൻതാമരപ്പൂക്കളെ ജനിപ്പിക്കുന്ന ജലം എടുത്തുകൊണ്ടും ഐരാവതത്തിനു തെല്ലിട നെററിപ്പട്ടം കെട്ടിയാലത്തെ സന്തോഷം നല്കിക്കൊണ്ടും കല്പവൃക്ഷത്തളിരുകളെ പുമ്പട്ടുകളെയെന്നപോലെ കാററിലിളക്കിക്കൊണ്ടും മററും പല തരത്തിലുള്ള വിനോദങ്ങളോടുകൂടി ഹേ കാർകൊണ്ടലേ! അങ്ങ് ആ പർവതോത്തമനിൽ യഥേഷ്ടം വിഹരിച്ചു സുഖിച്ചുകൊള്ളുക.

66. ഇഷ്ടംപോലെ സഞ്ചരിക്കുന്ന മേഘമേ! പ്രിയതമൻെറയെന്നപോലെ കൈലാസത്തിൻെറ മടിത്തട്ടിൽ ഗംഗയാകുന്ന പൂന്തുകിൽ അഴിഞ്ഞിട്ടുള്ള അളകാപുരിയെ കണ്ടാൽ അങ്ങു അറിയാതിരിക്കില്ല; അതു നിങ്ങളുടെ കാലത്തു ഉയരം കൂടിയ മാളികകഠംക്കുമീതെ നീർ പൊഴിക്കുന്ന കാർനിരയെ, കാമിനി മുത്തുച്ചുക്കുകഠം ചാർത്തിയ അളകത്തെ എന്നപോലെ വഹിക്കുന്നു.

പൂർവ്വഭാഗം കഴിഞ്ഞു

## ഉത്തരഭാഗഃ

1 വിദ്യുത്വന്തം ലളിതവനിതാഃ സേന്ദ്രചാപം സചിത്രാഃ
സംഗീതായ പ്രഹതമുരജാഃ സ്നിഗ്ദ്ധഗംഭീരഘോഷം
അന്തസ്തോയം മണിമയഭുവസ്തുംഗമഭ്രംലിഹാഗ്രാഃ
പ്രാസാദാസ്ത്വാം തുലയിതുമലം യത്ര തൈസ്തൈർവിശേഷൈഃ.

2 ഹസ്തേ ലീലാകമലമളകേ ബാലകുന്ദാനുവിദ്ധം
നീതാ ലോധ്രപ്രസവരജസാ പാണ്ഡുതാമാനനേ ശ്രീഃ
ചൂഡാപാശേ നവകുരവകം ചാരു കർണ്ണേ ശിരീഷം
സീമന്തേ ച ത്വദുപഗമജം യത്ര നീപം വധൂനാം.

3 യത്രോന്മത്തഭ്രമരമുഖരാഃ പാദപാ നിത്യപുഷ്പാ
ഹംസശ്രേണീരചിതരശനാ നിത്യപത്മാ നളിന്യഃ
കേകോൽക്കണ്ഠാ ഭവനശിഖിനോ നിത്യഭാസ്വൽകലാപാ
നിത്യജ്യോത്സ്നാഃ പ്രതിഹതതമോവൃത്തിരമ്യാഃ പ്രദോഷാഃ.

4 ആനന്ദോത്ഥം നയനസലിലം യത്ര നാന്യൈർനിമിത്തൈർ-
നാന്യസ്താപഃ കുസുമശരജാദിഷ്ടസംയോഗസാദ്ധ്യാൽ
നാപ്യന്യസ്മാൽ പ്രണയകലഹാദ്വിപ്രയോഗോപപത്തിർ-
വിത്തേശാനാം ന ച ഖലു വയോ യൗവനാദന്യദസ്തി.

5 യസ്യാം യക്ഷാഃ സിതമണിമയാന്യേത്യ ഹർമ്മ്യസ്ഥലാനി
ജ്യോതിശ്ഛായാകുസുമരചിതാന്യുത്തമസ്ത്രീസഹായാഃ
ആസേവന്തേ മധു രതിഫലം കല്പവൃക്ഷപ്രസൂതം
ത്വൽഗംഭീരധ്വനിഷു ശനകൈഃ പുഷ്കരേഷ്വാഹതേഷു.

6 മന്ദാകിന്യാഃ സലിലശിശിരൈഃ സേവ്യമാനാ മരുത്ഭിർ-
മന്ദാരാണാമനുതടരുഹാം ഛായയാ വാരിതോഷ്ണാഃ
അന്വേഷ്ടവ്യൈഃ കനകസികതാമുഷ്ടിനിക്ഷേപഗൂഢൈഃ
സംക്രീഡന്തേ മണിഭിരമരപ്രാർത്ഥിതാ യത്ര കന്യാഃ.

# ഉത്തരഭാഗം

1. അങ്ങയിൽ മിന്നൽക്കൊടിയുണ്ട്, മാളികകളിൽ പെൺകൊടിമാരുണ്ട്. അങ്ങയിൽ മഴവില്ലുണ്ട്, മാളികകളിൽ ചിത്രങ്ങളുണ്ട്. അങ്ങയിൽ സ്നിഗ്ധഗംഭീരമായ മുഴക്കമുണ്ട്, മാളികകളിൽ പാട്ടിനുള്ള മൃദംഗവാദനയുണ്ട്. അങ്ങയ്ക്കകത്തു വെള്ളമുണ്ട്, മാളികകൾക്കകത്തു രത്നതലങ്ങളുണ്ട്. അങ്ങു വളരെ ഉയർന്നവൻ, മാളികകൾ ആകാശം മുട്ടുന്നവ. ഇങ്ങനെ ഓരോരോ വിശേഷങ്ങളെക്കൊണ്ടു അങ്ങയോടൊത്തവയാണ് ആ അളകാപുരിയിലെ മാളികകൾ.

2 അവിടെ സ്ത്രീകളുടെ കയ്യിൽ കളിത്താമരപ്പൂവും കുറുനിരകളിൽ പുതുമുല്ലപ്പൂക്കളും മുഖത്തു പച്ചോററിപ്പൂമ്പൊടികൊണ്ടു വെണ്മവരുത്തിയ ശോഭയും വാർകുഴലിൽ പുതിയ ചെങ്കുറുഞ്ഞിപ്പൂവും കാതിൽ അഴകാർന്ന നെന്മേനിവാകപ്പൂവും സീമന്തത്തിൽ അങ്ങയുടെ ആഗമനത്താലുളവായ കടമ്പിൻപൂവും ഉണ്ടായിരിക്കും.

3. അവിടെ ഏതുകാലത്തും പുഷ്പങ്ങളുള്ള വൃക്ഷങ്ങൾ, മദം പൂണ്ട വരിവണ്ടുകളുടെ മുരൾച്ചകൊണ്ടു മുഖരിതങ്ങളാണ്. എന്നും താമരപ്പൂക്കളുള്ള താമരപ്പൊയ്കകൾ അണിനിരന്നിരിക്കുന്ന അരയന്നങ്ങൾകൊണ്ടു അരഞ്ഞാണണിഞ്ഞവയാണ്. എല്ലാ കാലത്തും മിന്നുന്ന പീലികളുള്ള വളർത്തുമയിലുകൾ കണ്ഠമുയർത്തിക്കൂകുന്നവയാണ്. നിത്യവും നിലാവുള്ള രാത്രികൾ ഇരുട്ടകലുകയാൽ മനോഹരങ്ങളാണ്.

4. അവിടെ യക്ഷന്മാർക്ക് ആനന്ദംകൊണ്ടല്ലാതെ മററൊരു കാരണങ്ങളാലും കണ്ണുനീർ ഇല്ല. കാമതാപമല്ലാതെ മററൊരു താപവുമില്ല. അതു പ്രിയസംയോഗംകൊണ്ടു ശമിക്കുന്നതുമാണ്. പ്രണയകലഹം നിമിത്തമല്ലാതെ മററൊന്നുകൊണ്ടും വിരഹം ഇല്ല. യൌവനമല്ലാതെ മററൊരു പ്രായവും അവർക്കില്ല.

5. അവിടെ യക്ഷന്മാർ ഉത്തമസ്ത്രീകളോടൊരുമിച്ചു സ്ഫടികമയങ്ങളും നക്ഷത്രങ്ങളുടെ പ്രതിബിംബത്താൽ പൂവിരിച്ചവയുമായ വെണ്മാടങ്ങളിലേറി, അങ്ങയെപ്പോലെ മെല്ലെമെല്ലെ ഗംഭീരമായി ശബ്ദിക്കുന്ന മൃദംഗങ്ങൾ മുഴങ്ങിക്കൊണ്ടിരിക്കെ, കല്പവൃക്ഷത്തിൽനിന്നുറന്ന, രതിപുഷ്ടിക്കു വേണ്ടിയുള്ള 'രതിഫല' മെന്ന മധു ആസ്വദിക്കുന്നു.

6. അവിടെ ദേവന്മാരാൽ കാമിക്കപ്പെടുന്ന കന്യകമാർ മന്ദാകിനിയിലെ ജലം സ്പർശിച്ചുവരുന്ന ശീതളമാരുതനാൽ സേവിക്കപ്പെട്ടുകൊണ്ടു അതിന്റെ കരയിൽ വളരുന്ന മന്ദാരവൃക്ഷങ്ങളുടെ തണലത്തു ചൂടറിയാതെ സ്വർണ്ണമണൽക്കൂമ്പാരങ്ങൾ കൂട്ടി അവയിൽ രത്നക്കല്ലുകൾ ഒളിപ്പിച്ചും തിരഞ്ഞും കളിക്കുന്നു.

7 നീവിബന്ധോച്ഛ്വസിതശിഥിലം യത്ര ബിംബാധരാണാം
ക്ഷൌമം രാഗാദനിഭൃതകരേഷ്വാക്ഷിപത്സു പ്രിയേഷു
അർച്ചിസ്തുംഗാനഭിമുഖമപി പ്രാപ്യ രത്നപ്രദീപാൻ
ഹ്രീമൂഢാനാം ഭവതി വിഫലപ്രേരണാ ചൂർണ്ണമുഷ്ടിഃ.

8 നേത്രാ നീതാഃ സതതഗതിനാ യദ്വിമാനാഗ്രഭൂമീ–
രാലേഖ്യാനാം സലിലകണികാദോഷമുൽപാദ്യ സദ്യഃ
ശങ്കാസ്പൃഷ്ടാ ഇവ ജലമുചസ്ത്വാദൃശാ ജാലമാർഗ്ഗൈർ–
ധൂമോൽഗാരാനുകൃതിനിപുണാ ജർജ്ജരാ നിഷ്പതന്തി.

9 യത്ര സ്ത്രീണാം പ്രിയതമഭുജാലിംഗനോച്ഛ്വാസിതാനാ–
മംഗഗ്ലാനിം സുരതജനിതാം തന്തുജാലാവലംബാഃ
ത്വൽസംരോധാപഗമവിശദൈശ്ചന്ദ്രപാദൈർന്നിശീഥേ
വ്യാലുമ്പന്തി സ്ഫുടജലലവസ്യന്ദിനശ്ചന്ദ്രകാന്താഃ.

10 അക്ഷയ്യാന്തർഭവനനിധയഃ പ്രത്യഹം രക്തകണ്ഠൈ–
രുൽഗായത്ഭിർധനപതിയശഃ കിന്നരൈർയത്ര സാർദ്ധം
വൈഭ്രാജാഖ്യം വിബുധവനിതാവാരമുഖ്യാസഹായാ
ബദ്ധാലാപാ ബഹിരുപവനം കാമിനോ നിർവ്വിശന്തി.

11 ഗത്യുൽകമ്പാദളകപതിതൈർയത്ര മന്ദാരപുഷ്പൈഃ
പത്രച്ഛേദൈഃ കനകകമലൈഃ കർണ്ണവിഭ്രംശിഭിശ്ച
മുക്താജാലൈഃ സ്തനപരിസരച്ഛിന്നസൂത്രൈശ്ച ഹാരൈർ–
നൈശോ മാർഗ്ഗഃ സവിതുരുദയേ സൂച്യതേ കാമിനീനാം.

12 വാസശ്ചിത്രം മധു നയനയോർവിഭ്രമാദേശദക്ഷം
പുഷ്പോൽഭേദം സഹ കിസലയൈർഭൂഷണാനാം വികൽപാൻ
ലാക്ഷാരാഗം ചരണകമലന്യാസയോഗ്യം ച യസ്യാ–
മേകഃ സൂതേ സകലമബലാമണ്ഡനം കല്പവൃക്ഷഃ.

13 പത്രശ്യാമാ ദിനകരഹയസ്പർദ്ധിനോ യത്ര വാഹാഃ
ശൈലോദഗ്രാസ്ത്വമിവ കരിണോ വൃഷ്ടിമന്തഃ പ്രഭേദാൽ
യോധാഗ്രണ്യഃ പ്രതിദശമുഖം സംയുഗേ തസ്ഥിവാംസഃ
പ്രത്യാദിഷ്ടാഭരണരുചയശ്ചന്ദ്രഹാസവ്രണാങ്കൈഃ.

14 മത്വാ ദേവം ധനപതിസഖം യത്ര സാക്ഷാദ്വസന്തം
പ്രായശ്ചാപം ന വഹതി ഭയാന്മന്മഥഃ ഷട്പദജ്യം
സഭ്രൂഭംഗപ്രഹിതനയനൈഃ കാമിലക്ഷ്യേഷ്വമോഘൈ–
സ്തസ്യാരംഭശ്ചതുരവനിതാവിഭ്രമൈരേവ സിദ്ധഃ.

7. അവിടെ, കാമത്താൽ കൈകഠം അടങ്ങിയിരിയ്ക്കാത്ത കാമുകന്മാർ വിലാസിനിമാരുടെ മടിക്കുത്തയഞ്ഞ വസ്ത്രം വലിച്ചഴിക്കുമ്പോഠം ലജ്ജ നിമിത്തം വിവശകളായ അവർ പൊടി വാരി എറിഞ്ഞത്ത് ആളിക്കത്തുന്ന രത്നദീപങ്ങഠംക്കു നേരെ ചെന്നു വീണാലും ഫലമുണ്ടാവാറില്ല.

8. എപ്പോഴും എവിടെയും കടന്നുചെല്ലുന്ന വായുവിനാൽ നയിക്കപ്പെട്ട് അവിടെ മാളികകഠംക്കു മുകളിൽ കയറിക്കൂടി ചിത്രങ്ങളെ പുതുനീർത്തുള്ളികഠംകൊണ്ടു കേടുവരുത്തിയതിനുശേഷം പെട്ടെന്നു ശങ്ക തോന്നിയിട്ടെന്നപോലെ അങ്ങയെപ്പോലുള്ള ചില മേഘങ്ങഠം സാമർത്ഥ്യത്തോടെ പുകയുടെ ആകൃതി കൈക്കൊണ്ടു ജനലുകളിലൂടെ ഞെങ്ങിഞെരുങ്ങി പുറത്തുചാടുന്നു.

9. അവിടെ രാത്രിയിൽ പ്രിയതമന്മാരുടെ ഗാഢാലിംഗനത്താൽ ചീർത്ത സ്ത്രീകഠംക്കു കാമകേളിയാലുണ്ടായ ക്ഷീണത്തെ, നൂലിഴകളിൽ തൂങ്ങിനില്ക്കുന്ന ചന്ദ്രകാന്തക്കല്ലുകഠം, നിന്റെ മറവു നീങ്ങിത്തെളിഞ്ഞ ചന്ദ്രരശ്മികളേല്ക്കുയാൽ നീർത്തുള്ളികഠം ഇററിററു വീഴ്ത്തി തീർത്തുകൊടുക്കുന്നു.

10. അവിടെ വീട്ടിനുള്ളിൽ നശിപ്പിക്കാനാവാത്തത്ര നിധികളുള്ള കാമിജനങ്ങഠം, വൈശ്രവണന്റെ കീർത്തി വാഴ്ത്തിപ്പാടുന്ന മധുരസ്വരന്മാരായ കിന്നരന്മാരുമൊരുമിച്ച് അപ്സരഃസ്ത്രീകളുമായി സല്ലപിച്ചുകൊണ്ടു വൈഭ്രാജമെന്നു പേർകൊണ്ട പുറന്തോട്ടത്തിൽ സുഖമനുഭവിക്കുന്നു.

11. അവിടെ സൂര്യോദയമാകുമ്പോഠം, നടത്തത്തിലെ ഇളക്കം നിമിത്തം കുറുനിരകളിൽനിന്നു കൊഴിഞ്ഞുവീണ മന്ദാരപുഷ്പങ്ങളാലും കർണ്ണങ്ങളിൽ നിന്നൂരിവീണ കാതിലകളാലും സ്വർണ്ണത്താമരപ്പൂക്കളാലും സ്തനപരിസരങ്ങളിൽ ചരടു പൊട്ടിയതിനുവീണ മുത്തുകളാലും മണിമാലകളാലും കാമിനിമാരുടെ രാത്രിസഞ്ചാരമാർഗ്ഗം സൂചിപ്പിക്കപ്പെടുന്നു.

12. പല നിറത്തിലുള്ള വസ്ത്രം, കണ്ണുകഠംക്കു വിലാസങ്ങഠം പഠിപ്പിക്കുവാൻ മിടുക്കുള്ള മദ്യം, പൂക്കളും തളിരുകളും, പലതരം ആഭരണങ്ങഠം, പാദങ്ങളിൽ അണിയുവാൻ പററിയ ചെമ്പഞ്ഞിച്ചാറ് എന്നിങ്ങനെ സ്ത്രീകഠംക്കു വേണ്ടുന്ന എല്ലാ അലങ്കാരങ്ങളും അവിടെ ഒരേ ഒരു കല്പവൃക്ഷം നല്കുന്നു.

13. അവിടെ ഇലകളെപ്പോലെ പച്ചനിറം പൂണ്ട കുതിരകഠം സൂര്യാശ്വങ്ങളോടു കിടനില്ക്കുന്നവയാകുന്നു. പർവതങ്ങളെപ്പോലെ ഉന്നതങ്ങളായ ആനകഠം മദം പൊട്ടുകയാൽ നിന്നെപോലെതന്നെ മഴ പൊഴിക്കുന്നവയത്രേ. രാവണനോടു നേരിട്ടുനിന്നേററ യുദ്ധവീരന്മാരാകട്ടെ, ചന്ദ്രഹാസവ്രണങ്ങളുടെ തഴമ്പുകളുള്ളതുകൊണ്ടു വേറെ ആഭരണങ്ങളിൽ ആഗ്രഹം വെടിഞ്ഞവരാണ്.

14. വൈശ്രവണസുഹൃത്തായ ഭഗവാൻ ശങ്കരൻ അവിടെ പാർപ്പുണ്ടെന്നു കരുതി ഭയം പൂണ്ട കാമദേവൻ നേരിട്ട്, വണ്ടുകഠംകൊണ്ടു ഞാൺകെട്ടിയ തന്റെ വില്ലു മിക്കവാറും എടുക്കാറില്ല. എന്നാൽ അയാളുടെ ഉദ്ദേശ്യം കാമികളാകുന്ന ലക്ഷ്യങ്ങളിൽ ഒരിക്കലും പാഴായിപ്പോകാത്ത, പുരികം വളച്ചു കടക്കണ്ണെയക്കുന്ന സമർത്ഥവനിതകളുടെ വിലാസങ്ങഠംകൊണ്ടുതന്നെ സാധിക്കുന്നുണ്ട്.

15 തത്രാഗാരം ധനപതിഗൃഹാനുത്തരേണാസ്മദീയം
ദൂരാല്ലക്ഷ്യം സുരപതിധനുശ്ചാരുണാ തോരണേന
യസ്യോപാന്തേ കൃതകതനയഃ കാന്തയാ വർദ്ധിതോ മേ
ഹസ്തപ്രാപ്യസ്തബകനമിതോ ബാലമന്ദാരവൃക്ഷഃ.

16 വാപീ ചാസ്മിൻ മരകതശിലാബദ്ധസോപാനമാർഗ്ഗാ
ഹൈമൈശ്ഛന്നാ വികചകമലൈഃ സ്നിഗ്ദ്ധവൈഡൂര്യനാളൈഃ
യസ്യാസ്തോയേ കൃതവസതയോ മാനസം സന്നികൃഷ്ടം
നാദ്ധ്യാസ്യന്തി വ്യപഗതശുചസ്ത്വാമപി പ്രേക്ഷ്യ ഹംസാഃ.

17 തസ്യാസ്തീരേ രചിതശിഖരഃ പേശലൈരിന്ദ്രനീലൈഃ
ക്രീഡാശൈലഃ കനകകദളീവേഷ്ടനപ്രേക്ഷണീയഃ
മദ്ഗേഹിന്യാഃ പ്രിയ ഇതി സഖേ! ചേതസാ കാതരേണ
പ്രേക്ഷ്യോപാന്തസ്ഫുരിതതഡിതം ത്വാം തമേവ സ്മരാമി.

18 രക്താശോകശ്ചലകിസലയഃ കേസരശ്ചാത്ര കാന്തഃ
പ്രത്യാസന്നൗ കുരവകവൃതേർമാധവീമണ്ഡപസ്യ
ഏകഃ സഖ്യാസ്തവ സഹ മയാ വാമപാദാഭിലാഷീ
കാംക്ഷത്യന്യോ വദനമദിരാം ദോഹദച്ഛദ്മനാസ്യാഃ.

19 തന്മദ്ധ്യേ ച സ്ഫടികഫലകാ കാഞ്ചനീ വാസയഷ്ടിർ—
മൂലേ ബദ്ധാ മണിഭിരനതിപ്രൌഢവംശപ്രകാശൈഃ
താളൈഃ ശിഞ്ജാവലയസുഭഗൈർനർത്തിതഃ കാന്തയാ മേ
യാമദ്ധ്യാസ്തേ ദിവസവിഗമേ നീലകണ്ഠഃ സുഹൃദ്വഃ.

20 ഏഭിഃ സാധോ ഹൃദയനിഹിതൈർലക്ഷണൈർലക്ഷയേഥാ
ദ്വാരോപാന്തേ ലിഖിതവപുഷൗ ശംഖപത്മൗ ച ദൃഷ്ട്വാ
ക്ഷാമച്ഛായം ഭവനമധുനാ മദ്വിയോഗേന നൂനം
സൂര്യാപായേ ന ഖലു കമലം പുഷ്യതി സ്വാമഭിഖ്യാം.

21 ഗത്വാ സദ്യഃ കളഭതനുതാം ശീഘ്രസമ്പാതഹേതോഃ
ക്രീഡാശൈലേ പ്രഥമകഥിതേ രമ്യസാനൗ നിഷണ്ണഃ
അർഹസ്യന്തർഭവനപതിതാം കർത്തുമല്പാല്പഭാസം
ഖദ്യോതാളീവിലസിതനിഭാം വിദ്യുദുന്മേഷദൃഷ്ടിം.

15. അവിടെ ധനപതിയുടെ ഗൃഹങ്ങൾക്കു വടക്കുഭാഗത്തായി എന്റെ ഭവനം മഴവില്ലുപോലെ അഴകാൎന്ന തോരണത്താൽ അങ്ങേയ്ക്കു ദൂരത്തുനിന്നു കാണാം. അതിന്റെ അടുക്കൽ എന്റെ പ്രിയതമ ദത്തുപുത്രനായി വളൎത്തി വരുന്ന ഒരു മന്ദാരവൃക്ഷത്തെയ്ക്കു്, പൂങ്കുലകൾനിമിത്തം കൈയെത്തുന്ന വിധത്തിൽ താണു നില്ക്കുന്നുണ്ടു്.

16. ആ ഗൃഹത്തിന്നടുക്കൽ മരതകക്കല്ലുകൾകൊണ്ടു കെട്ടിയ പടവുകളോടുകൂടിയതും വൈഡൂര്യത്തണ്ടുകളിന്മേൽ വിടൎന്നുവിലസുന്ന പൊൻതാമരപ്പൂക്കൾകൊണ്ടു മൂടിയതുമായ ഒരു പൊയ്കയുണ്ടു്. അതിലെ ജലത്തിൽ താമസമുറപ്പിച്ചിട്ടുള്ള അരയന്നങ്ങൾ അങ്ങയെക്കണ്ടാൽപ്പോലും അസുഖമൊന്നുമില്ലാത്തതുകൊണ്ടു് അടുത്തുള്ള മാനസസരസ്സിൽപ്പോയി പാൎക്കാറില്ല.

17. അതിന്റെ തീരത്തിൽ, മിനുപ്പുള്ള ഇന്ദ്രനീലക്കല്ലുകൾകൊണ്ടു കെട്ടിയുണ്ടാക്കിയ കൊടുമുടിയോടുകൂടിയതും പൊൻവാഴകളാൽ ചുററപ്പെട്ടു കണ്ണിന്നാനന്ദം നൽകുന്നതുമായ ഒരു കളിക്കുന്നുണ്ടു്. തോഴരേ! വക്കത്തു മിന്നുന്ന മിന്നൽക്കൊടിയോടുകൂടിയ അങ്ങയെ കാണുമ്പോൾ എന്റെ പ്രിയതമയ്ക്കു് ഏററവും പ്രിയപ്പെട്ട ആ ക്രീഡാപൎവതത്തെത്തന്നെ, കാതരമായ ഹൃദയത്തോടുകൂടി ഞാൻ ഓൎത്തുപോകുന്നു.

18. ആ കളിക്കുന്നിന്മേൽ ചെങ്കുറുഞ്ഞിച്ചെടികളാൽ വേലിയുള്ള മുല്ലമണ്ഡപത്തിന്നടുത്തായി, തളിരാടുന്ന ഒരു രക്താശോകവും ഭംഗിയുള്ള ഒരിലഞ്ഞിമരവുമുണ്ടു്. അവയിലൊന്നു്, പുഷ്പികരമെന്നപേരിൽ എന്നെപ്പോലെതന്നെ അങ്ങയുടെ സഖിയുടെ ഇടംകാൽച്ചവുട്ടേൽക്കാൻ ഇച്ഛിക്കുന്നു. മറേറതു്, അവൾ കവിൾക്കൊണ്ടു മദ്യം കിട്ടുവാനാഗ്രഹിക്കുന്നു.

19. അവയുടെ ഇടയിലായി ഇളംമുളകളുടെ നിറപ്പകിട്ടുള്ള മരതകമണികൾകൊണ്ടു് അടിത്തറകെട്ടി തലയ്ക്കൽ സ്ഫടികപ്പലക വെച്ചിട്ടുള്ള ഒരു പൊന്നിൻചേക്കക്കോലുണ്ടു്. സന്ധ്യാകാലങ്ങളിൽ എന്റെ പ്രിയതമ വളകിലുക്കത്തോടുകൂടിയ കൈത്താളംകൊണ്ടു നൃത്തംവെപ്പിക്കുന്ന, നിങ്ങളുടെ സ്നേഹിതനായ മയിൽ അതിന്മേൽ വസിക്കുന്നു.

20. അല്ലയോ സജ്ജനശ്രേഷ്ഠ! മനസ്സിലുറപ്പിച്ചിട്ടുള്ള ഈ ലക്ഷണങ്ങൾകൊണ്ടും ദ്വാരപ്രദേശത്തു ചിത്രീകരിച്ചിട്ടുള്ള ശംഖും താമരപ്പൂവും കണ്ടും ആ ഭവനം അങ്ങു തിരിച്ചറിഞ്ഞുകൊള്ളുക. എന്റെ വിയോഗം നിമിത്തം ആ ഗൃഹം ഇപ്പോൾ പ്രകാശം മങ്ങിയതായിരിക്കുമെന്നു നിശ്ചയമാണു്. സൂൎയ്യൻ മറഞ്ഞാൽ താമരയ്ക്കു സ്വന്തമായ കാന്തിത്തികവു് ഉണ്ടാവുകയില്ലല്ലോ.

21. വേഗത്തിലിറങ്ങാൻവേണ്ടി കുട്ടിയാനയുടെ ശരീരം കൈക്കൊണ്ടു മുൻപു പറഞ്ഞ ആ മനോഹരമായ അടിവാരത്തോടുകൂടിയ കളിക്കുന്നിന്മേലിരുന്നിട്ടു് അങ്ങു വീട്ടിന്നുള്ളിലേക്കു മിന്നലിൻമിഴിവാകുന്ന നോട്ടമയക്കുമ്പോൾ മിന്നാമിനുങ്ങുകൾ മിനുങ്ങുംപോലെ വെളിച്ചം നന്നെ കുറച്ചാൽ നന്നു്.

22 തന്വീ ശ്യാമാ ശിഖരിദശനാ പക്വബിംബാധരോഷ്ഠീ
മദ്ധ്യേ ക്ഷാമാ ചകിതഹരിണീപ്രേക്ഷണാ നിമ്നനാഭിഃ
ശ്രോണീഭാരാദലസഗമനാ സ്തോകനമ്രാ സ്തനാഭ്യാം
യാ തത്ര സ്യാദ്യുവതിവിഷയേ സൃഷ്ടിരാദ്യേവ ധാതുഃ.

23 താം ജാനീഥാഃ പരിമിതകഥാം ജീവിതം മേ ദ്വിതീയം
ദൂരീഭൂതേ മയി സഹചാരേ ചക്രവാകീമിവൈകാം
ഗാഢോൽക്കണ്ഠാം ഗുരുഷു ദിവസേഷ്വേഷു ഗച്ഛത്സു ബാലാം
ജാതാം മന്യേ ശിശിരമഥിതാം പത്മിനീം വാന്യരൂപാം.

24 നൂനം തസ്യാഃ പ്രബലരുദിതോച്ഛൂനനേത്രം പ്രിയായാ
നിശ്വാസാനാമശിശിരതയാ ഭിന്നവർണ്ണാധരോഷ്ഠം
ഹസ്തന്യസ്തം മുഖമസകലവ്യക്തി ലംബാളകത്വാ-
ദിന്ദോർദൈന്യം ത്വദനുസരണക്ലിഷ്ടകാന്തേർബിഭർത്തി.

25 ആലോകേ തേ നിപതതി പുരാ സാ ബലിവ്യാകുലാ വാ
മത്സാദൃശ്യം വിരഹതനു വാ ഭാവഗമ്യം ലിഖന്തീ
പൃച്ഛന്തീ വാ മധുരവചനാം ശാരികാം പഞ്ജരസ്ഥാം
കച്ചിദ്ഭർത്തുഃ സ്മരസി രസികേ! ത്വം ഹി തസ്യ പ്രിയേതി.

26 ഉത്സംഗേ വാ മലിനവസനേ സൌമ്യ! നിക്ഷിപ്യ വീണാം
മൽഗോത്രാങ്കം വിരചിതപദം ഗേയമുൽഗാതുകാമാ
തന്ത്രീമാർദ്രാം നയനസലിലൈഃ സാരയിത്വാ കഥംചിൽ
ഭൂയോ ഭൂയഃ സ്വയമപി കൃതാം മൂർച്ഛനാം വിസ്മരന്തീ.

27 ശേഷാൻ മാസാൻ വിരഹദിവസസ്ഥാപിതസ്യാവധേർവാ
വിന്യസ്യന്തീ ഭുവി ഗണനയാ ദേഹളീദത്തപുഷ്പൈഃ
സംഭോഗം വാ ഹൃദയനിഹിതാരംഭമാസ്വാദയന്തീ
പ്രായേണൈതേ രമണവിരഹേഷ്വംഗനാനാം വിനോദാഃ.

28 സവ്യാപാരാമഹനി ന തഥാ പീഡയേദ്വിപ്രയോഗഃ
ശങ്കേ രാത്രൌ ഗുരുതരശുചം നിർവ്വിനോദാം സഖീം തേ
മത്സന്ദേശൈഃ സുഖയിതുമലം പശ്യ സാധ്വീം നിശീഥേ
താമുന്നിദ്രാമവനിശയനാം സൌധവാതായനസ്ഥഃ.

22. മെലിഞ്ഞ ശരീരമുള്ളവളും നവയൌവനയുക്തയും കൂർത്ത ചെറിയ പല്ലുകളും പഴുത്ത തൊണ്ടിപ്പഴം പോലെയുള്ള ചുണ്ടുകളുമുള്ളവളും കൃശോദരിയും അമ്പരന്ന പേടമാനിൻേറതുപോലെയുള്ള നോട്ടങ്ങളോടുകൂടിയവളും താഴ്ന്നനാഭിയുള്ളവളും നിതംബഭാരത്താൽ മെല്ലെ നടക്കുന്നവളും സ്തനഭാരം നിമിത്തം അല്പം മുന്നോട്ടു കുനിഞ്ഞിട്ടുള്ളവളുമായി ബ്രഹ്മാവിൻെറ സ്ത്രീസൃഷ്ടികളിൽ പ്രഥമസ്ഥാനാർഹയായ ഏതൊരു സ്ത്രീ അവിടെയുണ്ടാകുമോ,

23. മിതമായി സംസാരിക്കുന്നവളും കൂട്ടുകാരനായ ഞാൻ അകന്നുപോവുകയാൽ ചക്രവാകിയെപ്പോലെ മററപ്പെട്ടവളുമായ അവളെ എൻെറ രണ്ടാമത്തെ ജീവനാണെന്നു അങ്ങു കണ്ടു മനസ്സിലാക്കണം; തീവ്രമായ ഉൽക്കണ്ഠ കൊണ്ടു ഭാരമേറിയ ഇത്രയും ദിവസങ്ങൾ കഴിഞ്ഞുപോകെ, അവൾ മഞ്ഞുകാലത്താൽ മഥിക്കപ്പെട്ട താമരപ്പൊയ്കപോലെ മറെറാരു രൂപത്തിലായി ത്തീർന്നിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു.

24. വല്ലാതെ കരഞ്ഞു വീർത്ത കണ്ണുകളോടും നിശ്വാസങ്ങളുടെ ചൂടു നിമിത്തം വരണ്ടു നിറം പകന്ന ചുണ്ടുകളോടുംകൂടിയ, കൈപ്പടത്തിൽച്ചാച്ചു വെച്ച, ആ പ്രിയതമയുടെ മുഖം, തൂങ്ങിക്കിടക്കുന്ന കുറുനിരകൾകൊണ്ടു അല്പം മറഞ്ഞു, തീർച്ചയായും അങ്ങയുടെ അനുഗമനത്താൽ പ്രകാശം മങ്ങിയ അമ്പിളിയുടെ ദീനതയാർന്നിരിക്കും.

25. ദേവപൂജയിൽ ഏർപ്പെട്ടു ക്ഷീണിച്ചമട്ടിലോ, വേർപാടുകൊണ്ടു മെലിഞ്ഞ എൻെറ രൂപം ഭാവനകൊണ്ടൂഹിച്ചു ചിത്രത്തിലെഴുതുന്ന അവസ്ഥയിലോ അഥവാ കൂട്ടിലിരുന്നു മധുരവചനങ്ങൾ മൊഴിയുന്ന തത്തമ്മയോട്, 'ഓമനേ! നീ ഭർത്താവിനെപ്പററി ഓർക്കുന്നുണ്ടോ? നീയായിരുന്നല്ലോ അദ്ദേഹത്തിൻെറ പ്രിയ' എന്നും മററും ചോദിച്ചുകൊണ്ടിരിക്കുന്ന നിലയിലോ ആയിരിക്കും അവൾ അങ്ങയുടെ ദൃഷ്ടിയിൽപ്പെടുക.

26. അല്ലയോ സൌമ്യ! അല്ലെങ്കിൽ മുഷിഞ്ഞ വസ്ത്രം ചേർന്ന മടിയിൽ വീണ എടുത്തുവെച്ച് എൻെറ പേർ കൂട്ടിച്ചേർത്തു നിർമ്മിച്ച പാട്ടു പാടാൻ തുടങ്ങവേ കണ്ണുനീർ വീണു നനഞ്ഞ കമ്പികൾ തുടച്ചു വല്ലവിധവും താൻ തുടങ്ങിവെച്ച രാഗാലാപം വീണ്ടും വീണ്ടും മറന്നുപോകുന്ന നിലയിൽ അവൾ കാണപ്പെട്ടുവെന്നു വരാം.

27. അതുമല്ലെങ്കിൽ, വിരഹദിവസം മുതൽ കണക്കാക്കിവെച്ചിട്ടുള്ള അവസാനദിവസത്തിലേക്കു ബാക്കിയുള്ള മാസങ്ങളെ, ഉമ്മറത്തു് ഇട്ടിട്ടുള്ള പൂക്കൾകൊണ്ടു് എണ്ണി നിലത്തുവെച്ചുകൊണ്ടിരിക്കുന്നവളായിട്ടോ അഥവാ മനസ്സിൽ എൻെറ സമാഗമം സങ്കല്പിച്ചു് ആനന്ദം ആസ്വദിക്കുന്നവളായിട്ടോ അവൾ അങ്ങയുടെ ദൃഷ്ടിയിൽപ്പെട്ടേക്കും—സാധാരണയായി ഭർത്തൃവിരഹകാലങ്ങളിൽ പെൺകൊടിമാർക്കുള്ള വിനോദങ്ങൾ ഇവയൊക്കെയാണല്ലൊ.

28. പകലെ ഓരോ പ്രവൃത്തികളിൽ വ്യാപൃതയായിക്കഴിയുന്ന അവളെ എൻെറ വിരഹം അത്രമാത്രം വിഷമിപ്പിക്കില്ല. രാത്രിയിൽ വിനോദത്തിനു വകയില്ലാത്ത നിൻെറ സഖിയുടെ ക്ലേശം വളരെ കൂടുമെന്നു ഞാനൂഹിക്കുന്നു. അതുകൊണ്ടു് ഉറക്കമില്ലാതെ വെറും നിലത്തു കിടക്കുന്ന ആ പതിവ്രതയെ എൻെറ സന്ദേശങ്ങളെക്കൊണ്ടു സുഖിപ്പിക്കുവാൻ, പാതിരാവിൽ മാളികയുടെ ജനാലയ്ക്കൽച്ചെന്നുനിന്നു കാണുക.

29 ആധിക്ഷാമാം വിരഹശയനേ സന്നിഷണ്ണൈകപാർശ്വാം
പ്രാചീമൂലേ തനുമിവ കലാമാത്രശേഷാം ഹിമാംശോഃ
നീതാ രാത്രിഃ ക്ഷണ ഇവ മയാ സാർദ്ധമിച്ഛാരതൈര്യാ
താമേവോഷ്ണൈർവിരഹമഹതീമശ്രുഭിര്യാപയന്തീം.

30 പാദാനിന്ദോരമൃതശിശിരാൻ ജാലമാർഗ്ഗപ്രവിഷ്ടാൻ
പൂർവ്വപ്രീത്യാ ഗതമഭിമുഖം സന്നിവൃത്തം തഥൈവ
ചക്ഷുഃ ഖേദാൽ സലിലഗുരുഭിഃ പക്ഷ്മഭിശ്ഛാദയന്തീം
സാഭ്രേഽഹ്നീവ സ്ഥലകമലിനീം ന പ്രബുദ്ധാം ന സുപ്താം.

31 നിശ്വാസേനാധരകിസലയക്ലേശിനാ വിക്ഷിപന്തീം
ശുദ്ധസ്നാനാൽ പരുഷമളകം നൂനമാഗണ്ഡലംബം
മത്സംഭോഗഃ കഥമുപനമേൽ സ്വപ്നജോഽപീതി നിദ്രാ–
മാകാങ്ക്ഷന്തീം നയനസലിലോൽപീഡരുദ്ധാവകാശാം.

32 ആദ്യേ ബദ്ധാ വിരഹദിവസേ യാ ശിഖാ ദാമ ഹിത്വാ
ശാപസ്യാന്തേ വിഗളിതശുചാ താം മയോദ്വേഷ്ടനീയാം
സ്പർശക്ലിഷ്ടാമയമിതനഖേനാസകൃൽ സാരയന്തീം
ഗണ്ഡാഭോഗാൽ കഠിനവിഷമാമേകവേണീം കരേണ.

33 സാ സംന്യസ്താഭരണമബലാ പേശലം ധാരയന്തീ
ശയ്യോത്സംഗേ നിഹിതമസകൃൽ ദുഃഖദുഃഖേന ഗാത്രം
ത്വാമപ്യസ്രം നവജലമയം മോചയിഷ്യത്യവശ്യം
പ്രായഃ സർവ്വോ ഭവതി കരുണാവൃത്തിരാർദ്രാന്തരാത്മാ.

34 ജാനേ സഖ്യാസ്തവ മയി മനഃ സംഭൃതസ്നേഹമസ്മാ–
ദിത്ഥംഭൂതാം പ്രഥമവിരഹേ താമഹം തർക്കയാമി
വാചാലം മാം ന ഖലു സുഭഗംമന്യഭാവഃ കരോതി
പ്രത്യക്ഷം തേ നിഖിലമചിരാൽ ഭ്രാതരുക്തം മയാ യൽ.

35 രുദ്ധാപാംഗപ്രസരമളകൈരഞ്ജനസ്നേഹശൂന്യം
പ്രത്യാദേശാദപി ച മധുനോ വിസ്മൃതഭ്രൂവിലാസം
ത്വയ്യാസന്നേ നയനമുപരിസ്പന്ദി ശങ്കേ മൃഗാക്ഷ്യാ
മീനക്ഷോഭാച്ചലകുവലയശ്രീതുലാമേഷ്യതീതി.

29. കിഴക്കെ മൂലയിൽ ഒരു കല മാത്രമായി ശേഷിച്ച പൂന്തിങ്കളെപ്പോലെ അവൾ ആധികൊണ്ടു മെലിഞ്ഞു വിരഹശയ്യയിൽ ഒരു പുറം ചെരിഞ്ഞു കിടക്കുന്നുണ്ടായിരിക്കും. എന്നോടൊത്തു യഥേഷ്ടം കാമകേളികളിൽ മുഴുകി ഒരു നിമിഷംപോലെ കഴിച്ചുപോന്നതേതോ, വിരഹത്താൽ വളരെ നീണ്ട ആ രാത്രിയെത്തന്നെ ചുടുകണ്ണീർ വാർത്തുകൊണ്ട് അവൾ തള്ളിനീക്കുകയായിരിക്കും.

30. അമൃതംപോലെ തണുപ്പേറിയ ചന്ദ്രരശ്മികൾ ജന്നലഴികളിൽക്കൂടി കടന്നുവരുമ്പോൾ പണ്ടത്തെ സ്നേഹംനിമിത്തം അഭിമുഖമായി ച്ചെന്നു ഖേദത്താൽ അങ്ങനെതന്നെ മടങ്ങിപ്പോന്ന ദൃഷ്ടിയെ, വെള്ളംകൊണ്ടു കനത്ത ഇമകളാൽ അടച്ചുകൊണ്ട് അവൾ കാർമേഘങ്ങൾ നിറഞ്ഞ ദിവസത്തിൽ നീലത്താമരയെന്നപോലെ ഉണരാതെയും ഉറങ്ങാഞ്ഞാതെയും കിടക്കുകയായിരിക്കും.

31. വെറുംകുളികൊണ്ടു പരുപരുത്തു കവിൾത്തടത്തോളം തൂങ്ങിക്കിടക്കുന്ന അവളുടെ കുറുനിര അധരത്തളിരിനെ വരട്ടുന്ന നിശ്വാസവായുവേററു പാറിപ്പറക്കുന്നുണ്ടായിരിക്കും. സ്വപ്നത്തിലെങ്കിലും എന്റെ സംഗമം ലഭിക്കുമോ എന്നു കരുതി കണ്ണുനീർ പ്രവാഹംനിമിത്തം വരാതിരിക്കുന്ന ഉറക്കം, വരണമേ എന്ന് അവൾ ആഗ്രഹിക്കുന്നുണ്ടായിരിക്കും.

32. വിരഹം തുടങ്ങിയ ദിവസം പൂമാലകൂടാതെ കെട്ടിയതും ശാപത്തിന്റെ അവസാനത്തിൽ ഞാൻ തന്നെ മുകളിലേക്കാക്കി ചുററിക്കെട്ടിക്കൊടുക്കേണ്ടതുമായ, ചിടപിടിച്ചു കററയായി കിടക്കുന്ന, മയമില്ലാത്ത ഏകവേണിയെ നീണ്ട നഖങ്ങളുള്ള കൈകൊണ്ടു കവിൾത്തടത്തിൽനിന്ന് ഇടയ്ക്കിടയ്ക്കു മാററിക്കൊണ്ടിരിക്കുന്നുണ്ടാവും.

33. ആഭരണങ്ങൾ നിശ്ശേഷം ഉപേക്ഷിച്ചിരിക്കുന്ന ആ അബലയുടെ കോമളശരീരം കിടക്കയിൽ അത്യധികമായ ദുഃഖത്തോടുകൂടി തിരിഞ്ഞും മറിഞ്ഞും കിടക്കുന്ന കാഴ്ച, നിശ്ചയമായും നിന്നെക്കൊണ്ടും പുതുനീർത്തുള്ളികളാകുന്ന കണ്ണുനീരൊഴുക്കിക്കുന്നതാണ്, മിക്കവാറും ആർദ്രഹൃദയരായ എല്ലാവരുടേയും മനോവൃത്തി കരുണ നിറഞ്ഞതാകുന്നു.

34. അങ്ങയുടെ തോഴിയുടെ ഹൃദയത്തിൽ എന്നെക്കുറിച്ചു വളരെയധികം സ്നേഹമുണ്ടെന്നു ഞാൻ കരുതുന്നു; അതുകൊണ്ടാണ് ഈ ആദ്യവേർപാടിൽ ഇങ്ങിനെയൊക്കെയായിരിക്കുമെന്നു ഞാൻ ഊഹിക്കുന്നത്. (അല്ലാതെ) ഞാൻ സൌഭാഗ്യവാനാണെന്നുള്ള അഭിമാനമല്ല എന്നെ വാചാലനാക്കുന്നത്. അല്ലയോ സോദര! ഞാനിപ്പറഞ്ഞതെല്ലാം അധികം താമസിയാതെ അങ്ങയ്ക്കു പ്രത്യക്ഷമായി കണ്ടറിയാവുന്നതാണ്.

35. ആ മൃഗാക്ഷിയുടെ, കുറുനിരകൾ തൂങ്ങിക്കിടക്കുന്നതിനാൽ കടാക്ഷഗതി തടയപ്പെട്ടതും അഞ്ജനം മാഞ്ഞുപോയതും മധുപാനം ത്യജിച്ചിരിക്കയാൽ ചില്ലീവിലാസങ്ങൾ മറന്നുപോയിട്ടുള്ളതുമായ (ഇടത്തെ) കണ്ണ് അങ്ങ് അടുത്തെത്തുമ്പോൾ മീതെ തുടിച്ച്, മീനുകളുടെ ക്ഷോഭം നിമിത്തം ഇളകുന്ന കരിങ്കൂവളപ്പൂപോലെയാവുമെന്നു ഞാൻ കരുതുന്നു.

36 വാമശ്ചാസ്യാഃ കരരുഹപദൈർമുച്യമാനോ മദീയൈർ–
മുക്താജാലം ചിരപരിചിതം ത്യാജിതോ ദൈവഗത്യാ
സംഭോഗാന്തേ മമ സമുചിതോ ഹസ്തസംവാഹനാനാം
യാസ്യത്യൂരുഃ സരസകദളീസ്തംഭഗൌരശ്ചലത്വം.

37 തസ്മിൻ കാലേ ജലദ! യദി സാ ലബ്ധനിദ്രാസുഖാ സ്യാ–
ദന്വാസ്യൈനാം സ്തനിതവിമുഖോ യാമമാത്രം സഹസ്വ
മാ ഭൂദസ്യാഃ പ്രണയിനി മയി സ്വപ്നലബ്ധേ കഥഞ്ചിൽ
സദ്യഃകണ്ഠച്യുതഭുജലതാഗ്രന്ഥി ഗാഢോപഗൂഢം.

38 താമുത്ഥാപ്യ സ്വജലകണികാശീതളേനാനിലേന
പ്രത്യാശ്വസ്താം സമമഭിനവൈർജാലകൈർമാലതീനാം
വിദ്യുൽഗർഭേ സ്തിമിതനയനാം ത്വൽസനാഥേ ഗവാക്ഷേ
വക്തും ധീരഃ സ്തനിതവചനൈർമാനിനീം പ്രക്രമേഥാഃ.

39 ഭർത്തുർമിത്രം പ്രിയമവിധവേ! വിദ്ധി മാമംബുവാഹം
തത്സന്ദേശൈർമ്മനസി നിഹിതൈരാഗതം ത്വൽസമീപം
യോ വൃന്ദാനി ത്വരയതി പഥി ശ്രാമ്യതാം പ്രോഷിതാനാം
മന്ദ്രസ്നിഗ്ദ്ധൈർധ്വനിഭിരബലാവേണിമോക്ഷോത്സുകാനി.

40 ഇത്യാഖ്യാതേ പവനതനയം മൈഥിലീവോന്മുഖീ സാ
ത്വാമുൽക്കണ്ഠോച്ഛ്വസിതഹൃദയാ വീക്ഷ്യ സംഭാവ്യ ചൈവ
ശ്രോഷ്യത്യസ്മാൽ പരമവഹിതാ സൌമ്യ! സീമന്തിനീനാം
കാന്തോദന്തഃ സുഹൃദുപനതഃ സംഗമാൽ കിഞ്ചിദൂനഃ.

41 താമായുഷ്മൻ! മമ ച വചനാദാത്മനശ്ചോപകർത്തുർ–
ബ്രൂയാ ഏവം, തവ സഹചരോ രാമഗിര്യാശ്രമസ്ഥഃ
അവ്യാപന്നഃ കുശലമബലേ! പൃച്ഛതി ത്വാം വിയുക്തഃ
പൂർവ്വാഭാഷ്യം സുലഭവിപദാം പ്രാണിനാമേതദേവ.

42 അംഗേനാംഗം പ്രതനു തനുനാ ഗാഢതപ്തേന തപ്തം
സാസ്രേണാസ്രദ്രുതമവിരതോൽക്കണ്ഠമുൽക്കണ്ഠിതേന
ഉഷ്ണോച്ഛ്വാസം സമധികതരോച്ഛ്വാസിനാ ദൂരവർത്തീ
സങ്കല്പൈസ്തേ വിശതി വിധിനാ വൈരിണാ രുദ്ധമാർഗ്ഗഃ.

36. എന്റെ നഖചിഹ്നങ്ങൾ മാഞ്ഞുപോയിട്ടുള്ളതും വിധിവൈപരീത്യം നിമിത്തം ചിരപരിചിതമായ മുത്തിൻനിര വെടിഞ്ഞതും സംഭോഗാവസാനത്തിൽ ഞാൻ തലോടിക്കൊടുക്കേണ്ടതും കുളർമയുള്ള വാഴത്തണ്ടു പോലെ വിളർത്തതുമായ അവളുടെ ഇടത്തുതുടയും തുടിയ്ക്കും.

37. നീർമുകിലേ! ആ സമയത്തു അവൾക്കു നിദ്രാസുഖം ലഭിച്ചിട്ടുണ്ടെങ്കിൽ അങ്ങ് അവളുടെ സമീപത്തു ഇടിമുഴക്കമുണ്ടാക്കാതെ ഒരു യാമത്തോളം നേരം (മൂന്നു മണിക്കൂർ) ക്ഷമിച്ചിരിക്കണം. (എന്തെന്നാൽ) വല്ലവിധത്തിലും സ്വപ്നത്തിൽ പ്രിയതമനായ എന്നെ ലഭിച്ചു ഗാഢാലിംഗനം ചെയ്യുന്ന അവസരത്തിൽ കണ്ഠത്തിലെ കരബന്ധനം പെട്ടെന്നഴിഞ്ഞു പോകാനിടയാകാതിരിക്കട്ടെ.

38. അവളെ ജലകണങ്ങൾ തട്ടിത്തണുത്ത കാററുകൊണ്ടു എഴുന്നേൽപ്പിച്ചതിനുശേഷം പുതിയ പിച്ചകമൊട്ടുകളോടൊപ്പം ആശ്വാസം പൂണ്ടവളും അങ്ങുള്ളതിനാൽ മിന്നലുംകൊള്ളുന്ന ജനാലയ്ക്കൽ കണ്ണുറപ്പിച്ചിട്ടുള്ളവളുമായ ആ മാനിനിയോടു ബുദ്ധിമാനായ അങ്ങ് ഇടിമുഴക്കങ്ങളാകുന്ന വാക്കുകൾകൊണ്ടു പറയുവാൻ തുടങ്ങുക.

39. അല്ലയോ ഭർത്തൃമതി! ഭവതിയുടെ ഭർത്താവിന്റെ ഉററസ്നേഹിതനും അദ്ദേഹത്തിന്റെ സന്ദേശം ഹൃദയത്തിലുറപ്പിച്ചുകൊണ്ടുവന്നിട്ടുള്ളവനും ആയ മേഘമാണ് ഞാനെന്നു നീ മനസ്സിലാക്കുക. പ്രിയതമകളുടെ ഏകവേണിയഴിക്കുവാൻ ഔത്സുക്യം പൂണ്ടു മറുനാട്ടിലുള്ള വിരഹികളെ, വഴിയിൽ ക്ഷീണിക്കുമ്പോൾ ഞാൻ മന്ദ്രസ്നിഗ്ദ്ധശബ്ദങ്ങളാൽ ത്വരിപ്പിക്കാറുണ്ട്.

40. ഇതു കേട്ടാലുടനെ അവൾ ഹനുമാന്റെ വാക്കുകൾ കേട്ട സീതാദേവി എന്ന പോലെ ഉൽക്കണ്ഠകൊണ്ടു വികസിച്ച ഹൃദയത്തോടുകൂടി മുഖമുയർത്തി അങ്ങയെ നോക്കുകയും ബഹുമാനിക്കുകയും ചെയ്തിട്ടു പിന്നീടു പറയുന്നതു ശ്രദ്ധയോടുകൂടി കേൾക്കും. അല്ലയോ സൌമ്യ! പതിവ്രതകളായ സ്ത്രീകൾക്കു സ്നേഹിതൻ കൊണ്ടുവരുന്ന പ്രിയതമവൃത്താന്തം സംഗമത്തിൽനിന്നു് അല്പം മാത്രമേ താഴെയാവുന്നുള്ളു.

41. അല്ലയോ ആയുഷ്മൻ! എന്റെയും ഉപകാരിയായ അങ്ങയുടെയും വാക്കായി അവളോട് ഇങ്ങനെ പറയണം—'അല്ലയോ കൃശാംഗി! ഭവതിയുടെ കൂട്ടുകാരൻ രാമഗിരിയിലെ ആശ്രമത്തിൽ ഉണ്ട്. വലിയ ആപത്തൊന്നും സംഭവിച്ചിട്ടില്ല. വിരഹിയായ അദ്ദേഹം ഭവതിയോടു കുശലം ചോദിക്കുന്നു'. എളുപ്പത്തിൽ ആപത്തു വരാവുന്ന വിധം ജീവിച്ചിരിക്കുന്നവരോട് ഇതു തന്നെയാണ് ആദ്യം പറയേണ്ടതു്.

42. ദൂരെ താമസിക്കുന്നവനും വൈരിയായിത്തീർന്നിരിയ്ക്കുന്ന വിധിയാൽ വഴി മുട്ടിയ്ക്കപ്പെട്ടവനുമായ അയാൾ മെലിഞ്ഞതും വളരെയേററം ചൂടു പിടിച്ചതും കണ്ണീരൊഴുകുന്നതും ഉൽക്കണ്ഠിതവും വളരെയധികം നെടുവീർപ്പിടുന്നതുമായ സ്വശരീരത്താൽ (അതേവിധം തന്നെ) വളരെ മെലിഞ്ഞു ചൂടുപിടിച്ച കണ്ണുനീരിൽക്കുളിച്ച് എപ്പോഴും ഉൽക്കണ്ഠ പൂണ്ടു ചുടുവീർപ്പിടുന്ന ഭവതിയുടെ ശരീരത്തിൽ സങ്കല്പങ്ങളെക്കൊണ്ടു പ്രവേശിക്കുന്നു.

43 ശബ്ദാഖ്യേയം യദപി കില തേ യഃ സഖീനാം പുരസ്താൽ
കർണ്ണേ ലോലഃ കഥയിതുമഭൂദാനനസ്പർശലോഭാൽ
സോ/തിക്രാന്തഃ ശ്രവണവിഷയം ലോചനാഭ്യാമദൃഷ്ട-
സ്ത്വാമുൽക്കണ്ഠാവിരചിതപദം മന്മുഖേനേദമാഹ.

44 ശ്യാമാസ്വംഗം ചകിതഹരിണീപ്രേക്ഷിതേ ദൃഷ്ടിപാതം
വക്ത്രച്ഛായാം ശശിനി ശിഖിനാം ബർഹഭാരേഷു കേശാൻ
ഉൽപശ്യാമി പ്രതനുഷു നദീവീചിഷു ഭ്രൂവിലാസാൻ
ഹന്തൈകസ്ഥം ക്വചിദപി ന തേ ചണ്ഡി! സാദൃശ്യമസ്തി.

45 ത്വാമാലിഖ്യ പ്രണയകുപിതാം ധാതുരാഗൈഃ ശിലായാ-
മാത്മാനം തേ ചരണപതിതം യാവദിച്ഛാമി കർത്തും
അസ്രൈസ്താവന്മുഹുരുപചിതൈർദൃഷ്ടിരാലുപ്യതേ മേ
ക്രൂരസ്തസ്മിന്നപി ന സഹതേ സംഗമം നൌ കൃതാന്തഃ.

46 മാമാകാശപ്രണിഹിതഭുജം നിർദ്ദയാശ്ലേഷഹേതോർ-
ലബ്ധായാസ്തേ കഥമപി മയാ സ്വപ്നസന്ദർശനേഷു
പശ്യന്തീനാം ന ഖലു ബഹുശോ ന സ്ഥലീദേവതാനാം
മുക്താസ്ഥൂലാസ്തരുകിസലയേഷ്വശ്രുലേശാഃ പതന്തി.

47 ഭിത്വാ സദ്യഃ കിസലയപുടാൻ ദേവദാരുദ്രുമാണാം
യേ തൽക്ഷീരസ്രുതിസുരഭയോ ദക്ഷിണേന പ്രവൃത്താഃ
ആലിംഗ്യന്തേ ഗുണവതി! മയാ തേ തുഷാരാദ്രിവാതാഃ
പൂർവ്വം സ്പൃഷ്ടം യദി കില ഭവേദംഗമേഭിസ്തവേതി

48 സംക്ഷിപ്യേത ക്ഷണ ഇവ കഥം ദീർഘയാമാ ത്രിയാമാ
സർവ്വാവസ്ഥാസ്വഹരപി കഥം മന്ദമന്ദാതപം സ്യാൽ
ഇത്ഥം ചേതശ്ചടുലനയനേ! ദുർല്ലഭപ്രാർത്ഥനം മേ
ഗാഢോഷ്മാഭിഃ കൃതമശരണം ത്വദ്വിയോഗവ്യഥാഭിഃ.

49 നന്വാത്മാനം ബഹു വിഗണയന്നാത്മനൈവാവലംബേ
തൽ കല്യാണി! ത്വമപി സുതരാം മാ ഗമഃ കാതരത്വം
കസ്യാത്യന്തം സുഖമുപനതം ദുഃഖമേകാന്തതോ വാ
നീചൈർഗച്ഛത്യുപരി ച ദശാ ചക്രനേമിക്രമേണ.

50 ശാപാന്തോ മേ ഭുജഗശയനാദുത്ഥിതേ ശാർങ്ഗപാണൌ
ശേഷാൻ മാസാൻ ഗമയ ചതുരോ ലോചനേ മീലയിത്വാ
പശ്ചാദാവാം വിരഹഗുണിതം തം തമാത്മാഭിലാഷം
നിർവ്വേക്ഷ്യാവഃ പരിണതശരച്ചന്ദ്രികാസു ക്ഷപാസു.

43. തോഴിമാരുടെ മുമ്പിൽവെച്ച് ഉറക്കെ പറയാവുന്ന കാര്യങ്ങൾപോലും നിന്റെ മുഖം സ്പർശിക്കുവാനുള്ള ആഗ്രഹംകൊണ്ടു യാതൊരാൾ ചെവിയിൽ പറയാൻ കൊതിച്ചിരുന്നുവോ അതേ ആൾതന്നെ കേൾക്കുവാനും കാണുവാനും കഴിയാത്തവിധം ദൂരത്തിരുന്നു നിന്നോടു ഉൽക്കണ്ഠ നിറഞ്ഞ ഈ വാക്കു ഞാൻ മുഖേന പറയുന്നു.

44. നിന്റെ ശരീരത്തെ ഞാഴൽവള്ളികളിലും നോട്ടങ്ങളെ ഭയപ്പെട്ട പെൺമാനുകളുടെ നോട്ടത്തിലും മുഖകാന്തിയെ ചന്ദ്രനിലും തലമുടിയെ മയിലുകളുടെ പീലിച്ചുമടുകളിലും ചില്ലിവില്ലാട്ടങ്ങളെ പുഴയിലെ ചിററോളങ്ങളിലും ഞാൻ (വേറെ വേറെ) കാണുന്നു. കഷ്ടം! അല്ലയോ ചണ്ഡി! നിന്റെ രൂപത്തിന്റെ സാദൃശ്യം ഒരിടത്തും ഒത്തുചേൎന്നു കാണുന്നില്ല.

45. പാറപ്പുറത്തു കാവിക്കട്ടകൊണ്ടു പ്രണയകോപാവിഷ്ടയായ നിന്റെ രൂപം വരച്ചിട്ട് (പ്രസാദിപ്പിക്കുവാൻ വേണ്ടി) നിന്റെ പാദത്തിൽ വീണ നിലയിൽ എന്നെ വരയ്ക്കാൻ ശ്രമിക്കുമ്പോഴേയ്ക്കും നിറഞ്ഞുവഴിയുന്ന കണ്ണുനീർകൊണ്ട് എന്റെ കാഴ്ച മറഞ്ഞു പോകുന്നു. ക്രൂരനായ വിധി, അതിൽപ്പോലും നാം ഒരുമിച്ചു ചേരുന്നതു സഹിക്കുന്നില്ല.

46. വളരെ പ്രയാസപ്പെട്ടു സ്വപ്നത്തിൽ കിട്ടിയ നിന്നെ ഗാഢമായി ആലിംഗനം ചെയ്യുവാൻ വേണ്ടി ആകാശത്തിലേക്കു കൈ നീട്ടിയ എന്നെ കാണുന്ന വനദേവതമാരുടെ കണ്ണുകളിലെ, മുത്തുകളോളം പോന്ന കണ്ണുനീർത്തുള്ളികൾ വൃക്ഷങ്ങളുടെ തളിരുകളിൽ വീഴാറുണ്ട്.

47. ദേവതാരവൃക്ഷങ്ങളുടെ തളിരുകളെ വിടൎത്തിക്കൊണ്ടും അതിൽനിന്നൊഴുകുന്ന പാലിന്റെ ഗന്ധം വഹിച്ചുകൊണ്ടും ഹിമാലയത്തിൽനിന്നും തെക്കോട്ടു ഉടനെ വീശിവരുന്ന കാററുകളെ (ആവക ഗുണങ്ങളുള്ള) നിന്റെ ഉടലിനെ മുമ്പു സ്പർശിച്ചിട്ടുണ്ടെങ്കിലോ എന്നു കരുതി, അല്ലയോ ഗുണവതീ! ഞാൻ പുണരാറുണ്ട്.

48. നീണ്ടുനീണ്ടു പോകുന്ന യാമങ്ങളോടുകൂടിയ രാത്രി ക്ഷണമെന്നപോലെ എങ്ങിനെ ചുരുക്കാം? എല്ലാ അവസ്ഥകളിലും പകൽ സമയം വെയിൽ കുറഞ്ഞുകുറഞ്ഞു വരുവാൻ എന്തുവേണം? എന്നിങ്ങനെ കിട്ടാത്തതു കൊതിക്കുന്ന എന്റെ ഹൃദയം നിന്റെ വേർപാടു നിമിത്തം ചുട്ടുപഴുപ്പിക്കുന്ന ദുഃഖങ്ങളാൽ ഒരു ശരണമില്ലാത്ത അവസ്ഥയിലായിരിക്കയാണ്.

49. പലതും ഓൎത്തുകൊണ്ടു ഞാൻ എന്നെ തന്നത്താനേ താങ്ങിനിൎത്തുന്നുണ്ടല്ലോ. അതുകൊണ്ട്, അല്ലയോ കല്യാണി! നീയും വല്ലാതെ കാതരയാകാതിരിക്കണം. ഈ ലോകത്തിൽ സുഖം മാത്രമോ അഥവാ ദുഃഖം മാത്രമോ ആൎക്കാണുള്ളതു്? ജീവിതാവസ്ഥ തേരുരുൾപോലെ താണും പൊങ്ങിയും പോയിക്കൊണ്ടേയിരിക്കുന്നു.

50. മഹാവിഷ്ണു അനന്തമെത്തയിൽനിന്നു് എഴുന്നേററാൽ എന്റെ ശാപം അവസാനിക്കുന്നതാണ്. ബാക്കിയുള്ള നാലു മാസങ്ങൾ നീ കണ്ണടച്ചു കഴിഞ്ഞുകൂടുക. അതിനുശേഷം നമുക്കു വിരഹംമൂലം ഇരട്ടിച്ചിട്ടുള്ള നമ്മുടെ ഓരോ അഭിലാഷങ്ങളെ ശരൽക്കാലത്തിലെ പൂൎണ്ണനിലാവുള്ള രാത്രികളിൽ അനുഭവിച്ചുതീൎക്കാം.

51 ഭൂയശ്ചാഹ—ത്വമപി ശയനേ കണ്ഠലഗ്നാ പുരാ മേ
നിദ്രാം ഗത്വാ കിമപി രുദതീ സസ്വരം വിപ്രബുദ്ധാ
സാന്തർഹാസം കഥിതമസകൃൽ പൃച്ഛതശ്ച ത്വയാ മേ
ദൃഷ്ടഃ സ്വപ്നേ കിതവ! രമയൻ കാമപി ത്വം മയേതി.

52 ഏതസ്മാന്മാം കുശലിനമഭിജ്ഞാനദാനാദ്വിദിത്വാ
മാ കൌലീനാദസിതനയനേ! മയ്യവിശ്വാസിനീ ഭൂഃ
സ്നേഹാനാഹുഃ കിമപി വിരഹേ ധ്വംസിനസ്തേ ത്വഭോഗാ-
ദിഷ്ടേ വസ്തുന്യുപചിതരസാഃ പ്രേമരാശീഭവന്തി.

53 ആശ്വാസ്യൈവം പ്രഥമവിരഹോദഗ്രശോകാം സഖീം തേ
ശൈലാദാശു ത്രിനയനവൃഷോൽഖാതകൂടാന്നിവൃത്തഃ
സാഭിജ്ഞാനപ്രഹിതകുശലൈസ്തദ്വചോഭിർമ്മമാപി
പ്രാതഃകുന്ദപ്രസവശിഥിലം ജീവിതം ധാരയേഥാഃ.

54 കച്ചിൽ സൌമ്യ! വ്യവസിതമിദം ബന്ധുകൃത്യം ത്വയാ മേ
പ്രത്യാദേശം ന ഖലു ഭവതോ ധീരതാം കല്പയാമി
നിശ്ശബ്ദോഽപി പ്രദിശസി ജലം യാചിതശ്ചാതകേഭ്യഃ
പ്രത്യുക്തം ഹി പ്രണയിഷു സതാമീപ്സിതാർത്ഥക്രിയൈവ.

55 ഏതൽ കൃത്വാ പ്രിയമനുചിതപ്രാർത്ഥനാവർത്തിനോ മേ
സൌഹാർദ്ദാദ്വാ വിധുര ഇതി വാ മയ്യനുക്രോശബുദ്ധ്യാ
ഇഷ്ടാൻ ദേശാൻ ജലദ! വിചര പ്രാവൃഷാ സംഭൃതശ്രീർ-
മാ ഭൂദേവം ക്ഷണമപി ച തേ വിദ്യുതാ വിപ്രയോഗഃ.

ഇതി ഉത്തരഭാഗഃ

മേഘദൂതകാവ്യം സമാപ്തം

51. അദ്ദേഹം വീണ്ടും പറയുന്നു— 'മുമ്പൊരിക്കൽ നീ കിടക്കയിൽ എന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചാണെങ്കിലും കിടന്നുറങ്ങവേ, എന്തോ ഉറക്കെ നിലവിളിച്ചുകൊണ്ട് ഉണരുകയുണ്ടായല്ലോ. ഞാൻ വീണ്ടും വീണ്ടും ചോദിച്ചപ്പോൾ ഉള്ളിലൊതുക്കിയ ചിരിയോടെ നീ പറയുകയും ചെയ്തു— 'ഹേ വഞ്ചക! അങ്ങു മറ്റൊരുത്തിയെ രമിപ്പിക്കുന്നതായി ഞാൻ സ്വപ്നം കണ്ടു' എന്ന്.

52. അല്പഭയാ നീലനയനേ! ഈ അടയാളവാക്കിൽനിന്നു ഞാൻ കുശലയായി ജീവിച്ചിരിക്കുന്നുവെന്നു മനസ്സിലാക്കീട്ട്, വല്ലവരും എന്തെങ്കിലും പറയുന്നതു കേൾക്കുമ്പോൾ എന്നിൽ വിശ്വാസമില്ലാത്തവളാകാതിരിക്കുക. വിരഹം നിമിത്തം സ്നേഹം തെല്ലു കുറഞ്ഞു പോകുമെന്നു പറയാറുണ്ട്. എന്നാൽ അതു യഥാർത്ഥത്തിൽ, അനുഭവിക്കാതിരിക്കുന്നതിനാൽ ഇഷ്ടമുള്ള വസ്തുവിൽ കൊതി വളർന്നു പ്രേമക്കൂമ്പാരമായി മാറുകയാണ് ചെയ്യുന്നത്.

53. വിരഹം ആദ്യത്തേതാകയാൽ അസഹ്യമായ ദുഃഖത്തിലാണ്ടിരിക്കുന്ന, അങ്ങയുടെ സഖിയെ ഇങ്ങനെ ആശ്വസിപ്പിച്ചതിനുശേഷം, ശിവന്റെ കാള കുത്തിപ്പിളർത്ത ശിഖരങ്ങളുള്ള ആ പർവതത്തിൽനിന്നു മടങ്ങിവന്ന് അടയാളത്തോടുകൂടി പറഞ്ഞയച്ചിട്ടുള്ള അവളുടെ കുശലമുൾക്കൊള്ളുന്ന വാക്കുകൾകൊണ്ട്, പ്രഭാതത്തിലെ മുല്ലപ്പൂപോലെ ശിഥിലമായിരിക്കുന്ന എന്റെ ജീവനെയും അങ്ങു രക്ഷിച്ചാലും.

54. അല്ലയോ സൌമ്യ! എനിക്കുവേണ്ടിയുള്ള ഈ ബന്ധുകൃത്യത്തിന് അങ്ങ് ഒരുങ്ങിയിരിക്കുമല്ലോ. അങ്ങയുടെ ധീരതയെ (മൌനത്തെ) ഞാൻ നിരസനമായി കണക്കാക്കുന്നില്ല—എന്തെന്നാൽ അങ്ങ് ഒന്നും മിണ്ടിയില്ലെങ്കിലും യാചിച്ചുവരുന്ന ചാതകപ്പക്ഷികൾ (വേഴാമ്പലുകൾ) ക്കു വെള്ളം കൊടുക്കാറുണ്ടല്ലോ. സജ്ജനങ്ങളെസ്സംബന്ധിച്ചിടത്തോളം അപേക്ഷിക്കുന്നവർക്കു കാര്യം സാധിച്ചുകൊടുക്കുകതന്നെയാണ് അവരുടെ ഉത്തരം.

55. ഈ വിധത്തിൽ അനുചിതമായ ഒരപേക്ഷയുമായി വന്ന എന്നിൽ, സ്നേഹബന്ധംകൊണ്ടോ വിരഹിയാണല്ലൊ എന്നു വിചാരിച്ച് അനുകമ്പ പൂണ്ടോ ഈ ഇഷ്ടം സാധിച്ചുതന്നതിനുശേഷം, നീർമുകിലേ! മഴക്കാലത്താൽ ശ്രീ വർദ്ധിച്ചുകൊണ്ടു താങ്കൾ ഇഷ്ടമുള്ള സ്ഥലത്തെല്ലാം സഞ്ചരിച്ചുകൊള്ളുക. താങ്കൾക്ക് ഇതുപോലെ ക്ഷണനേരം പോലും മിന്നല്ക്കൊടിയോടു വിരഹം സംഭവിക്കാതിരിക്കട്ടേ.

ഉത്തരഭാഗം കഴിഞ്ഞു

മേഘദൂതകാവ്യം അവസാനിച്ചു

# കുമാരസംഭവം

## ഒന്നാം സർഗ്ഗം

ഭാരതഭൂമിയുടെ വടക്കെ അതിത്തി കാത്തുപോരുന്ന ഹിമാലയ മഹാഗിരി ഒട്ടങ്ങാത്ത ഉത്തമവസ്തുക്കളുടെ ഉത്ഭവസ്ഥാനമാണ്. ആ കുല പവ്വതത്തിൻെറ അധിദേവതയായ 'ഹിമവാൻ' പിതൃക്കളുടെ മാനസ പുത്രിയായ മേനാദേവിയെ യഥാവിധി വിവാഹംചെയ്തു. ആ മേനാ ദേവിയിൽ ഹിമവാനു മൈനാകമെന്ന ഒരു പുത്രനും പാവ്വതിയെന്ന ഒരു പുത്രിയും ജനിച്ചു. അച്ഛനായ ദക്ഷപ്രജാപതി അപമാനിക്കുകയാൽ യോഗാഗ്നിയിൽ ദേഹത്യാഗംചെയ്ത പരമേശ്വരപത്നിയായ സതീദേ വിയുടെ പുനർജ്ജന്മമാണ് പാവ്വതീദേവി. ബാലലീലകളും വിദ്യാ ഭ്യാസവും മററുമായി ബാല്യദശ കഴിഞ്ഞു ക്രമത്തിൽ പാവ്വതി യൌവ നാവസ്ഥയിൽ എത്തി.. ഉത്തമസ്ത്രീലക്ഷണയുക്തയും സവ്വാംഗസുന്ദരിയു മായ ആ യുവതി പരമേശ്വരപത്നിയായിത്തീരുമെന്നു യദൃച്ഛയാ ഒരി ക്കൽ ഹിമവാൻെറ ഗൃഹത്തിൽ വന്നുചേർന്ന നാരദൻ അച്ഛനായ ഹിമ വാനോടു പ്രവചിക്കയുണ്ടായി. നാരദവാക്യത്തിലുള്ള വിശ്വാസത്താൽ, തൻെറ മകൾ പരിപൂണ്ണയൌവനയായിട്ടും വിവാഹത്തിനു വേറെ വരനെ അന്വേഷിക്കയുണ്ടായില്ല. അങ്ങോട്ടപേക്ഷിച്ചാൽ നിരസിച്ചെങ്കിലോ എന്ന ഭയംനിമിത്തം പുത്രീവിവാഹാഭ്യത്ഥനയുമായി ഹിമവാൻ പരമേശ്വ രനെ സമീപിച്ചതുമില്ല. അങ്ങനെയിരിക്കെ ഒരു ദിവസം, പരമേശ്വ രൻ തൻെറ ഗൃഹത്തിന്നടുക്കൽ ഹിമാലയസാനുവിനരികത്തു വന്നു തപ സ്സുചെയ്യുന്നുണ്ടെന്നു ഹിമവാന്ന് അറിവാൻ ഇടയായി. അപ്പോൾ ഹിമ വാൻ അവിടെച്ചെന്നു പരമേശ്വരനെ വന്ദിക്കുകയും തപസ്സിനു ആവശ്യമുള്ള പുഷ്പജലദർഭാദിസാമഗ്രികൾ പതിവായും തൻെറ മകൾ വന്ന് ഒരുക്കി ത്തരുമെന്നു അറിയിക്കുകയുംചെയ്തു. സ്ത്രീസാന്നിദ്ധ്യം തപസ്സിന്നനുകൂല മല്ലെന്നറിഞ്ഞിട്ടും ആ ജിതേന്ദ്രിയൻ പാവ്വതിയ്ക്കു ശുശ്രൂഷണത്തിന്നനു മതി നല്കി. അങ്ങനെ പാവ്വതീശുശ്രൂഷണവും പരമേശ്വരൻെറ തപസ്സും നിബ്ബാധം തുടർന്നുവന്നു.

## രണ്ടാം സർഗ്ഗം

അക്കാലത്തു ദേവലോകത്തിൽ ദേവന്മാൎക്കു താരകാസുരൻെറ ദ്രോഹം ദുഃസ്സഹമായിത്തീർന്നു. ഇന്ദ്രാദിദേവന്മാരെല്ലാം സത്യലോകത്തു ചെന്നു ബ്രഹ്മാവിനെക്കണ്ടു സ്തുതിച്ചു തങ്ങളുടെ സങ്കടം അറിയിച്ചു. ബ്രഹ്മാ വിൽനിന്നു ലഭിച്ച വരബലത്താൽ ഉദ്വൃത്തനായിത്തീർന്ന താരകാ സുരൻ നിമിത്തം ലോകമാകെ സങ്കടത്തിലായിരിക്കുന്നുവെന്നും അയാ ളിൽ തങ്ങളുടെ ആയുധങ്ങളൊന്നും ഫലിക്കുന്നില്ലെന്നും അയാളെ അടക്കി നിത്താൻ കരുത്തുള്ള ഒരു സേനാപതിയെ സൃഷ്ടിച്ചുതരണമെന്നുമാണ് ദേവന്മാരുടെ അഭ്യർത്ഥന. ബ്രഹ്മാവു മറുപടി പറഞ്ഞു— ''എൻെറ സഹായംകൊണ്ടു വളർന്നുവന്ന താരകനെ നിഗ്രഹിക്കാൻ ഞാൻതന്നെ

ഉദ്യമിക്കുന്നതു ശരിയല്ല. നിങ്ങൾ കുറച്ചുകാലം കാത്തിരിക്കുക. ശ്രീ പരമേശ്വരൻെറ പുത്രൻ നിങ്ങളെ രക്ഷിക്കും. പരമേശ്വരനെക്കൊണ്ടു പാർവ്വതിയെ വിവാഹം ചെയ്യിക്കുവാൻ നിങ്ങൾ പരിശ്രമിക്കുക. പരമേശ്വരപത്നിയാവാൻ പാർവ്വതിക്കുമാത്രമേ അർഹതയുള്ളൂ'' ഇത്രയും പറഞ്ഞു ബ്രഹ്മാവ് അന്തർദ്ധാനംചെയ്തു. ദേവന്മാർ മടങ്ങുകയുംചെയ്തു. പാർവ്വതി തപസ്വിയായ പരമേശ്വരനെ ശുശ്രൂഷിച്ചുവരുന്നുണ്ടെന്ന വർത്തമാനമറിഞ്ഞ ദേവേന്ദ്രൻ പാർവ്വതിയിൽ ആ ജിതേന്ദ്രിയന് ആസക്തി ജനിപ്പിക്കേണ്ടതിലേക്കു കാമദേവനെ പറഞ്ഞയക്കാൻ തീർച്ചപ്പെടുത്തി. സ്മരിച്ച മാത്രയിൽ കാമദേവൻ ദേവേന്ദ്രനെ വന്നു വന്ദിക്കുകയുംചെയ്തു.

## മൂന്നാം സർഗ്ഗം

ദേവസദസ്സിൽ വന്നുചേർന്ന കാമദേവനെ ദേവേന്ദ്രൻ ആദരപൂർവ്വം സ്വീകരിച്ച് ഇരിക്കാൻ പറഞ്ഞു. കാമദേവനാകട്ടെ തന്നെ സ്മരിച്ചതുതന്നെ ഒരനുഗ്രഹമാണെന്ന മുഖവുരയോടെ താനെന്തൊന്നാണ് ചെയ്യേണ്ടതെന്നു ചോദിച്ചു. 'ഇന്ദ്രപദം കൊതിച്ചു തപസ്സുചെയ്യുന്ന ആരുടെയെങ്കിലും തപസ്സു ഞാനിളക്കേണ്ടതുണ്ടോ? അവിടത്തെ സമ്മതംകൂടാതെ മോക്ഷം കാംക്ഷിക്കുന്ന ആരെയെങ്കിലും സ്ത്രീവശംവദനാക്കേണമോ? ആരുടെയെങ്കിലും ധർമ്മാർത്ഥങ്ങളെ നശിപ്പിക്കേണ്ടതുണ്ടോ? അതോ ഏതെങ്കിലും പതിവ്രതയിൽ അവിടുത്തേക്കഭിലാഷം ജനിച്ചിട്ടുണ്ടോ? ഏതെങ്കിലും സ്ത്രീ അങ്ങയുടെ സാന്ത്വനം സ്വീകരിക്കാതെ പിണങ്ങിപ്പോയതാണോ? വല്ല ദേവശത്രുവിനേയും ഭീഷണിപ്പെടുത്തി അടക്കിനിർത്തുകയാണോ വേണ്ടത്? അവിടുത്തെ അനുഗ്രഹമുണ്ടെങ്കിൽ ഞാൻ പൂവമ്പനാണെങ്കിൽപ്പോലും വസന്തൻെറ സഹായത്തോടുകൂടെ പരമേശ്വരനു കൂടി ധൈര്യഭംഗമുളവാക്കാം. 'കാമദേവനിത്രയും പറഞ്ഞു നിർത്തിയപ്പോൾ ദേവേന്ദ്രൻ മറുപടി പറഞ്ഞു— ''സഖേ അങ്ങയ്ക്കിതിനെല്ലാം കഴിയുമെന്നെനിക്കറിയാം. എനിക്കു രണ്ടായുധമാണുള്ളത്— വജ്രവും അങ്ങും. വജ്രത്തിനു പ്രവേശമില്ലാത്ത തപസ്വികളിൽപ്പോലും അങ്ങേക്കു പ്രവേശമുണ്ട്. കാര്യം സാധിക്കുകയുംചെയ്യും. അങ്ങയുടെ ശക്തി ഞാൻ തികച്ചും മനസ്സിലാക്കിയിട്ടുണ്ട്. പരമേശ്വരൻെറ നേരെപോലും അമ്പയക്കാമെന്നു പറഞ്ഞതോടുകൂടി നമ്മുടെ കാര്യം സാധിച്ച മട്ടായി. അക്കാര്യത്തെക്കുറിച്ചുതന്നെയാണ് ഈ ദേവന്മാർ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നത്. ഇവർ ശത്രുജയത്തിനു പരമേശ്വരപുത്രനെ സേനാപതിയായി ലഭിക്കണമെന്നാഗ്രഹിക്കുന്നു. സമാധിയിലുറച്ചിരിക്കുന്ന പരമേശ്വരനിൽ അങ്ങയുടെ ഒരമ്പു ചെന്നുവീണാലേ കാര്യം സാധിക്കയുള്ളൂ. അദ്ദേഹത്തിനു ഹിമവൽപുത്രിയിൽ അഭിലാഷം ജനിപ്പിക്കാനുത്സാഹിക്കൂ. അദ്ദേഹത്തിൻെറ പത്നീപദത്തിനു പാർവ്വതിമാത്രമേ അർഹയായിട്ടുള്ളൂ എന്നു ബ്രഹ്മാവ് ഉപദേശിച്ചിട്ടുണ്ട്. അതുകൊണ്ടു അങ്ങു ചെന്നു ദേവന്മാരുടെ കാര്യം സാധിച്ചു വരൂ''. ഇത്രയും പറഞ്ഞു ഇന്ദ്രൻ കാമദേവനെ പുറത്തുതട്ടി പ്രോത്സാഹിപ്പിച്ചു. കാമദേവനാകട്ടെ വസന്തനോടും രതീദേവിയോടുംകൂടി ശിവതപോവനത്തിലേക്കു പുറപ്പെടുകയുംചെയ്തു.

വസന്തൻ ആദ്യം ശിവതപോവനത്തിൽ പ്രവേശിച്ചു. ആ പ്രദേശത്താകെ കാമാനുകൂലമായ ഒരന്തരീക്ഷം സൃഷ്ടിച്ചു് അശോകം, തേന്മാവു്, കൊന്ന മുതലായ സകല വൃക്ഷങ്ങളും പൂത്തു. മൃഗങ്ങാം പുളച്ചു പായാൻ തുടങ്ങി. ആൺകുയിലുകാം മധുരമായി കൂകി. കിന്നരസ്ത്രീകാം ഉച്ച ത്തിൽ പാടി. അങ്ങനെ വസന്തന്റെ പ്രഭാവം പരന്ന ആ തപോവനത്തിൽ പൂവില്ലു കുലച്ചു രതിയോടുകൂടി കാമൻ പ്രവേശിച്ചതോടെ മൃഗങ്ങളും പക്ഷികളും വൃക്ഷങ്ങാംപോലും കാമവികാരത്തിൽ മുഴുകി. ആ പരിസരത്തിന്റെ ശാന്തഭാവത്തിനു ഭംഗം വരുന്നതു കണ്ടപ്പോാം നന്ദികേശ്വരൻ വെറും കൈയ്യാംഗ്യംകൊണ്ടു് 'അനങ്ങിപ്പോകരുതു്' എന്നു ശിവഭൃത്യഗണങ്ങളെ താക്കീതു ചെയ്തു. അതോടുകൂടി തപോവനമാകെ സ്തംഭിച്ചു നിന്നു.

കാമദേവൻ പിന്നിലൂടെ ചെന്നു നോക്കിയപ്പോാം സമാധിയിലിരിക്കുന്ന പരമേശ്വരനെയാണു് കണ്ടതു്. ചമ്രംപടിഞ്ഞു നീണ്ടുനിവന്നിരുന്നു നാസാഗ്രന്യസ്ത ദൃഷ്ടിയായി ആത്മധ്യാനം ചെയ്യുന്ന ആ മുക്കണ്ണനെ കണ്ടതോടുകൂടി കാമദേവൻ നടുങ്ങി. കൈ കുഴഞ്ഞു വില്ലുമമ്പും താഴെവീണുപോയി. അപ്പൊഴെക്കുമുണ്ടു്, പാവ്വതി സഖിമാരോടുകൂടി സവിലാസഗമനയായി വരുന്നു. വസന്തപുഷ്പങ്ങളണിഞ്ഞു ചെമ്പട്ടുടുത്തു കയ്യിൽക്കളിത്താമരപ്പൂവുമായി വരുന്ന ആ പാവ്വതിയെക്കണ്ടപ്പോാം കാമനു തെല്ലൊരു ധൈയ്യം വന്നു. പാവ്വതി അവിടെ എത്തിയതും പരമേശ്വരൻ സമാധിയിൽനിന്നുണന്നതും ഒരേ സമയത്തായിരുന്നു. ശുശ്രൂഷയ്ക്കു പാവ്വതി വന്ന വിവരം നന്ദികേശ്വരൻ ശിവനെ അറിയിച്ചു. അനുവാദത്തോടുകൂടി പാവ്വതിക്കു പ്രവേശാനുമതിയും നല്കി. സഖിമാർ, അപ്പോാം ഇറുത്തുകൊണ്ടുവന്ന വാസന്തികങ്ങളായ പൂക്കളും തളിരുകളും ഭഗവാന്റെ തൃക്കാൽക്കൽ സമപ്പിച്ചു. പാവ്വതി തല കുനിച്ചു നമസ്കരിച്ചു. 'അനുകൂലനായ ഭത്താവുണ്ടാകട്ടെ', എന്നു പരമേശ്വരൻ അനുഗ്രഹിച്ചു. കാമദേവൻ പരമേശ്വരനുനേരേ അമ്പയക്കാനുള്ള തക്കം നോക്കി നില്ക്കുകയാണു്. പാവ്വതി ഉടനെ ജപത്തിന്നാവശ്യമായ താമരക്കുരുമാല തന്റെ തുടുകയ്യിലെടുത്തു പരമേശ്വരനെ സമീപിച്ചു നീട്ടിക്കാട്ടി. പരമേശ്വരനതു കൈക്കൊള്ളാതെ മുഖത്തു തന്നെ നോക്കിയിരുന്നു. അതേ സമയം കാമദേവൻ സമ്മോഹനാസ്ത്രം തൊടുത്തു. പരമേശ്വരൻ പെട്ടെന്നൊന്നു പകച്ചു. ചെന്തൊണ്ടിച്ചൊടി ചേന്ന പാവ്വതിയുടെ മുഖത്തു, മൂന്നു കണ്ണും ഒന്നൂന്നി നടത്തി. പാവ്വതിയും ആകെ കോാമയിർക്കൊണ്ടു മുഖംതിരിച്ചു കണ്ണുപരത്തി നിന്നു. അപ്പോഴെക്കും പരമേശ്വരൻ തന്റെ നില തെററിയതറിഞ്ഞു മനഃക്ഷോഭത്തെ നിയന്ത്രിക്കുകയും ഇങ്ങനെ പററുവാൻ കാരണമെന്തെന്നു് അറിയുന്നതിനുവേണ്ടി ചുററും ഒന്നു കണ്ണോടിക്കുകയും ചെയ്തു. കാമദേവനുണ്ടു്, അമ്പു തൊടുത്തു വലിച്ചു് എയ്യാനൊരുങ്ങി നില്ക്കുന്നു. പെട്ടെന്നു ക്രുദ്ധനായ പരമേശ്വരന്റെ മൂന്നാം തൃക്കണ്ണിൽനിന്നു തീപ്പൊരി തെറിച്ചു. അതാളിക്കത്തി കാമനെ ദഹിപ്പിക്കുകയും ചെയ്തു.

ശിവൻ ഉടനെ അവിടെ അന്തദ്ധാനം ചെയ്തു. രതീദേവി പെട്ടെന്നു മോഹാലസ്യപ്പെട്ടു വീണു. പാവ്വതി നിരാശയും ലജ്ജയും പൂണ്ടു തിരിഞ്ഞു നടന്നു. അബോധാവസ്ഥയിൽ കണ്ണടഞ്ഞു നടന്നു ചെല്ലുന്ന പാവ്വതിയെ അച്ഛൻ ഹിമവാൻ വന്നു താങ്ങിയെടുത്തുകൊണ്ടുപോകയും ചെയ്തു.

## നാലാം സർഗ്ഗം

രതീദേവി ബോധംകെട്ട വീണുവെന്നു മുൻപു പറഞ്ഞുവല്ലോ. കുറച്ചു കഴിഞ്ഞപ്പോൾ ബോധം തെളിഞ്ഞു. പിടഞ്ഞെഴുന്നേററു നോക്കിയപ്പോൾ പുരുഷാകൃതിയിൽക്കിടക്കുന്ന കാമൻെറ ഭസ്മം മാത്രമാണു് കണ്ടതു്. ഉടനെ അവൾ വീണ്ടും നിലത്തുവീണുരുണ്ടു വാർകുന്തൽ ചിന്നിച്ചിതറുമാറു തലയിട്ടടിച്ചു വിലപിക്കാൻ തുടങ്ങി. ആദ്യം കാമനെ വിളിച്ചു പലതും പറഞ്ഞു ദീർഘമായി നിലവിളിച്ചു. ആ വിലാപം കേട്ടപ്പോൾ കാമൻെറ ഉററ തോഴനായ വസന്തൻ രതിയുടെ മുൻപിൽ പ്രത്യക്ഷപ്പെട്ടു. വസന്തനെ കണ്ടപ്പോൾ നെഞ്ചത്തടിച്ചു വാവിട്ടുകരയുവാൻ തുടങ്ങിയ രതി വസന്തനെ ച്ചൊല്ലിയും കുറെ വിലപിച്ചു. ഒടുവിൽ ആ പതിവ്രത അനുമരണത്തിനു തയ്യാറായി. തനിക്കൊരു ചിത കൂട്ടിത്തരണമെന്നും ചിതയ്ക്കു തീ വെച്ചു വീശിക്കത്തിച്ചു വേഗത്തിൽ ദഹിപ്പിക്കണമെന്നും രതി വസന്തനോടഭ്യർത്ഥിച്ചു. തനിക്കും തൻെറ ഭർത്താവിനുംകൂടി ഉദകക്രിയ ചെയ്യാനും ശേഷക്രിയകൾ നിർവ്വഹിക്കാനും അതിൽ മാവിൻെറ പൂവിനും തളിരിനും പ്രധാനസ്ഥാനം നല്കണമെന്നും പ്രത്യേകം വസന്തനെ പറഞ്ഞേല്പിച്ചു. അങ്ങനെ രതി ദേഹത്യാഗത്തിന്നൊരുങ്ങി നില്ക്കുമ്പോൾ പെട്ടെന്നു ഒരശരീരിവാക്കു കേൾക്കായി. 'അല്ലയോ കാമപത്നി! നിൻെറ ഭർത്താവു് ഏറെത്താമസിയാതെ പ്രത്യുജ്ജീവിക്കും. പ്രജാപതിയുടെ ഒരു ശാപമാണു് കാരണം് ഈ അവസ്ഥ വന്നുചേരുവാൻ കാരണം, ''പരമേശ്വരൻ പാർവ്വതിയെ വിവാഹം ചെയ്താൽ കാമനു വീണ്ടും ശരീരലാഭമുണ്ടാകും'' എന്നു പ്രജാപതി തന്നെ ശാപമോക്ഷവും നല്കിയിട്ടുണ്ടു്. അതുകൊണ്ടു നീ ശരീരം രക്ഷിക്കുക. വീണ്ടും ഭർത്തൃസംഗമമുണ്ടാകും' ഇതായിരുന്നു അശരീരിവാക്കു്. ആ വാക്കു വിശ്വസിച്ചു രതി വ്യസനകൃശയായി ശാപാവസാനം കാത്തിരുന്നു.

## അഞ്ചാം സർഗ്ഗം

പരമേശ്വരൻ തൻെറ മുൻപിൽവെച്ചു കാമനെ ദഹിപ്പിച്ചതു തൻെറ സൌന്ദര്യത്തിനു് ഒരവമാനമായി പാർവ്വതിക്കു തോന്നി. തപസ്സുചെയ്തു തൻെറ ആഗ്രഹം സാധിക്കണമെന്നു് ആ മനസ്വിനി ഉറച്ചു. തപസ്സിനു പോകുന്നതു് അമ്മയ്ക്കു സമ്മതമായിരുന്നില്ലെങ്കിലും അച്ഛനോടു ചോദിച്ചു സമ്മതം വാങ്ങി. ഹിമാലയത്തിലെ ഉയൎന്ന കൊടുമുടിയിൽ ചെന്നുചേൎന്നു. തുണയ്ക്കു ഒരു സഖിയുമുണ്ടായിരുന്നു. ചെറിയ വ്രതം മുതല്ക്കു തുടങ്ങി പടിപടിയായി തപസ്സിനു ശക്തി കൂട്ടിവന്നു. വേനല്ക്കാലത്തു പഞ്ചാഗ്നിമദ്ധ്യത്തിലിരുന്നും വർഷക്കാലത്തു പെരുമഴ കൊണ്ടും മഞ്ഞുകാലത്തു വെള്ളത്തിലിറങ്ങിനിന്നും കഠിനതപസ്സു ചെയ്തു. അക്കാലത്തൊരു ദിവസം തേജസ്വിയായ ഒരു ബ്രഹ്മചാരി പാർവ്വതിയുടെ തപോവനത്തിൽ കടന്നു ചെന്നു. പാർവ്വതി ആ അതിഥിയെ എതിരേററു സൽക്കരിച്ചു. അല്പം വിശ്രമിച്ചതിന്നുശേഷം ആ ബ്രഹ്മചാരി പാർവ്വതിയോടു കുശലപ്രശ്നമാരംഭിച്ചു. പാർവ്വതിയുടെ തപസ്സിനെക്കുറിച്ചു വേണ്ടേടത്തോളം പ്രശംസിച്ചതിന്നുശേഷം ഈ യൌവനപ്രായത്തിൽ ഇങ്ങനെ തപസ്സിന്നൊരുങ്ങുവാൻ കാരണമെന്തെന്നു

ആ ബ്രഹ്മചാരി പാർവ്വതിയോടു ചോദിച്ചു. പലതും ചോദിക്കുന്നതിനിടയിൽ ഒരു ഭർത്താവിനെക്കുറിച്ചുള്ള ആഗ്രഹമാണ് ആ തപസ്സിനു കാരണമെന്ന ഒരു സൂചന പാർവ്വതിയിൽനിന്നു തന്നെ ലഭിച്ചു. ആ വരനെ ശരിക്കറിഞ്ഞാൽക്കൊള്ളാമെന്നാഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു. പാർവ്വതിയുടെ അനുമതിയോടുകൂടി സഖിയാണ് ആ ചോദ്യത്തിനു മറുപടി പറഞ്ഞത്. ''പരമേശ്വരനെ ഭർത്താവായി ലഭിക്കണമെന്നാണ് ഈ തോഴിയുടെ ആഗ്രഹം. കാമനെ നിഗ്രഹിക്കുകയാൽ സൌന്ദര്യംകൊണ്ട് അദ്ദേഹത്തെ വശീകരിക്കുവാൻ സാധിക്കയില്ലെന്നു വന്നപ്പോൾ തപസ്സിനു പോന്നതാണ്. എന്നാണാവോ ആ ചന്ദ്രശേഖരൻ അനുഗ്രഹിക്കുക'' ഈ സഖീവചനം കേട്ടതോടുകൂടി ബ്രഹ്മചാരിയുടെ ഭാവം ആകെ മാറി. പാർവ്വതിയെ വളരെക്കളിയാക്കി. പരമേശ്വരന്റെ കുററങ്ങളും കുറവുകളും എണ്ണിയെണ്ണിപ്പറഞ്ഞു. ആ അഭിലാഷത്തിൽ നിന്നു മനസ്സിനെ പിന്തിരിക്കുവാൻ ശക്തിയായി നിർബ്ബന്ധിച്ചു. ഇതു കേട്ടപ്പോൾ പാർവ്വതിക്കു സഹിച്ചില്ല. കോപിച്ചു മുഖംതിരിച്ചു അദ്ദേഹത്തിന്റെ ആക്ഷേപത്തിന്നെല്ലാം ചുട്ട മറുപടി കൊടുത്തു. അവസാനം പറഞ്ഞു ''അങ്ങു പറയുംപോലെ എല്ലാ കുററവുമുള്ളവനായിക്കൊള്ളട്ടെ അദ്ദേഹം. എന്റെ അനുരാഗം അദ്ദേഹത്തിൽ ഉറച്ചതാണ്. ഇനി എനിക്കങ്ങയുടെ വാക്കുകൾ ഒന്നും കേൾക്കേണ്ട'' എന്നും പറഞ്ഞ് അവിടെ നിന്നു പോകാൻ പുറപ്പെട്ടു. പെട്ടെന്നു ബ്രഹ്മചാരി പരമേശ്വരനായി മാറി പുഞ്ചിരി തൂകിക്കൊണ്ടു മുൻപിൽച്ചെന്നു തടഞ്ഞു. അതു കണ്ടപ്പോൾ പാർവ്വതി വിറ പൂണ്ടു കോൾമയിർക്കൊണ്ട് അമ്പരന്നുനിന്നു. ''നീ തപസ്സുചെയ്തു വിലയ്ക്കു വാങ്ങിയ ദാസനാണ് ഞാൻ'' എന്നു ചന്ദ്രശേഖരൻ പറഞ്ഞപ്പോൾ പാർവ്വതിക്കു സമാധാനമായി.

## ആറാം സർഗ്ഗം

പാർവ്വതി സഖിവഴിക്കു പരമേശ്വരനെ അറിയിച്ചു— ''എന്നെ വിവാഹം ചെയ്തു തരേണ്ടത്, പർവ്വതചക്രവർത്തിയായ എന്റെ അച്ഛനാണ്. അച്ഛനോടു ചോദിക്കുക'' എന്ന്. അങ്ങനെയാവാമെന്നു സമ്മതിച്ചു മനമില്ലാമനസ്സോടെ പാർവ്വതിക്കു വിട നല്കി. പരമേശ്വരൻ സപ്തർഷികളെ സ്മരിച്ചു. ഉടനെ അവർ അരുന്ധതിയോടുകൂടെ പരമേശ്വരന്റെ മുൻപിൽ പ്രത്യക്ഷപ്പെട്ടു. സപ്തർഷികളെയും അരുന്ധതിയെയും തുല്യബഹുമാനത്തോടെയാണ് പരമേശ്വരൻ സ്വീകരിച്ചത്. തങ്ങൾ ചെയ്യേണ്ടുന്ന കൃത്യമെന്തെന്ന് അവർ പരമേശ്വരനോടു ചോദിച്ചു. പരമേശ്വരൻ പറഞ്ഞു— ''എനിക്കൊരു സന്തതി ഉണ്ടായാൽക്കൊള്ളാമെന്നു ദേവന്മാർ ആഗ്രഹിക്കുന്നു. ഞാൻ പാർവ്വതിയെ വിവാഹം ചെയ്യാമെന്നു വിചാരിക്കുകയാണ്. നമുക്കുവേണ്ടി നിങ്ങൾ ചെന്നു ഹിമവാനോടു പാർവ്വതിയെ അഭ്യർത്ഥിക്കുക. അരുന്ധതിയും ഒന്നിച്ചുണ്ടാവുന്നതു നന്ന്. നിങ്ങൾ ഓഷധിപ്രസ്ഥത്തിലേക്കു പുറപ്പെടുക.''

സപ്തർഷികൾ മനോവേഗത്തിൽ ഓഷധിപ്രസ്ഥത്തിൽ ചെന്നുചേർന്നു. അവരെ ഹിമവാൻ വേണ്ടതുപോലെ സ്വീകരിച്ചിരുത്തി തൊഴുതു പറഞ്ഞു—''നിങ്ങൾ വന്നതുകൊണ്ടു ഞാൻ ധന്യനായി, പരിശുദ്ധ

നായി. എന്തെങ്കിലും ഒരു നിയോഗംകൊണ്ടനുഗ്രഹിച്ചാൽക്കൊള്ളാം''. അംഗിരസ്സുമഹൎഷിയാണ് മറുപടി പറഞ്ഞതു്. ''ഞങ്ങരം വന്നതു് അങ്ങയുടെതന്നെ ഒരു കാൎയ്യത്തിനുവേണ്ടിയാണ്. ശ്രീപരമേശ്വരൻ ഞങ്ങരം മുഖേന അങ്ങയുടെ മകളെ വരിക്കുന്നു. ആ ജഗൽപിതാവിനു മകളെ കൊടുക്കുക. അങ്ങു ലോകഗുരുവിൻെറയും ഗുരുവായി ഭവിക്കുക.'' പാൎവ്വതി അരികിൽത്തന്നെ കളിത്താമരപ്പൂവിൻെറ ഇതളുകരം എണ്ണിക്കൊണ്ടു നിന്നിരുന്നു. ഹിമവാൻ സ്വയം പൂൎണ്ണകാമനായെങ്കിലും പത്നിയുടെ അഭിപ്രായമറിവാൻ മേനാദേവിയുടെ മുഖത്തേക്കു നോക്കി. ആ പതിവ്രതയ്ക്കു ഭൎത്താവിൻെറ അഭിപ്രായത്തിൽക്കവിഞ്ഞു സ്വന്തമായി ഒന്നും സൂചിപ്പിക്കാനുണ്ടായിരുന്നില്ല. ഉടനെ ഹിമവാൻ പാർവ്വതിയെപ്പിടിച്ച് ''മകളെ നിന്നെ ഞാൻ അൎത്ഥികളായിവന്ന ഈ മഹർഷിമാൎക്കു ഭിക്ഷയായികൊടുപ്പാൻ നിശ്ചയിച്ചിരിക്കുന്നു'' എന്നു പറഞ്ഞു ''ത്രിലോചനപത്നി ഇതാ നിങ്ങളെ നമസ്കരിക്കുന്നു'' എന്ന മുഖവുരയോടെ അവരെ നമസ്ക്കരിപ്പിച്ചു. അവർ ഹിമവാനെ അഭിനന്ദിച്ചു പാൎവ്വതിയെ ആശീൎവ്വദിച്ചു. അരുന്ധതി തൻെറ കാൽക്കൽ നമസ്കരിച്ച പാൎവ്വതിയെ എഴുന്നേല്പിച്ചു മടിയിലിരുത്തി ലാളിച്ചു. അമ്മയുടെ കണ്ണുകരം നിറഞ്ഞൊഴുകി. വിവാഹദിവസത്തെക്കുറിച്ചു ഹിമവാൻ ചോദിച്ചതിനു ''മൂന്നു ദിവസത്തിനു ശേഷം'' എന്നു മറുപടിപറഞ്ഞു സപ്തർഷികരം വിടവാങ്ങി. തങ്ങളെ ഏല്പിച്ചയച്ച കാൎയ്യം സാധിച്ച വിവരം പരമേശ്വരനെയും ചെന്നറിയിച്ച് അവർ മടങ്ങി. പരമേശ്വരനു് ആ മൂന്നുദിവസം തള്ളിനീക്കാൻതന്നെ വളരെ പ്രയാസപ്പെടേണ്ടിവന്നു.

## ഏഴാം സർഗ്ഗം

മുഹൂൎത്തദിവസം വന്നുചേർന്നു. ഹിമവാൻ മകളുടെ വിവാഹത്തിനുള്ള ഒരുക്കങ്ങളെല്ലാം വേണ്ടുംവണ്ണം നിൎവ്വഹിച്ചു. ഹിമവാൻെറ നഗരത്തിലാകെ അന്നുത്സവമായിരുന്നു. അതു പുതിയൊരു സ്വൎഗ്ഗംതന്നെ. ചിത്രാനക്ഷത്രത്തിൽ ശുഭമുഹൂൎത്തത്തിൽ ഭൎത്തൃമതികളും പുത്രവതികളുമായ ബന്ധുസ്ത്രീകരം പാൎവ്വതിയെ എണ്ണതേച്ചു കളിപ്പിച്ച് അലങ്കാരമണ്ഡപത്തിൽക്കൊണ്ടുപോയി കിഴക്കോട്ടു തിരിച്ചിരുത്തി വിവാഹോചിതങ്ങളായ അലങ്കാരങ്ങളെല്ലാം അണിയിച്ചൊരുക്കി. അമ്മതന്നെ പാൎവ്വതിക്കു് അരിതാരവും മനയോലയും ചാലിച്ചു നെററിക്കു തിലകം തൊടുവിച്ചു. കൈയ്യിൻമേൽ കൌതുകസൂത്രവും കെട്ടിച്ചു. മന്ത്രകോടിയുടുത്തു വാൽക്കണ്ണാടിയുംപിടിച്ചു ശോഭിക്കുന്ന പാൎവ്വതിയെക്കൊണ്ടു പതിവ്രതമാരെ അഭിവാദ്യം ചെയ്യിച്ചു.

അങ്ങനെ കന്യകയെ സംബന്ധിച്ച കൃത്യങ്ങളെല്ലാമവസാനിപ്പിച്ചു ഹിമവാൻ പരമേശ്വരൻെറ വരവും കാത്തു നില്പായി. അപ്പോഴേക്കു പരമേശ്വരനും കൈലാസത്തിൽ പ്രഥമവിവാഹത്തിലെന്നപോലെ വേണ്ടുംവണ്ണം അണിഞ്ഞൊരുങ്ങി. വെള്ളക്കാളപ്പുറത്തു കയറി

സപ്തമാതൃക്കളോടും ശിവഭൂതഗണങ്ങളോടുംകൂടി വാദ്യഘോഷപുരസ്സരം വിവാഹത്തിനു പുറപ്പെട്ടു. സൂര്യൻ കുട പിടിച്ചു. ഗംഗയും യമുനയും വെഞ്ചാമരം വീശി. ബ്രഹ്മാവും വിഷ്ണുവും പ്രോത്സാഹിപ്പിച്ചുകൊണ്ടൊപ്പമുണ്ടായിരുന്നു. ദിക്പാലകന്മാരെല്ലാം വന്നു വന്ദിച്ചു. സപ്തർഷികളും വന്നാശീർവാദം ചെയ്തു. എല്ലാവരേയും പരമേശ്വരൻ യഥോചിതം സ്വീകരിച്ചു വരന്റെ ആ ഘോഷയാത്ര ഏറെത്താമസിയാതെ ഹിമവന്നനഗരത്തിലെത്തിച്ചേർന്നു. വരനെ ഹിമവാൻ അലങ്കരിച്ച ആനകളോടുകൂടിച്ചെന്നെതിരേറ്റു. പരമേശ്വരൻ വന്നു നമസ്കരിച്ചപ്പോൾ ലജ്ജകൊണ്ടു ഹിമവാന്റെ ശിരസ്സു താണുപോയി. ഹിമവാൻ മുൻപിൽ നടന്നു പൂവിരിച്ച വഴിയിലൂടെ പരമേശ്വരനെ നഗരത്തിലേക്കു പ്രവേശിപ്പിച്ചു. വരനെ ഒരു നോക്കു കാണാൻ രണ്ടു ഭാഗത്തും സ്ത്രീകൾ തിങ്ങിക്കൂടിനില്ക്കുകയാണ്. അവർ പാർവ്വതിയുടെ മഹാഭാഗ്യത്തെക്കുറിച്ചു പലതും പറയുന്നുണ്ടായിരുന്നു. അങ്ങനെ പോന്നുപോന്നു പരമേശ്വരൻ ഹിമാലയഗൃഹത്തിന്നടുക്കലെത്തി. കാളപ്പുറത്തുനിന്നിറങ്ങി. വിഷ്ണുവിന്റെ കൈപിടിച്ചു ബ്രഹ്മാവിനെ മുൻനടത്തി അകത്തേക്കു കടന്നു. പിന്നാലെ ദേവന്മാരും മഹർഷിമാരും ഭൂതഗണങ്ങളുമെല്ലാം. പരമേശ്വരൻ പീഠത്തിന്മേലിരുന്നു ഹിമവാൻ നൽകിയ അർഘ്യാദികളും വെൺപട്ടുകളും മന്ത്രപൂർവ്വം സ്വീകരിച്ചു. വെൺപട്ടുടുത്ത പരമേശ്വരനെ വധൂസമീപത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. ഹിമവാൻ പിടിച്ചുകൊടുത്ത പാർവ്വതിയുടെ കൈ പരമേശ്വരൻ ഗ്രഹിച്ചു. പാർവതി കോൾമയിർക്കൊണ്ടു. പരമേശ്വരനു കൈവിരൽ വിയർത്തു. വധൂവരന്മാർ ജ്വലിക്കുന്ന അഗ്നിയെ പ്രദക്ഷിണംചെയ്തു. മൂന്നു പ്രദക്ഷിണം കഴിഞ്ഞതിനുശേഷം പുരോഹിതൻ വധുവിനെക്കൊണ്ടു ലാജഹോമം ചെയ്യിച്ചു. സഹധർമ്മചരണം ഉപദേശിച്ചു. പരമേശ്വരൻ പാർവ്വതിക്കു ധ്രുവനെ കാണിച്ചുകൊടുത്തു. വിവാഹക്രിയകളെല്ലാം കഴിഞ്ഞതിനുശേഷം വധൂവരന്മാർ ബ്രഹ്മാവിനെ ചെന്നു നമസ്കരിച്ചു. പിന്നെച്ചെന്നു പൊൻപീഠത്തിലിരുന്നു അക്ഷതസമർപ്പണം സ്വീകരിച്ചു. ലക്ഷ്മീദേവി താമരക്കുട പിടിച്ചുകൊടുത്തു. സരസ്വതി സ്തുതിച്ചു. അപ്സരസ്സുകൾ ലാസ്യപ്രദർശനം നടത്തി. ദേവന്മാരെല്ലാം വന്നു പരമേശ്വരനെ വന്ദിച്ചു വിട വാങ്ങി. പാർവ്വതിയുടെ കയ്യുംപിടിച്ചു പരമേശ്വരൻ മണിയറയിലേക്കു പ്രവേശിച്ചു. ലജ്ജാവതിയായ നവവധുവുമൊന്നിച്ചു വിനോദങ്ങളിലേർപ്പെടുകയുംചെയ്തു.

## എട്ടാം സർഗ്ഗം

വിവാഹം കഴിഞ്ഞതിനുശേഷം പരമേശ്വരൻ ഒരു മാസം കാലം പാർവ്വതിയുമായി കാമലീലകളിൽ മുഴുകിയുംകൊണ്ടു ഹിമവൽഗൃഹത്തിൽത്തന്നെ കഴിച്ചുകൂട്ടി. അത്രയും കാലംകൊണ്ടു പാർവ്വതിയുടെ ലജ്ജ തീരെയകന്നു പരമേശ്വരനുമായി വേണ്ടുവോളം ഇണങ്ങിച്ചേർന്നു. അതു കണ്ടു് അമ്മ വളരെ ആശ്വസിച്ചു.

അനന്തരം ആ ദമ്പതികൾ അച്ഛന്റെ അനുമതിയോടുകൂടി വിനോദയാത്രയാരംഭിച്ചു. മേരു മന്ദരം ഏകപിംഗലം മലയം മുതലായ ദിവ്യപർവ്വതങ്ങളിൽ സഞ്ചരിച്ചു. ഗംഗയിൽ ജലക്രീഡ ചെയ്തു. നന്ദനോദ്യാനത്തിൽച്ചെന്നു പാരിജാതപ്പൂക്കളറുത്തണിഞ്ഞു.

ഒരു ദിവസം ഗന്ധമാദനവനത്തിൽ കാഞ്ചനശിലാതലത്തിലിരുന്നു സൂര്യാസ്തമനവേളയുടെ മനോഹാരിതയെക്കുറിച്ചു പലതും പരമേശ്വരൻ പാർവ്വതിക്കു വിവരിച്ചുകൊടുത്തു. അസ്തമയമടുത്തപ്പോൾ പാർവ്വതിയോടു വിടവാങ്ങിപ്പോയി സന്ധ്യാവന്ദനം ചെയ്തു വന്നു. അതിന്നുശേഷം അന്ധകാരവ്യാപ്തി, ചന്ദ്രോദയം, ചന്ദ്രികാപ്രസരം എന്നിവയെയും സവിസ്തരം വർണ്ണിച്ചുകൊടുത്തു. രണ്ടു പേരും കല്പവൃക്ഷമധുപാനം ചെയ്തു മദത്തിന്നു വശവർത്തികളായിത്തീരുന്നു. മണിശിലാഗൃഹത്തിൽ പ്രവേശിക്കുന്നു. കാമകലകളിൽ വ്യാപൃതരാകുന്നു. പരസ്പരാശ്ലിഷ്ടരായി കണ്ണടയ്ക്കുന്നു.

പ്രഭാതത്തിൽ കിന്നരന്മാരുടെ പാട്ടു കേട്ടാണ്, ആ ദിവ്യദമ്പതികൾ ഉണർന്നതു്. ഇങ്ങനെ അവർ രാവും പകലും ഒരുപോലെ കാമസുഖമനുഭവിച്ചു കഴിഞ്ഞുകൂടി, ഒട്ടേറെ വർഷങ്ങൾ.

# കുമാരസംഭവം

## മൂലം

## പ്രഥമഃ സർഗ്ഗഃ

1 അസ്ത്യുത്തരസ്യാം ദിശി ദേവതാത്മാ
ഹിമാലയോ നാമ നഗാധിരാജഃ
പൂർവ്വാപരൌ തോയനിധീ വഗാഹ്യ
സ്ഥിതഃ പൃഥിവ്യാ ഇവ മാനദണ്ഡഃ.

2 യം സർവ്വശൈലാഃ പരികല്പ്യ വത്സം
മേരൌ സ്ഥിതേ ദോഗ്ധരി ദോഹദക്ഷേ
ഭാസ്വന്തി രത്നാനി മഹൌഷധീശ്ച
പൃഥൂപദിഷ്ടാം ദുദുഹുർധരിത്രീം.

3 അനന്തരത്നപ്രഭവസ്യ യസ്യ
ഹിമം ന സൌഭാഗ്യവിലോപി ജാതം
ഏകോ ഹി ദോഷോ ഗുണസന്നിപാതേ
നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ.

4 യശ്ചാപ്സരോവിഭ്രമമണ്ഡനാനാം
സമ്പാദയിത്രീം ശിഖരൈർബ്ബിഭർത്തി
വലാഹകച്ഛേദവിഭക്തരാഗാ-
മകാലസന്ധ്യാമിവ ധാതുമത്താം.

5 ആമേഖലം സഞ്ചരതാം ഘനാനാം
ഛായാമധഃ സാനുഗതാം നിഷേവ്യ
ഉദ്വേജിതാ വൃഷ്ടിഭിരാശ്രയന്തേ
ശൃംഗാണി യസ്യാതപവന്തി സിദ്ധാഃ.

6 പദം തുഷാരസ്രുതിധൌതരക്തം
യസ്മിന്നദൃഷ്ട്വാപി ഹതദ്വിപാനാം
വിദന്തി മാർഗ്ഗം നഖരന്ധ്രമുക്തൈർ
മുക്താഫലൈഃ കേസരിണാം കിരാതാഃ.

7 ന്യസ്താക്ഷരാ ധാതുരസേന യത്ര
ഭൂർജ്ജത്വചഃ കുഞ്ജരബിന്ദുശോണാഃ
വ്രജന്തി വിദ്യാധരസുന്ദരീണാ-
മനംഗലേഖക്രിയയോപയോഗം.

8 യഃ പൂരയൻ കീചകരന്ധ്രഭാഗാൻ
ദരീമുഖോത്ഥേന സമീരണേന
ഉൽഗാസ്യതാമിച്ഛതി കിന്നരാണാം
താനപ്രദായിത്വമിവോപഗന്തും.

# കുമാരസംഭവം

## ഗദ്യവിവത്തനം

## ഒന്നാം സർഗ്ഗം

1. വടക്കേ ദിക്കിൽ ദേവതാത്മാവായി ഹിമാലയം എന്ന നാമധേയത്തോടുകൂടിയ ഒരു പവ്വതരാജൻ ഉണ്ട്. അതു പൂർവ്വപശ്ചിമസാഗരങ്ങളിൽ ചെന്നിറങ്ങി ഭൂമിയുടെ മാനദണ്ഡമോ എന്നു തോന്നുമാറു സ്ഥിതിചെയ്യുന്നു.

2. കറവിൽ പ്രാവിണ്യമുള്ള മഹാമേരു കറക്കുവാൻ ഒരുങ്ങി നിന്നപ്പോൾ യാതൊരുത്തനെ കിടാവാക്കീട്ടാണ് പർവതങ്ങൾ പൃഥുചക്രവത്തിയുടെ നിർദ്ദേശമനുസരിച്ചു ഭൂമിയിൽനിന്നു മിന്നുന്ന രത്നങ്ങളും മഹത്തുക്കളായ ഔഷധി (ചെടി) കളും കറന്നെടുത്തതു്.

3. അനവധി വിശിഷ്ടരത്നങ്ങളുടെ ഉത്ഭവസ്ഥാനമായ യാതൊരുവന്നു ഹിമം സൌഭാഗ്യഭംഗം വരുത്തുന്നില്ല. ഗുണങ്ങൾ ഒത്തുചേർന്നിട്ടുള്ളിടത്തു ഒന്നിച്ചു ചേർന്നുനില്ക്കുന്ന ദോഷം ചന്ദ്രൻെറ കിരണങ്ങളിൽ കളങ്കമെന്നപോലെ മറഞ്ഞു പോകുന്നു.

4. യാതൊരുവൻെറ ശിഖരങ്ങളിൽ, ദേവസ്ത്രീകളുടെ വിഭ്രമാലങ്കാരങ്ങൾക്കുള്ള ധാതുക്കൾ, മേഘശകലങ്ങളിൽ ചുകപ്പു വ്യാപിപ്പിച്ചുകൊണ്ട് അസമയത്തു പ്രത്യക്ഷപ്പെട്ട സന്ധ്യാദീപ്തിയോ എന്നു തോന്നുമാറു സ്ഥിതിചെയ്യുന്നു.

5. സിദ്ധന്മാർ, യാതൊരുവൻെറ മദ്ധ്യഭാഗത്തോളം പൊങ്ങി നീങ്ങിക്കൊണ്ടിരിക്കുന്ന മേഘങ്ങളുടെ നിഴൽ താഴെ താഴ്വരയിലേററുകൊണ്ടിരിക്കവേ, മഴ പെയ്തു പൊറുതികെട്ടപ്പോൾ വെയിലുള്ള ശിഖരങ്ങളിലേക്കു കയറുന്നു. (ഹിമവാൻെറ ശൃംഗങ്ങൾ മേഘമാർഗ്ഗത്തെ അതിക്രമിച്ചു നില്ക്കുന്നവയാണ് എന്നർത്ഥം)

6. യാതൊരുവനിൽ, ഗജങ്ങളെക്കൊന്നു പോയ സിംഹങ്ങളുടെ മാർഗ്ഗത്തെ, മഞ്ഞുരുകിയൊലിച്ചു രക്തം മാഞ്ഞുപോവുകയാൽ കാൽപ്പാടുകൾ കാണാതിരുന്നിട്ടും നഖപ്പഴുതുകളിൽനിന്നതിന്നു വീണുകിടക്കുന്ന മുത്തുമണികളെക്കൊണ്ടു കാട്ടാളന്മാർ മനസ്സിലാക്കുന്നു.

7. യാതൊരുവനിൽ, ധാതുദ്രവംകൊണ്ടെഴുതുകയാൽ ആനകളുടെ പുകർപ്പുള്ളിപോലെ ചുവപ്പാർന്ന ഭൂർജ്ജപത്രങ്ങൾ, വിദ്യാധരകന്യകമാർക്കു പ്രേമലേഖനത്തിന്നു ഉപയോഗപ്പെടുന്നു.

8. യാതൊരുവൻ ഗുഹാമുഖത്തുനിന്നുയരുന്ന കാററുകൊണ്ട്, പൊത്തുള്ള മുളകളുടെ തുളകളിൽ ഊതിയിട്ട്, ഗാനംചെയ്യാൻതുടങ്ങുന്ന കിന്നരന്മാർക്കു ശ്രുതിപിടിച്ചുകൊടുക്കുവാനാഗ്രഹിക്കുന്നതുപോലെ തോന്നും.

9 കപോലകണ്ഡൂഃ കരിഭിർവ്വിനേതും
വിഘട്ടിതാനാം സരളദ്രുമാണാം
യത്ര സ്രുതക്ഷീരതയാ പ്രസൂതഃ
സാനൂനി ഗന്ധഃ സുരഭീകരോതി.

10 വനേചരാണാം വനിതാസഖാനാം
ദരീഗൃഹോത്സംഗനിഷക്തഭാസഃ
ഭവന്തി യത്രൌഷധയോ രജന്യാ-
മതൈലപൂരാഃ സുരതപ്രദീപാഃ.

11 ഉദ്വേജയത്യംഗുലിപാർഷ്ണിഭാഗാൻ
മാർഗ്ഗേ ശിലീഭൂതഹിമേഽപി യത്ര
ന ദുർവ്വഹശ്രോണിപയോധരാർത്താ
ഭിന്ദന്തി മന്ദാം ഗതിമശ്വമുഖ്യഃ.

12 ദിവാകരാദ്രക്ഷതി യോ ഗുഹാസു
ലീനം ദിവാഭീതമിവാന്ധകാരം
ക്ഷുദ്രേഽപി നൂനം ശരണം പ്രപന്നേ
മമത്വമുച്ചൈഃശിരസാമതീവ.

13 ലാംഗൂലവിക്ഷേപവിസർപ്പിശോഭൈ-
രിതസ്തതശ്ചന്ദ്രമരീചിഗൌരൈഃ
യസ്യാർത്ഥയുക്തം ഗിരിരാജശബ്ദം
കുർവ്വന്തി വാലവ്യജനൈശ്ചമര്യ്യഃ.

14 യത്രാംശുകാക്ഷേപവിലജ്ജിതാനാം
യദൃച്ഛയാ കിമ്പുരുഷാംഗനാനാം
ദരീഗൃഹദ്വാരവിലംബിബിംബാ-
സ്തിരസ്കരിണ്യോ ജലദാ ഭവന്തി.

15 ഭാഗീരഥീനിർഝരശീകരാണാം
വോഢാ മുഹുഃ കമ്പിതദേവദാരുഃ
യദ്വായുരന്വിഷ്ടമൃഗൈഃ കിരാതൈ-
രാസേവ്യതേ ഭിന്നശിഖണ്ഡിബർഹഃ.

16 സപ്തർഷിഹസ്താവചിതാവശേഷാ-
ണ്യധോ വിവസ്വാൻ പരിവർത്തമാനഃ
പദ്മാനി യസ്യാഗ്രസരോരുഹാണി
പ്രബോധയത്യൂർദ്ധ്വമുഖൈർമ്മയൂഖൈഃ.

17 യജ്ഞാംഗയോനിത്വമവേക്ഷ്യ യസ്യ
സാരം ധരിത്രീധരണക്ഷമം ച
പ്രജാപതിഃ കല്പിതയജ്ഞഭാഗം
ശൈലാധിപത്യം സ്വയമന്വതിഷ്ഠൽ.

9. യാതൊരുവനിൽ കാട്ടാനകൾ കവിളിലെ ചൊറിച്ചൽ മാററുവാൻ വെച്ചുരസുന്ന ദേവദാരുവൃക്ഷങ്ങളുടെ പാലിൽനിന്നു പരക്കുന്ന സുഗന്ധം താഴ്‌വരകളെ സുഗന്ധപൂർണ്ണമാക്കുന്നു.

10. യാതൊരുവനിൽ ഗുഹകളുടെ അന്തർഭാഗങ്ങളിൽ പ്രകാശം പരത്തുന്ന ഔഷധച്ചെടികൾ, രാത്രിയിൽ സ്ത്രീജനങ്ങളോടു ചേർന്നു രമിക്കുന്ന കാട്ടാളന്മാർക്ക് എണ്ണകൂടാതെ കത്തുന്ന രതിദീപങ്ങളായിത്തീരുന്നു.

11. യാതൊരുവനിൽ ഉറച്ച പാറപോലെയായിട്ടുള്ള മഞ്ഞാൻ വഴി കാൽവിരലുകളേയും മടമ്പിനേയും വേദനിപ്പിച്ചാലും ഭാരമേറിയ നിതംബവും സ്തനങ്ങളുമേന്തി ക്ഷീണിക്കുകയാൽ കിന്നരസ്ത്രീകൾ മന്ദഗതിയെ മാററുന്നില്ല. (നടത്തത്തിനു വേഗം കൂട്ടുവാൻ അവർക്കു കഴിയുന്നില്ലെന്നു ഭാവം)

12. യാതൊരുവൻ, കൂമനെപ്പോലെ പകൽസമയത്തു പേടിച്ചു ഗുഹകളിൽ വന്നൊളിക്കുന്ന ഇരുട്ടിനെ സൂര്യനിൽനിന്നു രക്ഷിക്കുന്നു. ഉന്നതന്മാർ അത്യല്പനിൽപോലും, ശരണം പ്രാപിച്ചാൽ ഏററവും മമത കാണിക്കുന്നു.

13. അവിടവിടെ വാലാട്ടമ്പോൾ പ്രകാശം പരത്തുന്ന, ചന്ദ്രരശ്മികളെപ്പോലെ വെണ്മപൂണ്ട, വാൽരോമങ്ങളാകുന്ന ചാമരങ്ങളെക്കൊണ്ടു ചമരിമൃഗങ്ങൾ യാതൊരുവൻെറ ''ഗിരിരാജൻ'' എന്ന പേരിനെ അന്വർത്ഥമാക്കുന്നു.

14. യാതൊരുവനിൽ, വസ്ത്രം വലിച്ചിഴക്കുമ്പോൾ ലജ്ജിതരായിത്തീരുന്ന കിന്നരസ്ത്രീകൾക്കു, ഗുഹാഗൃഹങ്ങളുടെ മുമ്പിൽ യാദൃച്ഛികമായി വന്നു തങ്ങുന്ന മേഘങ്ങൾ മറകളായിത്തീരുന്നു.

15. ഗംഗാനദിയുടെ നീർച്ചാട്ടത്തിലെ വെള്ളത്തുള്ളികളെ വഹിച്ചുവരുന്നതും വീണ്ടും വീണ്ടും ദേവതാരമരങ്ങളെ ചലിപ്പിക്കുന്നതും തങ്ങൾ അരയിൽ ധരിച്ചിട്ടുള്ള പീലിയുടുപ്പുകളെ വിടർത്തിക്കൊണ്ടിരിക്കുന്നതുമായ, യാതൊരുവനിലെ മാരുതൻ മൃഗങ്ങളുടെ പിന്നാലെ പാഞ്ഞു ക്ഷീണിച്ച കാട്ടാളന്മാരാൽ സേവിക്കപ്പെടുന്നു.

16. യാതൊരുവൻെറ അഗ്രഭാഗത്തുള്ള ജലാശയങ്ങളിൽ ഉളവാകുന്ന എല്ലാ താമരമലരുകളേയും, സപ്തർഷിമാർ കൈകൾകൊണ്ടു പറിക്കാറാവുമ്പോഴേക്കും, താഴെ സഞ്ചരിക്കുന്ന കതിരവൻ മുകളിലേക്കുയരുന്ന രശ്മികളെക്കൊണ്ടു വികസിപ്പിക്കുന്നു.

17. യാഗോപകരണങ്ങളുടെ വിളഭൂമിയാണെന്ന നിലയേയും ഊഴിയെ വഹിക്കത്തക്ക ശക്തിയേയും മനസ്സിലാക്കി യാതൊരുവന്നു വിധാതാവു, താൻതന്നെ യജ്ഞഭാഗം നിശ്ചയിച്ചിട്ടു പർവ്വതങ്ങളുടെ ആധിപത്യം കല്പിച്ചുകൊടുത്തു.

18 സ മാനസീം മേരുസഖഃ പിതൃണാം
കന്യാം കുലസ്യ സ്ഥിതയേ സ്ഥിതിജ്ഞഃ
മേനാം മുനീനാമപി മാനനീയാ-
മാത്മാനുരൂപാം വിധിനോപയേമേ.
19 അസൂത സാ നാഗവധൂപഭോഗ്യം
മൈനാകമംഭോനിധിബദ്ധസഖ്യം
ക്രുദ്ധേഽപി പക്ഷച്ഛിദി വൃത്രശത്രാ-
വവേദനാജ്ഞം കുലിശക്ഷതാനാം.
20 അഥാവമാനേന പിതുഃ പ്രയുക്താ
ദക്ഷസ്യ കന്യാ ഭവപൂർവ്വപത്നീ
സതീ സതീ യോഗവിസൃഷ്ടദേഹാ
താം ജന്മനേ ശൈലവധൂം പ്രപേദേ.
21 സാ ഭൂധരാണാമധിപേന തസ്യാം
സമാധിമത്യാമുദപാദി ഭവ്യാ
സമ്യക്പ്രയോഗാദപരിക്ഷതായാം
നീതാവിവോത്സാഹഗുണേന സമ്പൽ.
22 പ്രസന്നദിക് പാംസുവിവിക്തവാതം
ശംഖസ്വനാനന്തരപുഷ്പവൃഷ്ടി
ശരീരിണാം സ്ഥാവരജംഗമാനാം
സുഖായ തജ്ജന്മദിനം ബഭൂവ.
23 തയാ ദുഹിത്രാ സുതരാം സവിത്രീ
സ്ഫുരൽപ്രഭാമണ്ഡലയാ ചകാശേ
വിദൂരഭൂമിർനവമേഘശബ്ദാ-
ദുത്ഭിന്നയാ രത്നശലാകയേവ.
24 ദിനേ ദിനേ സാ പരിവർദ്ധമാനാ
ലബ്ധോദയാ ചാന്ദ്രമസീവ ലേഖാ
പുപോഷ ലാവണ്യമയാൻ വിശേഷാൻ
ജ്യോത്സ്നാന്തരാണീവ കലാന്തരാണി.
25 താം പാർവ്വതീത്യാഭിജനേന നാമ്നാ
ബന്ധുപ്രിയാം ബന്ധുജനോ ജുഹാവ
ഉമേതി മാത്രാ തപസോ നിഷിദ്ധാ
പശ്ചാദുമാഖ്യാം സുമുഖീ ജഗാമ.
26 മഹീഭൃതഃ പുത്രവതോഽപി ദൃഷ്ടി-
സ്തസ്മിന്നപത്യേ ന ജഗാമ തൃപ്തിം
അനന്തപുഷ്പസ്യ മധോർഹി ചൂതേ
ദ്വിരേഫമാലാ സവിശേഷസംഗാ.
27 പ്രഭാമഹത്യാ ശിഖയേവ ദീപ-
സ്ത്രിമാർഗ്ഗയേവ ത്രിദിവസ്യ മാർഗ്ഗഃ
സംസ്കാരവത്യേവ ഗിരാ മനീഷീ
തയാ സ പൂതശ്ച വിഭൂഷിതശ്ച.

18. മഹാമേരുവിൻെറ സുഹൃത്തും ലോകമര്യാദ അറിയുന്നവനുമായ ആ ഹിമവാൻ വംശത്തിൻെറ നിലനില്പിന്നായി പിതൃക്കളുടെ മാനസപുത്രിയും മഹർഷിമാർക്കുകൂടി ബഹുമാന്യയും തനിക്കനുരൂപയുമായ മേനയെ വിധിയാംവണ്ണം വിവാഹം കഴിച്ചു.

19. അവർ നാഗകന്യകമാർക്ക് അനുഭവിക്കുവാൻ യോഗ്യനും സാഗരത്തോടു സഖ്യം ചെയ്യുവനും പർവ്വതങ്ങളുടെ ചിറകു മുറിക്കുന്ന ഇന്ദ്രൻ ക്രുദ്ധനായിട്ടുകൂടി വജ്രംകൊണ്ടുള്ള മുറിവിൻെറ നോവറിയാൻ ഇടയാകാത്തവനുമായ മൈനാകത്തെ പ്രസവിച്ചു.

20. പിന്നീട്, ദക്ഷൻെറ പുത്രിയും പിതാവിൽനിന്നുണ്ടായ അപമാനം നിമിത്തം യോഗാഗ്നിയിൽ ശരീരം ത്യജിച്ചവളും ആയ ശംഭുവിൻെറ പൂർവ്വപത്നി സതി വീണ്ടും ജന്മമെടുക്കുവാൻ ആ ഗിരിപത്നിയിൽ പ്രവേശിച്ചു.

21. ശരിയായി പ്രയോഗിക്കുകയാൽ കോട്ടം തട്ടാത്ത നീതിയിൽ ഉത്സാഹഗുണത്താൽ സമ്പത്തെന്നപോലെ മംഗളാത്മികമായ ആ സതി പർവ്വതരാജനാൽ സമാധിശീലയായ മേനയിൽ ഉൽപാദിപ്പിക്കപ്പെട്ടു.

22. ദിക്കുകൾ തെളിഞ്ഞും പൊടി പറപ്പിക്കാതെ കാററു വീശി. ശംഖധ്വനിക്കുശേഷം പുഷ്പങ്ങൾ പൊഴിഞ്ഞു. അവളുടെ ജന്മദിവസം ചരാചരജീവികൾക്കു സുഖകരമായി ഭവിച്ചു.

23. പുതുമേഘത്തിൻെറ ഗർജ്ജനത്താൽ പൊട്ടിവിടർന്ന രത്നാങ്കുരംകൊണ്ടു വിദൂരഭൂമിയെപ്പോലെ, മിന്നിത്തിളങ്ങുന്ന മകളെക്കൊണ്ട് ആ അമ്മയും തെളിഞ്ഞു വിളങ്ങി.

24. ഉദയംകൊണ്ട അമ്പിളിക്കലപോലെ അനുദിനം വളർന്നുവരുന്ന അവൾ, പുത്തൻനിലാവൊളിയുള്ള പുതിയപുതിയ കലകളെയെന്നപോലെ സൌന്ദര്യമയങ്ങളായ അവയവങ്ങളെ പോഷിപ്പിച്ചുകൊണ്ടിരുന്നു.

25. ബന്ധുക്കൾക്കു പ്രിയംകരിയായ അവൾക്കു ബന്ധുജനങ്ങൾ പാർവ്വതി എന്ന്, വംശത്തെക്കുറിക്കുന്ന പേർ നല്കി. പിന്നീട് ആ സുന്ദരി അമ്മയാൽ ''തപസ്സ് അരുതേ'' എന്നർത്ഥത്തിൽ ''ഉ മാ'' എന്നു പറഞ്ഞു തപസ്സിൽനിന്നു വിലക്കപ്പെട്ടതുകൊണ്ട് ''ഉമാ'' എന്ന നാമധേയവും നേടി.

26. മക്കളുള്ളവനെങ്കിലും പർവ്വതശ്രേഷ്ഠൻെറ കണ്ണുകൾ ആ പൈതലിൽ തൃപ്തിയടയുകയുണ്ടായില്ല. അസംഖ്യം മലരുകളോടുകൂടിയ മധുമാസത്തിൽ വണ്ടുകൾക്കു മാമ്പൂവിൽ വിശേഷിച്ചാസക്തിയുണ്ടാകുമല്ലോ.

27. കാന്തിയാർന്ന നാളത്താൽ ദീപമെന്നപോലെയും ഗംഗയാൽ ആകാശമാർഗ്ഗമെന്നപോലെയും സംസ്ക്കാരമേറിയ വാക്കിനാൽ ബുദ്ധിമാനെന്നപോലെയും അവളാൽ അദ്ദേഹം പരിശുദ്ധനും അലങ്കരിക്കപ്പെട്ടവനും ആയിത്തീർന്നു.

28 മന്ദാകിനീസൈകതവേദികാഭിഃ
സാ കന്ദുകൈഃ കൃത്രിമപുത്രകൈശ്ച
രേമേ മുഹുർമദ്ധ്യഗതാ സഖീനാം
ക്രീഡാരസാൻ നിർവിശതീവ ബാല്യേ.

29 താം ഹംസമാലാഃ ശരദീവ ഗംഗാം
മഹൌഷധിം നക്തമിവാത്മഭാസഃ
സ്ഥിരോപദേശാമുപദേശകാലേ
പ്രപേദിരേ പ്രാക്തനജന്മവിദ്യാഃ.

30 അസംഭൃതം മണ്ഡനമംഗയഷ്ടേ–
രനാസവാഖ്യം കരണം മദസ്യ
കാമസ്യ പുഷ്പവ്യതിരിക്തമസ്ത്രം
ബാല്യാൽ പരം സാഥ വയഃ പ്രപേദേ.

31 ഉന്മീലിതം തൂലികയേവ ചിത്രം
സൂര്യാംശുഭിർഭിന്നമിവാരവിന്ദം
ബഭൂവ തസ്യാശ്ചതുരശ്രശോഭി
വപുർവിഭക്തം നവയൌവനേന.

32 അഭ്യുന്നതാംഗുഷ്ഠനഖപ്രഭാഭിർ–
നിക്ഷേപണാദ്രാഗമിവോൽഗിരന്തൌ
ആജഹ്രതുസ്തച്ചരണൌ പൃഥിവ്യാം
സ്ഥലാരവിന്ദശ്രിയമവ്യവസ്ഥാം.

33 സാ രാജഹംസൈരിവ സന്നതാംഗീ
ഗതേഷു ലീലാഞ്ചിതവിക്രമേഷു
വ്യനീയത പ്രത്യുപദേശലുബ്ധൈ–
രാദിത്സുഭിർനൂപുരശിഞ്ജിതാനി.

34 വൃത്താനുപൂർവ്വേ ച ന ചാതിദീർഘേ
ജംഘേ ശുഭേ സൃഷ്ടവതസ്തദീയേ
ശേഷാംഗനിർമ്മാണവിധൌ വിധാതുർ–
ലാവണ്യ ഉൽപാദ്യ ഇവാസ യത്നഃ.

35 നാഗേന്ദ്രഹസ്താസ്ത്വചി കർക്കശത്വാ–
ദേകാന്തശൈത്യാൽ കദളീവിശേഷാഃ
ലബ്ധ്വാപി ലോകേ പരിണാഹി രൂപം
ജാതാസ്തദൂർവ്വോരുപമാനബാഹ്യാഃ.

36 ഏതാവതാ നന്വനുമേയശോഭി
കാഞ്ചീഗുണസ്ഥാനമനിന്ദിതായാഃ
ആരോപിതം യൽ ഗിരിശേന പശ്ചാ–
ദനന്യനാരീകമനീയമങ്കം.

37 തസ്യാഃ പ്രവിഷ്ടാ നതനാഭിരന്ധ്രം
രരാജ തന്വീ നവലോമരാജിഃ
നീവീമതിക്രമ്യ സിതേതരസ്യ
തന്മേഖലാമദ്ധ്യമണേരിവാർച്ചിഃ.

28. അവരം ക്രീഡാകൌതുകംമൂലമാണോ ബാല്യമനുഭവിക്കുന്നതു എന്നു തോന്നുമാറു തോഴിമാരോടുകൂടി ഗംഗയുടെ പുളിനങ്ങളിൽ പൂഴിത്തറകളെക്കൊണ്ടും പന്തുകളെക്കൊണ്ടും പാവക്കുട്ടികളെക്കൊണ്ടും ഇടവിടാതെ കളിച്ചു.

29. വിദ്യകളെല്ലാം വാസനാരൂപേണ ഉറച്ചുകിടക്കുന്ന അവളിൽ ശരൽക്കാലത്തു ഗംഗയിൽ ഹംസനിരയെന്നപോലെയും നിശാവേളയിൽ മഹൌഷധികളിൽ സ്വപ്രകാശമെന്നപോലെയും ഉപദേശസമയത്തു പൂർവ്വജന്മത്തിലെ വിദ്യകരം വന്നുചേർന്നു.

30. അനന്തരം അവരം പൂമേനിക്കു, നേടിക്കൊണ്ടുവരാതെ— തന്നത്താനുളവായ— അലങ്കാരമായും മദ്യമെന്നു പേരില്ലാതെ മദം ജനിപ്പിക്കുന്ന വസ്തുവായും മലരിന്നു പുറമേയുള്ള കാമൻെറ അസ്ത്രമായുമുള്ള ബാല്യാനന്തരദശയെ പ്രാപിച്ചു.

31. തൂലികയാൽ മിഴിവു വരുത്തിയ ചിത്രമെന്നപോലെയും അർക്കരശ്മികരം തട്ടി വിടർന്ന പത്മമെന്നപോലെയും നവയൌവനത്താൽ തെളിയിക്കപ്പെട്ട അവളുടെ പൂമേനി വടിവൊത്തതായി ചമഞ്ഞു.

32. ഉയർന്ന പെരുവിരലുകളുടെ നവപ്രഭകളാൽ കാൽവെപ്പുകളിൽ അരുണിമ ചുരത്തുന്നവയോ എന്നു തോന്നുംവണ്ണമുള്ള അവളുടെ പാദങ്ങരം ഭൂമിയിൽ, സഞ്ചരിക്കുന്ന സ്ഥലകമലങ്ങളുടെ ഭംഗിയുളവാക്കി.

33. നൂപുരശിഞ്ജിതങ്ങരം പകരമായി ഉപദേശിച്ചുകിട്ടുവാൻ ആഗ്രഹിക്കുന്ന രാജഹംസങ്ങളാണോ സുന്ദരിയായ അവരംക്കു വിലാസപൂർണ്ണങ്ങളായ നടത്തങ്ങളിൽ പരിശീലനം നൽകിയതു് എന്നു തോന്നും.

34. ഉരുണ്ടു വാർന്നും അധികം നീളമില്ലാതേയും അവളുടെ അഴകററ കണങ്കാലുകളെ സൃഷ്ടിച്ചതിനുശേഷം ബാക്കി അവയവങ്ങളെ സൃഷ്ടിക്കാൻ മുതിർന്നപ്പോരം വേണ്ടത്ര സൌന്ദര്യം ഉളവാക്കുവാൻ സൃഷ്ടികർത്താവിനു വളരെ പ്രയത്നിക്കേണ്ടിവന്നിരിക്കും.

35. ലോകത്തിൽ മുഴപ്പുള്ള ആകൃതി ലഭിച്ചിട്ടും ആനയുടെ തുമ്പിക്കരങ്ങരം തൊലിക്കട്ടികൊണ്ടും മികച്ച വാഴകരം നിരന്തരമായ തണുപ്പുകൊണ്ടും അവളുടെ തുടകരംക്കു ഉപമാനങ്ങളാകുന്നതിൽനിന്നും പുറംതള്ളപ്പെട്ടുപോയി.

36. അനന്തരകാലത്തു ശങ്കരൻ, മററൊരു സ്ത്രീക്കു കാമിക്കുവാൻ സാധിക്കാത്ത തൻെറ മടിയിൽ സ്വയം സ്ഥാനം നൽകി എന്നതുകൊണ്ടുതന്നെ അനിന്ദിതയായ അവളുടെ നിതംബത്തിൻെറ ശോഭ അനുമാനിക്കാവുന്നതാണു്.

37. അവളുടെ കുഴിഞ്ഞ പൊക്കിളിന്നുള്ളിലേക്കു പ്രവേശിച്ച നേർത്ത പുതുരോമരേഖ, അരഞ്ഞാണിൻെറ നടുനായകമായ നീലമണിയിൽ നിന്നു പുറപ്പെട്ട മടിക്കുത്തു് അതിക്രമിച്ചുവരുന്ന രശ്മിയെന്നപോലെ ശോഭിച്ചു.

38 മദ്ധ്യേന സാ വേദിവിലഗ്നമദ്ധ്യാ
വലിത്രയം ചാരു ബഭാര ബാലാ
ആരോഹണാത്ഥം നവയൌവനേന
കാമസ്യ സോപാനമിവ പ്രയുക്തം.

39 അന്യോന്യമുൽപീഡയദുൽപലാക്ഷ്യാഃ
സ്തനദ്വയം പാണ്ഡു തഥാ പ്രവൃദ്ധം
മദ്ധ്യേ യഥാ ശ്യാമമുഖസ്യ തസ്യ
മൃണാളസൂത്രാന്തരമപ്യലഭ്യം.

40 ശിരീഷമാലാധികസൌകുമാര്യൌ
ബാഹൂ തദീയാവിതി മേ വിതക്കഃ
പരാജിതേനാപി കൃതൌ ഹരസ്യ
യൌ കണ്ഠപാശൌ മകരധ്വജേന.

41 കണ്ഠസ്യ തസ്യാസ്തനബന്ധുരസ്യ
മുക്താകലാപസ്യ ച നിസ്തലസ്യ
അന്യോന്യശോഭാജനനാൽ ബഭൂവ
സാധാരണോ ഭൂഷണഭൂഷ്യഭാവഃ.

42 ചന്ദ്രം ഗതാ പത്മഗുണാൻ ന ഭുംക്തേ
പത്മാശ്രിതാ ചാന്ദ്രമസീമഭിഖ്യാം
ഉമാമുഖം തു പ്രതിപദ്യ ലോലാ
ദ്വിസംശ്രയാം പ്രീതിമവാപ ലക്ഷ്മീഃ.

43 പുഷ്പം പ്രവാളോപഹിതം യദി സ്യാ-
ന്മുക്താഫലം വാ സ്ഫുടവിദ്രുമസ്ഥം
തതോഽനുകുര്യാദ്വിശദസ്യ തസ്യാ-
സ്താമ്രൌഷ്ഠപര്യസ്തരുചഃ സ്മിതസ്യ.

44 സ്വരേണ തസ്യാമമൃതസ്രുതേവ
പ്രജല്പിതായാമഭിജാതവാചി
അപ്യന്യപുഷ്ടാ പ്രതികൂലശബ്ദാ
ശ്രോതുർവിതന്ത്രീരിവ താഡ്യമാനാ.

45 പ്രവാതനീലോൽപലനിർവ്വിശേഷ-
മധീരവിപ്രേക്ഷിതമായതാക്ഷ്യാ
തയാ ഗൃഹീതം നു മൃഗാംഗനാഭ്യ-
സ്തതോ ഗൃഹീതം നു മൃഗാംഗനാഭിഃ.

46 തസ്യാഃ ശലാകാഞ്ജനനിർമ്മിതേവ
കാന്തിർഭ്രുവോരായതലേഖയോര്യാ
താം വീക്ഷ്യ ലീലാചതുരാമനംഗഃ
സ്വചാപസൌന്ദര്യമദം മുമോച.

47 ലജ്ജാ തിരശ്ചാം യദി ചേതസി സ്യാ-
ദസംശയം പർവ്വതരാജപുത്ര്യാഃ
തം കേശപാശം പ്രസമീക്ഷ്യ കുര്യുർ-
വാലപ്രിയത്വം ശിഥിലം ചമര്യഃ.

38. വേദിയുടെ ആകൃതിയിൽ മദ്ധ്യഭാഗം കൃശമായിട്ടുള്ള ആ ബാലിക, ഉദരത്തിന്മേൽ മന്മഥന്നു കയറിച്ചെല്ലുവാൻവേണ്ടി നവയൌവനം കെട്ടിപ്പടുത്ത കോണിപ്പടികളോ എന്നു തോന്നുംവണ്ണം ചന്തംചേർന്ന മൂന്നു ചുളിവുകൾ വഹിച്ചു.

39. ഉൽപ്പലാക്ഷിയായ അവളുടെ ശുഭ്രവർണ്ണങ്ങളായ സ്തനങ്ങൾ രണ്ടും, താമരനൂലിനുപോലും ഇടയിൽ പഴുതു കിട്ടാൻ കഴിയാത്തമാതിരി തമ്മിൽ തിക്കിത്തിരക്കി വളർന്നുവന്നു.

40. അവളുടെ കൈകൾ നെന്മേനിവാകപ്പൂമാലയെക്കാളും സുകുമാരങ്ങളാണെന്നു ഞാൻ ഊഹിക്കുന്നു. അവയെ കാമദേവൻ തോററതിനുശേഷവും ശിവന്റെ കണ്ഠപാശങ്ങളാക്കിയല്ലോ.

41. കൃശവും സുന്ദരവുമായ അവളുടെ കഴുത്തും വൃത്താകൃതിയിലുള്ള മുത്തുമാലയും അന്യോന്യം അഴകു കൂട്ടുന്നതിനാൽ അലങ്കരണം അലങ്കാര്യം എന്ന നില രണ്ടിനും ഒരുപോലെ യോജിക്കുന്നതായി ഭവിച്ചു.

42. അമ്പിളിയെ പ്രാപിച്ചപ്പോൾ താമരയുടെ ഗുണങ്ങൾ ലഭിക്കുന്നില്ല. താമരയിൽ ചെന്നപ്പോൾ അമ്പിളിയുടെ തിളക്കം കിട്ടുന്നില്ല. പാർവ്വതിയുടെ മുഖത്തെ ആശ്രയിച്ചതോടെ ചപലയായ ലക്ഷ്മിക്ക് ആ രണ്ടിലുമുള്ള സംതൃപ്തി അനുഭവപ്പെട്ടു.

43. വെൺമലർ തളിരിന്മേൽ വെയ്ക്കുകയോ മുത്തു ശോഭയുള്ള പവിഴത്തിന്മേൽ പതിക്കുകയോ ചെയ്യുകയാണെങ്കിൽ ചെഞ്ചുണ്ടിൽ പ്രകാശം പരത്തുന്ന അവളുടെ പുഞ്ചിരിയോടു തുല്യമായിത്തീർന്നേക്കും.

44. അമൃതമൊഴുകുന്നതുപോലുള്ള സ്വരത്തിൽ അവൾ അഭിജാതമായി സംസാരിക്കുമ്പോൾ കേൾക്കുന്നവക്കു കുയിലിന്റെ കൂജനംപോലും കമ്പി തെററി മീട്ടുന്ന വീണയുടെ സ്വരംപോലെ അസുഖകരമായിത്തോന്നും.

45. കാററിലലയുന്ന കരിംകൂവളപ്പൂവിനു തുല്യമായ ആ ദീർഘനയനയുടെ പതറിയ നോട്ടം, മാൻപേടകളിൽനിന്ന് അവൾ പഠിച്ചതോ അതോ മാൻപേടകൾ അവളിൽനിന്നു പരിശീലിച്ചതോ, ആവോ.

46. തൂലികയാൽ അഞ്ജനംകൊണ്ടു നിർമ്മിക്കപ്പെട്ടതോ എന്നു തോന്നുംവണ്ണമുള്ള അവളുടെ നീണ്ട ചില്ലിക്കൊടികളുടെ ഭംഗി കണ്ടതോടുകൂടി കാമദേവൻ സ്വന്തം വില്ലിന്റെ സൌന്ദര്യത്തിലുള്ള അഭിമാനം ഉപേക്ഷിച്ചുകളഞ്ഞു.

47. മൃഗങ്ങളുടെ ഹൃദയത്തിൽ ലജ്ജയുണ്ടാവുമെങ്കിൽ ഗിരിരാജപുത്രിയുടെ ആ വാർകുന്തൽ കണ്ടാൽ ചമരിമൃഗങ്ങൾ നിശ്ചയമായും തങ്ങളുടെ വാലുകളോടുള്ള വിശേഷപ്രീതി കുറച്ചേക്കും.

48 സർവ്വോപമാദ്രവ്യസമുച്ചയേന
യഥാപ്രദേശം വിനിവേശിതേന
സാ നിർമ്മിതാ വിശ്വസൃജാ പ്രയത്നാ-
ദേകസ്ഥസൌന്ദര്യദിദൃക്ഷയേവ.
49 താം നാരദഃ കാമചരഃ കദാചിൽ
കന്യാം കില പ്രേക്ഷ്യ പിതുഃ സമീപേ
സമാദിദേശൈകവധൂം ഭവിത്രീം
പ്രേമ്ണാ ശരീരാർദ്ധഹരാം ഹരസ്യ.
50 ഗുരുഃ പ്രഗത്ഭേഽപി വയസ്യതോഽസ്യാ-
സ്തസ്ഥൌ നിവൃത്താന്യവരാഭിലാഷഃ
ഋതേ കൃശാനോർന്ന ഹി മന്ത്രപൂത-
മർഹന്തി തേജാംസ്യപരാണി ഹവ്യം.
51 അയാചിതാരം ന ഹി ദേവദേവ-
മദ്രിഃ സുതാം ഗ്രാഹയിതും ശശാക
അഭ്യർത്ഥനാഭംഗഭയേന സാധു-
ർമ്മാദ്ധ്യസ്ഥ്യമിഷ്ടേഽപ്യവലംബതേഽർത്ഥേ.
52 യദൈവ പൂർവ്വേ ജനനേ ശരീരം
സാ ദക്ഷരോഷാൽ സുദതീ സസർജ്ജ
തദാപ്രഭൃത്യേവ വിമുക്തസംഗഃ
പതിഃ പശൂനാമപരിഗ്രഹോഽഭൂൽ.
53 സ കൃത്തിവാസാസ്തപസേ യതാത്മാ
ഗംഗാപ്രപാതോക്ഷിതദേവദാരു
പ്രസ്ഥം ഹിമാദ്രേർമൃഗനാഭിഗന്ധി
കിഞ്ചിൽ ക്വണൽക്കിന്നരമദ്ധ്യവാസ.
54 ഗണാ നമേരുപ്രസവാവതംസാ
ഭൂർജ്ജത്വചഃ സ്പർശവതീർവ്വസാനാഃ
മനഃശിലാവിച്ഛുരിതാ നിഷേദുഃ
ശൈലേയനദ്ധേഷു ശിലാതലേഷു.
55 തുഷാരസംഘാതശിലാഃ ഖുരാഗ്രൈഃ
സമുല്ലിഖൻ ദർപ്പകളഃ കകുദ്മാൻ
ദൃഷ്ടഃ കഥഞ്ചിൽ ഗവയൈർവ്വിവിഗ്നൈ-
രസോഢസിംഹധ്വനിരുന്നനാദ.
56 തത്രാഗ്നിമാധായ സമിത്സമിദ്ധം
സ്വമേവ മൂർത്ത്യന്തരമഷ്ടമൂർത്തിഃ
സ്വയം വിധാതാ തപസഃ ഫലാനാം
കേനാപി കാമേന തപശ്ചചാര.
57 അനർഘ്യമർഘ്യേണ തമദ്രിനാഥഃ
സ്വർഗ്ഗൌകസാമർച്ചിതമർച്ചയിത്വാ
ആരാധനായാസ്യ സഖീസമേതാം
സമാദിദേശ പ്രയതാം തനൂജാം.

48. സൃഷ്ടികർത്താവ് എല്ലാ ഉപമാനവസ്തുക്കളെയും ശേഖരിച്ച് അതാതു സ്ഥാനങ്ങളിൽ ചേർത്തിണക്കി ഇവളെ സൃഷ്ടിച്ചതു്, ഒരേ വ്യക്തിയിൽ (എല്ലാ ഉപമാനങ്ങളുടെയും) സൌന്ദര്യം ഒന്നിച്ചു കാണുവാൻ ആഗ്രഹിച്ചിട്ടായിരിക്കണം.

49. ഇഷ്ടംപോലെ എവിടെയും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന നാരദമഹർഷി ഒരിക്കൽ പിതാവിന്നരികെ ആ കന്യകയെ ദർശിച്ചപ്പോരം അവരം ശംഭുവിൻെറ ഒരേ പത്നിയും പ്രേമത്താൽ ശരീരത്തിൽ പകുതി വാങ്ങുന്ന വളുമായിവരുമെന്നു പ്രവചിക്കുകയുണ്ടായത്രേ.

50. തന്നിമിത്തം പിതാവ് ഇവരംക്കു യൌവനപ്രാപ്തി വന്നിട്ടും മറെറാരു വരനെപ്പററി ചിന്തിക്കാതെ സ്വസ്ഥനായിരുന്നു. മന്ത്രോച്ചാരണത്താൽ വിശുദ്ധമായ ഹോമദ്രവ്യത്തെ അഗ്നിയൊഴികെ മററു തേജസ്സുകരം അർഹിക്കുന്നില്ലല്ലോ.

51. വന്നു ആവശ്യപ്പെടാതെ മഹേശ്വരനെക്കൊണ്ടു പുത്രിയെ സ്വീകരിപ്പിക്കുവാൻ ഹിമവാൻ ശക്തനായില്ല. അപേക്ഷ നിരസിക്കപ്പെട്ടെങ്കിലോ എന്നുള്ള ഭയം നിമിത്തം സജ്ജനങ്ങരം അഭീഷ്ടകാര്യങ്ങളിൽപ്പോലും ഉദാസീനത കൈക്കൊള്ളുന്നു.

52. ആ സുന്ദരി പൂർവ്വജന്മത്തിൽ ദക്ഷനോടു കോപിച്ചു ശരീരമുപേക്ഷിച്ച ദിവസം മുതൽ നിസ്സംഗനായിത്തീർന്ന പശുപതി അവിവാഹിതനായി വർത്തിച്ചുപോന്നു

53. ആ പരമേശ്വരൻ തോലുടുത്തു മനസ്സടക്കി തപസ്സു ചെയ്യുന്നതിനായി, ഗംഗയുടെ നീർച്ചാട്ടത്താൽ വളർന്നുനില്ക്കുന്ന കല്പവൃക്ഷങ്ങളോടുകൂടിയതും കസ്തൂരിഗന്ധം ചേർന്നതും പാട്ടു പാടുന്ന കിന്നരന്മാരുള്ളതുമായ ഹിമാലയത്തിൻെറ ഒരു താഴ്വരയിൽ പാർപ്പുറപ്പിച്ചു.

54. ശിവൻെറ ഭൂതഗണങ്ങരം, പുന്നപ്പൂ ശിരസ്സിൽ ചൂടി മിനുസമുള്ള ഭൂർജ്ജവൃക്ഷത്തോലുടുത്തു മനയോല അരച്ചു പൂശി കന്മദഗന്ധമുള്ള പാറപ്പുറങ്ങളിൽ ഇരിപ്പായി.

55. മദോന്മത്തനായ വൃഷഭം, സിംഹഗർജ്ജനം കേട്ടു അസഹിഷ്ണുവായി മഞ്ഞുറച്ചു കട്ടിയായ പാറകളെ കുളമ്പററങ്ങളെക്കൊണ്ടു മാന്തി ഭയചകിതങ്ങളായ ഗവയങ്ങളാൽ അവലോകനംചെയ്യപ്പെട്ടുകൊണ്ടു മുക്കറയിട്ടു.

56. സ്വയം തപസ്സിൻെറ ഫലം നൽകുന്ന അഷ്ടമൂർത്തി അവിടെ തൻെറ മൂർത്തികളിലൊന്നുതന്നെയായ അഗ്നിയെ സ്ഥാപിച്ചു ചമതകളെക്കൊണ്ടു ജ്വലിപ്പിച്ച് ഏതോ ആഗ്രഹം സാധിക്കാൻവേണ്ടി തപസ്സനുഷ്ഠിച്ചുപോന്നു.

57. അനർഘ്യനും ദേവന്മാർക്കുപോലും പൂജായോഗ്യനുമായ ഭഗവാൻ ശങ്കരനെ അർഘ്യാദികരംകൊണ്ടു പൂജിച്ചതിനുശേഷം അദ്ദേഹത്തിനെ ആരാധിക്കുവാൻ ഹിമവാൻ പരിശുദ്ധയായ മകളെ സഖിമാരോടുകൂടി നിയോഗിച്ചു.

58 പ്രത്യർത്ഥിഭൂതാമപി താം സമാധേഃ
ശുശ്രൂഷമാണാം ഗിരിശോ/നുമേനേ
വികാരഹേതൌ സതി വിക്രിയന്തേ
യേഷാം ന ചേതാംസി ത ഏവ ധീരാഃ.

59 അവചിതബലിപുഷ്പാ വേദിസമ്മാർഗ്ഗദക്ഷാ
നിയമവിധിജലാനാം ബർഹിഷാം ചോപനേത്രീ
ഗിരിശമുപചചാര പ്രത്യഹം സാ സുകേശീ
നിയമിതപരിഖേദാ തച്ഛിരശ്ചന്ദ്രപാദൈഃ.

ഇതി പ്രഥമഃ സർഗ്ഗഃ

## ദ്വിതീയഃ സർഗ്ഗഃ

1 തസ്മിൻ വിപ്രകൃതാഃ കാലേ താരകേണ ദിവൌകസഃ
തുരാസാഹം പുരോധായ ധാമ സ്വായംഭുവം യയുഃ.

2 തേഷാമാവിരഭൂൽ ബ്രഹ്മാ പരിമ്ലാനമുഖശ്രിയാം
സരസാം സുപ്തപത്മാനാം പ്രാതർദീധിതിമാനിവ.

3 അഥ സർവസ്യ ധാതാരം തേ സർവ്വേ സർവ്വതോമുഖം
വാഗീശം വാഗ്ഭിരർത്ഥ്യാഭിഃ പ്രണിപത്യോപതസ്ഥിരേ.

4 നമസ്ത്രിമൂർത്തയേ തുഭ്യം പ്രാക് സൃഷ്ടേഃ കേവലാത്മനേ
ഗുണത്രയവിഭാഗായ പശ്ചാൽ ഭേദമുപേയുഷേ.

5 യദമോഘമപാമന്തരുപ്തം ബീജമജ! ത്വയാ
അതശ്ചരാചരം വിശ്വം പ്രഭവസ്തസ്യ ഗീയസേ.

6 തിസൃഭിസ്ത്വമവസ്ഥാഭിർമ്മഹിമാനമുദീരയൻ
പ്രളയസ്ഥിതിസർഗ്ഗാണാമേകഃ കാരണതാം ഗതഃ.

7 സ്ത്രീപുംസാവാത്മഭാഗൌ തേ ഭിന്നമൂർത്തേഃ സിസൃക്ഷയാ
പ്രസൂതിഭാജഃ സർഗ്ഗസ്യ താവേവ പിതരൌ സ്മൃതൌ.

8 സ്വകാലപരിമാണേന വ്യസ്തരാത്രിന്ദിവസ്യ തേ
യൌ തു സ്വപ്നാവബോധൌ തൌ ഭൂതാനാം പ്രളയോദയൌ.

58. സമാധിയ്ക്കു വിരോധിയാണെങ്കിലുംകൂടി മഹാദേവൻ, തന്നെ ശുശ്രൂഷിച്ചുകൊള്ളുവാൻ അവൾക്കു അനുവാദം നല്കി. വികാരത്തിനു കാരണമുണ്ടായിട്ടും ആരുടെ ഹൃദയം വികാരമേല്ക്കാതിരിക്കുന്നുവോ അവരത്രേ ധീരന്മാർ.

59. ആ സുകേശിനി പൂജയ്ക്കു പൂക്കൾ കൊണ്ടുവന്നുകൊടുത്തും വേദി അടിച്ചു തളിച്ചു വെടുപ്പാക്കിയും നിയമാനുഷ്ഠാനങ്ങൾക്കാവശ്യമായ ജലം ദർഭ എന്നിവ സംഭരിച്ചുകൊടുത്തും അദ്ദേഹത്തിൻെറ ശിരസ്സിലുള്ള അമ്പിളിയുടെ രശ്മികളേററു ക്ഷീണം തീർത്തുകൊണ്ടു പരമേശ്വരനെ ശുശ്രൂഷിച്ചുപോന്നു.

ഒന്നാം സർഗ്ഗം കഴിഞ്ഞു

## രണ്ടാം സർഗ്ഗം

1. അക്കാലത്തു താരകാസുരനാൽ ദ്രോഹിക്കപ്പെട്ട സുരന്മാർ ദേവേന്ദ്രനെ മുൻനിർത്തി ബ്രഹ്മാവിൻെറ വാസസ്ഥലത്തേക്കു പോയി.

2. മ്ലാനവദനരായ അവരുടെ മുമ്പിൽ ബ്രഹ്മാവു, പത്മങ്ങൾ കൂമ്പിനില്ക്കുന്ന ജലാശയങ്ങളുടെ മുമ്പിൽ പുലർകാലത്തു സൂര്യനെന്നപോലെ പ്രത്യക്ഷനായി.

3. അനന്തരം അവർ എല്ലാവരും സർവ്വചരാചരങ്ങളുടേയും സ്രഷ്ടാവും എല്ലാഭാഗത്തേക്കും മുഖങ്ങളോടു കൂടിയവനുമായ ബ്രഹ്മാവിനെ നമസ്കരിച്ചു അർത്ഥപൂർണ്ണങ്ങളായ വാക്കുകൾകൊണ്ടു സ്തുതിച്ചു.

4. സൃഷ്ടിക്കുമുമ്പു കേവലാത്മാവായിരുന്നവനും പിന്നീടു ത്രിഗുണങ്ങളെ വേർതിരിക്കാൻവേണ്ടി ഭിന്നതയെ പ്രാപിച്ചു മൂന്നു മൂർത്തികളോടു കൂടിയവനുമായ അങ്ങയ്ക്കു നമസ്കാരം.

5. അല്ലയോ അജ! അങ്ങു ജലത്തിനുള്ളിൽ യാതൊരു അമോഘമായ ബീജം പാകിയോ അതിൽനിന്നു ഈ ചരാചരമായ വിശ്വം ഉൽപന്നമായി. അങ്ങു അതിൻെറ (പ്രപഞ്ചത്തിൻെറ) ഉൽപത്തിസ്ഥാനമെന്നു സ്തുതിക്കപ്പെടുന്നു.

6. അവിടുന്നു ഒരാൾതന്നെ മൂന്നവസ്ഥാവിശേഷങ്ങളാൽ തൻെറ മഹത്വത്തെ പ്രകാശിപ്പിച്ചുകൊണ്ടു സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു മൂന്നിന്നും കാരണഭൂതനായി ഭവിച്ചിരിക്കുന്നു.

7. സൃഷ്ടി നടത്തുന്നതിനുള്ള ആഗ്രഹത്താൽ സ്വയം രണ്ടായി പിരിഞ്ഞ അങ്ങയുടെ രണ്ടു വശങ്ങളാണു് സ്ത്രീയും പുരുഷനും. അവർതന്നെയാണു് പ്രസവിച്ചു വർദ്ധിയ്ക്കുന്ന ഈ സൃഷ്ടിയുടെ മുഴുവനും അച്ഛനമ്മമാരായി അറിയപ്പെടുന്നതു്.

8. സ്വന്തമായ കാലക്കണക്കുപ്രകാരം രാപ്പകലുകൾ ഭാഗിച്ചിരിക്കുന്ന അങ്ങയുടെ ഉറക്കവും ഉണരലുമാണു് ഈ ചരാചരങ്ങളുടെ പ്രളയവും ഉൽപത്തിയും.

9 ജഗദ്യോനിരയോനിസ്ത്വം ജഗദന്തോ നിരന്തകഃ
ജഗദാദിരനാദിസ്ത്വം ജഗദീശോ നിരീശ്വരഃ.

10 ആത്മാനമാത്മനാ വേത്സി സൃജസ്യാത്മാനമാത്മനാ
ആത്മനാ കൃതിനാ ച ത്വമാത്മന്യേവ പ്രലീയസേ.

11 ദ്രവഃ സംഘാതകഠിനഃ സ്ഥൂലഃ സൂക്ഷ്മോ ലഘുർഗ്ഗുരുഃ
വ്യക്തോ വ്യക്തേതരശ്ചാസി പ്രാകാമ്യം തേ വിഭൂതിഷു.

12 ഉൽഘാതഃ പ്രണവോ യാസാം ന്യായൈസ്ത്രിഭിരുദീരിണം
കർമ്മ യജ്ഞഃ ഫലം സ്വർഗ്ഗസ്താസാം ത്വം പ്രഭവോ ഗിരാം.

13 ത്വാമാമനന്തി പ്രകൃതിം പുരുഷാർത്ഥപ്രവർത്തിനീം
തദ്ദർശിനമുദാസീനം ത്വാമേവ പുരുഷം വിദുഃ.

14 ത്വം പിതൄണാമപി പിതാ ദേവാനാമപി ദേവതാ
പരതോഽപി പരശ്ചാസി വിധാതാ വേധസാമപി.

15 ത്വമേവ ഹവ്യം ഹോതാ ച ഭോജ്യം ഭോക്താ ച ശാശ്വതഃ
വേദ്യം ച വേദിതാ ചാസി ധ്യാതാ ധ്യേയം ച യൽ പരം.

16 ഇതി തേഭ്യഃ സ്തുതീഃ ശ്രുത്വാ യഥാർത്ഥാ ഹൃദയംഗമാഃ
പ്രസാദാഭിമുഖോ വേധാഃ പ്രത്യുവാച ദിവൌകസഃ.

17 പുരാണസ്യ കവേസ്തസ്യ ചതുർമുഖസമീരിതാ
പ്രവൃത്തിരാസീച്ഛബ്ദാനാം ചരിതാർത്ഥാ ചതുഷ്ടയീ.

18 ''സ്വാഗതം സ്വാനധികാരാൻ പ്രഭാവൈരവലംബ്യ വഃ
യുഗപദ്യുഗബാഹുഭ്യഃ പ്രാപ്തേഭ്യഃ പ്രാജ്യവിക്രമാഃ!

19 കിമിദം ദ്യുതിമാത്മീയാം ന ബിഭ്രതി യഥാ പുരാ
ഹിമക്ലിഷ്ടപ്രകാശാനി ജ്യോതീംഷീവ മുഖാനി വഃ.

20 പ്രശമാദർച്ചിഷാമേതദനുൽഗീർണ്ണസുരായുധം
വൃത്രസ്യ ഹന്തുഃ കുലിശം കുണ്ഠിതാശ്രീവ ലക്ഷ്യതേ.

21 കിഞ്ചായമരിദുർവ്വാരഃ പാണൌ പാശഃ പ്രചേതസഃ
മന്ത്രേണ ഹതവീര്യസ്യ ഫണിനോ ദൈന്യമാശ്രിതഃ.

22 കുബേരസ്യ മനശ്ശല്യം ശംസതീവ പരാഭവം
അപവിദ്ധഗദോ ബാഹുർഭഗ്നശാഖ ഇവ ദ്രുമഃ.

9. അങ്ങു ലോകത്തിൻെറ ഉത്ഭവസ്ഥാനമാണ്. അങ്ങയ്ക്കു ഉത്ഭവസ്ഥാനമേയില്ല. ലോകത്തിൻെറ അവസാനം അങ്ങിലാണ്. എന്നാൽ അങ്ങയ്ക്കു അവസാനമില്ല. അങ്ങു ലോകത്തിൻെറ തുടക്കമാണ്. അങ്ങയ്ക്കു തുടക്കമില്ല. അങ്ങു സർവ്വേശ്വരനാണ്. അങ്ങയ്ക്കുമീതെ ഒരീശ്വരനില്ല.

10. അങ്ങു സ്വയം ആത്മാവിനെ അറിയുന്നു. സ്വയം ആത്മാവിനെ സൃഷ്ടി നടത്തുന്നു. സ്വകൃത്യം സംപൂർണ്ണമായിക്കഴിഞ്ഞാൽ തന്നിൽതന്നെ ലയിക്കുകയും ചെയ്യുന്നു.

11. അലിവ്, കാഠിന്യം, സ്ഥൂലത്വം, സൂക്ഷ്മത്വം, ലഘുത്വം, ഗുരുത്വം, വ്യക്തത, അവ്യക്തത എന്നിങ്ങനെ അങ്ങയുടെ ഇച്ഛാനുസാരം വിഭൂതികൾ അനുവർത്തിക്കുന്നു.

12. ഓങ്കാരംകൊണ്ടു തുടങ്ങുന്നവയും ഉദാത്താനുദാത്തസ്വരിതങ്ങളെന്ന മൂന്നു രീതികളോടുകൂടി ഉച്ചരിക്കപ്പെടുന്നവയും കർമ്മം യാഗവും ഫലം സ്വർഗ്ഗവുമായിട്ടുള്ളവയുമായ വേദവചസ്സുകളുടെ ഉത്ഭവസ്ഥാനവും അങ്ങാകുന്നു.

13. അങ്ങയെ പുരുഷനുവേണ്ടി പ്രവർത്തിക്കുന്ന പ്രകൃതിയാണെന്നു പറയുന്നു. പ്രകൃതിയുടെ പ്രവർത്തനങ്ങളെ നോക്കിക്കൊണ്ടു സ്വസ്ഥനായിരിക്കുന്ന പുരുഷനായി അറിയുന്നതും അങ്ങയെത്തന്നെയാണ്.

14. അവിടുന്നു പിതൃക്കളുടെയും പിതാവും ദേവന്മാരുടെയും ദേവനും ഏററവും മീതെയുള്ളവനെക്കാൾ മീതെയുള്ളവനും സൃഷ്ടികർത്താക്കളുടെയും സൃഷ്ടികർത്താവും ആകുന്നു.

15. ഹവ്യവും ഹോതാവും ഭോജ്യവും നിത്യനായ ഭോക്താവും അറിയേണ്ടവനും അറിയുന്നവനും എല്ലാം ഉൽകൃഷ്ടമായ ധ്യേയവസ്തുവും അങ്ങുതന്നെ.

16. യഥാർത്ഥവും ഹൃദയസ്പർശിയുമായ അവരുടെ ഈ സ്തുതികൾ കേട്ടു സന്തുഷ്ടനായ ബ്രഹ്മാവ് സ്വർല്ലോകവാസികളോടു മറുപടി പറഞ്ഞു.

17. ആ പുരാതനകവിയുടെ നാലുമുഖങ്ങളിൽനിന്നു പുറപ്പെട്ട വാക്കുകൾ നാലുവഴിക്കു പ്രവർത്തിച്ചു കൃതാർത്ഥങ്ങളായിത്തീർന്നു.

18. അല്ലയോ പരാക്രമശാലികളേ! തങ്ങൾക്കുള്ള അധികാരങ്ങളെ സ്വശക്തികൊണ്ടുതന്നെ നിർവ്വഹിച്ചുകൊണ്ടു, ഒന്നിച്ചുചേർന്നു വന്നിട്ടുള്ള ദീർഘബാഹുക്കളായ നിങ്ങൾക്കു സ്വാഗതം.

19. മൂടൽമഞ്ഞുകൊണ്ടു ഒളി മങ്ങിയ സൂര്യ്യചന്ദ്രാദിഗ്രഹങ്ങളെപ്പോലെ നിങ്ങളുടെ മുഖങ്ങൾ മുൻമട്ടിൽ കാന്തി ചിന്തുന്നില്ല. ഇതെന്താണ്?

20. പ്രകാശം മങ്ങുകയാൽ മഴവില്ലെഴുന്നുവരാത്ത ദേവേന്ദ്രൻെറ ഈ വജ്രായുധം മൂർച്ച കെട്ടതുപോലെ കാണപ്പെടുന്നു.

21. എന്തുകൊണ്ടാണ് വൈരികൾക്കു തടുക്കാനാവാത്ത വരുണൻെറ കരത്തിലെ ഈ പാശം, മന്ത്രത്താൽ വീര്യം നഷ്ടപ്പെട്ട സർപ്പത്തിൻെറ ദൈന്യത്തെ പ്രാപിച്ചിരിക്കുന്നത്?

22. കൊമ്പൊടിഞ്ഞ മരംപോലെ കാണപ്പെടുന്ന കുബേരൻെറ ഗദയില്ലാത്ത കയ്യ്, ഹൃദയം നോവിക്കുന്ന തോൽവിയെ വിളിച്ചറിയിക്കുന്നുവോ എന്നു തോന്നുന്നു.

23 യമോപി വിലിഖൻ ഭൂമിം ദണ്ഡേനാസ്തമിതത്വിഷാ
കുരുതേസ്മിന്നമോഘേപി നിർവ്വാണാലാതലാഘവം.

24 അമീ ച കഥമാദിത്യാഃ പ്രതാപക്ഷതിശീതളാഃ
ചിത്രന്യസ്താ ഇവ ഗതാഃ പ്രകാമാലോകനീയതാം.

25 പര്യാകുലത്വാന്മരുതാം വേഗഭംഗോനുമീയതേ
അംഭസാമോഘസംരോധഃ പ്രതീപഗമനാദിവ.

26 ആവർജ്ജിതജടാമൌലിവിലംബിശശികോടയഃ
രുദ്രാണാമപി മൂർദ്ധാനഃ ക്ഷതഹുങ്കാരശംസിനഃ.

27 ലബ്ധപ്രതിഷ്ഠാഃ പ്രഥമം യൂയം കിം ബലവത്തരൈഃ
അപവാദൈരിവോത്സർഗ്ഗാഃ കൃതവ്യാവൃത്തയഃ പരൈഃ.

28 തദ്ബ്രൂത വത്സാഃ! കിമിതഃ പ്രാർത്ഥയധ്വേ സമാഗതാഃ
മയി സൃഷ്ടിർഹി ലോകാനാം രക്ഷാ യുഷ്മാസ്വവസ്ഥിതാ.

29 തതോ മന്ദാനിലോദ്ധൂതകമലാകരശോഭിനാ
ഗുരും നേത്രസഹസ്രേണ ചോദയാമാസ വാസവഃ.

30 സ ദ്വിനേത്രം ഹരേശ്ചക്ഷുഃ സഹസ്രനയനാധികം
വാചസ്പതിരുവാചേദം പ്രാഞ്ജലിർജ്ജലജാസനം.

31 ഏവം യദാത്ഥ ഭഗവന്നാമൃഷ്ടം നഃ പരൈഃ പദം
പ്രത്യേകം വിനിയുക്താത്മാ കഥം ന ജ്ഞാസ്യസി പ്രഭോ!

32 ത്വയാ ദത്തവരോദീർണ്ണസ്താരകാഖ്യോ മഹാസുരഃ
ഉപപ്ലവായ ലോകാനാം ധൂമകേതുരിവോത്ഥിതഃ.

33 പുരേ താവന്തമേവാസ്യ തനോതി രവിരാതപം
ദീർഘികാകമലോന്മേഷോ യാവന്മാത്രേണ സാധ്യതേ.

34 സർവ്വാഭിഃ സർവ്വദാ ചന്ദ്രസ്തം കലാഭിർന്നിഷേവതേ
നാദത്തേ കേവലാം ലേഖാം ഹരചൂഡാമണീകൃതാം.

35 വ്യാവൃത്തഗതിരുദ്യാനേ കുസുമസ്തേയസാധ്വസാൽ
ന വാതി വായുസ്തൽപാർശ്വേ താലവൃന്താനിലാധികം.

36 പര്യായസേവാമുത്സൃജ്യ പുഷ്പസംഭാരതൽപരാഃ
ഉദ്യാനപാലസാമാന്യമൃതവസ്തമുപാസതേ.

23. നിറംകെട്ട ദണ്ഡുകൊണ്ടു മണ്ണിൽ വരച്ചുകൊണ്ടു നിൽക്കുന്ന ഈ യമനും അമോഘമായ അതിന്റെ നേരെ, കെട്ടുപോയ തീക്കൊള്ളിയോടുള്ള അനാദരം കാണിക്കുന്നു.

24. ഈ (പന്ത്രണ്ടു്) ആദിത്യന്മാരും എങ്ങനെയാണു് വെയിലകന്നു തണുത്തു്, ചിത്രത്തിലെഴുതിയതുപോലെ യഥേഷ്ടം നോക്കിക്കാണാവുന്ന നിലയിലായതു്?

25. ജലപ്രവാഹത്തിന്റെ തടവു് വിപരീതഗതികൊണ്ടെന്നപോലെ (ഏഴു്) വായുക്കളുടെയും വേഗപ്രതിബന്ധം പതുങ്ങൽകൊണ്ടു് ഊഹിക്കേണ്ടിയിരിക്കുന്നു.

26. കുനിഞ്ഞ ജടാഭാരത്തിന്മേൽ തൂങ്ങുന്ന ചന്ദ്രക്കലകളോടുകൂടിയ (പതിനൊന്നു) രുദ്രന്മാരുടെ ശിരസ്സുകളും ഹുങ്കാരനാശത്തെ വിളിച്ചുപറയുന്നു.

27. ആദ്യം പ്രതിഷ്ഠ ലഭിച്ചിരുന്ന നിങ്ങൾ, അധികം ബലവാന്മാരായ വൈരികളാൽ, സാമാന്യവിധികൾ അപവാദവിധികളാലെന്നപോലെ പിൻതള്ളപ്പെട്ടുവോ?

28. അതുകൊണ്ടു് കുട്ടികളേ! പറയുവിൻ, എന്തു പ്രാർത്ഥനയോടുകൂടിയാണു് നിങ്ങൾ ഇവിടെ വന്നിട്ടുള്ളതു്? ലോകം സൃഷ്ടിക്കുക മാത്രമാണെന്റെ ചുമതല. അതിനെ രക്ഷിക്കേണ്ട ഭാരം നിങ്ങളിലാണു് സ്ഥിതിചെയ്യുന്നതു്.

29. അപ്പോൾ ദേവേന്ദ്രൻ, മന്ദമാരുതനാലിളകുന്ന താമരപ്പൊയ്കപോലെ പ്രകാശിക്കുന്ന ആയിരം കണ്ണുകൾകൊണ്ടു ഗുരുവായ ബൃഹസ്പതിക്കു പ്രേരണ നൽകി.

30. ആയിരം കണ്ണുകളേക്കാൾ പ്രഭാവംകൂടിയ രണ്ടു കണ്ണുള്ള ദേവേന്ദ്രന്റെ കണ്ണായ ആ ബൃഹസ്പതി കൂപ്പുകൈകളോടെ ബ്രഹ്മാവിനോടു പറഞ്ഞു.

31. സ്വാമിൻ! അങ്ങു അരുളിച്ചെയ്തതു ശരിയാണു്. ഞങ്ങളുടെ സ്ഥാനങ്ങൾ വൈരികളാൽ ആക്രമിക്കപ്പെട്ടിരിക്കുന്നു. സർവാന്തര്യാമിയായ അവിടുന്നു ഇതു എങ്ങിനെയാണറിയാതിരിക്കുന്നതു്?

32. അങ്ങു നല്കിയ വരത്താൽ ഉഗ്രനായിത്തീർന്നിരിക്കുന്ന താരകനെന്ന മഹാസുരൻ ധൂമകേതുവിനെപോലെ ലോകങ്ങളെ നശിപ്പിക്കാനായി ഒരുങ്ങി പുറപ്പെട്ടിരിക്കുന്നു.

33. അവന്റെ നഗരത്തിൽ ജലാശയങ്ങളിലെ കമലങ്ങളെ വിടർത്തുവാൻ ആവശ്യമായത്ര വെയിൽ മാത്രമേ ആദിത്യൻ ഉളവാക്കാറുള്ളൂ.

84. ചന്ദ്രനാകട്ടെ, എല്ലായ്പോഴും എല്ലാ കലകളോടുംകൂടി അവനെ സേവിക്കുകയാണു്. ശിവന്റെ ശിരസ്സിലണിഞ്ഞ ആ ഒരു കല മാത്രമേ എടുക്കാതുള്ളൂ.

35. പൂക്കൾ മോഷ്ടിക്കുവാൻ പേടിച്ചു ഉദ്യാനത്തിൽ കടക്കാതായ വായു, താരകന്റെ സമീപത്തിൽ വീശറിക്കാറ്റിൽക്കവിഞ്ഞു വീശാറില്ല.

36, ഋതുക്കൾ ക്രമേണ സേവിക്കുന്ന പതിവു വിട്ടു് (എല്ലാ കാലങ്ങളിലും) പൂക്കൾ സംഭരിക്കുവാൻവേണ്ടി ഉദ്യാനപാലന്മാരെപ്പോലെ അവനെ സേവിച്ചു കൂടുന്നു.

37 തസ്യാപായനയോഗ്യാനി രത്നാനി സരിതാം പതിഃ
കഥമപ്യംഭസാമന്തരാ നിഷ്പത്തേഃ പ്രതീക്ഷതേ.

38 ജ്വലന്മണിശിഖാശ്ചൈനം വാസുകിപ്രമുഖാ നിശി
സ്ഥിരപ്രദീപതാമേത്യ ഭുജംഗാഃ പര്യുപാസതേ.

39 തൽകൃതാനുഗ്രഹാപേക്ഷീ തം മുഹുർദ്ദൂതഹാരിതൈഃ
അനുകൂലയതീന്ദ്രോഽപി കല്പദ്രുമവിഭൂഷണൈഃ.

40 ഇത്ഥമാരാധ്യമാനോഽപി ക്ലിശ്നാതി ഭുവനത്രയം
ശാമ്യേൽ പ്രത്യപകാരേണ നോപകാരേണ ദുർജ്ജനഃ.

41 തേനാമരവധൂഹസ്തൈഃ സദയാലൂനപല്ലവാഃ
അഭിജ്ഞാശ്ഛേദപാതാനാം ക്രിയന്തേ നന്ദനദ്രുമാഃ.

42 വീജ്യതേ സ ഹി സംസുപ്തഃ ശ്വാസസാധാരണാനിലൈഃ
ചാമരൈഃ സുരബന്ദീനാം ബാഷ്പശീകരവർഷിഭിഃ.

43 ഉൽപാട്യ മേരുശൃംഗാണി ക്ഷുണ്ണാനി ഹരിതാം ഖുരൈഃ
ആക്രീഡപർവ്വതാസ്തേന കല്പിതാഃ സ്വേഷു വേശ്മസു.

44 മന്ദാകിന്യാഃ പയഃ ശേഷം ദിഗ്വാരണമദാവിലം
ഹേമാംഭോരുഹസസ്യാനാം തദ്വാപ്യോ ധാമ സാമ്പ്രതം.

45 ഭുവനാലോകനപ്രീതിഃ സ്വർഗ്ഗിഭിർനാനുഭൂയതേ
ഖിലീഭൂതേ വിമാനാനാം തദാപാതഭയാൽ പഥി.

46 യജ്വഭിഃ സംഭൃതം ഹവ്യം വിതതേഷ്വധ്വരേഷു സഃ
ജാതവേദോമുഖാന്മായീ മിഷതാമാച്ഛിനത്തി നഃ.

47 ഉച്ചൈരുച്ചൈഃശ്രവാസ്തേന ഹയരത്നമഹാരി ച
ദേഹബദ്ധമിവേന്ദ്രസ്യ ചിരകാലാർജ്ജിതം യശഃ.

48 തസ്മിന്നുപായാഃ സർവ്വേ നഃ ക്രൂരേ പ്രതിഹതക്രിയാഃ
വീര്യവന്ത്യൗഷധാനീവ വികാരേ സാന്നിപാതികേ.

49 ജയാശാ യത്ര ചാസ്മാകം പ്രതിഘാതോത്ഥിതാർച്ചിഷാ
ഹരിചക്രേണ തേനാസ്യ കണ്ഠേ നിഷ്കമിവാർപ്പിതം.

50 തദീയാസ്തോയദേഷ്വദ്യ പുഷ്കരാവർത്തകാദിഷു
അഭ്യസ്യന്തി തടാഘാതം നിർജ്ജിതൈരാവതാ ഗജാഃ.

37. വരുണൻ അവന്നു കാഴ്ചവെക്കുവാൻ തക്കവണ്ണമുള്ള രത്നങ്ങളെ ജലത്തിനുള്ളിൽ മൂപ്പെത്തുന്നവരെ വല്ലവിധവും കാത്തിരുന്നു കഴിച്ചുകൂട്ടുന്നു.

38. ജ്വലിക്കുന്ന ശിരോരത്നങ്ങളോടുകൂടിയ വാസുകി മുതലായ നാഗേന്ദ്രന്മാരും രാത്രിയിൽ ചുററും നിലവിളക്കുകളായി നിന്ന് അവനെ സേവിക്കുന്നു.

39. അവൻെറ അനുഗ്രഹത്തിന്നുവേണ്ടി ഇന്ദ്രൻപോലും കല്പദ്രുമത്തിൽനിന്നുല്പന്നങ്ങളായ ഭൂഷണങ്ങൾ വീണ്ടും വീണ്ടും ദൂതന്മാരുടെ കൈയ്യിൽ (കാഴ്ചയായി) കൊടുത്തയച്ചു അവനെ പ്രസാദിപ്പിച്ചുകൊണ്ടിരിക്കുന്നു.

40. ഇങ്ങനെയെല്ലാം ആരാധിച്ചിട്ടും അവൻ മൂന്നുലോകങ്ങളെയും വല്ലാതെ വിഷമിപ്പിക്കുന്നു. ദുഷ്ടന്മാർ പ്രത്യാക്രമണംകൊണ്ടുമാത്രമേ അടങ്ങുകയുള്ളു, ഉപകാരംകൊണ്ടടങ്ങുകയില്ല.

41. അവൻ, അപ്സരഃസ്ത്രീകൾ കൈകൾകൊണ്ടു ദയയോടുകൂടിമാത്രം തളിർ നുള്ളിയെടുത്തിരുന്ന നന്ദനവനത്തിലെ വൃക്ഷങ്ങൾക്കു വെട്ടിവീഴ്ചയുകളുടെ അറിവുണ്ടാക്കിക്കൊടുക്കുന്നു.

42. സുഷുപ്തിയിലാണ്ടു അവനെ, അടിമകളാക്കിയിട്ടുള്ള ദേവസ്ത്രീകൾ മിഴിനീർക്കണങ്ങൾ പൊഴിക്കുന്ന ചാമരങ്ങളാൽ ശ്വാസംപോലെ നേർത്ത വായു കിട്ടത്തക്കവണ്ണം വീശിക്കൊണ്ടു നില്ക്കുന്നു.

43. സൂൎയ്യാശ്വങ്ങളുടെ കുളമ്പുകൾമാത്രം പതിഞ്ഞിരുന്ന മഹാമേരുവിൻെറ കൊടുമുടികളെ അടൎത്തിക്കൊണ്ടുപോയി അവൻ സ്വന്തം ഭവനങ്ങളിൽ കളിക്കുന്നുകളാക്കിവെച്ചിരിക്കുന്നു.

44. ഗംഗയിൽ ദിഗ്ഗജങ്ങളുടെ മദജലം വീണു കലങ്ങിയ ജലം മാത്രമേ അവശേഷിക്കുന്നുള്ളു. പൊൻതാമരച്ചെടികളുടെ സ്ഥാനം ഇപ്പോൾ അവൻെറ കുളങ്ങളാണ്.

45. അവൻ ചാടിവീണെങ്കിലോ എന്നുള്ള ഭയംനിമിത്തം വിമാനമാൎഗ്ഗം ആരും ഉപയോഗിക്കാതായതുകൊണ്ട് സ്വർല്ലോകവാസികൾ ലോകം കണ്ടു രസിക്കുന്ന പതിവ് വേണ്ടെന്നുവെച്ചിരിക്കുന്നു.

46. യാഗം നടന്നുകൊണ്ടിരിക്കുമ്പോൾ ഞങ്ങൾ നോക്കിയിരിക്കെത്തന്നെ മായാവിയായ അവൻ യജമാനന്മാരാൽ സംഭരിക്കപ്പെട്ട ഹോമദ്രവ്യം അഗ്നിയുടെ മുഖത്തുനിന്നു തട്ടിക്കൊണ്ടുപോകുന്നു.

47. ദേവേന്ദ്രൻ വളരെക്കാലംകൊണ്ടു നേടിയ യശസ്സുതന്നെ രൂപമെടുത്തു വന്നതുപോലെയുള്ള ഉന്നതനായ ഉച്ചൈഃശ്രവസ്സെന്ന അശ്വരത്നത്തെയും അവൻ അപഹരിച്ചു കൊണ്ടുപോയിരിക്കുന്നു.

48. സന്നിപാതത്തിൻെറ വികാരമൂർച്ഛയിൽ വീൎയ്യമുള്ള ഔഷധങ്ങളെന്നപോലെ ആ ക്രൂരൻെറ മേൽ ഞങ്ങളുടെ ഉപായങ്ങളെല്ലാംതന്നെ വ്യൎത്ഥമായിത്തീൎന്നിരിക്കയാണ്.

49. ഞങ്ങളുടെ വിജയപ്രതീക്ഷ ഏതിനെ ആശ്രയിച്ചിരിക്കുന്നുവോ, ആ മഹാവിഷ്ണുവിൻെറ ചക്രവും ഇവൻെറ കണ്ഠത്തിൽ ചെന്നുതട്ടി അഗ്നിസ്ഫുലിംഗങ്ങൾ ചിതറി പതക്കം ചാൎത്തിയതുപോലെയാവുകയാണുണ്ടായത്.

50. ഐരാവതത്തെ ജയിച്ച അവൻെറ കരിവീരന്മാർ ഇപ്പോൾ പുഷ്കരാവൎത്തകം മുതലായ മേഘങ്ങളിൽ കൊമ്പുകുത്തിക്കളിയഭ്യസിക്കുകയാണ്.

51 തദിച്ഛാമോ വിഭോ! സ്രഷ്ടും സേനാന്യം തസ്യ ശാന്തയേ
കർമ്മബന്ധച്ഛിദം ധർമ്മം ഭവസ്യേവ മുമുക്ഷവഃ.

52 ഗോപ്താരം സുരസൈന്യാനാം യം പുരസ്കൃത്യ ഗോത്രഭിൽ
പ്രത്യാനേഷ്യതി ശത്രുഭ്യോ ബന്ദീമിവ ജയശ്രിയം.

53 വചസ്യവസിതേ തസ്യ സസർജ്ജ ഗിരമാത്മഭൂഃ
ഗർജ്ജിതാനന്തരാം വൃഷ്ടിം സൌഭാഗ്യേന ജിഗായ സാ.

54 സമ്പത്സ്യതേ വഃ കാമോഽയം കാലഃ കശ്ചിൽ പ്രതീക്ഷ്യതാം
ന ത്വസ്യ സിദ്ധൌ യാസ്യാമി സർഗ്ഗവ്യാപാരമാത്മനാ.

55 ഇതഃ സ ദൈത്യഃ പ്രാപ്തശ്രീർന്നേത ഏവാർഹതി ക്ഷയം
വിഷവൃക്ഷോഽപി സംവർദ്ധ്യ സ്വയം ഛേത്തുമസാമ്പ്രതം.

56 വൃതം തേനേദമേവ പ്രാങ്മയാ ചാസ്മൈ പ്രതിശ്രുതം
വരേണാശമിതം ലോകാനലം ദഗ്ദ്ധും ഹി തത്തപഃ.

57 സംയുഗേ സാംയുഗീനം തമുദ്യതം പ്രസഹേത കഃ
അംശാദൃതേ നിഷിക്താത്തു നീലലോഹിതരേതസഃ.

58 സ ഹി ദേവഃ പരം ജ്യോതിസ്തമഃപാരേ പ്രതിഷ്ഠിതം
പരിച്ഛിന്നപ്രഭാവർദ്ധിർന്ന മയാ ന ച വിഷ്ണുനാ.

59 ഉമാരൂപേണ തേ യൂയം സംയമസ്തിമിതം മനഃ
ശംഭോര്യതധ്വമാക്രഷ്ടുമയസ്കാന്തേന ലോഹവൽ.

60 ഉഭേ ഏവ ക്ഷമേ വോഢുമുഭയോർവ്വീര്യമാഹിതം
സാ വാ ശംഭോസ്തദീയാ വാ മൂർത്തിർജ്ജലമയീ മമ.

61 തസ്യാത്മാ ശിതികണ്ഠസ്യ സൈനാപത്യമുപേത്യ വഃ
മോക്ഷ്യതേ സുരബന്ദീനാം വേണീർവ്വീര്യവിഭൂതിഭിഃ''.

62 ഇതി വ്യാഹൃത്യ വിബുധാൻ വിശ്വയോനിസ്തിരോദധേ
മനസ്യാഹിതകർത്തവ്യാസ്തേഽപി ദേവാ ദിവം യയുഃ.

63 തത്ര നിശ്ചിത്യ കന്ദർപ്പമഗമൽ പാകശാസനഃ
മനസാ കാര്യസംസിദ്ധിത്വരാദ്വിഗുണരംഹസാ.

51. അതുകൊണ്ടു സ്വാമിൻ! മുമുക്ഷുക്കറം ജനനമില്ലാതാവാൻ, കർമ്മബന്ധം നശിപ്പിക്കുന്ന ധർമ്മത്തെ എന്നപോലെ അവനെ ഒതുക്കുവാൻ ഒരു സൈന്യാധിപനെ സൃഷ്ടിച്ചുകിട്ടണമെന്നു ഞങ്ങറം ആഗ്രഹിക്കുന്നു.

52. സുരസൈന്യങ്ങളുടെ രക്ഷിതാവായ യാതൊരുവൻെറ നേതൃത്വത്തിൽ ഇന്ദ്രൻ, വൈരികളിൽനിന്നു തടവുകാരിയെ എന്നപോലെ ജയലക്ഷ്മിയെ വീണ്ടെടുത്തുകൊള്ളും.

53. അദ്ദേഹം പറഞ്ഞവസാനിച്ചപ്പോറം ബ്രഹ്മാവു് അരുളിച്ചെയ്തു. ആ അരുളപ്പാടു സൌഭാഗ്യംകൊണ്ടു, മേഘഗർജ്ജനത്തെ തുടന്നുണ്ടാകുന്ന മഴയെ ജയിക്കുന്നതായിരുന്നു.

54. നിങ്ങളുടെ ഈ അഭിലാഷം ഫലിക്കും. അല്പം കാലം കാത്തിരിക്കുക, ഈ കാര്യത്തിനുവേണ്ടി ഞാൻ സ്വയം സൃഷ്ടികർമ്മത്തിൽ ഏർപ്പെടുന്നില്ല.

55. എന്നിൽനിന്നു ഉന്നതി നേടിയ ആ ദൈത്യൻ എന്നിൽനിന്നുതന്നെ നാശം അർഹിക്കുന്നില്ല. വിഷവൃക്ഷംതന്നെയായാലും നട്ടുവളർത്തിയിട്ടു് അതിനെ താൻതന്നെ ഛേദിച്ചുകളയുന്നതു ശരിയല്ലല്ലോ?

56. ഈ വരംതന്നെയാണു് അവൻ ചോദിച്ചതു്? ഞാൻ അയാളോടു് അതു് ഏല്ക്കുകയും ചെയ്തു. അവൻെറ തപസ്സു, വരംകൊണ്ടു ശമിപ്പിച്ചിരുന്നില്ലെങ്കിൽ ലോകങ്ങളെ ഭസ്മീകരിക്കുവാൻ കരുത്തുററതായിരുന്നു.

57. യുദ്ധത്തിൽ ഏർപ്പെട്ടുനില്ക്കുന്ന ആ യോദ്ധാവിനോടു നേരിട്ടു നില്ക്കുവാൻ, ആധാനംചെയ്യപ്പെട്ട നീലകണ്ഠൻെറ വീര്യാംശത്തിനല്ലാതെ മററാക്കാണു് സാധിക്കുക?

58. ആ ദേവനാകട്ടെ, അന്ധകാരത്തിനപ്പുറം നിലകൊള്ളുന്ന പരമമായ ജ്യോതിസ്സത്രെ! അവിടത്തെ പ്രഭാവസമൃദ്ധിയെത്രയെന്നു കണക്കാക്കുവാൻ എനിക്കും വിഷ്ണുവിനും കഴിഞ്ഞിട്ടില്ല.

59, പാർവ്വതിയുടെ രൂപംകൊണ്ടു സംയമത്താൽ നിശ്ചലമായിരിക്കുന്ന ശിവൻെറ മനസ്സിനെ, കാന്തംകൊണ്ടു് ഇരിമ്പിനെയെന്നപോലെ ആകർഷിപ്പാൻ നിങ്ങറം പരിശ്രമിക്കുവിൻ.

60. ആധാനം ചെയ്യപ്പെട്ട രണ്ടുപേരുടെ വീര്യത്തെ വഹിക്കുവാൻ രണ്ടുപേർക്കേ സാധിക്കുകയുള്ളു. അവറംക്കു ശിവൻേറയും അദ്ദേഹത്തിൻെറ ജലാത്മകമായ മൂത്തിക്കു എൻെറയും.

61. ആ ശിതികണ്ഠൻെറ ആത്മാവു്, നിങ്ങളുടെ സൈന്യാധിപത്യം കൈക്കൊണ്ടു തൻെറ വീര്യാതിശയത്താൽ. തടവുകാരികളാക്കപ്പെട്ടിട്ടുള്ള ദേവസ്ത്രീകളുടെ വേണീബന്ധങ്ങളെ മോചിപ്പിക്കുന്നതാണു്.

62. ഇപ്രകാരം ദേവന്മാരോടു പറഞ്ഞിട്ടു ബ്രഹ്മാവു് മറഞ്ഞു. ആ ദേവന്മാരും, പ്രവത്തിക്കേണ്ടതു് എന്താണെന്നു മനസ്സിലുറപ്പിച്ചുകൊണ്ടു സ്വർഗ്ഗത്തിലേക്കു മടങ്ങിപ്പോയി,

63. അവിടെ നിശ്ചയിച്ചുറച്ചതിനുശേഷം ദേവേന്ദ്രൻ കാര്യപ്രാപ്തിയ്ക്കുള്ള ത്വരയാൽ ഇരട്ടിച്ച വേഗത്തോടുകൂടിയ മനസ്സുകൊണ്ടു കാമദേവനെ സ്മരിച്ചു.

64 അഥ സ ലളിതയോഷിൽഭ്രൂലതാചാരുശൃംഗം
രതിവലയപദാങ്കേ ചാപമാസജ്യ കണ്ഠേ
സഹചരമധുഹസ്തന്യസ്തചൂതാങ്കുരാസ്ത്രഃ
ശതമഖമുപതസ്ഥേ പ്രാഞ്ജലിഃ പുഷ്പധന്വാ.

ഇതി ദ്വിതീയഃസർഗ്ഗഃ.

## തൃതീയഃ സർഗ്ഗഃ.

1 തസ്മിൻ മഘോനസ്ത്രിദശാൻ വിഹായ
സഹസ്രമക്ഷ്ണാം യുഗപൽ പപാത
പ്രയോജനാപേക്ഷിതയാ പ്രഭൂണാം
പ്രായശ്ചലം ഗൌരവമാശ്രിതേഷു.

2 സ വാസവേനാസനസന്നികൃഷ്ട-
മിതോ നിഷീദേതി വിസൃഷ്ടഭൂമിഃ
ഭർത്തുഃ പ്രസാദം പ്രതിനന്ദ്യ മൂർദ്ധ്നാ
വക്തും മിഥഃ പ്രാക്രമതൈവമേനം.

3 ആജ്ഞാപയ ജ്ഞാതവിശേഷ ! പുംസാം
ലോകേഷു യൽ തേ കരണീയമസ്തി
അനുഗ്രഹം സംസ്മരണപ്രവൃത്ത-
മിച്ഛാമി സംവർദ്ധിതമാജ്ഞയാ തേ.

4 കേനാഭ്യസൂയാ പദകാംക്ഷിണാ തേ
നിതാന്തദീർഘൈർജ്ജനിതാ തപോഭിഃ
യാവൽ ഭവത്യാഹിതസായകസ്യ
മൽകാർമ്മുകസ്യാസ്യ നിദേശവർത്തീ.

5 അസമ്മതഃ കസ്തവ മുക്തിമാർഗ്ഗം
പുനർഭവക്ലേശഭയാൽ പ്രപന്നഃ
ബദ്ധശ്ചിരം തിഷ്ഠതു സുന്ദരീണാ-
മാരേചിതഭ്രൂചതുരൈഃ കടാക്ഷൈഃ?

6 അധ്യാപിതസ്യോശനസാപി നീതിം
പ്രയുക്തരാഗപ്രണിധിർദ്വിഷസ്തേ
കസ്യാർത്ഥധർമ്മൌ വദ പീഡയാമി
സിന്ധോസ്തടാവോഘ ഇവ പ്രവൃദ്ധഃ?

7 കാമേകപത്നീവ്രതദുഃഖശീലാം
ലോലം മനശ്ചാരുതയാ പ്രവിഷ്ടാം
നിതംബിനീമിച്ഛസി മുക്തലജ്ജാം
കണ്ഠേ സ്വയംഗ്രാഹനിഷക്തബാഹും?

8 കയാസി കാമിൻ ! സഹസാപരാധാൽ
പദാനതഃ കോപനയാവധൂതഃ
തസ്യാഃ കരിഷ്യാമി ദൃഢാനുതാപം
പ്രവാളശയ്യാശരണം ശരീരം.

64. അപ്പോൾ പൂവമ്പൻ രതിയുടെ വളകൊണ്ടടയാളപ്പെട്ടിട്ടുള്ള ചുമലിൽ സുന്ദരിമാരുടെ പുരികക്കൊടിയ്ക്കൊത്ത വില്ലുവെച്ചു, സുഹൃത്തായ വസന്തന്റെ കയ്യിൽ മാമ്പൂവമ്പുകളേല്പിച്ച്, കൂപ്പുകൈകളോടെ ദേവേന്ദ്രന്റെ മുമ്പിൽ വന്നു വണങ്ങി.

രണ്ടാം സർഗ്ഗം കഴിഞ്ഞു

## മൂന്നാം സർഗ്ഗം

1. സഹസ്രാക്ഷന്റെ ആയിരം കണ്ണുകളും ദേവന്മാരെ വിട്ടു ഒന്നിച്ചു കാമദേവന്റെമേൽ പതിച്ചു, പ്രഭുക്കൾക്ക് ആവശ്യമുണ്ടെന്നുവന്നാൽ കീഴിലുള്ളവരുടെനേരെ പെരുമ നടിക്കലിനു പലപ്പോഴും ഇളക്കം തട്ടാറുണ്ട്.

2. ദേവേന്ദ്രനാൽ തന്റെ സിംഹാസനത്തിനു സമീപം ''ഇവിടെ ഇരിക്കൂ'' എന്നു സ്ഥാനം കൊടുക്കപ്പെട്ട കാമദേവൻ സ്വാമിയുടെ അനുഗ്രഹത്തെ തലകുനിച്ചു സ്വീകരിച്ചുകൊണ്ട് അദ്ദേഹത്തോടു രഹസ്യമായി ഇതുവിധം സംസാരിപ്പാൻ തുടങ്ങി.

3. ആളുകളുടെ വൈശിഷ്ട്യങ്ങൾ തിരിച്ചറിയുന്ന പ്രഭോ! ലോകങ്ങളിൽ അങ്ങയ്ക്ക് എന്തൊന്നു ചെയ്യേണ്ടതുണ്ടോ അതു കല്പിച്ചാലും. സ്മരിച്ചതിനാൽ തുടങ്ങിവെച്ച അനുഗ്രഹത്തെ അങ്ങയുടെ കല്പനകൊണ്ടു വദ്ധിപ്പിച്ചു കിട്ടുവാൻ ഞാൻ കൊതിക്കുന്നു.

4. അങ്ങയുടെ പദവി ആഗ്രഹിക്കുന്ന ഏതൊരുവനാണ് ദീർഘദീർഘങ്ങളായ തപസ്സുകൾകൊണ്ട് അങ്ങേയ്ക്ക് അസൂയ അങ്കുരിപ്പിച്ചിട്ടുള്ളതു്? അവൻ എന്റെ അസ്ത്രം തൊടുത്ത ഈ വില്ലിന്റെ ആജ്ഞയ്ക്കു വിധേയനാവുകയായി.

5. അങ്ങയുടെ സമ്മതംകൂടാതെ, പുനർജ്ജന്മക്ലേശത്തെക്കുറിച്ചുള്ള ഭയംമൂലം മുക്തിമാഗ്ഗത്തിൽ പ്രവേശിച്ചിട്ടുള്ള ഏതൊരുവനെയാണ് വളരെക്കാലത്തേക്ക് സുന്ദരിമാരുടെ പുരികം ചുളിച്ചുള്ള സമത്ഥങ്ങളായ കടാക്ഷങ്ങളെക്കൊണ്ടു കെട്ടിനിത്തേണ്ടതു്?

6. ശുക്രാചായ്യൻ നീതിശാസ്ത്രം പഠിപ്പിച്ചുകൊടുത്തിട്ടുള്ളവനായാൽപ്പോലും, അങ്ങയുടെ ശത്രുവായിത്തീർന്നിട്ടുള്ള ആരുടെ അർത്ഥധമ്മങ്ങളെയാണ്, ഞാൻ അനുരാഗമാകുന്ന ചാരനെ വിട്ട്, പുഴയുടെ ഇരുകരകളെ വെള്ളപ്പൊക്കത്തിലുള്ള ഒഴുക്കെന്നപോലെ ഇടിച്ചുവീഴ്ത്തേണ്ടതു്? അരുളിച്ചെയ്താലും.

7. ചാരിത്രസ്ഥൈര്യംകൊണ്ടു വശപ്പെടാത്തവളും സൌന്ദര്യാതിരേകത്താൽ അഭിനിവേശമുണ്ടാക്കി ചിത്തത്തിൽ പ്രവേശിച്ചവളുമായ ഏതു നിതംബിനിയാണ് നിർലജ്ജയായി സ്വയം വന്നു കണ്ഠത്തിൽ ആലിംഗനം ചെയ്യുന്നവളാകുവാൻ അങ്ങാഗ്രഹിക്കുന്നതു്?

8. ഹേ! കാമിയായുള്ളോവേ! അപരാധം കാരണമായി ഏതൊരുവളാലാണ് പാദത്തിൽച്ചെന്നു വീണിട്ടും അങ്ങു പെട്ടെന്നു തിരസ്കരിക്കപ്പെട്ടതു്? ഞാൻ അവളുടെ ശരീരത്തെ കൊടിയ പശ്ചാത്താപത്തോടെ തളിർമെത്തയെ ശരണം പ്രാപിപ്പിച്ചുകൊള്ളാം.

9 പ്രസീദ വിശ്രാമ്യതു വീര ! വജ്രം
ശരൈർമ്മദീയൈഃ കതമഃ സുരാരിഃ
ബിഭേതു മോഘീകൃതബാഹുവീര്യഃ
സ്ത്രീഭ്യോഽപി കോപസ്ഫുരിതാധരാഭ്യഃ.
10 തവ പ്രസാദാൽ കുസുമായുധോഽപി
സഹായമേകം മധുമേവ ലബ്ധ്വാ
കുര്യാം ഹരസ്യാപി പിനാകപാണേ—
ർദ്ധൈര്യച്യുതിം, കേ മമ ധന്വിനോഽന്യേ?''
11 അഥോരുദേശാദവതാര്യ്യ പാദ—
മാക്രാന്തിസംഭാവിതപാദപീഠം
സങ്കല്പിതേഽർത്ഥേ വിവൃതാത്മശക്തി—
മാഖണ്ഡലഃ കാമമിദം ബഭാഷേ.
12 സർവ്വം സഖേ ! ത്വയ്യുപപന്നമേത—
ദുഭേ മമാസ്ത്രേ കുലിശം ഭവാംശ്ച
പൂർവ്വം തപോവീര്യമഹത്സു കുണ്ഠം
ത്വം സർവ്വതോഗാമി ച സാധകം ച.
13 അവൈമി തേ സാരമതഃ ഖലു ത്വാം
കാര്യേ ഗുരുണ്യാത്മസമം നിയോക്ഷ്യേ
വ്യാദിശ്യതേ ഭൂധരതാമവേക്ഷ്യ
കൃഷ്ണേന ദേഹോദ്വഹനായ ശേഷഃ.
14 ആശംസതാ ബാണഗതിം വൃഷാങ്കേ
കാര്യം ത്വയാ നഃ പ്രതിപന്നകല്പം
നിബോധ യജ്ഞാംശഭുജാമിദാനീ—
മുച്ചൈർദ്വിഷാമീപ്സിതമേതദേവ.
15 അമീ ഹി വീര്യപ്രഭവം ഭവസ്യ
ജയായ സേനാന്യമുശന്തി ദേവാഃ
സ ച ത്വദേകേഷുനിപാതസാദ്ധ്യോ
ബ്രഹ്മാംഗഭൂർബ്രഹ്മണി യോജിതാത്മാ.
16 തസ്മൈ ഹിമാദ്രേഃ പ്രയതാം തനൂജാം
യതാത്മനേ രോചയിതും യതസ്വ
യോഷിത്സു തദ്വീര്യനിഷേകഭൂമിഃ
സൈവ ക്ഷമേത്യാത്മഭുവോപദിഷ്ടം.
17 ഗുരോർനിയോഗാച്ച നഗേന്ദ്രകന്യാ
സ്ഥാണും തപസ്യന്തമധിത്യകായാം
അന്വാസ്ത ഇത്യപ്സരസാം മുഖേഭ്യഃ
ശ്രുതം മയാ, മൽപ്രണിധിഃ സ വർഗ്ഗഃ.
18 തൽ ഗച്ഛ സിദ്ധ്യൈ, കുരു ദേവകാര്യ—
മർത്ഥോയമർത്ഥാന്തരഭാവ്യ ഏവ
അപേക്ഷതേ പ്രത്യയമുത്തമം ത്വാം
ബീജാങ്കുരഃ പ്രാഗുദയാദിവാംഭഃ.

9. അപ്പയോ വീര! പ്രസാദിച്ചാലും. അങ്ങയുടെ വജ്രായുധം വിശ്രമിക്കട്ടെ. ഏതൊരു ദേവവൈരിയാണ് എന്റെ അമ്പുകളെക്കൊണ്ടു കരബലം പാഴായിട്ട്, കോപത്താൽ ചുണ്ടുവിറയ്ക്കുന്ന സ്ത്രീകളെപ്പോലും ഭയപ്പെടുന്ന സ്ഥിതിയിൽ ആകേണ്ടതു്?

10. ഞാൻ കേവലം മലരമ്പനാണെങ്കിലും അങ്ങയുടെ കാരുണ്യമുണ്ടെങ്കിൽ വസന്തനെന്ന ഒരേ ഒരു സഹായിയെ ലഭിച്ചാൽ പിനാകമേന്തിയ ഹരന്റെ ധൈര്യം പോലും തുലച്ചുകൊള്ളാം. മററു വില്ലാളികൾ എനിക്കു് ആരാണ്?

11. അനന്തരം ദേവേന്ദ്രൻ തന്റെ കാൽ തുടയിൽനിന്നു് ഇറക്കിവെച്ചു പാദപീഠത്തെ അനുഗ്രഹിച്ചതിനുശേഷം ഉദ്ദിഷ്ടകാര്യത്തിൽ തനിക്കു ശക്തിയുണ്ടെന്നു വെളിപ്പെടുത്തിയ കാമനോടു ഇങ്ങിനെ പറഞ്ഞു.

12. സുഹൃത്തേ! ഇപ്പറഞ്ഞതെല്ലാം അങ്ങയെസ്സംബന്ധിച്ചേടത്തോളം യുക്തംതന്നെ. എനിക്കു രണ്ടു് ആയുധങ്ങൾ ഉണ്ടു്; വജ്രവും അങ്ങും. ആദ്യത്തേതു തപോവീര്യമുള്ള മഹാത്മക്കളിൽ ഏശുകയില്ല. മറേറതു് എവിടെയും പ്രവേശിക്കുന്നതും കാര്യം നേടുന്നതുമാണു്.

13. അങ്ങയുടെ ശക്തി എനിക്കു നല്ലതുപോലെ അറിയാം. അതുകൊണ്ടു തന്നെയാണു് ആത്മതുല്യനായ അങ്ങയെ മഹത്തായ ഈ കാര്യത്തിൽ ഞാൻ നിയോഗിക്കാൻ ഭാവിക്കുന്നതു്. ഭൂമിയെ വഹിക്കുവാനുള്ള ശക്തി കണ്ടറിഞ്ഞിട്ടാണല്ലൊ വിഷ്ണു തന്റെ ശരീരം വഹിക്കുവാൻ അനന്തനെ ചുമതലപ്പെടുത്തുന്നതു്.

14. ശിവനിൽത്തന്നെ അസ്ത്രം അയച്ചേൽപ്പിക്കാമെന്നു പറയുന്ന അങ്ങു ഞങ്ങളുടെ കാര്യം ഏറെറടുത്തമട്ടായി. വലിയ ശത്രുവിനാൽ എതിക്കപ്പെട്ടിട്ടുള്ള, യജ്ഞഭാഗമുണ്ണുന്ന ദേവന്മാരുടെ ആവശ്യം അതുതന്നെയാണെന്നറിഞ്ഞാലും.

15. ഈ ദേവന്മാർ ജയത്തിനുവേണ്ടി ശംഭുവിന്റെ വീര്യത്തിൽനിന്നുത്ഭവിക്കുന്ന സേനാനായകനെ അഭിലഷിക്കുന്നു. ബ്രഹ്മാവിന്റെ കാരണഭൂതനും ബ്രഹ്മത്തിൽ ആത്മാവിനെ ലയിപ്പിച്ചിരിക്കുന്നവനുമായ അദ്ദേഹം അങ്ങയുടെ ഒരമ്പുചെന്നു തറച്ചാൽ വഴങ്ങുകയും ചെയ്യും.

16. മനസ്സിനെ അടക്കിവാഴുന്ന അദ്ദേഹത്തിനു ഹിമവാന്റെ പവിത്രയായ പുത്രിയിൽ സ്നേഹം ജനിപ്പിക്കാൻ പരിശ്രമിക്കുക. അദ്ദേഹത്തിന്റെ വീര്യം ഉൾക്കൊള്ളുവാൻ കരുത്തുള്ള ഒരേ ഒരു സ്ത്രീ അവൾ മാത്രമാണെന്നു ബ്രഹ്മാവു് നിർദ്ദേശിച്ചിട്ടുണ്ടു്.

17. പർവ്വതപുത്രി ഹിമവാന്റെ മുകൾപരപ്പിൽ പിതാവിന്റെ നിയോഗമനുസരിച്ചു, തപസ്സനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന ശിവനെ പരിചരിക്കുന്നുണ്ടെന്നും ദേവസ്ത്രീകൾ മുഖേന ഞാൻ കേൾക്കുകയുണ്ടായി. അവർ എന്റെ ചാരരാണു്.

18. അതുകൊണ്ടു് കാര്യലബ്ധിക്കുവേണ്ടി പോവുക. ദേവന്മാരുടെ കാര്യം നിർവ്വഹിച്ചുകൊടുക്കുക. ഈ കാര്യം മററു കാരണങ്ങളെക്കൊണ്ടു ഫലോന്മുഖമായിട്ടുള്ളതുതന്നെ. (എന്നാൽ) മുള പൊട്ടുംമുമ്പു വിത്തിനു ജലമെന്നപോലെ ഈ കാര്യത്തിനു ഒടുക്കത്തെ കാരണമായ അങ്ങു അത്യാവശ്യമാണു്.

19 അസ്മിൻ സുരാണാം വിജയാഭ്യപായേ
തവൈവ നാമാസ്ത്രഗതിഃ, കൃതീ ത്വം
അപ്യപ്രസിദ്ധം യശസേ ഹി പുംസാ-
മനന്യസാധാരണമേവ കമ്മ.
20 സുരാഃ സമഭ്യർത്ഥയിതാര ഏതേ
കാര്യം ത്രയാണാമപി വിഷ്ടപാനാം
ചാപേന തേ കമ്മ ന ചാതിഹിംസ്ര-
മഹോ ബതാസി സ്പൃഹണീയവീര്യഃ.
21 മധുശ്ച തേ മന്മഥ! സാഹചര്യാ-
ദസാവനുക്തോഽപി സഹായ ഏവ
സമീരണോ നോദയിതാ ഭവേതി
വ്യാദിശ്യതേ കേന ഹുതാശനസ്യ?
22 തഥേതി ശേഷാമിവ ഭർത്തുരാജ്ഞാ-
മാദായ മൂർദ്ധ്നാ മദനഃ പ്രതസ്ഥേ
ഐരാവതാസ്ഫാലനകർക്കശേന
ഹസ്തേന പസ്പർശ തദംഗമിന്ദ്രഃ.
23 സ മാധവേനാഭിമതേന സഖ്യാ
രത്യാ ച സാശങ്കമനുപ്രയാതഃ
അംഗവ്യയപ്രാർത്ഥിതകാര്യസിദ്ധിഃ
സ്ഥാണ്വാശ്രമം ഹൈമവതം ജഗാമ.
24 തസ്മിൻ വനേ സംയമിനാം മുനീനാം
തപസ്സമാധേഃ പ്രതികൂലവർത്തീ
സങ്കല്പയോനേരഭിമാനഭൂത-
മാത്മാനമാധായ മധുർജ്ജജൃംഭേ.
25 കുബേരഗുപ്താം ദിശമുഷ്ണരശ്മൗ
ഗന്തും പ്രവൃത്തേ സമയം വിലംഘ്യ
ദിഗ്ദക്ഷിണാ ഗന്ധവഹം മുഖേന
വ്യളീകനിശ്വാസമിവോത്സസർജ്ജ.
26 അസൂത സദ്യഃ കുസുമാന്യശോകഃ
സ്കന്ധാൽ പ്രഭൃത്യേവ സപല്ലവാനി
പാദേന നാപൈക്ഷത സുന്ദരീണാം
സമ്പർക്കമാശിഞ്ജിതനൂപുരേണ.
27 സദ്യഃ പ്രവാളോൽഗമചാരുപത്രേ
നീതേ സമാപ്തിം നവചൂതബാണേ
നിവേശയാമാസ മധുർദ്വിരേഫാൻ
നാമാക്ഷരാണീവ മനോഭവസ്യ.
28 വർണ്ണപ്രകർഷേ സതി കർണ്ണികാരം
ദുനോതി നിർഗ്ഗന്ധതയാ സ്മ ചേതഃ
പ്രായേണ സാമഗ്ര്യവിധൗ ഗുണാനാം
പരാങ്മുഖീ വിശ്വസൃജഃ പ്രവൃത്തിഃ.

19. സുരന്മാരുടെ വിജയത്തിനു പ്രധാനകാരണഭൂതനായ ആ പരമേശ്വരനിൽ അങ്ങയുടെ അസ്ത്രം മാത്രമേ ഏശുകയുള്ളൂ. അങ്ങു ഭാഗ്യവാൻതന്നെ. ശരിയായി ഫലിച്ചില്ലെങ്കിൽപ്പോലും മററാക്കും സാദ്ധ്യമാകാത്ത കാര്യം ചെയ്യുക എന്നതു മനുഷ്യക്കു കീർത്തിക്കു കാരണമായിത്തീരുന്നു.

20. ഈ ദേവന്മാരാണു് ആവശ്യക്കാർ. കാര്യം മൂന്നുലോകങ്ങളുടെയുമാണു്. നിന്റെ വില്ലുകൊണ്ടുള്ള പ്രവൃത്തിയിൽ അതിഹിംസയില്ലതാനും. അഹോ! അങ്ങയുടെ വീര്യം കൊതിക്കത്തക്കതുതന്നെ!

21. അല്ലയോ മന്മഥ! ഈ വസന്തനും സന്തതസഹചാരിയാകയാൽ പറഞ്ഞില്ലെങ്കിലും അങ്ങേയ്ക്കു സഹായംതന്നെ. 'അഗ്നിക്കു തുണനിൽക്കൂ' എന്നു കാററിനോടു് ആരെങ്കിലും പറയേണ്ടതുണ്ടോ?

22. 'അങ്ങിനെതന്നെ' എന്നു ദേവേന്ദ്രന്റെ കല്പനയെ പ്രസാദത്തെപ്പോലെ ശിരസാ വഹിച്ചുകൊണ്ടു മദനൻ പുറപ്പെട്ടു. ദേവേന്ദ്രൻ ഐരാവതത്തിന്റെ പുറത്തു തട്ടുകയാൽ പരുപരുപ്പേറിയ കൈപ്പത്തികൊണ്ടു അയാളുടെ അംഗങ്ങളെ തടവി.

23. അയാറം ആത്മമിത്രമായ വസന്തത്തിനാലും ശങ്കിതയായ രതിയാലും പിൻതുടരപ്പെട്ടുകൊണ്ടു് ശരീരമപേക്ഷിച്ചും കാര്യം നേടണമെന്നുള്ള ആഗ്രഹത്തോടുകൂടി ഹിമാലയത്തിലുള്ള ശിവന്റെ ആശ്രമത്തിലേക്കു യാത്രയായി.

24. സംയമികളായ മഹഷിമാരുടെ തപസ്സിലെ സമാധിക്കു പ്രതികൂലമായി പ്രവത്തിക്കുന്ന വസന്തൻ കാമദേവന്നഭിമാനം വദ്ധിപ്പിക്കുന്ന സ്വരൂപത്തോടുകൂടി ആ വനത്തിൽ വിജൃംഭിച്ചു.

25. സമയം തെററിച്ചുകൊണ്ടു സൂര്യൻ കുബേരന്റെ ദിക്കിലേക്കു നീങ്ങിത്തുടങ്ങിയപ്പോറം ദക്ഷിണദിക്കിന്റെ മുഖത്തുനിന്നു ദുഃഖനിശ്വാസംപോലെ വായു വീശി.

26. പെട്ടെന്നു് അശോകവൃക്ഷം അടിമുതൽക്കുതന്നെ തളിരുകളോടുകൂടിയ പുഷ്പങ്ങറം ആവിഷ്കരിച്ചു. സുന്ദരികളുടെ ചിലങ്കകറം കിലുങ്ങുന്ന ചരണങ്ങളുടെ സമ്പക്കം വേണ്ടിവന്നില്ല.

27. വസന്തൻ സുഹൃത്തായ കാമനു്, തളിരുകറംകൊണ്ടു തൂവൽവെച്ച പുതുമാമ്പൂക്കളാകുന്ന ശരങ്ങറം നിമ്മിച്ചുതീന്നപ്പോറം നാമാക്ഷരങ്ങളെയെന്നപോലെ അവയിൽ വണ്ടുകളെ നിവേശിപ്പിച്ചു.

28. നിറപ്പകിട്ടുണ്ടായിരിക്കെ കണ്ണികാരപുഷ്പം മണമില്ലായ്കയാൽ ഹൃദയത്തെ കുണ്ഠിതപ്പെടുത്തുന്നു. സൃഷ്ടികത്താവു എല്ലാഗുണങ്ങളേയും തികയ്ക്കുന്ന കാര്യത്തിൽ പ്രായേണ വിമുഖനാണു്.

29 ബാലേന്ദുവക്രാണ്യവികാസഭാവാൽ
ബഭുഃ പലാശാന്യതിലോഹിതാനി
സദ്യോ വസന്തേന സമാഗതാനാം
നഖക്ഷതാനീവ വനസ്ഥലീനാം.

30 ലഗ്നദ്വിരേഫാഞ്ജനഭക്തിചിത്രം
മുഖേ മധുശ്രീസ്തിലകം പ്രകാശ്യ
രാഗേണ ബാലാരുണകോമളേന
ചൂതപ്രവാളോഷ്ഠമലംചകാര.

31 മൃഗാഃ പ്രിയാളദ്രുമമഞ്ജരീണാം
രജഃകണൈർവിഘ്നിതദൃഷ്ടിപാതാഃ
മദോദ്ധതാഃ പ്രത്യനിലം വിചേരു-
ർവ്വനസ്ഥലീർമ്മർമ്മരപത്രമോക്ഷാഃ.

32 ചൂതാങ്കുരാസ്വാദകഷായകണ്ഠഃ
പുംസ്കോകിലോ യന്മധുരം ചുകൂജ
മനസ്വിനീമാനവിഘാതദക്ഷം
തദേവ ജാതം വചനം സ്മരസ്യ.

33 ഹിമവ്യപായാദ്വിശദാധരാണാ-
മാപാണ്ഡുരീഭൂതമുഖച്ഛവീനാം
സ്വേദോൽഗമഃ കിംപുരുഷാംഗനാനാം
ചക്രേ പദം പത്രവിശേഷകേഷു.

34 തപസ്വിനഃ സ്ഥാണുവനൗകസസ്താ-
മാകാലികീം വീക്ഷ്യ മധുപ്രവൃത്തിം
പ്രയത്നസംസ്തംഭിതവിക്രിയാണാം
കഥഞ്ചിദീശാ മനസാം ബഭൂവുഃ.

35 തം ദേശമാരോപിതപുഷ്പചാപേ
രതിദ്വിതീയേ മദനേ പ്രപന്നേ
കാഷ്ഠാഗതസ്നേഹരസാനുവിദ്ധം
ദ്വന്ദ്വാനി ഭാവം ക്രിയയാ വിവവ്രുഃ.

36 മധു ദ്വിരേഫഃ കുസുമൈകപാത്രേ
പപൗ പ്രിയാം സ്വാമനുവർത്തമാനഃ
ശൃംഗേണ ച സ്പർശനിമീലിതാക്ഷീം
മൃഗീമകണ്ഡൂയത കൃഷ്ണസാരഃ.

37 ദദൗ രസാൽ പങ്കജരേണുഗന്ധി
ഗജായ ഗണ്ഡൂഷജലം കരേണുഃ
അർദ്ധോപഭുക്തേന ബിസേന ജായാം
സംഭാവയാമാസ രഥാംഗനാമാ.

38 ഗീതാന്തരേഷു ശ്രമവാരിലേശൈഃ
കിഞ്ചിത്സമുച്ഛ്വാസിതപത്രലേഖം
പുഷ്പാസവാഘൂർണ്ണിതനേത്രശോഭി
പ്രിയാമുഖം കിംപുരുഷശ്ചുചുംബ.

29. വികാസം പ്രാപിയ്ക്കായ്കയാൽ ചന്ദ്രക്കലെപോലെ വളഞ്ഞവയും ഏററവും ചുകന്നവയുമായ പ്ളാശിൻപൂക്കൾ, അപ്പോൾത്തന്നെ വസന്തത്തോടുചേർന്ന വനസ്ഥലികളുടെ നഖക്ഷതങ്ങൾപോലെ ശോഭിച്ചു.

30. വസന്തലക്ഷ്മി മുഖത്തു വണ്ടാകുന്ന അഞ്ജനംകൊണ്ടു ചിത്രിതമായ തിലകപുഷ്പമാകുന്ന പൊട്ടു തെളിയിച്ചതിനുശേഷം മാന്തളിരാകുന്ന അധരത്തിൽ ബാലാരുണകോമളമായ ചെഞ്ചായമണിഞ്ഞു.

31. മദോന്മത്തങ്ങളും പ്രിയാളപ്പൂമ്പൊടി കണ്ണിൽ വീഴുകയാൽ കാഴ്ച തടഞ്ഞവയുമായ മാനുകൾ, ഇലകൾ കൊഴിയുമ്പോൾ മർമ്മരശബ്ദമുണ്ടാകുന്ന കാട്ടിലെങ്ങും കാററിന്നെതിരായി ഓടിനടന്നു.

32. മാവിൻതളിർ ഭക്ഷിച്ചു കണ്ഠം തെളിഞ്ഞ ആൺകുയിലിൻെറ മധുരകൂജനം മാനം നടിച്ചിരിക്കുന്ന പ്രണയിനിമാരുടെ അഭിമാനമില്ലാതാക്കുവാൻ സമർത്ഥമായ കാമദേവൻെറ വാക്കായിത്തീർന്നു.

33. മഞ്ഞുകാലം അവസാനിച്ചതുകൊണ്ടു തെളിഞ്ഞ അധരങ്ങളോടുകൂടിയവരും ഇളംവെളുപ്പാർന്ന മുഖശോഭ കൈവന്നവരുമായ കിമ്പുരുഷസ്ത്രീകളുടെ പത്തിക്കീററുകളിൽ വിയർപ്പു സ്ഥാനം പിടിച്ചു.

34. സ്ഥാണുവനത്തിൽ പാർക്കുന്ന താപസന്മാർ അസമയത്തുണ്ടായ ആ വസന്തപ്രവൃത്തനം കണ്ടപ്പോൾ വളരെ ബുദ്ധിമുട്ടി വികാരങ്ങളെ നിയന്ത്രിച്ചു മനസ്സിനെ പാട്ടിൽനിർത്തി.

35. പൂവില്ലു കുലച്ചുകൊണ്ടു രതിദേവിയാൽ അനുഗതനായി മദനൻ ആ വനപ്രദേശത്തിൽ പ്രവേശിച്ചതോടുകൂടി ഇണചേർന്ന എല്ലാജീവികളും പരമകാഷ്ഠയെ പ്രാപിച്ച പ്രേമഭാവത്തെ പ്രവൃത്തികൊണ്ടു വെളിപ്പെടുത്തി.

36. വണ്ടു പ്രിയതമയെ അനുവർത്തിച്ചുകൊണ്ടു ഒരേ പുഷ്പപാത്രത്തിൽനിന്നു മധു നുകർന്നു. കൃഷ്ണസാരമൃഗം, സ്പർശസുഖംനിമിത്തം കണ്ണടച്ചു നില്ക്കുന്ന മാൻപേടയെ കൊമ്പുകൊണ്ടു മെല്ലെ തലോടി.

37. പിടിയാന താമരപ്പൂമ്പൊടിയുടെ മണമുള്ള ജലം കവിൾക്കൊണ്ടു പ്രേമത്തോടുകൂടി കൊമ്പനാനയ്ക്കു പകർന്നുകൊടുത്തു. ചക്രവാകപ്പക്ഷി പകുതി കടിച്ച താമരവളയം തൻെറ പ്രിയതമയ്ക്കു സല്ക്കരിച്ചു.

38. ഗാനാലാപങ്ങൾക്കിടയ്ക്കു വിയർപ്പുതുള്ളികളാൽ അല്പാല്പം കുതിന്ന പത്തിക്കീറേറാടുകൂടിയതും മധുപാനത്താൽ ചുഴന്ന കണ്ണുകൾകൊണ്ടു ശോഭിക്കുന്നതുമായ പ്രിയതമയുടെ മുഖത്തെ കിംപുരുഷൻ ചുംബിച്ചു.

39 പര്യാപ്തപുഷ്പസ്തബകസ്തനാഭ്യഃ
സ്ഫുരൽപ്രവാളോഷ്ഠമനോഹരാഭ്യഃ
ലതാവധൂഭ്യസ്തരവോഽപ്യവാപുർ-
വിനമ്രശാഖാഭുജബന്ധനാനി.

40 ശ്രുതാപ്സരോഗീതിരപി ക്ഷണേഽസ്മിൻ
ഹരഃ പ്രസംഖ്യാനപരോ ബഭൂവ
ആത്മേശ്വരാണാം ന ഹി ജാതു വിഘ്നാഃ
സമാധിഭേദപ്രഭവോ ഭവന്തി.

41 ലതാഗൃഹദ്വാരഗതോഽഥ നന്ദീ
വാമപ്രകോഷ്ഠാർപ്പിതഹേമവേത്രഃ
മുഖാർപ്പിതൈകാംഗുലിസംജ്ഞയൈവ
'മാ ചാപലാ'യേതി ഗണാൻ വ്യനൈഷീൽ.

42 നിഷ്കമ്പവൃക്ഷം നിഭൃതദ്വിരേഫം
മൂകാണ്ഡജം ശാന്തമൃഗപ്രചാരം
തച്ഛാസനാൽ കാനനമേവ സർവ്വം
ചിത്രാർപ്പിതാരംഭമിവാവതസ്ഥേ.

43 ദൃഷ്ടിപ്രപാതം പരിഹൃത്യ തസ്യ
കാമഃ പുരഃ ശുക്രമിവ പ്രയാണേ
പ്രാന്തേഷു സംസക്തനമേരുശാഖം
ധ്യാനാസ്പദം ഭൂതപതേർവിവേശ.

44 സ ദേവദാരുദ്രുമവേദികായാം
ശാർദ്ദൂലചർമ്മവ്യവധാനവത്യാം
ആസീനമാസന്നശരീരപാത-
സ്ത്രിയംബകം സംയമിനം ദദർശ.

45 പര്യങ്കബന്ധസ്ഥിരപൂർവ്വകായ-
മൃജ്വായതം സന്നമിതോഭയാംസം
ഉത്താനപാണിദ്വയസന്നിവേശാൽ
പ്രഫുല്ലരാജീവമിവാങ്കമദ്ധ്യേ,

46 ഭുജംഗമോന്നദ്ധജടാകലാപം
കർണ്ണാവസക്തദ്വിഗുണാക്ഷസൂത്രം
കണ്ഠപ്രഭാസംഗവിശേഷനീലാം
കൃഷ്ണത്വചം ഗ്രന്ഥിമതീം ദധാനം,

47 കിഞ്ചിൽപ്രകാശസ്തിമിതോഗ്രതാരൈർ-
ഭ്രൂവിക്രിയായാം വിരതപ്രസംഗൈഃ
നേത്രൈരവിസ്പന്ദിതപക്ഷ്മമാലൈർ-
ലക്ഷീകൃതഘ്രാണമധോമയൂഖൈഃ,

48 അവൃഷ്ടിസംരംഭമിവാംബുവാഹ-
മപാമിവാധാരമനുത്തരംഗം
അന്തശ്ചരാണാം മരുതാം നിരോധാ-
ന്നിവാതനിഷ്കമ്പമിവ പ്രദീപം,

39. മുഴുത്ത മലർക്കുലകളാകുന്ന സ്തനങ്ങളോടുകൂടിയവരും തുടിക്കുന്ന പല്ലവാധരങ്ങളാൽകൊണ്ടു മനോഹാരിണികളുമായ ലതാവനിതമാരിൽനിന്ന്, മരങ്ങളും, താഴ്ന്ന ശാഖകളാകുന്ന കരങ്ങളെകൊണ്ടുള്ള ആലിംഗനങ്ങളെ അനുഭവിച്ചു.

40. ഇങ്ങിനെയുള്ള ആ സമയത്തു അപ്സരഃസ്ത്രീകളുടെ ഗാനങ്ങൾ കേട്ടിട്ടും ഭഗവാൻ ശങ്കരൻ സമാധിയിൽ ഉറച്ചിരുന്നു. ആത്മേശ്വരന്മാരുടെ സമാധിക്കു ഭംഗം വരുത്തുവാൻ ഒരിക്കലും വിഘ്നങ്ങൾ ശക്തങ്ങളാകയില്ല.

41. ആ സമയത്തു വള്ളിക്കുടിലിന്റെ പ്രവേശനദ്വാരത്തിൽ നില്ക്കുന്ന നന്ദികേശ്വരൻ പൊൻചൂരൽ ഇടത്തുകൈത്തണ്ടയിൽ ചേർത്തുവെച്ചു വായ്ക്കുനേരെ ഒരു വിരൽവെച്ചു കാണിച്ച ആഗ്യംകൊണ്ടുതന്നെ ''ചാപല്യം കാണിക്കരുത്'' എന്നു ഭൂതഗണങ്ങളെ ശാസിച്ചു.

42. വൃക്ഷങ്ങൾ അനങ്ങിയില്ല, വണ്ടുകൾ മൂളിയില്ല, പക്ഷികൾ മിണ്ടിയില്ല, മൃഗങ്ങൾ സഞ്ചരിച്ചില്ല—ആ നന്ദിയുടെ ആജ്ഞയാൽ ആ കാടു മുഴുവനും ചിത്രത്തിലെഴുതിയതുപോലെ (നിശ്ചലമായി) നിന്നു.

43. യാത്ര പുറപ്പെടുമ്പോൾ മുമ്പിൽ ശുക്രന്റെ എന്നപോലെ നന്ദികേശ്വരന്റെ നോട്ടപ്പാടിൽനിന്നൊഴിഞ്ഞുകൊണ്ടു കാമദേവൻ, നാലുപാടും നമേരുശാഖകൾ ഇടതിങ്ങി നില്ക്കുന്ന ശിവന്റെ ധ്യാനസ്ഥാനത്ത് എത്തിച്ചേർന്നു.

44. പുലിത്തോൽവിരിപ്പുകൊണ്ടു മറഞ്ഞിട്ടുള്ള ദേവദാരുവൃക്ഷത്തറയിൽ ഇരിക്കുന്നവനും സംയമിയുമായ മുക്കണ്ണനെ ശരീരനാശമടുത്തിരുന്ന കാമദേവൻ കണ്ടു.

45. വീരാസനം ബന്ധിക്കുകയാൽ സ്ഥിരമായ പൂർവകായത്തോടുകൂടി നേരെ നിവർന്നിരിക്കുന്നവനും ഇരുതോളുകളും അല്പം കുനിച്ചു മടിയിൽ രണ്ടുകൈകളും വിടർന്ന താമരപ്പൂവുപോലെ മലർത്തിവെച്ചിട്ടുള്ളവനുമായിരുന്നു മുക്കണ്ണൻ.

46. പാമ്പുകളെക്കൊണ്ടു മേൽപ്പോട്ടുകെട്ടിയ ജടാമണ്ഡലത്തോടുകൂടിയവനും കണ്ണുങ്ങളിൽ രണ്ടിഴയായി രുദ്രാക്ഷമാല ധരിച്ചിട്ടുള്ളവനും കണ്ഠത്തിലെ പ്രഭ ചേരുകയാൽ കൂടുതൽ നീലിമപൂണ്ട, കെട്ടുള്ള കൃഷ്ണാജിനമേന്തിയവനുമായിരുന്നു മുക്കണ്ണൻ

47. അല്പം പ്രകാശത്തോടുകൂടി നിശ്ചലങ്ങളായും ഉഗ്രങ്ങളായുമുള്ള കൺമണികളോടുകൂടിയവയും തീരെ അനങ്ങാത്ത പുരികങ്ങളുള്ളവയും ഇളക്കമററ ഇമകളോടു ചേർന്നവയും കിരണങ്ങൾ കീഴോട്ടു വീഴുന്നവയുമായ മൂന്നു കണ്ണുകളും നാസാഗ്രത്തിൽ ഉറപ്പിച്ചിരിക്കുന്നവനുമായിരുന്നു മുക്കണ്ണൻ.

48. ഉള്ളിലെ പ്രാണവായുക്കളെ അടക്കിനിർത്തുകനിമിത്തം മാരി ചൊരിയാൻ തിടുക്കപ്പെടാതെ നിൽക്കുന്ന കാർമേഘംപോലെയും തിരകളടങ്ങി നില്ക്കുന്ന സമുദ്രംപോലെയും കാറേറൽക്കാതെ അനങ്ങാതെ കത്തുന്ന ദീപശിഖപോലെയും വർത്തിക്കുന്നവനായിരുന്നു മുക്കണ്ണൻ.

49 കപാലനേത്രാന്തരലബ്ധമാർഗ്ഗൈർ-
ജ്യോതിഃപ്രരോഹൈരുദിതൈഃ ശിരസ്തഃ
മൃണാളസൂത്രാധികസൌകുമാര്യാം
ബാലസ്യ ലക്ഷ്മീം ഗ്ലപയന്തമിന്ദോഃ,

50 മനോ നവദ്വാരനിഷിദ്ധവൃത്തി
ഹൃദി വ്യവസ്ഥാപ്യ സമാധിവശ്യം.
യമക്ഷരം ക്ഷേത്രവിദോ വിദുസ്ത-
മാത്മാനമാത്മന്യവലോകയന്തം.

51 സ്മരസ്തഥാഭൂതമയുഗ്മനേത്രം
പശ്യന്നദൂരാന്മനസാപ്യധൃഷ്യം
നാലക്ഷയൽ സാധ്വസസന്നഹസ്തഃ
സ്രസ്തം ശരം ചാപമപി സ്വഹസ്താൽ.

52 നിർവ്വാണഭൂയിഷ്ഠമഥാസ്യ വീര്യം
സന്ധുക്ഷയന്തീവ വപുർഗ്ഗുണേന
അനുപ്രയാതാ വനദേവതാഭ്യാ-
മദൃശ്യത സ്ഥാവരരാജകന്യാ,

53 അശോകനിർഭത്സിതപത്മരാഗ-
മാകൃഷ്ടഹേമദ്യുതികർണ്ണികാരം
മുക്താകലാപീകൃതസിന്ദുവാരം
വസന്തപുഷ്പാഭരണം വഹന്തീ,

54 ആവർജ്ജിതാ കിഞ്ചിദിവ സ്തനാഭ്യാം
വാസോ വസാനാ തരുണാർക്കരാഗം
സുജാതപുഷ്പസ്തബകാവനമ്രാ
സഞ്ചാരിണീ പല്ലവിനീ ലതേവ,

55 സ്രസ്താം നിതംബാദവലംബമാനാ
പുനഃപുനഃ കേസരദാമകാഞ്ചീം
ന്യാസീകൃതാം സ്ഥാനവിദാ സ്മരേണ
മൌർവീം ദ്വിതീയാമിവ കാർമ്മുകസ്യ.

56 സുഗന്ധിനിശ്വാസവിവൃദ്ധതൃഷ്ണം
ബിംബാധരാസന്നചരം ദ്വിരേഫം
പ്രതിക്ഷണം സംഭ്രമലോലദൃഷ്ടിർ-
ലീലാരവിന്ദേന നിവാരയന്തീ.

57 താം വീക്ഷ്യ സർവ്വാവയവാനവദ്യാം
രതേരപി ഹ്രീതിമിവാദധാനാം
ജിതേന്ദ്രിയേ ശൂലിനി പുഷ്പചാപഃ
സ്വകർമ്മസിദ്ധിം പുനരാശശംസ.

58 ഭവിഷ്യതഃ പത്യുരുമാ ച ശംഭോഃ
സമാസസാദ പ്രതിഹാരഭൂമിം
യോഗാൽ സ ചാന്തഃ പരമാത്മസംജ്ഞം
ദൃഷ്ട്വാ പരം ജ്യോതിരുപാരരാമ.

49. തലയിൽനിന്നുദിച്ച ബ്രഹ്മകപാലത്തിലെ കണ്ണുകളിൽക്കൂടി പുറത്തേക്കു വരുന്ന തേജസ്സിന്റെ അങ്കുരങ്ങൾകൊണ്ടു താമരനൂലിനേക്കാൾ നേർമ്മയേറിയ ബാലചന്ദ്രന്റെ കാന്തിയെ മങ്ങിപ്പിക്കുന്നവനുമായിരുന്നു മുക്കണ്ണൻ.

50. നവദ്വാരങ്ങളിലൂടെയുള്ള പ്രവർത്തനങ്ങളിൽനിന്നു നിവർത്തിപ്പിച്ച മനസ്സിനെ സമാധികൊണ്ടു വശപ്പെടുത്തി ഹൃദയത്തിലുറപ്പിച്ചു, ക്ഷേത്രജ്ഞന്മാർ അക്ഷരമെന്ന് യാതൊരുത്തനെ അറിയുന്നുവോ ആ ആത്മാവിനെ ആത്മാവിൽ കണ്ടുകൊണ്ടിരിക്കുന്നവനുമായിരുന്നു മുക്കണ്ണൻ.

51. മനസ്സുകൊണ്ടുപോലും ആക്രമിക്കുവാൻ സാധിക്കാത്ത മേൽവർണ്ണിച്ച വിധത്തിലുള്ള മുക്കണ്ണനെ സമീപത്തുതന്നെ കണ്ടപ്പോൾ കാമദേവൻ ഭയംനിമിത്തം കൈ കുഴഞ്ഞു അമ്പും വില്ലും തന്റെ കയ്യിൽനിന്ന് ഊർന്നു വീണതു് അറിഞ്ഞില്ല.

52. ആ സമയത്തു മിക്കവാറും കെട്ടിരുന്ന കാമദേവന്റെ വീര്യത്തെ തന്റെ ശരീരസൌന്ദര്യത്താൽ ഊതിക്കത്തിച്ചുകൊണ്ടെന്നപോലെ രണ്ടു വനദേവതകളാൽ പിൻതുടരപ്പെടുന്ന പാർവ്വതി വരുന്നതായി കാണപ്പെട്ടു.

53. പത്മരാഗത്തെ നിന്ദിക്കുന്ന അശോകസൂനങ്ങൾ, കാഞ്ചനശോഭയെ അധിക്ഷേപിക്കുന്ന കർണ്ണികാരപ്പൂക്കൾ, മുത്തുമാലയാക്കി നിർമ്മിച്ച കരിനൊച്ചിപ്പൂക്കൾ എന്നിങ്ങനെ വസന്തപുഷ്പങ്ങൾകൊണ്ടുള്ള ആഭരണങ്ങൾ അണിഞ്ഞവളായിരുന്നു പാർവ്വതി.

54. സ്തനഭാരത്താൽ അല്പം കുനിയുകയും ബാലസൂര്യനെപ്പോലെ തുടുപ്പുള്ള പട്ടുവസ്ത്രം ധരിക്കുകയും ചെയ്തിരുന്നതിനാൽ കനത്ത പൂങ്കുലകളാൽ ചാഞ്ഞു തളിരുകളാൽ അലംകൃതയായി നടന്നുവരുന്ന വള്ളിയെപോലെയായിരുന്നു പാർവ്വതി.

55. യോഗ്യമായ സ്ഥാനമറിയുന്ന കാമദേവനാൽ നിക്ഷേപിക്കപ്പെട്ട വില്ലിന്റെ രണ്ടാമത്തെ ഞാണെന്നപോലെയുള്ളതും നിതംബത്തിൽനിന്നു കിഴിഞ്ഞുകൊണ്ടിരിക്കുന്നതുമായ ഇലഞ്ഞിപ്പൂമാലകൊണ്ടുള്ള അരഞ്ഞാൺ വീണ്ടും വീണ്ടും മേല്പോട്ടേററിക്കൊണ്ടിരുന്നു പാർവ്വതി.

56. സൌരഭ്യമേറിയ നിശ്വാസത്തിൽ കൊതിവർദ്ധിച്ച ബിംബാധരത്തിനുചുററും പാറിക്കളിക്കുന്ന ഭ്രമരത്തെ ഭയചഞ്ചലങ്ങളായ ദൃഷ്ടികളോടെ നോക്കി കളിത്താമരപ്പൂവുകൊണ്ടു തടഞ്ഞുകൊണ്ടിരുന്നു പാർവ്വതി.

57. എല്ലാ അവയവങ്ങളിലും നിർദ്ദോഷയും രതിക്കുപോലും ലജ്ജയുളവാക്കുന്നവളുമായ അവളെ കണ്ടതോടുകൂടി പൂവമ്പൻ, ഇന്ദ്രിയനിഗ്രഹം ചെയ്ത ശിവനിൽ തന്റെ കാര്യം സാധിക്കുമെന്നു വീണ്ടും ആശിച്ചു.

58. പാർവ്വതി ഭാവിവരനായ ശിവന്റെ പടിയ്ക്കൽ എത്തുകയും ചെയ്തു. അദ്ദേഹം പരമാത്മാവാകുന്ന പരമജ്യോതിസ്സിനെ ഹൃദയത്തിൽ ദർശിച്ചിട്ടു യോഗത്തിൽനിന്നു വിരമിയ്ക്കുകയും ചെയ്തു.

59 തതോ ഭുജംഗാധിപതേഃ ഫണാഭി–
രധഃ കഥഞ്ചിൽ ധൃതഭൂമിഭാഗഃ
ശനൈഃ കൃതപ്രാണവിമുക്തിരീശഃ
പര്യങ്കബന്ധം നിബിഡം ബിഭേദ.
60 തസ്മൈ ശശംസ പ്രണിപത്യ നന്ദീ
ശുശ്രൂഷയാ ശൈലസുതാമുപേതാം
പ്രവേശയാമാസ ച ഭർത്തുരേനാം
ഭ്രൂക്ഷേപമാത്രാനുമതപ്രവേശാം.
61 തസ്യാഃ സഖീഭ്യാം പ്രണിപാതപൂർവ്വം
സ്വഹസ്തലൂനഃ ശിശിരാത്യയസ്യ
വ്യകീര്യത ത്ര്യംബകപാദമൂലേ
പുഷ്പോച്ചയഃ പല്ലവഭംഗഭിന്നഃ.
62 ഉമാപി നീലാളകമദ്ധ്യശോഭി
വിസ്രംസയന്തീ നവകർണ്ണികാരം
ചകാര കർണ്ണച്യുതപല്ലവേന
മൂർദ്ധ്നാ പ്രണാമം വൃഷഭധ്വജായ.
63 'അനന്യഭാജം പതിമാപ്നുഹീ'തി
സാ ഭവ്യമേവാഭിഹിതാ ഭവേന
ന ഹീശ്വരവ്യാഹൃതയഃ കദാചിൽ
പുഷ്ണന്തി ലോകേ വിപരീതമർത്ഥം.
64 കാമസ്തു ബാണാവസരം പ്രതീക്ഷ്യ
പതംഗവദ്വഹ്നിമുഖം വിവിക്ഷുഃ
ഉമാസമക്ഷം ഹരബദ്ധലക്ഷ്യഃ
ശരാസനജ്യാം മുഹുരാമമർശ.
65 അഥോപനിന്യേ ഗിരിശായ ഗൌരീ
തപസ്വിനേ താമ്രരുചാ കരേണ
വിശോഷിതാം ഭാനുമതോ മയൂഖൈർ–
മന്ദാകിനീപുഷ്കരബീജമാലാം.
66 പ്രതിഗ്രഹീതും പ്രണയിപ്രിയത്വാൽ
ത്രിലോചനസ്താമുപചക്രമേ ച
സമ്മോഹനം നാമ ച പുഷ്പധന്വാ
ധനുഷ്യമോഘം സമധത്ത ബാണം.
67 ഹരസ്തു കിഞ്ചിൽ പരിലുപ്തധൈര്യ–
ശ്ചന്ദ്രോദയാരംഭ ഇവാംബുരാശിഃ
ഉമാമുഖേ ബിംബഫലാധരോഷ്ഠേ
വ്യാപാരയാമാസ വിലോചനാനി.
68 വിവൃണ്വതീ ശൈലസുതാപി ഭാവ–
മംഗൈഃ സ്ഫുരൽബാലകദംബകല്പൈഃ
സാചിക്രിയാചാരുതരേണ തസ്ഥൗ
മുഖേന പര്യസ്തവിലോചനേന.

59. അതിനുശേഷം, താൻ ഇരിക്കുന്ന ഭൂഭാഗത്തെ, അടിയിൽ അനന്തൻ പടങ്ങൾകൊണ്ടു ആയാസപ്പെട്ടു താങ്ങിനില്ക്കവേ ശിവൻ മെല്ലെ മെല്ലെ പ്രാണവായുക്കളെ പുറത്തുവിട്ടു ദൃഢമായിരുന്ന വീരാസനബന്ധത്തെ ശിഥിലീകരിച്ചു.

60. നന്ദി നമസ്കരിച്ചുകൊണ്ടു, ശൈലജ ശുശ്രൂഷയ്ക്കു വന്നുനില്ക്കുന്നതായും വിവരം പരമശിവനോടുണർത്തിച്ചു. സ്വാമി പുരികക്കൊടിയുടെ ഇളക്കി കൊണ്ടുമാത്രം പ്രവേശാനുവാദം നല്കിയപ്പോൾ അവളെ അകത്തേക്കു പ്രവേശിപ്പിക്കുകയും ചെയ്തു.

61. അവളുടെ തോഴിമാർ രണ്ടുപേരും സ്വന്തം കൈകൊണ്ടു പറിച്ചവയും തളിരുകൾ ഇടകലർന്നിട്ടുള്ളവയുമായ വസന്താരംഭത്തിലെ പുഷ്പങ്ങളെ ശിവന്റെ തൃപ്പാദങ്ങളിൽ നമസ്കാരപൂർവ്വം സമർപ്പിച്ചു.

62. പാർവ്വതിയും കറുത്ത കുറുനിരകൾക്കിടയിൽ വിളങ്ങുന്ന പുതുകർണ്ണികാരപ്പൂക്കൾ കിഴിഞ്ഞുതുങ്ങുമാറും കർണ്ണങ്ങളിലണിഞ്ഞ തളിരുകൾ കൊഴിയുമാറും ശിരസ്സുകൊണ്ടു പരമശിവനെ നമസ്കരിച്ചു.

63. ''നിനക്കു മറ്റൊരാളെയും ഭജിക്കാത്ത ഭർത്താവുണ്ടാകട്ടെ'' എന്നു ഭഗവാൻ ശങ്കരൻ, വരാനിരിക്കുന്ന കാര്യംതന്നെ അവളോടു അരുളിച്ചെയ്തു. സർവ്വേശ്വരന്മാരുടെ അരുളപ്പാടുകൾ ഒരിക്കലും വിപരീതാർത്ഥമുളവാക്കുകയില്ലതന്നെ.

64. കാമനാകട്ടെ പതംഗത്തെപ്പോലെ അഗ്നിയുടെ വായിൽ പ്രവേശിക്കുവാൻ ഒരുങ്ങി ശരമെയ്യുവാനുള്ള സമയംനോക്കി പാർവ്വതിയുടെ മുമ്പിൽവെച്ചു ശിവനെ ലക്ഷ്യമാക്കി അമ്പോടുകൂടിയ വില്ലിന്റെ ഞാണിനെ വീണ്ടും വീണ്ടും സ്പർശിച്ചു.

65. അപ്പോൾ പാർവ്വതി, വെയിലിലിട്ടുണക്കിയ, മന്ദാകിനിയിലെ താമരയുടെ കുരുക്കൾകൊണ്ടുണ്ടാക്കിയ മാലയെ തുടുത്ത കൈകൊണ്ടു തപസ്വിയായ ശിവനു നീട്ടിക്കാട്ടി.

66. ശിവൻ ഭക്തജനവാത്സല്യംകൊണ്ട് അതു കൈക്കൊള്ളുവാനും തയ്യാറായി. (അതേസമയത്തു) പുഷ്പബാണൻ സമ്മോഹനമെന്നു നാമമുള്ള അമോഘമായ ശരം ചാപത്തിൽ തൊടുക്കുകയുംചെയ്തു.

67. ശിവനാകട്ടെ, ചന്ദ്രോദയം ആരംഭിക്കുമ്പോൾ ആഴിയെന്നപോലെ അല്പം മനസ്സിളകുകയാൽ തൊണ്ടിപ്പഴംപോലുള്ള ചുണ്ടുകളോടുകൂടിയ പാർവ്വതിയുടെ വദനത്തിൽ മുക്കണ്ണും വ്യാപരിപ്പിച്ചു.

68. ഗിരിമകളും രോമാഞ്ചം നിമിത്തം മൊട്ടിട്ടു നില്ക്കുന്ന തൈക്കടമ്പുപോലുള്ള അവയവങ്ങളുമായി ലാവണ്യം വഴിയുമാറ് മുഖംതിരിച്ചു സുന്ദരമായ കടാക്ഷവീക്ഷണത്തോടുകൂടി നിന്നു.

69 അഥേന്ദ്രിയക്ഷോഭമയുഗ്മനേത്രഃ
പുനർവശിത്വാൽ ബലവന്നിഗൃഹ്യ
ഹേതും സ്വചേതോവികൃതേർദിദൃക്ഷുർ-
ദിശാമുപാന്തേഷു സസർജ്ജ ദൃഷ്ടിം,
70 സ ദക്ഷിണാപാംഗനിവിഷ്ടമുഷ്ടിം
നതാംസമാകുഞ്ചിതസവ്യപാദം
ദദർശ ചക്രീകൃതചാരുചാപം
പ്രഹർത്തുമഭ്യുദ്യതമാത്മയോനിം.
71 തപഃപരാമർശവിവൃദ്ധമന്യോർ-
ഭ്രൂഭംഗദുഷ്പ്രേക്ഷ്യമുഖസ്യ തസ്യ
സ്ഫുരന്നുദർച്ചിഃ സഹസാ തൃതീയാ—
ദക്ഷ്ണഃ കൃശാനുഃ കില നിഷ്പപാത.
72 'ക്രോധം പ്രഭോ! സംഹര സംഹരേ'തി
യാവൽ ഗിരഃ ഖേ മരുതാം ചരന്തി
താവൽ സ വഹ്നിർഭവനേത്രജന്മാ
ഭസ്മാവശേഷം മദനം ചകാര.
73 തീവ്രാഭിഷംഗപ്രഭവേണ വൃത്തിം
മോഹേന സംസ്തംഭയതേന്ദ്രിയാണാം
അജ്ഞാതഭർത്തൃവ്യസനാ മുഹൂർത്തം
കൃതോപകാരേവ രതിർബ്ബഭൂവ.
74 തമാശു വിഘ്നം തപസസ്തപസ്വീ
വനസ്പതിം വജ്ര ഇവാവഭജ്യ
സ്ത്രീസന്നികർഷം പരിഹർത്തുമിച്ഛ-
ന്നന്തർദ്ദധേ ഭൂതപതിഃ സഭൂതഃ.
75 ശൈലാത്മജാപി പിതുരുച്ഛിരസോഽഭിലാഷം
വ്യർത്ഥം സമർത്ഥ്യ ലളിതം വപുരാത്മനശ്ച
സഖ്യോഃ സമക്ഷമിതി ചാധികജാതലജ്ജാ
ശൂന്യാ ജഗാമ ഭവനാഭിമുഖീ കഥഞ്ചിൽ.
76 സപദി മുകുളിതാക്ഷീം രുദ്രസംരംഭഭീത്യാ
ദുഹിതരമനുകമ്പ്യാമദ്രിരാദായ ദോർഭ്യാം
സുരഗജ ഇവ ബിഭ്രൽ പത്മിനീം ദന്തലഗ്നാം
പ്രതിപഥഗതിരാസീദ്വേഗദീർഘീകൃതാംഗഃ.

ഇതി തൃതീയഃ സർഗ്ഗഃ

## ചതുർത്ഥഃ സർഗ്ഗഃ

1 അഥ മോഹപരായണാ സതീ
വിവശാ കാമവധൂർവിബോധിതാ
വിധിനാ പ്രതിപാദയിഷ്യതാ
നവവൈധവ്യമസഹ്യവേദനം.

69. അപ്പോഴേക്കും ശിവൻ ഇന്ദ്രിയങ്ങളുടെ ക്ഷോഭം തന്റെ സംയമ ശക്തിയാൽ നല്ലപോലെ അടക്കിയിട്ട തന്റെ മനോവികാരത്തിന്ന കാരണമെന്തെന്ന കണ്ടുപിടിപ്പാനായി എല്ലാഭാഗത്തേക്കും കണ്ണയച്ചു.

70. അദ്ദേഹം, വലത്തെ കടക്കണ്ണിന്നരികിൽ മുഷ്ടി ചേർത്തു ചുമൽ കുനിഞ്ഞു ഇടംകാൽ ഒട്ട വളച്ചു അഴകററ ചാപം വലിച്ചു വട്ടംവെപ്പിച്ച് എയ്യുവാൻ ഒരുങ്ങി നില്ക്കുന്ന മന്മഥനെ കണ്ടു.

71. തപസ്സിനെ പരമാർശിച്ചതുനിമിത്തം ക്രുദ്ധനായി ചില്ലിക്കൊടി വളഞ്ഞുയരുകയാൽ നോക്കുവാൻ വയ്യാത്ത മുഖത്തോടുകൂടിയ അദ്ദേഹ ത്തിന്റെ മൂന്നാം തൃക്കണ്ണിൽനിന്ന ക്ഷണത്തിൽ തീക്കട്ട പൊട്ടിത്തെ റിച്ചു.

72. 'പ്രഭോ! ക്രോധം ഒതുക്കണമേ ഒതുക്കണമേ' എന്ന ദേവന്മാരുടെ വാക്കുകൾ ഗഗനത്തിൽ പരക്കുന്നതിന്നുമുമ്പു ഹരന്റെ കണ്ണിൽനിന്ന ഉവായ ആ അഗ്നി മനോഭവനെ ഭസ്മമാക്കിക്കളഞ്ഞു.

73. തീവ്രമായ ആഘാതം നിമിത്തം ഇന്ദ്രിയവൃത്തികളെ സ്തംഭിപ്പിച്ചു കളഞ്ഞ മോഹാലസ്യത്താൽ ഭർത്തൃദുഃഖം അറിയാനിടയാകാതിരുന്നതി നാൽ രതി അല്പനേരത്തേക്കു ഉപകാരം ചെയ്യപ്പെട്ടവളെപോലെയായി.

74. തപസ്വിയായ ഹരൻ, വൃക്ഷത്തെ ഇടിത്തീയെന്നപോലെ ആ തപോവിഘ്നത്തെ ക്ഷണത്തിൽ നശിപ്പിച്ചിട്ട്, സ്ത്രീസാമീപ്യത്തെ ഒഴിവാക്കാൻവേണ്ടി ഭൂതഗണത്തോടുകൂടി മറഞ്ഞുകളഞ്ഞു.

75. പാർവ്വതിയാവട്ടെ അച്ഛന്റെ ഉന്നതമായ ആഗ്രഹവും തന്റെ ലളി തമായ രൂപവും പാഴായെന്നുറച്ചും സഖികളുടെ മുമ്പിൽവെച്ചായല്ലോ എന്ന ചിന്തിച്ചു കൂടുതൽ ലജ്ജപൂണ്ടും ശൂന്യഹൃദയയായിട്ട് എങ്ങനെയോ ഗൃഹത്തിനുനേക്കു നടന്നു.

76. രുദ്രന്റെ ക്രോധം കണ്ടു ഭയപ്പെട്ടു കണ്ണടഞ്ഞുപോയ ദയനീയയായ പുത്രിയെ ഹിമവാൻ വന്ന രണ്ടു കൈകൾകൊണ്ടെടുത്തു്, താമരവല്ലിയെ കൊമ്പുകളിലെടുത്ത ഐരാവതത്തെപോലെ ഗതിവേഗംകൊണ്ടു നീളുന്ന ശരീരത്തോടുകൂടി തിരിച്ചുനടന്നു.

മൂന്നാം സർഗ്ഗം കഴിഞ്ഞു

## നാലാം സർഗ്ഗം

1. പിന്നീട് അബോധാവസ്ഥയിൽ അകപ്പെട്ടിരുന്ന, വൈവശ്യംപൂണ്ട കാമപത്നി (രതി) അസഹ്യമായ വേദനയുളവാക്കുന്ന പുതുവൈധവ്യം അനുഭവിപ്പിക്കുവാൻ ഒരുമ്പെട്ട വിധിയാൽ ഉണർത്തപ്പെട്ടു.

2 അവധാനപരേ ചകാര സാ
പ്രളയാന്തോന്മിഷിതേ വിലോചനേ
ന വിവേദ തയോരതൃപ്തയോഃ
പ്രിയമത്യന്തവിലുപ്തദർശനം.
3 അയി ജീവിതനാഥ! ജീവസീ-
ത്യഭിധായോത്ഥിതയാ തയാ പുരഃ
ദദൃശേ പുരുഷാകൃതി ക്ഷിതൌ
ഹരകോപാനലഭസ്മ കേവലം.
4 അഥ സാ പുനരേവ വിഹ്വലാ
വസുധാലിംഗനധൂസരസ്തനീ
വിലലാപ വികീർണ്ണമൂർദ്ധജാ
സമദുഃഖാമിവ കുർവ്വതീ സ്ഥലീം.
5 "ഉപമാനമഭൂദ്വിലാസിനാം
കരണം യത്തവ കാന്തിമത്തയാ
തദിദം ഗതമീദൃശീം ദശാം,
ന വിദീര്യേ, കഠിനാഃ ഖലു സ്ത്രീയഃ.
6 ക്വ നു മാം ത്വദധീനജീവിതാം
വിനികീര്യ ക്ഷണഭിന്നസൌഹൃദഃ
നളിനീം ക്ഷതസേതുബന്ധനോ
ജലസംഘാത ഇവാസി വിദ്രുതഃ.
7 കൃതവാനസി വിപ്രിയം ന മേ
പ്രതികൂലം ന ച തേ മയാ കൃതം
കിമകാരണമേവ ദർശനം
വിലപന്ത്യൈ രതയേ ന ദീയതേ?
8 സ്മരസി സ്മര! മേഖലാഗുണൈ-
രുത ഗോത്രസ്ഖലിതേഷു ബന്ധനം
ച്യുതകേസരദൂഷിതേക്ഷണാ-
ന്യവതംസോല്പലതാഡിതാനി വാ?
9 ഹൃദയേ വസസീതി മൽപ്രിയം
യദവോചസ്തദവൈമി കൈതവം
ഉപചാരപദം ന ചേദിദം,
ത്വമനംഗഃ, കഥമക്ഷതാ രതിഃ?
10 പരലോകനവപ്രവാസിനഃ
പ്രതിപത്സ്യേ പദവീമഹം തവ
വിധിനാ ജന ഏഷ വഞ്ചിത-
സ്ത്വദധീനം ഖലു ദേഹിനാം സുഖം.
11 രജനീതിമിരാവഗുണ്ഠിതേ
പുരമാർഗ്ഗേ ഘനശബ്ദവിക്ലബാഃ
വസതിം പ്രിയ! കാമിനാം പ്രിയാ-
സ്ത്വദൃതേ പ്രാപയിതും ക ഈശ്വരഃ?

2. മോഹാലസ്യം തീർന്നപ്പോൾ അവൾ കണ്ണുകൾ മിഴിച്ചു ഉററുനോക്കി. തൃപ്തി വരാത്ത അവളുടെ പ്രിയനെ ഇനി ഒരിക്കലും കാണുവാൻ സാധിക്കുകയില്ലെന്നു് അവൾ അറിഞ്ഞില്ല.

3. "അല്ലയോ ജീവനാഥ! അങ്ങു ജീവിച്ചിരിക്കുന്നുണ്ടല്ലോ" എന്നു പറഞ്ഞു് എഴുന്നേററ അവൾക്കു മുമ്പിൽ, നിലത്തു പുരുഷരൂപത്തിലുള്ള, ശിവൻെറ കോപാഗ്നിയുടെ ഭസ്മംമാത്രം കാണുമാറായി.

4. അതോടുകൂടി വീണ്ടും വിഹ്വലയായിത്തീർന്ന അവൾ ഭൂമിയിൽ കമിഴ്ന്നുവീണ സ്തനങ്ങളിൽ പൊടി പുരണ്ടും തലമുടി ചിന്നിച്ചിതറിയും ആ പ്രദേശത്തെ തുല്യദുഃഖമാക്കുമാറു വിലപിച്ചു.

5. 'കാന്തിവിശേഷത്താൽ വിലാസികളുടെ ഉപമാനമായിരുന്ന അങ്ങയുടെ ശരീരം ഇതാ ഈ അവസ്ഥയിലായി. ഞാൻ തകർന്നുപോകുന്നില്ല. സ്ത്രീകൾ കഠോരകൾ തന്നെ.

6. അങ്ങയിൽ മാത്രമർപ്പിയ്ക്കപ്പെട്ട ജീവിതത്തോടുകൂടിയ എന്നെ അങ്ങു ഒരു നിമിഷത്തിനുള്ളിൽ സ്നേഹം വിട്ടു് ഉപേക്ഷിച്ചു്, ചിറ തള്ളിമാററി താമരയെ ഉപേക്ഷിച്ച ജലസമൂഹമെന്നപോലെ എങ്ങോട്ടാണു് ഓടിപ്പോയ്ക്കളഞ്ഞതു്?

7. അങ്ങു് എനിക്കു് ഇഷ്ടമില്ലാത്തതൊന്നും ചെയ്തിട്ടില്ല. ഞാനും അങ്ങയ്ക്കെതിരായി ഒന്നും ചെയ്തിട്ടില്ല. അങ്ങിനെ ഒരുകാരണവുമില്ലാതിരിക്കെ വിലപിക്കുന്ന ഈ രതിക്കു് അങ്ങു ദർശനം തരാത്തതെന്തുകൊണ്ടാണു്?

8. അല്ലയോ സ്മര! പേർ മാറിവിളിച്ച അവസരങ്ങളിൽ അരഞ്ഞാൺ കൊണ്ടു ബന്ധിച്ചതിനെയോ അല്ലെങ്കിൽ പരാഗം പൊഴിഞ്ഞു കണ്ണിൽ വീഴുമാറു, കാതിൽ ധരിച്ചിരുന്ന ഉൽപലപുഷ്പംകൊണ്ടു തല്ലിയതിനെയോ അങ്ങു സ്മരിക്കുന്നുവോ?

9. "നീ എൻെറ ഹൃദയത്തിൽ വസിക്കുന്നു" എന്നു അങ്ങു എന്നോടു പ്രിയവാക്കു പറഞ്ഞിരുന്നതു കേവലം നുണയാണെന്നു ഞാൻ വിചാരിക്കുന്നു. അതു ഭംഗിവാക്കായിരുന്നില്ലെങ്കിൽ അങ്ങയുടെ ശരീരം നശിച്ചതിനുശേഷവും രതി ഒരു ഹാനിയും കൂടാതെ ഇരിക്കുന്നതെങ്ങനെ?

10. പരലോകത്തിൽ പുതിയ അതിഥിയായിത്തീർന്നിട്ടുള്ള അങ്ങയുടെ പദവിയെ ഞാൻ പിൻതുടരുന്നതാണു്. വിധിയാൽ ഈ ലോകത്തിലെ ജനങ്ങളാണു് വഞ്ചിക്കപ്പെട്ടതു്. ദേഹികളുടെ സുഖം അങ്ങയ്ക്കധീനമാണല്ലോ.

11. ഹേ വല്ലഭ! പട്ടണത്തിലെ വഴി രാത്രിയിൽ ഇരുട്ടു മൂടിക്കിടക്കെ, ഇടിമുഴക്കത്താൽ പേടിച്ചുവിറച്ച പ്രേയസികളെ കാമുകന്മാരുടെ പാർപ്പിടത്തിൽ എത്തിച്ചുകൊടുപ്പാൻ അങ്ങൊഴികെ ആരാണാളാകുന്നതു്?

12 നയനാന്യരുണാനി ഘൂർണ്ണയൻ
വചനാനി സ്ഖലയൻ പദേ പദേ
അസതി ത്വയി വാരുണീമദഃ
പ്രമദാനാമധുനാ വിഡംബനാ.

13 അവഗമ്യ കഥീകൃതം വപുഃ
പ്രിയബന്ധോസ്തവ നിഷ്ഫലോദയഃ
ബഹുളേഽപി ഗതേ നിശാകര-
സ്തനുതാം ദുഃഖമനംഗ! മോക്ഷ്യതി.

14 ഹരിതാരുണചാരുബന്ധനഃ
കളപുംസ്കോകിലശബ്ദസൂചിതഃ
വദ സമ്പ്രതി കസ്യ ബാണതാം
നവചൂതപ്രസവോ ഗമിഷ്യതി?

15 അളിപംക്തിരനേകശസ്ത്വയാ
ഗുണകൃത്യേ ധനുഷോ നിയോജിതാ
വിരുതൈഃ കരുണസ്വനൈരിയം
ഗുരുശോകാമനുരോദിതീവ മാം.

16 പ്രതിപദ്യ മനോഹരം വപുഃ
പുനരപ്യാദിശ താവദുത്ഥിതഃ
രതിദൂതിപദേഷു കോകിലാം
മധുരാലാപനിസർഗ്ഗപണ്ഡിതാം.

17 ശിരസാ പ്രണിപത്യ യാചിതാ-
ന്യുപഗൂഢാനി സവേപഥൂനി ച
സുരതാനി ച താനി തേ രഹഃ
സ്മര! സംസ്മൃത്യ ന ശാന്തിരസ്തി മേ.

18 രചിതം രതിപണ്ഡിത! ത്വയാ
നവമംഗേഷു മമേദമാർത്തവം
ധ്രിയതേ കുസുമപ്രസാധനം
തവ തച്ചാരു വപുർന്ന ദൃശ്യതേ.

19 വിബുധൈരസി യസ്യ ദാരുണൈ-
രസമാപ്തേ പരികർമ്മണി സ്മൃതഃ
തമിമം കുരു ദക്ഷിണേതരം
ചരണം നിർമ്മിതരാഗമേഹി മേ.

20 അഹമേത്യ പതംഗവർത്മനാ
പുനരങ്കാശ്രയിണീ ഭവാമി തേ
ചതുരൈഃ സുരകാമിനീജനൈഃ
പ്രിയ! യാവന്ന വിലോഭ്യസേ ദിവി.

21 'മദനേന വിനാകൃതാ രതിഃ
ക്ഷണമാത്രം കില ജീവിതേ'തി മേ
വചനീയമിദം വ്യവസ്ഥിതം
രമണ! ത്വാമനുയാമി യദ്യപി.

12. ചുവന്ന കണ്ണുകളെ ചുഴററിപ്പിക്കുകയും പദംതോറും വാക്കുകളെ ഇട റിയ്ക്കുകയും ചെയ്യുന്ന മദ്യലഹരി, ഇനി അങ്ങയുടെ അഭാവത്തിൽ സ്ത്രീ കളെ സംബന്ധിച്ചിടത്തോളം പരിഹാസകാരണം മാത്രമായി തീർന്നു പോകും.

13. അല്ലയോ അനങ്ഗ! ഉററ സ്നേഹിതനായ അങ്ങയുടെ ശരീരം കഥാവശേഷമായി എന്നറിഞ്ഞാൽ നിഷ്ഫലമായി ഉദിക്കുന്ന ചന്ദ്രൻ കറുത്തപക്ഷം കഴിഞ്ഞാലും തൻെറ കൃശതയെ വളരെ പ്രയാസപ്പെട്ടുമാത്രമേ ഉപേക്ഷിക്കുകയുള്ളു.

14. പച്ചയും ചുകപ്പും ഇടകലർന്നു ഭംഗിയാർന്ന ഞെട്ടിയോടുകൂടിയതും ആൺകുയിലിൻെറ മധുരശബ്ദത്താൽ സൂചിപ്പിയ്ക്കപ്പെടുന്നതുമായ പുതിയ മാവിൻപ്പൂവ്, പറയൂ, ഇനി ആർക്ക് അമ്പായിച്ചമയും?

15. അങ്ങയാൽ പല പ്രാവശ്യം വില്ലിൻെറ ഞാണിനായി ഉപയോ ഗിയ്ക്കപ്പെട്ട ഈ വണ്ടിൻനിര, ദയനീയസ്വരത്തിലുള്ള മുരംച്ചകൊണ്ട്, കഠിനമായ സങ്കടമുള്ള എന്നോടൊപ്പം കരയുന്നതുപോലെ തോന്നുന്നു.

16. അങ്ങു സുന്ദരമായ ശരീരം സ്വീകരിച്ച് എഴുന്നേററ്, മധുരമായി പാടു ന്നതിൽ സ്വയമേവ സാമത്ഥ്യമുള്ള പെൺകുയിലിനെ വീണ്ടും രതിയുടെ ദൂത്യത്തിൽ നിയോഗിച്ചാലും.

17. ഹേ സ്മര! രഹസ്സിൽ അങ്ങയുടെ തലതാഴ്ത്തി നമസ്ക്കരിച്ചു അഭ്യ ത്ഥിക്കപ്പെട്ട, വിറക്കൊണ്ടുകൊണ്ടുള്ള ആലിംഗനങ്ങളേയും കാമകേളികളേ യും വീണ്ടും വീണ്ടും ഓക്കുമ്പോഠം എനിക്കു് ഒരു സമാധാനവുമുണ്ടാകുന്നില്ല.

18. രതിയിൽ സമത്ഥനായുള്ളോവേ! എൻെറ അവയവങ്ങളിൽ അങ്ങ യാൽ അണിയിയ്ക്കപ്പെട്ട പുതിയ വസന്തപുഷ്പാഭരണം ഇപ്പോഴും നിലകൊള്ളുന്നു. അങ്ങയുടെ ആ സുന്ദരമായ ശരീരം കാണുന്നില്ലതാനും!

19. യാതൊരു കാലിലെ അണിയിക്കൽ പൂണ്ണമാകുന്നതിന്നു മുമ്പാണോ അങ്ങയെ ദയയില്ലാത്ത ദേവന്മാർ സ്മരിച്ചതു് ആ ഈ എൻെറ ഇടത്തേക്കാ ലിലെ ചെമ്പഞ്ഞിച്ചാറണിയൽ മുഴുവനാക്കിത്തരു. വരൂ.

20. അല്ലയോ പ്രിയതമ! അങ്ങു സ്വർഗ്ഗത്തിൽ സമത്ഥകളായ ദേവ സ്ത്രീകളാൽ വശത്താക്കപ്പെടുന്നതിനു മുൻപുതന്നെ ഞാൻ അഗ്നിമാർഗ്ഗ ത്തിൽക്കൂടി വന്നു് അങ്ങയുടെ മടിയിൽ കയറിയിരുന്നതാണ്.

21. അല്ലയോ രമണ! ഞാൻ അങ്ങയെ പിന്തുടർന്നു വന്നാലും ''കാമ നോടു വേർപെടുത്തപ്പെട്ട രതി കുറച്ചുനേരം ജീവിച്ചുപോൽ'' എന്ന അപ വാദം നിലനില്ക്കുകതന്നെചെയ്യും.

22 ക്രിയതാം കഥമന്ത്യമണ്ഡനം
പരലോകതവരിതസ്യ തേ മയാ
സമമേവ ഗതോ$f$സ്യതക്കിതാം
ഗതിമംഗേന ച ജീവിതേന ച.

23 ഋജ്ജുതാം നയതഃ സ്മരാമി തേ
ശരമുത്സംഗനിഷണ്ണധന്വനഃ
മധുനാ സഹ സസ്മിതാം കഥാം
നയനോപാന്തവിലോകിതം ച തൽ.

24 ക്വ നു തേ ഹൃദയംഗമഃ സഖാ
കുസുമായോജിതകാർമ്മുകോ മധുഃ
ന ഖല്വുഗ്രരുഷാ പിനാകിനാ
ഗമിതഃ സോ$f$പി സുഹൃൽഗതാം ഗതിം''

25 അഥ തൈഃ പരിദേവിതാക്ഷരൈർ-
ഹൃദയേ ദിഗ്ദ്ധശരൈരിവാഹതഃ
രതിമഭ്യവപത്തുമാതുരാം
മധുരാത്മാനമദർശയൽ പുരഃ.

26 തമവേക്ഷ്യ രുരോദ സാ ഭൃശം
സ്തനസംബാധമുരോ ജഘാന ച
സ്വജനസ്യ ഹി ദുഃഖമഗ്രതോ
വിവൃതദ്വാരമിവോപജായതേ.

27 ഇതി ചൈനമുവാച ദുഃഖിതാ
''സുഹൃദഃ പശ്യ വസന്ത! കിം സ്ഥിതം?
തദിദം കണശോ വികീര്യതേ
പവനൈർഭസ്മ കപോതകർബ്ബുരം.

28 അയി! സമ്പ്രതി ദേഹി ദർശനം
സ്മര! പര്യുത്സുക ഏഷ മാധവഃ
ദയിതാസ്വനവസ്ഥിതം നൃണാം
ന ഖലു പ്രേമ ചലം സുഹൃജ്ജനേ.

29 അമുനാ നനു പാർശ്വവർത്തിനാ
ജഗദാജ്ഞാം സസുരാസുരം തവ
ബിസതന്തുഗുണസ്യ കാരിതം
ധനുഷഃ പേലവപുഷ്പപത്രിണഃ.

30 ഗത ഏവ ന തേ നിവർത്തതേ
സ സഖാ ദീപ ഇവാനിലാഹതഃ
അഹമസ്യ ദശേവ, പശ്യ മാ-
മവിഷഹ്യവ്യസനേന ധൂമിതാം.

31 വിധിനാ കൃതമർദ്ധവൈശസം
നനു മാം കാമവധേ വിമുഞ്ചതാ
അനപായിനി സംശ്രയദ്രുമേ
ഗജഭഗ്നേ പതനായ വല്ലരീ.

22. പരലോകത്തിലേക്ക കതിച്ചുപോയ അങ്ങയ്ക്ക ഞാൻ എങ്ങിനെയാണ് ചരമാലങ്കരണംചെയ്യേണ്ടതു്? അങ്ങ ശരീരത്തോടും ജീവിതത്തോടുംകൂടി ഒരുമിച്ചുതന്നെ അവിചാരിതമായ ഗതിയെ പ്രാപിച്ചുവല്ലോ.

23. മടിയിൽ വില്ലുംവെച്ച അമ്പിൻെറ വളവു തീൎത്തുകൊണ്ടിരിയ്ക്കുന്ന അങ്ങ ചിരിച്ചുകൊണ്ടു വസന്തനുമായി സംസാരിച്ചിരുന്നതും കടക്കണ്ണാൽ ചെരിഞ്ഞു നോക്കിയിരുന്നതും എൻെറ സ്മരണയിൽ വരുന്നു.

24. അങ്ങയുടെ അകമഴിഞ്ഞ സ്നേഹിതനും പുഷ്പങ്ങളെക്കൊണ്ടു വില്ലുണ്ടാക്കിത്തരുന്നവനുമായ വസന്തൻ ഇപ്പോൾ എവിടെ? അയാളും ഉഗ്രകോപനായ പരമശിവനാൽ ചങ്ങാതി പോയ വഴിയ്ക്കുതന്നെ അയയ്ക്കപ്പെട്ടുവോ?''

25. അപ്പോൾ ആ വിലാപവാക്കുകളാൽ നഞ്ഞമ്പുകളാലെന്നപോലെ മുറിവേല്പിക്കപ്പെട്ട വസന്തൻ ദുഃഖിതയായ രതിയെ ആശ്വസിപ്പിയ്ക്കുവാനായി (രതിയുടെ) മുമ്പിൽ സ്വയം പ്രത്യക്ഷനായി.

26. അയാളെ കണ്ടപ്പോൾ അവൾ പൊട്ടികരഞ്ഞു. സ്തനങ്ങൾ ഞെരിയുമാറു നെഞ്ഞത്തടിയ്ക്കുകയും ചെയ്തു. സ്വജനങ്ങളുടെ മുമ്പിൽ ദുഃഖം തുറന്നു വിട്ടതുപോലെ തള്ളിപ്പുറപ്പെടുമല്ലോ.

27. ദുഃഖിതയായ അവൾ അയാളോടു് ഇങ്ങിനെ പറയുകയും ചെയ്തു. ''വസന്ത! കൂട്ടുകാരൻെറ അവസ്ഥ എന്താണെന്നു നോക്കു. പ്രാവിനെപ്പോലെ കലർപ്പുനിറം പൂണ്ട ആ ഭസ്മമിതാ കാററിൽ തരിതരിയായി പാറിപ്പറക്കുന്നു.

28. ഹേ സ്മര! ഇപ്പോൾ ഒന്നു ദൎശനംകൊടുക്കൂ. ഈ വസന്തൻ ഏററവും ഉൽക്കണ്ഠിതനാണ്. മനുഷ്യൎക്കു പ്രിയതമമാരിൽ സ്ഥിരമല്ലാത്ത സ്നേഹം സ്നേഹിതന്മാരിൽ ഒരിക്കലും ഇളക്കം തട്ടാത്തതാണ്.

29. താമരനൂൽ ഞാണും കോമളപുഷ്പങ്ങൾ അമ്പുമായിട്ടുള്ള അങ്ങയുടെ വില്ലിൻെറ ആജ്ഞയെ ദേവന്മാരും അസുരന്മാരുമടങ്ങിയ ഈ ലോകത്തെക്കൊണ്ടു് സമീപവൎത്തിയായി അനുസരിപ്പിക്കുന്നതു ഈ മാധവനാണല്ലോ.

30. അങ്ങയുടെ ആ കൂട്ടുകാരൻ കാറേററ ദീപംപോലെ ഇങ്ങിനി വരാത്തവണ്ണം പോയ്പ്പോകതന്നെ ചെയ്തു. ഞാൻ ആ വിളക്കിൻെറ തിരിപോലെ ശേഷിക്കുന്നു. അസഹ്യമായ ദുഃഖത്താൽ പുകഞ്ഞുനില്ക്കുന്ന എന്നെ നോക്കൂ.

31. കാമനെമാത്രം വധിച്ചിട്ടു എന്നെ വിട്ടുകളഞ്ഞ വിധി യഥാൎത്ഥത്തിൽ പകുതിക്കൊലയല്ലേ ചെയ്തതു്? കേടൊന്നുമില്ലാത്ത ആശ്രയവൃക്ഷത്തെ ആന കുത്തിമറിച്ചിട്ടാൽ വള്ളി താഴെ വീഴുകതന്നെചെയ്യും.

32 തദിദം ക്രിയതാമനന്തരം
ഭവതാ ബന്ധുജനപ്രയോജനം
വിധുരാം ജ്വലനാതിസർജ്ജനാ-
ന്നനു മാം പ്രാപയ പത്യുരന്തികം.
33 ശശിനാ സഹ യാതി കൌമുദീ
സഹ മേഘേന തടിൽ പ്രലീയതേ,
പ്രമദാഃ പതിവർത്മഗാ ഇതി
പ്രതിപന്നം ഹി വിചേതനൈരപി.
34 അമുനൈവ കഷായിതസ്തനീ
സുഭഗേന പ്രിയഗാത്രഭസ്മനാ
നവപല്ലവസംസ്തരേ യഥാ
രചയിഷ്യാമി തനും വിഭാവസൌ.
35 കുസുമാസ്തരണേ സഹായതാം
ബഹുശഃ സൌമ്യ! ഗതസ്ത്വമാവയോഃ
കുരു സമ്പ്രതി താവദാശു മേ
പ്രണിപാതാഞ്ജലിയാചിതശ്ചിതാം.
36 തദനു ജ്വലനം മദർപ്പിതം
ത്വരയേർദ്ദക്ഷിണവാതവീജനൈഃ
വിദിതം ഖലു തേ, യഥാ സ്മരഃ
ക്ഷണമപ്യുത്സഹതേ ന മാം വിനാ.
37 ഇതി ചാപി വിധായ ദീയതാം
സലിലസ്യാഞ്ജലിരേക ഏവ നൌ
അവിഭജ്യ പരത്ര തം മയാ
സഹിതഃ പാസ്യതി തേ സ ബാന്ധവഃ.
38 പരലോകവിധൌ ച മാധവ!
സ്മരമുദ്ദിശ്യ വിലോലപല്ലവാഃ
നിവപേഃ സഹകാരമഞ്ജരീഃ
പ്രിയചൂതപ്രസവോ ഹി തേ സഖാ.''
39 ഇതി ദേഹവിമുക്തയേ സ്ഥിതാം
രതിമാകാശഭവാ സരസ്വതീ
ശഫരീം ഹ്രദശോഷവിക്ലബാം
പ്രഥമാ വൃഷ്ടിരിവാന്വകമ്പത.
40 ''കുസുമായുധപത്നി! ദുർല്ലഭ-
സ്തവ ഭർത്താ ന ചിരാൽ ഭവിഷ്യതി
ശൃണു യേന സ കർമ്മണാ ഗതഃ
ശലഭത്വം ഹരലോചനാർച്ചിഷി.
41 അഭിലാഷമുദീരിതേന്ദ്രിയഃ
സ്വസുതായാമകരോൽ പ്രജാപതിഃ
അഥ തേന നിഗൃഹ്യ വിക്രിയാ-
മഭിശപ്തഃ ഫലമേതദന്വഭൂൽ.

32. അതുകൊണ്ടു ബന്ധുജനങ്ങൾ ചെയ്യേണ്ടതായ അനന്തരകർത്തവ്യം അങ്ങു ചെയ്താലും. ദുഃഖിതയായ എന്നെ അഗ്നിക്കു നൽകി ഭർത്താവിൻെറ അടുക്കൽത്തന്നെ എത്തിക്കുക.

33. നിലാവു ചന്ദ്രനോടുകൂടി പോകുന്നു. മിന്നൽ മേഘത്തോടൊപ്പം വിലയം പ്രാപിക്കുന്നു. സ്ത്രീകൾ ഭർത്താവിൻെറ മാർഗ്ഗത്തെ പിൻതുടരുക എന്നതു് അചേതനങ്ങളാൽപ്പോലും സ്വീകരിക്കപ്പെട്ടതാണല്ലോ.

34. ഞാൻ ഈ സുഭഗമായ പ്രിയശരീരഭസ്മംതന്നെ സ്തനങ്ങളിൽ പൂശിയിട്ടു പുതിയ തളിർമെത്തയിലെന്നപോലെ ശരീരം അഗ്നിയിൽ സമർപ്പിക്കാൻ തീർച്ചയാക്കിക്കഴിഞ്ഞു.

35. ഹേ സൌമ്യ! അങ്ങു പല പ്രാവശ്യം ഞങ്ങൾ രണ്ടു പേർക്കും പൂമെത്ത വിരിക്കുന്നതിൽ സഹായിച്ചിട്ടുണ്ടല്ലോ. ഇപ്പോൾ ഞാൻ താണുതൊഴുതു യാചിക്കുന്നു— എനിക്കു വേഗത്തിൽ ചിത കൂട്ടിത്തരു.

36. അതിനുശേഷം തീവെച്ചു തെക്കൻകാററു വീശി ആളിക്കത്തിക്കുക. കാമൻ എന്നോടുകൂടാതെ അല്പസമയംപോലും പൊറുക്കുകയില്ല എന്നു അങ്ങക്കറിയാമല്ലോ!

37. ഇതും ചെയ്തതിനുശേഷം ഞങ്ങൾക്കു രണ്ടുപേർക്കുംകൂടി ഒരുമിച്ചു ഉദകക്രിയ ചെയ്യുക. അതിനെ പകുക്കാതെതന്നെ പരലോകത്തു് അങ്ങയുടെ സ്നേഹിതൻ എന്നോടൊത്തു കുടിച്ചുകൊള്ളും.

38. ഹേ വസന്ത! ശേഷക്രിയയിൽ കാമനെസ്സങ്കല്പിച്ചു് ഉലഞ്ഞാടുന്ന തളിരുകളോടുകൂടിയ മാമ്പൂങ്കുലകളെ നിവപനംചെയ്യണം. താങ്കളുടെ കൂട്ടുകാരൻ മാമ്പൂക്കളെ അധികം ഇഷ്ടപ്പെടുന്നവനാണെന്നറിയാമല്ലോ.''

39. ഇപ്രകാരം ശരീരം ഉപേക്ഷിക്കാൻ തയാറായി നില്ക്കുന്ന രതിയോടു് ഒരാകാശവാണി, കുളം വററിപ്പോകയാൽ കുഴപ്പത്തിലായ പരൽമീനിനോടു് ആദ്യത്തെ മഴ എന്നപോലെ കാരുണ്യം കാണിച്ചു.

40. അല്ലയോ മന്മഥപത്നി! അധികകാലം നിൻെറ ഭർത്താവു നിനക്കു ദുർല്ലഭനായിരിക്കയില്ല. അയാൾ ശിവൻെറ കണ്ണിലെ തീജ്വാലയ്ക്കു് ഇരയായതു് (പാററയായതു്) എന്തു കർമ്മംകൊണ്ടാണെന്നു കേൾക്കുക.

41. ഇന്ദ്രിയക്ഷോഭമിയററുകയാൽ പ്രജാപതി തൻെറ പുത്രിയിൽ അഭിലാഷം പൂണ്ടു. അനന്തരം വികാരമടക്കിയ അദ്ദേഹത്താൽ ശപിക്കപ്പെട്ടതുകൊണ്ടാണു് (കാമന്നു്) ഈ ഫലമനുഭവിക്കാനിടയായതു്.

42 പരിണേഷ്യതി പാർവ്വതീം യദാ
തപസാ തൽപ്രവണീകൃതോ ഹരഃ
ഉപലബ്ധസുഖസ്തദാ സ്മരം
വപുഷാ സ്വേന നിയോജയിഷ്യതി,
43 ഇതി ചാഹ സ ധർമ്മയാചിതഃ
സ്മരശാപാവധിദാം സരസ്വതീം
അശനേരമൃതസ്യ ചോഭയോർ–
വശിനശ്ചാംബുധരാശ്ച യോനയഃ.
44 തദിദം പരിരക്ഷ ശോഭനേ!
ഭവിതവ്യപ്രിയസംഗമം വപുഃ
രവിപീതജലാ തപാത്യയേ
പുനരോഘേന ഹി യുജ്യതേ നദീ.''
45 ഇത്ഥം രതേഃ കിമപി ഭൂതമദൃശ്യരൂപം
മന്ദീചകാര മരണവ്യവസായബുദ്ധിം,
തൽപ്രത്യയാച്ച കുസുമായുധബന്ധുരേനാ–
മാശ്വാസയൽ സുചരിതാർത്ഥപദൈർവ്വചോഭിഃ.
46 അഥ മദനവധൂരുപപ്ലവാന്തം
വ്യസനകൃശാ പ്രതിപാലയാംബഭൂവ
ശശിന ഇവ ദിവാതനസ്യ രേഖാ
കിരണപരിക്ഷയധൂസരാ പ്രദോഷം.

ഇതി ചതുർത്ഥഃ സർഗ്ഗഃ

## പഞ്ചമഃ സർഗ്ഗഃ

1 തഥാ സമക്ഷം ദഹതാ മനോഭവം
പിനാകിനാ ഭഗ്നമനോരഥാ സതീ
നിനിന്ദ രൂപം ഹൃദയേന പാർവ്വതീ
പ്രിയേഷു സൗഭാഗ്യഫലാ ഹി ചാരുതാ.
2 ഇയേഷ സാ കർത്തുമവന്ധ്യരൂപതാം
സമാധിമാസ്ഥായ തപോഭിരാത്മനഃ
അവാപ്യതേ വാ കഥമന്യഥാ ദ്വയം
തഥാവിധം പ്രേമ പതിശ്ച താദൃശഃ.
3 നിശമ്യ ചൈനാം തപസേ കൃതോദ്യമാം
സുതാം ഗിരീശപ്രതിസക്തമാനസാം
ഉവാച മേനാ പരിരഭ്യ വക്ഷസാ
നിവാരയന്തീ മഹതോ മുനിവ്രതാൽ.
4 മനീഷിതായാർച്ച ഗൃഹേഷു ദേവതാ–
സ്തപഃ ക്വ വത്സേ! ക്വ ച താവകം വപുഃ
പദം സഹേത ഭ്രമരസ്യ പേലവം
ശിരീഷപുഷ്പം ന പുനഃ പതത്രിണഃ.''

42. 'മഹാദേവൻ പാർവ്വതിയുടെ തപസ്സിനാൽ അധീനനാക്കപ്പെട്ട് അവളെ വിവാഹം കഴിക്കുന്നതെന്നോ അന്ന് അദ്ദേഹം സുഖം പൂണ്ട കാമനെ വീണ്ടും സ്വശരീരത്തോടു യോജിപ്പിക്കുന്നതാണ്.

43. ധർമ്മദേവനാൽ യാചിയ്ക്കപ്പെട്ട പ്രജാപതി കാമൻെറ ശാപത്തിന്ന് അവധി കല്പിച്ചുകൊണ്ടു ഇങ്ങിനെയും പറഞ്ഞു- ജിതേന്ദ്രിയന്മാരും മേഘങ്ങളും ഒന്നുപോലെ വജ്രത്തിൻെറയും അമൃതത്തിൻെറയും ഉത്ഭവസ്ഥാനങ്ങളത്രേ.

44. അതുകൊണ്ടു ഹേ സുന്ദരി! നീ പ്രിയസംഗമം ലഭിക്കാനിടയുള്ള ഈ ദേഹത്തെ രക്ഷിക്കുക— സൂര്യൻെറ ചൂടുനിമിത്തം വെള്ളം തീരെ വററിയ നദിയും വേനൽ അവസാനിച്ചാൽ വീണ്ടും പ്രവാഹമുള്ളതായി ത്തീരുമല്ലോ.

45. ഇപ്രകാരം രൂപം കാണ്മാനില്ലാത്ത ഏതോ ഭൂതം രതിയുടെ മരണോദ്യമത്തെ മന്ദീഭവിപ്പിച്ചു. ആ ഭൂതവാക്കിൽ വിശ്വസിച്ചു കാമസുഹൃത്ത് (വസന്തൻ) അർത്ഥപൂർണ്ണങ്ങളായ നല്ല വാക്കുകളെക്കൊണ്ട് അവളെ സമാധാനപ്പെടുത്തുകയുംചെയ്തു.

46. അതിനുശേഷം കാമപത്നി ദുഃഖത്താൽ മെലിഞ്ഞു്, രശ്മികൾ മങ്ങിയ പകൽസമയത്തെ ചന്ദ്രൻെറ കല സന്ധ്യാസമയത്തെ എന്നപോലെ ആപൽക്കാലത്തിൻെറ അവസാനത്തെ കാത്തുകൊണ്ടിരുന്നു.

നാലാം സർഗ്ഗം കഴിഞ്ഞു

## അഞ്ചാം സർഗ്ഗം

1. അങ്ങിനെ കൺമുമ്പിൽവെച്ചു മനോഭവനെ (കാമനെ) ദഹിപ്പിച്ചുകളഞ്ഞ ശിവനാൽ ആഗ്രഹം ശിഥിലമാക്കപ്പെട്ട പാർവ്വതി മനസ്സുകൊണ്ടു (തൻെറ) ശരീരസൌന്ദര്യത്തെ നിന്ദിച്ചു. സൌന്ദര്യത്തിൻെറ ഫലം ഇഷ്ടജനങ്ങൾക്കു പ്രീതിയുളവാക്കുകയാണല്ലോ.

2. അവൾ തപോനുഷ്ഠാനങ്ങളോടെ സമാധി ശീലിച്ചു സൌന്ദര്യത്തെ നിഷ്ഫലമാക്കാതെ കഴിപ്പാൻ ആശിച്ചു- അല്ലെങ്കിൽ അതു രണ്ടും- അതായതു, ആ വിധം സ്നേഹത്തെയും അത്തരത്തിലുള്ള ഭർത്താവിനെയും എങ്ങനെ ലഭിക്കും?

3. ശിവനിൽത്തന്നെ മനസ്സുറച്ചിട്ടുള്ള മകൾ തപസ്സുചെയ്യുവാനൊരുങ്ങിയതായി കേട്ടപ്പോൾ മേന മകളെ മാറോടണച്ചു പുണർന്നുകൊണ്ടു മഹത്തായ മുനിവ്രതത്തിൽനിന്നു തടയുവാൻവേണ്ടി (അവളോട്) പറഞ്ഞു.

4. നീ ഇഷ്ടസിദ്ധിക്കുവേണ്ടി ഗൃഹത്തിലിരുന്നു ദേവതമാരെ പൂജിച്ചുകൊള്ളു. വത്സേ! തപസ്സെവിടെ? നിൻെറ ശരീരമെവിടെ? കോമളമായ നെന്മേനിവാകപ്പൂവിന്നു വണ്ടിൻെറ കാൽവെയ്പു താങ്ങാനായേക്കും, കിളിയുടെതു താങ്ങാനാവില്ല.

5 ഇതി ധ്രുവേച്ഛാമനുശാസതീ സുതാം
ശശാക മേനാ ന നിയന്തുമുദ്യമാൽ
ക ഈപ്സിതാർത്ഥസ്ഥിരനിശ്ചയം മനഃ
പയശ്ച നിമ്നാഭിമുഖം പ്രതീപയേൽ?
6 കദാചിദാസന്നസഖീമുഖേന സാ
മനോരഥജ്ഞം പിതരം മനസ്വിനീ
അയാചതാരണ്യനിവാസമാത്മനഃ
ഫലോദയാന്തായ തപഃസമാധയേ.
7 അഥാനുരൂപാഭിനിവേശതോഷിണാ
കൃതാഭ്യനുജ്ഞാ ഗുരുണാ ഗരീയസാ
പ്രജാസു പശ്ചാൽ പ്രഥിതം തദാഖ്യയാ
ജഗാമ ഗൌരീശിഖരം ശിഖണ്ഡിമൽ.
8 വിമുച്യ സാ ഹാരമഹാര്യനിശ്ചയാ
വിലോലയഷ്ടിപ്രവിലുപ്തചന്ദനം
ബബന്ധ ബാലരുണബഭ്രു വല്കലം
പയോധരോത്സേധവിശീർണ്ണസംഹതി.
9 യഥാ പ്രസിദ്ധൈർമ്മധുരം ശിരോരുഹൈ-
ർജ്ജടാഭിരപ്യേവമഭൂൽ തദാനനം
ന ഷട്പദശ്രേണിഭിരേവ പങ്കജം
സശൈവലാസംഗമപി പ്രകാശതേ.
10 പ്രതിക്ഷണം സാ കൃതരോമവിക്രിയാം
വ്രതായ മൌഞ്ജീം ത്രിഗുണാം ബഭാര യാം
അകാരി തൽപൂർവനിബദ്ധയാ തയാ
സരാഗമസ്യാ രശനാഗുണാസ്പദം.
11 വിസൃഷ്ടരാഗാദധരാന്നിവർത്തിതഃ
സ്തനാംഗരാഗാരുണിതാച്ച കന്ദുകാൽ
കുശാങ്കുരാദാനപരിക്ഷതാംഗുലിഃ
കൃതോഽക്ഷസൂത്രപ്രണയീ തയാ കരഃ.
12 മഹാർഹശയ്യാപരിവർത്തനച്യുതൈഃ
സ്വകേശപുഷ്പൈരപി യാ സ്മ ദൂയതേ
അശേത സാ ബാഹുലതോപധായിനീ
നിഷേദുഷീ സ്ഥണ്ഡില ഏവ കേവലേ.
13 പുനർഗ്രഹീതും നിയമസ്ഥയാ തയാ
ദ്വയേഽപി നിക്ഷേപ ഇവാർപ്പിതം ദ്വയം
ലതാസു തന്വീഷു വിലാസചേഷ്ടിതം
വിലോലദൃഷ്ടം ഹരിണാംഗനാസു ച.
14 അതന്ദ്രിതാ സാ സ്വയമേവ വൃക്ഷകാൻ
ഘടസ്തനപ്രസ്രവിണീ വ്യവർദ്ധയൽ
ഗുഹോഽപി യേഷാം പ്രഥമാപ്തജന്മനാം
ന പുത്രവാത്സല്യമപാകരിഷ്യതി.

5. ഇപ്രകാരം ഉപദേശിച്ചുവെങ്കിലും ഇച്ഛയിലുറച്ചുനില്ക്കുന്ന മകളെ ആ പ്രവൃത്തിയിൽനിന്നു പിൻതിരിക്കുവാൻ മേന ശക്തയായില്ല. ആഗ്രഹം സാധിക്കുവാൻ ഉറച്ചൊരുങ്ങിയ മനസ്സിനേയും താഴോട്ടൊഴുകുന്ന വെള്ളത്തേയും പിന്തിരിയ്ക്കുവാൻ ആർക്കാണു് സാധിയ്ക്കുക?

6. ഒരിക്കൽ ആ മനസ്വിനി അടുത്ത തോഴി മുഖാന്തരം, തന്റെ മനോരഥത്തെക്കുറിച്ചറിവുള്ള പിതാവിനോടു, ഫലം കൈവരുന്നതുവരെ തപസ്സും സമാധിയും ചെയ്യുവാൻവേണ്ടി വനത്തിൽച്ചെന്നു താമസിക്കുന്നതിനുള്ള അനുവാദം ചോദിച്ചു.

7. അപ്പോൾ യോഗ്യമായ ആഗ്രഹമറിഞ്ഞു സന്തോഷിച്ച, ഏററവും പൂജ്യനായ ഗുരുവിനാൽ സമ്മതം നല്കപ്പെട്ട ഗൌരി പില്ക്കാലത്തു ജനങ്ങളുടെയിടയിൽ അവളുടെ പേരിൽ പ്രസിദ്ധിനേടിയതും മയിലുകളോടുകൂടിയതുമായ (ഗൌരീശിഖരമെന്ന) കൊടുമുടിയിൽ എത്തിച്ചേർന്നു.

8. ദൃഢനിശ്ചയത്തോടുകൂടിയ അവൾ, ഇളകുന്ന ഇഴകളെക്കൊണ്ടു ചന്ദനം മാച്ചുന്ന മുത്തുമാല ഉപേക്ഷിച്ചു ബാലസൂര്യനെപ്പോലെ ചെമ്പിച്ച മരവുരിയെ സ്തനാഗ്രഭാഗങ്ങളിൽ ഇഴ പിഞ്ഞുമാറു മുറുകെക്കെട്ടി.

9. അലംകൃതമായ തലമുടികൊണ്ടെന്നപോലെ ജടകളെക്കൊണ്ടും അവളുടെ മുഖം സുന്ദരമായി ഭവിച്ചു. വണ്ടിൻനിര കളെക്കൊണ്ടു മാത്രമല്ല പായൽ പററിക്കിടന്നാലും താമരപ്പൂവു ശോഭിക്കുന്നു.

10. അവൾ വ്രതാനുഷ്ഠാനത്തിനായി നിമിഷംതോറും രോമാഞ്ചമുണ്ടാക്കുന്ന മൂന്നിഴയുള്ള മേഖല ധരിച്ചപ്പോൾ അതാദ്യമായി കെട്ടുന്നതാകയാൽ അവളുടെ അരഞ്ഞാൺ അണിയുന്നസ്ഥാനം ചുവന്നനിറമുള്ളതായിത്തീർന്നു.

11. നിറം മാഞ്ഞ ചുണ്ടത്തുനിന്നും മുലക്കുറിച്ചുകൊണ്ടു ചുവന്ന പന്തിൽനിന്നും പിൻമാററപ്പെട്ട അവളുടെ കൈകൾ ദർഭമുള പിഴുതെടുക്കുമ്പോൾ വിരലിൽ പോറൽ പററിയതും രുദ്രാക്ഷമാലയിൽ പെരുമാറുന്നതുമാക്കിച്ചെയ്യപ്പെട്ടു.

12. വിലയേറിയ മെത്തയിൽ തിരിഞ്ഞും മറിഞ്ഞും കിടക്കുമ്പോൾ തന്റെ തലമുടിയിൽനിന്നു കൊഴിഞ്ഞുവീഴുന്ന പുഷ്പങ്ങളെക്കൊണ്ടു പോലും വേദനപ്പെട്ടിരുന്ന അവൾ വെറും നിലത്തുതന്നെ കൈമടക്കി തലയിണയാക്കിവെച്ചു കിടന്നു.

13. വ്രതനിഷ്ഠയിലേർപ്പെട്ട അവൾ രണ്ടു സാധനങ്ങളെ രണ്ടു കൂട്ടരിൽ അതായതു്— തന്റെ വിലാസചേഷ്ടകളെ നേരിയ വള്ളികളിലും ചഞ്ചലമായ നോട്ടത്തെ മാൻപേടകളിലും— പിന്നീടു തിരിച്ചുവാങ്ങുവാൻ വേണ്ടി നിക്ഷേപമായി ഏല്പിച്ചുകൊടുത്തുവോ എന്നു തോന്നും.

14. അവൾ മടികൂടാതെ കുടമാകുന്ന സ്തനത്തിൽനിന്നു് ഒഴുകുന്ന ജലംകൊണ്ടു തൈമരങ്ങളെ വളത്തി. ആദ്യം ജന്മംനേടിയ അവയുടെ നേർക്കുള്ള പുത്രവാത്സല്യത്തെ മേലിൽ കുമാരനുപോലും കുറയ്ക്കാൻ സാധിക്കുന്നതല്ല.

15 അരണ്യബീജാഞ്ജലിദാനലാളിതാ-
സ്തഥാ ച തസ്യാം ഹരിണാ വിശശ്വസുഃ
യഥാ തദീയൈർന്നയനൈഃ കുതൂഹലാൽ
പുരഃ സഖീനാമമിമീത ലോചനേ.

16 കൃതാഭിഷേകാം ഹുതജാതവേദസം
ത്വഗുത്തരാസംഗവതീമധീതിനീം
ദിദൃക്ഷവസ്താമൃഷയോഽഭ്യുപാഗമൻ
ന ധർമ്മവൃദ്ധേഷു വയഃ സമീക്ഷ്യതേ.

17 വിരോധിസത്ത്വോജ്ഝിതപൂർവ്വമത്സരം
ദ്രുമൈരഭീഷ്ടപ്രസവാർച്ചിതാതിഥി
നവോടജാഭ്യന്തരസംഭൃതാനലം
തപോവനം തച്ച ബഭൂവ പാവനം.

18 യദാ ഫലം പൂർവ്വതപഃസമാധിനാ
ന താവതാ ലഭ്യമമംസ്ത കാംക്ഷിതം
തദാനപേക്ഷ്യ സ്വശരീരമാർദ്ദവം
തപോ മഹൽ സാ ചരിതും പ്രചക്രമേ.

19 ക്ലമം യയൌ കന്ദുകലീലയാപി യാ
തയാ മുനീനാം ചരിതം വ്യഗാഹ്യത
ധ്രുവം വപുഃ കാഞ്ചനപത്മനിർമ്മിതം
മൃദു പ്രകൃത്യാ ച സസാരമേവ ച.

20 ശുചൌ ചതുർണ്ണാം ജ്വലതാം ഹവിർഭുജാം
ശുചിസ്മിതാ മദ്ധ്യഗതാ സുമദ്ധ്യമാ
വിജിത്യ നേത്രപ്രതിഘാതിനീം പ്രഭാ-
മനന്യദൃഷ്ടിഃ സവിതാരമൈക്ഷത.

21 തഥാതിതപ്തം സവിതുർഗഭസ്തിഭിർ-
മുഖം തദീയം കമലശ്രിയം ദധൌ,
അപാംഗയോഃ കേവലമസ്യ ദീർഘയോഃ
ശനൈഃ ശനൈഃ ശ്യാമികയാ കൃതം പദം.

22 അയാചിതോപസ്ഥിതമംബു കേവലം
രസാത്മകസ്യോഡുപതേശ്ച രശ്മയഃ
ബഭൂവ തസ്യാഃ കില പാരണാവിധിർ-
ന വൃക്ഷവൃത്തിവ്യതിരിക്തസാധനഃ.

23 നികാമതപ്താ ദ്വിവിധേന വഹ്നിനാ
നഭശ്ചരേണേന്ധനസംഭൃതേന സാ
തപാത്യയേ വാരിഭിരുക്ഷിതാ നവൈർ-
ഭുവാ സഹോഷ്മാണമമുഞ്ചദൂർദ്ധ്വഗം.

24 സ്ഥിതാഃ ക്ഷണം പക്ഷ്മസു താഡിതാധരാഃ
പയോധരോത്സേധനിപാതചൂർണ്ണിതാഃ
വലീഷു തസ്യാഃ സ്ഖലിതാഃ പ്രപേദിരേ
ചിരേണ നാഭിം പ്രഥമോദബിന്ദവഃ.

15. കാട്ടുധാന്യങ്ങൾ കൈക്കൊണ്ടു വാരിക്കൊടുത്തു ലാളിയ്ക്കപ്പെട്ട മാനുകൾ, കൌതുകത്താൽ തോഴിമാരുടെ മുമ്പിൽവെച്ചു അവയുടെ കണ്ണുകളെക്കൊണ്ടു തന്റെ രണ്ടു കണ്ണുകളെ അളന്നു നോക്കാൻ സാധിക്കത്തക്കവണ്ണം അവളിൽ ഇണക്കംകൊണ്ടു.

16. സ്നാനംചെയ്തു് അഗ്നിയിൽ ഹോമം കഴിച്ചു മരവുരികൊണ്ടു ഉത്തരീയം ധരിച്ചു വേദപഠനംചെയ്യുന്ന അവളെ കാണുവാനായി മഹർഷിമാർ വന്നുകൊണ്ടിരുന്നു. ധർമ്മവൃദ്ധന്മാരെ സംബന്ധിച്ചിടത്തോളം വയസ്സു നോക്കാറില്ല.

17 ജന്മസിദ്ധമായ പരസ്പരവൈരം വെടിഞ്ഞ ജീവജാലങ്ങളോടുകൂടിയതും അഭിഷ്ടാനുസാരമുള്ള പുഷ്പങ്ങളെക്കൊണ്ടു അതിഥിസൽക്കാരം ചെയ്യുന്ന വൃക്ഷങ്ങളോടുകൂടിയതും പുതിയ പർണ്ണശാലകളിൽ അഗ്നിയെ വേണ്ടവിധം രക്ഷിച്ചുപോരുന്നതുമായ ആ തപോവനം പരിശുദ്ധമായിത്തീർന്നു.

18. ഇങ്ങിനെയുള്ള പ്രഥമതപസ്സുകൊണ്ടു ആഗ്രഹം സാധ്യമല്ലെന്നു കണ്ടപ്പോൾ അവൾ തന്റെ ശരീരത്തിന്റെ സൌകുമാര്യത്തെ വകവെയ്ക്കാതെ കഠിനമായ തപസ്സനുഷ്ഠിപ്പാൻ ആരംഭിച്ചു.

19. യാതൊരുവൾ പന്തുകളികൊണ്ടുപോലും ക്ഷീണം പൂണ്ടിരുന്നുവോ അവൾ തപോധനന്മാരുടെ ആചരണങ്ങളിൽ മുഴുകി. സ്വാഭാവികമായി മാർദ്ദവമുള്ളതും കരുത്തുററതുമായ ആ ശരീരം പൊൻതാമരപ്പൂകൊണ്ടു, നിർമ്മിക്കപ്പെട്ടതായിരിക്കണം.

20. കൃശോദരിയായ അവൾ വേനൽക്കാലത്തു് ആളിക്കത്തുന്ന നാലു അഗ്നികളുടെ മദ്ധ്യത്തിലിരുന്നു തെളിപുഞ്ചിരി തൂകിക്കൊണ്ടു, നോക്കാനാവാത്ത കാന്തിയെ ജയിച്ചു സൂര്യനുനേരെ പകയ്ക്കാതെ നോക്കി.

21. അപ്രകാരം സൂര്യന്റെ രശ്മികളാൽ ചുട്ടുപഴുപ്പിക്കപ്പെട്ട അവളുടെ മുഖം താമരപ്പൂവിന്റെ കാന്തി വഹിച്ചു. അതിലെ നീണ്ട കണ്ണുകളുടെ അററങ്ങളിൽമാത്രം പതുക്കെപ്പതുക്കെ കരുവിളിപ്പു സ്ഥാനംപിടിച്ചു.

22. അവളുടെ വ്രതാവസാനഭക്ഷണം, ചോദിക്കാതെ കിട്ടുന്ന വെറും വെള്ളവും അമൃതാത്മകനായ ചന്ദ്രന്റെ രശ്മികളും മാത്രമായിരുന്നു. വൃക്ഷത്തിനു വേണ്ടതിൽക്കവിഞ്ഞ ഭക്ഷണമൊന്നും സ്വീകരിച്ചിരുന്നില്ല.

23. അകാശത്തിൽ സഞ്ചരിക്കുന്നതും വിറകിട്ടു കത്തിച്ചതുമായ രണ്ടു തരത്തിലുള്ള അഗ്നിയാൽ വളരെയധികം ചൂടുപിടിപ്പിക്കപ്പെട്ട അവൾ വേനലവസാനത്തിൽ പുതുനീർത്തുള്ളികളാൽ തളിക്കപ്പെട്ടപ്പോൾ ഭൂമിയിൽനിന്നെന്നപോലെ അവളിൽനിന്നും ആവി പൊങ്ങി

24. ആദ്യത്തെ മഴത്തുള്ളികൾക്കു്, അവളുടെ ഇമരോമങ്ങളിൽ ക്ഷണനേരം തങ്ങിനിന്നു കീഴ്ച്ചുണ്ടിലടിച്ചു സ്തനങ്ങളുടെ മുകൾത്തട്ടിൽ വീണു പൊടിഞ്ഞു വലികളിൽ ഇടറി നാഭിയിൽ ചെന്നുചേരുവാൻ കുറെയേറെ സമയം വേണ്ടിവന്നു.

25 ശിലാശയാം താമനികേതവാസിനീം
നിരന്തരാസ്വന്തരവാതവൃഷ്ടിഷു
വ്യലോകയന്നുന്മിഷിതൈസ്തഡിന്മയൈർ-
മഹാതപസ്സാക്ഷ്യ ഇവ സ്ഥിതാഃ ക്ഷപാഃ.
26 നിനായ സാത്യന്തഹിമോൽകിരാനിലാഃ
സഹസ്യരാത്രീരുദവാസതൽപരാ
പരസ്പരാക്രന്ദിനി ചക്രവാകയോഃ
പുരോ വിയുക്തേ മിഥുനേ കൃപാവതീ.
27 മുഖേന സാ പത്മസുഗന്ധിനാ നിശി
പ്രവേപമാനാധരപത്രശോഭിനാ
തുഷാരവൃഷ്ടിക്ഷതപത്മസമ്പദാം
സരോജസന്ധാനമിവാകരോദപാം.
28 സ്വയംവിശീർണ്ണദ്രുമപർണ്ണവൃത്തിതാ
പരാ ഹി കാഷ്ഠാ തപസസ്തയാ പുനഃ
തദപ്യപാകീർണ്ണമതഃ പ്രിയംവദാം
വദന്ത്യപർണ്ണേതി ച താം പുരാവിദഃ.
29 മൃണാളികാപേലവമേവമാദിഭിർ-
വ്രതൈഃ സ്വമംഗം ഗ്ലപയന്ത്യഹർന്നിശം
തപഃ ശരീരൈഃ കഠിനൈരുപാർജ്ജിതം
തപസ്വിനാം ദൂരമധശ്ചകാര സാ.
30 അഥാജിനാഷാഢധരഃ പ്രഗത്ഭവാഗ്-
ജ്ജ്വലന്നിവ ബ്രഹ്മമയേന തേജസാ
വിവേശ കശ്ചിജ്ജടിലസ്തപോവനം
ശരീരബദ്ധഃ പ്രഥമാശ്രമോ യഥാ.
31 തമാതിഥേയീ ബഹുമാനപൂർവ്വയാ
സപര്യ്യയാ പ്രത്യുദിയായ പാർവ്വതീ
ഭവന്തി സാമ്യേഽപി നിവിഷ്ടചേതസാം
വപുർവിശേഷേഷ്വതിഗൗരവാഃ ക്രിയാഃ.
32 വിധിപ്രയുക്താം പ്രതിഗൃഹ്യ സൽക്രിയാം
പരിശ്രമം നാമ വിനീയ ച ക്ഷണം
ഉമാം സ പശ്യന്നൃജുനൈവ ചക്ഷുഷാ
പ്രചക്രമേ വക്തുമനുജ്ഝിതക്രമഃ.
33 'അപി ക്രിയാർത്ഥം സുലഭം സമിൽകുശം?
ജലാന്യപി സ്നാനവിധിക്ഷമാണി തേ?
അപി സ്വശക്ത്യാ തപസി പ്രവർത്തസേ?
ശരീരമാദ്യം ഖലു ധർമ്മസാധനം.
34 അപി ത്വദാവർജ്ജിതവാരിസംഭൃതം
പ്രവാളമാസാമനുബന്ധി വീരുധാം
ചിരോജ്ഝിതാലക്തകപാടലേന തേ
തുലാം യദാരോഹതി ദന്തവാസസാ.

25. ഇടവിടാതെ കൊടുങ്കാറ്റോടിടചേർന്നു പെയ്യുന്ന പേമഴയത്തു പാറ്പ്പിടത്തിലെ പാറ്പ്പുവെടിഞ്ഞു പാറപ്പുറത്തു ശയിക്കുന്ന അവളെ ഉഗ്രമായ തപസ്സിൻെറ സാക്ഷികളോ എന്നുതോന്നുമാറ്, രാത്രികൾ മിന്നലുകളാകുന്ന മിഴികളെക്കൊണ്ടു നോക്കിനിന്നു.

26. കഠിനമായി മഞ്ഞുപൊഴിയുന്ന കാറ്റുള്ള ഹേമന്തരാത്രികളെ അവൾ, വെള്ളത്തിൽ ഇറങ്ങിനിന്നുകൊണ്ടും മുമ്പിലിരുന്ന വിരഹംനിമിത്തം പരസ്പരം വിളിച്ചുകരയുന്ന ചക്രവാകപ്പക്ഷികളുടെ ഇണകളിൽ ദയ പൂണ്ടും കഴിച്ചുകൂട്ടി.

27. മഞ്ഞുപൊഴിയുകയാൽ താമരപൂക്കൾ നശിച്ചുപോയ പൊയ്കയിൽ രാത്രിയിൽ അവൾ, വിറപൂണ്ട അധരമാകുന്ന ഇതളുകൾകൊണ്ടു ശോഭിക്കുന്നതും പത്മഗന്ധം പരത്തുന്നതുമായ മുഖത്താൽ താമരപ്പൂവു നിലനിർത്തിയോ എന്നു തോന്നും.

28. മരങ്ങളിൽനിന്നു കൊഴിഞ്ഞുവീഴുന്ന ഇലകൾമാത്രം ഭക്ഷിച്ചുകഴിയുന്നതാണല്ലോ തപസ്സിൻെറ പരമകാഷ്ഠ. അവകളാകട്ടെ അതും ഉപേക്ഷിച്ചു. ആകയാൽ പുരാവിത്തുകൾ പ്രിയംവദയായ അവളെ 'അപർണ്ണ'! എന്നും പറഞ്ഞുവരുന്നു.

29. ഇളംതാമരവളയംപോലെ കോമളമായ തൻെറ ശരീരത്തെ ഈ വിധത്തിലുള്ള വ്രതങ്ങളെക്കൊണ്ടു രാപ്പകൽ ക്ഷീണിപ്പിച്ചുകൊണ്ടിരുന്ന അവൾ കടുത്ത ശരീരങ്ങളാൽ സമ്പാദിക്കപ്പെട്ട മഹർഷിമാരുടെ തപസ്സിനെ വളരെ താഴ്ത്തിക്കളഞ്ഞു.

30. അനന്തരം (അങ്ങനെയിരിക്കെ) മാന്തോലും, പ്ലാശിൻദണ്ഡും ധരിച്ചവനും പ്രൌഢമായി സംസാരിക്കുന്നവനും ബ്രഹ്മതേജസ്സുകൊണ്ടു ജ്വലിക്കുന്നതുപോലിരിക്കുന്നവനുമായ ഒരു ജടാധാരി, ഉടൽ പൂണ്ട ഒന്നാം (ബ്രഹ്മചര്യം) ആശ്രമമെന്നപോലെ തപോവനത്തിൽ വന്നുകയറി.

31. അതിഥികളെ സൽക്കരിക്കുന്നതിൽ ശ്രദ്ധാലുവായ പാർവ്വതി അദ്ദേഹത്തെ ബഹുമാനപൂർവ്വം സൽക്കരിച്ചെതിരേറ്റു. (എല്ലാവരിലും) സമത്വബുദ്ധിയുള്ളവർപോലും ചില വിശിഷ്ട വ്യക്തികളോടു ഏററവും ആദരവോടുകൂടി പെരുമാറുക പതിവാണ്.

32. വിധിപ്രകാരം ചെയ്ത സൽക്കാരത്തെ സ്വീകരിച്ച്, കുറച്ചുനേരം ക്ഷീണം തീർക്കുക എന്ന ഭാവത്തിലിരുന്നതിനുശേഷം അദ്ദേഹം ഉമയോട്, നേരെ നോക്കിക്കൊണ്ടു മുറ തെററാത്തവിധത്തിൽ ഇങ്ങിനെ പറയുവാൻ തുടങ്ങി.

33. ''ഹോമത്തിനുവേണ്ട ചമതയും ദർഭയും ഭവതിക്കു വേണ്ടുവോളം കിട്ടുന്നുണ്ടല്ലോ. ജലവും നിനക്കു കുളിക്കാൻ പററിയതാണല്ലോ. സ്വശക്തിക്കനുസരിച്ചുതന്നെയാണല്ലോ തപസ്സിൽ പ്രവർത്തിക്കുന്നത്? ധർമ്മാനുഷ്ഠാനത്തിനുള്ള ആദ്യത്തെ ഉപകരണം ശരീരമാണ്.

34. ഭവതി വെള്ളമൊഴിച്ചു വളർത്തിയിട്ടുള്ള ഈ ലതകളിൽ തളിർ തുടച്ചയായി ഉളവാകുന്നുണ്ടല്ലോ? വളരെ നാളായി അരക്കുചാറൊഴിവാക്കിയതിനാൽ ഇളഞ്ചോപ്പുനിറമായിട്ടുള്ള നിൻെറ ചുണ്ടിനോടു അതിപ്പോൾ തുല്യമായിത്തുടങ്ങിയിരിക്കുന്നു.

35 അപി പ്രസന്നം ഹരിണേഷു തേ മനഃ
കരസ്ഥദർഭപ്രണയാപഹാരിഷു?
യ ഉൽപലാക്ഷി! പ്രചലൈർവ്വിലോചനൈ-
സ്തവാക്ഷിസാദൃശ്യമിവ പ്രയുഞ്ജതേ.

36 യദുച്യതേ പാർവ്വതി! പാപവൃത്തയേ
ന രൂപമിത്യവ്യഭിചാരി തദ്വചഃ
തഥാഹി തേ ശീലമുദാരദർശനേ!
തപസ്വിനാമപ്യുപദേശതാം ഗതം.

37 വികീർണ്ണസപ്തർഷിബലിപ്രഹാസിഭി-
സ്തഥാ ന ഗാംഗൈഃ സലിലൈർദ്ദിവശ്ച്യുതൈഃ
യഥാ ത്വദീയൈശ്ചരിതൈരനാവിലൈർ-
മഹീധരഃ പാവിത ഏഷ സാന്വയഃ.

38 അനേന ധർമ്മഃ സവിശേഷമദ്യ മേ
ത്രിവർഗ്ഗസാരഃ പ്രതിഭാതി ഭാമിനി!
ത്വയാ മനോനിർവിഷയാർത്ഥകാമയാ
യദേക ഏവ പ്രതിഗൃഹ്യ സേവ്യതേ.

39 പ്രയുക്തസൽക്കാരവിശേഷമാത്മനാ
ന മാം പരം സമ്പ്രതിപത്തുമർഹസി
യതഃ സതാം സന്നതഗാത്രി! സംഗതം
മനീഷിഭിഃ സാപ്തപദീനമുച്യതേ.

40 അതോഽത്ര കിഞ്ചിൽ ഭവതീം ബഹുക്ഷമാം
ദ്വിജാതിഭാവാദുപപന്നചാപലഃ
അയം ജനഃ പ്രഷ്ടുമനാസ്തപോധനേ!
ന ചേദ്രഹസ്യം പ്രതിവക്തുമർഹസി.

41 കുലേ പ്രസൂതിഃ പ്രഥമസ്യ വേധസ-
സ്ത്രിലോകസൌന്ദര്യ്യമിവോദിതം വപുഃ
അമൃഗ്യമൈശ്വര്യ്യസുഖം നവം വയ-
സ്തപഃഫലം സ്യാൽ കിമതഃ പരം വദ.

42 കിമിത്യപാസ്യാഭരണാനി യൌവനേ
ധൃതം ത്വയാ വാർദ്ധകശോഭി വല്കലം?
വദ പ്രദോഷേ വിനികീർണ്ണതാരകാ
വിഭാവരീ യദ്യരുണായ കല്പതേ.

43 ഭവത്യനിഷ്ടാദപി നാമ ദുസ്സഹാ-
ന്മനസ്വിനീനാം പ്രതിപത്തിരീദൃശീ
വിചാരമാർഗ്ഗപ്രഹിതേന ചേതസാ
ന ദൃശ്യതേ തച്ച കൃശോദരി! ത്വയി.

35. ഹേ ഉൽപലാക്ഷി! ഭവതിയുടെ കൈയിൽനിന്നു ദർഭപ്പുല്ലുകൾ വിശ്വാസപൂർവ്വം അപഹരിക്കുന്ന മാനുകളിൽ നിന്റെ ഹൃദയം പ്രസന്നമാണല്ലോ? അവ ചഞ്ചലങ്ങളായ കണ്ണുകൾകൊണ്ടു ഭവതിയുടെ കണ്ണുകളുടെ സാദൃശ്യം പ്രയോഗിച്ചു നോക്കുകയാണോ എന്നു തോന്നും.

36. ഹേ പാർവ്വതി! 'സുന്ദരമായ രൂപം പാപത്തിന്നു മുതിരുകയില്ല' എന്നു പറയുന്നതു പാഴ്‌വാക്കല്ലെതന്നെ. അല്ലയോ ഉദാരദർശനേ! ഭവതിയുടെ സ്വഭാവം മഹർഷിമാർക്കുപോലും ഉപദേശരൂപമായിത്തീർന്നിരിക്കുന്നുവല്ലോ.

37. സപ്തർഷികളുടെ ബലിപുഷ്പങ്ങൾ ചിതറി പ്രശോഭിക്കുന്നതും സ്വർഗ്ഗത്തിൽനിന്നു ഒഴുകി വീണതുമായ ഗംഗാജലങ്ങളെക്കൊണ്ട്, ഭവതിയുടെ നിർമ്മലമായ ആചരണങ്ങൾകൊണ്ടെന്നപോലെ ഈ പർവ്വതശ്രേഷ്ഠനും അദ്ദേഹത്തിന്റെ കുലവും പാവനമാക്കപ്പെട്ടിട്ടില്ല. (ഗംഗാജലത്തേക്കാളും പാവനമാണ് പാർവ്വതിയുടെ ചരിതം എന്നർത്ഥം)

38. ഹേ ഭാഗ്യശാലിനി! ധർമ്മമാണ് ധർമ്മാർത്ഥകാമങ്ങളിൽവെച്ചു ഉത്തമമെന്നു എനിയ്ക്കു തോന്നുന്നു. അർത്ഥത്തെയും കാമത്തെയും ചിന്തിക്കാതെ ഭവതി ധർമ്മത്തെത്തന്നെ സ്വീകരിച്ചു സേവിക്കുന്നുണ്ടല്ലൊ.

39. അല്ലയോ സുന്ദരി! സജ്ജനങ്ങൾ പരസ്പരം കാണുന്നതുതന്നെ സഖ്യത്തിന്നു കാരണമാണെന്നു പണ്ഡിതന്മാർ പറയുന്നു. ആകയാൽ, ഭവതിയാൽ യഥാവിധി സല്ക്കരിക്കപ്പെട്ട എന്നെ നീ അന്യനായി കരുതരുത്.

40. അതുകൊണ്ട്, അല്ലയോ തപോധനേ! ബ്രാഹ്മണത്വംമൂലം ചാപല്യം പൂണ്ട ഇയ്യുള്ളവൻ ക്ഷമയുള്ള ഭവതിയോടു ഒരു കാര്യം ചോദിക്കാൻ ആഗ്രഹിക്കുന്നു. രഹസ്യമല്ലെങ്കിൽ ഉത്തരം പറയണം.

41. ഒന്നാമത്തെ പ്രജാപതിയുടെ വംശത്തിൽ ജനനം. മൂന്നു ലോകത്തിലേയും സൌന്ദര്യം ഒത്തിണങ്ങിയതോ എന്നു തോന്നുംവണ്ണമുള്ള ശരീരം, തേടേണ്ടതില്ലാത്ത സമ്പത്സുഖം, പുതിയ യൌവനം. ഇതിന്നു പുറമെ തപസ്സുകൊണ്ടു കിട്ടേണ്ടുന്ന ഫലം എന്തായിരിക്കും? പറയൂ.

42. നീ യൌവനകാലത്തിൽ ആഭരണങ്ങളുപേക്ഷിച്ചു വാർദ്ധക്യത്തിൽ ശോഭിക്കുന്ന വല്കലം സ്വീകരിച്ചതെന്തിനുവേണ്ടിയാണ്? സന്ധ്യാകാലത്തു നക്ഷത്രങ്ങളെ ഉപേക്ഷിച്ച്, രാത്രി അരുണനെ സ്വീകരിക്കാൻ തയാറാവുകയാണെങ്കിൽ എങ്ങനെയിരിക്കും, പറയൂ.

43. അസഹ്യമായ അനിഷ്ടംകൊണ്ടും മനസ്വിനിമാർക്ക് ഇപ്രകാരമുള്ള അഭിനിവേശം സംഭവിയ്ക്കാവുന്നതാണ്. ഹേ സുന്ദരി! പലവിധത്തിലും ചിന്തിച്ചുനോക്കിയിട്ടും ഭവതിയ്ക്കു അങ്ങിനെയൊരനുഭവമുണ്ടാകുവാനും വഴി കാണുന്നില്ല.

44 അലഭ്യശോകാഭിഭവേയമാകൃതിർ–
വിമാനനാ സുഭ്രു! കുതഃ പിതുർഗ്ഗൃഹേ?
പരാഭിമർശോ ന തവാസ്തി, കഃ കരം
പ്രസാരയേൽ പന്നഗരത്നസൂചയേ?

45 ദിവം യദി പ്രാർത്ഥയസേ വൃഥാ ശ്രമഃ
പിതുഃ പ്രദേശാസ്തവ ദേവഭൂമയഃ
അഥോപയന്താരമലം സമാധിനാ
ന രത്നമന്വിച്ഛതി മൃഗ്യതേ ഹി തൽ.

46 നിവേദിതം നിശ്വസിതേന സോഷ്മണാ
മനസ്തു മേ സംശയമേവ ഗാഹതേ
ന ദൃശ്യതേ പ്രാർത്ഥയിതവ്യ ഏവ തേ
ഭവിഷ്യതി പ്രാർത്ഥിതദുർല്ലഭഃ കഥം.

47 അഹോ സ്ഥിരഃ കോഽപി തവേപ്സിതോ യുവാ
ചിരായ കർണ്ണോൽപലശൂന്യതാം ഗതേ
ഉപേക്ഷതേ യഃ ശ്ലഥലംബിനീർജ്ജടാഃ
കപോലദേശേ കളമാഗ്രപിംഗളാഃ.

48 മുനിവ്രതൈസ്ത്വാമതിമാത്രകർശിതാം
ദിവാകരാപ്ലുഷ്ടവിഭൂഷണാസ്പദാം
ശശാങ്കലേഖാമിവ പശ്യതോ ദിവാ
സചേതസഃ കസ്യ മനോ ന ദൂയതേ?

49 അവൈമി സൌഭാഗ്യമദേന വഞ്ചിതം
തവ പ്രിയം, യശ്ചതുരാവലോകിനഃ
കരോതി ലക്ഷ്യം ചിരമസ്യ ചക്ഷുഷോർ–
ന വക്ത്രമാത്മീയമരാളപക്ഷ്മണഃ.

50 കിയച്ചിരം ശ്രാമ്യസി ഗൌരി!, വിദ്യതേ
മമാപി പൂർവ്വാശ്രമസഞ്ചിതം തപഃ
തദർദ്ധഭാഗേന ലഭസ്വ കാംക്ഷിതം
വരം തമിച്ഛാമി ച സാധു വേദിതും.,

51 ഇതി പ്രവിശ്യാഭിഹിതാ ദ്വിജന്മനാ
മനോഗതം സാ ന ശശാക ശംസിതും.
അഥോ വയസ്യാം പരിപാർശ്വവർത്തിനീം
വിവർത്തിതാനഞ്ജനനേത്രമൈക്ഷത.

52 സഖീ തദീയാ തമുവാച വർണ്ണിനം
'നിബോധ സാധോ! തവ ചേൽ കുതൂഹലം
യദർത്ഥമംഭോജമിവോഷ്ണവാരണം
കൃതം തപഃസാധനമേതയാ വപുഃ.

44. അല്ലയോ സുഭ്രു! ഈ രൂപം, ഒരുവിധത്തിലുള്ള ദുഃഖത്തിനും ബാധി ക്കാവുന്നതല്ല. പിതാവിൻെറ ഭവനത്തിൽ അപമാനം എങ്ങിനെ പററാനാണ്. മററാരാൾ കടന്നാക്രമിയ്ക്കുക എന്നതും ഭവതിയെ സംബന്ധിച്ചിടത്തോളം ഉണ്ടാവില്ല. സർപ്പത്തിൻെറ (പത്തിയുടെ അഗ്രത്തിലുള്ള) രത്തത്തിൻനേക്ക് ആരാണ് കൈനീട്ടുവാൻ ധൈര്യപ്പെടുക?

45. നീ സ്വർഗ്ഗമാണ് ആഗ്രഹിയ്ക്കുന്നതെങ്കിൽ ഇതു വെറുതെയുള്ള ഒരു ശ്രമമാണ്. നിൻെറ അച്ഛൻെറ പ്രദേശങ്ങൾ സ്വർഗ്ഗഭൂമികളാണല്ലൊ. അതല്ല, വരനെയാണ് കാംക്ഷിക്കുന്നതെങ്കിൽ അതിനു തപസ്സ് ആവശ്യമില്ല. കാരണം, രത്നം അന്വേഷിക്കാറില്ല. അതു് അന്വേഷിക്കപ്പെടുന്നതത്രേ.

46. ചൂടുള്ള നെടുവീർപ്പുതന്നെ ഉത്തരം അറിയിച്ചുകഴിഞ്ഞു. പക്ഷേ എൻെറ മനസ്സു സംശത്തിൽത്തന്നെ ആഴുകയാണ്. ഭവതിയുടെ പ്രാർത്ഥനയ്ക്കു യോഗ്യനായ ഒരാളെ ഞാൻ കാണുന്നില്ല. പ്രാർത്ഥിച്ചാൽ ലഭിക്കാത്ത ഒരാൾ ഉണ്ടാവുമോ?

47. അമ്പോ! നീ ആഗ്രഹിക്കുന്ന യുവാവു വളരെ കടുപ്പക്കാരൻതന്നെ. അയാൾ കർണ്ണോൽപലങ്ങൾ ഒഴിഞ്ഞ കപോലദേശത്തിൽ ചിതറിക്കിടക്കുന്ന നെൽക്കതിർപോലുള്ള ഈ ചെമ്പൻജടകളെ വകവെക്കാതിരിക്കുന്നുണ്ടല്ലോ.

48. തപോനുഷ്ഠാനങ്ങളെക്കൊണ്ടു വളരെയധികം മെലിഞ്ഞ, അലങ്കാരമണിഞ്ഞിരുന്ന അവയവങ്ങൾ വെയിലേററു കരുവാളിച്ച നിന്നെ, പകലത്തെ ചന്ദ്രക്കലയെ എന്നപോലെ കണ്ടാൽ ഹൃദയാലുവായ ആരുടെ മനസ്സാണ് വേദനിയ്ക്കാതിരിക്കുക?

49. അഴകാർന്ന നോട്ടത്തോടും കുനിഞ്ഞ ഇമകളോടുംകൂടിയ നിൻെറ ഈ കണ്ണിനു സ്വന്തം മുഖത്തെ ഇത്ര കാലമായിട്ടും ലക്ഷ്യമാക്കിത്തരാത്ത നിൻെറ പ്രിയൻ സൌഭാഗ്യമദത്താൽ സ്വയം വഞ്ചിതനാണെന്നു ഞാൻ കരുതുന്നു.

50. ഹേ ഗൌരി! എത്രകാലമാണ് നീ വിഷമിക്കുക? ബ്രഹ്മചര്യാശ്രമത്തിൽ നേടിയ തപസ്സു എനിക്കുമുണ്ട്. ഭവതി അതിൻെറ പകുതിഭാഗം കൊണ്ടു ആഗ്രഹം നിറവേററിക്കൊൾക. ആ വരൻ ആരാണെന്നു ശരിയായി അറിവാൻ ഞാൻ ആഗ്രഹിയ്ക്കുന്നുമുണ്ട്.''

51. ഇപ്രകാരം കടന്നു സംസാരിച്ച വധുവിനോടു തൻെറ ആഗ്രഹം അറിയിയ്ക്കുവാൻ അവൾ ശക്തയായില്ല; അതിനാൽ സമീപത്തു നില്ക്കുന്ന സഖിയുടെ നേക്കു അവൾ അഞ്ജനമെഴുതാത്ത കണ്ണു തിരിച്ചു നോക്കി.

52. അവളുടെ തോഴി ആ ബ്രഹ്മചാരിയോടു പറഞ്ഞു— ''ഭദ്ര! അങ്ങയ്ക്കു കൌതുകം തോന്നുന്നുണ്ടെങ്കിൽ, ഏതു കാര്യം നേടുന്നതിനാണ് ഇവൾ താമരപ്പൂവിനെ വെയിലത്തു കുടയാക്കുന്നതുപോലെ ഈ ശരീരത്തെ തപസ്സിന്നുപകരണമാക്കിയതെന്നു മനസ്സിലാക്കിയാലും.

53 ഇയം മഹേന്ദ്രപ്രഭൃതീനധിശ്രിയ-
ശ്ചതുർദിഗീശാനവമത്യ മാനിനീ
അരൂപഹാര്യം മദനസ്യ നിഗ്രഹാൽ
പിനാകപാണിം പതിമാപ്തുമിച്ഛതി.

54 അസഹ്യഹുങ്കാരനിവർത്തിതഃ പുരാ
പുരാരിമപ്രാപ്തമുഖഃ ശിലീമുഖഃ
ഇമാം ഹൃദി വ്യായതപാതമക്ഷിണോ-
ദ്വിശീർണ്ണമൂർത്തേരപി പുഷ്പധന്വനഃ.

55 തദാപ്രഭൃത്യുന്മദനാ പിതുർഗൃഹേ
ലലാടികാചന്ദനധൂസരാളകാ
ന ജാതു ബാലാ ലഭതേ സ്മ നിർവൃതിം
തുഷാരസംഘാതശിലാതലേഷ്വപി.

56 ഉപാത്തവർണ്ണേ ചരിതേ പിനാകിനഃ
സബാഷ്പകണ്ഠസ്ഖലിതൈഃ പദൈരിയം
അനേകശഃ കിന്നരരാജകന്യകാ
വനാന്തസംഗീതസഖീരരോദയൽ.

57 ത്രിഭാഗശേഷാസു നിശാസു ച ക്ഷണം
നിമീല്യ നേത്രേ സഹസാ വ്യബുദ്ധ്യത
'ക്വ നീലകണ്ഠ! വ്രജസീ'ത്യലക്ഷ്യവാ-
ഗസത്യകണ്ഠാർപ്പിതബാഹുബന്ധനാ,

58 'യദാ ബുധൈഃ സർവ്വഗതസ്ത്വമുച്യസേ
ന വേത്സി ഭാവസ്ഥമിമം കഥം ജനം?'
ഇതി സ്വഹസ്തോല്ലിഖിതശ്ച മുഗ്ദ്ധയാ
രഹസ്യുപാലഭ്യത ചന്ദ്രശേഖരഃ.

59 യദാ ഹി തസ്യാധിഗമേ ജഗൽപതേ-
രപശ്യദന്യം ന വിധിം വിചിന്വതീ
തദാ സഹാസ്മാഭിരനുജ്ഞയാ ഗുരോ-
രിയം പ്രപന്നാ തപസേ തപോവനം.

60 ദ്രുമേഷു സഖ്യാ കൃതജന്മസു സ്വയം
ഫലം തപഃസാക്ഷിഷു ദൃഷ്ടമേഷ്വപി
ന ച പ്രരോഹാഭിമുഖോഽപി ദൃശ്യതേ
മനോരഥോഽസ്യാഃ ശശിമൌലിസംശ്രയഃ.

61 ന വേദ്മി സ പ്രാർത്ഥിതദുർല്ലഭഃ കദാ
സഖീഭിരസ്രോത്തരമീക്ഷിതാമിമാം
തപഃകൃശാമഭ്യുപപത്സ്യതേ സഖീം
വൃഷേവ സീതാം തദവഗ്രഹക്ഷതാം.

53. ഈ അഭിമാനശാലിനി! ഇന്ദ്രൻ മുമ്പായി ഐശ്വര്യസമ്പന്നന്മാരായ നാലു ലോകപാലന്മാരെയും അവഗണിച്ചു, കാമനിഗ്രഹത്താൽ സൌന്ദര്യം കൊണ്ടാകൎഷിക്കാൻ കഴിയാത്ത ശിവനെ ഭർത്താവായിക്കിട്ടുവാൻ ആഗ്രഹിയ്ക്കുന്നു.

54. അന്നു ശരീരം നശിച്ചുപോയെങ്കിലും മലരമ്പന്റെ അമ്പ് അസഹ്യമായ ഹുങ്കാരത്താൽ പിന്തിരിക്കപ്പെട്ട ശിവനെ പ്രാപിക്കാതെ മടങ്ങി ഇവളുടെ ഹൃദയത്തിലാണ്ടിറങ്ങി പീഡിപ്പിയ്ക്കുകയാണ്.

55. അന്നുമുതൽ മദനതപ്തയായ ഈ കന്യക നെററിയിലെ ചന്ദനം കൊണ്ടു ധൂസരമായ കുറുനിരകളോടുകൂടി പിതാവിന്റെ ഗൃഹത്തിൽ മഞ്ഞുറഞ്ഞുണ്ടായ കന്മണ്ഡപങ്ങളിൽപോലും ഒരിയ്ക്കലും ആശ്വാസം കിട്ടാതെ വിഷമിക്കുന്നു.

56. ശിവന്റെ കഥകൾ വൎണ്ണിയ്ക്കുന്ന പാട്ടുകൾ പാടുന്നതിനിടയിൽ ബാഷ്പരോധംകൊണ്ടു വാക്കുകൾ ഇടറുകയാൽ, വനത്തിൽ സംഗീതസഖികളായ കിന്നരരാജകുമാരിമാരെ ഇവൾ പലപ്പോഴും കരയിച്ചിട്ടുണ്ട്.

57. രാത്രിയുടെ മൂന്നിലൊരുഭാഗംമാത്രം ബാക്കിയുള്ളപ്പോൾ ഒന്നു കണ്ണു ചിമ്മി, ''നീലകണ്ഠ എവിടേക്കു പോകുന്നു'' എന്നു ലക്ഷ്യമില്ലാതെ ചോദിച്ചുകൊണ്ടും ഇല്ലാത്ത കഴുത്തിൽ കൈകളെക്കൊണ്ടു കെട്ടിപ്പിടിച്ചും ഇവൾ പെട്ടെന്നുണൎന്നുപോയിട്ടുണ്ട്.

58. 'ജ്ഞാനികളാൽ സൎവ്വാന്തൎയ്യാമിയാണെന്നു പറയപ്പെടുന്ന അങ്ങ് ഭാവംകൊണ്ട് അങ്ങിൽത്തന്നെ ഉറച്ചിരിക്കുന്ന ഈയുള്ളവളെ അറിയാത്തതെന്തുകൊണ്ടാണ്?' എന്നിങ്ങിനെ മൂഢയായ ഇവൾ സ്വന്തം കൈകൊണ്ടു ചിത്രത്തിൽ എഴുതപ്പെട്ട ചന്ദ്രശേഖരനോട് ഏകാന്തത്തിൽ പരിഭവം പറഞ്ഞിട്ടുണ്ട്.

59. ജഗന്നാഥനായ അദ്ദേഹത്തെ ലഭിപ്പാൻ ആലോചിച്ചുനോക്കിയിട്ടു മറെറാരു വഴിയും കാണാഞ്ഞപ്പോൾ ഇവൾ അച്ഛന്റെ സമ്മതത്തോടെ തപസ്സിന്നായി ഞങ്ങളൊരുമിച്ചു തപോവനത്തിലേക്കു പോന്നതാണ്.

60. സഖി തന്നത്താൻ നട്ടുവളൎത്തിയവയും തപസ്സിനു സാക്ഷികളും ആയ ഈ വൃക്ഷങ്ങളിൽ കായ്കൾ ഉണ്ടായിക്കഴിഞ്ഞു. എന്നാൽ ചന്ദ്രമൌലിയെപ്പററിയുള്ള ഇവളുടെ ആഗ്രഹത്തിന്നു ഇതുവരെ നാമ്പുപോലും മുളച്ചതായി കാണുന്നില്ല.

61. തോഴികളാൽ കണ്ണുനീരോടുകൂടി വീക്ഷിക്കപ്പെടുന്നവളും തപസ്സുകൊണ്ടു മെലിഞ്ഞവളുമായ ഞങ്ങളുടെ ഈ സഖിയെ, മഴയില്ലായ്കയാൽ വരണ്ടുകിടക്കുന്ന ഉഴവുചാലിനെ വൎഷകൎത്താവായ ഇന്ദ്രൻഎന്നപോലെ പ്രാൎത്ഥിച്ചിട്ടും കിട്ടാൻ പ്രയാസമായ അദ്ദേഹം എപ്പോഴാണ് അനുഗ്രഹിക്കുക എന്നു ഞാനറിയുന്നില്ല.''

62 അഗൂഢസൽഭാവമിതീംഗിതജ്ഞയാ
നിവേദിതോ നൈഷ്ഠികസുന്ദരസ്തയാ
'അപീദമേവം പരിഹാസ' ഇത്യുമാ–
മപൃച്ഛദവ്യഞ്ജിതഹർഷലക്ഷണഃ.
63 അഥാഗ്രഹസ്തേ മുകുളീകൃതാംഗുലൌ
സമർപ്പയന്തീ സ്ഫടികാക്ഷമാലികാം
കഥഞ്ചിദദ്രേസ്തനയാ മിതാക്ഷരം
ചിരവ്യവസ്ഥാപിതവാഗഭാഷത.
64 ''യഥാ ശ്രുതം വേദവിദാം വര! ത്വയാ
ജനോഽയമുച്ചൈഃപദലംഘനോത്സുകഃ
തപഃ കിലേദം തദവാപ്തിസാധനം
മനോരഥാനാമഗതിർന വിദ്യതേ''.
65 അഥാഹ വർണ്ണീ ''വിദിതോ മഹേശ്വര–
സ്തദർത്ഥിനീ ത്വം പുനരേവ വർത്തസേ
അമംഗളാഭ്യാസരതിം വിചിന്ത്യ തം
തവാനുവൃത്തിം ന തു കർത്തുമുത്സഹേ.
66 അവസ്തുനിർബ്ബന്ധപരേ! കഥം നു തേ
കരോഽയമാമുക്തവിവാഹകൌതുകഃ
കരേണ ശംഭോർവലയീകൃതാഹിനാ
സഹിഷ്യതേ തൽ പ്രഥമാവലംബനം.
67 ത്വമേവ താവൽ പരിചിന്തയ സ്വയം
കദാചിദേതേ യദി യോഗമർഹതഃ
വധൂദുകൂലം കളഹംസലക്ഷണം
ഗജാജിനം ശോണിതബിന്ദുവർഷി ച.
68 ചതുഷ്കപുഷ്പപ്രകരാവകീർണ്ണയോഃ
പരോഽപി കോ നാമ തവാനുമന്യതേ
അലക്തകാങ്കാനി പദാനി പാദയോർ–
വികീർണ്ണകേശാസു പരേതഭൂമിഷു?
69 അയുക്തരൂപം കിമതഃ പരം വദ
ത്രിനേത്രവക്ഷസ്സുലഭം തവാപി യൽ
സ്തനദ്വയേഽസ്മിൻ ഹരിചന്ദനാസ്പദേ
പദം ചിതാഭസ്മരജഃ കരിഷ്യതി.
70 ഇയം ച തേഽന്യാ പുരതോ വിഡംബനാ
യദൂഢയാ വാരണരാജഹാര്യയാ
വിലോക്യ വൃദ്ധോക്ഷമധിഷ്ഠിതം ത്വയാ
മഹാജനഃ സ്മേരമുഖോ ഭവിഷ്യതി.
71 ദ്വയം ഗതം സമ്പ്രതി ശോചനീയതാം
സമാഗമപ്രാർത്ഥനയാ പിനാകിനഃ
കലാ ച സാ കാന്തിമതീ കലാവത–
സ്ത്വമസ്യ ലോകസ്യ ച നേത്രകൌമുദീ.

62. ഇംഗിതമറിയാവുന്ന സഖിയാൽ സത്യം മറച്ചുവെക്കാതെ ഇങ്ങിനെ അറിയിയ്ക്കപ്പെട്ടപ്പോൾ ആ സുന്ദരനായ വടു ഉള്ളിലുണ്ടായ സന്തോഷം പുറത്തു കാട്ടാതെ ''ഇതു സത്യമാണോ? അതോ കളി പറയുകയോ'' എന്നു ഉമയോടു ചോദിച്ചു.

63. അപ്പോൾ പാർവതി വിരലുകൾ കൂമ്പിച്ച കയ്യിന്മേൽ പളുങ്കുജപമാല സമർപ്പിച്ചുകൊണ്ട് അക്ഷരം ചുരുക്കി കുറെ നേരംകൊണ്ടു വാക്കുകൾ ഉറപ്പിച്ച് ഒരുവിധത്തിൽ പറഞ്ഞു.

64. ''വേദജ്ഞരിൽ ശ്രേഷ്ഠനായുള്ളോവേ! അങ്ങു കേട്ടതുപോലെ ഇയ്യുള്ളവൾ ഉയർന്നപദത്തിലെത്തിച്ചേരുവാൻ ആഗ്രഹിക്കുന്നു. ഈ തപസ്സ് അതു നേടുവാനുള്ള ഉപായംതന്നെ. മനോരഥങ്ങൾക്കു എത്താൻ സാധിക്കാത്ത സ്ഥലമില്ലല്ലോ!''

65. അപ്പോൾ ബ്രഹ്മചാരി പറഞ്ഞു– ''മഹേശ്വരനെ ഞാനറിയും. നീയാകട്ടെ അദ്ദേഹത്തെത്തന്നെ ആഗ്രഹിക്കുന്നവളുമായിരിക്കുന്നു. അശുഭകാര്യങ്ങളിൽ വിശേഷിച്ചു ആസക്തിയുള്ള അയാളെപ്പററി വിചാരിക്കുമ്പോൾ നിന്നെ അനുകൂലിക്കുവാൻ എനിക്കു മനസ്സു വരുന്നില്ല.

66. തുച്ഛമായ വസ്തുവിനുവേണ്ടി നിർബ്ബന്ധം പിടിക്കുന്നവളേ! കല്യാണക്കാപ്പണിഞ്ഞിട്ടുള്ള നിൻെറ ഈ കയ്യ്, പാമ്പിൻവളയണിഞ്ഞ ശിവൻെറ കൈകൊണ്ടുള്ള ആദ്യത്തെ ഗ്രഹണം എങ്ങിനെയാണ് സഹിക്കുക?

67. നീ തന്നെ ഒന്നാലോചിച്ചു നോക്കൂ. അരയന്നമിഥുനങ്ങളെക്കൊണ്ടു ചിത്രിതമായ മന്ത്രകോടിപ്പുടവയും രക്തബിന്ദുക്കൾ ഇററിററു വീഴുന്ന ആനത്തോലും തമ്മിൽ എപ്പോഴെങ്കിലും യോജിക്കുവാൻ പാടുള്ളതാണോ?

68. നാലുകെട്ടിന്നുള്ളിൽ വിരിച്ച പൂവിരിപ്പിൽമാത്രം പതിഞ്ഞിട്ടുള്ളതും ചെമ്പഞ്ഞിച്ചാറണിഞ്ഞതുമായ നിൻെറ പാദങ്ങൾ തലമുടി ചിതറിക്കിടക്കുന്ന ശ്മശാനഭൂമിയിൽ പതിപ്പിക്കുന്നതു ശത്രുവിനുപോലും സമ്മതമാകുമോ?

69. മുക്കണ്ണൻെറ മാറിടത്തിൽ സുലഭമായ ചിതാഭസ്മം, രക്തചന്ദനമണിഞ്ഞിട്ടുള്ള നിൻെറ ഈ സ്തനങ്ങളിൽപ്പോലും സ്ഥാനം പിടിക്കുകയാണെങ്കിൽ ഇതിനെക്കാൾ അനുചിതമായി എന്താണുള്ളത്? പറയൂ.

70. ഇതും നിനക്കു നേരിടേണ്ടിവരുന്ന മറെറാരു പരിഹാസമാണ്. വിവാഹം കഴിഞ്ഞു ആനപ്പുറത്തു കയറിപ്പോകേണ്ടുന്ന നീ ഒരു മുതുകാളപ്പുറത്തു കയറിയിരിക്കുന്നതു കാണുമ്പോൾ ലോകർ ചിരിച്ചുപോകും.

71. ശിവനോടു ചേരുവാനുള്ള ആഗ്രഹം നിമിത്തം ഇപ്പോൾ രണ്ടുപേർ ശോചനീയരായി— കാന്തി ചിന്നുന്ന ആ ചന്ദ്രൻെറ കലയും ഈ ലോകത്തിൻെറ കണ്ണിന്നു വെണ്ണിലാവായ നീയും!

72 വപുർവിരൂപാക്ഷമലക്ഷ്യജന്മതാ
ദിഗംബരത്വേന നിവേദിതം വസു
വരേഷു യൽ ബാലമൃഗാക്ഷി! മൃഗ്യതേ
തദസ്തി കിം വ്യസ്തമപി ത്രിലോചനേ?

73 നിവർത്തയാസ്മാദസദീപ്സിതാന്മനഃ
ക്വ തദ്വിധസ്ത്വം ക്വ ച പുണ്യലക്ഷണാ?
അപേക്ഷ്യതേ സാധുജനേന വൈദികീ
ശ്മശാനശൂലസ്യ ന യൂപസൽക്രിയാ.''

74 ഇതി ദ്വിജാതൗ പ്രതികൂലവാദിനി
പ്രവേപമാനാധരലക്ഷ്യകോപയാ
നികുഞ്ചിതഭ്രൂലതമാഹിതേ തയാ
വിലോചനേ തിര്യഗുപാന്തലോഹിതേ.

75 ഉവാച ചൈനം ''പരമാർത്ഥതോ ഹരം
ന വേത്സി നൂനം, യത ഏവമാത്ഥ മാം
അലോകസാമാന്യമചിന്ത്യഹേതുകം
ദ്വിഷന്തി മന്ദാശ്ചരിതം മഹാത്മനാം.

76 വിപൽപ്രതീകാരപരേണ മംഗളം
നിഷേവ്യതേ ഭൂതിസമുത്സുകേന വാ
ജഗച്ഛരണ്യസ്യ നിരാശിഷഃ സതഃ
കിമേഭിരാശോപഹതാത്മവൃത്തിഭിഃ?

77 അകിഞ്ചനഃ സൻ പ്രഭവഃ സ സമ്പദാം
ത്രിലോകനാഥഃ പിതൃസത്മഗോചരഃ
സ ഭീമരൂപഃ ശിവ ഇത്യുദീര്യതേ
ന സന്തി യാഥാർത്ഥ്യവിദഃ പിനാകിനഃ.

78 വിഭൂഷണോത്ഭാസി പിനദ്ധഭോഗി വാ
ഗജാജിനാലംബി ദുകൂലധാരി വാ
കപാലി വാ സ്യാദഥവേന്ദുശേഖരം
ന വിശ്വമൂർത്തേരവധാര്യതേ വപുഃ.

79 തദംഗസംസർഗ്ഗമവാപ്യ കല്പതേ
ധ്രുവം ചിതാഭസ്മരജോഽപി ശുദ്ധയേ
തഥാഹി നൃത്താഭിനയക്രിയാച്യുതം
വിലിപ്യതേ മൗലിഭിരംബരൗകസാം.

80 അസമ്പദസ്തസ്യ വൃഷേണ ഗച്ഛതഃ
പ്രഭിന്നദിഗ്വാരണവാഹനോ വൃഷാ
കരോതി പാദാവുപഗമ്യ മൗലിനാ
വിനിദ്രമന്ദാരരജോരുണാംഗുലീ.

72. ശരീരം, വൈരൂപ്യമുള്ള കണ്ണോടുകൂടിയതു്, ജനനം ആർക്കമറിവി ല്ലാത്തതു്, ധനസ്ഥിതിയോ നഗ്നതയാൽതന്നെ വിളിച്ചറിയിക്കപ്പെട്ടതു്. അല്ലയോ ഇളമാൻകണ്ണാളേ! വരന്മാരിൽ തേടുന്ന ഗുണങ്ങളിൽ ഒന്ന ങ്കിലും ഈ മുക്കണ്ണനിലുണ്ടോ?

73. ഈ പീത്ത ആഗ്രഹത്തിൽനിന്നു മനസ്സ പിന്തിരിക്കു. ആ വിധ ത്തിലുള്ള അയാളെവിടെ? പുണ്യലക്ഷണയായ നീയെവിടെ? വേദ ത്തിൽ വിധിച്ചപ്രകാരം യൂപത്തിൽചെയ്യുന്ന ഉത്തമക്രിയ ശ്മശാനത്തിലെ ശൂലത്തിന്നുവേണമെന്നു സജ്ജനങ്ങൾ കരുതുകയില്ല.''

74. ഇങ്ങിനെ ആ ബ്രാഹ്മണൻ പ്രതികൂലമായി പറഞ്ഞപ്പോൾ കോ പംകൊണ്ടു വിറയ്ക്കുന്ന ചുണ്ടുകളോടുകൂടിയ അവൾ പുരികം വളച്ചു അററം ചുവന്ന കണ്ണുകൾ വിലങ്ങനെ തിരിച്ചു.

75. എന്നിട്ടയാളോടു പറയുകയുംചെയ്തു— ഹരനെ അങ്ങു യഥാർത്ഥമായി അറിയുന്നില്ല. തീർച്ച. അതുകൊണ്ടാണു് എന്നോടു ഇങ്ങിനെ പറയുന്നതു്. ലോകസാധാരണമല്ലാത്തതും കാരണം കാണാൻ വയ്യാത്തതുമായ മഹാ ത്മാക്കളുടെ പ്രവൃത്തികളെ മൂഢന്മാർ വെറുക്കുന്നു.

76. ആപത്തിന്ന പ്രതിവിധി തേടുന്നവനോ ഐശ്വര്യം വർദ്ധിപ്പിക്കു വാനാഗ്രഹിക്കുന്നവനോ ആണു് സൽക്കർമ്മങ്ങളിൽ നിഷ്ഠയോടെ ഇരി ക്കുന്നതു്. ലോകത്തിന്നെല്ലാംതന്നെ രക്ഷ നൽകുന്നവനും ആശിക്കേണ്ടു തായി ഒന്നുമില്ലാത്തവനും ആയിട്ടുള്ള ആൾക്കു ആഗ്രഹങ്ങൾകൊണ്ടു മനോ വൃത്തിയെ ദൂഷിപ്പിക്കുന്ന ഈ മംഗളങ്ങൾകൊണ്ടു് എന്താണു പ്രയോജനം?

77. ഒന്നുമില്ലാത്ത അദ്ദേഹം സമ്പത്തുകളുടെ ഉത്ഭവസ്ഥാനമാണു്. ശ്മശാ നത്തിൽ കാണപ്പെടുന്ന അദ്ദേഹം ത്രിലോകനാഥനത്രെ. ഭീഷണാകൃതി യായ അദ്ദേഹത്തെ ശിവനെന്നു പറയുന്നു. പിനാകിയുടെ പരമാർത്ഥ രൂപമറിയുന്നവർ ഇല്ല.

78. ആ വിശ്വമൂർത്തിയുടെ ശരീരം, ആഭരണങ്ങളെക്കൊണ്ടു പ്രകാശിക്കു ന്നതോ അതോ പാമ്പുകളെ പിണച്ചുകെട്ടിയതോ, ആനത്തോൽ ചുററി യതോ അതോ പട്ടുവസ്ത്രം ധരിച്ചതോ, തലയോടു ഏന്തിയതോ അതോ ചന്ദ്രനെ ചൂടിയതോ എന്നു ആർക്കും മനസ്സിലാവുന്നതല്ല.

79. ചിതയിലെ ചാമ്പൽത്തരിപോലും അദ്ദേഹത്തിൻെറ ശരീരം സ്പ ശിച്ചാൽ തീർച്ചയായും പവിത്രമാക്കുവാൻ ശക്തിയുള്ളതായിത്തീരുന്നു. അതുകൊണ്ടുതന്നെയാണു്, നൃത്താഭിനയങ്ങൾ ചെയ്യുന്ന അവസരങ്ങളിൽ ഉതിന്നുവീഴുന്ന ആ ഭസ്മം ദേവന്മാർ ശിരസ്സുകൾകൊണ്ടു ഒപ്പിയെടുക്കുന്നതു്.

80. സമ്പത്തില്ലാതെ മുതുകാളപ്പുറത്തേറി നടക്കുന്ന അദ്ദേഹത്തിൻെറ പാദങ്ങളെ, ദേവേന്ദ്രൻ തൻെറ വാഹനമായ ഐരാവതമെന്ന മദിച്ച ദിഗ്ഗജത്തിൻെറ പുറത്തുനിന്നിറങ്ങി ശിരസ്സിലണിഞ്ഞ മന്ദാരപ്പൂക്കളിലെ പൂമ്പൊടികൊണ്ടു ചുവന്ന വിരലുകളുള്ളവയാക്കിത്തീർക്കുന്നു.

81 വിവക്ഷതാ ദോഷമപി ച്യുതാത്മനാ
ത്വയൈകമീശം പ്രതി സാധു ഭാഷിതം
യമാമനന്ത്യാത്മഭുവോഽപി കാരണം
കഥം സ ലക്ഷ്യപ്രഭവോ ഭവിഷ്യതി?

82 അലം വിവാദേന യഥാ ശ്രുതസ്ത്വയാ
തഥാവിധസ്താവദശേഷമസ്തു സഃ
മമാത്ര ഭാവൈകരസം മനഃ സ്ഥിതം
ന കാമവൃത്തിർവ്വചനീയമീക്ഷതേ.

83 നിവാര്യതാമാളി! കിമപ്യയം വടുഃ
പുനർവിവക്ഷുഃ സ്ഫുരിതോത്തരാധരഃ
ന കേവലം യോ മഹതോഽപഭാഷതേ
ശൃണോതി തസ്മാദപി യഃ സ പാപഭാക്.

84 ഇതോ ഗമിഷ്യാമ്യഥവേ''തി വാദിനീ
ചചാല ബാലാ സ്തനഭിന്നവല്ക്കലാ
സ്വരൂപമാസ്ഥായ ച താം കൃതസ്മിതഃ
സമാലലംബേ വൃഷരാജകേതനഃ.

85 തം വീക്ഷ്യ വേപഥുമതീ സരസാംഗയഷ്ടിർ-
നിക്ഷേപണായ പദമുദ്ധൃതമുദ്വഹന്തീ
മാർഗ്ഗാചലവ്യതികരാകുലിതേവ സിന്ധുഃ
ശൈലാധിരാജതനയാ ന യയൗ ന തസ്ഥൗ.

86 ''അദ്യപ്രഭൃത്യവനതാംഗി! തവാസ്മി ദാസഃ
ക്രീതസ്തപോഭി''രിതി വാദിനി ചന്ദ്രമൗലൗ
അഹ്നായ സാ നിയമജം ക്ലമമുത്സസർജ്ജ
ക്ലേശഃ ഫലേന ഹി പുനർന്നവതാം വിധത്തേ.

ഇതി പഞ്ചമഃ സർഗ്ഗഃ

## ഷഷ്ഠഃ സർഗ്ഗഃ

1 അഥ വിശ്വാത്മനേ ഗൗരീ സന്ദിദേശ മിഥഃ സഖീം
ദാതാ മേ ഭൂഭൃതാം നാഥഃ പ്രമാണീക്രിയതാമിതി.

2 തയാ വ്യാഹൃതസന്ദേശാ സാ ബഭൗ നിഭൃതാ പ്രിയേ
ചൂതയഷ്ടിരിവാഭ്യാശേ മധൗ പരഭൃതോന്മുഖീ.

3 സ തഥേതി പ്രതിജ്ഞായ വിസൃജ്യ കഥമപ്യുമാം
ഋഷീൻ ജ്യോതിർമ്മയാൻ സപ്ത സസ്മാര സ്മരശാസനഃ.

4 തേ പ്രഭാമണ്ഡലൈർവ്യോമ ദ്യോതയന്തസ്തപോധനാഃ
സാരുന്ധതീകാഃ സപദി പ്രാദുരാസൻ പുരഃ പ്രഭോഃ.

81. ദോഷം പറയുവാനാണ് മുതിന്നതെങ്കിലും അങ്ങ മനസ്സിരുത്താതെ ശിവനെക്കുറിച്ച ഒരു കാര്യം പറഞ്ഞതു ശരിയാണ്. സ്വയംഭൂവായ ബ്രഹ്മാവിൻെറയും കാരണഭൂതനെന്നു പറയപ്പെടുന്ന അദ്ദേഹത്തിൻെറ ഉൽപ്പത്തിസ്ഥാനം എങ്ങിനെയാണറിയാൻ സാധിക്കുക?

82. ഈ തക്കം മതിയാക്കാം. അങ്ങ കേട്ടിട്ടുള്ളതെങ്ങിനേയോ അപ്രകാരംതന്നെയൊക്കെ ആയിക്കൊള്ളട്ടെ, അദ്ദേഹം. എൻെറ മനസ്സ് ഇദ്ദേഹത്തിൽ സ്ഥിരസ്നേഹത്തോടെ ഉറച്ചിരിക്കുന്നു. കാമവൃത്തി അപവാദത്തെപ്പററി നോക്കുകയില്ല.

83. സഖീ! തടയു, ഈ ബ്രഹ്മചാരി ഇനിയും എന്തോ പറയുവാൻവേണ്ടി ചുണ്ടനക്കുന്നു. മഹാന്മാരെ കുററം പറയുന്നവർ മാത്രമല്ല അതുകേട്ടുകൊണ്ടിരിക്കുന്നവനും പാപത്തിൽ പങ്കാളികളാകുന്നതാണ്.

84. അല്ലെങ്കിൽ ''ഞാൻ ഇവിടെനിന്നു പോയേക്കാം'' എന്നു പറഞ്ഞുംകൊണ്ട് ആ ബാലിക സ്തനങ്ങളിൽനിന്നു മരവുരി നീങ്ങുമാറു നടന്നു തുടങ്ങി. തൻെറ യഥാത്ഥരൂപം ധരിച്ച പുഞ്ചിരിതൂകിക്കൊണ്ടു ഭഗവാൻ ശങ്കരൻ അവളെ തടുത്തു നിത്തുകയും ചെയ്തു.

85. അദ്ദേഹത്തെ കണ്ടു വിറകൊണ്ടു ശരീരമാകെ വിയത്തു നനഞ്ഞ്, എടുത്തുവെപ്പാൻ ഉയത്തിയ കാൽ ആ നിലയിൽത്തന്നെ പിടിച്ച നില്ക്കുന്ന പവ്വതരാജപുത്രി, വഴിമദ്ധ്യത്തിൽ പവ്വതത്താൽ തടയപ്പെട്ടുഴലുന്ന നദിയെന്നപോലെ പോയതുമില്ല നിന്നതുമില്ല.

86. ''സുന്ദരി! ഇന്നുമുതൽ ഞാൻ നിനക്കു തപസ്സുകളെക്കൊണ്ടു വിലയ്ക്കു വാങ്ങിയ ദാസനാണ്'' എന്നു ചന്ദ്രശേഖരൻ പറഞ്ഞപ്പോൾ വ്രതം കൊണ്ടുണ്ടായ അവളുടെ ക്ഷീണം ക്ഷണത്തിൽത്തന്നെ തീൎന്നുപോയി. ഫലംസിദ്ധിച്ചാൽ ക്ലേശം വീണ്ടും പുതുമയുണ്ടാക്കുന്നു.

അഞ്ചാം സഗ്ഗം കഴിഞ്ഞു

## ആറാം സഗ്ഗം

1. അനന്തരം ഗൌരി, 'എന്നെ നല്കേണ്ടതു പവ്വതേശ്വരനാണ്. അദ്ദേഹത്തോട് ആവശ്യപ്പെട്ടാലും' എന്നു സഖിയെക്കൊണ്ടു വിശ്വാത്മാവായ ശിവനോടു പറയിച്ചു.

2. ആ സഖിയെക്കൊണ്ടു പ്രിയനോടു സന്ദേശം പറയിപ്പിച്ച മൌനമായിനിന്ന അവൾ, വസന്തത്തോടു കുയിലിനെക്കൊണ്ടു സന്ദേശം അറിയിച്ച മാവിൻതയ്യ് എന്നപോലെ ശോഭിച്ചു.

3. 'അങ്ങനെയാകട്ടെ' എന്നു വാഗ്ദാനം ചെയ്തു ഉമയെ പണിപ്പെട്ടു വിട്ടുപിരിഞ്ഞ ആ കാമാന്തകൻ ജ്യോതിഃസ്വരൂപന്മാരായ സപ്തർഷികളെ സ്മരിച്ചു.

4. ആ ഋഷിമാർ അരുന്ധതീസമേതം പ്രഭാമണ്ഡലങ്ങളെക്കൊണ്ട് ആകാശത്തെ പ്രകാശിപ്പിച്ചുകൊണ്ട്, ഉടൻതന്നെ പ്രഭുവിൻെറ തിരുമുമ്പിൽ പ്രത്യക്ഷപ്പെട്ടു.

5 ആപ്ലുതാസ്തീരമന്ദാരകുസുമോൽകിരവീചിഷു
വ്യോമഗംഗാപ്രവാഹേഷു ദിങ്ങ്നാഗമദഗന്ധിഷു,

6 മുക്തായജ്ഞോപവീതാനി ബിഭ്രതോ ഹൈമവല്ക്കലാഃ
രത്നാക്ഷസൂത്രാഃ പ്രവ്രജ്യാം കല്പവൃക്ഷാ ഇവാശ്രിതാഃ,

7 അധഃപ്രസ്ഥാപിതാശ്വേന സമാവർജ്ജിതകേതുനാ
സഹസ്രരശ്മിനാ സാക്ഷാൽ സപ്രണാമമുദീക്ഷിതാഃ,

8 ആസക്തബാഹുലതയാ സാദ്ധമുദ്ധൃതയാ ഭുവാ
മഹാവരാഹദംഷ്ട്രായാം വിശ്രാന്താഃ പ്രളയാപദി,

9 സർഗ്ഗശേഷപ്രണയനാദ്വിശ്വയോനേരനന്തരം
പുരാതനാഃ പുരാവിദ്ഭിർധാതാര ഇതി കീർത്തിതാഃ,

10 പ്രാക്തനാനാം വിശുദ്ധാനാം പരിപാകമുപേയുഷാം
തപസാമുപഭുഞ്ജാനാഃ ഫലാന്യപി തപസ്വിനഃ.

11 തേഷാം മദ്ധ്യഗതാ സാധ്വീ പത്യുഃ പാദാർപ്പിതേക്ഷണാ
സാക്ഷാദിവ തപസ്സിദ്ധിർബ്ബഭാസേ ബഹ്വരുന്ധതീ.

12 താമഗൌരവഭേദേന മുനീംശ്ചാപശ്യദീശ്വരഃ
സ്ത്രീ പുമാനിത്യനാസ്ഥൈഷാ വൃത്തം ഹി മഹിതം സതാം.

13 തദ്ദർശനാദഭൂച്ഛംഭോർഭൂയാൻ ദാരാർത്ഥമാദരഃ
ക്രിയാണാം ഖലു ധർമ്മ്യാണാം സൽപത്ന്യോ മൂലകാരണം.

14 ധർമ്മേണാപി പദം ശർവേ കാരിതേ പാർവ്വതീം പ്രതി
പൂർവ്വാപരാധഭീതസ്യ കാമസ്യോച്ഛ്വസിതം മനഃ.

15 അഥ തേ മുനയഃ സർവ്വേ മാനയിത്വാ ജഗൽഗുരും
ഇദമൂചുരനൂചാനാഃ പ്രീതികണ്ടകിതത്വചഃ.

16 "യൽ ബ്രഹ്മ സമ്യഗാമ്നാതം യദഗ്നൌ വിധിനാ ഹുതം
യച്ച തപ്തം തപസ്തസ്യ വിപക്വം ഫലമദ്യ നഃ.

17 യദദ്ധ്യക്ഷേണ ജഗതാം വയമാരോപിതാസ്ത്വയാ
മനോരഥസ്യാവിഷയം മനോവിഷയമാത്മനഃ.

5. കരയ്ക്കുള്ള മന്ദാരവൃക്ഷങ്ങളുടെ പൂക്കൾ കൊഴിഞ്ഞുവീണിട്ടുള്ള ചെറുതിരകളുള്ളതും ദിഗ്ഗജങ്ങളുടെ മദജലത്തിന്റെ സുഗന്ധമുള്ളതുമായ സ്വർഗ്ഗംഗയിൽ മുങ്ങിക്കുളിച്ചവരായിരുന്നു ആ ഋഷികൾ.

6. മുത്തുകളെക്കൊണ്ടുള്ള പൂണൂലിട്ടു പൊന്മരവുരിയുടുത്തു്, മണിമയമായ ജപമാല ധരിച്ച അവർ സന്യാസം സ്വീകരിച്ച കല്പവൃക്ഷങ്ങളോ എന്നു തോന്നിക്കുന്നവരായിരുന്നു.

7. സാക്ഷാൽ സൂര്യദേവൻ കതിരുകളെ താഴെ തെളിച്ചു കൊടി താഴ്ത്തി പ്രണാമപൂർവ്വം അവരെ മേല്പോട്ടു നോക്കിക്കൊണ്ടിരുന്നു.

8. പ്രളയകാലത്തു കരവല്ലികൊണ്ടു പിടിച്ചിരിക്കുന്ന, ഉയർത്തപ്പെട്ട ഭൂമിദേവിയോടൊപ്പം മഹാവരാഹമൂർത്തിയുടെ തേററയിൽ വിശ്രമിച്ചിട്ടുള്ളവരാണവർ.

9. ബ്രഹ്മാവിനുശേഷം ബാക്കിയായ സൃഷ്ടികർമ്മം പൂർണ്ണമാക്കിയതുകൊണ്ടു പുരാണവേദികളാൽ പ്രാചീനരായ സൃഷ്ടികർത്താക്കൾ എന്നു കീർത്തിക്കപ്പെട്ടവരുമാണവർ.

10. പണ്ടനുഷ്ഠിച്ചിട്ടുള്ള പരിപകാവസ്ഥയെ പ്രാപിച്ച വിശുദ്ധതപസ്സുകളുടെ ഫലങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്നവരെങ്കിലും ഇപ്പോഴും തപസ്സനുഷ്ഠിക്കുന്നവരുമാണവർ.

11. അവരുടെ മദ്ധ്യത്തിൽ ഭർത്താവിന്റെ പാദങ്ങളിൽത്തന്നെ ദൃഷ്ടി ഉറപ്പിച്ചുകൊണ്ടു പതിവ്രതയായ അരുന്ധതി തപഃസിദ്ധി മൂർത്തിമത്തായി വന്നതുപോലെ അത്യധികം ശോഭിച്ചു.

12. ഭഗവാൻ ആ ദേവിയേയും മഹർഷിമാരേയും ഒരുപോലെ ആദരവോടുകൂടി നോക്കിക്കണ്ടു. മഹത്തുക്കളെ സംബന്ധിച്ചിടത്തോളം സ്ത്രീയോ പുരുഷനോ എന്ന നോട്ടമില്ല. ശീലമാണു് ബഹുമാനത്തിന്നാസ്പദം.

13. അരുന്ധതിയെ കണ്ടപ്പോൾ ശിവനു പത്നീപരിഗ്രഹത്തിൽ അധികം ആദരവുണ്ടായി. ധർമ്മാനുഷ്ഠാനങ്ങൾക്കു് ആദികാരണം ഉത്തമപത്നിമാരാണല്ലൊ.

14. ധർമ്മവും ശിവനു പാർവ്വതിയുടെനേരെ ആഭിമുഖ്യം ജനിപ്പിച്ചപ്പോൾ മുമ്പു ചെയ്ത അപരാധംനിമിത്തം പേടിപ്പെട്ടിരുന്ന കാമന്റെ മനസ്സിനു് ആശ്വാസം കിട്ടി.

15. അനന്തരം വേദങ്ങളും വേദാംഗങ്ങളും പഠിച്ചറിഞ്ഞിട്ടുള്ള ആ മഹർഷിമാരെല്ലാവരും ആനന്ദത്താൽ രോമാഞ്ചംകൊണ്ട ശരീരത്തോടുകൂടി ലോകഗുരുവിനെ വന്ദിച്ചു് ഇപ്രകാരം പറഞ്ഞു.

16. വേണ്ടതുപോലെ വേദാധ്യയനം ചെയ്യുകയും വിധിപോലെ അഗ്നിയിൽ ഹോമിയ്ക്കുകയും തപസ്സനുഷ്ഠിയ്ക്കുകയും ചെയ്തതിന്റെ ഫലം ഇന്നാണു് ഞങ്ങൾക്കു പരിപകാവസ്ഥയെ പ്രാപിച്ചതു്.

17. എന്തുകൊണ്ടെന്നാൽ, ലോകാദ്ധ്യക്ഷനായ അവിടുന്നു്, മനോരഥത്തിനുപോലും വിഷയമാകാൻ സാധിക്കാത്ത അങ്ങയുടെ മനസ്സിൽ ഞങ്ങൾക്കു സ്ഥാനം നല്കിയല്ലൊ.

18 യസ്യ ചേതസി വർത്തേഥാഃ സ താവൽ കൃതിനാം വരഃ
കിം പുനർബ്രഹ്മയോനേര്യസ്ലവ ചേതസി വർത്തതേ.

19 സത്യമർക്കാച്ച സോമാച്ച പരമധ്യാസ്മഹേ പദം
അദ്യ ത്സുച്ചൈസ്തരം താഭ്യാം സ്മരണാനുഗ്രഹാത്തവ.

20 ത്വത്സംഭാവിതമാത്മാനം ബഹുമന്യാമഹേ വയം
പ്രായഃ പ്രത്യയമാധത്തേ സ്വഗുണേഷൂത്തമാദരഃ.

21 യാ നഃ പ്രീതിർവിരൂപാക്ഷ! ത്വദനുധ്യാനസംഭവാ
സാ കിമാവേദ്യതേ തുഭ്യമന്തരാത്മാസി ദേഹിനാം.

22 സാക്ഷാൽ ദൃഷ്ടോസി ന പുനർവിദ്മസ്ത്വാം വയമഞ്ജസാ
പ്രസീദ കഥയാത്മാനം ന ധിയാം പഥി വർത്തസേ.

23 കിം യേന സൃജസി വ്യക്തമുത യേന ബിഭർഷി തൽ
അഥ യസ്തസ്യ സംഹർത്താ ഭാഗഃ കതമ ഏഷ തേ

24 അഥവാ സുമഹത്യേഷാ പ്രാർത്ഥനാ ദേവ! തിഷ്ഠതു
ചിന്തിതോപസ്ഥിതാംസ്താവച്ഛാധി നഃ കരവാമ കിം?

25 അഥ മൗലിഗതസ്യേന്ദോർവിശദൈർദശനാംശുഭിഃ
ഉപചിന്വൻ പ്രഭാം തന്വീം പ്രത്യാഹ പരമേശ്വരഃ.

26 "വിദിതം വോ യഥാ സ്വാർത്ഥാ ന മേ കാശ്ചിൽ പ്രവൃത്തയഃ
നനു മൂർത്തിഭിരഷ്ടാഭിരിത്ഥംഭൂതോഽസ്മി സൂചിതഃ.

27 സോഽഹം തൃഷ്ണാതുരൈർവൃഷ്ടിം വിദ്യുത്വാനിവ ചാതകൈഃ
അരിവിപ്രകൃതൈർദേവൈഃ പ്രസൂതിം പ്രതി യാചിതഃ.

28 അത ആഹർത്തുമിച്ഛാമി പാർവ്വതീമാത്മജന്മനേ
ഉൽപത്തയേ ഹവിർഭോക്തുര്യജമാന ഇവാരണിം.

29 താമസ്മദർത്ഥേ യുഷ്മാഭിര്യാചിതവ്യോ ഹിമാലയഃ
വിക്രിയായൈ ന കല്പന്തേ സംബന്ധാഃ സദനുഷ്ഠിതാഃ.

30 ഉന്നതേന സ്ഥിതിമതാ ധുരമുദ്വഹതാ ഭുവഃ
തേന യോജിതസംബന്ധം വിത്ത മാമപ്യവഞ്ചിതം.

18. അങ്ങ് യാതൊരുവൻെറ മനസ്സിലിരിയ്ക്കുന്നുവോ അവർ ധന്യരിൽ ധന്യനാണു്. അങ്ങിനെയുള്ള, ബ്രഹ്മത്തിന്നുപോലും ഉത്ഭവസ്ഥാനമായ അവിടുത്തെ മനസ്സിലിരിക്കുന്നവൻെറ കഥ പിന്നെ പറയാനുണ്ടോ?

19. സൂര്യൻെറയും ചന്ദ്രൻെറയും മീതെയുള്ള സ്ഥാനത്താണു് ഞങ്ങൾ സ്ഥിതിചെയ്യുന്നതു് എന്നതു വാസ്തവംതന്നെ. എന്നാൽ ഇന്നാകട്ടെ, അങ്ങു സ്മരിച്ചനുഗ്രഹിക്കുകയാൽ അവരെക്കാൾ ഏററവും ഉയർന്ന സ്ഥാനത്തായിരിക്കുന്നു.

20. അങ്ങയാൽ ആദരിക്കപ്പെട്ട ഞങ്ങളെ ഞങ്ങൾ ബഹുമാനിക്കുന്നു. ഉത്തമന്മാരായവരിൽനിന്നു ലഭിക്കുന്ന ആദരവാണു്, തങ്ങളുടെ ഗുണങ്ങളിൽ പ്രായേണ വിശ്വാസമുണ്ടാക്കുന്നതു്.

21. അല്ലയോ വിരൂപാക്ഷ! അങ്ങു സ്മരിച്ചതിനാൽ ഞങ്ങൾക്കുണ്ടായ ആഹ്ലാദം എത്രയാണെന്നു അവിടുത്തോടു പറഞ്ഞറിയിക്കേണ്ടതുണ്ടോ? അങ്ങു സമസ്തപ്രാണികളുടെയും അന്തരാത്മാവാണല്ലോ.

22. ഞങ്ങൾ അങ്ങയെ പ്രത്യക്ഷമായി കാണുന്നു; എങ്കിലും അങ്ങാരാണെന്നു ശരിയായി ഞങ്ങൾ അറിയുന്നില്ല, താനാരാണെന്നു കനിഞ്ഞരുളിയാലും, അങ്ങാരെന്നു പറഞ്ഞുതന്നാലും, ചിന്തിച്ചറിയാവുന്ന നിലയിലല്ല അങ്ങയുടെ സ്ഥിതി.

23. ലോകത്തെ സൃഷ്ടിക്കുന്നതോ, അതിനെ കാത്തുരക്ഷിക്കുന്നതോ അല്ലെങ്കിൽ അതിനെ സംഹരിക്കുന്നതോ—അങ്ങയുടെ ഏതൊരംശമാണു് ഇതു്?

24 അല്ലെങ്കിൽ ഹേ ദേവ! അതിമഹത്തായ ഈ അഭ്യർത്ഥന നില്ക്കട്ടെ ഇപ്പോൾ സ്മരിക്കപ്പെട്ടു വന്നെത്തിയ ഞങ്ങളെ അനുശാസിച്ചാലും. ഞങ്ങളെന്താണു് ചെയ്യേണ്ടതു്?,

25. അപ്പോൾ പരമശിവൻ വെളുത്ത പല്ലുകളുടെ വിശദപ്രകാശത്താൽ ശിരസ്സിലണിഞ്ഞ ചന്ദ്രൻെറ നേരിയ കാന്തിയെ വർദ്ധിപ്പിച്ചുകൊണ്ടു മറുപടി പറഞ്ഞു.

26. 'എൻെറ ഒരു പ്രവൃത്തിയും സ്വാർത്ഥപരമായിട്ടുള്ളതല്ലെന്നു നിങ്ങൾക്കറിയാമല്ലോ. ഈ വിധത്തിലുള്ളവനാണു് ഞാൻ എന്നു് എൻെറ എട്ടു മൂർത്തികൾതന്നെ സൂചിപ്പിച്ചിട്ടുള്ളതല്ലേ?

27. അപ്രകാരമുള്ള എന്നോടു, ശത്രുക്കളാൽ ഉപദ്രവിക്കപ്പെട്ടവരായ ദേവന്മാർ, ദാഹിച്ചുവലഞ്ഞ വേഴാമ്പലുകൾ കാർമേഘത്തോടു മഴയെന്നപോലെ പുത്രോല്പാദനത്തിന്നു് ആവശ്യപ്പെട്ടിരിക്കുന്നു.

28. അതിനാൽ, യജമാനൻ യാഗാഗ്നിയെ ഉല്പാദിപ്പിക്കാൻവേണ്ടി അരണിയെ എന്നപോലെ ഞാൻ പുത്രോല്പാദനത്തിനായി പാർവതിയെ കൊണ്ടുപോരുവാൻ ആഗ്രഹിക്കുന്നു.

29. അവളെ നമുക്കുവേണ്ടി നിങ്ങൾ ഹിമാലയനോടു യാചിക്കണം. സജ്ജനങ്ങളാൽ ഏർപ്പെടുത്തപ്പെട്ട ബന്ധങ്ങൾ കുഴപ്പങ്ങൾക്കിടയാക്കുകയില്ല.

30. ഉന്നതനും നിലയുറച്ചവനും ഭൂഭാരം ചുമക്കുന്നവനുമായ അദ്ദേഹത്തോടു ബന്ധപ്പെടുത്തുന്നതു് എനിക്കും ന്യൂനതയല്ലെന്നു നിങ്ങൾ മനസ്സിലാക്കണം.

31 ഏവം വാച്യഃ സ കന്യാർത്ഥമിതി വോ നോപദിശ്യതേ
ഭവൽപ്രണീതമാചാരമാമനന്തി ഹി സാധവഃ.

32 ആര്യാപ്യരുന്ധതീ തത്ര വ്യാപാരം കർത്തുമർഹതി
പ്രായേണൈവംവിധേ കാര്യേ പുരന്ധ്രീണാം പ്രഗത്ഭതാ.

33 തൽ പ്രയാതൌഷധിപ്രസ്ഥം സിദ്ധയേ ഹിമവൽപുരം
മഹാകോശീപ്രപാതേഽസ്മിൻ സംഗമഃ പുനരേവ നഃ.

34 തസ്മിൻ സംയമിനാമാദ്യേ ജാതേ പരിണയോന്മുഖേ
ജഹുഃ പരിഗ്രഹവ്രീളാം പ്രാജാപത്യാസ്തപസ്വിനഃ.

35 തതഃ പരമമിത്യുക്ത്വാ പ്രതസ്ഥേ മുനിമണ്ഡലം
ഭഗവാനപി സമ്പ്രാപ്തഃ പ്രഥമോദ്ദിഷ്ടമാസ്പദം.

36 തേ ചാകാശമസിശ്യാമമുൽപത്യ പരമർഷയഃ
ആസേദുരോഷധിപ്രസ്ഥം മനസാ സമരംഹസഃ

37 അളകാമതിവാഹ്യേവ വസതിം വസുസമ്പദാം
സ്വർഗ്ഗാഭിഷ്യന്ദവമനം കൃത്വേവോപനിവേശിതം.

38 ഗംഗാസ്രോതഃപരിക്ഷിപ്തം വപ്രാന്തജ്ജ്വലിതൌഷധി
ബൃഹന്മണിശിലാസാലം ഗുപ്താവപി മനോഹരം.

39 ജിതസിംഹഭയാ നാഗാ യത്രാശ്വാ ബിലയോനയഃ
യക്ഷാഃ കിംപുരുഷാഃ പൌരാ യോഷിതോ വനദേവതാഃ.

40 ശിഖരാസക്തമേഘാനാം വ്യജ്യന്തേ യത്ര വേശ്മനാം
അനുഗർജ്ജിതസന്ദിഗ്ദ്ധാഃ കരണൈർമുരജസ്വനാഃ.

41 യത്ര കല്പദ്രുമൈരേവ വിലോലവിടപാംശുകൈഃ
ഗൃഹയന്ത്രപതാകാശ്രീരപൌരാദരനിർമ്മിതാ.

42 യത്ര സ്ഫടികഹർമ്മ്യേഷു നക്തമാപാനഭൂമിഷു
ജ്യോതിഷാം പ്രതിബിംബാനി പ്രാപ്നുവന്ത്യുപഹാരതാം

43 യത്രൌഷധിപ്രകാശേന നക്തം ദർശിതസഞ്ചരാഃ
അനഭിജ്ഞാസ്തമിസ്രാണാം ദുർദ്ദിനേഷ്വഭിസാരികാഃ.

44 യൌവനാന്തം വയോ യസ്മിന്നാന്തകഃ കുസുമായുധാൽ
രതിഖേദസമുൽപന്നാ നിദ്രാ സംജ്ഞാവിപര്യയഃ.

31. കന്യകയ്ക്കുവേണ്ടി അദ്ദേഹത്തോട് ഇന്നപ്രകാരത്തിൽ പറയണമെന്ന നിങ്ങൾക്ക് ഉപദേശിച്ചുതരേണ്ടതില്ല; നിങ്ങൾ നടപ്പാക്കിയതിനെയത്രേ സജ്ജനങ്ങൾ ആചാരമെന്ന പറയുന്നത്.

32. 'ആര്യയായ അരുന്ധതിയും ഈ കാര്യത്തിൽ പ്രത്യേകം ശ്രമിച്ചാൽ നന്ന്. ഇത്തരം കാര്യങ്ങളിൽ മിക്കവാറും കുടുംബിനികൾക്കാണ് സാമർത്ഥ്യം കൂടുക.

33. അതുകൊണ്ടു കാര്യസിദ്ധിക്കായി ഓഷധിപ്രസ്ഥമെന്ന ഹിമവാൻെറ പുരത്തിലേക്കു പുറപ്പെടുവിൻ; ഈ മഹാകോശീനദി വന്നുവീഴുന്ന സ്ഥലത്തു വീണ്ടും നമുക്കു തമ്മിൽ കാണാം.

34. ജിതേന്ദ്രിയന്മാരിൽ ഒന്നാമനായ ശിവൻ വിവാഹകാര്യത്തിലേയ്ക്കു ശ്രദ്ധതിരിച്ചപ്പോൾ പ്രജാപതിയുടെ പുത്രന്മാരായ ആ താപസന്മാർ, തങ്ങൾ പത്നിമാരെ സ്വീകരിച്ചതിലുണ്ടായിരുന്ന ലജ്ജ വെടിഞ്ഞു.

35. ''അങ്ങിനെയാവട്ടെ'' എന്ന പറഞ്ഞുകൊണ്ട് ആ മുനിമാർ പുറപ്പെട്ടു. ഭഗവാനും പൂർവ്വനിർദ്ദിഷ്ടമായ സ്ഥലത്തു ചെന്നുചേർന്നു.

36. ആ മഹർഷിമാർ വാളുപോലെ നീലനിറമായ ആകാശത്തിൽ കുതിച്ചുയർന്ന മനസ്സിനൊത്ത വേഗംപൂണ്ട് ഓഷധിപ്രസ്ഥത്തിൽ ചെന്നെത്തി.

37. ധനസമൃദ്ധികളുടെ ഇരിപ്പിടമായ അളകാപുരി മാററി സ്ഥാപിച്ചതോ എന്നും സ്വർഗ്ഗത്തിൽ നിറഞ്ഞുകവിഞ്ഞവരെ മാററിപ്പാർപ്പിച്ചതോ എന്നും തോന്നുമാറിരുന്ന ഓഷധിപ്രസ്ഥം.

38. (കിടങ്ങായി) ഗംഗാനദിയാൽ ചുററപ്പെട്ടതും മതിലടിക്കല്ലിൽ ജ്വലിക്കുന്ന ഓഷധികളോടു കൂടിയതും വലിയ മണിശിലാനിർമ്മിതങ്ങളായ മതിലുകൾ ഉള്ളതുമായ ആ ഓഷധിപ്രസ്ഥം രക്ഷാസംവിധാനത്തിൽപ്പോലും മനോഹരമായിരുന്നു.

39. അവിടെ ആനകൾ സിംഹങ്ങളെ ഭയപ്പെടാത്തവയാണ്. കുതിരകൾ ഗുഹകളിൽ നിന്നുത്ഭവിക്കുന്നവയാണ്. യക്ഷന്മാരും കിമ്പുരുഷന്മാരുമാണ് പൌരന്മാർ. വനദേവതമാരാണ് സ്ത്രീകൾ.

40. അവിടെ അഗ്രഭാഗങ്ങളിൽ മേഘങ്ങൾ തങ്ങിനില്ക്കുന്ന ഗൃഹങ്ങളിലെ മൃദംഗനാദങ്ങൾ, ഇടിമുഴക്കങ്ങളുടെ പ്രതിധ്വനികളിൽ നിന്നു തിരിച്ചറിയുന്നതു (മൃദംഗനാദങ്ങളിലെ) കരണവിശേഷങ്ങൾകൊണ്ടാണ്.

41. അവിടെ കല്പവൃക്ഷങ്ങളുടെ കൊമ്പുകളിൽ ആടിക്കളിക്കുന്ന പട്ടുകൾ തന്നെ ഗൃഹങ്ങൾക്കു കൊടിക്കൂറകളെക്കൊണ്ടുള്ള അഴകുളവാക്കുന്നു. പൌരന്മാർ ആദരപൂർവ്വം (കൊടിക്കൂറകൾ) നിർമ്മിക്കേണ്ടതില്ല.

42. അവിടെ സ്ഫടികംകൊണ്ടു നിർമ്മിച്ച മാളികകളിൽ രാത്രിയിൽ മദ്യപാനസ്ഥാനങ്ങളിൽ നക്ഷത്രങ്ങളുടെ പ്രതിബിംബങ്ങൾതന്നെ പൂവിരിപ്പുകളായിത്തീരുന്നു.

43. കാർമേഘങ്ങൾ മൂടിയ ദിവസങ്ങളിലെ രാത്രികളിൽപ്പോലും ഓഷധികളുടെ വെളിച്ചം വഴികാണിച്ചുകൊടുക്കുകയാൽ അവിടെ അഭിസാരികമാർ ഇരുട്ടെന്തെന്നറിയാത്തവരാണ്.

44. അവിടെ യൌവനത്തോളം മാത്രമേ വയസ്സുള്ളു. കാമദേവനല്ലാതെ വേറെ അന്തകനില്ല. സുരതക്ഷീണം നിമിത്തമുള്ള ഉറക്കം മാത്രമാണ് ബോധക്ഷയം.

45 ഭ്രൂഭേദിഭിഃ സകമ്പോഷ്ഠൈർലളിതാംഗുലിതർജ്ജനൈഃ
യത്ര കോപൈഃ കൃതാഃ സ്ത്രീണാമപ്രസാദാർത്ഥിനഃ പ്രിയാഃ.

46 സന്താനകതരുച്ഛായസുപ്തവിദ്യാധരാധ്വഗം
യസ്യ ചോപവനം ബാഹ്യം ഗന്ധവൽ ഗന്ധമാദനം.

47 അഥ തേ മുനയോ ദിവ്യാഃ പ്രേക്ഷ്യ ഹൈമവതം പുരം
സ്വർഗ്ഗാഭിസന്ധിസുകൃതം വഞ്ചനാമിവ മേനിരേ.

48 തേ സത്മനി ഗിരേർവേഗാദുന്മുഖദ്വാഃസ്ഥവീക്ഷിതാഃ
അവതേരുർജ്ജടാഭാരൈർലിഖിതാനലനിശ്ചലൈഃ.

49 ഗഗനാദവതീർണ്ണാ സാ യഥാവൃദ്ധപുരസ്സരാ
തോയാന്തർഭാസ്കരാളീവ രേജേ മുനിപരമ്പരാ.

50 താനർഘ്യാനർഘ്യമാദായ ദൂരാൽ പ്രത്യുദ്യയൌ ഗിരിഃ
നമയൻ സാരഗുരുഭിഃ പാദന്യാസൈർവസുന്ധരാം.

51 ധാതുതാമ്രാധരഃ പ്രാംശുർദ്ദേവദാരുബൃഹൽഭുജഃ
പ്രകൃത്യൈവ ശിലോരസ്കഃ സുവ്യക്തോ ഹിമവാനിതി.

52 വിധിപ്രയുക്തസൽക്കാരൈഃ സ്വയം മാർഗ്ഗസ്യ ദർശകഃ
സ തൈരാക്രാമയാമാസ ശുദ്ധാന്തം ശുദ്ധകർമ്മഭിഃ.

53 തത്ര വേത്രാസനാസീനാൻ കൃതാസനപരിഗ്രഹഃ
ഇത്യുവാചേശ്വരോവാചം പ്രാഞ്ജലിർഭൂധരേശ്വരഃ

54 ''അപമേഘോദയം വർഷമദൃഷ്ടകുസുമം ഫലം
അതർക്കിതോപപന്നം വോ ദർശനം പ്രതിഭാതി മേ.

55 മൂഢം ബുദ്ധമിവാത്മാനം ഹൈമീഭൂതമിവായസം
ഭൂമേർദ്ദിവമിവാരൂഢം മന്യേ ഭവദനുഗ്രഹാൽ.

56 അദ്യപ്രഭൃതി ഭൂതാനാമഭിഗമ്യോഽസ്മി ശുദ്ധയെ
യദദ്ധ്യാസിതമർഹത്ഭിസ്തദ്ധി തീർത്ഥം പ്രചക്ഷതേ.

57 അവൈമി പൂതമാത്മാനം ദ്വയേനൈവ ദ്വിജോത്തമാഃ
മൂർദ്ധ്നി ഗംഗാപ്രപാതേന ധൌതപാദാംഭസാ ച വഃ.

58 ജംഗമം പ്രൈഷ്യഭാവേ വഃ സ്ഥാവരം ചരണാങ്കിതം
വിഭക്താനുഗ്രഹം മന്യേ ദ്വിരൂപമപി മേ വപുഃ.

45. പുരികം ചുളിച്ചും ചുണ്ടുവിറച്ചും അഴകോടെ വിരൽകൊണ്ടു താക്കീതുചെയ്യുമുള്ള അവിടത്തെ സ്ത്രീകളുടെ കോപങ്ങൾ കാണുമ്പോൾ പ്രിയതമന്മാക്ക് അവർ തെളിയണമെന്നു തോന്നാറില്ല.

46. സന്താനവൃക്ഷത്തണലുകളിൽ ഉറങ്ങുന്ന വിദ്യാധരപഥികന്മാരോടു കൂടിയതും സുഗന്ധം പരത്തുന്നതുമായ ഗന്ധമാദനപർവതമാണ് ആ നഗരത്തിലെ ബാഹ്യോദ്യാനം.

47. ആ ദേവർഷിമാർ ഹിമവാന്റെ നഗരം കണ്ടിട്ടു സ്വർഗ്ഗം കിട്ടുവാൻ വേണ്ടിയുള്ള സൽക്കർമ്മം കേവലം ചതിയാണോ എന്നുപോലും വിചാരിച്ചുപോയി.

48. അവർ ചിത്രത്തിലെഴുതിയ തീജ്വാലപോലെ ചലിയ്ക്കാതെ നില്ക്കുന്ന ജടാഭാരവുമായി കൊട്ടാരത്തിലെ കാവല്ക്കാരാൽ മുഖമുയർത്തി നോക്കപ്പെട്ടുകൊണ്ടു ഗിരിയുടെ വസതിയിൽ വേഗത്തിൽ ചെന്നിറങ്ങി.

49. മൂത്തവർ മൂത്തവർ മുമ്പിലായി ആകാശത്തിൽ നിന്നിറങ്ങിയ ആ ഋഷിപരമ്പര, വെള്ളത്തിനുള്ളിൽ സൂര്യനിരപോലെ ശോഭിച്ചു.

50. ഹിമവാൻ അർഘ്യമെടുത്തു്, കരുത്തേറിയ കനത്ത കാൽവെപ്പുകളാൽ ഭൂമിയെ താഴ്ത്തിക്കൊണ്ടു പൂജാർഹന്മാരായ അവരെ അകലത്തുനിന്നേ എതിരേററുചെന്നു.

51. ധാതുക്കളെപ്പോലെ തുടുത്ത ചുണ്ടുകളും, ദേവദാരുക്കളെപ്പോലെ നീണ്ട കൈകളും, പാറപോലെ ഉറപ്പുള്ള മാറിടവുമുള്ള അദ്ദേഹം, ധാതുക്കളാകുന്ന തുടുത്ത ചുണ്ടും ദേവദാരുക്കളാകുന്ന വലിയ കയ്യുകളും പാറയാകുന്ന മാറിടവുമുള്ള ഹിമവാൻതന്നെയെന്നു സ്പഷ്ടമായിരുന്നു.

52. വിധിപോലെ സൽക്കരിച്ചതിനുശേഷം ശുദ്ധകർമ്മാക്കളായ അവരെ അദ്ദേഹം താൻതന്നെ വഴികാട്ടിനടന്നു അന്തഃപുരത്തിൽ പ്രവേശിപ്പിച്ചു.

53. അവിടെ ചൂരൽകൊണ്ടുണ്ടാക്കിയ പീഠത്തിൽ ആ മഹർഷിമാർ ഇരുന്നതിന്നുശേഷം താനും ഇരുന്നിട്ടു (അവരോടു്) പർവ്വതരാജൻ കൂപ്പുകയ്യുമായി ഇപ്രകാരം പറഞ്ഞു.

54. ''അപ്രതീക്ഷിതമായിക്കിട്ടിയ നിങ്ങളുടെ ദർശനം'' കാറുകേറാതെയുണ്ടായ മഴയും പൂവുകാണാതെയുണ്ടായ കനിയുമായി എനിയ്ക്കു തോന്നുന്നു.

55. നിങ്ങളുടെ അനുഗ്രഹത്താൽ മൂഢനായിരുന്ന എനിയ്ക്കു അറിവുണ്ടായതുപോലെയും ഇരുമ്പായിരുന്ന ഞാൻ സ്വർണ്ണമായതുപോലെയും, ഭൂമിയിൽനിന്നു സ്വർഗ്ഗത്തിലേയ്ക്കുയർന്നതുപോലെയും തോന്നുന്നു.

56. ഞാൻ ഇന്നുമുതൽ ജീവികൾക്കു പരിശുദ്ധിയ്ക്കുവേണ്ടി അഭിഗമ്യനായിരിക്കുന്നു. എന്തെന്നാൽ പൂജ്യന്മാർ എഴുന്നള്ളിയിരുന്ന സ്ഥാനമാണല്ലോ തീർത്ഥം എന്നു കൊണ്ടാടപ്പെടുന്നതു്.

57. ഹേ ബ്രാഹ്മണശ്രേഷ്ഠരേ! ശിരസ്സിൽ വന്നുവീണ ഗംഗാജലം, നിങ്ങളുടെ കാൽ കഴുകിയ ജലം, എന്നീ രണ്ടുംകൊണ്ടു ഞാൻ എന്നെ പരിശുദ്ധനായെന്നു കരുതുന്നു.

58. എന്റെ ജംഗമശരീരം നിങ്ങളുടെ കൈങ്കര്യത്തിൽ വർത്തിക്കുന്നു, സ്ഥാവരശരീരത്തിൽ (രാജ്യം) നിങ്ങളുടെ പാദങ്ങളുടെ അടയാളം പതിയുകയും ചെയ്തു; ഇപ്രകാരം രണ്ടുതരത്തിലുള്ള ശരീരത്തിനും അനുഗ്രഹം ഭാഗിച്ചു കിട്ടിയതായി ഞാൻ വിചാരിയ്ക്കുന്നു.

59 ഭവത്സംഭാവനോത്ഥായ പരിതോഷായ മൂർച്ഛതേ
അപി വ്യാപ്തദിഗന്താനി നാംഗാനി പ്രഭവന്തി മേ.

60 ന കേവലം ദരീസംസ്ഥം ഭാസ്വതാം ദർശനേന വഃ
അന്തർഗ്ഗതമപാസ്തം മേ രജസോഽപി പരം തമഃ.

61 കർത്തവ്യം വോ ന പശ്യാമി സ്യാച്ചേൽ കിം നോപപദ്യതേ
മന്യേ മൽപാവനായൈവ പ്രസ്ഥാനം ഭവതാമിഹ.

62 തഥാപി താവൽ കസ്മിംശ്ചിദാജ്ഞാം മേ ദാതുമർഹഥ
വിനിയോഗപ്രസാദാ ഹി കിങ്കരാഃ പ്രഭവിഷ്ണുഷു.

63 ഏതേ വയമമീ ദാരാഃ കന്യേയം കുലജീവിതം
ബ്രൂത യേനാത്ര വഃ കാര്യമനാസ്ഥാ ബാഹ്യവസ്തുഷു.

64 ഇത്യൂചിവാംസ്തമേവാർത്ഥം ഗുഹാമുഖവിസർപ്പിണാ
ദ്വിരിവ പ്രതിശബ്ദേന വ്യാജഹാര ഹിമാലയഃ.

65 അഥാംഗിരസമഗ്രണ്യമുദാഹരണവസ്തുഷു
ഋഷയശ്ചോദയാമാസുഃ പ്രത്യുവാച സ ഭൂധരം.

66 ഉപപന്നമിദം സർവ്വമതഃ പരമപി ത്വയി
മനസഃ ശിഖരാണാം ച സദൃശീ തേ സമുന്നതിഃ.

67 സ്ഥാനേ ത്വാം സ്ഥാവരാത്മാനം വിഷ്ണുമാഹുസ്തഥാ ഹി തേ
ചരാചരാണാം ഭൂതാനാം കുക്ഷിരാധാരതാം ഗതഃ.

68 ഗാമധാസ്യൽ കഥം നാഗോ മൃണാളമൃദുഭിഃ ഫണൈഃ
ആരസാതലമൂലാൽ ത്വമവാലംബിഷ്യഥാ ന ചേൽ.

69 അച്ഛിന്നാമലസന്താനാഃ സമുദ്രോർമ്മ്യനിവാരിതാഃ
പുനന്തി ലോകാൻ പുണ്യത്വാൽ കീർത്തയഃ സരിതശ്ച തേ.

70 യഥൈവ ശ്ലാഘ്യതേ ഗംഗാ പാദേന പരമേഷ്ഠിനഃ
പ്രഭവേണ ദ്വിതീയേന തഥൈവോച്ഛിരസാ ത്വയാ.

71 തിര്യഗൂർദ്ധ്വമധസ്താച്ച വ്യാപകോ മഹിമാ ഹരേഃ
ത്രിവിക്രമോദ്യതസ്യാസീൽ സ തു സ്വാഭാവികസ്തവ.

72 യജ്ഞഭാഗഭുജാം മദ്ധ്യേ പദമാതസ്ഥുഷാ ത്വയാ
ഉച്ചൈർഹിരണ്മയം ശൃംഗം സുമേരോർവിതഥീകൃതം.

59. നിങ്ങളുടെ ബഹുമാനത്താലുളവായി വദ്ധിച്ചുവരുന്ന സന്തോഷം ഉരുക്കൊള്ളുവാൻ എല്ലാ ദിക്കുകളിലും പരന്നുകിടക്കുന്നതായിട്ടുകൂടി എന്റെ അവയവങ്ങൾക്കു കഴിയുന്നില്ല.

60. തേജസ്സ്വികളായ നിങ്ങളുടെ ദിവ്യദർശനംകൊണ്ടു ഗുഹകളിലുള്ള തമസ്സു മാത്രമല്ല എന്റെ അന്തരാത്മാവിൽ രജസ്സിനപ്പുറമുള്ള തമസ്സുകൂടി നീക്കപ്പെട്ടു.

61. നിങ്ങൾക്കു ഒരു കാര്യവുമുണ്ടാവുമെന്നു ഞാൻ വിചാരിയ്ക്കുന്നില്ല. ഉണ്ടെങ്കിൽ എന്താണസാദ്ധ്യമായിട്ടുള്ളതു്? നിങ്ങളുടെ ഇവിടേക്കുള്ള വരവു് എന്നെ ശുദ്ധീകരിപ്പാൻവേണ്ടി മാത്രമാണെന്നു് എനിയ്ക്കു തോന്നുന്നു.

62. എങ്കിലും ഇപ്പോൾ എനിക്കു് എന്തെങ്കിലും ഒരു കല്പന നൽകുമാറാകണം; പ്രഭുക്കളുടെ പേരിൽ പരിചാരകന്മാർ സന്തോഷിക്കുന്നതു തങ്ങളെഉപയോഗപ്പെടുത്തുന്നതുകൊണ്ടാണല്ലോ.

63. ഈ നാം, ഈ കുടുംബിനി, വംശത്തിന്റെതന്നെ ജീവനായ ഈ പെൺകുട്ടി— ഇതിലാരെക്കൊണ്ടാണു് നിങ്ങൾക്കു കാര്യം നിറവേററേണ്ടതെന്നു പറഞ്ഞാലും, പുറമെയുള്ള മററു വസ്തുക്കളൊന്നും സാരമില്ലല്ലോ.

64. ഇപ്രകാരം പറഞ്ഞ ഹിമവാൻ, ഗുഹയുടെ മുഖത്തുനിന്നുയരുന്ന പ്രതിധ്വനികൊണ്ടു അതുതന്നെ രണ്ടാമതും ആവത്തിച്ചു പറഞ്ഞുവോ എന്നു തോന്നി.

65. അനന്തരം മഹഷിമാർ, സംസാരിക്കുന്നതിൽ സമത്ഥനായ അംഗിരസ്സിനെ പ്രോത്സാഹിപ്പിച്ചു. അദ്ദേഹം പർവതരാജനോടു് മറുപടി പറഞ്ഞു.

66. 'ഇതൊക്കെയും ഇതിനപ്പുറവും അങ്ങയ്ക്കു ചേന്നതുതന്നെ. അങ്ങയുടെ മനസ്സിന്റെയും കൊടുമുടികളുടെയും ഔന്നത്യം തുല്ല്യമാണു്.

67. സ്ഥാവരസ്വരൂപനായ അങ്ങയെ വിഷ്ണുവാണെന്നു പറയുന്നതു ശരിയാണു്. എന്തുകൊണ്ടെന്നാൽ ഭവാന്റെ ഉദരം ചരാചരങ്ങളായ സമസ്തപ്രാണികൾക്കും ആശ്രയസ്ഥാനമാണല്ലോ.

68. രസാതലത്തിന്റെ ചുവടുമുതൽ അങ്ങു താങ്ങിക്കൊടുക്കുമായിരുന്നില്ലെങ്കിൽ താമരത്തണ്ടുപോലെ കോമളങ്ങളായ ഫണങ്ങളെക്കൊണ്ടു് അനന്തൻ ഭൂമിയെ എങ്ങനെ ചുമക്കും.''

69. ഇടമുറിയാതെ, കലങ്ങാതെ കടൽത്തിരമാലകളാൽ തടയപ്പെടാതെ തുടർന്നുകൊണ്ടിരിക്കുന്ന അങ്ങയുടെ കീത്തികളും നദികളും പാവനത്വത്താൽ ലോകങ്ങളെ ശുദ്ധീകരിച്ചുകൊണ്ടിരിക്കുന്നു.

70. ഗംഗാനദി വിഷ്ണുവിന്റെ പാദത്താൽ എത്രത്തോളം ശ്ലാഘ്യയാണോ അത്രത്തോളം തന്നെ ശ്ലാഘ്യയാണു് രണ്ടാമത്തെ ഉത്ഭവസ്ഥാനമായ ശിരസ്സുയർന്ന അങ്ങയാലും.

71. (വാമനരൂപത്തിൽ) മൂന്നടി അളന്നെടുക്കുവാൻ ഒരുങ്ങിയപ്പോഴാണു് വിലങ്ങനെയും മേലോട്ടും കീഴോട്ടും വിഷ്ണുവിന്റെ മഹത്ത്വം വ്യാപിച്ചതു്. ഭവാനു് ആ മഹത്വം സ്വാഭാവികമായിട്ടുള്ളതാണു്.

72. യജ്ഞത്തിൽ പങ്കുകൊള്ളുന്നവരുടെ മദ്ധ്യത്തിൽ സ്ഥാനം ലഭിച്ചിട്ടുള്ള അങ്ങയാൽ മഹാമേരുവിന്റെ സ്വർണ്ണമയമായ ഉയർന്ന കൊടുമുടി നിഷ്ഫലമാക്കപ്പെട്ടിരിക്കുന്നു.

73 കാഠിന്യം സ്ഥാവരേ കായേ ഭവതാ സവ്വമർപ്പിതം
ഇദം തു തേ ഭക്തിനമ്രം സതാമാരാധനം വപുഃ.

74 തദാഗമനകാര്യം നഃ ശൃണു കാര്യം തവൈവ തൽ
ശ്രേയസാമുപദേശാത്തു വയമത്രാംശഭാഗിനഃ.

75 അണിമാദിഗുണോപേതമസ്പൃഷ്ടപുരുഷാന്തരം
ശബ്ദമീശ്വര ഇത്യുച്ചൈഃ സാർദ്ധചന്ദ്രം ബിഭർത്തി യഃ,

76 കലിതാന്യോന്യസാമർത്ഥ്യൈഃ പൃഥിവ്യാദിഭിരാത്മഭിഃ
യേനേദം ധ്രിയതേ വിശ്വം ധുര്യൈര്യാനമിവാധ്വനി,

77 യോഗിനോ യം വിചിന്വന്തി ക്ഷേത്രാഭ്യന്തരവർത്തിനം
അനാവൃത്തിഭയം യസ്യ പദമാഹുർമ്മനീഷിണഃ,

78 സ തേ ദുഹിതരം സാക്ഷാൽ സാക്ഷീ വിശ്വസ്യ കർമ്മണാം
വൃണുതേ വരദഃ ശംഭുരസ്മത്സംക്രാമിതൈഃ പദൈഃ.

79 തമർത്ഥമിവ ഭാരത്യാ സുതയാ യോക്തുമർഹസി
അശോച്യാ ഹി പിതുഃ കന്യാ സദ്ഭർത്തൃപ്രതിപാദിതാ.

80 യാവന്ത്യേതാനി ഭൂതാനി സ്ഥാവരാണി ചരാണി ച
മാതരം കല്പയന്ത്വേനാമീശോ ഹി ജഗതഃ പിതാ.

81 പ്രണമ്യ ശിതികണ്ഠായ വിബുധാസ്തദനന്തരം
ചരണൌ രഞ്ജയന്ത്വസ്യാശ്ചൂഡാമണിമരീചിഭിഃ.

82 ഉമാ വധൂർഭവാൻ ദാതാ യാചിതാര ഇമേ വയം
വരഃ ശംഭുരലം ഹ്യേഷ ത്വൽകുലോൽഭൂതയേ വിധിഃ.

83 അസ്തോതുഃ സ്തൂയമാനസ്യ വന്ദ്യസ്യാനന്യവന്ദിനഃ
സുതാസംബന്ധവിധിനാ ഭവ വിശ്വഗുരോർഗ്ഗുരുഃ.

84 ഏവം വാദിനി ദേവർഷൌ പാർശ്വേ പിതുരധോമുഖീ
ലീലാകമലപത്രാണി ഗണയാമാസ പാർവ്വതീ.

85 ശൈലഃ സമ്പൂർണ്ണകാമോഽപി മേനാമുഖമുദൈക്ഷത
പ്രായേണ ഗൃഹിണീനേത്രാഃ കന്യാർത്ഥേഷു കുടുംബിനഃ.

86 മേനേ മേനാപി തൽ സർവ്വം പത്യുഃ കാര്യമഭീപ്സിതം
ഭവന്ത്യവ്യഭിചാരിണ്യോ ഭർത്തുരിഷ്ടേ പതിവ്രതാഃ

73. അങ്ങു കാഠിന്യം മുഴുവൻ സ്ഥാവരമായ ശരീരത്തിൽ വെച്ചിരിക്കുകയാണ്. സജ്ജനങ്ങളെ ബഹുമാനിപ്പാനുള്ള ഈ (ജംഗമ) ശരീരമാകട്ടെ ഭക്തിയാൽ കനിഞ്ഞതത്രേ.

74. ഞങ്ങരം ഇവിടേയ്ക്കു വന്നതിന്റെ കാര്യം കേട്ടുകൊള്ളുക. അതു അങ്ങയുടെതന്നെ കാര്യമാണ്; ഞങ്ങളാകട്ടെ നന്മകരം ഉപദേശിക്കുന്നു എന്നുള്ളതുകൊണ്ടു് ഇതിൽ പങ്കുകാരാവുന്നു എന്നു മാത്രം.

75. അണിമ മുതലായ (എട്ടു്) ഐശ്വര്യങ്ങളോടുകൂടിയതും മറെറാരു പുരുഷനെ സ്പർശിച്ചിട്ടില്ലാത്തതും ലോകപ്രസിദ്ധവുമായ ഈശ്വരൻ എന്ന പേരിനെ അർദ്ധചന്ദ്രനോടുകൂടി ആരാണോ ധരിക്കുന്നതു്,

76. വഴിയിൽ കുതിരകളെക്കൊണ്ടു രഥമെന്നപോലെ പരസ്പരം സാമർത്ഥ്യം വർദ്ധിപ്പിക്കുന്ന പൃഥ്വിവി തുടങ്ങിയ (എട്ടു) മൂർത്തികളെക്കൊണ്ടു് ആരാണോ ഈ ലോകത്തെ നിയന്ത്രിച്ചു കൊണ്ടുനടക്കുന്നതു്,

77. ശരീരത്തിന്റെ അന്തർഭാഗത്തു നിലകൊള്ളുന്ന യാതൊരാളെയാണോ യോഗികരം അന്വേഷിച്ചുകൊണ്ടിരിക്കുന്നതു്, യാതൊരാളുടെ സ്ഥാനമാണോ ആവൃത്തിഭയമില്ലാത്തതെന്നു ജ്ഞാനികരം കീർത്തിക്കുന്നതു്,

78. പ്രപഞ്ചത്തിലെ പ്രവൃത്തികരംക്കു സാക്ഷിയും വരപ്രദനുമായ ആ സാക്ഷാൽ ശിവൻ ഭവാന്റെ മകളെ ഞങ്ങളിൽ പകർത്തിയ വാക്കുകളെക്കൊണ്ടു വരിക്കുന്നു.

79. അർത്ഥത്തെ വാക്കിനോടെന്നപോലെ അദ്ദേഹത്തെ പുത്രിയോടുകൂടി അങ്ങു യോജിപ്പിക്കുന്നതു നല്ലതാണ്. നല്ലൊരു ഭർത്താവിനു കൊടുത്താൽ ആ കന്യകയെച്ചൊല്ലി അച്ഛനു ഖേദിക്കേണ്ടിവരില്ലല്ലോ.

80. സ്ഥാവരങ്ങളും ജംഗമങ്ങളുമായ എല്ലാ ജീവികളും ഇവളെ അമ്മയായി സ്വീകരിക്കട്ടെ. ശിവൻ ലോകത്തിന്റെ പിതാവാണല്ലോ.

81. ദേവന്മാർ ശിതികണ്ഠനെ നമസ്കരിച്ചതിനുശേഷം ഇവളുടെ കാലടികളെ, മുടിയിലണിഞ്ഞ രത്നങ്ങളുടെ രശ്മികളെക്കൊണ്ടു രക്തവർണ്ണങ്ങളാക്കിത്തീർക്കട്ടെ.

82. പാർവ്വതിയാണ് വധു, അങ്ങാണ് കന്യാദാനം ചെയ്യുന്നവൻ, ഈ ഞങ്ങളാണ് അപേക്ഷിക്കുന്നതു്, ശിവനാണ് വരൻ—ഈ യോഗം താങ്കളുടെ വംശത്തിന്റെ ഉയർച്ചയ്ക്കു മതിയായിട്ടുള്ളതാണ്.

83. (അന്യരെ) സ്തുതിക്കാത്തവനും (അന്യരാൽ) സ്തുതിക്കപ്പെടുന്നവനും (അന്യർക്ക്) വന്ദിക്കപ്പെടേണ്ടവനും അന്യരെ വന്ദിക്കാത്തവനുമായ ലോകഗുരുവിനു കന്യകാദാനകർമ്മത്താൽ അങ്ങു ഗുരുവാകുക.,

84. ദേവർഷി ഇപ്രകാരം പറയുമ്പോരം അച്ഛന്റെ സമീപത്തു നിൽക്കുന്ന പാർവ്വതി മുഖംതാഴ്ത്തിക്കൊണ്ടു കളിത്താമരപ്പൂവിതളുകരം എണ്ണുകയായിരുന്നു.

85. ഹിമവാൻ സമ്പൂർണ്ണകാമനായെങ്കിലും മേനയുടെ മുഖത്തേക്കു നോക്കി. കന്യകയെക്കുറിച്ചുള്ള കാര്യങ്ങളിൽ കുടുംബനാഥന്മാരുടെ കണ്ണു് മിക്കവാറും കുടുംബിനിയാണല്ലോ.

86. മേനയും ഭർത്താവിന്റെ ആ എല്ലാ ആഗ്രഹവും ശരിയാണെന്നു സമ്മതിച്ചു. പതിവ്രതകരം ഭർത്താവിന്റെ ഇഷ്ടം തെററി നടക്കുന്നവരല്ലല്ലോ.

87 ഇദമത്രോത്തരം ന്യായ്യമിതി ബുദ്ധ്യാ വിമൃശ്യ സഃ
ആദദേ വചസാമന്തേ മംഗളാലംകൃതാം സുതാം.

88 ''ഏഹി വിശ്വാത്മനേ വത്സേ! ഭിക്ഷാസി പരികല്പിതാ
അത്ഥിനോ മുനയഃ, പ്രാപ്തം ഗൃഹമേധിഫലം മയാ''.

89 ഏതാവദുക്ത്വാ തനയാമൃഷീനാഹ മഹീധരഃ
''ഇയം നമതി വഃ സവ്വാംസ്ത്രിലോചനവധൂ''രിതി.

90 ഈപ്സിതാത്ഥക്രിയോദാരം തേഽഭിനന്ദ്യ ഗിരേവ്വചഃ
ആശീർഭിരേധയാമാസുഃ പുരഃപാകാഭിരംബികാം.

91 താം പ്രണാമാദരസ്രസ്തജാംബൂനദവതംസകാം
അങ്കമാരോപയാമാസ ലജ്ജമാനാമരുന്ധതീ.

92 തന്മാതരം ചാശ്രുമുഖീം ദുഹിതൃസ്നേഹവിക്ലബാം
വരസ്യാനന്യപൂവ്വസ്യ വിശോകാമകരോൽ ഗുണൈഃ.

93 വൈവാഹികീം തിഥിം പൃഷ്ടാസ്തൽക്ഷണം ഹരബന്ധുനാ
തേ ത്ര്യഹാദൂദ്ധ്വമാഖ്യായ ചേരുശ്ചീരപരിഗ്രഹാഃ.

94 തേ ഹിമാലയമാമന്ത്ര്യ പുനഃ പ്രാപ്യ ച ശൂലിനം
സിദ്ധം ചാസ്മൈ നിവേദ്യാത്ഥം തദ്വിസൃഷ്ടാഃ ഖമുദ്യയുഃ.

95 പശുപതിരപി താന്യഹാനി കൃച്ഛ്രാ-
ദഗമയദദ്രിസുതാസമാഗമോൽക്കഃ
കമപരമവശം ന വിപ്രകുര്യുർ-
വിഭുമപി തം യദമീ സ്പൃശന്തി ഭാവാഃ.

ഇതി ഷഷ്ഠഃ സർഗ്ഗഃ

## സപ്തമഃ സർഗ്ഗഃ

1 അഥൌഷധീനാമധിപസ്യ വൃദ്ധൌ
തിഥൌ ച ജാമിത്രഗുണാന്വിതായാം
സമേതബന്ധുർഹിമവാൻ സുതായാ
വിവാഹദീക്ഷാവിധിമന്വതിഷ്ഠൽ.

2 വൈവാഹികൈഃ കൌതുകസംവിധാനൈർ
ഗൃഹേഗൃഹേ വ്യഗ്രപുരന്ധ്രിവഗ്ഗം
ആസീൽ പുരം സാനുമതോഽനുരാഗാ-
ദന്തഃപുരം ചൈകകുലോപമേയം.

87. ഇതാണ് ഇവിടെ യുക്തമായ ഉത്തരം എന്നു ബുദ്ധികൊണ്ടു ചിന്തിച്ചുറച്ചിട്ടു (മഹർഷിയുടെ) വാക്കുകളുടെ അവസാനത്തിൽ മംഗളാലങ്കൃതയായ മകളെ പിടിച്ചു.

88. ''മകളേ! വരൂ, നിന്നെ വിശ്വമൂർത്തിക്കു ഭിക്ഷയായി നല്കാൻ നിശ്ചയിച്ചു. മഹർഷിമാരാണ് അർത്ഥികൾ. എനിക്കു ഗൃഹസ്ഥനായതിന്റെ ഫലം സിദ്ധിച്ചുകഴിഞ്ഞു.

89. പുത്രിയോട് ഇത്രമാത്രം പറഞ്ഞിട്ടു ഹിമവാൻ: ''ഇതാ മുക്കണ്ണന്റെ വധു നിങ്ങളെ എല്ലാവരേയും നമസ്കരിക്കുന്നു'' എന്നു മഹർഷിമാരെ അറിയിച്ചു.

90. ആവശ്യപ്പെട്ട കാര്യം ഇത്ര ഉദാരമായി ചെയ്തുകൊണ്ടുള്ള ഗിരിയുടെ വാക്കിനെ അഭിനന്ദിച്ചതിനുശേഷം അവർ, ഫലം മുന്നിലെത്തിയിട്ടുള്ള ആശിസ്സുകൾകൊണ്ട് അംബികയെ വലുതാക്കി.

91. സ്വർണ്ണമയങ്ങളായ കർണ്ണാലങ്കാരങ്ങൾ ഇളങ്ങുംവിധത്തിൽ, ആദരത്തോടെ (തലകുനിച്ചു) നമസ്കരിച്ചു ലജ്ജിച്ചു നില്ക്കുന്ന അവളെ അരുന്ധതി മടിയിലേററിയിരുത്തി.

92. പുത്രീസ്നേഹത്താൽ വിവശയായി കണ്ണുനീരൊഴുക്കി നില്ക്കുന്ന, അവളുടെ അമ്മയുടെ ദുഃഖം, പൂർവ്വപത്നിയില്ലാത്ത വരന്റെ ഗുണങ്ങളെ വർണ്ണിച്ചു ശമിപ്പിക്കുകയും ചെയ്തു.

93. ആ സമയത്തു വിവാഹതിഥിയെക്കുറിച്ചു ചോദിച്ച ഹരബന്ധുവിനോട് 'മൂന്നുദിവസത്തിനു ശേഷം' എന്നു പറഞ്ഞിട്ടു ആ മഹർഷിമാർ യാത്രയായി.

94. അവർ പർവതരാജനോടു യാത്രപറഞ്ഞു വീണ്ടും ശിവന്റെ അടുക്കൽച്ചെന്നു, കാര്യം സാധിച്ചതായറിയിച്ചു വിട വാങ്ങി ആകാശത്തിലേയ്ക്കുയർന്നു.

95. പശുപതിയും പർവതരാജപുത്രിയോടുള്ള സമാഗമത്തിൽ ഉത്സുകനായി ആ (മൂന്നു) ദിവസങ്ങൾ വിഷമിച്ചു കഴിച്ചുകൂട്ടി; ഇത്തരത്തിലുള്ള ഭാവങ്ങൾ ജിതേന്ദ്രിയനായ ഭഗവാനെപ്പോലും സ്പർശിക്കുമെങ്കിൽ ജിതേന്ദ്രിയനല്ലാത്ത മററാരെയാണ് വികാരപ്പെടുത്താതിരിക്കുക.

ആറാം സർഗ്ഗം കഴിഞ്ഞു

## ഏഴാം സർഗ്ഗം

1. അനന്തരം ചന്ദ്രൻ വളർന്നുവരുന്ന ശുക്ലപക്ഷത്തിൽ ദാമ്പത്യഗുണം ചേർന്ന തിഥിയിൽ ഹിമവാൻ ബന്ധുജനങ്ങളോടുകൂടി പുത്രിയുടെ വിവാഹദീക്ഷാകർമ്മം നിർവ്വഹിച്ചു.

2. വീടുകൾതോറും വിവാഹം സംബന്ധിച്ച അലങ്കരണാദിമംഗളകർമ്മങ്ങളിൽ വ്യാപൃതരായിരിക്കുന്ന ഗൃഹിണീജനങ്ങളോടുകൂടിയ ഹിമവാന്റെ നഗരവും അന്തഃപുരവും സ്നേഹക്കൊഴുപ്പുനിമിത്തം ഒരേ കുടുംബമെന്നപോലെയായി.

3 സന്താനകാകീർണ്ണമഹാപഥം ത-
ച്ചീനാംശുകൈഃ കല്പിതകേതുമാലം
ഭാസോജ്ജ്വലൽ കാഞ്ചനതോരണാനാം
സ്ഥാനാന്തരേ സ്വർഗ്ഗ ഇവാബഭാസേ.
4 ഏകൈവ സത്യാമപി പുത്രപംക്തൗ
ചിരസ്യ ദൃഷ്ടേവ മൃതോത്ഥിതേവ
ആസന്നപാണിഗ്രഹണേതി പിത്രോ-
രുമാ വിശേഷോച്ഛ്വസിതം ബഭൂവ.
5 അങ്കാദ്യയാവങ്കമുദീരിതാശീഃ
സാ മണ്ഡനാന്മണ്ഡനമന്വഭുംക്ത.
സംബന്ധിഭിന്നോഽപി ഗിരേഃ കുലസ്യ
സ്നേഹസ്തദേകായതനം ജഗാമ.
6 മൈത്രേ മുഹൂർത്തേ ശശലാഞ്ഛനേന
യോഗം ഗതാസൂത്തരഫല്ഗുനീഷു
തസ്യാഃ ശരീരേ പ്രതികർമ്മ ചക്രുർ-
ബന്ധുസ്ത്രിയോ യാഃ പതിപുത്രവത്യഃ.
7 സാ ഗൗരസിദ്ധാർത്ഥനിവേശവദ്ഭിർ-
ദൂർവ്വാപ്രവാളൈഃ പ്രതിഭിന്നശോഭം
നിർന്നാഭി കൗശേയമുപാത്തബാണ-
മഭ്യംഗനേപഥ്യമലഞ്ചകാര.
8 ബഭൗ ച സമ്പർക്കമുപേത്യ ബാലാ
വിവാഹദീക്ഷാവിധിസായകേന
കരേണ ഭാനോർബഹുളാവസാനേ
സന്ധുക്ഷ്യമാണേവ ശശാങ്കലേഖാ.
9 താം ലോധ്രകല്ക്കേന ഹൃതാംഗതൈലാ-
മാശ്യാനകാലേയകൃതാംഗരാഗാം
വാസോ വസാനാമഭിഷേകയോഗ്യം
നാര്യശ്ചതുഷ്കാഭിമുഖം വ്യനൈഷുഃ.
10 വിന്യസ്തവൈഡൂര്യശിലാതലേഽസ്മി-
ന്നാബദ്ധമുക്താഫലഭക്തിചിത്രേ
ആവർജ്ജിതാഷ്ടാപദകുംഭതോയൈഃ
സതൂര്യ്യമേനാം സ്നപയാംബഭൂവുഃ.
11 സാ മംഗളസ്നാനവിശുദ്ധഗാത്രീ
ഗൃഹീതപത്യുൽഗമനീയവസ്ത്രം
നിർവൃത്തപർജ്ജന്യജലാഭിഷേകാ
പ്രഫുല്ലകാശാ വസുധേവ രേജേ.
12 തസ്മാൽ പ്രദേശാച്ച വിതാനവന്തം
യുക്തം മണിസ്തംഭചതുഷ്ടയേന
പതിവ്രതാഭിഃ പരിഗൃഹ്യ നിന്യേ
ക്ലൃപ്താസനം കൗതുകവേദിമധ്യം.

3. രാജവീഥികളിൽ കല്പകപ്പൂക്കൾ വിരിക്കപ്പെട്ടതും ചീനപ്പട്ടുകളെക്കൊണ്ടു നിരക്കെ കൊടി തൂക്കിയതും പൊൻതോരണങ്ങളുടെ പ്രകാശം കൊണ്ടു ശോഭമാനവുമായ ആ നഗരം മററൊരു സ്ഥാനത്തുള്ള സ്വർഗ്ഗമെന്നപോലെ ശോഭിച്ചു

4. മക്കൾ പലരുമുണ്ടായിരുന്നിട്ടും വിവാഹം അടുത്തപ്പോൾ ഉമ വളരെക്കാലത്തിനുശേഷം കണ്ടവളെപ്പോലെയും മരണത്തിൽനിന്നു. പുനർജ്ജീവിച്ചവളെപ്പോലെയും അച്ഛനമ്മമാർക്കു വിശേഷിച്ചും പ്രാണനായിത്തീർന്നു.

5. അവൾ ആശീർവ്വദിക്കപ്പെട്ടുകൊണ്ടു മടിയിൽനിന്നു മടിയിലേക്കു മാറിപ്പൊയ്ക്കൊണ്ടിരുന്നു. മാറിമാറി ഒരലങ്കാരത്തിനുശേഷം വേറെ അലങ്കരണം അനുഭവിച്ചുകൊണ്ടിരുന്നു. പർവ്വതവംശത്തിലെ ബന്ധുക്കളിൽ വെവ്വേറെ വേറെയുള്ള സ്നേഹം ഒരേ പാർവ്വതിയിൽ ഒന്നിച്ചു ചെന്നുചേർന്നു.

6. (സൂര്യോദയംതൊട്ടു മൂന്നാമത്തേതായ) മൈത്രമുഹൂർത്തത്തിൽ* ഉത്രം നക്ഷത്രം ചന്ദ്രനോടു ചേർന്ന നേരത്തു (ഉത്രത്തിൻനാൾ) ഭർത്താവും പുത്രനുമുള്ള ബന്ധുസ്ത്രീകൾ അവളുടെ ശരീരം അലങ്കരിച്ചു

7. അവൾ വെള്ളക്കടുകിൻമുളകൾ ചേർന്ന കറുകനാമ്പുകളെക്കൊണ്ടു ശോഭിക്കുന്നതും നാഭിയ്ക്കുതാഴെ പട്ടുവസ്ത്രം ഉടുത്തതും ശരക്കോൽ ധരിച്ചതും എണ്ണതേച്ചതുമായ സ്നാനവേഷത്തെ അലങ്കരിച്ചു.

8. ആ കന്യക വിവാഹദീക്ഷാകാലത്തു ധരിക്കേണ്ടുന്ന ശരക്കോലോടു ചേർന്നപ്പോൾ കറുത്ത പക്ഷത്തിനുശേഷം സൂര്യൻെറ രശ്മിയാൽ തെളിയിക്കപ്പെടുന്ന ചന്ദ്രക്കലപോലെ ശോഭിക്കുകയുംചെയ്തു.

9. പാച്ചോററിപ്പൊടികൊണ്ടു ശരീരത്തിലെ എണ്ണമെഴുക്കു കളഞ്ഞു കസ്തൂരിമഞ്ഞൾകൊണ്ടു അംഗരാഗം പൂശിച്ചു കുളിക്കു യോജിച്ച വസ്ത്രം ഉടുത്ത അവളെ സ്ത്രീകൾ കുളിപ്പന്തലിലേക്കു കൂട്ടിക്കൊണ്ടുപോയി.

10. വൈഡൂര്യക്കൽപ്പലകവെച്ചതും മുത്തുമാലകൾ തൂക്കി അലങ്കരിച്ചിട്ടുള്ളതുമായ ആ പന്തലിൽ വാദ്യമേളത്തോടുകൂടി പൊൻകുടങ്ങളിലെ വെള്ളം ഒഴിച്ചു അവളെ കുളിപ്പിച്ചു.

11. മംഗളസ്നാനം കഴിഞ്ഞു ദേഹം ശുദ്ധമായി വെളുത്ത ഇണപ്പുടവ ധരിച്ച അവൾ മഴപെയ്തുതീർന്നതിനുശേഷം (ശരൽക്കാലത്തു) പൂത്ത ആററുവഞ്ഞികളോടുകൂടിയ ഭൂമി എന്നപോലെ ശോഭിച്ചു.

12. അവിടെനിന്നു്, വിതാനിച്ചതും നാലു മണിസ്തംഭങ്ങളോടുകൂടിയതും ഇരിപ്പിടം വെച്ചിട്ടുള്ളതുമായ അലങ്കാരമണ്ഡപത്തിൻെറ മദ്ധ്യത്തിലേക്കു പതിവ്രതകൾ അവളെ കൂട്ടിക്കൊണ്ടുപോകുകയുംചെയ്തു.

---

*ഒരുമുഹൂർത്തം രണ്ടുനാഴിക (48 മിനിട്ടു്.)

13 താം പ്രാങ്മുഖീം തത്ര നിവേശ്യ തന്വീം
ക്ഷണം വ്യളംബന്ത പുരോ നിഷണ്ണാഃ
ഭൂതാർത്ഥശോഭാഹ്രിയമാണനേത്രാഃ
പ്രസാധനേ സന്നിഹിതേഽപി നാര്യഃ.

14 ധൂപോഷ്മണാ ത്യാജിതമാർദ്രഭാവം
കേശാന്തമന്തഃകുസുമം തദീയം
പര്യാക്ഷിപൽ കാചിദുദാരബന്ധം
ദൂർവാവതാ പാണ്ഡുമധൂകദാമ്നാ.

15 വിന്യസ്തശുക്ലാഗുരു ചക്രുരംഗം
ഗോരോചനാപത്രവിഭക്തമസ്യാഃ
സാ ചക്രവാകാങ്കിതസൈകതായാ-
സ്ത്രിസ്രോതസഃ കാന്തിമതീത്യ തസ്ഥൗ.

16 ലഗ്നദ്വിരേഫം പരിഭൂയ പത്മം
സമേഘലേഖം ശശിനശ്ച ബിംബം
തദാനനശ്രീരളകൈഃ പ്രസിദ്ധൈ-
ശ്ചിച്ഛേദ സാദൃശ്യകഥാപ്രസംഗം.

17 കർണ്ണാർപ്പിതോ ലോധ്രകഷായരൂക്ഷേ
ഗോരോചനാക്ഷേപനിതാന്തഗൗരേ
തസ്യാഃ കപോലേ പരഭാഗലാഭാൽ
ബബന്ധ ചക്ഷുംഷി യവപ്രരോഹഃ.

18 രേഖാവിഭക്തഃ സുവിഭക്തഗാത്ര്യാഃ
കിഞ്ചിന്മധൂച്ഛിഷ്ടവിമൃഷ്ടരാഗഃ
കാമപ്യഭിഖ്യാം സ്ഫുരിതൈരപുഷ്യ-
ദാസന്നലാവണ്യഫലോഽധരോഷ്ഠഃ.

19 'പത്യുഃ ശിരശ്ചന്ദ്രകലാമനേന
സ്പൃശേ'തി സഖ്യാ പരിഹാസപൂർവ്വം
സാ രഞ്ജയിത്വാ ചരണൗ കൃതാശീർ-
മാല്യേന താം നിർവ്വചനം ജഘാന.

20 തസ്യാഃ സുജാതോൽപലപത്രകാന്തേ
പ്രസാധികാഭിർനയനേ നിരീക്ഷ്യ
ന ചക്ഷുഷോഃ കാന്തിവിശേഷബുദ്ധ്യാ
കാളാഞ്ജനം മംഗളമിത്യുപാത്തം.

21 സാ സംഭവദ്ഭിഃ കുസുമൈർലതേവ
ജ്യോതിർഭിരുദ്യദ്ഭിരിവ ത്രിയാമാ
സരിദ്വിഹംഗൈരിവ ലീയമാനൈ-
രാമുച്യമാനാഭരണാ ചകാശേ.

22 ആത്മാനമാലോക്യ ച ശോഭമാന-
മാദർശബിംബേ സ്തിമിതായതാക്ഷീ
ഹരോപയാനേ ത്വരിതാ ബഭൂവ
സ്ത്രീണാം പ്രിയാലോകഫലോ ഹി വേഷഃ.

13. സ്ത്രീകൾ ആ കൃശാംഗിയെ അവിടെ കിഴക്കോട്ട തിരിച്ചിരുത്തി മുമ്പിലിരുന്ന സ്വഭാവികമായ സൌന്ദര്യം കൺകവരുകയാൽ അലങ്കാര വസ്തുക്കൾ സമീപത്തുണ്ടായിട്ടും അലങ്കരിപ്പാൻ കുറച്ചുനേരം താമസിച്ചു.

14. ഒരു സ്ത്രീ അവളുടെ തലമുടി, (അകിൽ ചന്ദനം മുതലായവ പുകച്ച) പുകകൊണ്ട് ഈറനകറ്റി ഉള്ളിൽ പൂ തിരുകി ഭംഗിയിൽ അററം കെട്ടിയതിനുശേഷം കറുകചേർത്തുള്ള ഇരിപ്പപ്പൂമാലകൊണ്ടു ചുററിക്കെട്ടി.

15. (അവർ) അവളുടെ ദേഹത്തെ വെളുത്ത അകിൽകൊണ്ടുള്ള അംഗരാഗം ചാർത്തി ഗോരോചനകൊണ്ടു പത്തിക്കീറെറഴുതി അലങ്കൃതമാക്കി. (അപ്പോൾ) അവൾ, മണൽത്തിട്ടിൽ ചക്രവാകപക്ഷികൾ മരുവുന്ന ഗംഗയുടെ ശോഭയെ അതിക്രമിച്ചുനിന്നു.

16. അലങ്കരിച്ച കുറുനിരകളിയന്ന അവളുടെ മുഖശ്രീ, വണ്ടുകളണഞ്ഞ താമരയേയും മേഘലേഖ ചേർന്ന ചന്ദ്രബിംബത്തേയും തോല്പിക്കുകയാൽ (അതിന്നു്) ഉപമാനമായി പറയുവാൻ പിന്നെ ഒന്നുംതന്നെ ഇല്ലാതെയായി.

17. പാച്ചോററിച്ചാറിനാൽ തെളിവേററി, ഗോരോചന പൂശിയതുകൊണ്ടു ഏററവും മഞ്ഞനിറമായിത്തീർന്ന അവളുടെ കവിൾത്തടത്തിൽ പരഭാഗശോഭ കൈവന്നതുകൊണ്ടു ചെവിയിലണിഞ്ഞ യവാങ്കുരം കണ്ണുകളെ വിശേഷമായി ആകർഷിച്ചു.

18. വടിവൊത്ത ശരീരാവയവങ്ങളോടുകൂടിയ അവളുടെ, രേഖകൊണ്ടു വിഭജിക്കപ്പെട്ടതും, മെഴുകുകൊണ്ടു അല്പം മിനുസപ്പെടുത്തിയ ചുകപ്പോടുകൂടിയതും സൌന്ദര്യത്തിന്റെ ഫലം അനുഭവിക്കാറായതുമായ ചെഞ്ചൊടി, വിറപൂണ്ടപ്പോൾ എന്തെന്നില്ലാത്ത ഒരു ശോഭ വളർത്തി.

19. പാദങ്ങളിൽ ചെമ്പഞ്ഞിച്ചാറുകൊണ്ടു നിറംപിടിപ്പിച്ചിട്ട്, 'ഇതുകൊണ്ടു നീ ഭർത്താവിന്റെ തലയിലുള്ള ചന്ദ്രക്കലയെ സ്പർശിക്കുക'! എന്നിങ്ങിനെ തോഴി കളിയായി ആശീർവ്വദിച്ചപ്പോൾ പാർവ്വതി ഒന്നും മിണ്ടാതെ കയ്യിലിരുന്ന മാലകൊണ്ടു് അവളെ അടിച്ചു.

20. അവളുടെ കണ്ണുകൾ സുന്ദരങ്ങളായ കരിങ്കൂവളപ്പൂക്കൾപോലെ അഴകേന്തിയവയാണെന്നു കാണുകയാൽ, കണ്ണുകൾക്കു കാന്തികൂട്ടമെന്നു കരുതിയല്ല, മംഗളമാണെന്നു കരുതിമാത്രം, അണിയിച്ചൊരുക്കുന്ന സ്ത്രീകൾ കറുത്ത മഷി എഴുതി.

21. പണ്ടങ്ങളണിഞ്ഞുകൊണ്ടിരിക്കുന്ന അവൾ, വിടർന്നു വരുന്ന പുഷ്പങ്ങളാൽ വള്ളി എന്ന പോലെയും ഉദിച്ചുവരുന്ന നക്ഷത്രങ്ങളാൽ രാത്രി എന്ന പോലെയും, പറന്നുവന്നിരിക്കുന്ന പറവകളാൽ നദി എന്ന പോലെയും ശോഭിച്ചു.

22. വാൽക്കണ്ണാടിയിൽ, കാന്തി ചിന്തുന്ന തന്റെ രൂപം കണ്ടിട്ടു, ചലിക്കാത്ത നീണ്ട കണ്ണുകളോടുകൂടിയ അവൾ, ശിവൻ വരുവാൻ ത്വരയുള്ളവളായി ഭവിച്ചു. സ്ത്രീകളുടെ വേഷം പ്രിയനു കാണുവാനുള്ളതാണല്ലോ.

23 അഥാംഗുലിഭ്യാം ഹരിതാലമാർദ്രം
മാംഗല്യമാദായ മനശ്ശിലാം ച
കർണ്ണാവസക്താമലദന്തപത്രം
മാതാ തദീയം മുഖമുന്നമയ്യ
24 ഉമാസ്തനോൽഭേദമനു പ്രവൃദ്ധോ
മനോരഥോ യഃ പ്രഥമം ബഭൂവ
തമേവ മേനാ ദുഹിതുഃ കഥഞ്ചി-
ദ്വിവാഹദീക്ഷാതിലകം ചകാര.
25 ബബന്ധ ചാസ്രാകുലദൃഷ്ടിരസ്യാഃ
സ്ഥാനാന്തരേ കല്പിതസന്നിവേശം
ധാത്ര്യംഗുലീഭിഃ പ്രതിസാര്യമാണ-
മൂർണ്ണാമയം കൗതുകഹസ്തസൂത്രം.
26 ക്ഷീരോദവേലേവ സഫേനപുഞ്ജാ
പര്യാപ്തചന്ദ്രേവ ശരത്ത്രിയാമാ
നവം നവക്ഷൌമനിവാസിനീ സാ
ഭൂയോ ബഭൗ ദർപ്പണമാദധാനാ.
27 താമർച്ചിതാഭ്യഃ കുലദേവതാഭ്യഃ
കുലപ്രതിഷ്ഠാം പ്രണമയ്യ മാതാ
അകാരയൽ കാരയിതവ്യദക്ഷാ
ക്രമേണ പാദഗ്രഹണം സതീനാം.
28 'അഖണ്ഡിതം പ്രേമ ലഭസ്വ പത്യു'-
രിത്യുച്യതേ താഭിരുമാ സ്മ നമ്രാ
തയാ തു തസ്യാർദ്ധശരീരഭാജാ
പശ്ചാൽകൃതാഃ സ്നിഗ്ദ്ധജനാശിഷോഽപി.
29 ഇച്ഛാവിഭൂത്യോരനുരൂപമദ്രി-
സ്തസ്യാഃ കൃതീ കൃത്യമശേഷയിത്വാ
സഭ്യഃ സഭായാം സുഹൃദാസ്ഥിതായാം
തസ്ഥൗ വൃഷാങ്കാഗമനപ്രതീക്ഷഃ.
30 താവൽ ഭവസ്യാപി കുബേരശൈലേ
തൽപൂർവ്വപാണിഗ്രഹണാനുരൂപം
പ്രസാധനം മാതൃഭിരാദൃതാഭിർ-
ന്യസ്തം പുരസ്താൽ പുരശാസനസ്യ.
31 തൽഗൗരവാന്മംഗളമണ്ഡനശ്രീഃ
സാ പസ്പൃശേ കേവലമീശ്വരേണ
സ ഏവ വേഷഃ പരിണേതുരിഷ്ടം
ഭാവാന്തരം തസ്യ വിഭോഃ പ്രപേദേ.
32 ബഭൂവ ഭസ്മൈവ സിതാംഗരാഗഃ
കപാലമേവാമലശേഖരശ്രീഃ
ഉപാന്തഭാഗേഷു ച രോചനാങ്കോ
ഗജാജിനസ്യൈവ ദുകൂലഭാവഃ.

23. അനന്തരം അമ്മയായ മേന, മംഗളാത്ഥമായി പാലിച്ചുവെച്ചിട്ടുള്ള അരിതാരവും മനയോലയും രണ്ടു വിരലുകരംകൊണ്ടെടുത്ത്, ആനക്കൊമ്പിനാൽ നിമ്മിതമായ തെളിവുള്ള കണ്ണാഭരണങ്ങളണിഞ്ഞ അവളുടെ മുഖം ഉയത്തിയിട്ട്,

24. മകളുടെ വിവാഹദീക്ഷയ്ക്കുള്ള പൊട്ട് എങ്ങനെയോ തൊടുവിച്ചു. പാവ്വതിയുടെ മുല മൊട്ടിട്ടതുമുതൽ വളന്നു വന്നിട്ടുള്ള ആഗ്രഹമാണത്.

25. കണ്ണീർ നിറഞ്ഞു കലങ്ങിയ കണ്ണുകളുമായി സ്ഥാനം മാറിവെച്ചപ്പോരം വളത്തമ്മ (വേണ്ടസ്ഥാനത്തേക്കു) നീക്കിക്കൊടുത്തതായ കമ്പിളിനൂൽകൊണ്ടുള്ള വിവാഹകൌതുകച്ചരടും അവളുടെ കയ്യിന്മേൽ കെട്ടിച്ചു.

26. പുതിയ വെൺപട്ടുടുത്തു പുത്തൻ കണ്ണാടിയുമെടുത്തപ്പോരം അവരം, നുരകൂട്ടേ ചേർന്ന പാൽക്കടൽക്കരപോലെയും പൂർണ്ണചന്ദ്രനോടുകൂടിയ ശരൽക്കാലരാത്രിപോലെയും വളരെയധികം ശോഭിച്ചു.

27. ചെയ്യിയ്ക്കേണ്ടതു ചെയ്യിക്കാൻ മിടുക്കുള്ള അമ്മ കുലപ്രതിഷ്ഠയായ അവളെക്കൊണ്ടു പൂജിക്കപ്പെട്ട കുലദേവതകളെ നമസ്ക്കരിപ്പിച്ചതിനു ശേഷം ക്രമപ്രകാരം പതിവ്രതമാരുടെ അഭിവാദനം ചെയ്യിച്ചു.

28. 'നിനക്കു ഭത്താവിൻെറ അഖണ്ഡമായ പ്രേമം ലഭിക്കട്ടെ' എന്ന് അവർ, നമസ്ക്കരിക്കുന്ന ഉമയെ ആശീവ്വദിച്ചു. അദ്ദേഹത്തിൻെറ പകുതി ശരീരംതന്നെ ലഭിച്ച അവളാകട്ടെ, ബന്ധുജനങ്ങളുടെ ആ ആശിസ്സുകളെയും പിന്നിലാക്കി.

29. (തൻെറ) ആഗ്രഹത്തിനും സമ്പത്സമൃദ്ധിയ്ക്കും യോജിച്ചവിധത്തിൽ അവരംക്കു ചെയ്യേണ്ടതെല്ലാം ചെയ്തുതീത്തു ധന്യനായിത്തീർന്ന സഭ്യനായ ഹിമവാൻ സുഹൃത്തുക്കരം നിറഞ്ഞിരിക്കുന്ന സദസ്സിൽ ശിവൻെറ വരവും പ്രതീക്ഷിച്ചിരിപ്പായി.

30. അതേസമയത്തു കൈലാസത്തിൽ സപ്തമാതൃക്കരം ത്രിപുരവൈരിയായ ഭഗവാൻെറ തിരുമുമ്പിൽ ആദ്യത്തെ വിവാഹത്തിനു അനുരൂപമായ അലങ്കരണവസ്തുക്കരം ആദരത്തോടുകൂടി കൊണ്ടുവന്നുവെച്ചു.

31. ആ ദേവിമാരോടുള്ള ആദരവുനിമിത്തം ഭഗവാൻ ആ മംഗളാലങ്കാരങ്ങളെ തൊട്ടംഗീകരിയ്ക്കുകമാത്രം ചെയ്തു. മഹാപ്രഭുവിൻെറ ആ (പഴയ) വേഷംതന്നെ വരനു യോഗ്യമായ വിധത്തിൽ രൂപാന്തരപ്പെട്ടു.

32. ഭസ്മംതന്നെ വെളുത്ത കുറിക്കൂട്ടായി, തലയോടുതന്നെ നിമ്മലവും ഭംഗിയേറിയതുമായ ശിരോഭൂഷണമായി. ആനത്തോൽതന്നെ വക്കത്തു ഗോരോചനക്കരയുള്ള പട്ടുവസ്ത്രവും ആയി.

33 ശംഖാന്തരദ്യോതി വിലോചനം യ-
ദന്തർന്നിവിഷ്ടാനലപിംഗതാരം
സാന്നിദ്ധ്യപക്ഷേ ഹരിതാലമയ്യാ-
സ്തദേവ ജാതം തിലകക്രിയായാഃ.

34 യഥാപ്രദേശം ഭുജഗേശ്വരാണാം
കരിഷ്യതാമാഭരണാന്തരത്വം
ശരീരമാത്രം വികൃതിം പ്രപേദേ
തഥൈവ തസ്ഥുഃ ഫണരത്നശോഭാഃ.

35 ദിവാപി നിഷ്ഠ്യൂതമരീചിഭാജാ
ബാല്യാദനാവിഷ്കൃതലാഞ്ഛനേന
ചന്ദ്രേണ നിത്യം പ്രതിഭിന്നമൗലേ-
ശ്ചൂഡാമണേഃ കിം ഗ്രഹണം ഹരസ്യ.

36 ഇത്യദ്ഭുതൈകപ്രഭവഃ പ്രഭാവാൽ
പ്രസിദ്ധനേപത്ഥ്യവിധേർവിധാതാ
ആത്മാനമാസന്നഗണോപനീതേ
ടങ്കേ നിഷക്തപ്രതിമം ദദർശ.

37 സ ഗോപതിം നന്ദിഭുജാവലംബീ
ശാർദ്ദൂലചർമ്മാന്തരിതോരുപൃഷ്ഠം
തത്ഭക്തിസംക്ഷിപ്തബൃഹൽപ്രമാണ-
മാരുഹ്യ കൈലാസമിവ പ്രതസ്ഥേ.

38 തം മാതരോ ദേവമനുവ്രജന്ത്യഃ
സ്വവാഹനക്ഷോഭചലാവതംസാഃ
മുഖൈഃ പ്രഭാമണ്ഡലരേണുഗൗരൈഃ
പത്മാകരം ചക്രുരിവാന്തരിക്ഷം.

39 താസാം ച പശ്ചാൽ കനകപ്രഭാണാം
കാളീ കപാലാഭരണാ ചകാശേ
വലാകിനീ നീലപയോദരാജിർ-
ദ്ദൂരം പുരഃക്ഷിപ്തശതഹ്രദേവ.

40 തതോ ഗണൈഃ ശൂലഭൃതഃ പുരോഗൈ-
രുദീരിതോ മംഗളതൂര്യ്യഘോഷഃ
വിമാനശൃംഗാണ്യവഗാഹമാനഃ
ശശംസ സേവാവസരം സുരേഭ്യഃ.

41 ഉപാദദേ തസ്യ സഹസ്രരശ്മി-
സ്ത്വഷ്ട്രാ നവം നിർമ്മിതമാതപത്രം
സ തദ്ദുകൂലാദവിദൂരമൗലിർ-
ബഭൗ പതൽഗംഗ ഇവോത്തമാംഗേ.

42 മൂർത്തേ ച ഗംഗായമുനേ തദാനീം
സചാമരേ ദേവമസേവിഷാതാം
സമുദ്രഗാരൂപവിപര്യ്യയേഽപി
സഹംസപാതേ ഇവ ലക്ഷ്യമാണേ.

33. അകത്തടങ്ങിനിൽക്കുന്ന അഗ്നിയാൽ ചെന്നിറമായ കൃഷ്ണമണിയോടു കൂടിയ, നെററിയുടെ നടുവിലുള്ള തൃക്കണ്ണുതന്നെ ഹരിതാലംകൊണ്ടുള്ള തിലകത്തിൻെറ സ്ഥാനം വഹിച്ചു.

34. അതാതുസ്ഥലത്തു് അതാതാഭരണമായി മാറുന്ന നാഗത്താന്മാരുടെ ശരീരം മാത്രമേ മാററം കൈക്കൊണ്ടുള്ളൂ. ഫണത്തിന്മേലെ രത്നങ്ങളുടെ ശോഭകറം അതേപോലെത്തന്നെ സ്ഥിതിചെയ്തു.

35. ബാല്യംമൂലം കളങ്കമില്ലാതെ പകൽസമയത്തും പ്രകാശം പരത്തിക്കൊണ്ടിരിക്കുന്ന ചന്ദ്രനാൽ സദാ ശോഭിക്കുന്ന ശിരസ്സോടുകൂടിയ ശിവന്നു വേറെ ചൂഡാമണിയണിയേണ്ടുന്ന ആവശ്യമെന്തു്?

36. സ്വപ്രഭാവത്താൽ പ്രസിദ്ധങ്ങളായ അലങ്കാരങ്ങളെല്ലാം സൃഷ്ടിച്ച, അത്ഭുതങ്ങളുടെ ഒരേ ഒരു ഉത്ഭവസ്ഥാനമായ അദ്ദേഹം ആസന്നപരിചാരകനായ പ്രമഥൻ കൊണ്ടുവന്ന കണ്ണാടിയിന്മേൽ പ്രതിബിംബിച്ച സ്വന്തം രൂപം നോക്കിക്കണ്ടു.

37. ആ പരമേശ്വരൻ, തന്നോടുള്ള ഭക്തിയാൽ വലിപ്പം ചുരുക്കിയ കൈലാസത്തെപ്പോലെയുള്ളതും വിശാലമായ പുറത്തു പുലിത്തോൽ വിരിച്ചിട്ടുള്ളതുമായ കാളയുടെ മേൽ നന്ദികേശ്വരൻെറ കൈ പിടിച്ചു കയറി പുറപ്പെട്ടു.

38. ആ ദേവനെ പിൻതുടരുന്ന മാതാക്കറം സ്വവാഹനങ്ങളുടെ ഇളക്കംകൊണ്ടു് ആടുന്ന കുണ്ഡലങ്ങളോടുകൂടിയവയും പ്രഭാമണ്ഡലങ്ങളാകുന്ന പൂമ്പൊടികറംകൊണ്ടു മഞ്ഞനിറം കലർന്നവയുമായ മുഖങ്ങളെക്കൊണ്ടു് അന്തരീക്ഷത്തെ താമരപ്പൊയ്കയാക്കി മാററിയോ എന്നു തോന്നി.

39. കനകപ്രഭയോടുകൂടിയ അവരുടെ പിന്നിൽ കപാലമാലകറം അണിഞ്ഞ ഭദ്രകാളിയും, വെള്ളിൽപ്പക്ഷികളോടുകൂടിയതും മുന്നിൽ ദൂരത്തിലേയ്ക്കു മിന്നലുകളെ പ്രസരിപ്പിയ്ക്കുന്നതുമായ കറുത്ത മേഘമാല എന്നപോലെ ശോഭിച്ചു.

40. അപ്പോറം ശിവനെ മുന്നകമ്പടി സേവിക്കുന്നവരായ ഗണങ്ങളാൽ മുഴക്കപ്പെട്ട മംഗളവാദ്യഘോഷം വിമാനങ്ങളുടെ മുകറംപ്പരപ്പോളം ചെന്നെത്തി ദേവന്മാക്കു സേവിപ്പാനുള്ള അവസരമായി എന്നറിവു കൊടുത്തു.

41. വിശ്വകമ്മാവു പുതുതായി നിർമ്മിച്ച വെൺകൊററക്കുട സൂര്യദേവൻ എടുത്തു പിടിച്ചു- അതിൽനിന്നു തൂങ്ങിക്കിടക്കുന്ന വെൺപട്ടുഞെറി അദ്ദേഹത്തിൻെറ ശിരസ്സിൽനിന്നും ദൂരെയല്ലാതെ ശിരസ്സിൽ പതിക്കുന്ന ഗംഗയെന്നപോലെ കാണപ്പെട്ടു.

42. അപ്പോറം ശരീരം പൂണ്ടുവന്ന ഗംഗയും യമുനയും, നദീരൂപം മാററിയിട്ടും അരയന്നങ്ങറം തത്തിക്കളിക്കുന്നുണ്ടെന്നു തോന്നുംവണ്ണം വെൺചാമരം വീശിക്കൊണ്ടു ഭഗവാനെ സേവിച്ചു.

43 തമഭ്യഗച്ഛൽ പ്രഥമോ വിധാതാ
ശ്രീവത്സലക്ഷ്മാ പുരുഷശ്ച സാക്ഷാൽ
ജയേതി വാചാ മഹിമാനമസ്യ
സംവദ്ധ്യന്തൌ ഹവിഷേവ വഹ്നിം.

44 ഏകൈവ മൂത്തിർബ്ബിഭിദേ ത്രിധാ സാ
സാമാന്യമേഷാം പ്രഥമാവരത്വം
വിഷ്ണോർഹരസ്തസ്യ ഹരിഃ കദാചി–
ദ്വേധാസ്തയോസ്താവപി ധാതുരാദ്യൌ

45 തം ലോകപാലാഃ പുരുഹൂതമുഖ്യാഃ
ശ്രീലക്ഷണോത്സർഗ്ഗവിനീതവേഷാഃ
ദൃഷ്ടിപ്രദാനേ കൃതനന്ദിസംജ്ഞാ–
സ്തദ്ദർശിതാഃ പ്രാഞ്ജലയഃ പ്രണേമുഃ.

46 കമ്പേന മൂദ്ധ്നഃ ശതപത്രയോനിം
വാചാ ഹരിം വൃത്രഹണം സ്മിതേന
ആലോകമാത്രേണ സുരാനശേഷാൻ
സംഭാവയാമാസ യഥാപ്രധാനം.

47 തസ്മൈ ജയാശീഃ സസൃജേ പുരസ്താൽ
സപ്തർഷിഭിസ്താൻ സ്മിതപൂർവ്വമാഹ–
'വിവാഹയജ്ഞേ വിതതേƒത്ര യൂയ–
മധ്വര്യവഃ പൂർവ്വവൃതാ മയേ'തി.

48 വിശ്വാവസുപ്രാഗ്രഹരൈഃ പ്രവീണൈഃ
സംഗീയമാനത്രിപുരാപദാനഃ
അദ്ധ്വാനമധ്വാന്തവികാരലംഘ്യ–
സ്തതാര താരാധിപഖണ്ഡധാരീ.

49 ഖേ ഖേലഗാമീ തമുവാഹ വാഹഃ
സശബ്ദചാമീകരകിങ്കിണീകഃ
തടാഭിഘാതാദിവ ലഗ്നപങ്കേ
ധുന്വൻ മുഹുഃ പ്രോതഘനേ വിഷാണേ.

50 സ പ്രാപദപ്രാപ്തപരാഭിയോഗം
നഗേന്ദ്രഗുപ്തം നഗരം മുഹൂർത്താൽ
പുരോ വിലഗ്നൈർഹരദൃഷ്ടിപാതൈഃ
സുവർണ്ണസൂത്രൈരിവകൃഷ്യമാണഃ.

51 തസ്യോപകണ്ഠേ ഘനനീലകണ്ഠഃ
കുതൂഹലാദുന്മുഖപൌരദൃഷ്ടഃ
സ്വബാണചിഹ്നാദവതീര്യ്യ മാർഗ്ഗാ–
ദാസന്നഭൂപൃഷ്ഠമിയായ ദേവഃ.

52 തമൃദ്ധിമൽബന്ധുജനാധിരൂഢൈർ–
വൃന്ദൈർഗജാനാം ഗിരിചക്രവർത്തീ
പ്രത്യുജ്ജഗാമാഗമനപ്രതീതഃ
പ്രഫുല്ലവൃക്ഷൈഃ കടകൈരിവ സ്വൈഃ.

43. ആദ്യപ്രജാപതിയും ശ്രീവത്സം എന്ന മറുവോടുകൂടിയ സാക്ഷാൽ മഹാവിഷ്ണുവും ഹോമദ്രവ്യംകൊണ്ടു വഹ്നിയെ എന്നപോലെ 'വിജയിപ്പൂതാക'! എന്ന വാക്കുകൊണ്ടു ഇദ്ദേഹത്തിൻെറ മഹാത്മ്യത്തെ വാഴ്ത്തിവളർത്തിക്കൊണ്ടു് അദ്ദേഹത്തിൻെറ മുമ്പിലെത്തി.

44. ഒരേ മൂർത്തിതന്നെ മൂന്നായി പിരിഞ്ഞു. അവരുടെ ജ്യേഷ്ഠാനുജഭാവം തുല്യമാണ്. ചിലപ്പോൾ വിഷ്ണുവിനു ശിവനും, ശിവനു വിഷ്ണുവും, ഇവക്കു രണ്ടുപേക്കും ബ്രഹ്മാവും, ബ്രഹ്മാവിന്നു ഇവരും ആദ്യന്മാരാണ്.

45. ദേവേന്ദ്രൻ മുതലായ ലോകപാലകന്മാർ, ഐശ്വര്യചിഹ്നങ്ങൾ വിട്ടു വിനീതവേഷന്മാരായി വന്ന്, ദർശനം തരുവാൻ നന്ദികേശ്വരനു സൂചനകൊടുത്തു് അദ്ദേഹത്താൽ കാണിച്ചുകൊടുക്കപ്പെട്ടപ്പോൾ ആ പരമേശ്വരനെ കൈകൂപ്പി നമസ്കരിച്ചു.

46. തലയാട്ടി ബ്രഹ്മാവിനേയും, വാക്കുകൊണ്ടു വിഷ്ണുവേയും, പുഞ്ചിരികൊണ്ടു ഇന്ദ്രനേയും നോട്ടംകൊണ്ടുമാത്രം എല്ലാദേവന്മാരെയും അദ്ദേഹം പ്രാധാന്യമനുസരിച്ചു ആദരിച്ചു.

47. തിരുമുമ്പിൽ വന്നു സപ്തർഷിമാർ അദ്ദേഹത്തിനു 'ജയിച്ചാലും!' എന്ന ആശിസ്സു നല്കി; അദ്ദേഹം അവരോടു പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു— "ഇവിടെ ഏറ്റപ്പെട്ടുത്തിയ വിവാഹയജ്ഞത്തിൽ ആദ്യംതന്നെ ഞാൻ നിങ്ങളെ ഋത്വിക്കുകളായി വരിച്ചിരിക്കുന്നു'' എന്ന്.

48. ഇരുളകന്നവക്കു മാത്രം പ്രാപ്യനായ ആ ചന്ദ്രക്കലാധരൻ വിശ്വാവസു തുടങ്ങിയ വീണാവിദഗ്ദ്ധന്മാരായ ഗന്ധർവ്വന്മാരാൽ ത്രിപുരവിജയകഥ പാടിപ്പുകഴ്ത്തപ്പെട്ടുകൊണ്ടു് വഴി പിന്നിട്ടു.

49. പൊന്നിൻകിങ്ങിണികൾ കിലുങ്ങുംവണ്ണം ആകാശത്തിൽ കുണുങ്ങി നടന്നുകൊണ്ടും തടംകുത്തിക്കളിയാൽ ചളിപററിയവയോ എന്നു തോന്നുമാറിരിക്കുന്ന, മേഘം കുത്തിക്കോർത്തിട്ടുള്ള കൊമ്പുകളെ കുലുക്കിക്കൊണ്ടും, വാഹനമായ വൃഷഭൻ അദ്ദേഹത്തെ വഹിച്ചു.

50. ആ വാഹനം, മുൻപിൽ വലിയുന്ന ശിവദൃഷ്ടികളാകുന്ന സ്വർണ്ണനൂലുകളാൽ ആകർഷിക്കപ്പെട്ടതുപോലെ ശത്രുക്കളുടെ ആക്രമണം ഏററിട്ടില്ലാത്തതും പർവതേശ്വരനാൽ സംരക്ഷിക്കപ്പെടുന്നതുമായ നഗരത്തിൽ മുഹൂർത്തംകൊണ്ടെത്തിച്ചേർന്നു.

51. ആ നഗരത്തോടടുത്തപ്പോൾ കാർകൊണ്ടൽപോലെ നീലനിറത്തിലുള്ള കഴുത്തോടുകൂടിയവനും ജനങ്ങളാൽ കൌതുകത്തോടെ മുഖമുയർത്തി നോക്കപ്പെട്ടവനുമായ ദേവൻ ആകാശപഥത്തിൽനിന്നിറങ്ങി അടുത്തുള്ള ഭൂവിഭാഗത്തെ പ്രാപിച്ചു.

52. വരവറിഞ്ഞു സന്തുഷ്ടനായ പർവതരാജൻ പൂത്തുനില്ക്കുന്ന വൃക്ഷങ്ങളോടുകൂടിയ സ്വന്തം നിതംബഭൂഭാഗങ്ങളോടൊപ്പമെന്നപോലെ, സമ്പൽസമൃദ്ധരായ ബന്ധുമിത്രാദികൾ കയറിയ ആനക്കൂട്ടങ്ങളോടുകൂടി ചെന്ന് അദ്ദേഹത്തെ എതിരേററു.

53 വള്ഗാവുഭൌ ദേവമഹീധരാണാം
ദ്വാരേ പുരസ്യോൽഘടിതാപിധാനേ
സമീയതുർദ്ദൂരവിസർപ്പിഘോഷൌ
ഭിന്നൈകസേതു പയസാമിവൌഘൌ.
54 ഹ്രീമാനഭൂൽ ഭൂമിധരോ ഹരേണ
ത്രൈലോക്യവന്ദ്യേന കൃതപ്രണാമഃ
പൂർവ്വം മഹിമ്നാ സ ഹി തസ്യ ദൂര-
മാവർജ്ജിതം നാത്മശിരോ വിവേദ.
55 സ പ്രീതിയോഗാദ്വികസന്മുഖശ്രീർ-
ജാമാതുരഗ്രേസരതാമുപേത്യ
പ്രാവേശയന്മന്ദിരമൃദ്ധമേന-
മാഗുൽഫകീർണ്ണാപണമാർഗ്ഗപുഷ്പം.
56 തസ്മിൻ മുഹൂർത്തേ പുരസുന്ദരീണാ-
മീശാനസന്ദർശനലാലസാനാം
പ്രാസാദമാലാസു ബഭൂവുരിത്ഥം
ത്യക്താന്യകാര്യാണി വിചേഷ്ടിതാനി.
57 ആലോകമാർഗ്ഗം സഹസാ വ്രജന്ത്യാ
കയാചിദുദ്വേഷ്ടനവാന്തമാല്യഃ
ബന്ധും ന സംഭാവിത ഏവ താവൽ
കരേണ രുദ്ധോഽപി ച കേശപാശഃ.
58 പ്രസാധികാലംബിതമഗ്രപാദ-
മാക്ഷിപ്യ കാചിൽ ദ്രവരാഗമേവ
ഉത്സൃഷ്ടലീലാഗതിരാ ഗവാക്ഷാ-
ദലക്തകാങ്കാം പദവീം തതാന.
59 വിലോചനം ദക്ഷിണമഞ്ജനേന
സംഭാവ്യ തദ്വഞ്ചിതവാമനേത്രാ
തഥൈവ വാതായനസന്നികർഷം
യയൌ ശലാകാമപരാ വഹന്തീ
60 ജാലാന്തരപ്രേഷിതദൃഷ്ടിരന്യാ
പ്രസ്ഥാനഭിന്നാം ന ബബന്ധ നീവീം
നാഭിപ്രവിഷ്ടാഭരണപ്രഭേണ
ഹസ്തേന തസ്ഥാവവലംബ്യ വാസഃ.
61 അർദ്ധാചിതാ സത്വരമുത്ഥിതായാഃ
പദേ പദേ ദുർന്നിമിതേ ഗലന്തീ
കസ്യാശ്ചിദാസീദ്രശനാ തദാനീ-
മംഗുഷ്ഠമൂലാർപ്പിതസൂത്രശേഷാ,
62 താസാം മുഖൈരാസവഗന്ധഗർഭൈർ-
വ്യാപ്താന്തരാഃ സാന്ദ്രകുതൂഹലാനാം
വിലോലനേത്രഭ്രമരൈർഗ്ഗവാക്ഷാഃ
സഹസ്രപത്രാഭരണാ ഇവാസൻ.

53. നഗരത്തിന്റെ പ്രവേശനദ്വാരം തുറന്നതോടുകൂടി ദേവന്മാരുടേയും പർവതങ്ങളുടേയും ആ രണ്ടുകൂട്ടവും ഒററച്ചിറ മുറിയുമ്പോൾ രണ്ടു ജലപ്രവാഹങ്ങൾപോലെ മുഴക്കം ദൂരത്തേക്കു വ്യാപിക്കുമാറു കൂടിക്കലർന്നു.

54. മൂന്നുലോകങ്ങളാലും വന്ദിക്കപ്പെടുന്ന ശിവൻ പാദഗ്രഹണം ചെയ്തപ്പോൾ ഹിമവാൻ ലജ്ജിതനായി. ആദ്യംതന്നെ അദ്ദേഹത്തിന്റെ മേന്മയാൽ തന്റെ തല താഴ്ന്നിരുന്ന കഥ അദ്ദേഹം അറിഞ്ഞതേ ഇല്ല.

55. സന്തോഷപാരവശ്യത്താൽ മുഖശ്രീ വികസിച്ച അദ്ദേഹം ജാമാതാവിന്റെ മുൻപിൽ നടന്ന് കണങ്കാൽ പുതഞ്ഞു പോകത്തക്കവണ്ണം പൂക്കൾ വിരിച്ചിട്ടുള്ള രാജവീഥിയോടുകൂടിയ ഐശ്വര്യപൂർണ്ണമായ ആ നഗരത്തിൽ അദ്ദേഹത്തെ പ്രവേശിപ്പിച്ചു.

56. ആ സമയത്തു വരിവരിയായുള്ള മാളികകളിൽ ഭഗവാനെ കാണുവാൻ ഉത്സുകരായിരുന്ന നഗരസുന്ദരിമാർക്കിടയിൽ മററു കാര്യങ്ങളെല്ലാം വെടിഞ്ഞ് ഇങ്ങിനെയുള്ള പ്രവൃത്തികൾ ഉണ്ടായി.

57. കാണ്മാനുള്ളവഴിയിലേക്കു വേഗത്തിൽ പോകുന്ന ഒരുവൾ, കെട്ടഴിയുകയാൽ പൂമാല വീണുപോയ തലമുടി കൈകൊണ്ടു തടഞ്ഞുനിർത്തിയെങ്കിലും അതു കെട്ടുവാൻ വിചാരിക്കയേ ഉണ്ടായില്ല.

58. ഒരുവൾ, അണിയിക്കുന്ന തോഴി കൈകൊണ്ടു പിടിച്ചിരുന്ന കലടി, ചെമ്പഞ്ഞിച്ചാറണിഞ്ഞിരിക്കെത്തന്നെ വലിച്ചെടുത്തു സലീലഗമനം ഉപേക്ഷിച്ചു കിളിവാതിൽവരെ അരക്കുചാറിന്റെ പാടുളവാക്കി.

59. മറെറാരുവൾ വലത്തേക്കണ്ണിൽ മഷിയെഴുതി ഇടത്തേക്കണ്ണിൽ അതെഴുതാതെ മഷിക്കോലും കയ്യിൽ പിടിച്ചു അതേ രൂപത്തിൽ ജനൽ വാതില്ക്കൽ എത്തി.

60. ജാലകപ്പഴുതിലൂടെ കണ്ണയച്ചുനില്ക്കുന്ന മറെറാരുവൾ പുറപ്പെട്ടപ്പോൾ വിട്ട മടിക്കുത്തു ബന്ധിക്കുകയുണ്ടായില്ല. കൈവളകളുടെ ശോഭ നാഭിയിൽ തട്ടുമാറു കൈകൊണ്ടു വസ്ത്രം പിടിച്ചുനിന്നു.

61. പെട്ടെന്നെഴുന്നേററ ഒരുവളുടെ പകുതി കോർത്ത അരഞ്ഞാണിലെ മണികൾ പതറിക്കൊണ്ടുള്ള ഓരോ കാൽവെപ്പിലും ഊരിവീണൂരിവീണ് അപ്പോൾ പെരുവിരൽക്കടയ്ക്കൽ കെട്ടിയ ചരടുമാത്രം ബാക്കിയായി.

62. ആസവത്തിന്റെ വാസനയുള്ളതും കൌതുകം വർദ്ധിച്ച വണ്ടുകളെപ്പോലെ പാറിനടക്കുന്ന കണ്ണുകളോടുകൂടിയതുമായ അവരുടെ മുഖങ്ങളെക്കൊണ്ടു പഴുതടഞ്ഞ ജനലുകൾ, താമരപ്പൂക്കളെക്കൊണ്ട് അലങ്കരിക്കപ്പെട്ടവയെപ്പോലെയായി.

63 താവൽ പതാകാകുലമിന്ദുമൌലി–
രുത്തോരണം രാജപഥം പ്രപേദേ
പ്രാസാദശൃംഗാണി ദിവാപി കർവ്വൻ
ജ്യോത്സ്നാഭിഷേകദ്വിഗുണദ്യുതീനി.

64 തമേകദൃശ്യം നയനൈഃ പിബന്ത്യോ
നാര്യോ ന ജഗ്മുർവിഷയാന്തരാണി
തഥാഹി ശേഷേന്ദ്രിയവൃത്തിരാസാം
സർവ്വാത്മനാ ചക്ഷുരിവ പ്രവിഷ്ടാ.

65 ''സ്ഥാനേ തപോ ദുശ്ചരമേതദർത്ഥ–
മപർണ്ണയാ പേലവയാപി തപ്തം
യാ ദാസ്യമപ്യസ്യ ലഭേത നാരീ
സാ സ്യാൽ കൃതാർത്ഥാ കിമുതാങ്കശയ്യാം.

66 പരസ്പരേണ സ്പൃഹണീയശോഭം
ന ചേദിദം ദ്വന്ദ്വമയോജയിഷ്യൽ
അസ്മിൻ ദ്വയേ രൂപവിധാനയത്നഃ
പത്യുഃപ്രജാനാം വിഫലോഽഭവിഷ്യൽ.

67 ന നൂനമാരൂഢരുഷാ ശരീര–
മനേന ദഗ്ധം കുസുമായുധസ്യ
വ്രീളാദമും ദേവമുദീക്ഷ്യ മന്യേ
സന്ന്യസ്തദേഹഃ സ്വയമേവ കാമഃ.

68 അനേന സംബന്ധമവാപ്യ ദിഷ്ട്യാ
മനോരഥപ്രാർത്ഥിതമീശ്വരേണ
മൂർദ്ധാനമാളി! ക്ഷിതിധാരണോച്ച–
മുച്ചൈസ്തരാം വക്ഷ്യതി ശൈലരാജഃ.''

69 ഇത്യോഷധിപ്രസ്ഥവിലാസിനീനാം
ശൃണ്വൻ കഥാഃ ശ്രോത്രസുഖാസ്ത്രിനേത്രഃ
കേയൂരചൂർണ്ണീകൃതലാജമുഷ്ടിം
ഹിമാലയസ്യാലയമാസസാദ.

70 തതോഽവതീർയ്യാച്യുതദത്തഹസ്തഃ
ശരൽഘനാദ്ദീധിതിമാനിവോക്ഷ്ണഃ
ക്രാന്താനി പൂർവ്വംകമലാസനേന,
കക്ഷ്യാന്തരാണ്യദ്രിപതേർവ്വിവേശ.

71 തമന്വഗിന്ദ്രപ്രമുഖാശ്ച ദേവാഃ
സപ്തർഷിപൂർവ്വാഃ പരമർഷയശ്ച
ഗണാശ്ച ഗിര്യാലയമഭ്യഗച്ഛൻ
പ്രശസ്തമാരംഭമിവോത്തമാർത്ഥാഃ.

72 തത്രേശ്വരോ വിഷ്ടരഭാഗ്യഥാവൽ
സരത്നമർഘ്യം മധുമച്ച ഗവ്യം
നവേ ദുകൂലേ ച നഗോപനീതം
പ്രത്യഗ്രഹീൽ സർവ്വമമന്ത്രവർജ്ജം.

63. അപ്പോൾ ചന്ദ്രശേഖരനായ ഭഗവാൻ, ആ പകൽസമയത്തുപോലും പ്രാസാദാഗ്രങ്ങളെ വെൺനിലാവിൽ മുക്കി ഇരട്ടി ശോഭയുള്ളവയാക്കി ക്കൊണ്ടു നിറയെക്കൊടികളും ഉയൎന്ന തോരണങ്ങളുമുള്ള ആ രാജമാർഗ്ഗത്തിൽ പ്രവേശിച്ചു.

64. കാണ്മണ്ടവരിൽ ഏററവും പ്രാധാന്യമുള്ളവനായ അദ്ദേഹത്തെ കണ്ണുകൾകൊണ്ടു നുകൎന്നു നില്ക്കുന്ന സ്ത്രീകൾ മറെറാന്നും അറിഞ്ഞതേയില്ല; ഇവരുടെ മററിന്ദ്രിയങ്ങളുടെ പ്രവൃത്തികൾ ആകെക്കൂടി ചക്ഷുരിന്ദ്രിയത്തിൽ കയറിക്കൂടിയതുപോലെയായി.

65. സുകുമാരിയാണെങ്കിലും അപൎണ്ണ ഇദ്ദേഹത്തിനുവേണ്ടി കഠിനമായ തപസ്സനുഷ്ഠിച്ചതു യുക്തം തന്നെ. ഇദ്ദേഹത്തിൻെറ ദാസ്യമെങ്കിലും ലഭിക്കുന്ന സ്ത്രീ ധന്യയാവും; മടിയിൽച്ചായുവാനിടയായാലോ പിന്നെ പറയേണ്ടതുണ്ടോ?

66. കൊതിക്കത്തക്ക സൌന്ദൎയ്യമുള്ള ഈ രണ്ടുപേരെ തമ്മിൽ യോജിപ്പിച്ചില്ലായിരുന്നുവെങ്കിൽ; ഇവരിൽ രണ്ടുപേരിലും രൂപശോഭയുണ്ടാക്കുവാൻ ബ്രഹ്മാവുചെയ്ത പ്രയത്നം പഴതേയായിപ്പോയേനേ.

67. വൎദ്ധിച്ച കോപംകൊണ്ടു ഇദ്ദേഹം പൂവമ്പൻെറ ദേഹം ദഹിപ്പിയ്ക്കുകയല്ല, തീൎച്ചയായിട്ടും ഉണ്ടായതു്. ഈ ദേവനെ കണ്ടിട്ടുണ്ടായ ലജ്ജയാൽ കാമൻ തന്നെത്താനേ ശരീരം ഉപേക്ഷിച്ചിരിയ്ക്കണമെന്നെനിക്കു തോന്നുന്നു.

68. അല്ലയോ തോഴി! ഈ ഭഗവാനോടുള്ള മനോരഥപ്രാൎത്ഥിതമായ ബന്ധുത്വം ഭാഗ്യത്താൽ സിദ്ധിച്ച പർവതരാജൻ ഭൂമിയെ വഹിക്കുന്നതിനാൽ ഉയൎന്ന (തൻെറ) ശിരസ്സിനെ ഇനിമേൽ കുറെക്കൂടി ഉയൎത്തിപ്പിടിക്കും.

69. ഇപ്രകാരം ഓഷധിപ്രസ്ഥത്തിലെ വിലാസിനിമാരുടെ ശ്രവണമധുരമായ വാക്കുകൾ കേട്ടുംകൊണ്ടു മുക്കണ്ണൻ, വാരിവിതറപ്പെട്ട മലരുതോൾവളകൾക്കിടയിൽപ്പെട്ടു പൊടിഞ്ഞു പോകത്തക്കവണ്ണം തിരക്കുള്ള പർവതരാജൻെറ കൊട്ടാരത്തെ പ്രാപിച്ചു.

70. അതിനുശേഷം വിഷ്ണുവിൻെറ കൈപിടിച്ചു് അദ്ദേഹം ശരൽക്കാലവേളയിലെ മേഘത്തിൽനിന്നു സൂൎയ്യനെന്നപോലെ കാളപ്പുറത്തുനിന്നിറങ്ങിയിട്ടു, ബ്രഹ്മാവു മുമ്പെ പ്രവേശിച്ച ഹിമവാൻെറ കൊട്ടാരക്കെട്ടുകളിലേയ്ക്കു പ്രവേശിച്ചു.

71. അദ്ദേഹത്തിൻെറ പിറകെ ഇന്ദ്രൻ മുതലായ ദേവന്മാരും സപ്തൎഷിമാർതുടങ്ങിയ മഹർഷിമാരും ഭൂതഗണങ്ങളും, പ്രശംസിയ്ക്കപ്പെട്ട ഉദ്യമത്തിൻെറ പിറകെ മെച്ചപ്പെട്ട ഫലങ്ങളെപ്പോലെ ഗിരിവസതിയെ പ്രാപിച്ചു.

72. അവിടെ ഭഗവാൻ പീഠത്തിന്മേലിരുന്നിട്ടു, ഹിമവാനാൽ കൊണ്ടുവരപ്പെട്ട രത്നങ്ങളോടുകൂടിയ അൎഘ്യജലവും തേൻ ചേൎന്ന തൈരും. പുതിയ രണ്ടു വെള്ളപ്പട്ടുമെല്ലാം മന്ത്രോച്ചാരണപൂൎവ്വം വിധിപോലെ സ്വീകരിച്ചു.

73 ദുകൂലവാസാഃ സ വധൂസമീപം
നിന്യേ വിനീതൈരവരോധരക്ഷൈഃ
വേലാസമീപം സ്ഫുടഫേനരാജിർ–
നവൈരുദന്വാനിവ ചന്ദ്രപാദൈഃ.

74 തയാ വിവൃദ്ധാനനചന്ദ്രകാന്ത്യാ
പ്രഫുല്ലചക്ഷുഃകുമുദഃ കുമാര്യാ
പ്രസന്നചേതസ്സലിലഃ ശിവോഽഭൂൽ
സംസൃജ്യമാനഃ ശരദേവ ലോകഃ.

75 തയോഃ സമാപത്തിഷു കാതരാണി
കിഞ്ചിദ്വ്യവസ്ഥാപിതസംഹൃതാനി
ഹ്രീയന്ത്രണാം തൽക്ഷണമന്വഭൂവ–
ന്നന്യോന്യലോലാനി വിലോചനാനി.

76 തസ്യാഃ കരം ശൈലഗുരൂപനീതം
ജഗ്രാഹ താമ്രാംഗുലിമഷ്ടമൂർത്തിഃ
ഉമാതനൗ ഗൂഢതനോഃ സ്മരസ്യ
തച്ഛങ്കിനഃ പൂർവ്വമിവ പ്രരോഹം.

77 രോമോൽഗമഃ പ്രാദുരഭൂദുമായാഃ
സ്വിന്നാംഗുലിഃ പുംഗവകേതുരാസീൽ
വൃത്തിസ്തയോഃ പാണിസമാഗമേന
സമം വിഭക്തേവ മനോഭവസ്യ.

78 പ്രയുക്തപാണിഗ്രഹണം യദന്യ–
ദ്വധൂവരം പുഷ്യതി കാന്തിമഗ്ര്യാം
സാന്നിദ്ധ്യയോഗാദനയോസ്തദാനീം
കിം കഥ്യതേ ശ്രീരുഭയസ്യ തസ്യ.

79 പ്രദക്ഷിണപ്രക്രമണാൽ കൃശാനോ–
രുദർച്ചിഷസ്തന്മിഥുനം ചകാശേ
മേരോരുപാന്തേഷ്വിവ വർത്തമാന–
മന്യോന്യസംസക്തമഹസ്ത്രിയാമം.

80 തൗ ദമ്പതീ ത്രിഃ പരിണീയ വഹ്നി–
മന്യോന്യസംസ്പർശനിമീലിതാക്ഷൗ
സ കാരയാമാസ വധൂം പുരോധാ–
സ്തസ്മിൻ സമിദ്ധാർച്ചിഷി ലാജമോക്ഷം.

81 സാ ലാജധൂമാഞ്ജലിമിഷ്ടഗന്ധം
ഗുരൂപദേശാദ്വദനം നിനായ
കപോലസംസർപ്പിശിഖഃ സ തസ്യാ
മുഹൂർത്തകർണ്ണോല്പലതാം പ്രപേദേ.

82 തദീഷദാർദ്രാരുണഗണ്ഡലേഖ–
മുച്ഛ്വാസികാളാഞ്ജനരാഗമക്ഷ്ണോഃ
വധൂമുഖം ക്ലാന്തയവാവതംസ–
മാചാരധൂമഗ്രഹണാൽ ബഭൂവ.

73. വെള്ളപ്പട്ടുടുത്ത അദ്ദേഹം വിനീതരായ അന്തഃപുരത്തിലെ കാവല്ക്കാരാൽ വധുവിൻെറ അരികിലേക്ക്, തെളിഞ്ഞ നുരനിരയോടുകൂടിയ സമുദ്രം പുതിയ ചന്ദ്രരശ്മികളാൽ കരയുടെ അരികിലേയ്ക്കെന്നപോലെ കൂട്ടിക്കൊണ്ടുപോകപ്പെട്ടു.

74. ചന്ദ്രനെപ്പോലെ ശോഭയേറിയ മുഖമുള്ള ആ കന്യകയോടടുക്കുംതോറും വിടരുന്ന ആമ്പലുകൾപോലെയുള്ള കണ്ണുകളോടുകൂടിയ ശിവൻ ശരൽക്കാലത്തിനോടടുക്കുന്ന ലോകമെന്നപോലെ മനസ്സാകുന്ന ജലം തെളിഞ്ഞവനായിച്ചമഞ്ഞു.

75. ആ സമയത്തു പരസ്പരം അടുക്കുവാൻ കൊതിപൂണ്ട അവരുടെ കണ്ണുകൾ അടുത്തെത്തുമ്പോൾ ചുളിയൊതുങ്ങിയും കുറച്ചുനേരം ഊന്നിനിർത്തി പിന്തിരിക്കപ്പെട്ടും ലജ്ജകൊണ്ടുള്ള സങ്കോചം അനുഭവിച്ചു.

76. വിശ്വാത്മാവായ ഭഗവാൻ, തന്നെ ഭയപ്പെട്ടു ഉമയുടെ ശരീരത്തിൽ ഒളിച്ചിരുന്ന കാമദേവൻെറ ആദ്യത്തെ കുമ്പിനെ എന്നപോലെ പവിത്ര പുരോഹിതനാൽ നൽകപ്പെട്ട തുടുത്ത വിരലുകളോടുകൂടിയ അവളുടെ പാണിയെ ഗ്രഹിച്ചു.

77. ഉമയ്ക്കു രോമാഞ്ചമുണ്ടായി. ശിവനു കൈവിരലുകളിൽ വിയർപ്പു പൊടിഞ്ഞു. കൈകളുടെ സംഗമത്താൽ അവരിൽ കാമമനോഭാവം സമമായി പങ്കുവെക്കപ്പെട്ടതുപോലെയായി.

78. പാണിഗ്രഹണം കഴിഞ്ഞ മററു വധൂവരന്മാർക്ക് ഇവർ സമീപത്തു സ്ഥിതിചെയ്യുന്നതിനാലാണ് വളരെയധികം ശോഭയുണ്ടാകുന്നതു്. എന്നിരിക്കെ അപ്പോൾ ആ രണ്ടുപേർക്കുമുണ്ടായ കാന്തിയെപ്പററി എന്തുപറയട്ടെ!

79. ആ വധൂവരന്മാർ ജ്വലിക്കുന്ന ഹോമാഗ്നിയെ പ്രദക്ഷിണംവെച്ചു നടക്കുമ്പോൾ മഹാമേരുപർവതത്തിൻെറ സമീപപ്രദേശങ്ങളിൽ പരസ്പരം തൊട്ടുതൊട്ടു ചുററിനടക്കുന്ന രാപ്പകലുകളെന്നപോലെ ശോഭിച്ചു.

80. പരസ്പരസ്പർശനത്താൽ കണ്ണു കുമ്പിപ്പോയ ആ വധൂവരന്മാരെക്കൊണ്ടു ഹോമാഗ്നിയെ മൂന്നുപ്രാവശ്യം വലംവെപ്പിച്ചതിനുശേഷം പുരോഹിതൻ കത്തിജ്ജ്വലിക്കുന്ന അഗ്നിയിൽ വധുവിനെക്കൊണ്ടു മലർ വാരിയിടുവിച്ചു.

81. അവൾ ഗുരുവിൻെറ ഉപദേശമനുസരിച്ചു ഇഷ്ടഗന്ധമുള്ള മലപ്പുകയെ കൈക്കുടന്നകൊണ്ടു മുഖത്തേയ്ക്കണച്ചു; കവിളത്തു തട്ടിയ നാമ്പോടുകൂടിയ അതു് അവൾക്കു കുറച്ചുനേരം കർണ്ണോൽപലമായിച്ചമഞ്ഞു.

82. ആചാരമനുസരിച്ചുള്ള പുകയേല്ക്കുകയാൽ വധുവിൻെറ ആ മുഖം, കവിൾത്തടങ്ങൾ തെല്ലുവിയർത്തു തുടുത്തതും കണ്മഷിയലിഞ്ഞു കണ്ണുകൾ ചുവന്നതും കർണ്ണങ്ങളിലണിഞ്ഞ യവാങ്കുരം വാടിയതുമായി ബ്ഭവിച്ചു.

83 വധൂം ദ്വിജഃ പ്രാഹ 'തവൈഷ വത്സേ!
വഹ്നിർവിവാഹം പ്രതി കർമ്മസാക്ഷീ
ശിവേന ഭർത്രാ സഹ ധർമ്മചര്യ്യാ
കാര്യ്യാ ത്വയാ മുക്തവിചാര'യേതി.

84 ആലോചനാന്തം ശ്രവണേ വിതത്യ
പീതം ഗുരോസ്തദ്വചനം ഭവാന്യാ
നിദാഘകാലോല്ബണതാപയേവ
മാഹേന്ദ്രമംഭഃ പ്രഥമം പൃഥിവ്യാ.

85 ധ്രുവേണ ഭർത്രാ ധ്രുവദർശനായ
പ്രയുജ്യമാനാ പ്രിയദർശനേന
സാ'ദൃഷ്ട' ഇത്യാനനമുന്നമയ്യ
ഹ്രീസന്നകണ്ഠീ കഥമപ്യുവാച.

86 ഇത്ഥം വിധിജ്ഞേന പുരോഹിതേന
പ്രയുക്തപാണിഗ്രഹണോപചാരൗ
പ്രണേമതുസ്തൗ പിതരൗ പ്രജാനാം
പത്മാസനസ്ഥായ പിതാമഹായ.

87 വധൂർവിധാത്രാ പ്രതിനന്ദ്യതേ സ്മ
'കല്യാണി വീരപ്രസവാ ഭവേ'തി
വാചസ്പതിഃ സന്നപി സോഽഷ്ടമൂർത്തൗ
ത്വാശാസ്യചിന്താസ്തിമിതോ ബഭൂവ.

88 ക്ലൃപ്തോപചാരാം ചതുരസ്രവേദിം
താവേത്യ പശ്ചാൽ കനകാസനസ്ഥൗ
ജായാപതീ ലൗകികമേഷണീയ-
മാർദ്രാക്ഷതാരോപമനപ്രഭ്രതാം.

89 പത്രാന്തലഗ്നൈർജ്ജലബിന്ദുജാലൈ-
രാകൃഷ്ടമുക്താഫലജാലശോഭം
തയോരുപര്യായതനാളദണ്ഡ-
മാധത്ത ലക്ഷ്മീഃ കമലാതപത്രം.

90 ദ്വിധാ പ്രയുക്തേന ച വാങ്മയേന
സരസ്വതീ തന്മിഥുനം നനാവ-
സംസ്കാരപൂതേന വരം വരേണ്യം
വധൂം സുഖഗ്രാഹ്യനിബന്ധനേന.

91 തൗ സന്ധിഷു വ്യഞ്ജിതവൃത്തിഭേദം
രസാന്തരേഷു പ്രതിബദ്ധരാഗം
അപശ്യതാമപ്സരസാം മുഹൂർത്തം
പ്രയോഗമാദ്യം ലളിതാംഗഹാരം.

92 ദേവാസ്തദന്തേ ഹരമൂഢഭാര്യ്യം
കിരീടബദ്ധാഞ്ജലയോ നിപത്യ
ശാപാവസാനപ്രതിലബ്ധമൂർത്തേ-
ര്യയാചിരേ പഞ്ചശരസ്യ സേവാം.

83. പുരോഹിതൻ വധുവിനോടു പറഞ്ഞു: ''വത്സേ, ഈ അഗ്നി നിന്റെ വിവാഹകർമ്മത്തിനു സാക്ഷിയാണു്; ഇനിമേൽ നീ ഒരു ശങ്കയും കൂടാതെ ഭർത്താവായ ശിവനോടുകൂടി ധർമ്മാചരണം ചെയ്യുക'' എന്നു്.

84. പുരോഹിതന്റെ ആ വാക്കിനെ പാർവ്വതി കാതുകളെ കണ്ണിന്റെ അററത്തോളം അണച്ചുകൊണ്ടു്, വേനല്ക്കാലത്താൽ ചുട്ട പഴുത്ത ഭൂമി ആദ്യം ഇന്ദ്രൻ നല്കുന്ന മഴയെ എന്നപോലെ നുകൻ്നു.

85. എന്നെന്നും നിലനില്ക്കുന്നവനും പ്രിയദർശനനുമായ ഭർത്താവിനാൽ ധ്രുവനക്ഷത്രം കാണുവാൻ നിയോഗിക്കപ്പെട്ടപ്പോൾ അവൾ മുഖം ഉയർത്തിയിട്ടു് 'കണ്ടു' എന്നു ലജ്ജകൊണ്ടു താഴ്ന്നസ്വരത്തിൽ ഒരു വിധം പറഞ്ഞൊപ്പിച്ചു.

86. ഇപ്രകാരം വിവാഹച്ചടങ്ങുകൾ അറിയുന്ന പുരോഹിതനാൽ പാണിഗ്രഹണകർമ്മങ്ങളെല്ലാം നടത്തിയ്ക്കപ്പെട്ട, ആ പ്രജകളുടെ മാതാപിതാക്കന്മാർ പത്മാസനത്തിൽ സ്ഥിതിചെയ്യുന്ന പിതാമഹനായ ബ്രഹ്മാവിനെ നമസ്കരിച്ചു

87. വധുവിനെ ബ്രഹ്മാവു് 'കല്യാണീ! നീ വീരമാതാവാകട്ടെ!' എന്നു് അനുഗ്രഹിച്ചു, വാചസ്പതിയായിരുന്നിട്ടുപോലും ശിവനെ എന്തു പറഞ്ഞാണാശീർവ്വദിക്കേണ്ടതെന്നാലോചിച്ചു് അനങ്ങാതിരുന്നു.

88. പിന്നീടു ആ വധൂവരന്മാർ അലങ്കരിച്ചു തയ്യാറാക്കിയ മല്ലപ്പന്തലിൽ പൊൻപീഠത്തിലിരുന്നിട്ടു ലൌകികവും അഭിലഷണീയവുമായ അക്ഷതാരോപണം ഏററു.

89. ലക്ഷ്മീദേവി ഇതൾത്തുമ്പുകളിൽ തങ്ങിനില്ക്കുന്ന ജലകണങ്ങളെക്കൊണ്ടു മുത്തുമണികളുടെ ഭംഗി വഹിക്കുന്നതും നീണ്ടു തണ്ടാകുന്ന കാലുള്ളതുമായ താമരപ്പൂക്കുട അവർക്കുമീതെ പിടിച്ചു.

90. സരസ്വതീദേവി രണ്ടുതരംവാക്കുകൊണ്ടു ആ ദമ്പതിമാരെ സ്തുതിച്ചു—സംസ്കാരശുദ്ധമായ വാക്കുകൊണ്ടു ശ്ലാഘ്യനായ വരനേയും സുഖമായി കേട്ടുമനസ്സിലാക്കാവുന്ന വാക്കുകൊണ്ടു വധുവിനേയും.

92. സന്ധികളിൽ വൃത്തിഭേദം വ്യഞ്ജിപ്പിച്ചും രസഭേദങ്ങളിലും രാഗബന്ധം നിലനിത്തിയും ലളിതമായ അംഗവിന്യാസങ്ങളോടുകൂടിയതുമായ അപ്സരസ്സുകളുടെ നാടകപ്രയോഗം കുറച്ചുനേരം അവർ കണ്ടുകൊണ്ടിരുന്നു.

92. അതിന്റെ അവസാനത്തിൽ ദേവന്മാർ കിരീടത്തിന്മേൽ കൂപ്പുകൈവെച്ചു നമസ്ക്കരിച്ചിട്ടു വിവാഹം കഴിഞ്ഞിരിയ്ക്കുന്ന ശിവനോടു ശാപാവസാനത്തിൽ ശരീരം തിരിച്ചുകിട്ടി വന്നു സേവിച്ചുകൊള്ളുവാൻ അഞ്ചാമനെ അനുവദിക്കണമെന്നപേക്ഷിച്ചു.

93 തസ്യാനുമേനേ ഭഗവാൻ വിമന്യുർ-
വ്യാപാരമാത്മന്യപി സായകാനാം
കാലേ പ്രയുക്താ ഖലു കാര്യവിദ്ഭിർ-
വിജ്ഞാപനാ ഭർത്തൃഷു സിദ്ധിമേതി.
94 അഥ വിബുധഗണാംസ്താനിന്ദുമൌലിർവിസൃജ്യ
ക്ഷിതിധരപതികന്യാമാദദാനഃ കരേണ
കനകകലശയുക്തം ഭക്തിശോഭാസനാഥം
ക്ഷിതിവിരചിതശയ്യം കൌതുകാഗാരമാഗാൽ.
95 നവപരിണയലജ്ജാഭൂഷണാം തത്ര ഗൌരീം
വദനമപഹരന്തീം തൽകൃതോൽക്ഷേപമീശഃ
അപി ശയനസഖീഭ്യോ ദത്തവാചം കഥഞ്ചിൽ
പ്രമഥമുഖവികാരൈർഹാസയാമാസ ഗൂഢം.

ഇതി സപ്തമഃ സർഗ്ഗഃ.

## അഷ്ടമഃ സർഗ്ഗഃ

1 പാണിപീഡനവിധേരനന്തരം
ശൈലരാജദുഹിതുർഹരം പ്രതി
ഭാവസാധ്വസപരിഗ്രഹാദഭൂൽ
കാമദോഹദമനോഹരം വപുഃ,
2 വ്യാഹൃതാ പ്രതിവചോ ന സന്ദധേ
ഗന്തുമൈച്ഛദവലംബിതാംശുകാ
സേവതേ സ്മ ശയനം പരാങ്മുഖീ
സാ തഥാപി രതയേ പിനാകിനഃ.
3 കൈതവേന ശയിതേ കുതൂഹലാൽ
പാർവ്വതീ പ്രതിമുഖം നിപാതിതം
ചക്ഷുരുന്മിഷതി സസ്മിതം പ്രിയേ
വിദ്യുതാഹതമിവ ന്യമീലയൽ.
4 നാഭിദേശനിഹിതഃ സകമ്പയാ
ശങ്കരസ്യ രുരുധേ തയാ കരഃ
തദ്ദുകൂലമഥ ചാഭവൽ സ്വയം
ദൂരമുച്ഛ്വസിതനീവിബന്ധനം.
5 'ഏവമാളി! നിഗൃഹീതസാദ്ധ്വസം
ശങ്കരോ രഹസി സേവ്യതാ'മിതി
സാ സഖീഭിരുപദിഷ്ടമാകുലാ
നാസ്മരൽ പ്രമുഖവർത്തിനി പ്രിയേ.
6 അപ്യവസ്തുനി കഥാപ്രവൃത്തയേ
പ്രശ്നതൽപരമനംഗശാസനം
വീക്ഷിതേന പരിഗൃഹ്യ പാർവ്വതീ
മൂർദ്ധകമ്പമയമുത്തരം ദദൌ.

93. കോപം തീർന്ന ഭഗവാൻ അയാംക്ക തൻെറ നേർക്കും അന്യക ളെയ്യുകൊള്ളവാൻ സമ്മതംകൊടുത്തു. കാര്യജ്ഞന്മാർ യഥാകാലം പ്രഭു ക്കാംക്കു് അപേക്ഷ സമർപ്പിച്ചാൽ അതു ഫലിക്കുന്നു.

94. അനന്തരം ചന്ദ്രചൂഡൻ ആ ദേവസമൂഹത്തെ പറഞ്ഞയച്ചതിനു ശേഷം പർവതരാജകന്യകയെ കൈയ്യു പിടിച്ചുംകൊണ്ടു പൊൻകലശം ചേർന്നതും അണിഞ്ഞഴകാർന്നതും നിലത്തു മെത്തവിരിച്ചിട്ടുള്ളതുമായ പള്ളിയറയിൽ പ്രവേശിച്ചു.

85. അവിടെ ഭഗവാൻ, പുതുമണവാട്ടിയാകയാൽ നാണംപൂണ്ടവളും അദ്ദേ ഹം പിടിച്ചുയത്തുമ്പോാം മുഖം തിരിച്ചുകളയുന്നവളും ശയനമുറിയിലെ തോഴിമാരോടുപോലും വിഷമിച്ചു മറുപടി പറയുന്നവളുമായ ഗൌരിയെ ഭൂതഗണങ്ങളുടെ മുഖത്തെ വികാരങ്ങാം അനുകരിച്ചുകാട്ടി ഒളിവിൽ ചിരി പ്പിച്ചു.

ഏഴാം സർഗ്ഗം കഴിഞ്ഞു

## എട്ടാം സർഗ്ഗം

1. പാണിഗ്രഹണകർമ്മത്തിനുശേഷം പർവതരാജകന്യകയുടെ ശരീരം, ശിവൻെറ നേർക്കു് അനുരാഗവും ഭയവും ഉാംക്കൊണ്ടതുകൊണ്ടു കാമപോ ഷകവും മനോഹരവുമായിത്തീന്നു.

2. അങ്ങോട്ടു സംസാരിച്ചപ്പോാം മറുപടി പറഞ്ഞില്ല. വസ്ത്രത്തിന്മേൽ കൈവെച്ചപ്പോാം പോകാൻ മുതിന്നു. കിടയ്ക്കയിൽ മറുവശം തിരിഞ്ഞു കിടന്നു, എങ്കിലും അവാം ശിവനിൽ രതിയുളവാക്കി.

3. പ്രിയൻ ഉറക്കം ഭാവിച്ചുകിടക്കെ പാർവതി കൌതുകത്തോടെ (അദ്ദേഹത്തിൻെറ) മുഖത്തുപതിപ്പിച്ച കണ്ണു്, അദ്ദേഹം ചിരിച്ചുകൊണ്ടു കൺതുറന്നപ്പോാം മിന്നൽത്തറച്ചാലത്തെപ്പോലെ ചിമ്മിക്കളഞ്ഞു.

4. നാഭിസ്ഥലത്തു വെച്ച ശങ്കരൻെറ കയ്യിനെ അവാം വിറച്ചുകൊണ്ടു തടഞ്ഞു, എന്നാൽ അവളുടെ പട്ടുവസ്ത്രത്തിൻെറ മടിക്കുത്തു തന്നത്താൻ തീരെ അയഞ്ഞുപ്പോയി.

5. 'സഖി! ഇപ്രകാരം അധൈര്യം വെടിഞ്ഞു് ശങ്കരനെ രഹസ്സിൽ സേവിച്ചാലും' എന്നു തോഴികാം ഉപദേശിച്ചതിനെ, പ്രിയൻ മുമ്പിലെ ത്തിയപ്പോാം മനസ്സു പകയ്ക്കുകയാൽ അവാം ഓർമ്മിച്ചില്ല.

6. സംസാരിച്ചു തുടങ്ങുവാൻവേണ്ടി നിസ്സാരകാര്യത്തെപ്പററിയാ ണെങ്കിലും വളരെ താൽപര്യത്തോടെ ചോദിക്കുന്ന അനംഗശാസനനെ പാർവതി നോട്ടംകൊണ്ടു സ്വീകരിച്ചു, തലയാട്ടൽകൊണ്ടുമാത്രം ഉത്തരം നല്കി.

7 ശ്ശൂലിനഃ കരതലദ്വയേന സാ
സന്നിരുദ്ധ്യ നയനേ ഹൃതാംശുകാ
തസ്യ പശ്യതി ലലാടലോചനേ
മോഘയത്നവിധുരാ രഹസ്യഭ്രൽ.
8 ചുംബനേഷ്വധരദാനവർജ്ജിതം
ഖിന്നഹസ്തസദയോപഗൂഹനം
ക്ലിഷ്ടമന്മഥമപി പ്രിയം പ്രഭോർ-
ദുർലഭപ്രതികൃതം വധൂരതം.
9 യന്മുഖഗ്രഹണമക്ഷതാധരം
ദാനമവ്രണപദം നഖസ്യ യൽ
യദ്രതം ച സദയം പ്രിയസ്യ തൽ
പാർവ്വതീ വിഷഹതേ സ്മ നേതരൽ.
10 രാത്രിവൃത്തമനുയോക്തുമുദ്യതം
സാ പ്രഭാതസമയേ സഖീജനം
നാകരോദപകുതൂഹലം ഹ്രിയാ
ശംസിതും തു ഹൃദയേന തത്വരേ.
11 ദർപ്പണേ ച പരിഭോഗദർശിനീ
പൃഷ്ഠതഃ പ്രണയിനോ നിഷേദുഷഃ
പ്രേക്ഷ്യ ബിംബമനു ബിംബമാത്മനഃ
കാനി കാനി ന ചകാര ലജ്ജയാ.
12 നീലകണ്ഠപരിഭുക്തയൌവനാം
താം വിലോക്യ ജനനീ സമാശ്വസൽ
ഭർത്തൃവല്ലഭതയാ ഹി മാനസീം
മാതുരസ്യതി ശുചം വധൂജനഃ.
13 വാസരാണി കതിചിൽ കഥഞ്ചന
സ്ഥാണുനാ രതമകാര്യ്യത പ്രിയാ
ജ്ഞാതമന്മഥരസാ ശനൈഃ ശനൈഃ
സാ മുമോച രതിദുഃഖശീലതാം.
14 സസ്വജേ പ്രിയമുരോനിപീഡിതം
പ്രാർത്ഥിതം മുഖമനേന നാഹരൽ
മേഖലാപ്രണയലോലതാം ഗതം
ഹസ്തമസ്യ ശിഥിലം രുരോധ സാ.
15 ഭാവസൂചിതമദൃഷ്ടവിപ്രിയം
ദാർഢ്യഭാക് ക്ഷണവിയോഗകാതരം
കൈശ്ചിദേവ ദിവസൈസ്തഥാ തയോഃ
പ്രേമ രൂഢമിതരേതരാശ്രയം.
16 തം യഥാത്മസദൃശം വരം വധൂ-
രന്വരജ്യത വരസ്തഥൈവ താം
സാഗരാദനപഗാ ഹി ജാഹ്നവീ
സോഽപി തന്മുഖരസൈകവൃത്തിഭാക്.

7. രഹസ്സിൽ വസ്ത്രങ്ങളഴിക്കപ്പെട്ട അവൾ, രണ്ടു കൈകൊണ്ടു ശിവന്റെ രണ്ടു കണ്ണും പൊത്തിയപ്പോൾ അദ്ദേഹത്തിന്റെ നെററിക്കണ്ണു നോക്കി നിൽക്കുന്നതിനാൽ തന്റെ ശ്രമം വെറുതെയായതിൽ വല്ലായ്മപ്പെട്ടു.

8. ചുംബനങ്ങളിൽ അധരം നൽകാത്തതും തളർന്ന കൈകൾകൊണ്ടു കനിവോടെ പുണരുന്നതും പ്രതികരണം കുറഞ്ഞിട്ടുള്ളതുമായ വധൂസുരതം, കാമസംതൃപ്തി നല്ലാത്തതെങ്കിലും പ്രഭുവിന്നു് ഇഷ്ടമായി.

9. പ്രിയന്റെ, അധരക്ഷതിയേൽക്കാത്ത മുഖചുംബനത്തേയും നഖപ്പാടുണ്ടാകാത്ത നഖമുന്നലിനേയും, ദയയോടുകൂടിയ സുരതത്തേയും പാർവതി സഹിച്ചു, മറിച്ചുള്ളതിനെ സഹിച്ചില്ല.

10. നേരം പുലരുമ്പോൾ രാത്രി നടന്ന കാര്യങ്ങളെല്ലാം ചോദിച്ചു തുടങ്ങിയ തോഴിമാരുടെ കുതൂഹലത്തെ ലജ്ജനിമിത്തം അവൾ തീർത്തുകൊടുത്തില്ല; മനസ്സുകൊണ്ടാകട്ടെ, എല്ലാം പറയുവാൻ അവൾ ധൃതിപ്പെട്ടു.

11. അവൾ കണ്ണാടിയിൽ സംഭോഗചിഹ്നങ്ങളെ നോക്കിക്കൊണ്ടിരിക്കുമ്പോൾ പിറകിൽ ഇരിക്കുന്ന പ്രിയതമന്റെ പ്രതിബിംബത്തെ തന്റെ പ്രതിബിംബത്തിന്റെ പിറകിലായി കണ്ടിട്ടു്, നാണത്താൽ എന്തെന്തു ചെയ്തില്ല?

12. നീലകണ്ഠനാൽ അനുഭവിക്കപ്പെടുന്ന യൌവനത്തോടുകൂടിയ അവളെ കണ്ടിട്ടു അമ്മ വളരെ ആശ്വാസം പൂണ്ടു, ഭർത്താവിന്നിഷ്ടപ്പെട്ടവളാണെന്നു വന്നാൽ വധുക്കൾ അമ്മയുടെ മനസ്സിലെ ദുഃഖം ദൂരീകരിക്കുമല്ലോ.

13. കുറച്ചു ദിവസങ്ങളോളം ശിവൻ പ്രിയയെ വളരെ പ്രയാസപ്പെട്ടാണു് സുരതത്തിൽ പ്രവർത്തിപ്പിച്ചതു്—കാമത്തിന്റെ സ്വാദു് അറിഞ്ഞുതുടങ്ങിയപ്പോൾ അവൾ പതുക്കെപ്പതുക്കെ രതിയിലുള്ള വൈമുഖ്യം ഉപേക്ഷിച്ചു.

14. അവൾ പ്രിയനെ മാറിടമമർത്തി പുണർന്നു; അദ്ദേഹം അഭ്യർത്ഥിക്കെ മുഖം തിരിച്ചില്ല; അരഞ്ഞാണിനോടു പ്രണയം കാണിക്കുന്ന, അദ്ദേഹത്തിന്റെ കയ്യിനെ പതുക്കെയൊന്നു തടയുകമാത്രമേ ചെയ്യുള്ളു.

15. അങ്ങനെ കുറച്ചു ദിവസങ്ങളെകൊണ്ടു് അങ്ങോട്ടുമിങ്ങോട്ടുമുള്ള അവരുടെ പ്രേമം, അനുരാഗസൂചന നല്കിയും അപ്രിയം കാണിക്കാതെയും ശ്ലാഘിച്ചു പറഞ്ഞും, തെല്ലിട നേരത്തെ വേർപാടും പൊറുക്കാനാവാത്ത വിധം വേരുറച്ചു.

16. വധു തനിക്കനുരൂപനായ ആ വരന്റെ നേർക്കു എത്രത്തോളം സ്നേഹം പ്രകടിപ്പിച്ചുവോ അത്രത്തോളംതന്നെ വരൻ തനിക്കേറെവും യോജിച്ച അവളിൽ രഞ്ജിച്ചു; നദി സമുദ്രംവിട്ടു വേറെ എവിടേയും ചെന്നു ചേരുകയില്ലല്ലോ, ആ സമുദ്രവും നദീരസം ഉൾക്കൊള്ളുന്നതിൽ അത്യാസക്തനായിരിക്കുന്നു.

17 ശിഷ്യതാം നിധുവനോപദേശിനഃ
ശങ്കരസ്യ രഹസി പ്രപന്നയാ
ശിക്ഷിതം യുവതിനൈപുണം തയാ
യത്തദേവ ഗുരുദക്ഷിണീകൃതം.

18 ദഷ്ടമുക്തമധരോഷ്ഠമംബികാ
വേദനാവിധുതഹസ്തപല്ലവാ
ശീതളേന നിരവാപയൽ ക്ഷണം
മൌലിചന്ദ്രശകലേന ശൂലിനഃ.

19 ചുംബനാദളകചൂർണ്ണദൂഷിതം
ശങ്കരോഽപി നയനം ലലാടജം
ഉച്ഛ്വസൽകമലഗന്ധയേ ദദൌ
പാർവ്വതീവദനഗന്ധവാഹിനേ.

20 ഏവമിന്ദ്രിയസുഖസ്യ വർത്മനഃ
സേവനാദനുഗൃഹീതമന്മഥഃ
ശൈലരാജഭവനേ സഹോമയാ
മാസമാത്രമവസദ്വൃഷധ്വജഃ.

21 സോഽനുമാന്യ ഹിമവന്തമാത്മഭൂ-
രാത്മജാവിരഹദുഃഖഖേദിനം
തത്ര തത്ര വിജഹാര സമ്പത-
ന്നപ്രമേയഗതിനാ കകുത്മതാ.

22 മേരുമേത്യ മരുദാശുവാഹനഃ
പാർവ്വതീസ്തനപുരസ്കൃതഃ കൃതീ
ഹേമപല്ലവവിഭംഗസംസ്തരാ-
നന്വഭൂൽ സുരതമർദ്ദനക്ഷമാൻ.

23 പത്മനാഭചരണാങ്കിതാശ്മസു
പ്രാപ്തവത്സ്വമൃതവിപ്രുഷോ നവാഃ
മന്ദരസ്യ കടകേഷു ചാവസൽ
പാർവ്വതീവദനപത്മഷട്പദഃ,

24 വാരണധ്വനിതഭീതയാ തയാ
കണ്ഠസക്തദൃഢബാഹുബന്ധനഃ
ഏകപിംഗളഗിരൌ ജഗൽഗുരുർ-
നിർവിവേശ വിശദാഃ ശശിപ്രഭാഃ.

25 തസ്യ ജാതു മലയസ്ഥലീരതേർ-
ധൂതചന്ദനലതഃ പ്രിയാക്ലമം
ആചചാമ സലവംഗകേസര-
ശ്ചാടുകാര ഇവ ദക്ഷിണാനിലഃ.

26 ഹേമതാമരസതാഡിതപ്രിയാ
തൽകരാംബുവിനിമീലിതേക്ഷണാ
ഖേ വ്യഗാഹത തരംഗിണീമുമാ
മീനപംക്തിപുനരുക്തമേഖലാ.

17. രഹസ്യമായ സ്ഥലത്തുവെച്ചു സുരതക്രമം ഉപദേശിച്ചുകൊടുത്ത ശിവന്റെ ശിഷ്യത്തിയായിത്തീൎന്ന അവശ, പഠിപ്പിച്ചുകൊടുത്ത യുവതിനൈപുണ്യംതന്നെ ഗുരുദക്ഷിണ ചെയ്തു.

18. കടിച്ചുവിട്ട അധരത്തെ, പാൎവ്വതി, വേദനയാൽ കൈത്തളിർ കുടഞ്ഞുംകൊണ്ടു ശിവന്റെ തലയിലെ തണുത്ത അമ്പിളിക്കലകൊണ്ടു കുറച്ചുനേരം തണുപ്പിച്ചു.

19. ചുംബിച്ചപ്പോൾ കുറുനിരയിലെ പൊടിവീണു കരടുപെട്ട നെററിക്കണ്ണു ശങ്കരനു, വിടർന്നുവരുന്ന താമരയുടെ വാസനയുള്ള പാർവതിയുടെ മുഖംകൊണ്ടുള്ള ഊത്തിനു കാണിച്ചുകൊടുത്തു.

20. ഇപ്രകാരം ഇന്ദ്രിയസുഖത്തിന്റെ മാർഗ്ഗം സ്വീകരിച്ചു കാമദേവനിൽ പ്രസാദിച്ചരുളിയ വൃഷധ്വജൻ പർവതരാജന്റെ കൊട്ടാരത്തിൽ ഉമയോടുകൂടി ഒരു മാസം താമസിച്ചു.

21. ആത്മഭൂവായ അദ്ദേഹം പുത്രിയുടെ വേർപാടുകൊണ്ടുള്ള ദുഃഖത്താൽ വേദനപ്പെടുന്ന ഹിമവാന്റെ സമ്മതവുംവാങ്ങി ഓക്ഷവാൻപോലും സാധിക്കാത്ത ഗതിവേഗത്തോടുകൂടിയ കാളമേൽ കയറി അവിടവിടെ ഇറങ്ങി കേളിയാടി.

22. അദ്ദേഹം കാററിനെപ്പോലെ വേഗതയുള്ള വാഹനത്തിന്മേൽ കയറി പാർവതിയുടെ സ്തനങ്ങളോടു ചേർന്നിരുന്ന മഹാമേരുപൎവ്വതത്തിൽച്ചെന്നു സുരതത്തിനാലുള്ള ചതവുകശ താങ്ങുവാൻ ശക്തിയുള്ള പൊൻതളിരുകശ വിരിച്ച മെത്തമേൽ സുഖമനുഭവിച്ചു.

23. മഹാവിഷ്ണുവിന്റെ കാല്പാടുകശ പതിഞ്ഞിട്ടുള്ള പാറകളോടുകൂടിയവയും പുതിയ അമൃതിൻതുള്ളികളെ ലഭിച്ചവയുമായ മന്ദരപൎവ്വതത്തിന്റെ സാനുപ്രദേശങ്ങളിലും അദ്ദേഹം പ്രിയയുടെ മുഖകമലത്തിലെ ഭ്രമരമായി വസിച്ചു.

24. ലോകഗുരുവായ അദ്ദേഹം, കൈലാസത്തിൽ ആനകളുടെ ഗൎജ്ജനം കേട്ടു ഭയപ്പെട്ട അവശ കഴുത്തിൽ മുറുകെ കെട്ടിപ്പിടിയ്ക്കുന്നതുമേററുകൊണ്ടു പൂൎണ്ണനിലാവുള്ള രാത്രികളെ അനുഭവിച്ചു.

25. ഒരിക്കൽ മലയപ്രദേശത്തുചെന്നു സുഖിക്കുന്ന അദ്ദേഹത്തിന്റെ പ്രിയയ്ക്കുണ്ടായ ക്ഷീണം ചന്ദനലതകളെ ചലിപ്പിക്കുന്നതും എലവങ്ഗകേസരങ്ങശ കലർന്നതുമായ തെക്കൻകാററു പ്രിയവാദിയെന്നപോലെ തീൎത്തുകൊടുത്തു.

26. ഉമ പൊൻതാമരകൊണ്ടു ഭൎത്താവിനെ അടിച്ചും അദ്ദേഹം കൈകൊണ്ടു വെള്ളം കോരിയൊഴിക്കുമ്പോശ കണ്ണുചിമ്മിയും മീനിൻനിരയാൽ അരഞ്ഞാൺ ഇരട്ടിച്ചും ആകാശഗംഗയിൽ ഇറങ്ങിക്കളിച്ചു.

27 താം 'പുലോമതനയാളകോചിതൈഃ
പാരിജാതകുസുമൈഃ പ്രസാധയൻ
നന്ദനേ ചിരമയുഗ്മലോചനഃ
സസ്പൃഹം സുരവധൂഭിരീക്ഷിതഃ

28 ഇത്യഭൗമമനുഭൂയ ശങ്കരഃ
പാർത്ഥിവം ച ദയിതാസഖഃ സുഖം
ലോഹിതായതി കദാചിദാതപേ
ഗന്ധമാദനവനം വ്യഗാഹത.

29 തത്ര കാഞ്ചനശിലാതലാശ്രയോ
നേത്രഗമ്യമവലോക്യ ഭാസ്കരം
ദക്ഷിണേതരഭുജവ്യപാശ്രയാം
വ്യാജഹാര സഹധർമ്മചാരിണീം–

30 ''പത്മകാന്തിമരുണത്രിഭാഗയോഃ
സംക്രമയ്യ തവ നേത്രയോരിവ
സംക്ഷയേ ജഗദിവ പ്രജേശ്വരഃ
സംഹരത്യഹരസാവഹർപ്പതിഃ.

31 ശീകരവ്യതികരം മരീചിഭിർ–
ദ്ദൂരയത്യവനതേ വിവസ്വതി
ഇന്ദ്രചാപപരിവേഷശൂന്യതാം
നിർഝരാസ്തവ പിതുർവ്രജന്ത്യമീ.

32 ദഷ്ടതാമരസകേസരസ്രജോഃ
ക്രന്ദതോർവ്വിപരിവൃത്തകണ്ഠയോഃ
നിഘ്നയോഃ സരസി ചക്രവാകയോ–
രല്പമന്തരമനല്പതാം ഗതം.

33 സ്ഥാനമാഹ്നികമപാസ്യ ദന്തിനഃ
സല്ലകീവിടപഭംഗവാസിതം
ആവിഭാതചരണായ ഗൃഹ്ണതേ
വാരി വാരിരുഹബദ്ധഷട്പദം.

34 പശ്യ പശ്ചിമദിഗന്തലംബിനാ
നിർമ്മിതം മിതകഥേ! വിവസ്വതാ
ലംബയാ പ്രതിമയാ സരോംഭസാം
താപനീയമിവ സേതുബന്ധനം.

35 ഉത്തരന്തി വിനികീര്യ പൽവലം
ഗാഢപങ്കമതിവാഹിതാതപാഃ
ദംഷ്ട്രിണോ വനവരാഹയൂഥപാ
ദഷ്ടഭംഗുരബിസാങ്കുരാ ഇവ.

36 ഏഷ വൃക്ഷശിഖരേ കൃതാസ്പദോ
ജാതരൂപരസഗൗരമണ്ഡലഃ
ഹീയമാനമഹരത്യയാതപം
പീവരോരു! പിബതീവ ബർഹിണഃ

27. നന്ദനവനത്തിൽ ശചീദേവിയുടെ കുനുനിരകൾക്ക യോഗ്യങ്ങളായ പാരിജാതപുഷ്പങ്ങളെക്കൊണ്ടു് അവളെ അലങ്കരിക്കുന്ന മുക്കണ്ണനെ ദേവസ്ത്രീകൾ ആശയോടെ വളരെനേരം ഉററുനോക്കി നിന്നു.

28. ഇപ്രകാരം ശങ്കരൻ പ്രിയയോടുകൂടി ദിവ്യവും ഭൌമവുമായ സുഖം ആസ്വദിച്ചിട്ടു് ഒരിക്കൽ വെയിൽ ചുവന്നു തുടങ്ങിയപ്പോൾ (സന്ധ്യയോടടുത്തപ്പോൾ) ഗന്ധമാദനവനത്തിൽ പ്രവേശിച്ചു.

29. അവിടെ പൊൻപാറപ്പുറത്തിരുന്നിട്ടു്, കണ്ണുകൾകൊണ്ടു നോക്കുവാൻ സാധിക്കാറായ സൂര്യനെ നോക്കിയിട്ടു്, ഇടത്തേ കൈയോടു ചേൎന്നു ചാരിയിരിക്കുന്ന പ്രിയപത്നിയോടു പറഞ്ഞു.

30. 'താമരപ്പൂവിൻെറ കാന്തിയെ, മൂന്നിലൊരുഭാഗം ചുവന്ന നിൻെറ കണ്ണുകളിൽ നിക്ഷേപിച്ചിട്ടെന്നപോലെ ഇതാ സൂൎയ്യൻ, കല്പാന്തകാലത്തിൽ ജഗദീശ്വരൻ ലോകത്തെ എന്നപോലെ പകലിനെ തന്നിൽത്തന്നെ ലയിപ്പിക്കുന്നു.

31. നിൻെറ പിതാവിൽനിന്നൊഴുകുന്ന ഈ ജലപ്രവാഹങ്ങൾ, സൂൎയ്യൻ താഴ്ന്നുപോകുന്നതോടുകൂടി നീർത്തുള്ളികളിൽ കിരണസ്പർശമേല്ക്കാത്തതിനാൽ മഴവില്ലുകൊണ്ടുള്ള പരിവേഷം ഇല്ലാത്തവയായിത്തീരുന്നു.

32. പൊയ്കയിൽ കൊത്തിയെടുത്ത താമരയല്ലികൾ വെടിഞ്ഞും അങ്ങോട്ടും ഇങ്ങോട്ടും കഴുത്തുതിരിച്ചും കരയുന്ന ഇണക്കമുള്ള ചക്രവാകദമ്പതികൾ തമ്മിലുള്ളദൂരം അല്പമാണെങ്കിലും അനല്പമായിത്തീൎന്നിരിക്കുന്നു.

33. ഈന്തൽപ്പനച്ചീന്തിൻെറ സൌരഭ്യം പരന്നിട്ടുള്ള പകലത്തെ സ്ഥാനം വിട്ടു് ആനകൾ പുലരുന്നതുവരെ കഴിച്ചുകൂട്ടുവാൻ, ഉള്ളിൽബന്ധിക്കപ്പെട്ട വണ്ടുകളുള്ള താമരകളോടുകൂടിയ വെള്ളത്തിലിറങ്ങുന്നു.

34. അല്ലയോ മിതഭാഷിണി! നോക്കു. പടിഞ്ഞാറേ ദിക്കിലേക്കു താഴുന്ന സൂൎയ്യൻ, താമരപ്പൊയ്കയിലെ ജലത്തിൽ പ്രതിഫലിക്കുന്ന തൻെറ പ്രതിബിംബത്താൽ സ്വൎണ്ണംകൊണ്ടു ഒരു ചിറ കെട്ടിയിട്ടുണ്ടോ എന്നു തോന്നും.

35. ചേററിലിറങ്ങി വെയിൽ സമയം കഴിച്ചുകൂട്ടിയ, തേററകളുള്ള കാട്ടുപന്നികൾ ചെറുപൊയ്കകളിൽനിന്നു കയറിവരുന്നതു കണ്ടാൽ ഇളയ താമരവളയങ്ങൾ കടിച്ചുപിടിച്ചിട്ടുണ്ടോ എന്നു തോന്നും.

36. അല്ലയോ സുന്ദരി! മരത്തിൻമുകളിൽ ഇരിപ്പുറപ്പിച്ചതും പൊന്നിൻ ചാറുപോലെ മഞ്ഞച്ച പീലിനിരയോടുകൂടിയതുമായ ഈ മയിൽ, കുറഞ്ഞു കുറഞ്ഞുവരുന്ന അന്തിവെയിൽ നുകരുകയാണോ എന്നു തോന്നും.

37 പൂർവ്വഭാഗതിമിരപ്രവൃത്തിഭിർ–
വ്യക്തപങ്കമിവ ജാതമേകതഃ
ഖം ഹൃതാതപജലം വിവസ്വതാ
ഭാതി കിഞ്ചിദിവ ശോഷവൽ സരഃ.
38 ആവസത്ഭിരുടജാങ്കണം മൃഗൈർ–
മൂലസേകസരസൈശ്ച വൃക്ഷകൈഃ
ആശ്രമാഃ പ്രവിശദഗ്നിധേനവോ
ബിഭ്രതി ശ്രിയമുദീരിതാഗ്നയഃ.
39 ബദ്ധകോശമപി തിഷ്ഠതി ക്ഷണം
സാവശേഷവിവരം കുശേശയം
ഷട്പദായ വസതിം ഗ്രഹീഷ്യതേ
പ്രീതിപൂർവ്വമിവ ദാതുമന്തരം.
40 ദൂരമഗ്നപരിമേയരശ്മിനാ
വാരുണീ ദിഗരുണേന ഭാനുനാ
ഭാതി കേസരവതേവ മണ്ഡിതാ
ബന്ധുജീവതിലകേന കന്യകാ.
41 സാമഭിഃ സഹചരാഃ സഹസ്രശഃ
സ്യന്ദനാശ്വഹൃദയംഗമസ്വനൈഃ
ഭാനുമഗ്നിപരികീർണ്ണതേജസം
സംസ്തുവന്തി കിരണോഷ്മപായിനഃ.
42 സോഽയമാനതശിരോധരൈർഹയൈഃ
കർണ്ണചാമരവിഘട്ടിതേക്ഷണൈഃ
അസ്തമേതി യുഗഭുഗ്നകേസരൈഃ
സംനിധായ ദിവസം മഹോദധൗ.
43 ഖം പ്രസുപ്തമിവ സംസ്ഥിതേ രവൌ
തേജസോ മഹത ഈദൃശീ ഗതിഃ
തൽ പ്രകാശയതി യാവദുൽഗതം
മീലനായ ഖലു താവതശ്ച്യുതം.
44 സന്ധ്യയാപ്യനുഗതം രവേർവപു–
ർവ്വന്ദ്യമസ്തശിഖരേ സമർപ്പിതം
യേന പൂർവ്വമുദയേ പുരസ്കൃതാ
നാനുയാസ്യതി കഥം തമാപദി.
45 രക്തപീതകപിശാഃ പയോമുചാം
കോടയഃ കുടിലകേശി! ഭാന്ത്യമൂഃ
ദ്രക്ഷ്യസി ത്വമിതി സന്ധ്യയാനയാ
വർത്തികാഭിരിവ സാധു മണ്ഡിതാഃ.
46 സിംഹകേസരസടാസു ഭൂഭൃതാം
പല്ലവപ്രസവിഷു ദ്രുമേഷു ച
പശ്യ ധാതുശിഖരേഷു ഭാനുനാ
സംവിഭക്തമിവ സാന്ധ്യമാതപം.

37. കിഴക്കഭാഗത്തു് ഇരുട്ടു കൂടുകയാൽ ഒരു ഭാഗത്തു ചേറു പൊങ്ങിയതു പോലെ ആയിട്ടുള്ളതും സൂര്യനാൽ വെയിലാകുന്ന വെള്ളം വററിച്ചിട്ടുള്ളതുമായ ആകാശം കുറഞ്ഞൊന്നു വററിയ പൊയ്കപോലെ ശോഭിക്കുന്നു.

38. പർണ്ണശാലയുടെ മുററത്തു കിടക്കുന്ന മാനുകളെക്കൊണ്ടും കടസ്സൂൽ നനച്ചു കുളിർത്ത തൈമരങ്ങളെക്കൊണ്ടും, ഹോമധേനുക്കൾ കടന്നുവരുന്നവയും ജ്വലിപ്പിക്കപ്പെട്ട അഗ്നികളോടു കൂടിയവയുമായ ആശ്രമങ്ങൾ അഴകാർന്നിരിക്കുന്നു.

39. കൂമ്പിക്കഴിഞ്ഞിട്ടും താമരപ്പൂവു്, വാസസ്ഥലത്തെത്താറായ വണ്ടിനു സ്നേഹത്തോടെ പ്രവേശനം കൊടുക്കുവാനെന്നവണ്ണം ക്ഷണനേരത്തേക്കു ചെറിയ ഒരു ദ്വാരം ബാക്കിവെച്ചുകൊണ്ടു നില്ക്കുന്നു.

40. തീരെ ചാഞ്ഞുകഴിഞ്ഞതുകാരണം മിതമായ രശ്മികളോടുകൂടിയ ചുവന്ന നിറമുള്ള സൂര്യനെക്കൊണ്ടു്, കേസരങ്ങളുള്ള ഉച്ചമലരിപ്പൂംപൊട്ടണിഞ്ഞ ഒരു കന്യകയെന്നപോലെ പടിഞ്ഞാറേ ദിക്കു ശോഭിക്കുന്നു.

41. രശ്മികളുടെ ചൂടും നുകർന്നു കൂടെ നടക്കുന്ന ആയിരക്കണക്കിലുള്ള വാലഖില്യതപസ്വികൾ, അഗ്നിയിൽ തേജസ്സു സമർപ്പിച്ചുകഴിഞ്ഞ സൂര്യനെ തേർക്കുതിരകളുടെ ഹൃദയത്തെ ആകർഷിക്കുന്ന സാമഗാനങ്ങളെക്കൊണ്ടു വേണ്ടവിധത്തിൽ സ്തുതിക്കുന്നു.

42. അദ്ദേഹം ഇതാ പകലിനെ സമുദ്രത്തിൽ നിക്ഷേപിച്ചു, തലതാഴ്ത്തി കർണ്ണചാമരം കണ്ണിൽത്തട്ടിയും നുകംകൊണ്ടു കുഞ്ചിരോമം വളഞ്ഞുമുള്ള കുതിരകളോടുകൂടി അസ്താചലത്തെ പ്രാപിക്കുന്നു.

43. സൂര്യൻ അസ്തമിച്ചതോടുകൂടി ആകാശം ഉറങ്ങിയതുപോലെയായി. മഹത്തായ തേജസ്സിന്റെ രീതി ഇങ്ങനെതന്നെ. അതു് ഉയർന്നുവന്നാൽ എത്രത്തോളം പ്രകാശിപ്പിയ്ക്കുമോ താഴ്ന്നുപോയാൽ അത്രത്തോളംതന്നെ മങ്ങുവാനും കാരണമാകുന്നു.

44. സന്ധ്യയും അസ്തമയപർവ്വതശിഖരത്തിൽ കൊണ്ടുവെയ്ക്കപ്പെട്ട വന്ദനീയമായ സൂര്യന്റെ ശരീരത്തെ പിൻതുടർന്നു. മുമ്പു് ഉദയത്തിൽ ആരാൽ താൻ, മുൻനിർത്തി മാനിക്കപ്പെട്ടുവോ അദ്ദേഹത്തെ ആപത്തുകാലത്തു് (സന്ധ്യ) എങ്ങനെ അനുഗമിയ്ക്കാതിരിക്കും?

45. അല്ലയോ ചുരുണ്ടമുടിയുള്ളവളേ! മേഘങ്ങളുടെ ചുവന്നും മഞ്ഞച്ചും കറുത്തുടപ്പായുമുള്ള ആ മുനമ്പുകൾ, നീ നോക്കിക്കാണട്ടെയെന്നു കരുതി ഈ സന്ധ്യാദേവിയാൽ തൂലികകളെക്കൊണ്ടു നല്ല ഭംഗിയിൽ എഴുതപ്പെട്ടവയെന്നപോലെ പ്രകാശിക്കുന്നു.

46. നോക്കൂ, സൂര്യൻ അന്തിവെയിലിനെ പർവ്വതപ്രദേശങ്ങളിലെ സിംഹങ്ങളുടെ കുഞ്ചിരോമങ്ങളിലും തളിർത്തും പൂത്തും നില്ക്കുന്ന വൃക്ഷങ്ങളിലും ധാതുമയങ്ങളായ കൊടുമുടികളിലും ഭാഗിച്ചുവെച്ചതുപോലെ തോന്നുന്നു.

47 അദ്രിരാജതനയേ! തപസ്വിനഃ
പാവനാംബുവിഹിതാഞ്ജലിക്രിയാഃ
ബ്രഹ്മ ഗൂഢമഭിസന്ധ്യമാദൃതാഃ
ശുദ്ധയേ വിധിവിദോ ഗൃണന്ത്യമീ.

48 തന്മുഹൂർത്തമനുമന്തുമർഹസി
പ്രസ്തുതായ നിയമായ മാമപി
ത്വാം വിനോദനിപുണഃ സഖീജനോ
വല്ഗുവാദിനി! വിനോദയിഷ്യതി.''

49 നിർവിഭുജ്യ ദശനച്ഛദം തതോ
വാചി ഭർത്തുരവധീരണാപരാ
ശൈലരാജതനയാ സമീപഗാ-
മാലലാപ വിജയാമഹേതുകം.

50 ഈശ്വരോഽപി ദിവസാത്യയോചിതം
മന്ത്രപൂർവ്വമനുതസ്ഥിവാൻ വിധിം
പാർവ്വതീമവചനാമസൂയയാ
പ്രത്യുപേത്യ പുനരാഹ സസ്മിതം.

51 ''മുഞ്ച കോപമനിമിത്തകോപനേ!
സന്ധ്യയാ പ്രണമിതോഽസ്മി നാന്യയാ
കിം ന വേത്സി സഹധർമ്മചാരിണം
ചക്രവാകസമവൃത്തിമാത്മനഃ.

52 നിർമ്മിതേഷു പിതൃഷു സ്വയംഭുവാ
യാ തനുഃ സുതനു! പൂർവ്വമുജ്ഝിതാ
സേയമസ്തമുദയം ച സേവതേ
തേന മാനിനി! മമാത്ര ഗൌരവം.

53 താമിമാം തിമിരവൃദ്ധിപീഡിതാം
ശൈലരാജതനയേഽധുനാ സ്ഥിതാം
ഏകതസ്തടതമാലമാലിനീം
പശ്യ ധാതുരസനിമ്നഗാമിവ.

54 സാന്ധ്യമസ്തമിതശേഷമാതപം
രക്തലേഖമപരാ ബിഭർത്തി ദിക്
സമ്പരായവസുധാ സശോണിതം
മണ്ഡലാഗ്രമിവ തിര്യഗുജ്ഝിതം.

55 യാമിനീദിവസസന്ധിസംഭവേ
തേജസി വ്യവഹിതേ സുമേരുണാ
ഏതദന്ധതമസം നിരങ്കുശം
ദിക്ഷു ദീർഘനയനേ! വിജൃംഭതേ.

56 നോർദ്ധ്വമീക്ഷണഗതിർന്ന ചാപ്യധോ
നാഭിതോ ന പുരതോ ന പൃഷ്ഠതഃ
ലോക ഏഷ തിമിരൌഘവേഷ്ടിതോ
ഗർഭവാസ ഇവ വർത്തതേ നിശി.

47. അല്ലയോ പർവ്വതപുത്രി! ആദരാർഹരും വിധിയറിയുന്നവരുമായ തപസ്വികൾ ഇതാ സന്ധ്യയെ ഉദ്ദേശിച്ചു ശുദ്ധജലംകൊണ്ടു തർപ്പണം കഴിച്ചിട്ടു ശുദ്ധിക്കുവേണ്ടി വേദമന്ത്രം പതുക്കെ ഉച്ചരിക്കുന്നു.

48. ആകയാൽ സന്ധ്യാവന്ദനം ചെയ്യുവാൻവേണ്ടി നീ എനിയ്ക്കു അല്പം സമയം സമ്മതം തരണം. അല്ലയോ പ്രിയവാദിനി! വിനോദിപ്പിക്കുവാൻ സമർത്ഥരായ സഖികൾ (അത്രയുംനേരം) നിന്നെ വിനോദിപ്പിയ്ക്കും.

49. അപ്പോൾ ചുണ്ടു ചുളിച്ചു ഭർത്താവിന്റെ വാക്കിനെ അനാദരിച്ചുകൊണ്ടു പർവ്വതരാജപുത്രി, അരികിൽ നില്ക്കുന്ന വിജയയോടു അകാരണമായി എന്തോ സംസാരിച്ചു.

50. ശങ്കരനും സന്ധ്യാസമയത്തിലനുഷ്ഠിക്കേണ്ട വിധികൾ മന്ത്രപൂർവ്വം അനുഷ്ഠിച്ചു മടങ്ങിവന്നിട്ട് പ്രണയകോപത്താൽ മിണ്ടാതിരിക്കുന്ന പാർവ്വതിയോടു പുഞ്ചിരിയിട്ടുകൊണ്ടു വീണ്ടും പറഞ്ഞു.

51. കാരണമില്ലാതെ കോപം പൂണ്ടവളേ! കോപം കളയൂ. സന്ധ്യയാലാണ് ഞാൻ നമസ്ക്കരിപ്പിക്കപ്പെട്ടതു്, മററൊരുവളാലുമല്ല. തന്റെ പ്രിയതമൻ ചക്രവാകത്തെപ്പോലെ കഴിയുന്നവനാണെന്നു നീ എന്തുകൊണ്ടാണറിയാത്തതു്?

52. ഹേ സുന്ദരി! പണ്ടു പിതൃക്കളെ സൃഷ്ടിച്ചതിനുശേഷം ബ്രഹ്മാവിനാൽ യാതൊരു ശരീരം ഉപേക്ഷിയ്ക്കപ്പെട്ടുവോ അതാണ് (ശരീരം) അസ്തമയത്തെയും ഉദയത്തെയും സേവിക്കുന്ന ഈ സന്ധ്യ. മാനശാലിനി! അതുകൊണ്ടാണ് എനിയ്ക്കുവളിൽ ആദരവ്.

53. അല്ലയോ പർവ്വതരാജപുത്രി! വർദ്ധിക്കുന്ന അന്ധകാരത്താൽ പീഡിപ്പിക്കപ്പെടുന്ന ഇവൾ (സന്ധ്യ) ഒരു കരയിൽ തമാലവൃക്ഷങ്ങൾ നിരന്നു നില്ക്കുന്ന ധാതുദ്രവപ്പുഴപോലെ കാണപ്പെടുന്നു. നോക്കൂ.

54. പടിഞ്ഞാറേ ദിക്കു്, തുടുത്ത കാന്തിയോടുകൂടിയ സന്ധ്യാകാലത്തിലെ അസ്തമിച്ചു ശേഷിച്ച പോക്കുവെയിലിനെ, ചോര പുരണ്ടതും വിലങ്ങനെ ഇട്ടിട്ടുള്ളതുമായ വാളിനെ യുദ്ധഭൂമി എന്നപോലെ വഹിക്കുന്നു.

55. നീണ്ട കണ്ണുകളോടുകൂടിയവളേ! രാവും പകലും തമ്മിൽ ചേന്നപ്പോഴുണ്ടായ തേജസ്സു മഹാമേരുവിനാൽ മറയ്ക്കപ്പെട്ടതോടുകൂടി ഇതാ തടവില്ലാതായ കൂരിരുട്ടു ദിക്കിലെല്ലാം പരക്കുന്നു.

56. മുകളിലോട്ടു നോട്ടം ചെല്ലുന്നില്ല, താഴോട്ടുമില്ല, ഇരുഭാഗത്തേയ്ക്കുമില്ല, മുന്നോട്ടുമില്ല, പിറകിലോട്ടുമില്ല. രാത്രിയിൽ ഇരുട്ടുകൂമ്പാരത്താൽ ചൂഴപ്പെട്ട ഈ ലോകം ഗർഭത്തിലിരിയ്ക്കുന്നതുപോലായിരിക്കുന്നു.

57 ശുദ്ധമാവിലമവസ്ഥിതം ചലം
വക്രമാർജ്ജവഗുണാന്വിതം ച യൽ
സർവ്വമേവ തമസാ സമീകൃതം
ധിങ്മഹത്ത്വമസതാം ഹൃതാന്തരം.
58 നൂനമുന്നമതി യജ്വനാം പതിഃ
ശാർവ്വരസ്യ തമസോ നിഷിദ്ധയേ
പുണ്ഡരീകമുഖി! പൂർവ്വദിങ്മുഖം
കൈതകൈരിവ രജോഭിരാഹതം.
59 മന്ദരാന്തരിതമൂർത്തിനാ നിശാ
ലക്ഷ്യതേ ശശഭൃതാ സതാരകാ
ത്വം മയാ പ്രിയസഖീസമാഗതാ
ശ്രോഷ്യതേവ വചനാനി പൃഷ്ഠതഃ,
60 രുദ്ധനിർഗ്ഗമനമാദിനക്ഷയാൽ
പൂർവ്വദൃഷ്ടതനുചന്ദ്രികാസ്മിതാ
ഏതദുൽഗിരതി രാത്രിനോദിതാ
ദിഗ്രഹസ്യമിവ ചന്ദ്രമണ്ഡലം.
61 പശ്യ പക്വഫലിനീഫലത്വിഷാ,
ബിംബലാഞ്ഛിതവിയൽസരോംഭസാ
വിപ്രകൃഷ്ടവിവരം ഹിമാംശുനാ
ചക്രവാകമിഥുനം വിഡംബ്യതേ.
62 ശക്യമോഷധിപതേർന്നവോദയാഃ
കർണ്ണപൂരരചനാകൃതേ തവ
അപ്രഗൽഭയവസൂചികോമലാ-
ശ്ഛേത്തുമഗ്രനഖസമ്പുടൈഃ കരാഃ.
63 അംഗുലീഭിരിവ കേശസഞ്ചയം
സന്നിഗൃഹ്യ തമിരം മരീചിഭിഃ
കുഡ്മളീകൃതസരോജലോചനം
ചുംബതീവ രജനീമുഖം ശശീ.
64 പശ്യ പാർവ്വതി! നവേന്ദുരശ്മിഭിർ-
ഭിന്നസാന്ദ്രതിമിരം നഭസ്തലം
ലക്ഷ്യതേ ദ്വിരദഭോഗദൂഷിതം
സമ്പ്രസീദദിവ മാനസം സരഃ.
65 രക്തഭാവമപഹായ ചന്ദ്രമാ
ജാത ഏഷ പരിശുദ്ധമണ്ഡലഃ
വിക്രിയാ ന ഖലു കാലദോഷജാ
നിർമ്മലപ്രകൃതിഷു സ്ഥിരോദയാ.
66 ഉന്നതേഷു ശശിനഃ പ്രഭാ സ്ഥിതാ
നിമ്നസംശ്രയപരം നിശാതമഃ
നൂനമാത്മസദൃശീ പ്രകല്പിതാ
വേധസാ ഹി ഗുണദോഷയോർഗ്ഗതിഃ.

57. തെളിഞ്ഞതും കലങ്ങിയതും ഉറച്ചതും ഇളകിയതും വളഞ്ഞതും നേരെയുള്ളതും എല്ലാം അന്ധകാരത്താൽ ഒരുപോലെയാക്കപ്പെട്ടു. വ്യത്യാസമെല്ലാം ഇല്ലാതാക്കുന്ന അസത്തുക്കളുടെ മഹത്ത്വം നിന്ദ്യംതന്നെ!

58. രാത്രിയിലെ ഇരുട്ടിനെ തടയുവാനായി നിശ്ചയമായും യജ്വാക്കളുടെ പതി (ചന്ദ്രൻ) ഉദിച്ചുപൊങ്ങുന്നുണ്ട്. "കമലവദനേ! കിഴക്കുഭാഗം കൈതപ്പൂമ്പൊടി വിതറിയതുപോലായിരിക്കുന്നു.

59. നക്ഷത്രങ്ങളോടുകൂടിയ രാത്രിയെ മന്ദരപർവ്വതത്തിനപ്പുറം മറഞ്ഞുനിന്നു ചന്ദ്രൻ നോക്കുന്നു. നിന്റെ വാക്കുകൾ കേൾക്കുവാൻവേണ്ടി പിന്നിൽ ഇഷ്ടതോഴിമാരോടുകൂടിയിരിക്കുന്ന നിന്നെ ഞാനെന്നപോലെ.

60. രാത്രിയുടെ പ്രേരണയാൽ (കിഴക്കേ) ദിക്ക് ആദ്യമായി തെളിഞ്ഞ നിലാപ്പുഞ്ചിരി തൂകിക്കൊണ്ട്, പകലവസാനിക്കുന്നതുവരെ പുറത്തുപറയാതെ സൂക്ഷിച്ചുവെച്ചിരുന്ന രഹസ്യത്തെ എന്നപോലെ ഇതാ ചന്ദ്രബിംബത്തെ പുറത്തുവിടുന്നു.

61. നോക്കൂ, ഞാഴൽപഴത്തിന്റെ നിറമുള്ള ബിംബത്താൽ ആകാശത്തിലും പ്രതിബിംബത്താൽ പൊയ്കയിലും കാണപ്പെടുന്ന ചന്ദ്രൻ, അകന്നിരിക്കുന്ന ചക്രവാകമിഥുനത്തെ അനുകരിക്കുന്നു.

62. പുതിയതായുദിച്ചുവരുന്ന യവാങ്കുരങ്ങൾപോലെ കോമളങ്ങളായ ചന്ദ്രന്റെ രശ്മികളെ നിനക്കു കാതിൽ അണിയുവാൻവേണ്ടി നഖങ്ങളുടെ തുമ്പുകൾകൊണ്ടു നുള്ളിയെടുക്കാൻ പററും.

63. വിരലുകളെക്കൊണ്ടു കേശങ്ങളെ എന്നപോലെ രശ്മികളെക്കൊണ്ടു ഇരുട്ടിനെ മാററിയിട്ടു കൂമ്പിയ താമരമിഴികളോടുകൂടിയ രാത്രിയുടെ മുഖത്തെ ചന്ദ്രൻ ചുംബിക്കുകയാണെന്നുതോന്നും.

64. പാർവതി! നോക്കൂ— പുതിയ ചന്ദ്രകിരണങ്ങളാൽ ഇരുട്ടിന്റെ കട്ടി കുറഞ്ഞ ആകാശമണ്ഡലം കൊമ്പനാനകൾ കളിച്ചു കലക്കിമറിച്ചതിനുശേഷം തെളിഞ്ഞുവരുന്ന മാനസസരസ്സെന്നപോലെ കാണപ്പെടുന്നു.

65. ഇതാ ചന്ദ്രൻ ചുവപ്പു വിട്ടു പരിശുദ്ധബിംബത്തോടുകൂടിയവനായിരിക്കുന്നു— കാലക്കേടുകൊണ്ടുണ്ടായ മാററം സജ്ജനങ്ങളിൽ നിലനില്ക്കുകയില്ലല്ലോ.

66. ചന്ദ്രന്റെ ശോഭ ഉയൎന്ന സ്ഥലങ്ങളിൽ നിലകൊണ്ടു. രാത്രിയിലെ ഇരുട്ടു താണസ്ഥലങ്ങളിൽ ചെന്നുകൂടി. ഗുണദോഷങ്ങൾക്ക്, തങ്ങൾക്കു യോജിച്ച സ്ഥാനം ബ്രഹ്മാവുതന്നെ കല്പിച്ചിട്ടുണ്ട്.

67 ചന്ദ്രപാദജനിതപ്രവൃത്തിഭി–
ശ്ചന്ദ്രകാന്തജലബിന്ദുഭിർഗ്ഗിരിഃ
മേഖലാതരുഷു നിദ്രിതാനമൂൻ
ബോധയത്യസമയേ ശിഖണ്ഡിനഃ.
68 കല്പവൃക്ഷശിഖരേഷു സമ്പ്രതി
പ്രസ്ഫുരത്ഭിരിവ പശ്യ സുന്ദരി!
ഹാരയഷ്ടിരചനാമിവാംശുഭിഃ
കർത്തുമാഗതകുതൂഹലഃ ശശീ.
69 ഉന്നതാവനതഭാഗവത്തയാ
ചന്ദ്രികാ സതിമിരാ ഗിരേരിയം
ഭക്തിഭിർബഹുവിധാഭിരർപ്പിതാ
ഭാതി ഭൂതിരിവ മത്തഹസ്തിനഃ.
70 ഏതദുച്ഛ്വസിതപീതമൈന്ദവം
വോഢുമക്ഷമമിവ പ്രഭാരസം
മുക്തഷട്പദവിരാവമഞ്ജസാ
ഭിദ്യതേ കുമുദമാ നിബന്ധനാൽ.
71 പശ്യ കല്പതരുലംബി ശുദ്ധയാ
ജ്യോത്സ്നയാ ജനിതരൂപസംശയം
മാരുതേ ചരതി ചണ്ഡി! കേവലം
വ്യജ്യതേ വിപരിവൃത്തമംശുകം.
72 ശക്യമംഗുലിഭിരുദ്ധൃതൈരധഃ
ശാഖിനാം പതിതപുഷ്പപേശലൈഃ
പത്രജർജ്ജരശശിപ്രഭാലവൈ–
രേഭിരുല്ക്കചയിതും തവാളകാൻ.
73 ഏഷ ചാരുമുഖി! യോഗ്യതാരയാ
യുജ്യതേ തരളബിംബയാ ശശീ
സാധ്വസാദുപഗതപ്രകമ്പയാ
കന്യയേവ നവദീക്ഷയാ വരഃ.
74 പാകഭിന്നശരകാണ്ഡഗൌരയോ–
രുല്ലസൽപ്രതികൃതിപ്രസാദയോഃ
രോഹതീവ തവ ഗണ്ഡലേഖയോ–
ശ്ചന്ദ്രബിംബനിഹിതാക്ഷി! ചന്ദ്രികാ.
75 ലോഹിതാർക്കമണിഭാജനാർപ്പിതം
കല്പവൃക്ഷമധു ബിഭ്രതീ സ്വയം
ത്വാമിയം സ്ഥിതിമതീമുപാഗതാ
ഗന്ധമാദനവനാധിദേവതാ.
76 ആർദ്രകേസരസുഗന്ധി തേ മുഖം
മത്തരക്തനയനം സ്വഭാവതഃ
അത്ര ലബ്ധവസതിർഗ്ഗുണാന്തരം
കിം വിലാസിനി! മദഃ കരിഷ്യതി?

67. ചന്ദ്രരശ്മികൾ തട്ടി ഇററിററു വീഴുന്ന ചന്ദ്രകാന്തക്കല്ലിലെ വെള്ളത്തുള്ളികളെക്കൊണ്ടു പർവ്വതം, മദ്ധ്യപ്രദേശങ്ങളിൽ നില്ക്കുന്ന മരങ്ങളിൽ ഉറങ്ങിക്കഴിഞ്ഞ ഈ മയിലുകളെ അസമയത്തു ഉണർത്തിക്കളഞ്ഞു.

68. അല്ലയോ സുന്ദരി! നോക്കൂ— ചന്ദ്രൻ ഇപ്പോഴിവിടെ വെട്ടിത്തിളങ്ങുന്ന രശ്മികളെക്കൊണ്ടു കല്പവൃക്ഷക്കൊമ്പുകളിൽ മുത്തുമാലകൾ കെട്ടിയലങ്കരിക്കുവാൻ കൌതുകം കൊള്ളുന്നതുപോലെ തോന്നുന്നു.

69. ഉയർന്നും താഴ്ന്നുമുള്ള ഭാഗങ്ങളുള്ളതുകൊണ്ടു പർവതത്തിന്മേൽ ഇരുട്ടോടു കൂടിക്കലർന്നു കിടക്കുന്ന ഈ നിലാവു മത്തഗജത്തിൻെറ മേൽ പല തരത്തിലെഴുതിയ ഭസ്മക്കുറിപോലെ ശോഭിക്കുന്നു.

70. ഇതാ ആമ്പൽപ്പൂവ്, ശ്വാസം പിടിച്ചു അത്യധികമായി കുടിച്ചുപോയ ചന്ദ്രികാരസം ഉൾക്കൊള്ളുവാൻ കഴിയാതെ വണ്ടുകളുടെ ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു കടവരെ വിടരുന്നു.

71. ഹേ കോപശീലേ! കല്പവൃക്ഷത്തിനുമേൽ തൂങ്ങിക്കിടക്കുന്നതും തെളിനിലാവിനാൽ ആകൃതി നിശ്ചയിക്കാൻ സാധിക്കാത്തതുമായ പൂമ്പട്ടു, കാററടിക്കുമ്പോൾ ആടി ഉലയുന്നതുകൊണ്ടുമാത്രം വേർതിരിഞ്ഞു കാണുന്നു.

72. വൃക്ഷങ്ങളുടെ ചുവട്ടിൽ വീണുകിടക്കുന്ന പൂക്കളെപ്പോലെ മനോഹരങ്ങളായി, ഇലകളെക്കൊണ്ടു ചിതറിക്കിടക്കുന്ന ഈ നിലാവിൻശകലങ്ങളെ വിരൽകൊണ്ടു പെറുക്കിയെടുത്തു നിൻെറ കുറുനിരകളിൽ അണിയുവാൻ പററും.

73. അല്ലയോ സുന്ദരി! ഇതാ ചന്ദ്രൻ, മിന്നിത്തിളങ്ങുന്ന സുയോഗ്യമായ നക്ഷത്രത്തോടു, ധൈര്യമില്ലായ്മയാൽ വിറകൊള്ളുന്ന, വിവാഹദീക്ഷയെടുത്ത കന്യകയോടു വരനെന്നപോലെ കൂടിച്ചേരുന്നു.

74. ചന്ദ്രബിംബത്തിൽ ദൃഷ്ടിയുറപ്പിച്ചിരിക്കുന്നവളേ! പാകംവന്നു വിണ്ട ശരപ്പുല്ലിൻത്തണ്ടുപോലെ മഞ്ഞനിറം പൂണ്ടതും ചന്ദ്രബിംബം പ്രതിബിംബിക്കുന്നതുമായ, നിൻെറ കവിൾത്തടങ്ങളിൽ നിലാവു മുളച്ചുവരുംപോലെ തോന്നുന്നു.

75. ഗന്ധമാദനവനത്തിൻെറ അധിദേവത ചുവന്ന സൂര്യ്യകാന്തക്കല്ലുകൊണ്ടു നിർമ്മിച്ച രത്നപാത്രത്തിൽ കല്പവൃക്ഷത്തിൻെറ മധു നിറച്ചു താൻ തന്നെ എടുത്തുംകൊണ്ട് ആദരണീയയായ നിൻെറ സമീപത്തു വന്നു നില്ക്കുന്നു.

76. വിലാസവതി! സ്വാഭാവികമായിത്തന്നെ നിൻെറ മുഖം പുതിയ ഇലഞ്ഞിപ്പൂവിൻെറ വാസനയുള്ളതാണ്. കണ്ണ് ചുവപ്പുനിറമുള്ളതുമാണ്. ഇതിൽ സ്ഥാനം ലഭിച്ചിട്ട് മദം എന്തു ഗുണവിശേഷമാണുണ്ടാക്കുവാൻ പോകുന്നതു്?

77 മാന്യഭക്തിരഥവാ സഖീജനഃ
സേവ്യതാമിദമനംഗദീപനം''
ഇത്യുദാരമഭിധായ ശങ്കര–
സ്താമപായയത പാനമംബികാം.
78 പാർവ്വതീ തദുപയോഗസംഭവാം
വിക്രിയാമപി സതാം മനോഹരാം
അപ്രതർക്ക്യവിധിയോഗനിർമ്മിതാ–
മാമ്രതേവ സഹകാരതാം യയൌ.
79 തൽക്ഷണം വിപരിവർത്തിതഹ്രിയോർ–
നേഷ്യതോഃ ശയനമിദ്ധരാഗയോഃ
സാ ബഭൂവ വശവർത്തിനീ ദ്വയോഃ
ശൂലിനഃ സുവദനാ മദസ്യ ച.
80 ഘൂർണ്ണമാനനയനം സ്ഖലൽകഥം
സ്വേദബിന്ദുമദകാരണസ്മിതം
ആനനേന ന തു താവദീശ്വര–
ശ്ചക്ഷുഷാ ചിരമുമാമുഖം പപൌ.
81 താം വിലംബിതപനീയമേഖലാ–
മുദ്വഹൻ ജഘനഭാരദുർവ്വഹാം
ധ്യാനസംഭൃതവിഭൂതിരീശ്വരഃ
പ്രാവിശന്മണിശിലാഗൃഹം രഹഃ.
82 തത്ര ഹംസധവളോത്തരച്ഛദം
ജാഹ്നവീപുളിനചാരുദർശനം
അധ്യശേത ശയനം പ്രിയാസഖഃ
ശാരദാഭ്രമിവ രോഹിണീപതിഃ.
83 ക്ലിഷ്ടകേശമവലുപ്തചന്ദനം
വ്യത്യയാർപ്പിതനഖം സമത്സരം
തസ്യ തച്ഛിദുരമേഖലാഗുണം
പാർവ്വതീരതമഭൂന്ന തൃപ്തയേ.
84 കേവലം പ്രിയതമാദയാലുനാ
ജ്യോതിഷാമവനതാസു പംക്തിഷു
തേന തൽപ്രതിഗൃഹീതവക്ഷസാ
നേത്രമീലനകുതൂഹലം കൃതം.
85 സ വ്യബുധ്യത ബുധസ്തവോചിതഃ
ശാതകുംഭകമലാകരൈഃ സമം
മൂർച്ഛനാപരിഗൃഹീതകൈശികൈഃ
കിന്നരൈരുഷസി ഗീതമംഗളഃ.
86 തൌ ക്ഷണം ശിഥിലിതോപഗൂഹനൌ
ദമ്പതീ ചലിതമാനസോർമ്മയഃ
പത്മഭേദപിശുനാഃ സിഷേവിരേ
ഗന്ധമാദനവനാന്തമാരുതാഃ.

77. ''അല്ലെങ്കിൽ ഈ സഖീജനത്തിന്റെ ഭക്തി ആദരിക്കപ്പെടേണ്ട താണ്. ആകയാൽ കാമത്തെ ഉദ്ദീപിപ്പിയ്ക്കുന്ന ഇതു സേവിക്കേണ്ട താണ്'' എന്നിങ്ങനെ ഉദാരമായി പറഞ്ഞുകൊണ്ടു ശങ്കരൻ ആ അംബി കയെക്കൊണ്ടു മധുപാനം ചെയ്യിച്ചു.

78. പാർവതി, ആ മധു സേവിച്ചതിൽനിന്നുളവായതും സജ്ജനങ്ങൾക്കു പോലും മനോഹരവുമായ മദത്തെ, ഓത്തറിയരുതാത്ത ഏതോ പ്രയോ ഗത്താൽ മാവു തേൻമാവിന്റെ അവസ്ഥയെയെന്നപോലെ പ്രാപിച്ചു.

79. ആ സുമുഖി, ലജ്ജ മാററി കാമം വളത്തി കിടക്കയിലേക്കു കൊ ണ്ടുപോകുവാൻ മുതിന്ന ശിവന്നും മദത്തിന്നും രണ്ടിനും വശംവദയായി ത്തീൎന്നു.

80. ഭഗവാൻ ശങ്കരന് അപ്പോൾ കണ്ണുകൾ ചുഴന്നു, വാക്കുകൾ ഇടറി, വിയപ്പുനീർ പൊടിഞ്ഞു, കാരണമില്ലാതെ ചിരിക്കുന്ന ഉമാമുഖത്തെ വായ്കൊണ്ടല്ല, കണ്ണുകൊണ്ടു കുറേനേരം പാനംചെയ്തു.

81. ശിവൻ പൊന്നരഞ്ഞാൺ അഴിഞ്ഞുതുങ്ങിയ, നിതംബഭാരംകൊണ്ടു എടുക്കാൻ വിഷമമുള്ള അവളെ, ധ്യാനംകൊണ്ടു വൈഭവം സംഭരിച്ച് എടുത്തുംകൊണ്ട് ഏകാന്തമായ മണിശിലാഗൃഹത്തിലേയ്ക്കു പോയി.

82. അവിടെ (അദ്ദേഹം) പ്രിയയോടുകൂടി, അരയന്നത്തെപ്പോലെ വെളു ത്ത വിരിപ്പോടുകൂടിയതും ഗംഗയുടെ മണൽത്തിട്ടപോലെ കാണുവാൻ ഭംഗിയുള്ളതുമായ കിടക്കയിൽ രോഹിണിയുടെ ഭത്താവു (ചന്ദ്രൻ) ശരൽ ക്കാലമേഘത്തിലെന്നപോലെ കിടന്നു.

83. തലമുടി അഴിഞ്ഞുലഞ്ഞും ചന്ദനം മാഞ്ഞും ക്രമമില്ലാതെ നഖമു ന്നിയും വാശിപിടിച്ചും അരഞ്ഞാൺ മുറിഞ്ഞുമുള്ള ആ പാർവതിയുടെ കാമകേളി അദ്ദേഹത്തിനു മതിയായില്ല.

84. ജ്യോതിർഗണങ്ങൾ മങ്ങിത്തുടങ്ങിയപ്പോൾ പ്രിയതമയിൽ കരു ണ തോന്നിയിട്ടു അദ്ദേഹം, അവളാൽ ആലിംഗനം ചെയ്യപ്പെട്ട മാറിടവു മായി കേവലം ഒന്നു കണ്ണടയ്ക്കുന്ന ഭാവം കാണിച്ചു.

85. പണ്ഡിതന്മാരാൽ വാഴ്ത്തിസ്തുതിക്കപ്പെടേണ്ടുന്ന അദ്ദേഹം രാവിലെ സപ്തസ്വരങ്ങളുടെ ക്രമവൽക്കരണംകൊണ്ടു (പ്രഭാതോചിതമായി) കൈ ശികരാഗം കൈക്കൊണ്ടു കിന്നരന്മാർ പാടുന്ന മംഗളഗീതം ശ്രവിച്ചു കൊണ്ടു പൊൻതാമരപൊയ്കകളോടൊപ്പം ഉണർന്നു.

86. ആലിംഗനം അല്പം ശിഥിലമാക്കിയ ആ ദമ്പതിമാരെ, മാനസസര സ്സിലെ ഓളങ്ങളെ ചലിപ്പിച്ചും താമര വിടർന്നു എന്നു വാസനകൊണ്ടു സൂചിപ്പിച്ചും ഗന്ധമാദനവനത്തിൽനിന്നു വീശുന്ന കാററുകൾ ഉപച രിച്ചു.

87 ഊരുമൂലനഖമാർഗ്ഗരാജിഭി-
സ്തൽക്ഷണം ഹൃതവിലോചനോ ഹരഃ
വാസസഃ പ്രശിഥിലസ്യ സംയമം
കുർവ്വതീം പ്രിയതമാമവാരയൽ.

88 സ പ്രജാഗരകഷായലോചനം
ഗാഢദന്തപദപീഡിതാധരം
ആകുലാളകമരംസ്ത രാഗവാൻ
പ്രേക്ഷ്യ ഭിന്നതിലകം പ്രിയാമുഖം.

89 തേന ഭംഗവിഷമോത്തരച്ഛദം
മദ്ധ്യപിണ്ഡിതവിസൂത്രമേഖലം
നിർമ്മലേഽപി ശയനം നിശാത്യയേ
നോജ്ഝിതം ചരണരാഗലാഞ്ഛിതം.

90 സ പ്രിയാമുഖരസം ദിവാനിശം
ഹർഷവൃദ്ധിജനകം സിഷേവിഷുഃ
ദർശനപ്രണയിനാമദൃശ്യതാ-
മാജഗാമ വിജയാനിവേദിതഃ.

91 സമദിവസനിശീഥം സംഗിനസ്തത്ര ശംഭോഃ
ശതമഗമദൃതൂനാം സാർദ്ധമേകാ നിശേവ
ന തു സുരതസുഖേഭ്യശ്ഛിന്നതൃഷ്ണോ ബഭൂവ
ജ്വലന ഇവ സമുദ്രാന്തർഗ്ഗതസ്തജ്ജലൌഘൈഃ.

ഇതി അഷ്ടമഃ സർഗ്ഗഃ

കുമാരസംഭവകാവ്യം സമാപ്തം

87. അഴിഞ്ഞുകിടക്കുന്ന വസ്ത്രം ഉടുക്കുവാൻ തുടങ്ങിയ പ്രിയതമയെ, തൽക്ഷണം തുടകളിൽ നഖമേററ പാടുകളുടെ പംക്തിയാൽ കൺകവരപ്പെട്ട ഹരൻ തടഞ്ഞു.

88. അദ്ദേഹം ഉറങ്ങായ്കയാൽ കണ്ണു കലങ്ങി പല്ല് ആഴത്തിൽ പതികയാൽ കീഴ്ച്ചുണ്ടുഞരിഞ്ഞു് കുറുനിര ചിന്നിച്ചിതറി പൊട്ടുപൊടിഞ്ഞുള്ള പ്രേയസിയുടെ മുഖം പ്രേമാധിക്യത്തോടെ നോക്കിക്കൊണ്ടു രസിച്ചിരുന്നു.

89. ചുളി വീണ നിരപ്പില്ലാത്ത വിരിപ്പോടും ചരടില്ലാതെ മദ്ധ്യഭാഗത്തു ക്കുടിക്കിടക്കുന്ന അരഞ്ഞാണോടുംക്കൂടിയതും കാലിലെ ചെമ്പഞ്ഞിച്ചാറുകൊണ്ടു പാടുവീണതുമായ മെത്ത പുലർകാലം നല്ലപോലെ തെളിഞ്ഞിട്ടും അദ്ദേഹം ഉപേക്ഷിച്ചില്ല.

90. രാവും പകലും സന്തോഷം വളർത്തുന്ന പ്രേയസിയുടെ മുഖരസം ആസ്വദിപ്പാൻ ഇച്ഛിയ്ക്കുന്ന അദ്ദേഹം, വിജയ ചെന്നറിയിച്ചാലും കാണാൻ വരുന്നവർക്കു ദർശനം നൽകുകയില്ലെന്നായി.

91. അവളിൽ ലയിച്ച ശിവനു രാപ്പകൽ വ്യത്യാസമില്ലാതെ നൂററമ്പതു ഋതുക്കൾ ഒററ രാത്രി എന്നപോലെ കഴിഞ്ഞുപോയി. സമുദ്രത്തിനുള്ളിലെ അഗ്നി, അതിലെ ജലസമൂഹത്തിലെന്നപോലെ കാമകേളിസുഖങ്ങളിൽ അദ്ദേഹം കൊതി തീർന്നവനായതുമില്ല.

എട്ടാം സർഗ്ഗം കഴിഞ്ഞു

കുമാരസംഭവം കഴിഞ്ഞു

# രഘുവംശം

## ഒന്നാം സർഗ്ഗം

സൂര്യവംശത്തിൽ ആദ്യത്തെ രാജാവു് വൈവസ്വതമനുവാണു്. പാലാഴിപോലെ പരിപാവനമായ മനുവിന്റെ വംശത്തിൽ ദിലീപനെന്നൊരു രാജചന്ദ്രനുണ്ടായി. മഗധരാജപുത്രിയായ സുദക്ഷിണയായിരുന്നു, അദ്ദേഹത്തിന്റെ പത്നി. ഏറെക്കാലം കഴിഞ്ഞിട്ടും അദ്ദേഹത്തിനു സന്തതിയുണ്ടായില്ല. അതിന്റെ കാരണമന്വേഷിച്ചു വേണ്ടുന്ന പരിഹാരം ചെയ്യാൻവേണ്ടി ദിലീപൻ രാജ്യഭാരം മന്ത്രിമാരെ ഏല്പിച്ചു സുദക്ഷിണയോടുകൂടി കുലഗുരുവായ വസിഷ്ഠന്റെ ആശ്രമത്തിലേക്കു പോയി. അവിടെച്ചെന്നു് അരുന്ധതീവസിഷ്ഠന്മാരെക്കണ്ടു വന്ദിച്ചു കാര്യമറിയിച്ചു. വസിഷ്ഠൻ ധ്യാനദൃഷ്ടികൊണ്ടു്, ദിലീപനു സന്തതിയുണ്ടാവാതിരിക്കാനുള്ള കാരണം കണ്ടറിഞ്ഞു് അദ്ദേഹത്തെ അറിയിച്ചു.

'പണ്ടു് ഇന്ദ്രലോകത്തിൽ പോയി മടങ്ങിവരുമ്പോൾ കല്പവൃക്ഷത്തണലിൽ കാമധേനുവുണ്ടായിരുന്നു. കാമധേനുവിനെ പ്രദക്ഷിണംവെച്ചു വന്ദിക്കാതെ കുതിച്ചുപോരികയാണു് ചെയ്തതു്. ആ പൂജ്യപൂജാവ്യതിക്രമമാണു് സന്തതിയുണ്ടാവാതിരിക്കാൻ കാരണം. കാമധേനു ഇപ്പോൾ വരുണൻ നടത്തുന്ന ദീർഘസത്രത്തിന്റെ ആവശ്യത്തിലേക്കു പാതാളത്തിൽ പാർത്തുവരികയാണു്. അങ്ങോട്ടുപോകുവാനുള്ള വഴി സർപ്പങ്ങൾ അടച്ചിരിക്കുന്നു. കാമധേനുവിന്റെ മകൾ നന്ദിനി ഇവിടെയുണ്ടു്. ആ നന്ദിനിയെ ശുശ്രൂഷിച്ചു പ്രസാദിപ്പിച്ചാൽ അഭീഷ്ടസിദ്ധിയുണ്ടാകും.,

ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേക്കും നന്ദിനി കാട്ടിൽനിന്നു മടങ്ങിവരുന്നതു കണ്ടു. അതു നല്ലൊരു ശുഭലക്ഷണമാണെന്നു വസിഷ്ഠൻ പറഞ്ഞു. 'വ്രതത്തോടുകൂടി എപ്പോഴും നന്ദിനിയെ അനുഗമിച്ചു ശുശ്രൂഷിച്ചു പ്രസാദിപ്പിക്കണം. സുദക്ഷിണ രാവിലെ നന്ദിനിയെ പൂജിച്ചു തപോവനത്തിന്റെ അതിർത്തിവരെ അനുഗമിക്കുകയും വൈകുന്നേരം എതിരേല്ക്കുകയും വേണം.' എന്നും ഉപദേശിച്ചു. ദിലീപൻ ഗുരുവിന്റെ ആ നിർദ്ദേശം സ്വീകരിക്കുകയും ചെയ്തു.

## രണ്ടാം സർഗ്ഗം

പിറേറ ദിവസം രാവിലെ സുദക്ഷിണ പൂവും ചന്ദനവും ചാർത്തിയ നന്ദിനിയെ ദിലീപൻ കാട്ടിലേക്കു വിട്ടു. ഒട്ടു ദൂരം പിന്തുടർന്നുചെന്ന സുദക്ഷിണയെയും കൂട്ടുകാരെയും തിരിച്ചയച്ചു ദിലീപൻ കുലവില്ലുമായി നന്ദിനിയെ പിൻതുടർന്നു. ഇളമ്പുല്ലു ചുരുട്ടിക്കൊടുത്തും ചൊറിഞ്ഞുകൊടുത്തും കാട്ടീച്ചകളെ ആട്ടിയും സൈ്വരസഞ്ചാരത്തിനു ഭംഗം വരുത്താതെ നന്ദിനിയെ പ്രീതിപ്പെടുത്തുന്നതിൽത്തന്നെ നിരന്തരം ശ്രദ്ധിച്ചു. സന്ധ്യയടുത്തപ്പോൾ രണ്ടുപേരും മടങ്ങി. സുദക്ഷിണ അവരെ എതിരേററു. നന്ദിനിയെ പ്രദക്ഷിണംവെച്ചു നമസ്കരിച്ചു പൂജിച്ചു. ദിലീപൻ അരുന്ധതീവസിഷ്ഠന്മാരെ വന്ദിച്ചു. രാത്രി നന്ദിനിയുടെ അടുക്കൽത്തന്നെ

യാണ് ദിലീപൻ കിടന്നുറങ്ങിയതു്. ഇങ്ങനെ വ്രതപൂർവ്വം നന്ദിനിയെ ശുശ്രൂഷിച്ചുകൊണ്ടു സുദക്ഷിണാദിലീപന്മാർ ഇരുപത്തൊന്നുദിവസം കഴിച്ചുകൂട്ടി. പിറേറ ദിവസം നന്ദിനി ദിലീപനെ ഒരു മായ പ്രയോഗിച്ച് ഒന്നു പരീക്ഷിക്കാൻ തീർച്ചയാക്കി. അന്നു നന്ദിനി ഹിമാലയത്തിലെ പുല്ലുള്ള ഒരു ഗുഹയിലേക്കു കടന്നു. പെട്ടെന്ന് ഒരു സിംഹം ചാടിവന്ന് നന്ദിനിയെ പിടികൂടി. ദിലീപൻ സിംഹത്തെ വധിക്കുന്നതിന് ആവനാഴിയിൽനിന്നു അമ്പു വലിച്ചെടുക്കാൻ ഭാവിച്ചപ്പോൾ വലത്തെ കയ്യ് അവിടെ സ്തംഭിച്ചുപോയി. സിംഹം മനുഷ്യവാക്കിൽ പറഞ്ഞു—'രാജാവേ! അങ്ങയുടെ അമ്പ് എന്നിൽ ഫലിക്കില്ല. ഞാൻ ശിവകിങ്കരനാണ്. കുംഭോദരൻ എന്നാണ് പേർ. പാർവ്വതി നട്ടുവളർത്തിയ ആ കല്പവൃക്ഷത്തിനു കാട്ടാനയുടെ ശല്യം വരാതിരിക്കാൻ കാവലിനു നിയോഗിച്ചിട്ടുള്ളതാണ്. യഥാകാലം സമീപത്തിൽ വന്നുചേരുന്ന ജീവികളാണ് എനിക്കു ഭക്ഷണം. ഇന്നത്തെ ഭക്ഷണത്തിനു ഈ പശുവിനെ പരമേശ്വരൻ വരുത്തിത്തന്നതാണ്. അങ്ങു മടങ്ങിപ്പോയിക്കൊള്ളു.' അപ്പോൾ ദിലീപൻ പറഞ്ഞു—'അങ്ങ് എന്നെ ഭക്ഷിച്ചുകൊള്ളു. ഗുരുവിൻെറ ഈ പശുവിനെ വിട്ടയയ്ക്കാൻ ദയയുണ്ടാവണം.' സിംഹം പൊട്ടിച്ചിരിച്ചു. 'ഒരു പശുവിനുവേണ്ടി, അച്ഛനെപ്പോലെ പ്രജാപാലനം നടത്തുന്ന ഒരു രാജാവു നശിക്കുകയോ? കോടിക്കണക്കിൽ നല്ല പശുക്കളെ കൊടുത്തു ഗുരുവിനെ പ്രീതിപ്പെടുത്തുവാൻ അങ്ങയ്ക്കു സാധിക്കും. അതുകൊണ്ടു വിലപിടിച്ച ഈ ശരീരം രക്ഷിക്കു' എന്നായി സിംഹം. വീണ്ടും ദിലീപൻ പറഞ്ഞു—'കാമധേനുവിനൊത്തവളാണ് ഈ പശു. വേറെ പശുക്കളെക്കൊടുത്ത് ഗുരുവിനെ സമാധാനിപ്പിക്കാനാവില്ല. ഞാൻ എൻെറ ശരീരം പകരം തന്ന് ഈ പശുവിനെ രക്ഷിക്കാൻ കടപ്പെട്ടവനാണ്. എൻെറ കീർത്തി രക്ഷിച്ചു തരു. എൻെറ അപേക്ഷ സ്വീകരിക്കു.' സിംഹം സമ്മതിച്ചു. ദിലീപൻ സിംഹത്തിൻെറ മുമ്പിൽ ചെന്നു കമിഴ്ന്നു കിടന്നു. ഉടനെ വിദ്യാധരന്മാർ പുഷ്പവർഷം ചെയ്തു. 'ഉണ്ണീ! എഴുന്നേൽക്കു' എന്ന വാക്കാണ് തുടർന്ന് ദിലീപൻ കേട്ടതു്. എഴുന്നേററു നോക്കിയപ്പോൾ അമ്മയെപ്പോലെ പാൽ ചുരത്തി നില്ക്കുന്ന നന്ദിനിയെ മാത്രമേ കണ്ടുള്ളു. സിംഹത്തെ കണ്ടില്ല. നന്ദിനി പറഞ്ഞു— 'മകനേ! നിൻെറ ഗുരുഭക്തിയും ദയയും കണ്ടിട്ട് എനിക്കു വളരെ സന്തോഷമായി. എന്തു വരമാണ് വേണ്ടതു്? പറഞ്ഞുകൊള്ളു.' വംശം നിലനിർത്താൻ നല്ലൊരു പുത്രനെ കനിഞ്ഞനുഗ്രഹിക്കണമെന്നു പറഞ്ഞു ദിലീപൻ. തൻെറ പാൽ ഒരിലക്കുമ്പിളിൽ കറന്നു കുടിച്ചുകൊള്ളുവാൻ നന്ദിനി പറഞ്ഞു. 'കുട്ടി കുടിച്ചു ഹോമത്തിനു വേണ്ടതു കറന്നെടുത്തതിനുശേഷം ഗുരുവിൻെറ സമ്മതത്തോടുകൂടി പാൽ സേവിച്ചാൽ കൊള്ളാമെന്നുണ്ട്' എന്നപേക്ഷിച്ചു ദിലീപൻ. നന്ദിനിക്കു അധികം സന്തോഷമായി. രണ്ടുപേരും മടങ്ങി. വസിഷ്ഠനെയും സുദക്ഷിണയെയും നന്ദിനിയുടെ അനുഗ്രഹം അറിയിച്ചു. ഹോമം കഴിഞ്ഞതിനുശേഷം ഗുരുവിൻെറ അനുജ്ഞയോടുകൂടി പാൽ സേവിച്ചു. പിറേറ ദിവസം വസിഷ്ഠൻ സുദക്ഷിണാദിലീപന്മാരെ രാജധാനിയിലേക്കു യാത്രയാക്കി. മടങ്ങിച്ചെന്നു മന്ത്രിമാരിൽ നിന്നു വീണ്ടും ഭരണം കയ്യേററു. തുടർന്ന് സുദക്ഷിണ ഗർഭിണിയായി.

# മൂന്നാം സർഗ്ഗം

സുദക്ഷിണയ്ക്കു ക്രമത്തിൽ ഗർഭം പൂർണ്ണമായി. അഞ്ചു ഗ്രഹങ്ങളും ഉച്ചത്തിൽ നില്ക്കുമ്പോൾ ഉണ്ണിപിറന്നു. ജാതകർമ്മാദികളെല്ലാം വസിഷ്ഠൻതന്നെ വന്നു നിർവ്വഹിച്ചു. രഘുവെന്നാണ് പേരിട്ടതു്. ഉണ്ണി ക്രമത്തിൽ വളർന്നുവന്നു. ചൌളാദികർമ്മങ്ങളും വിദ്യാഭ്യാസവും യഥാകാലം നടന്നു. അച്ഛൻതന്നെയാണ് അസ്ത്രവിദ്യ പഠിപ്പിച്ചതു്. രഘുവിനു യൌവനമായി. വിവാഹവും കഴിഞ്ഞു. ദിലീപൻ രഘുവിനെ യുവരാജാവാക്കി അഭിഷേകംചെയ്തു. അശ്വരക്ഷയ്ക്കു രഘുവിനെ നിയോഗിച്ചു തൊണ്ണൂറ്റൊമ്പതു യാഗം യാതൊരു വിഘ്നവും കൂടാതെ ദിലീപൻ നടത്തി. നൂറാമത്തെ യാഗത്തിൽ ദേവേന്ദ്രൻ യാഗാശ്വത്തെ ഗൂഢമായി വന്നപഹരിച്ചു. എന്തുചെയ്യണമെന്നറിയാതെ രഘു അമ്പരന്നു നിന്നു. അപ്പോഴെയ്ക്കും നന്ദിനി അവിടെയെത്തി. രഘു നന്ദിനിയുടെ ഗോമൂത്രംകൊണ്ടു കണ്ണു കഴുകി നോക്കിയപ്പോൾ ആയിരം കണ്ണുള്ള ദേവേന്ദ്രൻ കുതിരയെ പിടിച്ചുകൊണ്ടു പോകുന്നതു കണ്ടു. രഘു ധീരസ്വരത്തിൽ ഇന്ദ്രനോടു പറഞ്ഞു— 'ദേവേന്ദ്ര! യാഗത്തിലെ ഒന്നാമത്തെ പങ്കു വഹിക്കുന്ന അങ്ങുതന്നെ അച്ഛന്റെ യാഗം മുടക്കാൻ നോക്കുന്നതെന്താണ്? യാഗം മുടക്കുന്നവരെ നിലയ്ക്കുനിർത്തേണ്ടുന്ന അവിടുന്നുതന്നെ ഇങ്ങനെ തുടങ്ങരുതു്. അതുകൊണ്ടു് അവിടുന്നു് ഈ കുതിരയെ വിട്ടുതരണം. ഇതു കേട്ടപ്പോൾ ഇന്ദ്രൻ അത്ഭുതപൂർവ്വം മറുപടി പറഞ്ഞു— 'രാജപുത്ര!' ഞാൻ മാത്രമേ നൂറുയാഗം ചെയ്തിട്ടുള്ളു. എന്റെ കീർത്തി അപഹരിക്കുവാൻ മുതിരുകയാണ് നിന്റെ അച്ഛൻ. എനിക്കു കീർത്തിയെ രക്ഷിക്കേണ്ടതുണ്ടു് അതാണ് ഞാൻ കുതിരയെ അപഹരിക്കാൻ കാരണം. ഈ കുതിരയെ വിട്ടുതരില്ല, രഘു പൊട്ടിച്ചിരിച്ചു. 'ഇതുറപ്പാണെങ്കിൽ യുദ്ധത്തിനൊരുങ്ങിക്കൊള്ളു. രഘുവിനെ തോല്പിക്കാതെ മിടുക്കനാവാൻ വിചാരിക്കേണ്ട' ഇത്രയും പറഞ്ഞു ഇന്ദ്രന്റെ മാറിനു നേരെ ഒരമ്പയച്ചു. രഘുവിന്റെ മാറിടത്തിൽ ഇന്ദ്രനും ഒരമ്പുതറച്ചു. തുടർന്നു രണ്ടുപേരും പൊരിഞ്ഞു യുദ്ധംചെയ്തു. ഒടുവിൽ രഘു ഇന്ദ്രന്റെ വില്ലിന്റെ ഞാൺ മുറിച്ചു. ഇന്ദ്രൻ കോപിച്ചു വജ്രംതന്നെ പ്രയോഗിച്ചു. രഘു വീണു. ഉടനെ പിടഞ്ഞെഴുന്നേററു വീണ്ടും ഇന്ദ്രനോടു നേരിട്ടു. രഘുവിന്റെ വീര്യം കണ്ടു ഇന്ദ്രൻ സന്തുഷ്ടനായി. കുതിരയൊഴികെ എന്തുവേണമെങ്കിലും കൊടുക്കാമെന്നു പറഞ്ഞു. അപ്പോൾ രഘു പറഞ്ഞു- നൂറാമത്തെ യാഗത്തിന്റെ പൂർണ്ണഫലം അച്ഛനു ലഭിക്കണം. ആ വിവരം അവിടുത്തെ ഒരു ദൂതൻ ചെന്നു അച്ഛനെ അറിയിക്കുകയും വേണം.' ഇന്ദ്രൻ സമ്മതിച്ചു. രഘു തിരിച്ചെത്തുന്നതിന്നു മുമ്പുതന്നെ ദിലീപൻ ഇന്ദ്രദൂതനിൽനിന്നു വർത്തമാനമെല്ലാമറിഞ്ഞിരുന്നു.

പിന്നെ ദിലീപൻ മകനു രാജ്യംകൊടുത്തു പത്നിയായ സുദക്ഷിണയോടുകൂടി തപോവനത്തിൽ ചെന്നുകൂടുകയുംചെയ്തു.

## നാലാം സർഗ്ഗം

രഘു തനിക്കു കിട്ടിയ രാജ്യത്തു പുതിയ ഭരണക്രമങ്ങളെല്ലാം ഏർപ്പെടുത്തി. കുറച്ചുകാലത്തിനുള്ളിൽ ജനങ്ങളെയെല്ലാം രഞ്ജിപ്പിച്ചു യഥാർത്ഥ രാജാവായിത്തീൎന്നു. അടുത്ത വർഷക്കാലം കഴിഞ്ഞു ശരൽക്കാലം വന്നപ്പോൾ രഘു ദിഗ്ജയത്തിനു പുറപ്പെടാൻ നിശ്ചയിച്ചു. സൈന്യസന്നാഹംചെയ്തു നേരെ കിഴക്കോട്ടാണു് ആദ്യം പുറപ്പെട്ടതു്. കിഴക്കൻ രാജ്യങ്ങളെയെല്ലാം ജയിച്ചു കിഴക്കെ കടൽക്കരയിലെത്തി തെക്കോട്ടു തിരിച്ചു. സുഹ്മന്മാർ കീഴടങ്ങി. വംഗന്മാരെ ഉന്മൂലനംചെയ്തു. ഉല്കലന്മാരുടെ സഹായത്തോടെ കലിംഗരാജ്യത്തെത്തി. എതിർത്തുവന്ന കലിംഗരാജാവിനെ യുദ്ധംചെയ്തു തോല്പിച്ചു മലയപർവ്വതംവഴിക്കു തെക്കു പാണ്ഡ്യരാജ്യത്തെത്തി. പാണ്ഡ്യരാജാക്കന്മാർ കപ്പം കൊടുത്തു കീഴടങ്ങി. മലയം ദർദ്ദുരം സഹ്യം എന്നീ പർവ്വതങ്ങൾ കടന്നു കേരളത്തിലൂടെ പടിഞ്ഞാട്ടു നീങ്ങി അപരാന്തരാജ്യത്തു ചെന്നുചേൎന്നു. അവിടത്തെ രാജാവും കപ്പം നല്കി. പിന്നെ പാരസീകരാജ്യത്തെത്തി. അവിടത്തെ രാജാക്കന്മാരുമായി യുദ്ധംവേണ്ടിവന്നു. യുദ്ധത്തിൽ അനേകംപേർ മരിച്ചു. ബാക്കിയുള്ളവർ രഘുവിനെ ശരണം പ്രാപിച്ചു. തുടൎന്നു വടക്കോട്ടു പുറപ്പെട്ടു. ഹൂണന്മാരെയും കാംബോജന്മാരെയും കീഴടക്കി ഹിമാലയംകയറി. അവിടെ പർവ്വതീയഗണങ്ങളുമായി ഭയങ്കരയുദ്ധംനടന്നു. പിന്നെ ഉത്സവസങ്കേതന്മാരെയും തോല്പിച്ചു. ഒടുവിൽ കാമരൂപരാജാവും കീഴടങ്ങി. ഇങ്ങനെ ദിഗ്ജയം പൂർണ്ണമാക്കി രഘു മടങ്ങിയെത്തി. ഉടനെ വിശ്വജിത്ത് എന്ന യാഗം നടത്തി. അതിന്റെ അവസാനത്തിൽ രഘു താൻ നേടിയതും തനിക്കു മുമ്പുള്ളതുമായ ധനം മുഴുവനും ദാനം ചെയ്തു. വിശ്വജിത്തിനു സകല രാജാക്കന്മാരും വന്നിരുന്നു. അവർ രഘുചക്രവർത്തിയെ വന്ദിച്ചു മടങ്ങി.

## അഞ്ചാം സർഗ്ഗം

രഘു വിശ്വജിത്തുയാഗത്തിൽ സർവ്വസ്വവും ദക്ഷിണചെയ്തിരിക്കുമ്പോഴാണു് വരതന്തുമഹർഷിയുടെ ശിഷ്യനായ കൌത്സൻ ഗുരുദക്ഷിണയ്ക്കു പതിനാലുകോടി പണം ചോദിക്കുവാൻ വന്നതു്. മൺകിണ്ടിയിൽ അർഘ്യവുമായി രഘു എതിരേല്ക്കാൻ ചെല്ലുന്നതു കണ്ടപ്പോൾത്തന്നെ കൌത്സനു കാര്യം മനസ്സിലായി. അദ്ദേഹം ഒന്നും പറയാതെ പുറപ്പെടാൻ ഭാവിച്ചു. ഗുരുദക്ഷിണയ്ക്കു എന്താണു്, എത്രയാണു് വേണ്ടതെന്നു ചോദിച്ചു. കൌത്സൻ പറഞ്ഞു—ഞാൻ ഗുരുവിനോടു പതിന്നാലുവിദ്യയാണു് പഠിച്ചതു്, ഗുരുദക്ഷിണ എന്താണു് വേണ്ടതെന്നു ഞാൻ ചോദിച്ചു, ഗുരുഭക്തിയോടുകൂടെയുള്ള എന്റെ ശുശ്രൂഷയാൽത്തന്നെ സന്തുഷ്ടനാണെന്നു പറഞ്ഞു. എന്തെങ്കിലും ദക്ഷിണചെയ്തേ കഴിയൂ എന്നു ഞാൻ നിർബ്ബന്ധിച്ചു. ഗുരുവിനു കോപംവന്നു 'പതിനാലു വിദ്യയ്ക്കു പതിനാലുകോടി പണം കൊണ്ടുവാ' എന്നു പറയുകയുംചെയ്തു. ''രണ്ടു മൂന്നു ദിവസം ഇവിടെ അഗ്നിശാലയിൽ താമസിക്കൂ. ഞാൻ ഒന്നു പരിശ്രമിച്ചു നോക്കട്ടെ'' എന്നു കൌത്സനോടു പറഞ്ഞു് രഘു വൈശ്രവണന്റെ നേരെ

യുദ്ധത്തിനുപോവാനുറച്ചു. ആയുധങ്ങൾ ഒരുക്കിവെച്ചു. തേർ തയ്യാറാക്കി നിർത്തി. പിറേറ ദിവസം പുറപ്പെടാനും നിശ്ചയിച്ചു. എന്നാൽ നന്നെ രാവിലെ ഭണ്ഡാരപ്പുരയിലെ ജോലിക്കാർ വന്നുപറഞ്ഞു— ഭണ്ഡാരപ്പുര യിൽ ഒരു പൊന്മഴയുണ്ടായിരിക്കുന്നുവെന്ന്. വൈശ്രവണനിൽനിന്നു കിട്ടിയ ആ ധനം മുഴുവനും രഘു കൌത്സനു കൊടുത്തു. കൌത്സൻ സ ന്തോഷിച്ച് അനുഗ്രഹിച്ചു 'അങ്ങേയ്ക്കു അനുരൂപനായ പുത്രനുണ്ടാവട്ടെ' എന്ന്. അതിൻെറ ഫലമായി രഘുവിനു പുത്രൻ ജനിച്ചു — അജൻ. അജൻെറ വിദ്യാഭ്യാസമെല്ലാം കഴിഞ്ഞു യൌവനം തികഞ്ഞിരിക്കുന്ന കാലത്തു വിദർഭരാജാവിൽനിന്നു ഇന്ദുമതീസ്വയംവരത്തിനുള്ള ക്ഷണംകിട്ടി. അദ്ദേഹവുമായിട്ടുള്ള ബന്ധുത്വം നല്ലതാണെന്നു കരുതി രഘു പുത്രനെ വിദർഭരാജധാനിയിലേക്കു യാത്രയാക്കി. കാട്ടുവഴിക്കായിരുന്നു യാത്ര. നർമ്മദാനദിയുടെ കരയ്ക്കു വിശ്രമിക്കാൻ കൂടാരമടിച്ചു. പെട്ടെന്നു ആ നദി യിൽനിന്നു ഒരു കാട്ടാന കയറി കൂടാരത്തിനുനേരെ കുതിച്ചു. സൈന്യം പരിഭ്രമിച്ചു. അജകുമാരൻ ആ കാട്ടാനയുടെ മസ്തകത്തിൽ ഒരമ്പു തറച്ചു. പെട്ടെന്നു ആ ആന ഒരു ഗന്ധർവ്വനായിമാറി. ഗന്ധർവ്വൻ പറഞ്ഞു— 'ഞാൻ പ്രിയംവദനെന്ന ഗന്ധർവ്വകുമാരനാണ്. എൻെറ അഹങ്കാരം നി മിത്തം മതംഗമഹർഷി ശപിച്ച് എന്നെ ആനയാക്കി. ഞാൻ പിന്നെ കാലുപിടിച്ചപ്പോൾ 'അജൻ നിൻെറ മസ്തകം പിളരും. അന്നു ശാപം തീരും' എന്നു ശാപമോക്ഷവും തന്നു. എൻെറ ശാപം തീർത്തുതന്നതിന്ന് ഒരു പ്രത്യുപകാരം ചെയ്യണമെന്നുണ്ട്. സംമോഹനമെന്ന ഗാന്ധർവ്വാസ്ത്രം ഞാൻ ഉപദേശിച്ചുതരാം.'' പ്രിയംവദൻ അജന് സംമോഹനാസ്ത്രം ഉപ ദേശിച്ചു മടങ്ങി. അജൻ വിദർഭരാജധാനിയിലേക്കും പോയി.

വിദർഭരാജാവ് അജനെ വേണ്ടവിധത്തിൽ എതിരേററു സ്വീകരിച്ചു. താമസത്തിനു വിശേഷപ്പെട്ട ഭവനവും മററും ഏർപ്പാടുചെയ്തു. പിറേറ ദിവസം രാവിലെ സ്തുതിപാഠകന്മാരുടെ പ്രഭാതവർണ്ണനപരമായ സ്തുതി കേട്ടാണ് അജൻ ഉണർന്നതു്. പ്രഭാതകൃത്യങ്ങളെല്ലാം നിർവ്വഹിച്ച് അണി ഞ്ഞൊരുങ്ങി സ്വയംവരസദസ്സിലേക്കു പുറപ്പെടുകയും ചെയ്തു.

## ആറാം സർഗ്ഗം

അജൻ ചെന്നപ്പോൾ സ്വയംവരമണ്ഡപത്തിൽ രാജാക്കന്മാർ സിം ഹാസനങ്ങളിൽ രണ്ടു വരിയായി നിരന്നിരിക്കുന്നു. വിദർഭരാജാവ് അജ നെയും ഒരു സിംഹാസനത്തിൽ കൊണ്ടുപോയിരുത്തി. സ്തുതിപാഠക ന്മാർ രാജാക്കന്മാരെ സ്തുതിക്കുന്നു. ധൂപഗന്ധം എങ്ങും പരക്കുന്നു. ശംഖും പെരുമ്പറയും മുഴങ്ങുന്നു. ആ സമയത്തു ഒരു പല്ലക്കിൽ ഇന്ദുമതി പരി വാരങ്ങളോടുകൂടി സ്വയംവരശാലയിലെത്തി. മുമ്പിൽ, എല്ലാ രാജാക്ക ന്മാരേയും പരിചയപ്പെടുത്തിക്കൊടുക്കുവാൻ വിദഗ്ദ്ധയായ സുനന്ദയുമുണ്ട്. സുനന്ദ ഓരോരുത്തരെയായി പരിചയപ്പെടുത്താൻ തുടങ്ങി. മഗധരാ ജാവ് അംഗരാജാവ് അവന്തിരാജാവ് അനൂപരാജാവ് ശൂരസേനരാ ജാവ് കലിംഗരാജാവ് പാണ്ഡ്യരാജാവ് എന്നീ ഏഴു രാജാക്കന്മാരെ

യഥാക്രമം സുനന്ദ പരിചയപ്പെടുത്തി. അവരിലൊന്നും ഇന്ദുമതിയുടെ മനസ്സ പതിഞ്ഞില്ല. എട്ടാമതു അജൻെറ അടുക്കലെത്തി. അജനെ കണ്ടു ഉടനെ ഇന്ദുമതി ആ സർവ്വാംഗസുന്ദരനാൽ ആകൃഷ്ടയായി. കാര്യം മനസ്സിലാക്കിയ സുനന്ദ അജൻെറ വംശചരിത്രം വിസ്തരിച്ചുതന്നെ വിവരിച്ചുകൊടുത്തു. ഇന്ദുമതി സമ്മതം സൂചിപ്പിച്ചു. അജനെ മാലയിട്ടു സ്വീകരിച്ചു. അജനും കൃതാർത്ഥനായി. അദ്ദേഹത്തിൻെറ പക്ഷത്തിലുള്ളവർ സന്തോഷിച്ചു. മററു രാജാക്കന്മാരുടെയെല്ലാം മുഖം മങ്ങുകയും ചെയ്തു.

## ഏഴാം സർഗ്ഗം

വിദർഭരാജാവു് വരനായ അജനെയും വധുവായ സഹോദരി ഇന്ദുമതിയെയും കൂട്ടി പുരപ്രവേശത്തിനൊരുങ്ങി. രാജാക്കന്മാരെല്ലാം അവരുടെ പടകുടാരത്തിലേക്കു പോയി. അജൻ പിടിയാനപ്പുറത്തായിരുന്നു. ഇന്ദുമതി പല്ലക്കിലും. രണ്ടു പേരും രാജവീഥിയിലൂടെ വിദർഭരാജാവിൻെറ ഗൃഹത്തിലെത്തി. അവിടെ പുരോഹിതൻെറ ഉപദേശമനുസരിച്ചു് അഗ്നിസാക്ഷികമായി പാണിഗ്രഹണംമുതൽ ലാജഹോമമടക്കമുള്ള കർമ്മങ്ങളെല്ലാം വേണ്ടവിധത്തിൽ നടന്നു.

സ്വയംവരത്തിനു വന്നിരുന്ന രാജാക്കന്മാരെല്ലാം യാത്രപറഞ്ഞു മടങ്ങി. അവർ തമ്മിൽ പറഞ്ഞൊത്തു അജൻ മടങ്ങിപ്പോകുന്ന വഴി തടഞ്ഞുനിന്നു. രഘു ദിഗ്ജയത്തിൽ തങ്ങളെ തോല്പിച്ചതിൽ വിരോധമുള്ള അവർക്കു രഘുപുത്രൻെറ സ്ത്രീരത്നലാഭം സഹിക്കാൻ കഴിഞ്ഞില്ല. അവർ ഒന്നിച്ചു് അജനെ എതിർക്കാൻ ഉറച്ചു.

വിദർഭരാജാവു് ഇന്ദുമതിയോടൊപ്പം അജനെ യാത്രയാക്കി. വഴിക്കു വെച്ചു രാജാക്കന്മാർ അജനെ തടഞ്ഞു. അച്ഛൻെറ മന്ത്രിയെയും കുറെ സൈന്യങ്ങളെയും ഇന്ദുമതിയുടെ രക്ഷയ്ക്കു നിയോഗിച്ചു നിർത്തി അജൻ രാജസൈന്യത്തോടു നേരിട്ടു. അതിഭയങ്കരമായ യുദ്ധം നടന്നു. സകല രാജാക്കന്മാരും കിണഞ്ഞു പൊരുതി. അജൻെറ സൈന്യം തോററു പിന്മാറി. അജൻ ഒററയ്ക്കെതിർത്തു. ഒടുവിൽ അജൻ പ്രിയംവദനിൽനിന്നു ലഭിച്ച സമ്മോഹനാസ്ത്രം പ്രയോഗിച്ചു രാജസൈന്യത്തെ മുഴുവൻ ഉറക്കി. ജയശംഖം വിളിച്ചു. ശംഖുവിളി കേട്ടപ്പോഴ് ഓടിപ്പോയ സൈന്യങ്ങളെല്ലാം മടങ്ങിവന്നു. അജൻ ഇന്ദുമതിയെ ചെന്നാശ്വസിപ്പിച്ചു. വിജയിയായി മടങ്ങി. രഘു പുത്രനെ അഭിനന്ദിച്ചു.

## എട്ടാം സർഗ്ഗം

രഘു വിവാഹംകഴിഞ്ഞു വന്ന പുത്രനു രാജ്യഭാരവും ഏല്പിച്ചുകൊടുത്തു. അജൻ അച്ഛനെപ്പോലെതന്നെ രാജ്യഭരണം നടത്താൻ തുടങ്ങി. പൌരന്മാരെല്ലാം വളരെ സന്തോഷിച്ചു. പുത്രനു ജനങ്ങളിൽ പ്രതിഷ്ഠ ലഭിച്ചുവെന്നു കണ്ടപ്പോഴ് രഘു തപോവനത്തിലേക്കു പോവാനൊരുങ്ങി. തന്നെ ഉപേക്ഷിച്ചു പോകരുതേ എന്നു് അജൻ അച്ഛൻെറ കാക്കൽ വീണപേക്ഷിച്ചു. പുത്രൻെറ അഭ്യർത്ഥന രഘു കൈക്കൊണ്ടു.. നഗരത്തിനുപുറത്തു

സന്ന്യാസാശ്രമം സ്വീകരിച്ചു ശാന്തജീവിതം നയിച്ചുകൊണ്ടു കഴിച്ചുകൂട്ടാമെന്നേററു. തുടന്ന് അജൻ മന്ത്രിമാരുമായി യോജിച്ചു ശത്രുക്കളെ കീഴടക്കി. രഘു യോഗിമാരോടു ചേൎന്നു ഇന്ദ്രിയങ്ങളെ ജയിച്ചു. ഏതാനം വൎഷങ്ങൾ അജനവേണ്ടി അങ്ങനെ കഴിഞ്ഞുകൂടി. പിന്നെ സമാധിയടയുകയും ചെയ്തു. അതറിഞ്ഞപ്പോൾ അജൻ കണ്ണീർവാർത്തു ശേഷക്രിയ ചെയ്തു.

അജന ഒരു പുത്രൻ ജനിച്ചു— ദശരഥൻ. അതിനുശേഷം ഒരിക്കൽ അജൻ ഇന്ദുമതിയോടുകൂടി ഉദ്യാനത്തിൽ ചെന്നിരിക്കയായിരുന്നു. ആകാശമാർഗ്ഗത്തിലൂടെ ഗോകൎണ്ണേശനെ ഭജിക്കാൻ പോകുന്ന നാരദൻെറ വീണയിൽ ചാത്തിയിരുന്ന ഒരു ദിവ്യമാല കാററിൽ പറന്നു ഇന്ദുമതിയുടെ മാറിടത്തിൽ വന്നുവീണു. പെട്ടെന്നു ഇന്ദുമതിയുടെ കണ്ണുകളടഞ്ഞു. ഉടൽ കുഴഞ്ഞുവീണു. അജനും ഒപ്പം ബോധംകെട്ടു വീണു. കുറച്ചുകഴിഞ്ഞപ്പോൾ അജനു ബോധം വന്നു് എഴുന്നേററു. മരിച്ചുകിടക്കുന്ന ഇന്ദുമതിയെ എടുത്തു മടിയിൽ വെച്ച് അജൻ വിലപിക്കാൻ തുടങ്ങി. വളരെനേരം പലതും പറഞ്ഞു കരഞ്ഞു. ഒടുവിൽ സ്വജനങ്ങൾ ചെന്നു് അജൻെറ മടിയിൽനിന്നു ഇന്ദുമതിയെ എടുത്തുമാററി. സംസ്ക്കാരം നടത്തി. അജൻ ശേഷക്രിയകളെല്ലാം വേണ്ടുംവിധം നിൎവ്വഹിച്ചു. സങ്കടത്തോടെ ജീവിച്ചു.

യജ്ഞദീക്ഷിതനായിരുന്ന വസിഷ്ഠൻ ധ്യാനദൃഷ്ടികൊണ്ടു വൎത്തമാനമെല്ലാമറിഞ്ഞപ്പോൾ അജനെ ആശ്വസിപ്പിക്കാൻ ഒരു ശിഷ്യനെ സന്ദേശവുമായി പറഞ്ഞയച്ചു. ആ സന്ദേശത്തിൽ ഇന്ദുമതിയുടെ യാഥാൎത്ഥ്യവും ജീവിതത്തിൻെറ അസ്ഥിരതയും ഉൾക്കൊണ്ടിരുന്നു.

ഇന്ദ്രൻ തൃണബിന്ദുമഹർഷിയുടെ തപസ്സിളക്കാൻ ഹരിണിയെന്ന അപ്സരസ്സിനെ അയച്ചു. അവൾ കൊഞ്ചിക്കുഴഞ്ഞു മുമ്പിൽ ചെന്നപ്പോൾ തൃണബിന്ദു കോപിച്ചു ശപിച്ചു 'നീയൊരു മനുഷ്യസ്ത്രീയായിപ്പോകട്ടെ., അവൾ താൻ നിരപരാധയാണെന്നു മഹർഷിയെ അറിയിച്ചു. അപ്പോൾ ശാന്തനായ അദ്ദേഹം പറഞ്ഞു—ദിവ്യപുഷ്പം കണ്ടാൽ ശാപം തീരുമെന്നു്. ഹരിണിയാണു് ഇന്ദുമതി. കാററിൽ പറന്നെത്തിയ ദിവ്യപുഷ്പമാല കണ്ടപ്പോൾ ശാപം തീർന്നു ഹരിണി ദേവലോകത്തെത്തുകയുംചെയ്തു. ഇതാണു് ഇന്ദുമതിയുടെ കഥ,

ഉപദേശം കേട്ടിട്ടും അജൻെറ ഭാൎയ്യാദുഃഖം കുറഞ്ഞില്ല. എട്ടുകൊല്ലം മകൻ ദശരഥനുവേണ്ടി എങ്ങനെയോ ജീവിച്ചു. അവസാനം മാറാരോഗം പിടിപെട്ടു. പുത്രനെ രാജ്യഭാരമേല്പിച്ച്, ഗംഗാസരയൂസംഗമതീൎത്ഥത്തിൽ ദേഹത്യാഗംചെയ്തു് അജൻ സ്വൎഗ്ഗം പ്രാപിക്കുകയുംചെയ്തു.

## ഒമ്പതാം സർഗ്ഗം

ദശരഥൻ രാജ്യഭരണം തുടങ്ങി. അച്ഛൻെറയും മുത്തച്ഛൻെറയും ഭരണപാരമ്പൎയ്യം നിലനിൎത്തി. കൌസല്യ കൈകേയി സുമിത്ര എന്ന മൂന്നു പത്നിമാരെയും ലഭിച്ചു. ഭൂമി മുഴുവൻ ജയിച്ചു. സ്വൎഗ്ഗത്തിൽ ദേവേന്ദ്രനു യുദ്ധത്തിൽ അസുരരെ ജയിക്കാൻ സഹായത്തിനു പോവുകയുമുണ്ടായി. യാഗങ്ങളും പലതു ചെയ്തു.

ഒരു വസന്തകാലം. ദശരഥൻ വിനോദകൌതുകത്താൽ രാജ്യഭാരം മന്ത്രിമാരെ ഏല്പിച്ചു നായാട്ടിനു പുറപ്പെട്ടു. ഏറെ നാൾ വേട്ടയാടി നടന്നു. ഒരു ദിവസം കുതിരപ്പുറത്തു് ഓററയ്ക്കു കൂട്ടം തെററിപ്പോയി തമസാ നദീതീരത്തെത്തി. അവിടെ നദിയിൽനിന്നു് ഉച്ചത്തിൽ ഒരു ശബ്ദം കേട്ടു. ആനയുടെ ചിന്നംവിളിയാണെന്നു തെററിദ്ധരിച്ചു. ശബ്ദം കേട്ട ദിക്കിലേക്കു ഒരമ്പയച്ചു. ഉടനെ ''അയ്യോ അച്ഛാ'' എന്ന നിലവിളിയാണു് കേട്ടതു്. ചെന്നു നോക്കിയപ്പോൾ കണ്ടതു് അമ്പു തറച്ചു വീണു കിടക്കുന്ന ഒരു മുനികുമാരനെയായിരുന്നു. വർത്തമാനമന്വേഷിച്ചപ്പോൾ അതൊരു വൈശ്യമുനിയുടെ പുത്രനാണെന്നും കണ്ണു കാണാത്ത അച്ഛനമ്മമാർക്കു വെള്ളത്തിനു വന്നതായിരുന്നുവെന്നും കുടത്തിൽ വെള്ളം നിറയുന്ന ശബ്ദമാണു് താൻ കേട്ടതെന്നും അറിഞ്ഞു് അത്യന്തം പശ്ചാത്തപിച്ചു. മുനികുമാരനെ താങ്ങിപ്പിടിച്ചു് അച്ഛനമ്മമാരുടെ അടുക്കലേക്കു കൊണ്ടുപോയി. അവരെ വിവരമറിയിച്ചു. മുനികുമാരൻ മരിച്ചു. അങ്ങേരും പുത്രദുഃഖംകൊണ്ടു മരിക്കാനിടവരുമെന്നു വൃദ്ധൻ ദശരഥനെ ശപിച്ചു. പുത്രനില്ലാത്ത തനിക്കു് ഈ ശാപവും ഒരനുഗ്രഹമാണെന്നു കരുതിയും എന്നാലും ഇങ്ങനെ ഒരു പാപം വന്നുപെട്ടുവല്ലോ എന്നു പശ്ചാത്തപിച്ചും ദശരഥൻ മടങ്ങി.

## പത്താം സർഗ്ഗം

വളരെക്കാലത്തേക്കു ദശരഥനു സന്തതിയുണ്ടായില്ല. ഋശ്യശൃംഗാദി മഹർഷിമാരുടെ ആഭിമുഖ്യത്തിൽ പുത്രകാമേഷ്ടിയെന്ന യാഗം ചെയ്യാൻ തുടങ്ങി.

അക്കാലത്തു ദേവന്മാർ പാലാഴിയിൽച്ചെന്നു വിഷ്ണുവിനോടു രാവണാദിരാക്ഷസന്മാർ ചെയ്യുന്ന ലോകദ്രോഹമറിയിച്ചു. വിഷ്ണു മറുപടി പറഞ്ഞു— 'ബ്രഹ്മവരം നിമിത്തം രാവണനെ ദേവന്മാർക്കു വധിക്കാൻ പററില്ല. ഞാൻ ദശരഥപുത്രനായി ജനിച്ചു രാവണനെ സംഹരിച്ചുകൊള്ളാം' വിഷ്ണുവിൻെറ സഹായത്തിനു വേണ്ടി ഇന്ദ്രാദിദേവന്മാരും ഭൂമിയിൽ അംശാവതാരംചെയ്തു.

പുത്രകാമേഷ്ടിയുടെ അവസാനത്തിൽ അഗ്നിയിൽനിന്നു് ഒരു പുരുഷൻ പൊൻപാത്രത്തിൽ വിഷ്ണുചൈതന്യത്തിൻെറ അനുപ്രവേശമുള്ള പായസവുമേന്തി പ്രത്യക്ഷപ്പെട്ടു. ദശരഥനു് അതു കൊടുത്തു പത്നിമാരെ സേവിപ്പിക്കാനുപദേശിച്ചു് അന്തർദ്ധാനവുംചെയ്തു.

ദശരഥൻ പായസത്തിൽ പകുതി കൌസല്യയ്ക്കും മറേറ പകുതി കൈകേയിയ്ക്കും കൊടുത്തു. അവർ തങ്ങൾക്കു കിട്ടിയതിൽ പകുതിവീതം സുമിത്രയ്ക്കു കൊടുത്തു. അതിൻെറ ഫലമായി പുണ്യലഗ്നങ്ങളിൽ കൌസല്യയിൽ ശ്രീരാമനും കൈകേയിയിൽ ഭരതനും സുമിത്രയിൽ ലക്ഷ്മണശത്രുഘ്നന്മാരും ജനിച്ചു. അവർ വിനീതന്മാരും തേജസ്വികളുമായി വളർന്നു വന്നു യൌവനദശയിലെത്തി.

# പതിനൊന്നാം സർഗ്ഗം

ഒരു ദിവസം വിശ്വാമിത്രമഹർഷി വന്നു ദശരഥനോടു, യാഗരക്ഷയ്ക്കു രാമനെ അയച്ചുതരണമെന്നപേക്ഷിച്ചു. മനഃപ്രയാസത്തോടുകൂടെയാണെങ്കിലും ലക്ഷ്മണനോടുകൂടെ രാമനെ അയച്ചുകൊടുത്തു. വിശ്വാമിത്രൻ ഉപദേശിച്ചുകൊടുത്ത ബലാതിബലകളെന്ന വിദ്യകളുടെ പ്രഭാവത്താൽ അവർ വിശപ്പും ദാഹവും ക്ഷീണവും കൂടാതെ ഗുരുവിനെ പിൻതുടർന്നു. വഴിക്കു എതിരിട്ടുവന്ന താടകയെന്ന രാക്ഷസിയെ രാമൻ ഒരമ്പയച്ചു യമലോകത്തിലേക്കയച്ചു. വിശ്വാമിത്രൻ തൻെറ തപോവനത്തിലെത്തി യാഗമാരംഭിച്ചു. രാക്ഷസന്മാർ വിഘ്നത്തിനു മുതിർന്നു. അവരിൽ രണ്ടുപേരായിരുന്നു പ്രധാനികൾ. രാമൻ വായവ്യാസ്ത്രം പ്രയോഗിച്ചു മാരീചനെ പറപറപ്പിച്ചു. സുബാഹുവിനെ ഒരു കത്തിയമ്പയച്ചു നുറുക്കിയിടുകയും ചെയ്തു.

യാഗം ഭംഗിയായി കഴിഞ്ഞുകൂടി. അവഭൃഥസ്നാനാനന്തരം വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ തലയിൽ കൈവെച്ച് അനുഗ്രഹിച്ചു.

മിഥിലയിൽ യജ്ഞമാരംഭിച്ചിട്ടുള്ള ജനകരാജാവു വിശ്വാമിത്രനെ ക്ഷണിച്ചിരുന്നു. അവിടെ വിശേഷപ്പെട്ട വില്ലുണ്ടെന്നു കേട്ടപ്പോൾ കാണാൻ കൌതുകം പ്രദർശിപ്പിച്ച രാമലക്ഷ്മണന്മാരെയും വിശ്വാമിത്രൻ കൂടെ കൊണ്ടുപോയി. പോകുംവഴിക്ക് ഒരാശ്രമത്തിൽ വളരെക്കാലമായി പാറയായിക്കിടന്നിരുന്ന ഗൌതമപത്നിയായ അഹല്യയ്ക്കു രാമൻെറ പാദപാംസുക്കൾ ഏല്ക്കുകയാൽ ശാപമോക്ഷംവന്നു പൂർവ്വരൂപം ലഭിക്കുകയുണ്ടായി.

രാമലക്ഷ്മണന്മാരോടുകൂടി വന്ന വിശ്വാമിത്രനെ ജനകൻ എതിരേററു സല്ക്കരിച്ചു. യാഗം കഴിഞ്ഞപ്പോൾ വിശ്വാമിത്രൻ ജനകനോടു പറഞ്ഞു—"രാമനു് ഇവിടെയുള്ള വില്ലു് ഒന്നുകണ്ടാൽക്കൊള്ളാമെന്നു'ണ്ടെന്നു്. ജനകൻ കിങ്കരസംഘത്തെ അയച്ചു ശൈവചാപം എടുത്തുകൊണ്ടുവരിച്ചു. രാമൻ വില്ലെടുത്തു കുലയേററി. ഊക്കിൽ വലിച്ചു. വില്ലു മുറിഞ്ഞുപോയി. അതിൻെറ ഭയങ്കരശബ്ദം പരശുരാമനെ കോപിപ്പിക്കുന്നതായിരുന്നു.

ജനകൻ സന്തുഷ്ടനായി. സീതയെ രാമനു നല്കാൻ തീർച്ചയാക്കി. ദശരഥനു് അയോദ്ധ്യയിലേക്കു വിവരമറിയിക്കാനും ക്ഷണിക്കാനുമായി ആളെ അയച്ചു. ദശരഥൻ ഭരതശത്രുഘ്നന്മാരെയുംകൂട്ടി സൈന്യസമേതം വന്നു. ദശരഥൻെറ നാലു മക്കൾക്കു മിഥിലയിലുണ്ടായിരുന്ന നാലു കന്യകമാരെ വിവാഹംചെയ്തുകൊടുത്തു. രാമനു സീതയെ, ലക്ഷ്മണനു് ഊർമ്മിളയെ, ഭരതനു മാണ്ഡവിയെ, ശത്രുഘ്നനു ശ്രുതകീർത്തിയെ. വിവാഹം കഴിഞ്ഞു വധുക്കളോടും പുത്രന്മാരോടുംകൂടി ദശരഥൻ മിഥിലയിൽനിന്നു മടങ്ങി.

പെട്ടെന്നു പല ദുർന്നിമിത്തങ്ങളും കണ്ടു. തുടൻ കുപിതനായ പരശുരാമൻ വില്ലുമായി മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ദശരഥൻ പരിഭ്രമിച്ചു എതിരേല്ക്കാൻ ചെന്നതു വകവെക്കാതെ രാമൻെറ നേരെ ചെന്നു. 'നീ ശിവൻെറ വില്ലു വലിച്ചു മുറിച്ചുവല്ലോ. എൻെറ വില്ലൊന്നു ഞാണേററി അമ്പു തൊടുത്തു വലിക്കുക. എന്നാൽ നീ എന്നെ ജയിച്ചതായി ഞാൻ സമ്മതിക്കാം. അല്ലെങ്കിൽ കൈകൂപ്പി എന്നോടു അഭയം യാചിക്കുക' എന്നായി പരശുരാമൻ. ശ്രീരാമൻ ഒന്നു ചിരിച്ചു് ആ വില്ലു വാങ്ങി അതിൻെറ ഒരു തല നിലത്തു കുത്തി മറേറത്തല പിടിച്ചു താഴ്ത്തി ഞാണേററി അമ്പു തൊടുത്തു. പരശുരാമൻ ശാന്തനായി. രാമൻ, ബ്രാഹ്മണനെ കൊല്ലരുതാത്തയാൽ നിർദ്ദയം പ്രഹരിക്കാതെ ചോദിച്ചു—'ഞാൻ ഈ ശരം കൊണ്ടു അങ്ങയ്ക്കു നടക്കാൻ വയ്യാതാക്കുകയോ, സ്വർഗ്ഗലോകം ഇല്ലാതാക്കുകയോ വേണ്ടതു്?' പരശുരാമൻ മറുപടി പറഞ്ഞു—'മനുഷ്യനായ അങ്ങയുടെ വൈഷ്ണവതേജസ്സു കാണാൻവേണ്ടി ഞാൻ അങ്ങയെ കോപിപ്പിച്ചതാണു്. എനിക്കു പുണ്യസ്ഥലങ്ങളിലേക്കു തീർത്ഥയാത്ര ചെയ്യണമെന്നുണ്ടു്. എന്നെ നടക്കാൻ വയ്യാതാക്കരുതു്. സ്വർഗ്ഗലോകം ഇല്ലാതാകുന്നതിൽ എനിക്കു ഖേദമില്ല'. ശ്രീരാമൻ സമ്മതിച്ചു. പരശുരാമനെ വന്ദിച്ചു. പരശുരാമൻ ശ്രീരാമനെ അനുഗ്രഹിച്ചു പോയി. ദശരഥൻ സന്തുഷ്ടനായി പുത്രന്മാരോടും വധുക്കളോടുംകൂടി അയോദ്ധ്യയിൽ മടങ്ങിയെത്തുകയും ചെയ്തു.

## പന്ത്രണ്ടാം സർഗ്ഗം

ദശരഥനു വയസ്സായി. രാമനെ ഭരണമേല്പിക്കാനാലോചിച്ചു. പൌരന്മാർക്കെല്ലാം അതു വളരെ സന്തോഷമായി. എന്നാൽ കൈകേയി അതു തടഞ്ഞു. തനിക്കു തരാമെന്നേററിരുന്ന രണ്ടു വരവും അപ്പോൾ കിട്ടണമെന്നാവശ്യപ്പെട്ടു. രാമൻ പതിന്നാലുകൊല്ലം കാട്ടിൽപോയി താമസിക്കണമെന്നും ഭരതനെ രാജാവാക്കി വാഴിക്കണമെന്നുമാണു് രണ്ടു വരം. അച്ഛൻെറ സത്യം രക്ഷിക്കാൻവേണ്ടി രാമൻ മരവുരി ധരിച്ചു കാട്ടിലേക്കു പോയി. സീതാലക്ഷ്മണന്മാരും ഒപ്പം പോയി. പുത്രവിയോഗദുഃഖത്താൽ ദശരഥൻ മരിച്ചു. ഭരതൻ അമ്മാമൻെറകൂടെ കേകയരാജ്യത്തായിരുന്നു. ഭരതനു്, വന്നപ്പോഴാണു് കാര്യം മനസ്സിലായതു്. രാജ്യം സ്വീകരിച്ചില്ലെന്നുമാത്രമല്ല, ചിത്രകൂടവനത്തിൽച്ചെന്നു് അച്ഛൻെറ മരണമറിയിച്ചു രാമനെത്തിരിച്ചു വിളിച്ചു. അച്ഛൻെറ വാക്കു തെററിക്കില്ലെന്നു രാമൻ പറഞ്ഞപ്പോൾ ഭരതൻ രാമപാദുകകളുമായി മടങ്ങേണ്ടി വന്നു. ഭരതൻ അയോദ്ധ്യയിൽ പ്രവേശിക്കാതെ നന്ദിഗ്രാമത്തിൽപാർത്തു്, രാമപാദുകകൾവെച്ചു പൂജിച്ചു അവയുടെ കീഴിൽ രാജ്യഭരണം നടത്താൻ തുടങ്ങി.

രാമൻ സീതാലക്ഷ്മണന്മാരോടുകൂടി തെക്കോട്ടു യാത്രയായി. അത്രി മഹർഷിയെ വന്ദിച്ചു. സീതയെ അപഹരിക്കാൻ വന്ന വിരാധനെ വധിച്ചു. അഗസ്ത്യൻെറ നിയോഗപ്രകാരം പഞ്ചവടിയിൽ പാർത്തുവരവേ രാവണൻെറ സഹോദരി ശൂർപ്പണഖ രാമനെ ചെന്നു ഭർത്താവായി വരിച്ചു.

രാമൻ അവളെ ലക്ഷ്മണന്റെ അടുക്കലേക്കയച്ചു, ലക്ഷ്മണനും ഉപേക്ഷിച്ചപ്പോൾ വീണ്ടും രാമനെ ആശ്രയിച്ചു. അപ്പോൾ സീത ചിരിച്ചു. ശൂർപ്പണഖയ്ക്കു കോപംവന്നു. അവൾ രാക്ഷസീരൂപം കൈക്കൊണ്ടു. സീതയ്ക്കു പേടിയായി. ലക്ഷ്മണൻ വാളൂരിച്ചെന്നു മൂക്കും ചെവിയുമരിഞ്ഞു ശൂർപ്പണഖയെ വിരൂപയാക്കി വിട്ടു. അവൾ താക്കീതു ചെയ്തു പോയി ജനസ്ഥാനത്തു ചെന്നു ഖരാദികളെ വിവരം ധരിപ്പിച്ചു. ഖരദൂഷണത്രിശിരസ്സുകളും ആയിരക്കണക്കിൽ രാക്ഷസസൈന്യങ്ങളും രാമന്റെ നേരെ യുദ്ധത്തിനു വന്നു. ലക്ഷ്മണനെ സീതയുടെ രക്ഷയ്ക്കാക്കി ശ്രീരാമനൊറ്റയ്ക്കു് അവരെയെല്ലാം നിഗ്രഹിച്ചു

ശൂർപ്പണഖ പിന്നെ ചെന്നു ഖരാദിവധംവരെയുള്ള കഥ രാവണനെ അറിയിച്ചു. രാവണൻ, മാരീചനെ പൊന്മാനിന്റെ രൂപത്തിലയച്ചു രാമലക്ഷ്മണന്മാരെ അകററി സീതയെ അപഹരിച്ചു. അതു തടയാൻ ചെന്ന ജടായുവിനെ രാവണൻ വെട്ടി വീഴ്ത്തി.

സീതയെ തിരഞ്ഞു പുറപ്പെട്ട രാമലക്ഷ്മണന്മാർ ജടായുവിൽനിന്നു മനസ്സിലാക്കി, രാവണനാണു് സീതയെ അപഹരിച്ചതെന്നു്. പിന്നെ കബന്ധനെക്കൊന്നു ചെന്നു സുഗ്രീവനുമായി സഖ്യം ചെയ്തു, തുടന്നു ബാലിയെ വധിച്ചു സുഗ്രീവനെ കാഷ്കിന്ധാധിപതിയാക്കി.

സീതാന്വേഷണത്തിനുപോയ വാനരന്മാരിൽ ഹനൂമാൻ സമ്പാതിയിൽനിന്നു സീത ലങ്കയിലുണ്ടെന്നു മനസ്സിലാക്കി സമുദ്രം ചാടിക്കടന്നു ലങ്കയിൽച്ചെന്നു സീതയെ തിരഞ്ഞു കണ്ടെത്തി രാമാംഗുലീയംകൊടുത്തു രാമസന്ദേശമറിയിച്ചാശ്വസിപ്പിച്ചു പിന്നെ, അക്ഷകുമാരനെക്കൊന്നു് ഇന്ദ്രജിത്തിന്റെ നാഗാസ്ത്രത്താൽ തെല്ലിട ബന്ധിക്കപ്പെട്ടു ലങ്ക ദഹിപ്പിച്ചു പോന്നു സീതയുടെ ചൂഡാരത്നം ശ്രീരാമനു നൽകുകയും ചെയ്തു.

ശ്രീരാമൻ വാനരസൈന്യങ്ങളുമായി പുറപ്പെട്ടു തെക്കേക്കടലിന്റെ കരയ്ക്കെത്തി. അപ്പോഴേക്കു വിഭീഷണൻ രാമനെ വന്നാശ്രയിച്ചു. രാമൻ വിഭീഷണനു ലങ്കാധിപത്യം നല്ലാമെന്നു പ്രതിജ്ഞയും ചെയ്തു.

രാമൻ വാനരന്മാരെക്കൊണ്ടു സമുദ്രത്തിനു സേതുബന്ധനം ചെയ്യിച്ചു് അതിലൂടെ കടന്നുചെന്നു ലങ്ക വളഞ്ഞു. ഭയങ്കരമായ യുദ്ധം നടന്നു. മേഘനാദവധവും കുംഭകർണ്ണവധവും കഴിഞ്ഞപ്പോൾ രാവണൻതന്നെ യുദ്ധത്തിനു പുറപ്പെട്ടു. ദേവേന്ദ്രൻ രാമനു തേരയച്ചുകൊടുത്തു. യുദ്ധത്തിൽ നേരിട്ടു കണ്ടപ്പോൾ രാമരാവണന്മാക്കു പരസ്പരം ബഹുമാനം തോന്നി. നീണ്ട യുദ്ധത്തിനുശേഷം രാമൻ ബ്രഹ്മാസ്ത്രംകൊണ്ടു രാവണനെ നിഗ്രഹിച്ചു. ദേവന്മാർ പുഷ്പവഷം ചെയ്തു.

ശ്രീരാമൻ അഗ്നിശുദ്ധയായ സീതയെ സ്വീകരിച്ചു. വിഭീഷണനു ലങ്കാധിപത്യം നല്കി. വിഭീഷണസുഗ്രീവന്മാരോടും ലക്ഷ്മണനോടുംകൂടി സീതയോടൊപ്പം പുഷ്പകവിമാനത്തിലേറി അയോദ്ധ്യയിലേക്കു പുറപ്പെടുകയും ചെയ്തു.

## പതിമൂന്നാം സർഗ്ഗം

ലങ്കയിൽനിന്നു അയോദ്ധ്യയിലേക്കു വിമാനത്തിൽ മടങ്ങുമ്പോൾ കാണുന്ന കാഴ്ചകൾ സീതയ്ക്കു വിവരിച്ചുകൊടുത്തുകൊണ്ടിരുന്നു, ശ്രീരാമൻ. സേതു, സമുദ്രം, ജനസ്ഥാനത്തിലെ ആശ്രമങ്ങൾ, മാല്യവാൻപർവ്വതം, പമ്പാസരസ്സ്, ഗോദാവരീനദി, പഞ്ചവടി, അഗസ്ത്യാശ്രമം, പഞ്ചാപ്സരസ്തീർത്ഥം, സുതീക്ഷ്ണാശ്രമം, ശരഭംഗതപോവനം, ചിത്രകൂടപർവ്വതം, ഗംഗ, അത്രിതപോവനം, ശ്യാമവടം, ഗംഗായമുനാസംഗമം, ശൃംഗിവേരപുരം, സരയൂനദി, ഇവയുടെയെല്ലാം വർണ്ണനമുണ്ട്, ഈ സർഗ്ഗത്തിൽ. സമുദ്രവർണ്ണനവും ഗംഗായമുനാസംഗമവർണ്ണനവും മററും അതിമനോഹരമാണ്.

രാമാദികൾ വരുന്ന വിവരം ഹനുമാൻ മുൻകൂട്ടിച്ചെന്നു ഭരതനെ അറിയിച്ചു. ഭരതൻ മന്ത്രിവൃദ്ധന്മാരോടും പൌരജനങ്ങളോടും കൂടിച്ചെന്നെതിരേററു. അങ്ങനെ രാമാദികൾ അയോദ്ധ്യയിൽ മടങ്ങിയെത്തി.

## പതിന്നാലാം സർഗ്ഗം

രാമലക്ഷ്മണന്മാരും സീതയും അമ്മമാരെച്ചെന്നു വന്ദിച്ചു. അവരുടെ ആനന്ദാശ്രുക്കളെക്കൊണ്ടുള്ള അഭിഷേകം ശ്രീരാമനു് ആദ്യം നടന്നു. പിന്നെ വിധിപ്രകാരമുള്ള പട്ടാഭിഷേകവും നടന്നു. അനന്തരം തേരിൽ ഭരതൻ വെൺകൊററക്കുട പിടിച്ചും ലക്ഷ്മണശത്രുഘ്നന്മാർ വെഞ്ചാമരം വീശിയും രാജധാനിയിൽ പ്രവേശിച്ചു.

അഭിഷേകാഘോഷമെല്ലാം കഴിഞ്ഞതിനുശേഷം ശ്രീരാമൻ വിഭീഷണാദിരാക്ഷസന്മാരോടും സുഗ്രീവാദിവാനരന്മാരോടുംകൂടി പത്തുപതിനഞ്ചു ദിവസം സുഖമായി താമസിച്ചു. അവരെ യാത്രയാക്കി. പുഷ്പകവിമാനം വൈശ്രവണൻെറ അടുക്കലേക്കു തിരിച്ചയച്ചു.

രാമൻെറ രാജ്യഭാരം തുടങ്ങി. ജനങ്ങളെല്ലാം വളരെ സന്തോഷിച്ചു. ക്രമത്തിൽ സീത ഗർഭിണിയായി. രാമൻ സീതയോടു എന്തിനാണു് ആഗ്രഹമുള്ളതെന്നു ചോദിച്ചു. ഗംഗാതീരത്തിലുള്ള തപോവനങ്ങളെല്ലാം ഒന്നു ചെന്നു കണ്ടാൽക്കൊള്ളാമെന്നുണ്ടെന്നു സീത പറഞ്ഞു. അന്നുതന്നെ ഒരു ചാരനിൽനിന്നു രാമനു മനസ്സിലായി, രാവണഗൃഹത്തിൽ പാർത്തിരുന്ന സീതയെ താൻ സ്വീകരിച്ചതിൽ ചിലക്കു് എതിരഭിപ്രായമുണ്ടെന്നു്. രാമൻ വളരെ സങ്കടത്തിലായി. ചിന്തയിൽ മുഴുകി. സീതയെ ഉപേക്ഷിക്കാൻതന്നെ ഉറച്ചു. അനുജന്മാരെ വരുത്തി കാര്യമറിയിച്ചു. ലക്ഷ്മണനെ പ്രത്യേകം വിളിച്ചു പറഞ്ഞു, 'സീതയ്ക്കു തപോവനങ്ങളിലേക്കു പോവാൻ ആഗ്രഹമുണ്ടു്. അക്കാര്യം പറഞ്ഞു കൂട്ടിക്കൊണ്ടുപോയി വാല്മീകിയുടെ ആശ്രമത്തിന്നടുക്കൽ വിട്ടിട്ടുപോന്നേക്കു' എന്നു്. ലക്ഷ്മണനു് അനുസരിക്കാതിരിക്കാൻ കരുത്തുണ്ടായില്ല.

സീതയെ കൂട്ടിക്കൊണ്ടുപോയി ഗംഗ കടത്തിയാക്കിയതിന്നുശേഷം ലക്ഷ്മണൻ ജ്യേഷ്ഠൻെറ കല്പന സീതയെ അറിയിച്ചു. സീത ബോധം കെട്ടു വീണു. ലക്ഷ്മണൻ ആശ്വസിപ്പിച്ചു. വാല്മീകിയുടെ ആശ്രമത്തിലേക്കുള്ള വഴി പറഞ്ഞുകൊടുത്തു സീതയെ പ്രദക്ഷിണംവെച്ചു നമസ്കരിച്ചു ക്ഷമാപണംചെയ്തു. സീത, രാമനോടും അമ്മമാരോടും പറയേണ്ടതു ലക്ഷ്മണനോടു പറഞ്ഞയച്ചു. ലക്ഷ്മണൻ മടങ്ങിയ തോടുകൂടി സീത സങ്കടം സഹിക്കാതെ വാവിട്ടു കരഞ്ഞുപോയി.

ദർഭപ്പുല്ലും ചമതയും കൊണ്ടുവരാൻ പോയിരുന്ന വാല്മീകി കരച്ചിൽ കേട്ടു പാഞ്ഞു ചെന്നു. ധ്യാനദൃഷ്ടികൊണ്ടു കാര്യം മനസ്സിലാക്കി സീതയെ സമാധാനിപ്പിച്ചു കൂട്ടിക്കൊണ്ടുപോയി താപസിമാരുടെകൂടെ പാർപ്പിച്ചു. സീത ആശ്രമജീവിതവുമായി കഴിഞ്ഞുകൂടി.

ലക്ഷ്മണൻവന്നു ജ്യേഷ്ഠനെ വിവരമറിയിച്ചു. ശ്രീരാമനും വളരെയധികം സങ്കടമനുഭവിച്ചു. സീതയെ മറക്കാൻ രാമനു കഴിഞ്ഞില്ല.

ശ്രീരാമൻ, തൻെറ പ്രതിമ പത്നീസ്ഥാനത്തു വെച്ചിട്ടാണ് യാഗം ചെയ്തതെന്നു കേട്ടപ്പോഴും സീതയ്ക്ക് കുറച്ചാശ്വാസമുണ്ടായി. തന്നെ ഭർത്താവു മനസ്സിൽനിന്നു ഉപേക്ഷിച്ചിട്ടില്ലല്ലോ.

## പതിനഞ്ചാം സർഗ്ഗം

കാളിന്ദീതീരത്തിൽ പാർക്കുന്ന മഹർഷിമാർ ലവണാസുരനെക്കൊണ്ടുള്ള ഉപദ്രവം ശ്രീരാമനെ വന്നറിയിച്ചു. ശൂലമില്ലാത്ത സമയംനോക്കി വേണം അയാളോടു നേരിടുവാൻ എന്നും അവർ ഉപദേശിച്ചു.

ശ്രീരാമൻ ലവണാസുരനെ കൊല്ലാൻ ശത്രുഘ്നനെ നിയോഗിച്ചു. ശത്രുഘ്നൻ വലിയ സൈന്യത്തോടുകൂടി പുറപ്പെട്ടു. യാത്രയിൽ ഒരു രാത്രി വാല്മീകിയുടെ ആശ്രമത്തിലാണ് താമസമുണ്ടായതു്. അന്നുതന്നെയാണ് സീത രണ്ടു പുത്രന്മാരെ– കുശലവന്മാരെ– പ്രസവിച്ചതും. സന്തുഷ്ടനായ ശത്രുഘ്നൻ പിന്നെച്ചെന്ന് ശൂലമില്ലാത്ത സന്ദർഭം നോക്കി ലവണാസുരനോടെതിർത്തു. മരം പറിച്ചടിച്ചും പാറ പുഴക്കി എറിഞ്ഞും മററുമായിരുന്നു, ലവണൻെറ യുദ്ധം. ഒടുവിൽ വൈഷ്ണാവാസ്ത്രം പ്രയോഗിച്ചു ശത്രുഘ്നൻ ലവണനെ വധിച്ചു.

കാളിന്ദീതീരത്തിൽ ശത്രുഘ്നൻ മധുരാപുരിസ്ഥാപിച്ചു അവിടെ താമസമാക്കി.

വാല്മീകി കുശലവന്മാൎക്കു വേദം പഠിപ്പിച്ചതിന്നുശേഷം അവരെ തൻെറ രാമായണകാവ്യം പാടാൻ ശീലിപ്പിച്ചു.

ശത്രുഘ്നനു ശത്രുഘാതി, സുബാഹു എന്നു രണ്ടു പുത്രന്മാരുണ്ടായി. ശത്രുഘാതിയെ മധുരയിലും സുബാഹുവിനെ വിദിശയിലും രാജാവാക്കി വാഴിച്ചു ശത്രുഘ്നൻ ശ്രീരാമൻെറ അടുക്കലേക്കു മടങ്ങി. സീതയ്ക്കു പുത്രന്മാരുണ്ടായകാര്യം താൻ സമയമാവുമ്പോഴും അറിയിച്ചുകൊള്ളാമെന്നു

വാല്മീകി പറഞ്ഞിരുന്നതുകൊണ്ടു ശത്രുഘ്നൻ അക്കാര്യം രാമനോടു പറയുകയുണ്ടായില്ല.

അക്കാലത്തു ഒരു ബ്രാഹ്മണൻ അകാലമൃത്യുവടഞ്ഞ തന്റെ പുത്രനേയും എടുത്തുകൊണ്ടു രാമന്റെ മുമ്പിൽച്ചെന്നു രാമനെ അധിക്ഷേപിച്ചു പറഞ്ഞു. ആ ബ്രാഹ്മണനോടു കുറച്ചു ക്ഷമിച്ചിരിക്കാൻ പറഞ്ഞു പുഷ്പകവിമാനം സ്മരിച്ചുവരുത്തി അതിൽ കയറി രാമൻ യമന്റെനേരെ യുദ്ധത്തിനു പുറപ്പെട്ടു. അപ്പോൾ ഒരശരീരിവാക്കു കേൾക്കായി. രാജാവേ! പ്രജകളുടെ ഇടയിൽ ഒരധർമ്മം നടക്കുന്നുണ്ടു്. അതന്വേഷിച്ചു പരിഹാരം ചെയ്താൽ കാര്യം സാധിക്കും. ഇതു കേട്ടപ്പോൾ വേഗത്തിൽ വിമാനത്തിൽക്കേറി തിരച്ചിൽ തുടങ്ങി. ഒരുത്തൻ ചുവട്ടിൽ തീ പുകച്ചു ഒരു മരത്തിന്റെ മുകളിൽ തല കീഴ്പ്പോട്ടാക്കി തൂങ്ങിനിന്നു തപസ്സുചെയ്യുന്നതു കണ്ടു. അന്വേഷിച്ചപ്പോൾ ശംബുകനെന്ന ശൂദ്രനാണു്, സ്വർഗ്ഗം കിട്ടാൻവേണ്ടി തപസ്സു ചെയ്യുകയാണു് എന്നയാൾ പറഞ്ഞു. തനിക്കധികാരമില്ലാത്ത തപസ്സു ചെയ്യുന്ന ആ ശൂദ്രനെ രാമൻ വധിച്ചു. ശൂദ്രനു സൽഗതി കിട്ടി. ബ്രാഹ്മണപുത്രൻ ജീവിക്കുകയുംചെയ്തു. രാമൻ മടങ്ങുമ്പോൾ അഗസ്ത്യമഹർഷി സമുദ്രദത്തമായ ഒരലങ്കാരം സമ്മാനിക്കുകയുണ്ടായി.

പിന്നെ രാമൻ കേമമായ ഒരശ്വമേധയാഗം നടത്തി. വിഭീഷണാദിരാക്ഷസന്മാരും സുഗ്രീവാദിവാനരന്മാരും കാഴ്ചകളുമായി വന്നിരുന്നു.

അക്കാലത്തു കുശലവന്മാർ ഗുരുനിയോഗമനുസരിച്ചു് അങ്ങിങ്ങു രാമായണം പാടി നടന്നിരുന്നു. അതു കേട്ടറിഞ്ഞു രാമനും അവരെ വരുത്തി രാമായണം പാടിച്ചു. അതു കേട്ടപ്പോൾ സദസ്സിന്റെ കണ്ണു നിറഞ്ഞു. രാമന്റെ തനി ഛായയുള്ള ആ ബാലന്മാരെ കണ്ടിട്ടു ജനങ്ങൾക്കു അത്ഭുതമായി. അവർക്കെന്തുവേണമെങ്കിലും നൽകാമെന്നു രാജാവു പറഞ്ഞപ്പോൾ അവർ ഒന്നും വേണ്ടെന്നു പറഞ്ഞു. അപ്പോൾ ജനങ്ങളുടെ അത്ഭുതം വർദ്ധിച്ചു.

രാമൻ ചോദിച്ചു നിങ്ങളെ ആരാണു് പാട്ടു പഠിപ്പിച്ചതെന്നു്. അവർ പറഞ്ഞു—'വാല്മീകി' എന്നു്. രാമനും അനുജന്മാരുംകൂടി വാല്മീകിയെ ചെന്നു കണ്ടു തന്റെ ദേഹമൊഴികെ രാജ്യംമുഴുവനും വാല്മീകിക്കു സമർപ്പിച്ചു. കുശലവന്മാർ സീതാസുതന്മാരാണെന്നും സീതയെ സ്വീകരിക്കുമാറാകണമെന്നും വാല്മീകി രാമനോടപേക്ഷിച്ചു, 'സീത എന്റെ മുമ്പിൽവെച്ചു അഗ്നിയിൽ ശുദ്ധി തെളിയിച്ചിട്ടുള്ളതാണു്. ഇവിടെയുള്ള ജനങ്ങൾ അതു വിശ്വസിക്കുന്നില്ല. തന്റെ പാതിവ്രത്യത്തെക്കുറിച്ചു സീത ജനങ്ങളെ വിശ്വസിപ്പിച്ചാൽ സീതയെയും പുത്രന്മാരേയും സ്വീകരിക്കാൻ ഞാൻ ഒരുക്കമാണു്', എന്നു പറഞ്ഞു രാമൻ. വാല്മീകി ശിഷ്യന്മാരെ അയച്ചു സീതയെ വരുത്തി.

പിറേറ ദിവസം രാമൻ പൌരന്മാരെയെല്ലാം വരുത്തി. വാല്മീകിയെ വിവരം അറിയിച്ചു. സീതയും പുത്രന്മാരുമായി വാല്മീകി വന്നു. കാവിവസ്ത്രം ധരിച്ചു തൻെറ കാൽക്കലേക്കുമാത്രം നോക്കി വരുന്ന സീതയെ കണ്ടപ്പോറം സീതയുടെ ശുദ്ധി ബോധ്യമായി. ജനങ്ങളെല്ലാം തല താഴ്ത്തി. രാമൻെറ സമീപത്തിൽ പീഠത്തിലിരുന്ന വാല്മീകി സീതയോടു പറഞ്ഞു— 'മകളേ! തൻെറ കാര്യത്തിൽ ജനങ്ങളുടെ സംശയം തീൎത്തുകൊടുക്കു' എന്നു്. വാല്മീകി ശിഷ്യൻ ഒഴിച്ചുകൊടുത്ത വെള്ളം വാങ്ങി ആചമിച്ചു സീത സത്യമൊഴി ഉച്ചരിച്ചു— 'വാക്കു മനസ്സു പ്രവൃത്തി എന്നിവകൊണ്ടു ഞാൻ ഭൎത്താവിനെ തെററിനടന്നിട്ടില്ലെങ്കിൽ വിശ്വംഭരേ! എന്നെ ഉറംക്കൊള്ളേണമേ'. ഇതു പറഞ്ഞു കഴിഞ്ഞപ്പോറം ഭൂമി വിണ്ടു് അവിടെ ഒരു പ്രഭാമണ്ഡലം പൊങ്ങിവന്നു സിംഹാസനത്തിൽ ഭൂമിദേവി പ്രത്യക്ഷപ്പെട്ടു. സീതയെ എടുത്തു മടിയിലിരുത്തി. സീത രാമൻെറ കാൽക്കൽത്തന്നെ നോക്കിക്കൊണ്ടിരുന്നു. 'അരുതേ അരുതേ' എന്നു രാമൻ പറയുമ്പോഴേക്കും ഭൂമിദേവി പാതാളത്തിലേക്കു താണുപോയി. രാമനെ വസിഷ്ഠൻ സമാധാനിപ്പിച്ചു. യാഗം അവസാനിച്ചപ്പോറം രാമൻ എല്ലാവരേയും സൽക്കരിച്ചയച്ചു.

ഭരതനെ രാമൻ സിന്ധുദേശത്തെ രാജാവാക്കി വാഴിച്ചിരുന്നു. തക്ഷൻ പുഷ്കലൻ എന്നു ഭരതനു രണ്ടു പുത്രന്മാരുണ്ടായി. അവരുടെ പേരിൽ ഓരോ രാജധാനി സ്ഥാപിച്ചു് അവരെ അവിടെ രാജാവാക്കി വാഴിച്ചിട്ടു ഭരതനും രാമൻെറ സമീപത്തിലേക്കു പോന്നു. അംഗദൻ ചന്ദ്രകേതു എന്നു ലക്ഷ്മണനും രണ്ടു പുത്രന്മാരുണ്ടായി. അവരെ രാമൻെറ നിൎദ്ദേശമനുസരിച്ചു ലക്ഷ്മണൻ കാരാപഥരാജാക്കന്മാരാക്കി. കൌസല്യ മുതലായ അമ്മമാരും ക്രമത്തിൽ മരിച്ചു. അവരുടെ ശേഷക്രിയയും കഴിഞ്ഞു.

അക്കാലത്തൊരു ദിവസം കാലൻ മുനിവേഷത്തിൽ രാമൻെറ അടുക്കൽ എന്തോ സ്വകാൎയ്യം പറയാൻ വന്നു. 'നാം രഹസ്യം പറയുമ്പോറം ആരെങ്കിലും അവിടെ വരികയാണെങ്കിൽ ആ ആളെ ഉപേക്ഷിക്കണം' എന്നു രാമനോടു ആവശ്യപ്പെട്ടു. രാമൻ സമ്മതിച്ചു. ലക്ഷ്മണനെ കാവൽ നിൎത്തി അവർ അകത്തുപോയി സംഭാഷണത്തിലേർപ്പെട്ടു. അപ്പോഴേക്കും ദുൎവ്വാസാവു രാമനെ കാണാൻ വന്നു. ദുൎവ്വാസാവിൻെറ ശാപം പേടിച്ചു ലക്ഷ്മണൻ രാമനെച്ചെന്നു വിവരമറിയിച്ചു. ജ്യേഷ്ഠൻെറ സത്യത്തിനു ഭംഗം വരാതിരിക്കാൻവേണ്ടി ലക്ഷ്മണൻ സരയൂതീരത്തിൽ പോയി യോഗശക്തികൊണ്ടു ദേഹത്യാഗവുംചെയ്തു.

രാമൻ കുശനെ കുശാവതിപുരിയിലും ലവനെ ശരാവതീപുരിയിലും വാഴിച്ചു.

അനുജന്മാരോടുകൂടി രാമൻ വടക്കോട്ടു പുറപ്പെട്ടു. പ്രജകളെല്ലാം പിൻതുടർന്നു. രാമൻ വിമാനത്തിൽ കയറി. പിന്നിൽ വരുന്നവരെല്ലാം സരയൂനദിയിൽ മുങ്ങി സ്വർഗ്ഗത്തിലെത്തി.

# പതിനാറാം സർഗ്ഗം

ശ്രീരാമാദികളുടെ എട്ടു പുത്രന്മാരിൽ ഏഴു പേരുംകൂടി ജ്യേഷ്ഠനായ കുശനെ കുശാവതിയിൽ പ്രധാനമഹാരാജാവാക്കി വാഴിച്ചു. ഒരു ദിവസം രാത്രിയിൽ കുശൻ പാതിരയ്ക്കു ഉണർന്നു. അറയിൽ വിളക്കു കത്തുന്നുണ്ട്. കണ്ണു മിഴിച്ചു നോക്കിയപ്പോഠം വിരഹിണിയുടെ വേഷത്തിൽ ഒരു സ്ത്രീയെ കണ്ടു. ആ സ്ത്രീ കുശന്റെ മുമ്പിൽ വന്നു തൊഴുതു. തുറക്കാത്ത മുറിയിൽ അവളെക്കണ്ടു് അത്ഭുതപ്പെട്ടു ചോദിച്ചു കുശൻ—'നീ ആരാണു്, ആരുടെ ഭാര്യയാണു്, എന്റെ അടുക്കൽ വരാൻ കാരണമെന്തു്?'

അവഠം പറഞ്ഞു—'അച്ഛൻ പൌരന്മാരേയുംകൂട്ടി സ്വപദത്തിലേക്കു പോയ പുരിയുണ്ടല്ലോ, ആ അയോദ്ധ്യപുരിയുടെ അധിദേവതയാണു് ഞാൻ. വീരാഗ്രേസരനായ അങ്ങു ജീവിച്ചിരിക്കെ അളകയെപ്പോലിരുന്ന അയോദ്ധ്യ ഇപ്പോഠം വളരെ സങ്കടത്തിലാണു്. അതു കാടായി മാറിയിരിക്കുന്നു. അവിടെ കാട്ടുജന്തുക്കഠം നിറഞ്ഞിരിക്കുന്നു. അങ്ങു ഈ സ്ഥലം വിട്ടു കുലരാജധാനിയായ ആ അയോദ്ധ്യയിലേക്കു പോരണം'.

കുശൻ സമ്മതിച്ചു. അയോദ്ധ്യാധിദേവത അന്തർദ്ധാനംചെയ്തു. കുശാവതീപുരി ബ്രാഹ്മണക്കു ദാനംചെയ്തിട്ടു കുശൻ സൈന്യങ്ങളോടുകൂടി ചെന്നു് അയോദ്ധ്യപുരി നവീകരിച്ചു് അവിടെ താമസമാക്കി.

അടുത്ത ഗ്രീഷ്മർത്തുവിൽ സ്ത്രീകളോടുകൂടി സരയൂനദിയിൽ ക്രീഡിക്കാൻ കുശനു് ഒരു ആഗ്രഹം തോന്നി. അതിനു ഏർപ്പാടു ചെയ്തു. കുശൻ പുഴക്കരയിലെത്തി. സ്ത്രീകഠം സരയൂവിൽ ചെന്നിറങ്ങി നീന്തിക്കളിക്കാനും തമ്മിൽ വെള്ളം ഊക്കുവാനും തുടിക്കാനും പാടാനും തുടങ്ങി. ഇതെല്ലാം കുശൻ വഞ്ചിയിലിരുന്നു നോക്കിക്കണ്ടു. ഒടുവിൽ കുശനും അവരോടൊപ്പം വെള്ളത്തിൽ ഇറങ്ങി ക്രീഡിച്ചു. സ്ത്രീകഠം കുശന്റെ നേരെ തങ്കപ്പീച്ചാങ്കുഴൽകൊണ്ടു കുങ്കുമജലം പീച്ചി അഭിഷേകംചെയ്തു.

മുമ്പു ശംബുകവധം കഴിഞ്ഞു മടങ്ങുമ്പോഠം അഗസ്ത്യമഹർഷി രാമനു സമ്മാനിച്ചതും രാമൻ രാജ്യത്തോടൊപ്പം കുശനു നൽകിയതും ദിവ്യവും ജയപ്രദവുമായ ഒരു കടകമുണ്ടല്ലോ, അതു്, കുശൻ സ്ത്രീകളോടൊപ്പം ജലക്രീഡ ചെയ്യുന്നതിനിടയിൽ അറിയാതെ വെള്ളത്തിൽ വീണുപോയി. ജലക്രീഡ കഴിഞ്ഞു കരയ്ക്കു കയറിനോക്കുമ്പോഠം കടകം കാണാനില്ല. ഉടനെ മുങ്ങൽവിദഗ്ധന്മാരെക്കൊണ്ടു മുങ്ങിത്തപ്പിച്ചു. അവർ വന്നു പറഞ്ഞു—'ഞങ്ങഠം തിരഞ്ഞു നോക്കി. എന്നാൽ കടകം കണ്ടുകിട്ടിയില്ല. വെള്ളത്തിനുള്ളിൽ കയത്തിൽ പാർത്തുവരുന്ന കുമുദനെന്ന നാഗരാജാവു് അതു തട്ടിയെടുത്തിട്ടുണ്ടാവണം'.

ഇതു കേട്ടപ്പോൾ കശൻ കോപിച്ചു നാഗങ്ങളെ നശിപ്പിക്കാൻ വില്ലെടുത്തു ഗരുഡാസ്ത്രം തൊടുത്തു. വെള്ളമാകെ കലങ്ങിമറിഞ്ഞോളം വെട്ടി. ആ കയത്തിൽനിന്നു നാഗരാജാവു് ഒരു കന്യകയോടുകൂടി കയറി വന്നു. കയ്യിൽ കടകവുമുണ്ടായിരുന്നു. അതു കണ്ടപ്പോൾ കശൻ ഗരുഡാസ്ത്രം പിൻവലിച്ചു.

കമുദൻ വന്നു വന്ദിച്ചു പറഞ്ഞു—'അവിടുന്നു് രാമപുത്രനാണെന്നു എനിക്കറിയാം. അവിടുത്തേക്കു തിരുവുള്ളക്കേടുണ്ടാക്കുന്നതെന്തെങ്കിലും ഞാൻ ചെയ്യുമോ? കമുദ്വതിയെന്നു പേരുള്ള എൻെറ ഈ സഹോദരി പന്തടിച്ചു കളിക്കുകയായിരുന്നു അപ്പോൾ അവിടുത്തെ കടകം വന്നു വീഴുന്നതു കണ്ടു കൌതുകംകൊണ്ടു എടുത്തുപോയി. അതിതാ. തൻെറ തെററിനു പ്രായശ്ചിത്തമായിട്ടു് ഇവൾ അവിടുത്തെ ശുശ്രൂഷിക്കാൻ ആഗ്രഹിക്കുന്നു. സമ്മതിക്കാതിരിക്കരുതേ' ഇത്രയും പറഞ്ഞു കടകം കാഴ്ചവെച്ചു. കമുദ്വതിയെയും വിധിപ്രകാരം അഗ്നിസാക്ഷികമായി വിവാഹംചെയ്തുകൊടുത്തു.

## പതിനേഴാം സർഗ്ഗം

കശനു കമുദ്വതിയിൽ അതിഥിയെന്ന ഒരു പുത്രനുണ്ടായി. അതിഥിക്കു യഥാകാലം വിദ്യാഭ്യാസവും വിവാഹവും നടന്നു. അക്കാലത്തു കശൻ ദേവേന്ദ്രനു യുദ്ധത്തിൽ സഹായിക്കാൻ സ്വർഗ്ഗത്തിലേക്കു പോയി. അവിടെ വെച്ചു ദുർജ്ജയനെന്ന അസുരനുമായി യുദ്ധംചെയ്തു രണ്ടാളും മരിച്ചു. കമുദ്വതി കശനെ പിന്തുടർന്നു.

മന്ത്രിമാർ അതിഥിയെ രാജാവാക്കി വാഴിച്ചു. അതിഥിയുടെ അഭിഷേകോത്സവം വളരെ ആഘോഷത്തോടെയാണു് നടന്നതു്. രാജ്യഭരണത്തിൽ അതിനിപുണനായിരുന്നു അതിഥി. ശത്രുക്കൾപോലും അദ്ദേഹത്തിൻെറ നയത്തിൽ സന്തുഷ്ടന്മാരായി. അശ്വമേധയാഗം ചെയ്തു് അതിഥി ചക്രവർത്തിയുമായി.

## പതിനെട്ടാം സർഗ്ഗം

അതിഥി, പുത്രനായ നിഷധനു രാജ്യം നൽകി സ്വർഗ്ഗാരോഹണം ചെയ്തു. നിഷധനുശേഷം തൽപ്പുത്രനായ നളനാണു് രാജാവായതു്. നളൻെറ പുത്രൻ നഭസ്സാണു്. പുത്രനെ രാജ്യമേല്പിച്ചു നളൻ വനവാസം സ്വീകരിച്ചു. നഭസ്സിൻെറ പുത്രൻ പുണ്ഡരീകൻ, പുണ്ഡരീകൻെറ പുത്രൻ ക്ഷേമധന്വാവു്, അദ്ദേഹത്തിൻെറ പുത്രൻ ദേവാനീകൻ, ദേവാനീകൻെറ പുത്രൻ അഹീനഗു, അഹീനഗുവിൻെറ പുത്രൻ പാരിയാത്രൻ, ഇവരെല്ലാം വഴിക്കു വഴി രാജാക്കന്മാരായി. പാരിയാത്രൻ സ്വപുത്രനായ ശിലനെ യുവരാജാവാക്കി വാഴിച്ചു്, സുഖഭോഗനിരതനായി ജീവിച്ചു. ശിലനെത്തുടർന്നു് ഉന്നാഭൻ, വജ്രണാഭൻ, ശംഖണൻ, വ്യുഷിതാശ്വൻ, വിശ്വസഹൻ, ഹിരണ്യനാഭൻ, കൌസല്യൻ, ബ്രഹ്മിഷ്ഠൻ, പുത്രൻ, പുഷ്യൻ, ധ്രുവസന്ധി എന്നിവർ പുത്രപൌത്രക്രമത്തിൽ രാജാക്കന്മാരായി. സ്വപുത്ര

നായ സുദർശനൻ ബാലനായിരിക്കെ ധ്രുവസന്ധി നായാട്ടിനുപോയി സിംഹത്താൽ കൊല്ലപ്പെട്ടു. മന്ത്രിമാർ ആറുവയസ്സുമാത്രം പ്രായമുള്ള സുദർശനനെ അയോദ്ധ്യാധിപതിയാക്കി സിംഹാസനാരോഹണം ചെയ്യിച്ചു. സുദശ്നന്റെ രാജ്യഭരണം ബാല്യത്തിൽത്തന്നെ തികച്ചും കാര്യക്ഷമമായിരുന്നു. ക്രമത്തിൽ സുദർശനൻ യൌവനത്തിലെത്തി. മന്ത്രിമാർ സുദർശനന്റെ വിവാഹവും നടത്തിച്ചു.

## പത്തൊമ്പതാം സർഗ്ഗം

സുദർശനൻ വാർദ്ധക്യമായപ്പോൾ പുത്രനായ അഗ്നിവർണ്ണനെ രാജാവാക്കിവാഴിച്ചു നൈമിഷാരണ്യത്തിൽച്ചെന്നു നിഷ്കാമമായി തപസ്സു നേടാൻ തുടങ്ങി.

അഗ്നിവർണ്ണൻ ഏതാനും വർഷം കുലോചിതമാംവണ്ണം ഭരണം നടത്തി. പിന്നെ ഭരണം മന്ത്രിമാരെ ഏല്പിച്ചു സ്ത്രീലമ്പടനായി ജീവിക്കാൻ തുടങ്ങി. പാട്ടും കൂത്തും കളിയുമായങ്ങനെ കഴിഞ്ഞുകൂടി. അന്തഃപുരത്തിൽനിന്നു പുറത്തു വരാതായി. ആർക്കെങ്കിലും നിർബന്ധമായിക്കാണണമെങ്കിൽ ജനലിലൂടെ മാത്രമേ ദർശനം നൽകിയിരുന്നുള്ളു. ചിലപ്പോൾ ജലക്രീഡയാണ്, ചിലപ്പോൾ മദ്യപാനോത്സവമാണ്, ചിലപ്പോൾ വീണവായനയാണ്, ചിലപ്പോൾ നർത്തകികൾക്കു നൃത്തത്തിനു മൃദംഗം വായിച്ചുകൊടുക്കുകയാണ്. ഇങ്ങനെ മററുകാര്യങ്ങളൊന്നും നോക്കാതെ ഓരോ കാമകലാവിലാസങ്ങളുമായി കാലം കഴിച്ചു. കാമോപഭോഗം വർദ്ധിച്ചു വർദ്ധിച്ചു ക്രമത്തിൽ അഗ്നിവർണ്ണൻ ക്ഷയരോഗിയായിമാറി. എന്നിട്ടും കാമാസക്തി ഉപേക്ഷിച്ചില്ല. വൈദ്യന്മാർ പറയുന്നതു അനുസരിച്ചില്ല. മുഖം വിളർത്തു. താങ്ങാതെ നടക്കാൻ വയ്യാതായി. സംഭാഷണം പതുക്കെയായി. അങ്ങനെ മെല്ലെ മെല്ലെ അഗ്നിവർണ്ണന്റെ ജീവിതം അവസാനിച്ചു. സന്തതിയുണ്ടാകാതെ അദ്ദേഹം ചരമഗതിയടഞ്ഞു.

അപ്പോൾ അഗ്നിവർണ്ണന്റെ സഹധർമ്മണി ഗർഭിണിയായിരുന്നു. ആ ഗർഭിണിയെ രാജ്ഞിയാക്കി അഭിഷേകംചെയ്തു. രാജ്ഞി വൃദ്ധമന്ത്രിമാരുമായിട്ടു കൂടിയാലോചിച്ചു രാജ്യം വേണ്ടതുപോലെ പരിപാലിക്കാനും തുടങ്ങി.

# രഘുവംശം

## മൂലം

## പ്രഥമഃ സർഗ്ഗഃ

1 വാഗർത്ഥാവിവ സംപൃക്തൌ വാഗർത്ഥപ്രതിപത്തയേ
ജഗതഃ പിതരൌ വന്ദേ പാർവ്വതീപരമേശ്വരൌ.

2 ക്വ സൂര്യ്യപ്രഭവോ വംശഃ ക്വ ചാല്പവിഷയാ മതിഃ
തിതീർഷുർദ്ദുസ്തരം മോഹാദുഡുപേനാസ്മി സാഗരം.

3 മന്ദഃ കവിയശഃപ്രാർത്ഥീ ഗമിഷ്യാമ്യുപഹാസ്യതാം
പ്രാംശുലഭ്യേ ഫലേ ലോഭാദുൽബാഹുരിവ വാമനഃ.

4 അഥവാ കൃതവാഗ്ദ്വാരേ വംശേഽസ്മിൻ പൂർവ്വസൂരിഭിഃ
മണൌ വജ്രസമുൽകീർണ്ണേ സൂത്രസ്യേവാസ്തി മേ ഗതിഃ.

5 സോഹമാജന്മശുദ്ധാനാമാഫലോദയകർമ്മണാം
ആസമുദ്രക്ഷിതീശാനാമാനാകരഥവർത്മനാം.

6 യഥാവിധിഹുതാഗ്നീനാം യഥാകാമാർച്ചിതാർത്ഥിനാം
യഥാപരാധദണ്ഡാനാം യഥാകാലപ്രബോധിനാം.

7 ത്യാഗായ സംഭൃതാർത്ഥാനാം സത്യായ മിതഭാഷിണാം
യശസേ വിജിഗീഷൂണാം പ്രജായൈ ഗൃഹമേധിനാം.

8 ശൈശവേഽഭ്യസ്തവിദ്യാനാം യൌവനേ വിഷയൈഷിണാം
വാർദ്ധകേ മുനിവൃത്തീനാം യോഗേനാന്തേ തനുത്യജാം.

9 രഘൂണാമന്വയം വക്ഷ്യേ തനുവാഗ്വിഭവോഽപി സൻ
തൽഗുണൈഃ കർണ്ണമാഗത്യ ചാപലായ പ്രചോദിതഃ.

10 തം സന്തഃ ശ്രോതുമർഹന്തി സദസദ്വ്യക്തിഹേതവഃ
ഹേമ്നഃ സംലക്ഷ്യതേ ഹ്യഗ്നൌ വിശുദ്ധിഃ ശ്യാമികാപി വാ.

11 വൈവസ്വതോ മനുർന്നാമ മാനനീയോ മനീഷിണാം
ആസീന്മഹീക്ഷിതാമാദ്യഃ പ്രണവശ്ഛന്ദസാമിവ.

12 തദന്വയേ ശുദ്ധിമതി പ്രസൂതഃ ശുദ്ധിമത്തരഃ
ദിലീപ ഇതി രാജേന്ദുരിന്ദുഃ ക്ഷീരനിധാവിവ.

# രഘുവംശം

## ഗദ്യവിവർത്തനം

## ഒന്നാം സർഗ്ഗം

1. വാക്കും അർത്ഥവും എന്നപോലെ യോജിച്ചിരിക്കുന്നവരും ലോകത്തിന്റെ മാതാപിതാക്കളുമായ പാർവതീപരമേശ്വരന്മാരെ വാക്കും അർത്ഥവും നന്നായറിയുന്നതിനായി ഞാൻ വന്ദിക്കുന്നു.

2. സൂര്യനിൽനിന്നുത്ഭവിച്ച രാജവംശമെവിടെ? അല്പവിഷയങ്ങളെമാത്രം ഗ്രഹിക്കുവാൻ പോന്ന എന്റെ ബുദ്ധിയെവിടെ? ഞാൻ മൂഢത്വം നിമിത്തം, കടക്കുവാൻ വിഷമമുള്ള കടലിനെ ഒരു പൊങ്ങുതടിയിലേറി കടക്കുവാൻ ആഗ്രഹിക്കുന്നു.

3. മന്ദബുദ്ധിയായിരിക്കെ കവിയശസ്സ് കിട്ടുവാൻ ആഗ്രഹിക്കുന്ന ഞാൻ ദീർഘകായനുമാത്രം എത്താവുന്ന കായ് പറിക്കുവാൻ കയ്യുയർത്തുന്ന വാമനനെപ്പോലെ പരിഹാസപാത്രമായിത്തീരുന്നതാണ്.

4. ഒരു പക്ഷേ, പ്രാചീനകാലത്തെ കവികളാൽ വാക്കുകൊണ്ടു പ്രവേശദ്വാരമുണ്ടാക്കപ്പെട്ടിട്ടുള്ള ഈ വംശത്തിൽ വജ്രസൂചികൊണ്ടു തുളച്ചിട്ടുള്ള രത്നത്തിനുള്ളിൽ നൂലിന് എന്നപോലെ എനിക്കു പ്രവേശം ലഭിച്ചേക്കും.

5. അങ്ങിനെയുള്ള ഞാൻ, ജനനം മുതൽക്കേ ശുദ്ധന്മാരും ഫലമുണ്ടാകുന്നതുവരെ പ്രവൃത്തിചെയ്യുവരും സമുദ്രമടക്കമുള്ള ഭൂമിക്കധിപന്മാരും സ്വർഗ്ഗത്തോളം തേർവഴിയുള്ളവരും

6. വിധിപോലെ അഗ്നിയിൽ ഹോമിച്ചവരും അർത്ഥികളെ അവരുടെ ആഗ്രഹം സാധിപ്പിച്ചു സൽക്കരിച്ചവരും അപരാധമനുസരിച്ചു ശിക്ഷ നൽകിയവരും വേണ്ടസമയത്തു ഉണർന്നവരും

7. ത്യാഗം ചെയ്യുവാൻവേണ്ടി സമ്പത്തു സഞ്ചയിച്ചവരും സത്യപാലനത്തിനുവേണ്ടി മിതമായി സംസാരിച്ചവരും യശസ്സമ്പാദനത്തിനുവേണ്ടി വിജയം കാംക്ഷിച്ചവരും പ്രജയ്ക്കുവേണ്ടി ഗൃഹസ്ഥാശ്രമം സ്വീകരിച്ചവരും

8. ബാല്യകാലത്തു വിദ്യയഭ്യസിച്ചവരും യൌവനകാലത്തു വിഷയസുഖമനുഭവിച്ചവരും, വാർദ്ധക്യകാലത്തു മുനിവൃത്തിയെടുത്തവരും അവസാനം യോഗംകൊണ്ടു ദേഹത്യാഗം ചെയ്യുവരുമായ

9. രഘുവംശരാജാക്കന്മാരുടെ കുലത്തെ വളരെ കുറഞ്ഞവനാണെങ്കിലും ചെവിയിൽ കടന്നുവന്ന അവരുടെ ഗുണങ്ങളും ചാപല്യം കാണിക്കുവാൻ പ്രേരിപ്പിക്കുകയാൽ വർണ്ണിക്കുന്നു.

10. നന്മയും തിന്മയും സ്പഷ്ടമാക്കുവാൻ കാരണഭൂതരായ സജ്ജനങ്ങൾ അതു കേൾക്കുമാറാകണം. സ്വർണ്ണത്തിന്റെ വിശുദ്ധിയും, അശുദ്ധിയും തീയിലാണല്ലൊ പ്രത്യക്ഷപ്പെടുന്നത്.

11. വിദ്വാന്മാരാൽ ആദരണീയനായ വൈവസ്വതമനു വേദങ്ങൾക്ക് പ്രണവമെന്നപോലെ രാജാക്കന്മാർക്ക് ആദിമനായി ഭവിച്ചു.

12. പവിത്രമായ ആ രാജവംശത്തിൽ ഏററവും വിശുദ്ധനായ ദിലീപനെന്ന രാജചന്ദ്രൻ, പാൽക്കടലിൽ ചന്ദ്രനെന്നപോലെ പിറന്നു.

13 വ്യൂഢോരസ്കോ വൃഷസ്കന്ധഃ സാലപ്രാംശുർമഹാഭുജഃ
ആത്മകർമ്മക്ഷമം ദേഹം ക്ഷാത്രോ ധർമ്മ ഇവാശ്രിതഃ.

14 സർവ്വാതിരിക്തസാരേണ സർവ്വതേജോഭിഭാവിനാ
സ്ഥിതഃ സർവ്വോന്നതേനോർവ്വീം ക്രാന്ത്വാ മേരുരിവാത്മനാ.

15 ആകാരസദൃശപ്രജ്ഞഃ പ്രജ്ഞയാ സദൃശാഗമഃ
ആഗമൈഃ സദൃശാരംഭ ആരംഭസദൃശോദയഃ.

16 ഭീമകാന്തൈർനൃപഗുണൈഃ സ ബഭൂവോപജീവിനാം
അധൃഷ്യശ്ചാഭിഗമ്യശ്ച യാദോരത്നൈരിവാർണ്ണവഃ.

17 രേഖാമാത്രമപി ക്ഷുണ്ണാദാ മനോർവർത്മനഃ പരം
ന വ്യതിയുഃ പ്രജാസ്തസ്യ നിയന്തുർന്നേമിവൃത്തയഃ.

18 പ്രജാനാമേവ ഭൂത്യർത്ഥം സ താഭ്യോ ബലിമഗ്രഹീൽ
സഹസ്രഗുണമുൽസ്രഷ്ടുമാദത്തേ ഹി രസം രവിഃ.

19 സേനാ പരിച്ഛദസ്തസ്യ ദ്വയമേവാർത്ഥസാധനം
ശാസ്ത്രേഷ്വകുണ്ഠിതാ ബുദ്ധിർമൌർവ്വീ ധനുഷി ചാതതാ.

20 തസ്യ സംവൃതമന്ത്രസ്യ ഗൂഢാകാരേംഗിതസ്യ ച
ഫലാനുമേയാഃ പ്രാരംഭാഃ സംസ്കാരാഃ പ്രാക്തനാ ഇവ.

21 ജുഗോപാത്മാനമത്രസ്തോ ഭേജേ ധർമ്മമനാതുരഃ
അഗൃധ്നുരാദദേ സോഽർത്ഥമസക്തഃ സുഖമന്വഭൂൽ.

22 ജ്ഞാനേ മൌനം ക്ഷമാ ശക്തൌ ത്യാഗേ ശ്ലാഘാവിപര്യ്യയഃ
ഗുണാ ഗുണാനുബന്ധിത്വാത്തസ്യ സപ്രസവാ ഇവ.

23 അനാകൃഷ്ടസ്യ വിഷയൈർവിദ്യാനാം പാരദൃശ്വനഃ
തസ്യ ധർമ്മരതേരാസീദ്വൃദ്ധത്വം ജരസാ വിനാ.

24 പ്രജാനാം വിനയാധാനാദ്രക്ഷണാൽ ഭരണാദപി
സ പിതാ പിതരസ്താസാം കേവലം ജന്മഹേതവഃ.

25 സ്ഥിത്യൈ ദണ്ഡയതോ ദണ്ഡ്യാൻ പരിണേതുഃ പ്രസൂതയേ
അപ്യർത്ഥകാമൌ തസ്യാസ്താം ധർമ്മ ഏവ മനീഷിണഃ.

26 ദുദോഹ ഗാം സ യജ്ഞായ സസ്യായ മഘവാ ദിവം
സമ്പദ്വിനിമയേനോഭൌ ദധതുർഭുവനദ്വയം.

13. വിശാലമായ മാറിടവും കാളയ്ക്കൊത്ത ചുമലും സാലവൃക്ഷത്തെ പോലെ ഉയരവും നീണ്ട കൈകളും ചേർന്ന അദ്ദേഹം തൻെറ കർമ്മങ്ങാം നിർവഹിക്കവാൻ തക്ക ശരീരം സ്വീകരിച്ചുവന്ന ക്ഷത്രധർമ്മമാണോ എന്നു തോന്നിച്ചിരുന്നു.
14. സർവരെയും കവിഞ്ഞുനിൽക്കുന്ന ശക്തിയോടുകൂടിയവനും എല്ലാ തേജസ്സുകളെയും തോല്പിക്കുന്നവനും സർവോന്നതനുമായ അദ്ദേഹം മേരു പർവതമെന്നപോലെ ഭൂമിയെ കീഴടക്കി നിലകൊണ്ടു.
15 ആകൃതിയ്ക്കൊത്ത ബുദ്ധിയും ബുദ്ധിക്കൊത്ത അറിവുകളും അറിവുകൾക്കൊത്ത പ്രവൃത്തിയും പ്രവൃത്തിയ്ക്കൊത്ത അഭ്യുദയവും ഉള്ളവനായിരുന്നു അദ്ദേഹം.
16. ജലജന്തുക്കളും രത്നങ്ങളും നിമിത്തം സമുദ്രത്തെപ്പോലെ ദിലീപൻ ഭയപ്പെടേണ്ടവയും ആകർഷിക്കുന്നവയുമായ ഗുണങ്ങളാൽ ആശ്രിതജനങ്ങൾക്ക ധിക്കരിക്കാൻ പററാത്തവനും സമീപിക്കത്തക്കവനുമായിരുന്നു.
17. അദ്ദേഹത്താൽ നിയന്ത്രിക്കപ്പെട്ട പ്രജകൾ വണ്ടിച്ചക്രങ്ങൾപോലെ, മനുവിൻെറ കാലംമുതൽക്കേ നടന്നുപോന്ന വഴിയിൽനിന്ന് ഒരു വരവണ്ണംപോലും വ്യതിചലിച്ചിരുന്നില്ല.
18. പ്രജകളുടെതന്നെ അഭ്യുദയത്തിനുവേണ്ടി അദ്ദേഹം അവരിൽനിന്നു കരം സ്വീകരിച്ചുപോന്നു. സൂര്യൻ ജലം ആകർഷിപ്പെടുക്കുന്നതു് ആയിരം മടങ്ങാക്കി തിരിച്ചുകൊടുക്കുവാൻ വേണ്ടിയാണല്ലോ.
19. സേന അദ്ദേഹത്തിനെ സംബന്ധിച്ചിടത്തോളം കേവലം ആഡംബരമാണു്. കാര്യസിദ്ധിക്കുള്ള സാധനങ്ങൾ രണ്ടെണ്ണംമാത്രം—ശാസ്ത്രങ്ങളിൽ ചുഴിഞ്ഞിറങ്ങുന്ന ബുദ്ധിയും വില്ലിൽ വലിച്ചുകെട്ടിയ ഞാണും.
20. കാര്യവിചാരങ്ങൾ രഹസ്യമായി വെയ്ക്കുന്നവനും മനോവിചാരങ്ങളും മുഖഭാവങ്ങളും ഗോപനം ചെയ്യുന്നവനുമായ അദ്ദേഹത്തിൻെറ പ്രയത്നങ്ങൾ പൂർവ്വജന്മത്തിലെ കർമ്മവാസനകളെന്നപോലെ ഫലംകൊണ്ടുമാത്രം ഊഹിക്കേണ്ടുന്നവയായിരുന്നു.
21. അദ്ദേഹം ഭയംകൂടാതെ ആത്മരക്ഷചെയ്തു. രോഗമില്ലാതെ ധർമ്മാചരിച്ചു. കൊതിയെന്ന്യേ ധനം നേടി, സക്തി വിട്ടു സുഖമനുഭവിച്ചു.
22 അറിവുണ്ടായിരുന്നിട്ടും അദ്ദേഹം മൌനം പൂണ്ടു. കരുത്തുണ്ടായിട്ടും ക്ഷമാശീലനായിരുന്നു. ദാനശീലനാണെങ്കിലും ആത്മപ്രശംസ ചെയ്തിരുന്നില്ല. അദ്ദേഹത്തിൻെറ ഗുണങ്ങൾ, ഗുണങ്ങളുടെ പിൻതുടർച്ചനിമിത്തം ഉടപ്പിറപ്പുകൾ പോലായിരുന്നു.
23. വിഷയസുഖങ്ങളാൽ ആകർഷിക്കപ്പെടാത്തവനും വിദ്യകളുടെ മറുകര കണ്ടവനും ധർമ്മത്തിൽ ഉറച്ചുനിൽക്കുന്നവനുമായ അദ്ദേഹത്തിന്നു ജരാവൃദ്ധതയൊഴികെ മററെല്ലാ വൃദ്ധതയുമുണ്ടായിരുന്നു.
24. സന്മാർഗ്ഗത്തിൽ ഉറപ്പിച്ചുനിർത്തുകയും രക്ഷിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നതിനാൽ അദ്ദേഹമായിരുന്നു പ്രജകളുടെ പിതാവു്. അവരുടെ പിതാക്കളാകട്ടെ കേവലം ജനിപ്പിക്കുവാൻമാത്രം കാരണക്കാരായി.
25. രാജ്യത്തിൻെറ നിലനിൽപ്പിന്നുവേണ്ടി അപരാധികളിൽനിന്നു പിഴ വസൂലാക്കുന്നവനും സന്തതിക്കുവേണ്ടി വിവാഹം ചെയ്യുവനുമായ ആ ബുദ്ധിമാനെ സംബന്ധിച്ചിടത്തോളം അർത്ഥവും കാമവുംകൂടി ധർമ്മംതന്നെയായിത്തീർന്നു.
26. അദ്ദേഹം യാഗത്തിനായി ഭൂമിയെ കറന്നു (നികുതി പിരിച്ചു). സസ്യത്തിനുവേണ്ടി ഇന്ദ്രൻ ആകാശത്തെ കറന്നു (മഴ പെയ്യിച്ചു). രണ്ടുപേരും അവരവരുടെ സമ്പത്തുക്കളെ ഇങ്ങനെ പരസ്പരം കൈമാറി ഇരുലോകത്തേയും രക്ഷിച്ചുപോന്നു.

27 ന കിലാന്വയയുസ്തസ്യ രാജാനോ രക്ഷിതുർയശഃ
വ്യാവൃത്താ യൽ പരസേ്വഭ്യഃ ശ്രുതൗ തസ്കരതാ സ്ഥിതാ.

28 ദേ്വഷ്യോƒപി സമ്മതഃ ശിഷ്ടസ്തസ്യാർത്തസ്യ യഥൗഷധം
ത്യാജ്യോ ദുഷ്ടഃ പ്രിയോƒപ്യാസീദംഗുലീവോരഗക്ഷതാ.

29 തം വേധാ വിദധേ നൂനം മഹാഭൂതസമാധിനാ
തഥാഹി സർവ്വേ തസ്യാസൻ പരാർത്ഥൈകഫലാ ഗുണാഃ.

30 സ വേലാവപ്രവലയാം പരിഖീകൃതസാഗരാം
അനന്യശാസനാമുർവ്വീം ശശാസൈകപുരീമിവ.

31 തസ്യ ദാക്ഷിണ്യരൂഢേന നാമ്നാ മഗധവംശജാ
പത്നീ സുദക്ഷിണേത്യാസീദധ്വരസ്യേവ ദക്ഷിണാ.

32 കളത്രവന്തമാത്മാനമവരോധേ മഹത്യപി
തയാ മേനേ മനസ്വിന്യാ ലക്ഷ്മ്യാ ച വസുധാധിപഃ.

33 തസ്യാമാത്മാനുരൂപായാമാത്മജന്മസമുത്സുകഃ
വിളംബിതഫലൈഃ കാലം സ നിനായ മനോരഥൈഃ.

34 സന്താനാർത്ഥായ വിധയേ സ്വഭുജാദവതാരിതാ
തേന ധൂർജ്ജഗതോ ഗുർവ്വീ സചിവേഷു നിചിക്ഷിപേ.

35 അഥാഭ്യർച്യ വിധാതാരം പ്രയതൗ പുത്രകാമ്യയാ
തൗ ദമ്പതീ വസിഷ്ഠസ്യ ഗുരോർജഗ്മതുരാശ്രമം.

36 സ്നിഗ്ദ്ധഗംഭീരനിർഘോഷമേകം സ്യന്ദനമാസ്ഥിതൗ
പ്രാവൃഷേണ്യം പയോവാഹം വിദ്യുദൈരാവതാവിവ,

37 മാ ഭൂദാശ്രമപീഡേതി പരിമേയപുരസ്സരൗ
അനുഭാവവിശേഷാത്തു സേനാപരിവൃതാവിവ,

38 സേവ്യമാനൗ സുഖസ്പർശൈഃ സാലനിര്യ്യാസഗന്ധിഭിഃ.
പുഷ്പരേണൂൽക്കിരൈർവാതൈരാധൂതവനരാജിഭിഃ.

39 മനോഭിരാമാഃ ശൃണ്വന്തൗ രഥനേമിസ്വനോന്മുഖൈഃ
ഷഡ്ജസംവാദിനീഃ കേകാ ദ്വിധാ ഭിന്നാഃ ശിഖണ്ഡിഭിഃ.

40 പരസ്പരാക്ഷിസാദൃശ്യമദൂരോജ്ഝിതവർത്മസു
മൃഗദ്വന്ദ്വേഷു പശ്യന്തൗ സ്യന്ദനാബദ്ധദൃഷ്ടിഷു.

27. മററു രാജാക്കന്മാക്ക് ആ രാജാവിൻെറ കീർത്തിയെ അനുവർത്തിക്കുവാൻ സാധിച്ചില്ല. എന്തുകൊണ്ടെന്നാൽ, മോഷണം പരന്മാരുടെ സമ്പത്തുക ളിൽനിന്നു പിൻമാറി കേവലം കേൾവിയിൽ ശേഷിച്ചുപോയി.

28. ശത്രുവായാലും നന്മയുള്ളവൻ രോഗിക്കു ഔഷധമെന്നപോലെ അദ്ദേ ഹത്തിനു സ്വീകാര്യനായി. ദുഷ്ടൻ ഇഷ്ടനായിരുന്നാലും പാമ്പു കടിച്ച വിരലെന്നപോലെ അദ്ദേഹത്തിനു ത്യാജ്യനമായിരുന്നു.

29. പഞ്ചഭൂതസൃഷ്ടിയിലെ സങ്കല്പത്തോടുകൂടിയായിരിക്കണം ബ്രഹ്മാവ് അദ്ദേഹത്തെ സൃഷ്ടിച്ചതു്. എന്തെന്നാൽ, അദ്ദേഹത്തിൻെറ ഗുണങ്ങളെല്ലാം തന്നെ പരാത്ഥമാത്രപരങ്ങളായിരുന്നു.

30. അദ്ദേഹം കടൽക്കരയാകുന്ന മതിലുടിയോടും കടലാകുന്ന കിട ങ്ങോടും കൂടിയ ഭൂമിയെ ഒരൊററ രാജധാനിയെ എന്നപോലെ അന്യരുടെ ശാസനാധികാരമില്ലാതെ ഭരിച്ചുപോന്നു.

31. ദാക്ഷിണ്യശീലം നിമിത്തം രൂഢമായിത്തീർന്ന സുദക്ഷിണ എന്നു് പേരുള്ള മഗധരാജപുത്രി, യജ്ഞത്തിനു ദക്ഷിണയെന്നപോലെ അദ്ദേഹ ത്തിന്നു പത്നിയായിത്തീർന്നു.

32. തൻെറ അന്തഃപുരം വളരെയധികം വലുതായിരുന്നിട്ടും മനസ്വിനി യായ അവളെയും രാജ്യലക്ഷ്മിയേയും മാത്രമേ ആ മഹാരാജാവു ഭാര്യയായി കരുതിയുള്ളു.

33. അനുരൂപയായ ആ പത്നിയിൽ ആത്മജനുണ്ടാകുവാൻ ഔത്സുക്യ ത്തോടുകൂടിയ അദ്ദേഹം ഫലിക്കാൻ വൈകുന്ന മനോരഥങ്ങളുമായി കാലം കഴിച്ചു.

34. അദ്ദേഹത്താൽ, പുത്രനുണ്ടാകുവാനുള്ള വ്രതാനുഷ്ഠാനത്തിനുവേണ്ടി ഭൂമിയുടെ കനത്ത ഭാരം തൻെറ കയ്യിൽനിന്നിറക്കി മന്ത്രിമാരിൽ നിക്ഷേ പിയ്ക്കപ്പെട്ടു.

35. അതിനുശേഷം വിശുദ്ധരായ ആ ദമ്പതിമാർ പുത്രനുണ്ടാകുവാനുള്ള ആഗ്രഹത്തോടുകൂടി ബ്രഹ്മാവിനെ പൂജിച്ചു കുലഗുരുവായ വസിഷ്ഠൻെറ ആശ്രമത്തിലേക്കു യാത്രയായി.

36. മധുരവും ഗംഭീരവുമായ ശബ്ദമുള്ള ഒരേ തേരിലിരിക്കുന്ന ആ ദമ്പതി മാർ മഴക്കാലത്തെ മേഘത്തിൽ മിന്നലും ഐരാവതവുമെന്നപോലെയാ യിരുന്നു.

37. ആശ്രമത്തിന്നു് ഉപദ്രവം ഉണ്ടാകരുതെന്നു് കരുതി വളരെ കുറച്ചുമാത്രം പരിജനങ്ങളോടുകൂടിയവരായിരുന്നിട്ടും തേജസ്വിത നിമിത്തം അവർ സൈന്യത്താൽ ചുററപ്പെട്ടവരെപ്പോലെയായിരുന്നു.

38. സ്പർശസുഖം നൽകുന്നവയും സാലവൃക്ഷപ്പാലിൻെറ മണം കലർന്ന വയും പൂമ്പൊടി ചിതറുന്നവയും വനരാജിയെ ചാഞ്ചാടിയ്ക്കുന്നവയുമായ വനവായുക്കാം അവക്കെമ്പാടി സേവിച്ചുകൊണ്ടിരുന്നു.

39. തേരുരുളുന്ന ശബ്ദത്താൽ തലയുയർത്തിടനാക്കുന്ന മയിലുകളുടെ രണ്ടു വിധത്തിലുള്ള ഷഡ്ജസ്വരത്തെ അനുകരിക്കുന്ന കേകാരവം അവർ കേട്ടു കൊണ്ടിരുന്നു.

40. വഴിയരികിൽ സമീപത്തുതന്നെ ഒഴിഞ്ഞു തേരിൽ കണ്ണുറപ്പിച്ചു നിൽക്കുന്ന മാനിണകളുടെ കണ്ണുകളിൽ ആ ദമ്പതിമാർ തങ്ങളുടെ നേത്ര സാദൃശ്യം പരസ്പരം നോക്കിക്കണ്ടുകൊണ്ടിരുന്നു.

41 ശ്രേണീബന്ധാദ്വിതന്വദ്ഭിരസ്തംഭാം തോരണസ്രജം
സാരസൈഃ കളനിർഹ്രാദൈഃ ക്വചിദുന്നമിതാനനൌ.

42 പവനസ്യാനുകൂലത്വാൽ പ്രാർത്ഥനാസിദ്ധിശംസിനഃ
രജോഭിസ്തുരഗോൽകീർണ്ണൈരസ്പൃഷ്ടാളകവേഷ്ടനൌ.

43 സരസീഷ്വരവിന്ദാനാം വീചിവിക്ഷോഭശീതളം
ആമോദമുപജിഘ്രന്തൌ സ്വനിഃശ്വാസാനുകാരിണം.

44 ഗ്രാമേഷ്വാത്മനിസൃഷ്ടേഷു യൂപചിഹ്നേഷു യജ്വനാം
അമോഘാഃ പ്രതിഗൃഹ്ണന്താവർഘ്യാനുപദമാശിഷഃ.

45 ഹൈയംഗവീനമാദായ ഘോഷവൃദ്ധാനുപസ്ഥിതാൻ
നാമധേയാനി പൃച്ഛന്തൌ വന്യാനാം മാർഗ്ഗശാഖിനാം.

46 കാപ്യഭിഖ്യാ തയോരാസീദ്വ്രജതോഃ ശുദ്ധവേഷയോഃ
ഹിമനിർമ്മുക്തയോര്യോഗേ ചിത്രാചന്ദ്രമസോരിവ.

47 തത്തൽ ഭൂമിപതിഃ പത്ന്യൈ ദർശയൻ പ്രിയദർശനഃ
അപി ലംഘിതമധ്വാനം ബുബുധേ ന ബുധോപമഃ.

48 സ ദുഷ്പ്രാപയശാഃ പ്രാപദാശ്രമം ശ്രാന്തവാഹനഃ
സായം സംയമിനസ്തസ്യ മഹർഷേർമ്മഹിഷീസഖഃ.

49 വനാന്തരാദുപാവൃത്തൈഃ സമിൽകുശഫലാഹരൈഃ
പൂര്യമാണമദൃശ്യാഗ്നിപ്രത്യുദ്യാതൈസ്തപസ്വിഭിഃ.

50 ആകീർണ്ണമൃഷിപത്നീനാമുടജദ്വാരരോധിഭിഃ
അപത്യൈരിവ നീവാരഭാഗധേയോചിതൈർമൃഗൈഃ.

51 സേകാന്തേ മുനികന്യാഭിസ്തൽക്ഷണോജ്ഝിതവൃക്ഷകം
വിശ്വാസായ വിഹംഗാനാമാലവാലാംബുപായിനാം.

52 ആതപാത്യയസംക്ഷിപ്തനീവാരാസു നിഷാദിഭിഃ
മൃഗൈർവർത്തിതരോമന്ഥമുടജാങ്കണഭൂമിഷു.

53 അഭ്യുത്ഥിതാഗ്നിപിശുനൈരതിഥീനാശ്രമോന്മുഖാൻ
പുനാനം പവനോദ്ധൂതൈർധൂമൈരാഹുതിഗന്ധിഭിഃ.

54 അഥ യന്താരമാദിശ്യ ധുര്യ്യാൻ വിശ്രാമയേതി സഃ
താമവാരോപയൽ പത്നീം രഥാദവതതാര ച.

41. വരിവരിയായി പറക്കകയാൽ തൂണുകൾ കൂടാതെയുള്ള തോരണങ്ങളുണ്ടാക്കുന്നവയും അവ്യക്തമധുരമായി കൂകുന്നവയുമായ സാരസപക്ഷികളെ ഇടയ്ക്കിടെ മുഖം മേല്പോട്ടുയർത്തി നോക്കിയിരുന്നു.

42. ആഗ്രഹം നിറവേറുമെന്നു സൂചിപ്പിക്കുമാറു കാററ് അനുകൂലമായി വീശിയിരുന്നതുകൊണ്ടു കുതിരക്കുളമ്പുകൾക്കൊണ്ടുയർന്നിരുന്ന പൊടി (രാജ്ഞിയുടെ) അളകങ്ങളിലും (രാജാവിൻെറ) തലക്കെട്ടിലും പററിയിരുന്നില്ല.

43. താമരപ്പൊയ്കകളിൽ കല്ലോലങ്ങളിൽ തട്ടി തണുപ്പേററതും തങ്ങളുടെ നിശ്വാസത്തെ അനുകരിക്കുന്നതുമായ താമരപ്പൂക്കളുടെ സുഗന്ധം (അവർ) നുകർന്നുകൊണ്ടിരുന്നു.

44. താൻ ദാനം ചെയ്തവയും യൂപസ്തംഭങ്ങൾകൊണ്ടു അടയാളപ്പെട്ടവയുമായ ഗ്രാമങ്ങളിൽ യാഗം ചെയ്തവരിൽനിന്നു സൽക്കാരങ്ങളും പാഴാകാത്ത അനുഗ്രഹങ്ങളും സ്വീകരിച്ചുകൊണ്ടിരുന്നു.

45. പുതുവെണ്ണ എടുത്തു വന്ന വൃദ്ധഗോപന്മാരോടു വഴിയിലുള്ള കാട്ടുവൃക്ഷങ്ങളുടെ പേരുകൾ ചോദിച്ചുകൊണ്ടിരുന്നു.

46. ശുദ്ധമായ വേഷത്തോടുകൂടി യാത്രചെയ്യുന്ന അവർക്കു രണ്ടുപേർക്കും മഞ്ഞൊഴിഞ്ഞു തമ്മിൽ യോജിച്ച ചിത്രാനക്ഷത്രത്തിനും ചന്ദ്രനും എന്നപോലെ അവർണ്ണ്യമായ ഒരു ശോഭ ഉണ്ടായി.

47. പ്രിയദർശനനും ബുധനു തുല്യനുമായ ആ രാജാവു്, പത്നിക്കു അതതു കാഴ്ചകൾ ചൂണ്ടിക്കാണിച്ചുകൊടുത്തുകൊണ്ടിരിക്കെ വഴി കടന്നുപോയിക്കഴിഞ്ഞെങ്കിലും അറിഞ്ഞില്ല.

48. ദുർല്ലഭമായ യശസ്സുടയവനും പത്നിയോടുകൂടിയവനുമായ അദ്ദേഹം ക്ഷീണിച്ച കുതിരകളുമായി വൈകുന്നേരം ജിതേന്ദ്രിയനായ ആ മഹർഷിയുടെ ആശ്രമത്തിൽ ചെന്നെത്തി.

49. പുറംകാടുകളിൽനിന്നു ചമതയും ദർഭയും കായ്കനികളുംകൊണ്ടു തിരിച്ചെത്തിയവരും അദൃശ്യങ്ങളായ അഗ്നികളാൽ എതിരേൽക്കപ്പെട്ടവരുമായ തപസ്വികൾ ആ ആശ്രമത്തിൽ വന്നു നിറഞ്ഞുകൊണ്ടിരുന്നു.

50. ഋഷിപത്നിമാരുടെ സന്താനങ്ങളെപ്പോലെ മാനുകൾ വരിനെല്ലിൻെറ വീതം കിട്ടുവാനായി പർണ്ണശാലകളിലേക്കുള്ള പ്രവേശനദ്വാരം തടഞ്ഞുകൊണ്ടു തിരക്കി കൂടിയിരുന്നു.

51. തടങ്ങളിലെ വെള്ളം കുടിക്കുവാൻ വരുന്ന പക്ഷികൾക്കു വിശ്വാസം വരുവാൻവേണ്ടി മുനികന്യകമാർ, നനച്ചുകഴിഞ്ഞ തൈച്ചെടികളെ അപ്പോൾത്തന്നെ വിട്ടുമാറിയിരുന്നു.

52. വെയിലാറിയതിനാൽ ഉണക്കാൻ ഇട്ടിരുന്ന വരിനെല്ലു് അടിച്ചുകൂട്ടിയ പർണ്ണശാലകളുടെ മുററങ്ങളിൽ മാനുകൾ അയവിറക്കിക്കൊണ്ടു കിടന്നിരുന്നു.

53. ജ്വലിച്ചു തുടങ്ങിയ ഹോമാഗ്നിയെ സൂചിപ്പിക്കുന്നവയും ഹവിസ്സിൻെറ സുഗന്ധം ഉള്ളവയും ആയ കാററിലുയരുന്ന ഹോമധൂമങ്ങൾ ആശ്രമത്തിലേക്കു വരുന്ന അതിഥികളെ പവിത്രരാക്കുന്നുണ്ടായിരുന്നു.

54. അനന്തരം അദ്ദേഹം കുതിരകളെ വിശ്രമിപ്പിക്കു എന്നു സാരഥിയോടാജ്ഞാപിച്ചിട്ടു്, പത്നിയെ രഥത്തിൽനിന്നു് ഇറക്കി, താനും ഇറങ്ങി.

55 തസ്മൈ സഭ്യാഃ സഭാര്യായ ഗോപ്ത്രേ ഗുപ്തതമേന്ദ്രിയാഃ
അർഹണാമർഹതേ ചക്രുർമുനയോ നയചക്ഷുഷേ.

56 വിധേഃ സായന്തനസ്യാന്തേ സ ദദർശ തപോനിധിം
അന്വാസിതമരുന്ധത്യാ സ്വാഹയേവ ഹവിർഭുജം.

57 തയോർജ്ജഗൃഹതുഃ പാദാൻ രാജാ രാജ്ഞീ ച മാഗധീ
തൌ ഗുരുർഗ്ഗുരുപത്നീ ച പ്രീത്യാ പ്രതിനനന്ദതുഃ.

58 തമാതിഥ്യക്രിയാശാന്തരഥക്ഷോഭപരിശ്രമം
പപ്രച്ഛ കുശലം രാജ്യേ രാജ്യാശ്രമമുനിം മുനിഃ.

59 അഥാഥർവനിധേസ്തസ്യ വിജിതാരിപുരഃ പുരഃ
അർത്ഥ്യാമർത്ഥപതിർവാചമാദദേ വദതാം വരഃ.

60 'ഉപപന്നം നനു ശിവം സപ്തസ്വംഗേഷു യസ്യ മേ
ദൈവീനാം മാനുഷീണാം ച പ്രതികർത്താ ത്വമാപദാം.

61 തവ മന്ത്രകൃതോ മന്ത്രൈർദ്ദൂരാൽ പ്രശമിതാരിഭിഃ
പ്രത്യാദിശ്യന്ത ഇവ മേ ദൃഷ്ടലക്ഷ്യഭിദഃ ശരാഃ.

62 ഹവിരാവർജ്ജിതം ഹോതസ്ത്വയാ വിധിവദഗ്നിഷു
വൃഷ്ടിർഭവതി സസ്യാനാമവഗ്രഹവിശോഷിണാം.

63 പുരുഷായുഷജീവിന്യോ നിരാതങ്കാ നിരീതയഃ
യന്മദീയാഃ പ്രജാസ്തസ്യ ഹേതുസ്ത്വൽബ്രഹ്മവർച്ചസം.

64 ത്വയൈവം ചിന്ത്യമാനസ്യ ഗുരുണാ ബ്രഹ്മയോനിനാ
സാനുബന്ധാഃ കഥം ന സ്യുഃ സമ്പദോ മേ നിരാപദഃ

65 കിന്തു വധ്വാം തവൈതസ്യാമദൃഷ്ടസദൃശപ്രജം,
ന മാമവതി സദ്വീപാ രത്നസൂരപി മേദിനീ.

66 നൂനം മത്തഃ പരം വംശ്യാഃ പിണ്ഡവിച്ഛേദദർശിനഃ
ന പ്രകാമഭുജഃ ശ്രാദ്ധേ സ്വധാസംഗ്രഹതൽപ്പരാഃ.

67 മൽ പരം ദുർല്ലഭം മത്വാ നൂനമാവർജ്ജിതം മയാ
പയഃ പൂർവ്വൈഃ സ്വനിശ്വാസൈഃ കവോഷ്ണമുപഭുജ്യതേ.

55. സഭ്യന്മാരും തികച്ചും ജിതേന്ദ്രിയന്മാരുമായ മഹർഷിമാർ പത്നിയോടുകൂടിയവനും രക്ഷിതാവും പൂജ്യനും ശാസ്ത്രൂക്കണ്ണുള്ളവനുമായ അദ്ദേഹത്തെ വേണ്ടവിധത്തിൽ സൽക്കരിച്ചു.

56. അദ്ദേഹം സന്ധ്യാസമയത്തെ അനുഷ്ഠാനങ്ങൾക്കുശേഷം, സ്വാഹയോടു കൂടിയിരിക്കുന്ന അഗ്നിയെ എന്നപോലെ അരുന്ധതിയോടുകൂടി ഇരുന്നരുളുന്ന വസിഷ്ഠമഹർഷിയെ ചെന്നു കണ്ടു.

57. രാജാവും മഗധരാജപുത്രിയായ രാജ്ഞിയും അവരുടെ കാലുകൾ പിടിച്ച് അഭിവാദ്യം ചെയ്തു ഗുരുവും ഗുരുപത്നിയും അവരെ സ്നേഹത്തോടെ പ്രതിനന്ദിക്കുകയും ചെയ്തു.

58. വസിഷ്ഠമഹർഷി, അതിഥിസൽക്കാരത്താൽ രഥയാത്രകൊണ്ടുണ്ടായ ക്ഷീണം തീർന്നിരിക്കുന്ന ആ രാജർഷിയോടു രാജ്യത്തിലെ കുശലമന്വേഷിച്ചു.

59. അനന്തരം ശത്രുനഗരങ്ങളെ കീഴടക്കിയവനും വാഗ്മികളിൽ ശ്രേഷ്ഠനുമായ രാജാവ് അഥർവ്വവേദജ്ഞനായ അദ്ദേഹത്തിൻെറ മുമ്പാകെ അർത്ഥയുക്തമായ വാക്കു പറഞ്ഞു

60. അവിടുന്നു ദൈവികവും ലൌകികവുമായ എല്ലാ ആപത്തുകൾക്കും പ്രതിവിധി ചെയ്തുകൊണ്ടിരിക്കുന്നതിനാൽ എൻെറ ഏഴ രാജ്യാംഗങ്ങൾക്കും മംഗളം സിദ്ധംതന്നെ.

61. അകലത്തു നിന്നുതന്നെ ശത്രുക്കളെ ഒടുക്കുന്ന, മന്ത്രകൃത്തായ അങ്ങയുടെ മന്ത്രങ്ങളാൽ, പ്രത്യക്ഷലക്ഷ്യങ്ങളെ മാത്രം നശിപ്പിക്കാൻ ശക്തിയുള്ള എൻെറ ശരങ്ങൾ വ്യർത്ഥങ്ങളാക്കപ്പെട്ടിരിക്കയാണ്.

62. അല്ലയോ ഹോതാവേ! അങ്ങയാൽ വിധിപോലെ അഗ്നികളിൽ സമർപ്പിയ്ക്കപ്പെട്ട ഹവിസ്സ്, മഴയില്ലാതെ ഉണങ്ങിപ്പോകുന്ന സസ്യങ്ങൾക്കു മഴയായി ഭവിക്കുന്നു.

63. എൻെറ പ്രജകൾ മനുഷ്യായുസ്സോളം ജീവിക്കുന്നവരും രോഗമില്ലാത്തവരും ഈതിബാധയില്ലാത്തവരുമായിരിക്കാൻ കാരണം അങ്ങയുടെ ബ്രഹ്മതേജസ്സു തന്നെയാണ്.

64. ബ്രഹ്മപുത്രനും ഗുരുവുമായ അങ്ങയാൽ ഇപ്രകാരം സംരക്ഷിക്കപ്പെടുന്ന എൻെറ സമ്പത്തുകൾ തുടർന്നു വരുന്നവയും ആപത്തൊഴിഞ്ഞവയുമാകാതിരിക്കുന്നതെങ്ങനെ?

65. എന്നാൽ, അങ്ങയുടെ ഈ സ്നുഷയിൽ അനുരൂപമായ സന്താനം ഉണ്ടായിക്കാണാതിരിക്കുന്ന എന്നെ ദ്വീപുകളോടുകൂടിയതും രത്നങ്ങൾ ഉല്പാദിപ്പിക്കുന്നതുമായ ഈ ഭൂമി സന്തോഷിപ്പിക്കുന്നില്ല.

66. എനിക്കു ശേഷം പിണ്ഡം മുടങ്ങിയേക്കുമെന്നു കരുതി എൻെറ വംശജന്മാർ സ്വധ ശേഖരിച്ചുവെയ്ക്കുവാൻ തൽപരന്മാരാവുകയാൽ ശ്രാദ്ധത്തിൽ നിശ്ചയമായും മതിയാവോളം ഭക്ഷിക്കാറുണ്ടാവില്ല.

67. എന്നാൽ നൽകപ്പെടുന്ന ജലം എൻെറ കാലത്തിനുശേഷം കിട്ടാനിടയില്ലല്ലോ എന്ന വിചാരത്താൻ, തീർച്ചയായും നെടുവീർപ്പുകൾകൊണ്ടുള്ള ചൂടു കലന്നിട്ടുവേണം പൂർവ്വീകന്മാർ ഉപഭുജിക്കുന്നത്.

68 സോഽഹമിജ്യാവിശുദ്ധാത്മാ പ്രജാലോപനിമീലിതഃ
പ്രകാശശ്ചാപ്രകാശശ്ച ലോകാലോക ഇവാചലഃ.

69 ലോകാന്തരസുഖം പുണ്യം തപോദാനസമുദ്ഭവം
സന്തതിഃ ശുദ്ധവംശ്യാ ഹി പരത്രേഹ ച ശർമ്മണേ.

70 തയാ ഹീനം വാധാതർമ്മാം കഥം പശ്യന്ന ദൂയസേ
സിക്തം സ്വയമിവ സ്നേഹാദ്വന്ധ്യമാശ്രമവൃക്ഷകം.?

71 അസഹ്യപീഡം ഭഗവന്നൃണമന്ത്യമവേഹി മേ
അരുന്തുദമിവാലാനമനിർവ്വാണസ്യ ദന്തിനഃ.

72 തസ്മാന്മുച്യേ യഥാ താത! സംവിധാതും തഥാർഹസി
ഇക്ഷ്വാകൂണാം ദുരാപേഽർത്ഥേ ത്വദധീനാ ഹി സിദ്ധയഃ.'

73 ഇതി വിജ്ഞാപിതോ രാജ്ഞാ ധ്യാനസ്തിമിതലോചനഃ
ക്ഷണമാത്രമൃഷിസ്തസ്ഥൗ സുപ്തമീന ഇവ ഹ്രദഃ.

74 സോഽപശ്യൽ പ്രണിധാനേന സന്തതേഃ സ്തംഭകാരണം
ഭാവിതാത്മാ ഭുവോ ഭർത്തുരഥൈനം പ്രത്യബോധയൽ.

75 'പുരാ ശക്രമുപസ്ഥായ തവോർവ്വീം പ്രതി യാസ്യതഃ
ആസീൽ കല്പതരുച്ഛായാമാശ്രിതാ സുരഭിഃ പഥി.

76 ധർമ്മലോപഭയാദ്രാജ്ഞീമൃതുസ്നാതാമിമാം സ്മരൻ
പ്രദക്ഷിണക്രിയാർഹായാം തസ്യാം ത്വം സാധു നാചരഃ.

77 അവജാനസി മാം യസ്മാദതസ്തേ ന ഭവിഷ്യതി
മൽപ്രസൂതിമനാരാദ്ധ്യ പ്രജേതി ത്വാം ശശാപ സാ.

78 സ ശാപോ ന ത്വയാ രാജൻ ന ച സാരഥിനാ ശ്രുതഃ
നദത്യാകാശഗംഗായാഃ സ്രോതസ്യുദ്ദാമദിഗ്ഗജേ. *

79 ഈപ്സിതം തദവജ്ഞാനാദ്വിദ്ധി സാർഗ്ഗളമാത്മനഃ
പ്രതിബധ്നാതി ഹി ശ്രേയഃ പൂജ്യപൂജാവ്യതിക്രമഃ.

80 ഹവിഷേ ദീർഘസത്രസ്യ സാ ചേദാനീം പ്രചേതസഃ
ഭുജംഗപിഹിതദ്വാരം പാതാളമധിതിഷ്ഠതി.

81 സുതാം തദീയാം സുരഭേഃ കൃത്വാ പ്രതിനിധിം ശുചിഃ
ആരാധയ സപത്നീകഃ പ്രീതാ കാമദുഘാ ഹി സാ.

* 77, 78 ശ്ലോകങ്ങളും കേരളപാഠത്തിലില്ല.

68. യാഗത്താൽ ആത്മശുദ്ധി വന്നവനും, സന്തതിയില്ലായ്മയാൽ തേജസ്സ മങ്ങിയവനുമായ ഞാൻ ഇരുട്ടും വെളിച്ചവുമുള്ള ലോകാലോകപർവ്വതത്തെ പ്പോലെയായിരിക്കുന്നു.

69. തപസ്സും ദാനവും കൊണ്ടുണ്ടാവുന്ന പുണ്യം പരലോകത്തുമാത്രം സുഖം നൽകുന്നു. വിശുദ്ധവംശത്തിൽ ജനിച്ച സന്തതിയാകട്ടെ, പരലോക ത്തിലും ഇഹലോകത്തിലും ഒരുപോലെ സുഖം തരുന്നു.

70. അല്ലയോ പ്രജാപതേ! സ്നേഹത്തോടുകൂടി താൻതന്നെ നനച്ചു വള ത്തി കായ്ക്കാതെ നിൽക്കുന്ന ആശ്രമത്തിലെ തൈമരത്തെ എന്നപോലെ സന്തതി ഇല്ലാതിരിക്കുന്ന എന്നെ കാണുമ്പോൾ അങ്ങ് എങ്ങിനെയാണ് ദുഃഖിക്കാതിരിക്കുന്നത്?

71. അല്ലയോ ഭഗവാനേ! എനിക്ക് അവസാനത്തെ (പിതൃക്കൾക്കുള്ള) കടപ്പാട് കളിയില്ലാത്ത ആനയ്ക്കു തളപ്പുകററി മർമ്മഭേദകമായിരിക്കുംപോ ലെ സഹിക്കുവാൻ സാധിക്കാത്ത വേദനയുണ്ടാക്കുന്നു എന്നു മനസ്സിലാ ക്കിയാലും.

72. അല്ലയോ പിതാവേ! ആ കടത്തിൽനിന്നു എനിക്കു മോചനം കിട്ടു വാനുള്ള വഴി ഉണ്ടാക്കിത്തരുമാറാകണം. ഇക്ഷ്വാകുവംശരാജാക്കന്മാർക്കു ദുർ ല്ലഭമായ കാര്യത്തിൽ സിദ്ധികൾ അങ്ങയുടെ അധീനത്തിലാണല്ലൊ.

73. ഇപ്രകാരം രാജാവിനാൽ അറിയിക്കപ്പെട്ട മഹർഷി ധ്യാനത്തിൽ നിമഗ്നനായി മിഴിയനക്കമററു, മീനുകളുറങ്ങിയ കയമെന്നപോലെ കുറച്ചുനേരം ഇരുന്നു.

74. ഭാവിതാത്മാവായ അദ്ദേഹം ധ്യാനം കൊണ്ടു രാജാവിനു സന്തതി സ്തംഭിച്ചുപോകുവാനുണ്ടായ കാരണം കണ്ടെത്തി. അനന്തരം അദ്ദേഹത്തെ അറിയിച്ചു.

75. ''പണ്ടു നീ ഇന്ദ്രനെ വന്ദിച്ചു ഭൂമിയിലേയ്ക്കു തിരിച്ചുപോരാൻ തുട ങ്ങുമ്പോൾ വഴിക്കു കാമധേനു കല്പവൃക്ഷത്തണലിൽ കിടക്കുന്നുണ്ടായിരുന്നു.

76. ഋതുസ്നാനം കഴിഞ്ഞിരുന്ന ഈ രാജ്ഞിയെ സ്മരിച്ച്, ധർമ്മലോപം വരുമെന്ന ഭയത്താൽ അങ്ങ്, പ്രദക്ഷിണം വെയ്ക്കേണ്ടുന്ന ആ സുരഭിയെ വേണ്ടതുപോലെ ഉപചരിച്ചില്ല.

77. ''നീ എന്നെ അവഗണിക്കുന്നതു കാരണം നിനക്ക് എൻെറ പുത്രിയെ ആരാധിക്കാതെ സന്താനമുണ്ടാകയില്ല'' എന്നു അവൾ നിന്നെ ശപിച്ചു.*

78. രാജാവേ! ആ ശാപം, ദിഗ്ഗജങ്ങൾ കിടന്നു തിമർക്കുന്ന ആകാശ ഗംഗയുടെ പ്രവാഹം ഇരമ്പിയിരുന്നതുകൊണ്ട് അങ്ങയ്ക്കോ അങ്ങയുടെ സാരഥിയ്ക്കോ കേൾപ്പാൻ സാധിച്ചില്ല.

79. അവളെ അവഗണിച്ചതു കാരണം അങ്ങയുടെ ആഗ്രഹം തടസ്സമുള്ള താണെന്നു ധരിച്ചാലും — പൂജിക്കേണ്ടവരെ പൂജിക്കാതെയിരിക്കുന്നതു ശ്രേയസ്സിനു പ്രതിബന്ധമുണ്ടാക്കുന്നു.

80. അവളാകട്ടെ ഇപ്പോൾ, നീണ്ടൊരു സത്രം തുടങ്ങിയിരിക്കുന്ന വരു ണനു ഹവിസ്സു നൽകുവാനായി സർപ്പങ്ങളാൽ പ്രവേശമാർഗ്ഗം നിരോധി ക്കപ്പെട്ട പാതാളത്തിൽ പാർക്കുകയാണ്.

81. അവളുടെ പുത്രിയെ കാമധേനുവിൻെറ പ്രതിനിധിയാക്കിവെച്ചു ശുദ്ധിയോടുകൂടി പത്നിയോടൊപ്പം ആരാധിയ്ക്കുക: സന്തുഷ്ടയായാൽ അവൾ ഏതഭീഷ്ടവും സാധിപ്പിക്കുന്നവളാണ്.

---

* പൂജ്യപൂജാവ്യതിക്രമമാണ് സന്തതിസ്തംഭകാരണമെന്ന് അടുത്തുതന്നെ പറയുന്നതി നാൽ കാമധേനുവിൻെറ ശാപം ആവശ്യമില്ല. എൻെറ മകളെ പ്രീതിപ്പെടുത്താതെ സന്താനമുണ്ടാവില്ല എന്നാണ് ശാപമെങ്കിൽ കാമധേനുവിൻെറ പ്രതിനിധിയെന്നനില യിൽ നന്ദിനിയെ ആരാധിക്കാൻ പറയുന്നതിനു് യുക്തിയുമില്ല.

82 ഇതി വാദിന ഏവാസ്യ ഹോതുരാഹുതിസാധനം
അനിന്ദ്യാ നന്ദിനീ നാമ ധേനുരാവവൃതേ വനാൽ.

83 ലലാടോദയമാഭുഗ്നം പല്ലവസ്നിഗ്ദ്ധപാടലാ
ബിഭ്രതീ ശ്വേതരോമാങ്കം സന്ധ്യേവ ശശിനം നവം.

84 ഭുവം കോഷ്ണേന കുണ്ഡോധ്നീ മേദ്ധ്യേനാവഭൃഥാദപി
പ്രസ്നവേനാഭിവർഷന്തീ വത്സാലോകപ്രവർത്തിനാ.

85 രജഃകണൈഃ ഖുരോദ്ധൂതൈഃ സ്പൃശത്ഭിർഗ്ഗാത്രമന്തികാൽ
തീർത്ഥാഭിഷേകജാം ശുദ്ധിമാദധാനാമഹീക്ഷിതഃ.

86 താം പുണ്യദർശനാം ദൃഷ്ട്വാ നിമിത്തജ്ഞസ്തപോനിധിഃ
യാജ്യമാശംസിതാവന്ധ്യപ്രാർത്ഥനം പുനരബ്രവീൽ.

87 അദൂരവർത്തിനീം സിദ്ധിം രാജന്വിഗണയാത്മനഃ
ഉപസ്ഥിതേയം കല്യാണീ നാമ്നി കീർത്തിത ഏവ യൽ.

88 വന്യവൃത്തിരിമാം ശശ്വദാത്മാനുഗമനേന ഗാം
വിദ്യാമഭ്യസനേനേവ പ്രസാദയിതുമർഹസി.

89 പ്രസ്ഥിതായാം പ്രതിഷ്ഠേഥാഃ സ്ഥിതായാം സ്ഥിതിമാചരേഃ
നിഷണ്ണായാം നിഷീദാസ്യാം പീതാംഭസി പിബേരപഃ.

90 വധൂർഭക്തിമതീ ചൈനാമർച്ചിതാമാ തപോവനാൽ
പ്രയതാ പ്രാതരന്വേതു സായം പ്രത്യുദ്വ്രജേദപി.

91 ഇത്യാ പ്രസാദാദസ്യാസ്ത്വം പരിചര്യാപരോ ഭവ
അവിഘ്നമസ്തു തേ സ്ഥേയാഃ പിതേവ ധുരി പുത്രിണാം.

92 തഥേതി പ്രതിജഗ്രാഹ പ്രീതിമാൻ സപരിഗ്രഹഃ
ആദേശം ദേശകാലജ്ഞഃ ശിഷ്യഃ ശാസിതുരാനതഃ.

93 അഥ പ്രദോഷേ ദോഷജ്ഞഃ സംവേശായ വിശാം പതിം
സൂനുഃ സൂനൃതവാക് സ്രഷ്ടുർവിസസർജ്ജോർജ്ജിതശ്രിയം.

94 സത്യാമപി തപഃസിദ്ധൗ നിയമാപേക്ഷയാ മുനിഃ
കല്പവിൽ കല്പയാമാസ വന്യാമേവാസ്യ സംവിധാം.

95 നിർദ്ദിഷ്ടാം കുലപതിനാ സ പർണ്ണശാലാ-
മദ്ധ്യാസ്യ പ്രയതപരിഗ്രഹദ്വിതീയഃ
തച്ഛിഷ്യാദ്ധ്യയനനിവേദിതാവസാനാം
സംവിഷ്ടഃ കുശശയനേ നിശാം നിനായ.

ഇതി പ്രഥമഃ സർഗ്ഗഃ

82. ഇപ്രകാരം പറഞ്ഞുകൊണ്ടിരിക്കുമ്പോഴുംതന്നെ ആ ഹോതാവിൻെറ ആഹുതിസാധനമായവളും ആദരണീയയുമായ നന്ദിനി എന്ന പശു കാട്ടിൽനിന്നു തിരിച്ചുവന്നു.

83. തളിർപോലെ മിനുത്തു ചുകന്ന നിറവും നെററിയിൽ വളഞ്ഞു വെളുത്ത അടയാളവുമുള്ള അവൾ പുതുചന്ദ്രക്കലയണിയുന്ന സന്ധ്യയെപ്പോലെയായിരുന്നു.

84. കുടത്തിനൊത്ത അകിടുള്ള അവൾ കിടാവിനെക്കാണുകയാൽ ചുരന്നൊഴുകുന്ന ഇളംചൂടുള്ളതും അവഭൃഥത്തെക്കാൾ വിശുദ്ധവുമായ നറുംപാൽകൊണ്ടു് ഭൂമിയെ നനച്ചുകൊണ്ടിരുന്നു.

85. കുളമ്പുകൾ തട്ടിയുയർന്നതും സമീപത്തുതന്നെ ശരീരത്തെ സ്പർശിക്കുന്നതുമായ പൊടികൊണ്ടു തീർത്ഥാഭിഷേകം കൊണ്ടെന്നപോലെ രാജാവിനു പരിശുദ്ധി നല്കിക്കൊണ്ടിരുന്നു.

86. നിമിത്തത്തെപ്പററി അറിയാവുന്ന ആ തപോനിധി, കാണുന്നതുതന്നെ പുണ്യമായ അവളെക്കണ്ടിട്ടു് പ്രാർത്ഥന സഫലമായിത്തീരാറായ ശിഷ്യനോടു വീണ്ടും പറഞ്ഞു.

87. രാജാവേ! സ്വന്തം കാര്യസിദ്ധി അകലെയല്ലെന്നു കരുതിയാലും. എന്തുകൊണ്ടെന്നാൽ, ഈ മംഗളാത്മിക, അവളുടെ പേരുച്ചരിച്ചപ്പോഴേക്കുംതന്നെ എത്തിയല്ലോ.

88. അങ്ങു വനത്തിലെ ജീവിതവൃത്തി സ്വീകരിച്ചു താൻതന്നേ പിറകെ നടന്നുകൊണ്ടു ഈ പശുവിനെ, അഭ്യാസംകൊണ്ടു വിദ്യയെ എന്നപോലെ പ്രസാദിപ്പിച്ചുകൊള്ളണം.

89. ഇവൾ പുറപ്പെട്ടാൽ അങ്ങും പുറപ്പെടുക. നിന്നാൽ നില്ക്കുക. കിടന്നാൽ ഇരിക്കുക. വെള്ളം കുടിച്ചാൽ വെള്ളം കുടിക്കുക.

90. രാജ്ഞിയും ഭക്തിയോടും വ്രതശുദ്ധിയോടുംകൂടി പ്രഭാതത്തിൽ പൂജിക്കപ്പെട്ട ഇവളെ തപോവനത്തിൻെറ അതൃത്തിവരെ പിൻതുടരണം. വൈകുന്നേരം എതിരേല്ക്കുകയും വേണം.

91. ഇപ്രകാരം അങ്ങു് പ്രസാദിക്കുംവരെ ഇവളുടെ ശുശ്രൂഷയിൽ ഏർപ്പെട്ടുകൊള്ളുക. അങ്ങയ്ക്കു യാതൊരു തടസ്ഥവും വരാതിരിക്കട്ടെ. അങ്ങയുടെ അച്ഛനെന്നപോലെ അങ്ങും പുത്രവാന്മാരിൽ അഗ്രഗണ്യനായി ഭവിക്കട്ടെ.

92. ദേശവും കാലവുമറിയുന്ന ശിഷ്യൻ പത്നിയോടുകൂടി പ്രീതി പൂണ്ടു നമസ്കരിച്ചിട്ടു ഗുരുവിൻെറ കല്പനയെ ''അങ്ങിനെയാവട്ടെ'' എന്നു കൈക്കൊണ്ടു.

93. അനന്തരം രാത്രിയായപ്പോൾ വിദ്വാനും, പ്രിയവും സത്യവുമായ വാക്കു പറയുന്നവനുമായ ബ്രഹ്മാവിൻെറ പുത്രൻ ദീപ്തമായ മുഖശ്രീയോടുകൂടിയ രാജാവിനെ ഉറങ്ങാൻ പറഞ്ഞയച്ചു.

94. എല്ലാ ക്രിയാകല്പങ്ങളും അറിവുള്ള മഹർഷി തപഃശക്തി ഉണ്ടായിരുന്നിട്ടും വ്രതനിഷ്ഠയെ പരിഗണിച്ചു രാജാവിനു വനജീവിതത്തിന്നനുസരിച്ച ഏർപ്പാടുകൾതന്നെ ചെയ്തുകൊടുത്തു.

95. അദ്ദേഹം പരിശുദ്ധയായ പത്നിയോടുകൂടി കുലപതിയാൽ നിർദ്ദേശിക്കപ്പെട്ട പർണ്ണശാലയിൽ ദർഭമെത്തയിൽ കിടന്നുറങ്ങി രാത്രിയെ കഴിച്ചുകൂട്ടി. അദ്ദേഹത്തിൻെറ ശിഷ്യന്മാരുടെ വേദാദ്ധ്യയനം, രാത്രി അവസാനിച്ച കാര്യം അദ്ദേഹത്തെ അറിയിച്ചു.

ഒന്നാം സർഗ്ഗം കഴിഞ്ഞു.

## ദ്വിതീയഃ സർഗ്ഗഃ

1 അഥ പ്രജാനാമധിപഃ പ്രഭാതേ
ജായാപ്രതിഗ്രാഹിതഗന്ധമാല്യാം
വനായ പീതപ്രതിബദ്ധവത്സാം
യശോധനോ ധേനുമൃഷേർമുമോച.

2 തസ്യാഃ ഖുരന്യാസപവിത്രപാംസു-
മപാംസുലാനാം ധുരി കീർത്തനീയാ
മാർഗ്ഗം മനുഷ്യേശ്വരധർമ്മപത്നീ
ശ്രുതേരിവാർത്ഥം സ്മൃതിരന്വഗച്ഛൽ.

3 നിവർത്ത്യ രാജാ ദയിതാം ദയാലു-
സ്താം സൌരഭേയീം സുരഭിർയ്യശോഭിഃ
പയോധരീഭൂതചതുഃസമുദ്രാം
ജുഗോപ ഗോരൂപധരാമിവോർവ്വീം.

4 വ്രതായ തേനാനുചരേണ ധേനോർ-
ന്യഷേധി ശേഷോഽപ്യനുയായിവർഗ്ഗഃ
ന ചാന്യതസ്തസ്യ ശരീരരക്ഷാ
സ്വവീർയ്യഗുപ്താ ഹി മനോഃ പ്രസൂതിഃ.

5 ആസ്വാദവത്ഭിഃ കബളൈസ്തൃണാനാം
കണ്ഡൂയനൈർദംശനിവാരണൈശ്ച
അവ്യാഹതൈഃ സ്വൈരഗതൈഃ സ തസ്യാഃ
സമ്രാൾ സമാരാധനതൽപരോഭൂൽ.

6 സ്ഥിതഃ സ്ഥിതാമുച്ചലിതഃ പ്രയാതാം
നിഷേദുഷീമാസനബന്ധധീരഃ
ജലാഭിലാഷീ ജലമാദദാനാം
ഛായേവ താം ഭൂപതിരന്വഗച്ഛൽ.

7 സ ന്യസ്തചിഹ്നാമപി രാജലക്ഷ്മീം
തേജോവിശേഷാനുമിതാം ദധാനഃ
ആസീദനാവിഷ്കൃതദാനരാജി-
രന്തർമ്മദാവസ്ഥ ഇവ ദ്വിപേന്ദ്രഃ.

8 ലതാപ്രതാനോൽഗ്രഥിതൈഃ സ കേശൈ-
രധിജ്യധന്വാ വിചചാര ദാവം
രക്ഷാപദേശാന്മുനിഹോമധേനോർ-
വന്യാൻ വിനേഷ്യന്നിവ ദുഷ്ടസത്ത്വാൻ.

9 വിസൃഷ്ടപാർശ്വാനുചരസ്യ തസ്യ
പാർശ്വദ്രുമാഃ പാശഭൃതാ സമസ്യ
ഉദീരയാമാസുരിവോന്മദാനാ-
മാലോകശബ്ദം വയസാം വിരാവൈഃ.

# രണ്ടാം സർഗ്ഗം

1. അനന്തരം നേരം പുലർന്നപ്പോഠം യശോധനൻ (കീർത്തിയെ സമ്പത്തായി കണക്കാക്കുന്നവൻ) ആയ ആ രാജാവു പത്നിയാൽ സുഗന്ധദ്രവ്യവും പൂക്കളുംകൊണ്ടു പൂജിക്കപ്പെട്ട മഹർഷിയുടെ പശുവിനെ, കട്ടിയെ കുടിപ്പിച്ചു കെട്ടിയതിനുശേഷം കാട്ടിലേക്കു വിട്ടു.

2. പതിവ്രതമാരിൽ അഗ്രഗണ്യയായ ആ രാജപത്നി കുളമ്പു പതിഞ്ഞു പവിത്രമായ പൊടിയോടുകൂടിയ നന്ദിനിയുടെ മാർഗ്ഗത്തെ, സ്മൃതി (ധർമ്മശാസ്ത്രം) ശ്രുതിയുടെ അർത്ഥത്തെ (വേദത്തിൻെറ പൊരുളിനെ) എന്നപോലെ പിൻതുടർന്നു.

3. കീർത്തികരംകൊണ്ടു സൌരഭ്യം പരത്തുന്ന ദയാലുവായ ആ രാജാവു പ്രിയതമയെ തിരിച്ചയച്ചിട്ടു നാലു സമുദ്രങ്ങളെ നാലു മുലകളാക്കി പശുവിൻെറ രൂപം ധരിച്ചു വന്ന ഭൂമിയെ എന്നപോലെ കാമധേനുവിൻെറ ആ പുത്രിയെ രക്ഷിച്ചു.

4. വ്രതാനുഷ്ഠാനത്തിനുവേണ്ടി പശുവിനെ പിൻതുടരുന്ന അദ്ദേഹം ശേഷിച്ച പിൻഗാമികളെയും തടഞ്ഞു. അദ്ദേഹത്തിൻെറ ദേഹരക്ഷ മററൊരുത്തരിൽനിന്നും വേണ്ടതില്ല. മനുവിൻെറ വംശം സ്വവീര്യത്താൽ രക്ഷിക്കപ്പെടുന്നതാണല്ലോ.

5. ആ ചക്രവർത്തി സ്വാദുള്ള പുല്ലുകഠം ചുരുട്ടി നൽകിയും, ചൊറിഞ്ഞു കൊടുത്തും കാട്ടീച്ചകളെ ആട്ടിയും അവളുടെ സ്വൈര സഞ്ചാരത്തെ ഒരു വിധത്തിലും തടയാതെയും അവളെ ശുശ്രൂഷിക്കുന്നതിൽ തൽപ്പരനായി ഭവിച്ചു.

6. അവഠം നിന്നാൽ നിന്നും നടന്നാൽ നടന്നും കിടന്നാൽ ഇരുന്നും വെള്ളം കടിക്കുമ്പോഠം വെള്ളം കുടിച്ചും രാജാവു് ഒരു നിഴലെന്നപോലെ അവളെ പിൻതുടർന്നു.

7. രാജകീയചിഹ്നങ്ങളൊഴിവാക്കിയിട്ടും വിശിഷ്ടമായ തേജസ്സിനാൽ അനുമാനിക്കാവുന്ന രാജശ്രീയോടുകൂടിയ അദ്ദേഹം, മദരേഖ പുറമെ കാട്ടാതെ ഉള്ളിൽ മദംകൊണ്ടിരിക്കുന്ന ഗജശ്രേഷ്ഠനെപ്പോലെയായിരുന്നു.

8. വള്ളിച്ചരടുകൊണ്ടു മുടി മേല്പോട്ടു കെട്ടി വില്ലും കുലച്ചു് അദ്ദേഹം, മഹർഷിയുടെ ഹോമധേനുവിനെ രക്ഷിക്കുകയെന്ന വ്യാജത്താൽ കാട്ടിലെ ദുഷ്ടജന്തുക്കളെ നന്നാക്കുവാൻ ഭാവിക്കുകയാണോ എന്നു തോന്നുമാറു് വനത്തിലാകെ സഞ്ചരിച്ചു.

9. ഒപ്പമുണ്ടായിരുന്ന അനുചരന്മാരെ വിട്ടൊഴിച്ചവനും വരുണനു തുല്യനുമായ അദ്ദേഹത്തിനു് ഇരുഭാഗത്തുമുള്ള വൃക്ഷങ്ങഠം മദംപൂണ്ട പക്ഷികളുടെ ശബ്ദങ്ങഠംകൊണ്ടു 'ജയ' ശബ്ദം ഉച്ചരിച്ചതുപോലെ തോന്നി.

10 മരുൽപ്രയുക്താശ്ച മരുത്സഖാഭം
തമർച്ച്യമാരാദഭിവത്ത്മാനം
അവാകിരൻ ബാലലതാഃ പ്രസൂനൈ-
രാചാരലാജൈരിവ പൌരകന്യാഃ.

11 ധനുർഭൃതോഽപ്യസ്യ ദയാർദ്രഭാവ-
മാഖ്യാതമന്തഃകരണൈർവ്വിശങ്കൈഃ
വിലോകയന്ത്യോ വപുരാപുരക്ഷ്ണാം
പ്രകാമവിസ്താരഫലം ഹരിണ്യഃ.

12 സ കീചകൈർമ്മാരുതപൂർണ്ണരന്ധ്രൈഃ
കൂജത്ഭിരാപാദിതവംശകൃത്യം
ശുശ്രാവ കുഞ്ജേഷു യശഃ സ്വമുച്ചൈ-
രുൽഗീയമാനം വനദേവതാഭിഃ.

13 പൃക്തസ്തുഷാരൈർഗിരിനിർഝരാണാ-
മനോകഹാകമ്പിതപുഷ്പഗന്ധീ
തമാതപക്ലാന്തമനാതപത്ര-
മാചാരപൂതം പവനഃ സിഷേവേ.

14 ശശാമ വൃഷ്ട്യാപി വിനാ ദവാഗ്നി-
രാസീദ്വിശേഷാ ഫലപുഷ്പവൃദ്ധിഃ
ഊനം ന സത്വേഷ്വധികോ ബബാധേ
തസ്മിൻ വനം ഗോപ്തരി ഗാഹമാനേ.

15 സഞ്ചാരപൂതാനി ദിഗന്തരാണി
കൃത്വാ ദിനാന്തേ നിലയായ ഗന്തും
പ്രചക്രമേ പല്ലവരാഗതാമ്രാ
പ്രഭാ പതംഗസ്യ മുനേശ്ച ധേനുഃ.

16 താം ദേവതാപിത്രതിഥിക്രിയാർത്ഥാ-
മന്വഗ്യയൌ മദ്ധ്യമലോകപാലഃ
ബഭൌ ച സാ തേന സതാം മതേന
ശ്രദ്ധേവ സാക്ഷാദ്വിധിനോപപന്നാ.

17 സ പല്വലോത്തീർണ്ണവരാഹയൂഥാ-
ന്യാവാസവൃക്ഷോന്മുഖബർഹിണാനി
യയൌ മൃഗാദ്ധ്യാസിതശാദ്വലാനി
ശ്യാമായമാനാനി വനാനി പശ്യൻ.

18 ആപീനഭാരോദ്വഹനപ്രയത്നാൽ
ഗൃഷ്ടിർഗ്ഗുരുത്വാദ്വപുഷോ നരേന്ദ്രഃ
ഉഭാവലംചക്രതുരഞ്ചിതാഭ്യാം
തപോവനാവൃത്തിപഥം ഗതാഭ്യാം.

19 വസിഷ്ഠധേനോരനുയായിനം ത-
മാവത്ത്മാനം വനിതാ വനാന്താൽ
പപൌ നിമേഷാലസപക്ഷ്മപംക്തി-
രുപോഷിതാഭ്യാമിവ ലോചനാഭ്യാം.

10. അടുത്തു വരുന്നവനും അഗ്നിതുല്യനും പൂജ്യനുമായ അദ്ദേഹത്തിന്റെ മേൽ, പൌരജനങ്ങളുടെ കന്യകമാർ ആചാരപ്രകാരം മലർ പൊഴിക്കുന്നതു പോലെ, കാററുകൊണ്ടിളകിയ ഇളംവള്ളികൾ പൂക്കൾ വർഷിച്ചു.

11. വില്ലേന്തിയിട്ടുണ്ടെങ്കിലും ഇദ്ദേഹത്തിന്റെ ഹൃദയം ദയാർദ്രമാണെന്നു അന്തഃകരണം പറയുകയാൽ ശങ്ക കൂടാതെ നോക്കി നില്ക്കുന്ന മാൻപേടകൾ തങ്ങളുടെ കണ്ണുകൾക്കുള്ള നീളത്തിന്റെ സാഫല്യം നേടി.

12. ദ്വാരങ്ങളിൽ കാററു കടന്നൂതുന്ന മുളകളെ ശ്രുതിക്കുഴലുകളാക്കിക്കൊണ്ടു വള്ളിക്കുടിലുകളിലിരുന്നു വനദേവതമാർ തന്റെ കീർത്തി ഉച്ചത്തിൽ പാടുന്നതു അദ്ദേഹം കേട്ടു.

13. മലഞ്ചോലകളിലെ വെള്ളത്തുള്ളികളിടകലർന്നു വൃക്ഷങ്ങളിൽ ഇളകുന്ന പൂക്കളുടെ മണംപകർന്ന കാററ് കുടയില്ലാത്തവനും, വെയിൽകൊണ്ടു ക്ഷീണിച്ചവനും വ്രതാനുഷ്ഠാനത്താൽ പരിശുദ്ധനുമായ അദ്ദേഹത്തെ സേവിച്ചു.

14. രക്ഷിതാവായ അദ്ദേഹം വനത്തിൽ സഞ്ചരിക്കുമ്പോൾ കാട്ടുതീ മഴയില്ലാതെതന്നെ ശമിച്ചു. പൂക്കളും കായ്കളും സമൃദ്ധമായി വളർന്നു. മൃഗങ്ങളിൽ വലിയതു എളിയതിനെ കടന്നുപദ്രവിച്ചില്ല.

15. ദിക്കുകളെ തങ്ങളുടെ സഞ്ചാരത്താൽ പരിശുദ്ധമാക്കിയതിനുശേഷം ദിവസത്തിന്റെ അന്ത്യത്തിൽ തളിർത്തുട്ടുപോലെ ചുവന്ന സൂര്യന്റെ പ്രഭയും മഹർഷിയുടെ പശുവും വസതിയിലേക്കു പോകുവാനായി പുറപ്പെട്ടു.

16. ആ ഭൂലോകനാഥൻ ദേവതകൾക്കും പിതൃക്കൾക്കും അതിഥികൾക്കും ആവശ്യമായ കർമ്മങ്ങൾക്കുതകുന്ന അവളെ അനുഗമിച്ചു. സജ്ജനങ്ങൾക്കു സമ്മതനായ അദ്ദേഹത്താൽ അനുഗമിക്കപ്പെടുന്ന അവൾ, മൂർത്തമായ വിധിയോടു ചേർന്ന ശ്രദ്ധ എന്നപോലെ ശോഭിച്ചു.

17. അദ്ദേഹം ചളിക്കുണ്ടുകളിൽനിന്നു കയറിവരുന്ന പന്നികളേയും ചേക്കമരങ്ങളുടെ നേർക്കു പറപ്പെട്ട മയിലുകളേയും പുൽത്തകിടികളിൽ വിശ്രമിക്കുന്ന മാനുകളേയും ഇരുണ്ടുവരുന്ന കാടുകളേയും നോക്കിക്കണ്ടുകൊണ്ടു യാത്രയായി.

18. അകിടിന്റെ ഭാരം ചുമക്കുന്നതിലുള്ള ആയാസംകൊണ്ടു കടിഞ്ഞിൽ പശുവും ശരീരത്തിന്റെ ഭാരംകൊണ്ടു രാജാവും രണ്ടുപേരും അവരുടെ ഭംഗിയായ നടത്തംകൊണ്ട് ആശ്രമത്തിലേയ്ക്കുള്ള മടക്കവഴി അലങ്കരിച്ചു.

19. വസിഷ്ഠധേനുവിനെ അനുഗമിച്ചുകൊണ്ടു കാട്ടിൽനിന്നു മടങ്ങിവരുന്ന അദ്ദേഹത്തെ പതി ഉപവസിച്ചിരുന്നവയോ എന്നു തോന്നുന്ന നിർന്നിമേഷങ്ങളായ കണ്ണുകൾകൊണ്ടു നുകന്നു.

20 പുരസ്കൃതാ വർത്മനി പാർത്ഥിവേന
പ്രത്യുൽഗതാ പാർത്ഥിവധർമ്മപത്ന്യാ
തദന്തരേ സാ വിരരാജ ധേനുർ–
ദ്ദിനക്ഷപാമദ്ധ്യഗതേവ സന്ധ്യാ.

21 പ്രദക്ഷിണീകൃത്യ പയസ്വിനീം താം
സുദക്ഷിണാ സാക്ഷതപാത്രഹസ്താ
പ്രണമ്യ ചാനർച്ച വിശാലമസ്യാഃ
ശൃംഗാന്തരം ദ്വാരമിവാർത്ഥസിദ്ധേഃ.

22 വത്സോത്സുകാപി സ്തിമിതാ സപര്യാം
പ്രത്യഗ്രഹീൽ സേതി നനന്ദതുസ്തൗ
ഭക്ത്യോപപന്നേഷു ഹി തദ്വിധാനാം
പ്രസാദചിഹ്നാനി പുരഃഫലാനി.

23 ഗുരോഃ സദാരസ്യ നിപീഡ്യ പാദൗ
സമാപ്യ സാന്ധ്യം ച വിധിം ദിലീപഃ
ദോഹാവസാനേ പുനരേവ ദോഗ്ധ്രീം
ഭേജേ ഭുജോച്ഛിന്നരിപുർന്നിഷണ്ണാം.

24 താമന്തികന്യസ്തബലിപ്രദീപാ–
മന്വാസ്യ ഗോപ്താ ഗൃഹിണീസഹായഃ
ക്രമേണ സുപ്താമനു സംവിവേശ
സുപ്തോത്ഥിതാം പ്രാതരനൂദതിഷ്ഠൽ.

25 ഇത്ഥം വ്രതം ധാരയതഃ പ്രജാർത്ഥം
സമം മഹിഷ്യാ മഹനീയകീർത്തേഃ
സപ്ത വ്യതീയുസ്ത്രിഗുണാനി തസ്യ
ദിനാനി ദീനോദ്ധരണോചിതസ്യ.

26 അന്യേദ്യുരാത്മാനുചരസ്യ ഭാവം
ജിജ്ഞാസമാനാ മുനിഹോമധേനുഃ
ഗംഗാപ്രപാതാന്തവിരൂഢശഷ്പം
ഗൗരീഗുരോർഗഹ്വരമാവിവേശ.

27 സാ ദുഷ്പ്രധർഷാ മനസാപി ഹിംസ്രൈ–
രിത്യദ്രിശോഭാപ്രഹിതേക്ഷണേന
അലക്ഷിതാഭ്യുൽപതനോ നൃപേണ
പ്രസഹ്യ സിംഹഃ കില താം ചകർഷ.

28 തദീയമാക്രന്ദിതമാർത്തസാധോർ
ഗുഹാനിബദ്ധപ്രതിശബ്ദദീർഘം
രശ്മിഷ്വിവാദായ നഗേന്ദ്രസക്താം
നിവർത്തയാമാസ നൃപസ്യ ദൃഷ്ടിം.

29 സ പാടലായാം ഗവി തസ്ഥിവാംസം
ധനുർദ്ധരഃ കേസരിണം ദദർശ
അധിത്യകായാമിവ ധാതുമയ്യാം
ലോധ്രദ്രുമം സാനുമതഃ പ്രഫുല്ലം.

20. വഴിയിൽ രാജാവിനാൽ മുൻനടത്തപ്പെട്ടും രാജ്ഞിയാൽ എതിരേൽക്കപ്പെട്ടും ആ പശു, അവർ രണ്ടുപേരുടേയും മദ്ധ്യത്തിൽ പകലിൻേറയും രാത്രിയുടേയും മദ്ധ്യത്തിൽ സന്ധ്യ എന്നപോലെ ശോഭിച്ചു.

21. കയ്യിൽ അക്ഷതപാത്രവുമായി വന്ന സുദക്ഷിണ, ആ പയസ്വിനിയെ (ശ്രേഷ്ഠമായ പാലുള്ള പശുവിനെ) പ്രദക്ഷിണംവെച്ചു നമസ്ക്കരിച്ചതിനുശേഷം അവളുടെ കൊമ്പുകൾക്കിടയിലുള്ള വിശാലമായ പ്രദേശത്തെ (നെറുകയെ) കാര്യസിദ്ധി വരുന്ന പ്രവേശമാർഗ്ഗത്തെ എന്നപോലെ പൂജിച്ചു.

22. കിടാവിനെക്കാണുവാൻ ഉൽക്കണ്ഠയുണ്ടായിരുന്നിട്ടും അവൾ അനങ്ങാതെ നിന്നു പൂജ കൈക്കൊണ്ടു എന്നു കണ്ടു് അവർ സന്തോഷിച്ചു. ഭക്തിയോടെ വന്നാശ്രയിച്ചവരുടെ നേർക്കു് അവളെപ്പോലുള്ളവർ കാണിക്കുന്ന പ്രസാദഭാവം അടുത്തുതന്നെ വരുന്ന ഫലങ്ങളുടെ സൂചനയാണല്ലൊ.

23. കയ്യൂക്കുകൊണ്ടു ശത്രുക്കളെ നശിപ്പിച്ച ദിലീപൻ സപത്നീകനായ ഗുരുവിൻെറ കാൽ തൊട്ടു വണങ്ങി സന്ധ്യാവന്ദനവും കഴിച്ചതിനുശേഷം കറവു കഴിഞ്ഞു കിടക്കുന്ന ആ പശുവിൻെറ അരികിൽ വീണ്ടും ചെന്നു ചേൻനു.

24. പാലകനായ അദ്ദേഹം പത്നിയോടൊപ്പം, അരികെ ദീപംവെച്ചിട്ടുള്ള അവളുടെ അടുത്തു ചെന്നിരുന്നു ക്രമത്തിൽ അവളുറങ്ങിയതിനുശേഷം ഉറങ്ങി. രാവിലെ അവൾ ഉണൎന്നെഴുന്നേററതോടൊപ്പം എഴുന്നേററു.

25. ഇപ്രകാരം സന്തതിക്കുവേണ്ടി പത്നിയോടൊപ്പം വ്രതമനുഷ്ഠിച്ചുകൊണ്ടു പൂജ്യമായ യശസ്സുടയവനും ദീനന്മാൎക്കു ആശ്വാസം നൽകുന്നവനുമായ അദ്ദേഹത്തിന്നു് ഇരുപത്തൊന്നു ദിവസങ്ങൾ കഴിഞ്ഞുപോയി.

26. പിറേറ ദിവസം തൻെറ അനുചരൻെറ മനോഭാവം അറിയുവാനാഗ്രഹിച്ചു, ആ മുനിയുടെ ഹോമധേനു, ഗംഗയുടെ നീർച്ചാട്ടത്തിന്നടുത്തു തഴച്ചു വളരുന്ന പച്ചപ്പുല്ലുകളോടുകൂടിയ ഹിമവാൻെറ ഒരു ഗുഹയിലേക്കു പ്രവേശിച്ചു.

27. അവൾ ക്രൂരജന്തുക്കൾക്കു മനസ്സുകൊണ്ടുപോലും ആക്രമിക്കുവാൻ സാധിക്കാത്തവളാണെന്നു വിശ്വസിച്ചു പർവതത്തിൻെറ ശോഭയിൽ കണ്ണുയച്ചിരുന്ന രാജാവിൻെറ കണ്ണിൽപെടാതെ ഒരു സിംഹം അവളെ ബലാൽക്കാരമായി ആക്രമിച്ചു

28. ഗുഹയിലലച്ചുണ്ടായ മാറെറാലികൊണ്ടു നീളംകൂടിയ അവളുടെ കരച്ചിൽ, ദീനബന്ധുവായ രാജാവിൻെറ, പർവതത്തിന്മേൽപ്പതിഞ്ഞ ദൃഷ്ടിയെ, കടിഞ്ഞാൺ വലിച്ചിട്ടെന്നപോലെ പെട്ടെന്നു പിന്തിരിപ്പിച്ചു.

29. ആ വില്ലാളി, ചെങ്കാവി നികന്ന കുന്നിൻപുറത്തു പൂത്തുനിൽക്കുന്ന പാച്ചോററിമരത്തേയെന്നപോലെ ചുവന്ന നിറമുള്ള പശുവിന്മേൽ കയറി മരുവുന്ന സിംഹത്തെ കണ്ടു.

30 തതോ മൃഗേന്ദ്രസ്യ മൃഗേന്ദ്രഗാമീ
വധായ വധ്യസ്യ ശരം ശരണ്യഃ
ജാതാഭിഷംഗോ നൃപതിന്നിഷംഗാ-
ദുദ്ധത്തുമൈച്ഛൽ പ്രസഭോദ്ധൃതാരിഃ

31 വാമേതരസ്തസ്യ കരഃ പ്രഹത്തുർ-
നഖപ്രഭാഭൂഷിതകങ്കപത്രേ
സക്താംഗുലിഃ സായകപുംഖ ഏവ
ചിത്രാപ്പിതാരംഭ ഇവാവതസ്ഥേ,

32 ബാഹുപ്രതിഷ്ടംഭവിവൃദ്ധമന്യു
രഭ്യണ്ണമാഗസ്കൃതമസ്പൃശദ്ഭിഃ
രാജാ സ്വതേജോഭിരദഹ്യതാന്തർ-
ഭോഗീവ മന്ത്രേണ നിരുദ്ധവീര്യഃ.

33 തമാര്യ്യഗൃഹ്യം നിഗൃഹീതധേനുർ-
മനുഷ്യവാചാ മനുവംശകേതും
വിസ്മായയൻ വിസ്മിതമാത്മവൃത്തൌ
സിംഹോരുസത്ത്വം നിജഗാദ സിംഹഃ.

34 'അലം മഹീപാല! തവ ശ്രമേണ
പ്രയുക്തമപ്യസ്ത്രമിതോ വൃഥാ സ്യാൽ
ന പാദപോന്മൂലനശക്തി രംഹഃ
ശിലോച്ചയേ മൂർച്ഛതി മാരുതസ്യ.

35 കൈലാസഗൌരം വൃഷമാരുരുക്ഷോഃ
പാദാപ്പണാനുഗ്രഹപൂതപൃഷ്ഠം
അവേഹി മാം കിങ്കരമഷ്ടമൂർത്തേഃ
കുംഭോദരം നാമ നികുംഭമിത്രം.

36 അമും പുരഃ പശ്യസി ദേവദാരും
പുത്രീകൃതോഽസൌ വൃഷഭധ്വജേന
യോ ഹേമകുംഭസ്തനനിഃസൃതാനാം
സ്കന്ദസ്യ മാതുഃ പയസാം രസജ്ഞഃ

37 കണ്ഡൂയമാനേന കടം കദാചി-
ദ്വന്യദ്വിപേനോന്മഥിതാ ത്വഗസ്യ
അഥൈനമദ്രേസ്തനയാ ശുശോച
സേനാന്യമാലീഢമിവാസുരാസ്ത്രൈഃ.

38 തദാപ്രഭൃത്യേവ വനദ്വിപാനാം
ത്രാസാർത്ഥമസ്മിന്നഹമദ്രികുക്ഷൌ
വ്യാപാരിതഃ ശൂലഭൃതാ വിധായ
സിംഹത്വമങ്കാഗതസത്ത്വവൃത്തി,

39 തസ്യാലമേഷാ ക്ഷുധിതസ്യ തൃപ്ത്യൈ
പ്രദിഷ്ടകാലാ പരമേശ്വരേണ
ഉപസ്ഥിതാ ശോണിതപാരണാ മേ
സുരദ്വിഷശ്ചാന്ദ്രമസീ സുധേവ.

30. പെട്ടെന്നു സിംഹത്തെപ്പോലെ നടക്കുന്നവനും ശരണം നൽകുന്നവനും ശത്രുക്കളെ ഉന്മൂലനം ചെയ്യുവനും (തൽക്കാലം) എതിർപ്പേററവനുമായ ആ രാജാവ് വധാർഹനായ സിംഹത്തെ കൊല്ലുവാനായി ആവനാഴിയിൽ നിന്നു അമ്പ് വലിച്ചെടുക്കുവാൻ ആഗ്രഹിച്ചു.

31. എയ്യാൻ പുറപ്പെട്ട അദ്ദേഹത്തിൻെറ വലത്തെക്കയ്യ് നഖപ്രഭ പുരണ്ടു കഴുവിൻ തൂവലോടുകൂടിയ അമ്പിൻകടയ്ക്കൽ വിരലൊട്ടി ചിത്രത്തിലെഴുതിയതുപോലെ അനങ്ങാതായി.

32. കയ്യിൻെറ സ്തംഭനം നിമിത്തം കോപം വർദ്ധിച്ച രാജാവ് മന്ത്രശക്തി കൊണ്ടു വീര്യം തടയപ്പെട്ട സർപ്പമെന്നപോലെ, അടുത്തുനിൽക്കുന്ന അപരാധിയെ തൊടുവാൻപോലും ശക്തിയില്ലാത്ത തൻെറ തേജസ്സുകൊണ്ടു അകമേ ദഹിച്ചുപോയി.

33. പശുവിനെ ആക്രമിച്ചുനിൽക്കുന്ന സിംഹം, സജ്ജനങ്ങളാൽ ആദരിക്കപ്പെട്ടവനും മനുവംശത്തിൻെറ വിജയപതാകയായവനും സിംഹത്തിനൊത്ത ബലമുള്ളവനും തൻെറ തൽക്കാലാവസ്ഥയിൽ അതിശയപ്പെട്ടവനുമായ അദ്ദേഹത്തെ വീണ്ടും അത്ഭുതപ്പെടുത്തിക്കൊണ്ടു മനുഷ്യഭാഷയിൽ പറഞ്ഞു.

34. 'അല്ലയോ രാജാവേ! അങ്ങയുടെ ഈ പരിശ്രമം മതിയാക്കു. എന്നിൽ അസ്ത്രം പ്രയോഗിച്ചാൽത്തന്നെ അതു വെറുതെയാവുകയേ ഉള്ളു. മരങ്ങളെ കട പുഴക്കി വീഴ്ത്തുന്ന കാററിൻെറ ശക്തി പർവതത്തിൽ ഏശുന്നതല്ല.

35. കൈലാസത്തെപ്പോലെ വെളുത്ത എരുതിന്മേൽ കയറുവാൻ തുടങ്ങുന്ന പരമശിവൻെറ തൃക്കാൽവെപ്പാകുന്ന അനുഗ്രഹത്താൽ പരിശുദ്ധമായ മുതുകോടുകൂടിയവനും നികുംഭൻെറ മിത്രവുമായ കുംഭോദരൻ എന്ന മഹേശ്വരൻെറ പരിചാരകനാണ് ഞാൻ എന്നു് അറിഞ്ഞാലും.

36. മുമ്പിൽ അങ്ങ് ഈ ദേവദാരുവൃക്ഷം കാണുന്നുണ്ടല്ലോ - ഇതിനെ പരമശിവൻ സ്വന്തം പുത്രനായിട്ടാണ് കരുതുന്നത്; ഇതു് സുബ്രഹ്മണ്യൻെറ അമ്മ (പാർവതി)യുടെ, പൊൻകുടമാകുന്ന സ്തനങ്ങളിൽനിന്നു ചുരന്ന ജലമാകുന്ന പാലിൻെറ സ്വാദറിഞ്ഞതാണ്.

37. ഒരിക്കൽ ഒരു കാട്ടാന ചൊറിച്ചൽ മാററുവാൻവേണ്ടി തൻെറ കവിൾത്തടം ഉരയ്ക്കുകയാൽ ഇതിൻെറ തൊലി ചതഞ്ഞുപോയി. അതുനിമിത്തം പർവതപുത്രി, അസുരന്മാരുടെ അസ്ത്രങ്ങൾകൊണ്ടു മുറിവു പററിയ സുബ്രഹ്മണ്യനെച്ചൊല്ലിയെന്നപോലെ ഇതിനെച്ചൊല്ലി ദുഃഖിച്ചു.

38. അന്നുമുതൽക്കുതന്നെ ഈ മലയിടുക്കിൽ കാട്ടാനകളെ പേടിപ്പിക്കുവാനായി പരമേശ്വരൻ എന്നെ, തനിയെ വന്നുചേരുന്ന ജീവികളെക്കൊണ്ടു ഉപജീവനം കഴിച്ചുകൊള്ളത്തക്കവണ്ണം സിംഹരൂപം നൽകി നിയോഗിച്ചു.

39. അങ്ങിനെ (ഇപ്പോൾ) വിശന്നിരിക്കുന്ന സമയത്തു പരമേശ്വരൻ നിർദ്ദേശിച്ചകാലത്തു വന്നുചേർന്ന ഈ രക്തപാരണ, രാഹുവിനു ചന്ദ്രൻെറതായ അമൃതമെന്നപോലെ എനിക്കു മതിയാംവണ്ണമായി.

40 സ ത്വം നിവർത്തസ്വ വിഹായ ലജ്ജാം
ഗുരൌ ഭവാൻ ദർശിതശിഷ്യഭക്തിഃ
ശസ്ത്രേണ രക്ഷ്യം യദശക്യരക്ഷം
ന തദ്യശഃ ശസ്ത്രഭൃതാം ക്ഷിണോതി.,
41 ഇതി പ്രഗത്ഭം പുരുഷാധിരാജോ
മൃഗാധിരാജസ്യ വചോ നിശമ്യ
പ്രത്യാഹതാസ്ത്രോ ഗിരിശപ്രഭാവാ-
ദാത്മന്യവജ്ഞാം ശിഥിലീചകാര.
42 പ്രത്യബ്രവീച്ചൈനമിഷുപ്രയോഗേ
തൽപൂർവ്വഭംഗേ വിതഥപ്രയത്നഃ
ജഡീകൃതസ്ത്ര്യംബകവീക്ഷണേന
വജ്രം മുമുക്ഷന്നിവ വജ്രപാണിഃ.
43 'സംരുദ്ധചേഷ്ടസ്യ മൃഗേന്ദ്ര! കാമം
ഹാസ്യം വചസ്തദ്യദഹം വിവക്ഷുഃ
അന്തർഗ്ഗതം പ്രാണഭൃതാം ഹി വേദ
സർവ്വം ഭവാൻ ഭാവമതോഽഭിധാസ്യേ.
44 മാന്യഃ സ മേ സ്ഥാവരജംഗമാനാം
സർഗ്ഗസ്ഥിതിപ്രത്യവഹാരഹേതുഃ
ഗുരോരപീദം ധനമാഹിതാഗ്നേർ-
നശ്യൽ പുരസ്താദനുപേക്ഷണീയം.
45 സ ത്വം മദീയേന ശരീരവൃത്തിം
ദേഹേന നിർവർത്തയിതും പ്രസീദ
ദിനാവസാനോത്സുകബാലവത്സാ
വിസൃജ്യതാം ധേനുരിയം മഹർഷേഃ.'
46 അഥാന്ധകാരം ഗിരിഗഹ്വരാണാം
ദംഷ്ട്രമയൂഖൈഃ ശകലാനി കുർവ്വൻ
ഭൂയഃ സ ഭൂതേശ്വരപാർശ്വവർത്തീ
കിഞ്ചിദ്വിഹസ്യാർത്ഥപതിം ബഭാഷേ,
47 'ഏകാതപത്രം ജഗതഃ പ്രഭുത്വം
നവം വയഃ കാന്തമിദം വപുശ്ച
അല്പസ്യ ഹേതോർബഹു ഹാതുമിച്ഛൻ
വിചാരമൂഢഃ പ്രതിഭാസി മേ ത്വം.
48 ഭൂതാനുകമ്പാ തവ ചേദിയം ഗൗ-
രേകാ ഭവേൽ സ്വസ്തിമതീ ത്വദന്തേ
ജീവൻ പുനഃ ശശ്വദുപപ്ലവേഭ്യഃ
പ്രജാഃ പ്രജാനാഥ! പിതേവ പാസി.
49 അഥൈകധേനോരപരാധചണ്ഡാൽ
ഗുരോഃ കൃശാനുപ്രതിമാൽ ബിഭേഷി
ശക്യോഽസ്യ മന്യുർഭവതാ വിനേതും
ഗാഃ കോടിശഃ സ്പർശയതാ ഘടോധ്നീഃ.

40. അതുകൊണ്ട് അങ്ങ ലജ്ജയെ ഉപേക്ഷിച്ചു തിരിച്ചുപൊയ്ക്കൊൾക. അങ്ങ ഗുരുവിനോട ശിഷ്യന്റെ വേണ്ടതായഭക്തി കാണിച്ചുകഴിഞ്ഞു. രക്ഷിക്കേണ്ട വസ്തുവിന്റെ രക്ഷ ആയുധത്താൽ സാധ്യമല്ലാതെ വരുമ്പോൾ അത് ആയുധധാരികളുടെ യശസ്സിന്ന ഹാനി വരുത്തുകയില്ല.

41. ഇപ്രകാരം മൃഗാധിരാജന്റെ പ്രൌഢമായ വാക്ക കേട്ടപ്പോൾ മനുഷ്യാധിരാജൻ പരമേശ്വരന്റെ ശക്തിയാലാണ തന്റെ അസ്ത്രപ്രയോഗം തടയപ്പെട്ടതെന്നു മനസ്സിലാക്കി തന്നെക്കുറിച്ചുതോന്നിയ നിന്ദാഭാവം അൽപം കുറച്ചു.

42. വജ്രംഓങ്ങിയപ്പോൾ മുക്കണ്ണന്റെ നോട്ടത്താൽ സ്തംഭിച്ചുനിന്നുപോയ ഇന്ദ്രനെന്നപോലെ അസ്ത്രപ്രയോഗപ്രയത്നം അന്നാദ്യമായി വിഫലമായിപ്പോയ അദ്ദേഹം ആ സിംഹത്തോട മറുപടി പറയുകയും ചെയ്തു.

43. 'അല്ലയോ മൃഗേന്ദ്ര, അനങ്ങുവാൻ വയ്യാത്തവനായിരിക്കുന്ന ഞാൻ പറയുവാൻ വിചാരിക്കുന്ന വാക്ക പരിഹാസയോഗ്യമാണെന്നുള്ളതു ശരി തന്നെ - പക്ഷെ, അങ്ങ സമസ്തജീവികളുടേയും അന്തർഗ്ഗതഭാവം അറിയുന്നവനാണല്ലൊ, അതുകൊണ്ട് പറയുകയാണ്.

44. സ്ഥാവരങ്ങളും ജംഗമങ്ങളുമായ എല്ലാററിന്റേയും സൃഷ്ടി സ്ഥിതി സംഹാരങ്ങൾക്ക കാരണമായ ഭഗവാൻ ശിവൻ എനിക്ക പൂജ്യനാണ്. അഗ്ന്യാധാനം ചെയ്തിട്ടുള്ള ഗുരുവിന്റെ ഈ ധനവും എന്റെ മുമ്പിൽവെച്ചു നശിക്കുമ്പോൾ ഉപേക്ഷിക്കാവുന്നതല്ല.

45. അങ്ങിനെയുള്ള അങ്ങ് എന്റെ ശരീരംകൊണ്ട് സ്വന്തം ജീവനവൃത്തി നിർവ്വഹിക്കുവാൻ കനിയണം. പകൽ അവസാനിക്കുന്നതും കാത്തിരിയ്ക്കുന്ന പിഞ്ചുകിടാവുള്ള മഹർഷിയുടെ ഈ പശുവിനെ വിട്ടയയ്ക്കു.'

46. അപ്പോൾ ദംഷ്ട്രകളുടെ കിരണങ്ങൾകൊണ്ട പർവതഗുഹകളിലെ ഇരുട്ടിനെ നശിപ്പിക്കുമാറു കുറഞ്ഞൊന്നു ചിരിച്ചിട്ട് ആ ശിവപാർഷദൻ വീണ്ടും രാജാവിനോട പറഞ്ഞു.

47. 'ഒററക്കുടയ്ക്കു കീഴിലുള്ള ലോകാധിപത്യം, നവമായ യൌവനം, കാന്തിയേറിയ ഈ ശരീരം എന്നിവയെല്ലാം തന്നെ ഒരു നിസ്സാരകാര്യത്തിന്നുവേണ്ടി ഉപേക്ഷിക്കാൻ ഒരുങ്ങുന്ന അങ്ങ വിവേകമില്ലാത്തവനാണെന്നെനിക്ക തോന്നുന്നു.

48. അങ്ങേയ്ക്കു പ്രാണികളോടുള്ള അനുകമ്പയാണ് ഇതിന്ന കാരണമെങ്കിൽ അങ്ങയുടെ നാശത്താൽ ഈ ഒരു പശു മാത്രമാണ് രക്ഷപ്പെടുവാൻ പോകുന്നതു്, അല്ലയോ പ്രജാപാലക! അങ്ങ ജീവനോടിരുന്നാലോ, പ്രജകളെ പിതാവെന്നപോലെ ആപത്തുകളിൽനിന്ന് എന്നെന്നും രക്ഷിക്കുന്നു.

**49.** **ഒരു പശു മാത്രം സമ്പത്തായിട്ടുള്ളവനും തെററു കണ്ടാൽ അത്യന്തം കോപിക്കുന്നവനും അഗ്നിതുല്യനുമായ ഗുരുവിനെ പേടിച്ചിട്ടാണെങ്കിൽ കുടംപോലെയുള്ള അകിടുകളോടുകൂടിയ പശുക്കളെ കോടിക്കണക്കിന്നു കൊടുത്തു അദ്ദേഹത്തെ സമാധാനിപ്പിയ്ക്കുവാൻ അങ്ങേയ്ക്കു കഴിയുമല്ലോ.**

50 തദ്രക്ഷ കല്യാണപരമ്പരാണാം
ഭോക്താരമൂർജ്ജസ്വലമാത്മദേഹം
മഹീതലസ്പർശനമാത്രഭിന്ന
മൃദ്ധം ഹി രാജ്യം പദമൈന്ദ്രമാഹുഃ.,

51 ഏതാവദുക്ത്വാ വിരതേ മൃഗേന്ദ്രേ
പ്രതിസ്വനേനാസ്യ ഗുഹാഗതേന
ശിലോച്ചയോഽപി ക്ഷിതിപാലമുച്ചൈഃ
പ്രീത്യാ തമേവാർത്ഥമഭാഷതേവ.

52 നിശമ്യ ദേവാനുചരസ്യ വാചം
മനുഷ്യദേവഃ പുനരപ്യുവാച
ധേന്വാ തദദ്ധ്യാസിതകാതരാക്ഷ്യാ
നിരീക്ഷ്യമാണഃ സുതരാം ദയാലുഃ.

53 'ക്ഷതാൽ കില ത്രായത ഇത്യുദഗ്രഃ
ക്ഷത്രസ്യ ശബ്ദോ ഭുവനേഷു രൂഢഃ
രാജ്യേന കിം തദ്വിപരീതവൃത്തേഃ
പ്രാണൈരുപക്രോശമലീമസൈർവാ?

54 കഥം നു ശക്യോഽനുനയോ മഹർഷേർ-
വിശ്രാണനാച്ചാന്യപയസ്വിനീനാം
ഇമാമനൂനാം സുരഭേരവേഹി
രുദ്രൌജസാ തു പ്രഹൃതം ത്വയാസ്യാം.

55 സേയം സ്വദേഹാർപ്പണനിഷ്ക്രയേണ
ന്യായ്യാ മയാ മോചയിതും ഭവത്തഃ
ന പാരണാ സ്യാദ്വിഹതാ തവൈവം
ഭവേദലുപ്തശ്ച മുനേഃ ക്രിയാർത്ഥഃ.

56 ഭവാനപീദം പരവാനവൈതി
മഹാൻ ഹി യത്നസ്തവ ദേവദാരൌ
സ്ഥാതും നിയോക്തുർന ഹി ശക്യമഗ്രേ
വിനാശ്യ രക്ഷ്യം സ്വയമക്ഷതേന.

57 കിമപ്യഹിംസ്യസ്തവ ചേന്മതോഽഹം
യശഃശരീരേ ഭവ മേ ദയാലുഃ
ഏകാന്തവിധ്വംസിഷു മദ്വിധാനാം
പിണ്ഡേഷ്വനാസ്ഥാ ഖലു ഭൌതികേഷു.

58 സംബന്ധമാഭാഷണപൂർവ്വമാഹുർ-
വൃത്തഃ സ നൌ സംഗതയോർവനാന്തേ
തദ്ഭൂതനാഥാനുഗ! നാർഹസി ത്വം
സംബന്ധിനോ മേ പ്രണയം വിഹന്തും.,

59 തഥേതി ഗാം മുക്തവതേ ദിലീപഃ
സദ്യഃ പ്രതിഷ്ടംഭവിമുക്തബാഹുഃ
സന്ന്യസ്തശസ്ത്രോ ഹരയേ സ്വദേഹ-
മുപാനയൽ പിണ്ഡമിവാമിഷസ്യ.

50. അതുകൊണ്ടു തുടർച്ചയായി ധാരാളം ഗുണങ്ങാം അനുഭവിക്കാനിരിക്കുന്നതും ശക്തിയേറിയതുമായ സ്വന്തം ശരീരത്തെ രക്ഷിക്കുക. ഐശ്വര്യവത്തായ രാജ്യം ഭൂതലസ്പർശംകൊണ്ടുമാത്രം വ്യത്യാസമുള്ള ഇന്ദ്രപദമാണെന്നു് അറിവുള്ളവർ പറയുന്നു.,

51. സിംഹം ഇത്രയും പറഞ്ഞു നിർത്തിയപ്പോാം ഗുഹയിലലച്ചുണ്ടായ ഇതിൻെറ മാറെറാലികൊണ്ടു പർവതവുംകൂടി ഹർഷത്തോടെ രാജാവിനോടു് അക്കാര്യംതന്നെ ഉറക്കെ പറഞ്ഞുവോ എന്നു തോന്നി.

52. സിംഹം മീതെ കയറിയിരിക്കുകയാൽ പേടിച്ചു പകച്ച കണ്ണുകളുമായി പശു ഉററുനോക്കുന്നതു കണ്ടു കൂടുതൽ ദയവാനായിത്തീർന്ന രാജാവു് ആ ശിവ പാർഷദൻെറ വാക്കു കേട്ടിട്ടു വീണ്ടും പറഞ്ഞു.

53. 'ക്ഷതത്തിൽനിന്നും ത്രാണം ചെയ്യുന്നു എന്നുള്ളതുകൊണ്ടാണു് ഉന്നതമായ ക്ഷത്രിയശബ്ദം ലോകത്തിൽ പ്രസിദ്ധമായതു്. അതിനു വിപരീതമായി പ്രവർത്തിക്കുന്നവനു രാജ്യംകൊണ്ടോ അപവാദംകൊണ്ടു മലിനമായ ജീവനെക്കൊണ്ടോ എന്താണു് പ്രയോജനം?

54. വേറെ കറവപ്പശുക്കളെ കൊടുത്തു മഹർഷിയെ സമാധാനിപ്പിക്കുവാൻ എങ്ങിനെയാണു് സാധിക്കുക? ഇവാം കാമധേനുവേക്കാാം ഒട്ടും കുറഞ്ഞവളല്ലെന്നു അങ്ങു മനസ്സിലാക്കണം. ഭഗവാൻ രുദ്രൻെറ പ്രഭാവംകൊണ്ടു മാത്രമാണു് ഇവളെ അങ്ങു പ്രഹരിച്ചതു്.

55. അങ്ങിനെയുള്ള ഇവളെ ഞാൻ സ്വന്തം ദേഹം പകരംതന്നിട്ടു അങ്ങയിൽനിന്നു മോചിപ്പിക്കേണ്ടതാണു്. അങ്ങിനെയായാൽ അങ്ങയുടെ പാരണ മുടങ്ങുകയില്ല. മുനിയുടെ ക്രിയാസാധനം നശിക്കുകയുമില്ല.

56. പരതന്ത്രനായ അങ്ങയ്ക്കു് ഇതു മനസ്സിലാകുന്ന കാര്യമാണു്. അങ്ങയ്ക്കു് ഈ ദേവദാരുവിനെസ്സംബന്ധിച്ച പ്രയത്നം വളരെ വലുതാണല്ലോ. രക്ഷിക്കപ്പെടേണ്ടുന്ന വസ്തുവിനെ നശിപ്പിച്ചു തനിയ്ക്കു യാതൊരു കേടുപാടും പററാതെ സ്വാമിയുടെ മുമ്പിൽ നില്ക്കുവാൻ സാധ്യമല്ലതന്നെ.

57. തെല്ലെങ്കിലും എന്നെ ഹിംസിക്കരുതു് എന്നു് അങ്ങു കരുതുന്നുവെങ്കിൽ എൻെറ യശശ്ശരീരത്തിന്മേൽ ദയവു കാണിച്ചാലും. നിശ്ചയമായും നശിച്ചുപോകുന്ന ഭൗതികപിണ്ഡങ്ങളിൽ എന്നെപ്പോലുള്ളവർക്കു ആദരം ഇല്ലതന്നെ.

58. പരസ്പരസംഭാഷണം മിത്രതയ്ക്കു കാരണമാണെന്നു പറയപ്പെടുന്നു. ഈ കാട്ടിൽവെച്ചു കണ്ടുമുട്ടിയ നാം തമ്മിൽ അതു ഉണ്ടായിരിക്കുന്നു. അതുകൊണ്ടു ഭൂതപതിയുടെ അനുഗാമിയായുള്ളോവേ! മിത്രമായ എൻെറ പ്രാർത്ഥനയെ നിരസിക്കുക അങ്ങക്കു യോഗ്യമല്ല.,

59. 'അങ്ങിനെയാവട്ടെ' എന്നു സമ്മതിച്ചു പശുവിനെ വിട്ട സിംഹത്തിൻെറ മുമ്പിൽ, സ്തംഭനം തീർന്നു മുക്തമായ കൈയോടുകൂടി ദിലീപൻ ആയുധം വെച്ച സ്വശരീരത്തെ മാംസപിണ്ഡമെന്നപോലെ സമർപ്പിച്ചു.

60 തസ്മിൻ ക്ഷണേ പാലയിതുഃ പ്രജാനാ–
മുൽപ്പശ്യതഃ സിംഹനിപാതമുഗ്രം
അവാങ്മുഖസ്യോപരി പുഷ്പവൃഷ്ടിഃ
പപാത വിദ്യാധരഹസ്തമുക്താ.

61 ഉത്തിഷ്ഠ വത്സേത്യമൃതായമാനം
വചോ നിശമ്യോത്ഥിതമുത്ഥിതഃ സൻ
ദദർശ രാജാ ജനനീമിവ സ്വാം
ഗാമഗ്രതഃ പ്രസ്രവിണീം ന സിംഹം.

62 തം വിസ്മിതം ധേനുരുവാച 'സാധോ!
മായാം മയോദ്ഭാവ്യ പരീക്ഷിതോഽസി
ഋഷിപ്രഭാവാന്മയി നാന്തകോഽപി
പ്രഭുഃ പ്രഹർത്തും, കിമുതാന്യഹിംസ്രാഃ?

63 ഭക്ത്യാ ഗുരൌ മയ്യനുകമ്പയാ ച
പ്രീതാസ്മി, തേ പുത്ര! വരം വൃണീഷ്വ
ന കേവലാനാം പയസാം പ്രസൂതി–
മവേഹി മാം കാമദുഘാം പ്രസന്നാം.,

64 തതഃ സമാനീയ സ മാനിതാർത്ഥീ
ഹസ്തൌ സ്വഹസ്താർജ്ജിതവീരശബ്ദഃ
വംശസ്യ കർത്താരമനന്തകീർത്തിം
സുദക്ഷിണായാം തനയം യയാചേ.

65 സന്താനകാമായ തഥേതി കാമം
രാജ്ഞേ പ്രതിശ്രുത്യ പയസ്വിനീ സാ
'ദുഗ്ദ്ധ്വാ പയഃ പുത്രപുടേ മദീയം
പുത്രോപഭുംക്ഷ്വേ'തി തമാദിദേശ.

66 'വത്സസ്യ ഹോമാർത്ഥവിധേശ്ച ശേഷ–
മൃഷേരനുജ്ഞാമധിഗമ്യ മാതഃ!
ഔധസ്യമിച്ഛാമി തവോപഭോക്തും
ഷഷ്ഠാംശമുർവ്യാ ഇവ രക്ഷിതായാഃ.,

67 ഇത്ഥം ക്ഷിതീശേന വസിഷ്ഠധേനുർ-
വിജ്ഞാപിതാ പ്രീതതരാ ബഭൂവ
തദന്വിതാ ഹൈമവതാച്ച കുക്ഷേഃ
പ്രത്യായയവാശ്രമമശ്രമേണ.

68 തസ്യാഃ പ്രസന്നേന്ദുമുഖഃ പ്രസാദം
ഗുരുർനൃപാണാം ഗുരവേ നിവേദ്യ
പ്രഹർഷചിഹ്നാനുമിതം പ്രിയായൈ
ശംശസ വാചാ പുനരുക്തയേവ.

69 സ നന്ദിനീസ്തന്യമനിന്ദിതാത്മാ
സദ്വത്സലോ വത്സഹുതാവശേഷം
പപൌ വസിഷ്ഠേന കൃതാഭ്യനുജ്ഞഃ
ശുഭ്രം യശോ മൂർത്തമിവാതിതൃഷ്ണഃ.

60. തൽക്ഷണം ഉഗ്രമായ സിംഹാക്രമണത്തെ പ്രതീക്ഷിച്ചുകൊണ്ടു കമിഴ്ന്നു കിടന്നിരുന്ന ആ മഹാരാജാവിൻെറമേൽ വിദ്യാധരന്മാരുടെ കൈകളിൽനിന്നു പൊഴിഞ്ഞ പുഷ്പങ്ങൾ വീണു.

61. 'മകനേ എഴുന്നേല്ക്കു' എന്ന അമൃതുപോലുള്ള വാക്കു കേട്ട് എഴുന്നേററപ്പോൾ രാജാവു മുമ്പിൽ സ്വന്തം അമ്മയെപ്പോലെ പാൽ ചുരത്തിനില്ക്കുന്ന പശുവിനെയാണ് കണ്ടതു്. സിംഹത്തെ കണ്ടില്ല.

62. അത്ഭുതപ്പെട്ടു നില്ക്കുന്ന അദ്ദേഹത്തോടു നന്ദിനി പറഞ്ഞു— 'അല്ലയോ നന്മനിറഞ്ഞവനേ! മായ കാണിച്ചു ഞാൻ അങ്ങയെ പരീക്ഷിച്ചതാണ്. മഹർഷിയുടെ പ്രഭാവംനിമിത്തം അന്തകൻപോലും എന്നെ പ്രഹരിപ്പാൻ ശക്തനല്ല. പിന്നെയാണോ മററു ഹിംസ്രമൃഗങ്ങൾ.

63. മകനേ! നിൻെറ ഗുരുഭക്തിയും എന്നിലുള്ള അനുകമ്പയും കണ്ടു ഞാൻ നിന്നിൽ വളരെ പ്രസന്നയായിരിക്കുന്നു. ഇഷ്ടമുള്ള വരം ചോദിച്ചുകൊള്ളുക. പാൽമാത്രം തരുന്ന പശുവായി എന്നെ കരുതേണ്ട. പ്രസാദിച്ചാൽ ഏതു് ആഗ്രഹവും നൽകുവാൻ ശക്തിയുള്ളവളാണ് ഞാൻ എന്നു മനസ്സിലാക്കുക.

64. അപ്പോൾ അർത്ഥികളെ മാനിക്കുന്നവനും സ്വന്തം കൈകൊണ്ടു വീരനെന്ന പേർ നേടിയവനുമായ അദ്ദേഹം കൈകൾ കൂപ്പിക്കൊണ്ട്, സുദക്ഷിണയിൽ വംശകർത്താവും അനന്തമായ യശസ്സോടുകൂടിയവനുമായ പുത്രനെ യാചിച്ചു.

65. ആ ധേനു സന്താനകാംക്ഷിയായ രാജാവിനോട് 'അങ്ങനെതന്നെ' എന്നു വരം പ്രതിജ്ഞചെയ്തതിനുശേഷം ''മകനേ! എൻെറ പാൽ ഇലക്കുമ്പിളിൽ കറന്നെടുത്തു സേവിക്കുക'' എന്നു അദ്ദേഹത്തോടു കല്പിച്ചരുളി.

66. ''അമ്മേ! കുട്ടി കുടിച്ചു ഹോമവും കഴിഞ്ഞു. ബാക്കിയുള്ള അവിടുത്തെ പാൽ ഗുരുവിൻെറ സമ്മതത്തോടുകൂടി, രക്ഷിയ്ക്കപ്പെട്ട ഭൂമിയിൽനിന്നു കിട്ടുന്ന നികുതി (ഷഷ്ഠാംശം) എന്നപോലെ ഉപയോഗിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.''

67. ഇപ്രകാരം രാജാവ് അറിയിച്ചപ്പോൾ വസിഷ്ഠധേനു അധികം പ്രീതിയുള്ളവളായി. അദ്ദേഹത്തോടുകൂടി അവൾ ഹിമവാൻെറ ഗുഹയിൽനിന്നു ശ്രമംകൂടാതെ ആശ്രമത്തിൽ തിരിച്ചെത്തുകയും ചെയ്തു.

68. പൂർണ്ണചന്ദ്രനെപ്പോലെ തെളിഞ്ഞ മുഖത്തോടുകൂടിയ രാജാവ്, നന്ദിനി പ്രസാദിച്ച വിവരം ഗുരുവിനെ അറിയിച്ചതിനുശേഷം സന്തോഷചിഹ്നങ്ങളെക്കൊണ്ടു ഊഹിച്ചുകഴിഞ്ഞ അക്കാര്യം പ്രിയതമയോടു പുനരുക്തിപോലെയുള്ള വാക്കുകൊണ്ടു വിവരിച്ചുകൊടുത്തു.

69. പ്രശസ്താത്മാവും സജ്ജനങ്ങളിൽ സ്നേഹമുള്ളവനുമായ അദ്ദേഹം കുട്ടിയ്ക്കും ഹോമത്തിനും വേണ്ടതെടുത്തു ശേഷിച്ച നന്ദിനിയുടെ പാലിനെ വസിഷ്ഠമഹർഷിയുടെ അനുവാദത്തോടുകൂടി, മൂർത്തിമത്തായ വെളുത്ത കീർത്തിയെ എന്നപോലെ അത്യധികം തൃഷ്ണയോടുകൂടി പാനംചെയ്തു.

70 പ്രാതര്യഥോക്തവ്രതപാരണാന്തേ
പ്രാസ്ഥാനികം സ്വസ്ത്യയനം പ്രയുജ്യ
തൌ ദമ്പതീ സ്വാം പ്രതി രാജധാനീം
പ്രസ്ഥാപയാമാസ വശീ വസിഷ്ഠഃ.
71 പ്രദക്ഷിണീകൃത്യ ഹുതം ഹുതാശ–
മനന്തരം ഭർത്തുരരുന്ധതീം ച
ധേനും സവത്സാം ച നൃപഃ പ്രതസ്ഥേ
സന്മംഗളോദഗ്രതരപ്രഭാവഃ.
72 ശ്രോത്രാഭിരാമധ്വനിനാ രഥേന
സ ധർമ്മപത്നീസഹിതഃ സഹിഷ്ണുഃ
യയാവനുൽഘാതസുഖേന മാർഗ്ഗം
സ്വേനേവ പൂർണ്ണേന മനോരഥേന.
73 തമാഹിതൌത്സുക്യമദർശനേന
പ്രജാഃ പ്രജാർത്ഥവ്രതകർശിതാംഗം
നേത്രൈഃ പപുസ്തൃപ്തിമനാപ്നുവദ്ഭിർ–
നവോദയം നാഥമിവൌഷധീനാം.
74 പുരന്ദരശ്രീഃ പുരമുൽപ്പതാകം
പ്രവിശ്യ പൌരൈരഭിനന്ദ്യമാനഃ
ഭുജേ ഭുജംഗേന്ദ്രസമാനസാരേ
ഭൂയഃ സ ഭൂമേർദ്ധുരമാസസഞ്ജ.
75 അഥ നയനസമുത്ഥം ജ്യോതിരത്രേരിവ ദ്യൌഃ
സുരസരിദിവ തേജോ വഹ്നിനിഷ്ഠ്യൂതമൈശം
നരപതികുലഭൂത്യൈ ഗർഭമാധത്ത രാജ്ഞീ
ഗുരുഭിരഭിനിവിഷ്ടം ലോകപാലാനുഭാവൈഃ.

ഇതി ദ്വിതീയഃ സർഗ്ഗഃ.

## തൃതീയഃ സർഗ്ഗഃ

1 അഥേപ്സിതം ഭർത്തുരുപസ്ഥിതോദയം
സഖീജനോദ്വീക്ഷണകൌമുദീമുഖം
നിദാനമിക്ഷ്വാകുകുലസ്യ സന്തതേഃ
സുദക്ഷിണാ ദൌഹൃദലക്ഷണം ദധൌ.
2 ശരീരസാദാദസമഗ്രഭൂഷണാ
മുഖേന സാലക്ഷ്യത ലോധ്രപാണ്ഡുനാ
തനുപ്രകാശേന വിചേയതാരകാ
പ്രഭാതകല്പാ ശശിനേവ ശർവ്വരീ.
3 തദാനനം മൃത്സുരഭി ക്ഷിതീശ്വരോ
രഹസ്യുപാഘ്രായ ന തൃപ്തിമായയൌ
കരീവ സിക്തം പൃഷതൈഃ പയോമുചാം
ശുചിവ്യപായേ വനരാജിപല്വലം.

70. പ്രഭാതത്തിൽ വിധിപോലെ വ്രതപാരണ കഴിഞ്ഞതിനുശേഷം ജിതേന്ദ്രിയനായ വസിഷ്ഠൻ ആ ദമ്പതിമാരെ യാത്രാരംഭത്തിൽ ഉചിതമായ ആശീർവ്വാദം നൽകി രാജധാനിയിലേക്കു യാത്രയാക്കി.

71. രാജാവു ഹോമം കഴിഞ്ഞ അഗ്നിയേയും വസിഷ്ഠനേയും പിന്നെ അരുന്ധതിയേയും കുട്ടിയോടുകൂടി നില്ക്കുന്ന പശുവിനേയും പ്രദക്ഷിണംവെച്ചിട്ടു നല്ല മംഗളങ്ങളെക്കൊണ്ടു വർദ്ധിച്ച പ്രഭാവത്തോടുകൂടി പുറപ്പെട്ടു.

72. സഹനശക്തിയുള്ള അദ്ദേഹം ധർമ്മപത്നിയോടുകൂടെ ചെവിക്കിമ്പം നല്കുന്ന ശബ്ദത്തോടുകൂടി യാതൊരു കുലുക്കവും കൂടാതെ സുഖമായി പോകുന്ന തേരിൽ കയറി നിറവേറിയ തൻെറ മനോരഥത്തിലൂടെ എന്നപോലെ മാർഗ്ഗം പിന്നിട്ടു.

73. പ്രജകൾ കുറെക്കാലം കാണാത്തതുകൊണ്ട് ഔത്സുക്യം ജനിപ്പിച്ചവനും സന്താനത്തിന്നുവേണ്ടിയുള്ള വ്രതാനുഷ്ഠാനത്താൽ ശരീരം മെലിഞ്ഞവനുമായ അദ്ദേഹത്തെ പുതുതായുദിച്ച ചന്ദ്രനെ എന്നപോലെ തൃപ്തിവരാത്ത കണ്ണുകളെക്കൊണ്ടു നുകർന്നു.

74. ഇന്ദ്രനെപ്പോലെ ശ്രീമാനായ അദ്ദേഹം പതാകകളുയർത്തിയ നഗരത്തിൽ പ്രവേശിച്ചു പൌരന്മാരാൽ അഭിനന്ദിയ്ക്കപ്പെട്ടുകൊണ്ടു ഭൂമിയുടെ ഭാരം ആദിശേഷനു തുല്യമായ ശക്തിയുള്ള കയ്യിൽ വീണ്ടും ഏററെടുത്തു.

75. പിന്നീട്, അത്രിമഹർഷിയുടെ കണ്ണിൽനിന്നുത്ഭവിച്ച തേജസ്സിനെ (ചന്ദ്രനെ) ആകാശം എന്നപോലെയും അഗ്നിയാൽ അർപ്പിക്കപ്പെട്ട ശിവൻെറ തേജസ്സിനെ ആകാശഗംഗ എന്നപോലെയും രാജ്ഞി രാജവംശത്തിൻെറ അഭിവൃദ്ധിക്കായി എട്ടു ദിക്പാലകന്മാരുടെയും കനത്ത ശക്തികൾ ഉൾച്ചേർന്നിട്ടുള്ള ഗർഭത്തെ ധരിച്ചു.

രണ്ടാം സർഗ്ഗം കഴിഞ്ഞു

## മൂന്നാം സർഗ്ഗം

1. അനന്തരം സുദക്ഷിണ ഭർത്താവിൻെറ ഉദയമട്ടത്തിട്ടുള്ള അഭീഷ്ടവും സഖിമാരുടെ കണ്ണുകൾക്കു പൂനിലാവും ഇക്ഷ്വാകുവംശത്തിൻെറ സന്തതിയ്ക്കു കാരണവുമായ ഗർഭചിഹ്നം ധരിച്ചു.

2. ശരീരക്ഷീണംകൊണ്ടു അല്പംമാത്രം ആഭരണങ്ങളണിഞ്ഞു പാച്ചോററിപ്പൂപോലെ വിളർത്ത മുഖത്തോടുകൂടിയ അവൾ സൂക്ഷിച്ചുനോക്കിയാൽ മാത്രം കാണാൻ സാധിക്കുന്ന നക്ഷത്രങ്ങളോടും പ്രകാശം മങ്ങിയ ചന്ദ്രനോടുംകൂടിയ പുലരാനടുത്ത രാത്രിപോലെ കാണപ്പെട്ടു.

3. മണ്ണിൻെറ വാസന കലർന്ന അവളുടെ മുഖത്തെ, വേനലവസാനത്തിൽ മഴപെയ്തു കുതിർന്ന കാട്ടിലെ ചെറുപൊയ്കയെ ആന എന്നപോലെ രഹസിത്തിൽ മുകർന്നിട്ടു രാജാവു തൃപ്തിപ്പെട്ടില്ല.

4 ദിവം മരുത്വാനിവ ഭോക്ഷ്യതേ ഭുവം
ദിഗന്തവിശ്രാന്തരഥോ ഹി തത്സുതഃ
അതോഽഭിലാഷേ പ്രഥമം തഥാവിധേ
മനോ ബബന്ധാന്യരസാൻ വിലംഘ്യ സാ.*

5 'ന മേ ഹ്രിയാ ശംസതി കിഞ്ചിദീപ്സിതം
സ്പൃഹാവതീ വസ്തുഷു കേഷു മാഗധീ?'
ഇതി സ്മ പൃച്ഛത്യനുവേലമാദൃതഃ
പ്രിയാസഖീരുത്തരകോസലേശ്വരഃ.

6 ഉപേത്യ സാ ദോഹദദുഃഖശീലതാം
യദേവ വവ്രേ, തദപശ്യദാഹൃതം
നഹീഷ്ടമസ്യ ത്രിദിവേഽപി ഭൂപതേ-
രഭൂദനാസാദ്യമധിജ്യധന്വനഃ.

7 ക്രമേണ നിസ്തീര്യ ച ദോഹദവ്യഥാം
പ്രചീയമാനാവയവാ രരാജ സാ
പുരാണപത്രാപഗമാദനന്തരം
ലതേവ സന്നദ്ധമനോജ്ഞപല്ലവാ.

8 ദിനേഷു ഗച്ഛത്സു നിതാന്തപീവരം
തദീയമാനീലമുഖം സ്തനദ്വയം
തിരശ്ചകാര ഭ്രമരാഭിലീനയോഃ
സുജാതയോഃ പങ്കജകോശയോഃ ശ്രിയം.

9 നിധാനഗർഭാമിവ സാഗരാംബരാം
ശമീമിവാഭ്യന്തരലീനപാവകാം
നദീമിവാന്തഃസലിലാം സരസ്വതീം
നൃപഃ സസത്ത്വാം മഹിഷീമമന്യത.

10 പ്രിയാനുരാഗസ്യ മനഃസമുന്നതേർ-
ഭുജാർജ്ജിതാനാം ച ദിഗന്തസമ്പദാം
യഥാക്രമം പുംസവനാദികാഃ ക്രിയാ
ധൃതേശ്ച ധീരഃ സദൃശീർവ്യധത്ത സഃ.

11 സുരേന്ദ്രമാത്രാശ്രിതഗർഭഗൌരവാൽ
പ്രയത്നമുക്താസനയാ ഗൃഹാഗതഃ
തയോപചാരാഞ്ജലിഖിന്നഹസ്തയാ
നനന്ദ പാരിപ്ലവനേത്രയാ നൃപഃ.

12 കുമാരഭൃത്യാകുശലൈരനുഷ്ഠിതേ
ഭിഷഗ്ഭിരാപ്തൈരഥ ഗർഭഭർമ്മണി
പതിഃ പ്രതീതഃ പ്രസവോന്മുഖീം പ്രിയാം
ദദർശ കാലേ ദിവമഭ്രിതാമിവ.

13 ഗ്രഹൈസ്തതഃ പഞ്ചഭിരുച്ചസംശ്രിതൈ-
രസൂര്യഗൈഃ സൂചിതഭാഗ്യസമ്പദം
അസൂത പുത്രം സമയേ ശചീസമാ
ത്രിസാധനാ ശക്തിരിവാത്മമക്ഷയം.

---

* ഈ ശ്ലോകം ചിലരുടെ ദൃഷ്ടിയിൽ പ്രക്ഷിപ്തമാണ്.

4. അവന്റെ മകൻ ദിഗന്തങ്ങളിൽ തേർ വിശ്രമിക്കുന്നവൻ (ചക്രവർത്തി) ആയിട്ട ഭൂമിയെ, ഇന്ദ്രൻ സ്വർഗ്ഗത്തെ എന്നപോലെ അനുഭവിയ്ക്കുന്നതാണ്. അതുകൊണ്ടുതന്നെയാവാം അവൾ മററുരസങ്ങളെ അതിക്രമിച്ച് ആ വിധത്തിലുള്ള അഭിലാഷത്തിൽ (മണ്ണു തിന്നലിൽ) ആദ്യമായി മനസ്സുവെച്ചത്.

5. 'ലജ്ജനിമിത്തം തന്റെ ആഗ്രഹമെന്തെന്ന് എന്നോട്ട പറയുന്നില്ല. മാഗധിയ്ക്കു ഏതെല്ലാം വസ്തുക്കളിലാണ് 'ഇച്ഛയുള്ളതു്?' എന്നിങ്ങനെ ഉത്തരകോസല രാജാവു ബഹുമാനത്തോടെ പ്രിയതമയുടെ തോഴിമാരോട്ട വീണ്ടും വീണ്ടും ചോദിച്ചുകൊണ്ടിരുന്നു.

6. അവൾ ഗർഭിണീസാധാരണമായ ആഗ്രഹംപൂണ്ട് ആവശ്യപ്പെട്ടതെന്തോ അതു അപ്പോൾതന്നെ കൊണ്ടുവരപ്പെട്ടതായി കണ്ടു. വില്ലാളിയായ ആ രാജാവിന് അലഭ്യമായ ഒരു ഇഷ്ടവും സ്വർഗ്ഗത്തിൽപോലും ഉണ്ടായിരുന്നില്ല.

7. ക്രമത്തിൽ ഗർഭാരംഭക്ലേശങ്ങളെല്ലാം തീർന്നു അവയവങ്ങൾ പുഷ്ടിപ്പെട്ടുകൊണ്ടിരുന്ന അവൾ, ഇലകൾ കൊഴിഞ്ഞു പോയതിനുശേഷം ഭംഗിയുള്ള തളിരുകൾ കിളിർത്തു തുടങ്ങിയ വള്ളിപോലെ ശോഭിച്ചു.

8. ദിവസങ്ങൾ നീങ്ങിക്കൊണ്ടിരിക്കെ നല്ലപോലെ വീർത്തു കറുത്ത അവളുടെ രണ്ടു സ്തനങ്ങളും വികസിക്കുവാനടുത്തു് അഗ്രത്തിൽ വണ്ടുകൾ അണഞ്ഞിരിക്കുന്ന താമരമൊട്ടുകളുടെ ഭംഗിയെ തോല്പിച്ചു.

9. രാജാവു ഗർഭിണിയായ രാജ്ഞിയെ, ഉള്ളിൽ നിധിയുള്ള ഭൂമിയെപ്പോലെയും അകത്തു് അഗ്നി ലയിച്ചിരിപ്പുള്ള ശമീലതയെപ്പോലെയും ജലം ഉള്ളിലടങ്ങിയിട്ടുള്ള സരസ്വതീനദിയെപോലെയും കരുതി.

10. അറിവുള്ളവനായ അദ്ദേഹം പുംസവനം മുതലായ ക്രിയകളെ പത്നിയോടുള്ള സ്നേഹത്തിന്നും ഹൃദയത്തിന്റെ ഔന്നത്യത്തിനും ബാഹുബലംകൊണ്ടു നേടിയ സമ്പത്തിനും സന്തോഷത്തിന്നും യോജിച്ചവണ്ണം വിധിപോലെ നടത്തി.

11. വാസഗൃഹത്തിൽച്ചെന്ന രാജാവു് എട്ടു ദിക്പാലകന്മാരുടേയും പ്രഭാവം ചേർന്ന ഗർഭത്തിന്റെ ഭാരം കാരണം ഇരിപ്പിടത്തിൽനിന്നു പ്രയാസപ്പെട്ടെഴുന്നേററു ക്ഷീണിച്ചു കൈകൾകൊണ്ടു് അഞ്ജലികൂപ്പിയും കണ്ണുകൾ പതറിയും നില്ക്കുന്ന അവളെ കണ്ടിട്ടു സന്തോഷിച്ചു.

12. ബാലചികിത്സാവിദഗ്ദ്ധരും വിശ്വസ്തരുമായ വൈദ്യന്മാർ ഗർഭരക്ഷചെയ്തു കഴിഞ്ഞതിന്നുശേഷം സന്തുഷ്ടനായ ഭർത്താവു പ്രസവമടുത്ത പ്രിയയെ യഥാകാലം കാർനിറഞ്ഞിരിക്കുന്ന ആകാശത്തെ എന്നപോലെ നോക്കിക്കണ്ടു.

13. അനന്തരം കാലമായപ്പോൾ ശചീതുല്യമായ അവൾ ഉച്ചസ്ഥാനത്തു സൂര്യനോടു ചേരാതെ നില്ക്കുന്ന അഞ്ചു ഗ്രഹങ്ങളാൽ മാഗ്യസമ്പത്തു സൂചിപ്പിയ്ക്കപ്പെട്ട പുത്രനെ (പ്രഭുത്വം, ഉത്സാഹം, മന്ത്രം, എന്നു) മൂന്നു സാധനങ്ങളോടുകൂടിയ ശക്തി ക്ഷയിക്കാത്ത സമ്പത്തിനെ എന്നപോലെ പ്രസവിച്ചു.

14 ദിശഃ പ്രസേദുർമ്മരുതോ വവുഃ സുഖാഃ
പ്രദക്ഷിണാർച്ചിർഹവിരഗ്നിരാദദേ
ബഭൂവ സർവ്വം ശുഭശംസി തൽക്ഷണം
ഭവോ ഹി ലോകാഭ്യുദയായ താദൃശാം.

15 അരിഷ്ടശയ്യാം പരിതോ വിസാരിണാ
സുജന്മനസ്തസ്യ നിജേന തേജസാ
നിശീഥദീപാഃ സഹസാ ഹതത്വിഷോ
ബഭൂവുരാലേഖ്യസമർപ്പിതാ ഇവ.

16 ജനായ ശുദ്ധാന്തചരായ ശംസതേ
കുമാരജന്മാമൃതസമ്മിതാക്ഷരം
അദേയമാസീൽ ത്രയമേവ ഭൂപതേഃ
ശശിപ്രഭം ഛത്രമുഭേ ച ചാമരേ.

17 നിവാതപത്മസ്തിമിതേന ചക്ഷുഷാ
നൃപസ്യ കാന്തം പിബതഃ സുതാനനം
മഹോദധേഃ പൂര ഇവേന്ദുദർശനാൽ
ഗുരുഃ പ്രഹർഷഃ പ്രബഭൂവ നാത്മനി.

18 സ ജാതകർമ്മണ്യഖിലേ തപസ്വിനാ
തപോവനാദേത്യ പുരോധസാ കൃതേ
ദിലീപസൂനുർമ്മണിരാകരോത്ഭവഃ
പ്രയുക്തസംസ്കാര ഇവാധികം ബഭൌ.

19 സുഖശ്രവാ മംഗലതൂര്യ്യനിസ്വനാഃ
പ്രമോദനൃത്യൈഃ സഹ വാരയോഷിതാം
ന കേവലം സദ്മനി മാഗധീപതേഃ
പഥി വ്യജൃംഭന്ത ദിവൌകസാമപി.

20 ന സംയതസ്തസ്യ ബഭൂവ രക്ഷിതുർ-
വിസർജ്ജയേദ്യം സുതജന്മഹർഷിതഃ
ഋണാഭിധാനാൽ സ്വയമേവ കേവലം
തദാ പിതൄണാം മുമുചേ സ ബന്ധനാൽ.

21 ശ്രുതസ്യ യായാദയമന്തമർഭക-
സ്തഥാ പരേഷാം യുധി ചേതി പാർത്ഥിവഃ
അവേക്ഷ്യ ധാതോർഗ്ഗമനാർത്ഥമർത്ഥവി-
ച്ചകാര നാമ്നാ രഘുമാത്മസംഭവം.

22 പിതുഃ പ്രയത്നാൽ സ സമഗ്രസമ്പദഃ
ശുഭൈഃ ശരീരാവയവൈർദ്ദിനേ ദിനേ
പുപോഷ വൃദ്ധിം ഹരിദശ്വദീധിതേ-
രനുപ്രവേശാദിവ ബാലചന്ദ്രമാഃ.

23 ഉമാവൃഷാങ്കൌ ശരജന്മനാ യഥാ
യഥാ ജയന്തേന ശചീപുരന്ദരൌ
തഥാ നൃപഃ സാ ച സുതേന മാഗധീ
നനന്ദതുസ്തത്സദൃശേന തത്സമൌ.

14. ദിക്കുകരം തെളിഞ്ഞു. സുഖം നൽകുന്ന കാററു വീശി. അഗ്നി വലത്തോട്ടു ചുററിജ്ജ്വലിച്ചു ഹോമദ്രവ്യങ്ങളെ കൈക്കൊണ്ടു. അങ്ങനെ ആ സമയത്തു എല്ലാ ലക്ഷണങ്ങളും ശുഭസൂചകങ്ങളായിരുന്നു. ആ വിധത്തിലുള്ളവരുടെ ജനനം ലോകത്തിന്റെ അഭ്യുദയത്തിനു വേണ്ടിയാണല്ലോ.

15. സുജന്മാവായ ആ കുട്ടിയുടെ ഈററില്ലത്തെ മെത്തയ്ക്കു ചുററും പരന്ന സ്വാഭാവികമായ തേജസ്സുകൊണ്ടു രാത്രിയിലെ വിളക്കുകരം പ്രകാശം മങ്ങി ചിത്രത്തിലെഴുതിയവയെപ്പോലെയായി.

16. പുത്രൻ ജനിച്ചു എന്ന അമൃതിനു സമമായ അക്ഷരങ്ങരം വന്നറിയിച്ച അന്തഃപുരപരിജനങ്ങരംക്കു കൊടുക്കാൻ പാടില്ലാത്തതായി രാജാവിന്നു ചന്ദ്രനൊത്ത വെൺകൊററക്കുട രണ്ടു വെൺചാമരങ്ങരം എന്നീ മൂന്നെണ്ണംമാത്രമേ ഉണ്ടായിരുന്നുള്ളു.

17. കാററില്ലാത്ത സ്ഥലത്തെ താമരപ്പൂപോലെ അനങ്ങാത്ത കണ്ണു കൊണ്ടു മകന്റെ കോമളമുഖം നുകർന്നു നില്ക്കുന്ന രാജാവിന്റെ വർദ്ധിച്ചു വന്ന ആഹ്ളാദം, ചന്ദ്രദർശനത്തിൽ കുതിച്ചുയരുന്ന സാഗരത്തിന്റെ ജലമെന്നപോലെ തന്നിൽ ഒതുങ്ങിയില്ല.

18. തപോവനത്തിൽനിന്നു വന്ന തപസ്വിയായ കുലഗുരുവിനാൽ ജാതകർമ്മങ്ങളെല്ലാം നിർവ്വഹിക്കപ്പെട്ട ദിലീപപുത്രൻ ഖനിയിലുണ്ടായ രത്നം ചാണയ്ക്കുവെച്ചാലെന്നപോലെ അധികം പ്രകാശിച്ചു.

19. ശ്രവണമധുരമായ മംഗളവാദ്യങ്ങളുടെ ശബ്ദങ്ങരം വേശ്യാസ്ത്രീകളുടെ ആഹ്ളാദമയമായ നൃത്തങ്ങളോടുകൂടി സുദക്ഷിണയുടെ ഭർത്താവിന്റെ കൊട്ടാരത്തിൽ മാത്രമല്ല, ദേവന്മാരുടെ വഴിയിലും (സ്വർഗ്ഗത്തിലും) പൊങ്ങിപ്പരന്നു.

20. പുത്രജനനത്തിലുള്ള ആനന്ദത്തിൽ മോചിപ്പിക്കുവാൻ ആ രാജാവിന്റെ കാരാഗൃഹത്തിൽ ഒരു തടവുകാരൻപോലും ഉണ്ടായിരുന്നില്ല. ആകയാൽ അദ്ദേഹം അപ്പോരം പിതൃക്കളോടുള്ള കടമെന്നു പേരായ ബന്ധനത്തിൽനിന്നു സ്വയം മോചനം നേടുകമാത്രംചെയ്തു.

21. അർത്ഥവിത്തായ ആ മഹാരാജാവു്, ഈ പുത്രൻ ശാസ്ത്രങ്ങളുടേയും അതുപോലെ യുദ്ധത്തിൽ ശത്രുക്കളുടേയും അവസാനത്തിലെത്തണമെന്നു കരുതി ധാതുവിന്റെ ഗമനം എന്നു് അർത്ഥം നോക്കി പുത്രനു രഘു എന്നു നാമകരണംചെയ്തു.

22. സമ്പത്തു തികഞ്ഞ പിതാവിന്റെ വിശേഷശ്രദ്ധനിമിത്തം ആ പൈതൽ സൂര്യരശ്മികളുടെ ക്രമത്തിലുള്ള പ്രവേശത്താൽ ബാലചന്ദ്രനെന്നപോലെ ശോഭയുള്ള ശരീരാവയവങ്ങളെക്കൊണ്ടു ദിവസംതോറും വളർച്ച പ്രാപിച്ചുവന്നു.

23. ഉമയും പരമേശ്വരനും സുബ്രഹ്മണ്യനെക്കൊണ്ടെന്നപോലെയും ശചിയും ഇന്ദ്രനും ജയന്തനെക്കൊണ്ടെന്നപോലെയും അവർക്കു തുല്യരായ രാജാവും സുദക്ഷിണയും അവരോടൊത്ത പുത്രനെക്കൊണ്ടു സന്തോഷിച്ചു.

24 രഥാംഗനാമ്നോരിവ ഭാവബന്ധനം
ബഭൂവ യൽ പ്രേമ പരസ്പരാശ്രയം
വിഭക്തമപ്യേകസുതേന തത്തയോഃ
പരസ്പരസ്യോപരി പര്യചീയത.

25 ഉവാച ധാത്ര്യാ പ്രഥമോദിതം വചോ
യയൌ തദീയാമവലംബ്യ ചാംഗുലിം
അഭൂച്ച നമ്രഃ പ്രണിപാതശിക്ഷയാ
പിതുർമുദം തേന തതാന സോഽർഭകഃ.

26 തമങ്കമാരോപ്യ ശരീരയോഗജൈഃ
സുഖൈർന്നിഷിഞ്ചന്തമിവാമൃതം ത്വചി
ഉപാന്തസമ്മീലിതലോചനോ നൃപ-
ശ്ചിരാൽ സുതസ്പർശരസജ്ഞതാം യയൌ.

27 അമംസ്ത ചാനേന പരാർദ്ധ്യജന്മനാ
സ്ഥിതേരഭേത്താ സ്ഥിതിമന്തമന്വയം
സ്വമൂർത്തിഭേദേന ഗുണാഗ്ര്യവർത്തിനാ
പതിഃ പ്രജാനാമിവ സർഗ്ഗമാത്മനഃ.

28 സ വൃത്തചൂഡശ്ചലകാകപക്ഷകൈ-
രമാത്യപുത്രൈഃ സവയോഭിരന്വിതഃ
ലിപേര്യ്യഥാവൽഗ്രഹണേന വാങ്മയം
നദീമുഖേനേവ സമുദ്രമാവിശൽ.

29 അഥോപനീതം വിധിവദ്വിപശ്ചിതോ
വിനിന്യുരേനം ഗുരവോ ഗുരുപ്രിയം
അവന്ധ്യയത്നാശ്ച ബഭൂവുരത്ര തേ
ക്രിയാ ഹി വസ്തൂപഹിതാ പ്രസീദതി.

30 ധിയഃ സമഗ്രൈഃ സ ഗുണൈരുദാരധീഃ
ക്രമാച്ചതസ്രശ്ചതുരർണ്ണവോപമാഃ
തതാര വിദ്യാഃ പവനാതിപാതിഭിർ-
ദിശോ ഹരിദ്ഭിർഹരിതാമിവേശ്വരഃ.

31 ത്വചം സ മേധ്യാം പരിധായ രൌരവീ-
മശിക്ഷതാസ്ത്രം പിതുരേവ മന്ത്രവൽ
ന കേവലം തൽഗുരുരേകപാർത്ഥിവഃ
ക്ഷിതാവഭൂദേകധനുർദ്ധരോഽപി സഃ.

32 മഹോക്ഷതാം വത്സതരഃ സ്പൃശന്നിവ
ദ്വിപേന്ദ്രഭാവം കളഭഃ ശ്രയന്നിവ
രഘുഃ ക്രമാദ്യൌവനഭിന്നശൈശവഃ
പുപോഷ ഗാംഭീര്യ്യമനോഹരം വപുഃ.

33 അഥാസ്യ ഗോദാനവിധേരനന്തരം
വിവാഹദീക്ഷാം നിരവർത്തയൽ ഗുരുഃ
നരേന്ദ്രകന്യാസ്തമവാപ്യ സൽപതിം
തമോനുദം ദക്ഷസുതാ ഇവാബഭുഃ.

24. ചക്രവാകത്തിനും ചക്രവാകിക്കുമെന്നപോലെ അവർക്കു പരസ്പരം ഉണ്ടായിരുന്ന പ്രേമം ഒരേ പുത്രനാൽ വിഭജിക്കപ്പെട്ടിട്ടും അവർക്കു തമ്മിൽ കൂടുതൽ വർദ്ധിക്കുകയാണു് ചെയ്തതു്

25. വളർത്തമ്മ ആദ്യം പറഞ്ഞ വാക്കു പറഞ്ഞു. അവളുടെ വിരൽ പിടിച്ചു നടക്കുകയുംചെയ്തു. നമസ്ക്കരിക്കുവാൻ പഠിപ്പിച്ചപ്പോൾ നമസ്കരിക്കുകയുംചെയ്തു. അതുകൊണ്ടു ആ മകൻ അച്ഛന്നു് ആനന്ദം വളർത്തി.

26. ഉടലോടുടൽ ചേരുമ്പോൾ ഉണ്ടാകുന്ന സുഖങ്ങളെക്കൊണ്ടു ത്വക്കിൽ അമൃതം പകരുന്നതുപോലെ തോന്നുന്ന ആ മകനെ മടിയിലിരുത്തി കണ്ണുകൾ പകുതിയടച്ചു ആ രാജാവു്, വളരെ നാൾക്കുശേഷം പുത്രസ്പർശനത്തിന്റെ രസം എന്തെന്നു മനസ്സിലാക്കി.

27. മര്യാദാപാലകനായ അദ്ദേഹം മേന്മയേറിയ ജനനംപൂണ്ട ഈ പുത്രനെക്കൊണ്ടു തന്റെ കുലത്തെ, ബ്രഹ്മാവ് സത്വഗുണവർത്തിയായ തന്റെ മൂർത്തിഭേദത്തെ (വിഷ്ണുവിനെ) ക്കൊണ്ടു തന്റെ സൃഷ്ടിയെ പ്രപഞ്ചത്തെ, എന്നപോലെ നിലനില്പുള്ളതായി കരുതി.

28. ചൗളകർമ്മം (മുടിവെയ്ക്കുന്ന കർമ്മം) കഴിഞ്ഞ രഘു ഇളകിക്കളിക്കുന്ന മുടിയോടുകൂടിയവരും സമപ്രായക്കാരുമായ മന്ത്രിപുത്രന്മാരോടുകൂടി, പുഴവഴിയായി സമുദ്രത്തിലേക്കു ജലം എത്തുന്നതുപോലെ ലിപികളെ വേണ്ടവിധത്തിൽ പഠിച്ചു് അതിൽക്കൂടി ഭാഷയിലേക്കു പ്രവേശിച്ചു.

29. അതിനുശേഷം വിധിപ്രകാരം ഉപനയനം കഴിച്ചവനും ഗുരുജനങ്ങൾക്കു് ഇഷ്ടപ്പെട്ടവനുമായ ഇദ്ദേഹത്തെ പണ്ഡിതന്മാരായ ഗുരുക്കന്മാർ പഠിപ്പിച്ചു. അവരുടെ പ്രയത്നത്തിനു പൂർണ്ണസാഫല്യം ലഭിക്കുകയും ചെയ്തു. ഉചിതസ്ഥാനത്തു ചെയ്യപ്പെടുന്ന കർമ്മം തെളിഞ്ഞുവരുമല്ലോ.

30. കാററിനെ കവിച്ചുവെയ്ക്കുന്ന തന്റെ കതിരുകളെക്കൊണ്ടു സൂര്യൻ ദിക്കുകളെ എന്നപോലെ അതിബുദ്ധിമാനായ ആ കുമാരൻ ബുദ്ധിയുടെ എല്ലാ ഗുണങ്ങളെക്കൊണ്ടും നാലു സമുദ്രംപോലുള്ള നാലു വിദ്യകളെ ക്രമത്തിൽ തരണംചെയ്തു.

31. അവൻ (രഘു) മാനിന്റെ പരിശുദ്ധമായ തോൽ ഉടുത്തു് മന്ത്രത്തോടുകൂടിയ അസ്ത്രവിദ്യയെ അച്ഛനിൽനിന്നുതന്നെ പഠിച്ചു. അദ്ദേഹത്തിന്റെ അച്ഛൻ ഭൂമിയിൽ പ്രഥമസ്ഥാനമുള്ള രാജാവു മാത്രമല്ല വില്ലാളികളിൽ അദ്വിതീയനുമായിരുന്നു.

32. ക്രമേണ ബാല്യാവസ്ഥയിൽനിന്നും യൌവ്വനത്തിലേക്കു പ്രവേശിച്ചു തുടങ്ങിയ രഘു, വലിയ കാളയായി വരുന്ന പശുക്കിടാവിനെപ്പോലെയും ആനത്തലവനാകാൻ പോകുന്ന കുട്ടിയാനയെപ്പോലെയും ഗാംഭീര്യഭാവങ്ങളെ സൂചിപ്പിക്കുന്ന സുന്ദരമായ ശരീരത്തോടെ വളർന്നു.

33. അതിനുശേഷം പിതാവു് ഇദ്ദേഹത്തിന്റെ ഗോദാനകർമ്മത്തെ തുടർന്നു (മുടി കളയൽ) വിവാഹദീക്ഷയും നിർവ്വഹിച്ചു. ദക്ഷപുത്രിമാർ (അശ്വതി തുടങ്ങിയ ഇരുപത്തിയേഴു താരകൾ) ചന്ദ്രനെ എന്നപോലെ രാജകന്യകകൾ നല്ല ഭർത്താവായ അദ്ദേഹത്തെ കിട്ടിയതിൽ സന്തോഷിച്ചു.

*33

34 യുവാ യുഗവ്യായതബാഹുരംസളഃ
കവാടവക്ഷാഃ പരിണദ്ധകന്ധരഃ
വപുഃപ്രകർഷാദജയൽ ഗുരും രഘു-
സ്തഥാപി നീചൈർവ്വിനയാദദൃശ്യത.
35 തതഃ പ്രജാനാം ചിരമാത്മനാ ധൃതാം
നിതാന്തഗുർവ്വീം ലഘയിഷ്യതാ ധുരം
നിസർഗ്ഗസംസ്കാരവിനീത ഇത്യസൌ
നൃപേണ ചക്രേ യുവരാജശബ്ദഭാക്.
36 നരേന്ദ്രമൂലായതനാദനന്തരം
തദാസ്പദം ശ്രീർയ്യുവരാജസംജ്ഞിതം
അഗച്ഛദംശേന ഗുണാഭിലാഷിണീ
നവാവതാരം കമലാദിവോൽപ്പലം.
37 വിഭാവസുഃ സാരഥിനേവ വായുനാ
ഘനവ്യപായേന ഗഭസ്തിമാനിവ
ബഭൂവ തേനാതിതരാം സുദുഃസഹഃ
കടപ്രഭേദേന കരീവ പാർത്ഥിവഃ.
38 നിയുജ്യ തം ഹോമതുരംഗരക്ഷണേ
ധനുർദ്ധരം രാജസുതൈരനുദ്രുതം
അപൂർണ്ണമേകേന ശതക്രതൂപമഃ
ശതം ക്രതൂനാമപവിഘ്നമാപ സഃ.
39 തതഃ പരം തേന മഖായ യജ്വനാ
തുരംഗമുൽസൃഷ്ടമനർഗ്ഗളം പുനഃ
ധനുർഭൃതാമഗ്രത ഏവ രക്ഷിണാം
ജഹാര ശക്രഃ കില ഗൂഢവിഗ്രഹഃ.
40 വിഷാദലുപ്തപ്രതിപത്തി വിസ്മിതം
കുമാരസൈന്യം സപദി സ്ഥിതം ച തൽ
വസിഷ്ഠധേനുശ്ച യദൃച്ഛയാഗതാ
ശ്രുതപ്രഭാവാ ദദൃശേƒഥ നന്ദിനീ.
41 തദംഗനിഷ്യന്ദജലേന ലോചനേ
പ്രമൃജ്യ പുണ്യേന പുരസ്കൃതഃ സതാം
അതീന്ദ്രിയേഷ്വപ്യുപപന്നദർശനോ
ബഭൂവ ഭാവേഷു ദിലീപനന്ദനഃ.
42 സ പൂർവ്വതഃ പർവ്വതപക്ഷശാതനം
ദദർശ ദേവം നരദേവസംഭവഃ
പുനഃ പുനഃ സൂതനിഷിദ്ധചാപലം
ഹരന്തമശ്വം രഥരശ്മിസംയതം.
43 ശതൈസ്തമക്ഷ്ണാമനിമേഷവൃത്തിഭിർ-
ഹരിം വിദിത്വാ ഹരിഭിശ്ച വാജിഭിഃ
അവോചദേനം ഗഗനസ്പൃശാ രഘുഃ
സ്വരേണ ധീരേണ നിവർത്തയന്നിവ.

34. യുവാവായി നകംപോലെയുള്ള കൈകരം പൂണ്ട ശക്തനായി വാതിൽ പോലെ വിശാലമായ മാറിടവും തടിച്ചുയർന്ന ചുമലുമുള്ള രഘു ശരീരത്തിന്റെ പുഷ്ടികൊണ്ടു പിതാവിനെ ജയിച്ചു, എങ്കിലും വിനയംകൊണ്ടു താഴ്ന്നവനായി കാണപ്പെട്ടു.

35. പിന്നീടു കുറെക്കാലമായി താൻ ചുമന്നുപോന്നതും ഏററവും ഭാരിച്ചതുമായ ലോകഭാരത്തിന്റെ ഘനം കുറയ്ക്കുവാൻവേണ്ടി മഹാരാജാവ് പ്രാകൃതികമായും വിദ്യാഭ്യാസംകൊണ്ടും വിനീതനാണെന്നു കണ്ടു് പുത്രനെ യുവരാജാവാക്കിച്ചെയ്തു. (യുവരാജാവായി അഭിഷേകംചെയ്തു)

36. ഗുണങ്ങളെ സ്നേഹിക്കുന്ന ലക്ഷ്മി രാജാവാകുന്ന തറവാട്ടിൽനിന്നു തൊട്ടടുത്തുള്ള യുവരാജാവെന്നു പേരായ ആവാസസ്ഥലത്തേക്കു ചുവന്ന താമരപ്പൂവിൽനിന്നു പുതിയതായുണ്ടായ നീലത്താമരപ്പൂവിലേയ്ക്കെന്നപോലെ അംശംകൊണ്ടു കടന്നുചെന്നു.

37. തേരാളിയായ വായുവിനോടുകൂടുമ്പോഠ അഗ്നിയെന്നപോലെയും ശരൽക്കാലത്തോടു ചേരുമ്പോഠ സൂര്യനെന്നപോലെയും മദം പൊട്ടുമ്പോഠ ആനയെന്നപോലെയും ആ മഹാരാജാവ് യുവരാജാവായ രഘുവിനോടു കൂടിയപ്പോഠ കൂടുതൽ ദുഃസഹപരാക്രമിയായിത്തീന്നു.

38. ഇന്ദ്രന്നു തുല്യനായ ദിലീപൻ വില്ലാളിയും രാജകുമാരന്മാരാൽ പരിസേവിതനുമായ പുത്രനെ, യാഗാശ്വത്തെ രക്ഷിക്കുവാൻ നിയോഗിച്ചിട്ട് ഒന്നുകുറയെ നൂറു (തൊണ്ണൂററൊൻപതു്) യാഗങ്ങളെ ഒരു വിഘ്നവും കൂടാതെ പൂർണ്ണമാക്കി.

39. അതിനുശേഷം ആ യജ്വാവു (നൂറാമത്തെ) യാഗത്തിന്നായി വിട്ടയച്ചതും ഭൂമിയിലാരും തടയാനില്ലാതെ നടന്നിരുന്നതുമായ കുതിരയെ വില്ലേന്തിയ രക്ഷകന്മാരുടെ മുമ്പിൽനിന്നുതന്നെ ഇന്ദ്രൻ ശരീരം മറച്ചുവന്നു അപഹരിച്ചുപോൽ.

40. പെട്ടെന്നു ആ കുമാരന്റെ സൈന്യം വിഷാദത്താൽ കർത്തവ്യമെന്തെന്നറിയാതെ നിന്നുപോയി. പ്രഭാവത്തെപ്പററി കേട്ടിട്ടുള്ള വസിഷ്ഠമഹർഷിയുടെ പശുവായ നന്ദിനി ആ സമയത്തു അപ്രതീക്ഷിതമായി അവിടെ വന്നുചേന്നു.

41. സജ്ജനങ്ങളാൽ പൂജിതനായ ദിലീപപുത്രൻ പാവനമായ അവളുടെ ഗോമൂത്രംകൊണ്ടു കണ്ണു കഴുകിയപ്പോഠ ഇന്ദ്രിയാതീതങ്ങളായ വസ്തുക്കളെപ്പോലും കാണുവാൻ കഴിവുള്ളവനായിത്തീന്നു.

42. പർവതങ്ങളുടെ ചിറകു മുറിച്ചുകളഞ്ഞ ദേവൻ (ദേവേന്ദ്രൻ) സൂതനാൽ വീണ്ടുംവീണ്ടും ചാപല്യം തടയപ്പെടുന്നതും കടിഞ്ഞാൺകൊണ്ടു തേരിനോടു ചേർത്തു കെട്ടപ്പെട്ടതുമായ കുതിരയെ അപഹരിച്ചുകൊണ്ടു കിഴക്കു ദിക്കിലേക്കു പോകുന്നതായി ആ രാജകുമാരൻ കണ്ടു.

43. രഘു അദ്ദേഹത്തിന്റെ നിർന്നിമേഷങ്ങളായ ആയിരം കണ്ണുകളെക്കൊണ്ടും പിംഗളവർണ്ണങ്ങളായ കുതിരകളെക്കൊണ്ടും അതു് ഇന്ദ്രനാണെന്നു മനസ്സിലാക്കിയിട്ടു്, രഘു ആകാശത്തിൽ ചെന്നു മുട്ടുന്ന ഗംഭീരമായ ശബ്ദംകൊണ്ടു പിന്തിരിക്കാനായിട്ടെന്നവണ്ണം പറഞ്ഞു.

44 'മഖാംശഭാജാം പ്രഥമോ മനീഷിഭി–
സ്ത്വമേവ ദേവേന്ദ്ര! യദാ നിഗദ്യസേ
അജസ്രദീക്ഷാപ്രയതസ്യ മൽഗുരോഃ
ക്രിയാവിഘാതായ കഥം പ്രവർത്തസേ?
45 ത്രിലോകനാഥേന സദാ മഖദ്വിഷ–
സ്ത്വയാ നിയമ്യാ നനു ദിവ്യചക്ഷുഷാ
സ ചേൽ സ്വയം കർമ്മസു ധർമ്മചാരിണാം
ത്വമന്തരായോ ഭവസി, ച്യുതോ വിധിഃ.
46 തദംഗമഗ്ര്യം മഘവൻ! മഹാക്രതോ–
രമും തുരംഗം പ്രതിമോക്തുമർഹസി
പഥഃ ശ്രുതേർദ്ദർശയിതാര ഈശ്വരാ
മലീമസാമാദദതേ ന പദ്ധതിം.
47 ഇതി പ്രഗല്ഭം രഘുണാ സമീരിതം
വചോ നിശമ്യാധിപതിർദ്ദിവൌകസാം
നിവർത്തയാമസ രഥം സവിസ്മയഃ
പ്രചക്രമേ ച പ്രതിവക്തുമുത്തരം.
48 'യദാത്ഥ രാജന്യകുമാര! തത്തഥാ
യശസ്തു രക്ഷ്യം പരതോ യശോധനൈഃ
ജഗൽപ്രകാശം തദശേഷമിജ്യയാ
ഭവദ്ഗുരുർല്ലംഘയിതും മമോദ്യതഃ.
49 ഹരിര്യഥൈകഃ പുരുഷോത്തമഃ സ്മൃതോ
മഹേശ്വരസ്ത്ര്യംബക ഏവ നാപരഃ
തഥാ വിദുർമ്മാം മുനയഃ ശതക്രതും
ദ്വിതീയഗാമീ ന ഹി ശബ്ദ ഏഷ നഃ.
50 അതോഽയമശ്വഃ കപിലാനുകാരിണാ
പിതുസ്ത്വദീയസ്യ മയാപവാഹിതഃ
അലം പ്രയത്നേന തവാത്ര, മാ നിധാഃ
പദം പദവ്യാം സഗരസ്യ സന്തതേഃ.'
51 തതഃ പ്രഹസ്യാപഭയഃ പുരന്ദരം
പുനർബഭാഷേ തുരഗസ്യ രക്ഷിതാ
'ഗൃഹാണ ശസ്ത്രം യദി സർഗ്ഗ ഏഷ തേ
ന ഖല്വനിർജ്ജിത്യ രഘും കൃതീ ഭവാൻ.'
52 സ ഏവമുക്ത്വാ മഘവന്തമുന്മുഖഃ
കരിഷ്യമാണഃ സശരം ശരാസനം
അതിഷ്ഠദാലീഢവിശേഷശോഭിനാ
വപുഃപ്രകർഷേണ വിഡംബിതേശ്വരഃ.
53 രഘോരവഷ്ടംഭമയേന പത്രിണാ
ഹൃദി ക്ഷതോ ഗോത്രഭിദപ്യമർഷണഃ
നവാംബുദാനീകമുഹൂർത്തലാഞ്ഛനേ
ധനുഷ്യമോഘം സമധത്ത സായകം.

44. അല്ലയോ ദേവേന്ദ്ര! യജ്ഞാംശത്തിനു അധികാരികളായവരിൽ ഒന്നാംസ്ഥാനക്കാരൻ അങ്ങാണെന്നു വിദ്വാന്മാർ പറയുന്നു. (ആ സ്ഥിതിക്ക്) എപ്പോഴും യാഗാനുഷ്ഠാനങ്ങളാൽ പരിപാവനമായിരിക്കുന്ന എന്റെ അച്ഛന്റെ യജ്ഞകർമ്മം മുടക്കുവാനായി അങ്ങ് ഒരുമ്പെടുന്നതെന്തുകൊണ്ടാണ്?

45. മൂന്നു ലോകത്തിനും നാഥനായ അങ്ങ് എപ്പോഴും ദിവ്യദൃഷ്ടികൊണ്ടു യജ്ഞത്തിന്നു വിഘ്നകാരികളായവരെ കണ്ടു നിയന്ത്രിക്കേണ്ടവനാണല്ലോ, അങ്ങിനെയുള്ള അങ്ങു തന്നെ ധർമ്മാനുഷ്ഠാനങ്ങൾ ചെയ്യുന്നവരുടെ ക്രിയകൾക്ക വിഘ്നം വരുത്തുകയാണെങ്കിൽ അനുഷ്ഠാനങ്ങൾ നശിച്ചുകഴിഞ്ഞു.

46. അതുകൊണ്ടു അല്ലയോ ഇന്ദ്ര! മഹായജ്ഞത്തിന്റെ പ്രധാനാംഗമായ ഈ കുതിരയെ വിട്ടയയ്ക്കുമാറാകണം. വൈദികമായ മാർഗ്ഗം കാണിച്ചുകൊടുക്കേണ്ടവരായ ഈശ്വരന്മാർ ചീത്തവഴി കൈക്കൊള്ളുകയില്ല.

47. ഇപ്രകാരം രഘു പറഞ്ഞ പ്രൌഢമായ വാക്ക കേട്ടിട്ട് ദേവന്മാരുടെ അധിപൻ അത്ഭുതത്തോടുകൂടി തേർ പിന്തിരിച്ചു ഉത്തരം പറയുവാൻ ആരംഭിക്കുകയും ചെയ്തു.

48. 'രാജകുമാര നീ പറഞ്ഞതു ശരിയാണ്. എന്നാൽ, കീർത്തിതന്നെ ധനമായിട്ടുള്ളവർ എതിരാളിയിൽനിന്നു തങ്ങളുടെ കീർത്തിയെ കാത്തുരക്ഷിക്കേണ്ടതുണ്ട്. നിന്റെ അച്ഛൻ ലോകപ്രസിദ്ധമായ എന്റെ ആ യശസ്സിനെ യാഗംകൊണ്ടു അതിക്രമിക്കുവാൻ ഒരുങ്ങിയിരിക്കുകയാണ്.

49. വിഷ്ണു ഒരാൾ മാത്രമാണ് പുരുഷോത്തമൻ. ശിവൻ മാത്രമാണ് മഹേശ്വരൻ, മററാരുമല്ല, എന്നു പ്രസിദ്ധമാണല്ലോ. അപ്രകാരം മഹർഷിമാർ എന്നെ ശതക്രതു (നൂറുയാഗംചെയ്ത ആൾ) എന്നറിയുന്നു. ഞങ്ങളുടെ ഈ പേരുകൾ മറെറാരാൾക്കും കിട്ടാവുന്നതല്ല.

50. അതുകൊണ്ടാണു ഞാൻ കപിലനെ അനുകരിച്ചു അങ്ങയുടെ അച്ഛന്റെ ഈ കുതിരയെ അപഹരിച്ചതു്. ഇതിൽ അങ്ങയുടെ പ്രയത്നം മതിയാക്കുക. സഗരന്റെ പുത്രന്മാരുടെ വഴിക്ക കാൽ വെക്കേണ്ട.'

51. അപ്പോൾ കുതിരയുടെ രക്ഷിതാവു ചിരിച്ചുകൊണ്ടു ഭയമില്ലാതെ വീണ്ടും ഇന്ദ്രനോടു പറഞ്ഞു ''ഇതാണ് അങ്ങയുടെ തീരുമാനമെങ്കിൽ ആയുധമെടുത്തോളൂ. രഘുവിനെ ജയിക്കാതെ അങ്ങേയ്ക്കു കൃതാർത്ഥനാവാൻ പററില്ല.

52. അദ്ദേഹം മുകളിലേക്ക നോക്കി ഇന്ദ്രനോടു ഇത്രയും പറഞ്ഞിട്ടു വില്ലിന്മേൽ അമ്പു തൊടുക്കാനൊരുങ്ങി (വലത്തെ കാൽ മുന്നോട്ടുവെച്ചു ഇടത്തേകാൽ അല്പം വളച്ചുള്ളതു) ആലീഢ ക്രമത്തിലുള്ള നിലപാടുകൊണ്ടു ശോഭിക്കുന്ന ശരീരംകൊണ്ടു ശിവനെ അനുകരിച്ചു നിലകൊണ്ടു.

53. രഘുവിന്റെ അഹങ്കാരമാകുന്ന അമ്പു് നെഞ്ചിൽ തറച്ചവനും പർവ്വതങ്ങളെ പിളർന്നിട്ടുള്ളവനുമായ ഇന്ദ്രൻ കോപം പൂണ്ടു പുതുമേഘത്തിന്മേൽ അല്പം സമയംമാത്രം തെളിഞ്ഞു കാണാറുള്ള വില്ലിന്മേൽ നിഷ്ഫലമാകാത്ത അമ്പു തൊടുത്തു.

54 ദിലീപസൂനോഃ സ ബൃഹൽ ഭുജാന്തരം
പ്രവിശ്യ ഭീമാസുരശോണിതോചിതഃ
പപാവനാസ്വാദിതപൂൎവ്വമാശുഗഃ
കുതൂഹലേനേവ മനുഷ്യശോണിതം.
55 ഹരേഃ കുമാരോഽപി കുമാരവിക്രമഃ
സുരദ്വിപാസ്ഫാലനകൎക്കശാംഗുലൌ
ഭുജേ ശചീപത്രവിശേഷകാങ്കിതേ
സ്വനാമചിഹ്നം നിചഖാന സായകം.
56 ജഹാര ചാന്യേന മയൂരപത്രിണാ
ശരേണ ശക്രസ്യ മഹാശനിധ്വജം
ചുകോപ തസ്മൈ സ ഭൃശം സുരശ്രിയഃ
പ്രസഹ്യ കേശവ്യപരോപണാദിവ,
57 തയോരുപാന്തസ്ഥിതസിദ്ധസൈനികം
ഗരുത്മദാശീവിഷഭീമദർശനൈഃ
ബഭൂവ യുദ്ധം തുമുലം ജയൈഷിണോ–
രധോമുഖൈരൂൎദ്ധ്വമുഖൈശ്ച പത്രിഭിഃ.
58 അതിപ്രബന്ധപ്രഹിതാസ്ത്രവൃഷ്ടിഭി–
സ്തമാശ്രയം ദുഷ്പ്രസഹസ്യ തേജസഃ
ശശാക നിൎവ്വാപയിതും ന വാസവഃ
സ്വതശ്ച്യുതം വഹ്നിമിവാത്ഭിരംബുദഃ.
59 തതഃ പ്രകോഷ്ഠേ ഹരിചന്ദനാങ്കിതേ
പ്രമഥ്യമാനാൎണ്ണവധീരനാദിനീം
രഘുഃ ശശാങ്കാൎദ്ധമുഖേന പത്രിണാ
ശരാസനജ്യാമലുനാദ്ബിഡൌജസഃ.
60 സ ചാപമുത്സൃജ്യ വിവൃദ്ധമത്സരഃ
പ്രണാശനായ പ്രബലസ്യ വിദ്വിഷഃ
മഹീധ്രപക്ഷവ്യപരോപണോചിതം
സ്ഫുരൽപ്രഭാമണ്ഡലമസ്ത്രമാദദേ.
61 രഘുൎഭൃശം വക്ഷസി തേന താഡിതഃ
പപാത ഭൂമൌ സഹ സൈനികാശ്രുഭിഃ
നിമേഷമാത്രാദവധൂയ തദ്വ്യഥാം.
സഹോത്ഥിതഃ സൈനികഹർഷനിസ്വനൈഃ.
62 തഥാപി ശസ്ത്രവ്യവഹാരനിഷ്ഠുരേ
വിപക്ഷഭാവേ സ്ഥിരമസ്യ തസ്ഥുഷഃ
തുതോഷ വീൎയ്യാതിശയേന വൃത്രഹാ
പദം ഹി സൎവ്വത്ര ഗുണൈൎന്നിധീയതേ.
63 'അസംഗമദ്രിഷ്വപി സാരവത്തയാ
ന മേ ത്വദന്യേന വിസോഢമായുധം
അവേഹി മാം പ്രീത,മൃതേ തുരംഗമാൽ
കിമിച്ഛസീ, തി സ്ഫുടമാഹ വാസവഃ.

54. ഭയങ്കരന്മാരായ അസുരന്മാരുടെ ചോര കുടിച്ചു പരിചയിച്ചിട്ടുള്ള ആ അമ്പ് ദിലീപപുത്രന്റെ വിശാലമായ മാറിടത്തിൽ തുളച്ചുകയറി മുമ്പു സ്വാദറിഞ്ഞിട്ടില്ലാത്ത മനുഷ്യരക്തം സന്തോഷത്തോടുകൂടിയെന്നപോലെ കുടിക്കുകയായി.

55. സുബ്രഹ്മണ്യനു സമമായ പരാക്രമത്തോടുകൂടിയ രാജകുമാരനും ഐരാവതത്തെ തട്ടിത്തട്ടി വിരലുകൾ പരുപരുത്തതും ഇന്ദ്രാണി പത്തിക്കീററ് അണിയിച്ചിട്ടുള്ളതുമായ ഇന്ദ്രന്റെ കയ്യിന്മേൽ തന്റെ പേരുള്ള അമ്പു ആഴത്തിലേല്പിച്ചു.

56. കടയ്ക്കൽ മയിൽപ്പീലി ചേർന്ന മറെറാരമ്പുകൊണ്ടു ഇന്ദ്രന്റെ മഹത്തായ വജ്രക്കൊടിമരം മുറിച്ചിട്ടു. ദേവന്മാരുടെ ഐശ്വര്യലക്ഷ്മിയുടെ തലമുടി മുറിച്ചാലെന്നപോലെ ഇന്ദ്രൻ രഘുവിന്റെ നേക്ക് ഏററവും കോപമുള്ളവനായിത്തീർന്നു.

57. സമീപത്തിൽ സിദ്ധന്മാരും സൈന്യങ്ങളും നോക്കിനില്ക്കെ പരസ്പരം ജയിക്കുവാൻ ആഗ്രഹിക്കുന്ന അവർ തമ്മിൽ ചിറകുള്ള സർപ്പങ്ങളെപ്പോലെ ഭയങ്കരങ്ങളായി കീഴോട്ടും മേലോട്ടും പായുന്ന അമ്പുകളെക്കൊണ്ടു അതിഭയങ്കരമായ യുദ്ധം നടന്നു.

58. ഇന്ദ്രൻ സഹിക്കുവാൻ സാധിക്കാത്ത തേജസ്സിന്നധിഷ്ഠാനമായ അദ്ദേഹത്തെ തോരാതെ പൊഴിഞ്ഞ ശരമഴകൊണ്ടു, മേഘം തന്നിൽനിന്നു വീണ ഇടിത്തീയിനെ വെള്ളംകൊണ്ടെന്നപോലെ ശമിപ്പിക്കുവാൻ ശക്തനായില്ല.

59. അതിനുശേഷം രഘു, അർദ്ധചന്ദ്രനെപ്പോലെയുള്ള വായ്ത്തലയോടുകൂടിയ ഉളിയമ്പുകൊണ്ടു ഹരിചന്ദനമണിഞ്ഞ മുഴങ്കയ്യിന്മേൽ, കടയപ്പെടുന്ന സമുദ്രംപോലെ ഗംഭീരമായി മുഴങ്ങിക്കൊണ്ടിരുന്ന ഇന്ദ്രന്റെ വിൽഞാണിനെ ഛേദിച്ചുകളഞ്ഞു.

60. ക്രോധം വർദ്ധിച്ചുവന്ന അദ്ദേഹം വില്ലു വലിച്ചെറിഞ്ഞു ശക്തനായ എതിരാളിയെ അവസാനിപ്പിക്കുവാനായി പർവ്വതങ്ങളുടെ ചിറകു മുറിച്ചുകളഞ്ഞതും മിന്നിത്തിളങ്ങുന്ന പ്രഭാമണ്ഡലത്തോടുകൂടിയതുമായ വജ്രായുധം എടുത്തു.

61. ആ ആയുധത്താൽ നെഞ്ചത്തു ആഞ്ഞുപ്രഹരിക്കപ്പെട്ട രഘു, പടയാളികളുടെ കണ്ണീരോടൊപ്പം ഭൂമിയിൽ വീണു. നിമിഷനേരംകൊണ്ട് അതിന്റെ വേദന കുടഞ്ഞുകളഞ്ഞിട്ടു സൈന്യങ്ങളുടെ ആർപ്പുവിളിയോടൊപ്പം എഴുന്നേററു.

62. അപ്രകാരം ആയുധാക്രമണംകൊണ്ടു കഠിനമായ ശത്രുഭാവത്തിൽ ഉറച്ചുനില്ക്കുന്നവനാണെങ്കിലും അദ്ദേഹത്തിന്റെ വീര്യാതിശയത്താൽ ഇന്ദ്രൻ സന്തോഷിച്ചു. ഗുണങ്ങൾ എല്ലാ സ്ഥലത്തും കടന്നുചെല്ലുകതന്നെ ചെയ്യുന്നു.

63. 'ബലംകൊണ്ടു പർവ്വതങ്ങളിന്മേൽപോലും തടഞ്ഞുനില്ക്കാത്ത എന്റെ ആയുധം ഭവാനൊഴിച്ചു മറെറാരാരും സഹിച്ചിട്ടില്ല. ഞാൻ സന്തുഷ്ടനായെന്നറിഞ്ഞാലും. കുതിരയൊഴിച്ചു വേറെ എന്താണ് അങ്ങു ആഗ്രഹിക്കുന്നതു്?' എന്നു ഇന്ദ്രൻ സ്പഷ്ടമായി ചോദിച്ചു.

64 തതോ നിഷംഗാദസമഗ്രമുദ്ധൃതം
സുവർണ്ണപുംഖദ്യുതിരഞ്ജിതാംഗുലിം
നരേന്ദ്രസൂനുഃ പ്രതിസംഹരന്നിഷും
പ്രിയംവദഃ പ്രത്യവദൽ സുരേശ്വരം.

65 'അമോച്യമശ്വം യദി മന്യസേ പ്രഭോ!
തതഃ സമാപ്തേ വിധിനൈവ കർമ്മണി
അജസ്രദീക്ഷാപ്രയതഃ സ മൽഗുരുഃ
ക്രതോരശേഷേണ ഫലേന യുജ്യതാം.

66 യഥാ ച വൃത്താന്തമിമം സദോഗത-
സ്ത്രിലോചനൈകാംശതയാ ദുരാസദഃ
തവൈവ സന്ദേശഹരാദ്വിശാംപതിഃ
ശൃണോതി ലോകേശ!, തഥാ വിധീയതാം.'

67 തഥേതി കാമം പ്രതിശുശ്രുവാൻ രഘോ-
ര്യഥാഗതം മാതലിസാരഥിര്യ്യയൌ
നൃപസ്യ നാതിപ്രമനാഃ സദോഗൃഹം
സുദക്ഷിണാസൂനുരപി ന്യവർത്തത.

68 തമഭ്യനന്ദൽ പ്രഥമം പ്രബോധിതഃ
പ്രജേശ്വരഃ ശാസനഹാരിണാ ഹരേഃ
പരാമൃശൻ ഹർഷജഡേന പാണിനാ
തദീയമംഗം കുലിശവ്രണാങ്കിതം.

69 ഇതി ക്ഷിതീശോ നവതിം നവാധികാം
മഹാക്രതൂനാം മഹനീയശാസനഃ
സമാരുരുക്ഷുർദിവമായുഷഃ ക്ഷയേ
തതാന സോപാനപരമ്പരാമിവ.

70 അഥ സ വിഷയവ്യാവൃത്താത്മാ യഥാവിധി സൂനവേ
നൃപതികകുദം ദത്വാ യൂനേ സിതാതപവാരണം
മുനിവനതരുച്ഛായാം ദേവ്യാ തയാ സഹ ശിശ്രിയേ
ഗളിതവയസാമിക്ഷ്വാകൂണാമിദം ഹി കുലവ്രതം.

ഇതി തൃതീയഃ സർഗ്ഗഃ.

## ചതുർത്ഥഃ സർഗ്ഗഃ

1 സ രാജ്യം ഗുരുണാ ദത്തം പ്രതിപദ്യാധികം ബഭൌ
ദിനാന്തേ നിഹിതം തേജഃ സവിത്രേവ ഹുതാശനഃ.

2 ദിലീപാനന്തരം രാജ്യേ തം നിശമ്യ പ്രതിഷ്ഠിതം
പൂർവ്വം പ്രധൂമിതോ രാജ്ഞാം ഹൃദയേഽഗ്നിരിവോത്ഥിതഃ.

3 പുരുഹൂതധ്വജസ്യേവ തസ്യോന്നയനപംക്തയഃ
നവാഭ്യുത്ഥാനദർശിന്യോ നനന്ദുഃ സപ്രജാഃ പ്രജാഃ.

64. അപ്പോഠം മധുരഭാഷിയായ രാജകുമാരൻ ആവനാഴിയിൽനിന്നു എതാനും വലിച്ചെടുത്തതും സ്വർണ്ണമയമായ കടയുടെ ശോഭകൊണ്ടു വിരലുകളിൽ നിറം പൂശിയതുമായ അമ്പു തിരിയെ തിരുകിക്കൊണ്ടു് ഇന്ദ്രനോടു മറുപടി പറഞ്ഞു.

65. 'പ്രഭോ! കുതിരയെ വിടുവാൻ പാടില്ലെന്നു് അങ്ങു കരുതുന്നുവെങ്കിൽ യജ്ഞകർമ്മം വിധിപോലെ സമാപിക്കുമ്പോഠം നിരന്തരദീക്ഷയാൽ പരിശുദ്ധനായിരിക്കുന്ന എന്റെ അച്ഛന്നു യജ്ഞത്തിന്റെ സംപൂർണ്ണഫലം ലഭിക്കുമാറാകണം.

66. മാത്രമല്ല, അല്ലയോ ലോകേശ്വര! യജ്ഞശാലയിൽ ദീക്ഷിച്ചിരിക്കുന്ന, മുക്കണ്ണന്റെ അംശമാകയാൽ സമീപിക്കുവാൻ പാടില്ലാത്ത മഹാരാജാവു് അങ്ങയുടെതന്നെ ദൂതനിൽനിന്നു് ഈ വിവരം കേട്ടറിയുവാൻ വേണ്ട ഏർപ്പാടുകൂടി അങ്ങുതന്നെ ചെയ്യുകയും വേണം.,

67. 'അങ്ങിനെതന്നെ' എന്നു രഘുവിന്റെ ഇഷ്ടം പ്രതിജ്ഞചെയ്തിട്ടു മാതലി തെളിയ്ക്കുന്ന തേരിൽ വന്നവഴിയ്ക്കു മടങ്ങിപ്പോയി. സുദക്ഷിണയുടെ മകനും അധികം സന്തോഷമില്ലാതെ രാജാവിന്റെ യജ്ഞശാലയിലേക്കു മടങ്ങിപ്പോയി.

68. ഇന്ദ്രന്റെ ദൂതനാൽ ആദ്യമേതന്നെ വിവരം അറിയിക്കപ്പെട്ടിരുന്ന രാജാവു് വജ്രമേററുള്ള മുറിവോടുകൂടിയ പുത്രന്റെ ദേഹത്തെ സന്തോഷത്താൽ ജഡമായ കൈകൊണ്ടു തലോടി അഭിനന്ദിച്ചു.

69. മഹനീയമാംവിധം രാജ്യഭരണം നടത്തുന്ന രാജാവു്, ഇപ്രകാരം ആയുസ്സ് അവസാനിക്കുമ്പോഠം സ്വർഗ്ഗത്തിലേയ്ക്കു കയറുവാനുള്ള കോവണിപ്പടികളെന്നപോലെ തൊണ്ണൂറെറാമ്പതു മഹായാഗങ്ങഠം നിർവ്വഹിച്ചു വെച്ചു.

70. അനന്തരം വിഷയസുഖങ്ങളിൽനിന്നു മനസ്സിനെ പിൻവലിച്ചു് അദ്ദേഹം യുവാവായ പുത്രനു ചക്രവർത്തിചിഹ്നമായ വെൺകൊററക്കുട വിധിപോലെ കൊടുത്തിട്ടു് ആ ദേവിയോടുകൂടി ആശ്രമവൃക്ഷങ്ങളുടെ തണലിനെ ചെന്നാശ്രയിച്ചു. പ്രായംചെന്ന ഇക്ഷ്വാകുവംശരാജാക്കന്മാർക്ക ഇതാണല്ലോ കുലവ്രതം.

മൂന്നാം സർഗ്ഗം കഴിഞ്ഞു

## നാലാം സർഗ്ഗം

1. അദ്ദേഹം അച്ഛൻ കൊടുത്ത രാജ്യം ലഭിച്ചപ്പോഠം പകലിന്റെ അവസാനത്തിൽ സൂര്യൻ ഏല്പിച്ച തേജസ്സു കൈവന്ന അഗ്നി എന്നപോലെ കൂടുതൽ പ്രകാശിച്ചു.

2. ദിലീപനെത്തുടൎന്നു രാജ്യത്തിൽ അദ്ദേഹം അഭിഷിക്തനായി എന്നു കേട്ടപ്പോഠം രാജാക്കന്മാരുടെ ഹൃദയത്തിൽ മുമ്പു പുകഞ്ഞുകിടന്നിരുന്ന തീ ആളിക്കത്തിയതുപോലായി.

3. സന്താനങ്ങളോടുകൂടിയ പ്രജകഠം കണ്ണുകളുയർത്തി, ഇന്ദ്രധ്വജത്തിന്റെ എന്നതുപോലെ അദ്ദേഹത്തിന്റെ പുതിയ ഉയർച്ച കണ്ടു സന്തോഷിച്ചു.

4 സമമേവ സമാക്രാന്തം ദ്വയം ദ്വിരദഗാമിനാ
തേന സിംഹാസനം പിത്ര്യമഖിലം ചാരിമണ്ഡലം.

5 ഛായാമണ്ഡലലക്ഷ്യേണ തമദൃശ്യാ കില സ്വയം
പത്മാ പത്മാതപത്രേണ ഭേജേ സാമ്രാജ്യദീക്ഷിതം.

6 പരികല്പിതസാന്നിദ്ധ്യാ കാലേ കാലേ ച ബന്ദിഷു
സ്തുത്യം സ്തുതിഭിരർത്ഥ്യാഭിരുപതസ്ഥേ സരസ്വതീ.

7 മനുപ്രഭൃതിഭിർമ്മാന്യൈർഭുക്താ യദ്യപി രാജഭിഃ
തഥാപ്യനന്യപൂർവ്വേവ തസ്മിന്നാസീദ്വസുന്ധരാ.

8 സ ഹി സർവ്വസ്യ ലോകസ്യ യുക്തദണ്ഡതയാ മനഃ
ആദദേ നാതിശീതോഷ്ണോ നഭസ്വാനിവ ദക്ഷിണഃ.

9 മന്ദോൽകണ്ഠാഃ കൃതാസ്തേന ഗുണാധികതയാ ഗുരൌ
ഫലേന സഹകാരസ്യ പുഷ്പോൽഗമ ഇവ പ്രജാഃ.

10 നയവിദ്ഭിർനവേ രാജ്ഞി സദസച്ചോപദർശിതം
പൂർവ്വ ഏവാഭവൽ പക്ഷസ്തസ്മിൻ നാഭവദുത്തരഃ.

11 പഞ്ചാനാമപി ഭൂതാനാമുൽക്കർഷം പുപുഷുർഗ്ഗുണാഃ
നവേ തസ്മിന്മഹീപാലേ സർവ്വം നവമിവാഭവൽ.

12 യഥാ പ്രഹ്ലാദനാച്ചന്ദ്രഃ പ്രതാപാത്തപനോ യഥാ
തഥൈവ സോഽഭൂദന്വർത്ഥോ രാജാ പ്രകൃതിരഞ്ജനാൽ.

13 കാമം കർണ്ണാന്തവിശ്രാന്തേ വിശാലേ തസ്യ ലോചനേ
ചക്ഷുഷ്മത്താ തു ശാസ്ത്രേണ സൂക്ഷ്മകാര്യ്യാർത്ഥദർശിനാ.

14 ലബ്ധപ്രശമനസ്വസ്ഥമഥൈനം സമുപസ്ഥിതാ
പാർത്ഥിവശ്രീർദ്വിതീയേവ ശരൽ പങ്കജലക്ഷണാ.

15 നിർവ്വൃഷ്ടലഘുഭിർമേഘൈർമ്മുക്തവർത്മാ സുദുഃസഹഃ
പ്രതാപസ്തസ്യ ഭാനോശ്ച യുഗപദ്വ്യാനശേ ദിശഃ,

16 വാർഷികം സഞ്ജഹാരേന്ദ്രോ ധനുർജ്ജൈത്രം രഘുർദധൌ
പ്രജാർത്ഥസാധനേ തൌ ഹി പര്യ്യയോദ്യതകാർമ്മുകൌ.

17 പുണ്ഡരീകാതപത്രസ്തം വികസൽകാശചാമരഃ
ഋതുർവിഡംബയാമാസ ന പുനഃ പ്രാപ തച്ഛ്രിയം.

4. ഗജത്തെപ്പോലെ നടക്കുന്ന അദ്ദേഹം, പിതാവിൻെറ സിംഹാസനവും സമസ്തശത്രുക്കളും — രണ്ടും — ഒരേ സമയത്തുതന്നെ ആക്രമിക്കപ്പെട്ടു.

5. ലക്ഷ്മീദേവി, സ്വയം അദൃശ്യയായി പ്രഭാമണ്ഡലംകൊണ്ടു് അനുമാനിക്കാവുന്ന താമരപ്പൂ കുട പിടിച്ചു് ചക്രവർത്തിയാകുവാൻ ദീക്ഷയോറ അദ്ദേഹത്തെ സേവിച്ചുനിന്നു.

6. തക്കസമയങ്ങളിൽ സ്തുതിപാഠകന്മാരിൽ സന്നിധാനം ചെയ്ത സരസ്വതിയും പുകഴ്ത്തേണ്ടുന്ന അദ്ദേഹത്തെ അർത്ഥവത്തായ സ്തോത്രങ്ങൾ കൊണ്ടു് ഉപാസിച്ചു.

7. മനു മുതലായ ബഹുമാന്യരായ രാജാക്കന്മാരാൽ അനുഭവിക്കപ്പെട്ടവളായിരുന്നെങ്കിലും ഭൂമി, മുമ്പു മററാരാലും അനുഭവിക്കപ്പെടാത്തവളെപ്പോലെ അദ്ദേഹത്തോടു പെരുമാറി.

8. അദ്ദേഹം, യുക്തമായ വിധത്തിൽ ശിക്ഷ നൽകുന്നവനാകയാൽ അധികം തണുപ്പോ ചൂടോ ഇല്ലാത്ത തെക്കൻകാററെന്നപോലെ എല്ലാ ജനങ്ങളുടേയും ഹൃദയം കവൎന്നു.

9. തേന്മാവിൻെറ പഴം അതിൻെറ പൂവിനെക്കുറിച്ചെന്നപോലെ ഗുണാധിക്യംകൊണ്ടു് അദ്ദേഹം അച്ഛൻെറ നേക്കു ജനങ്ങൾക്കുള്ള ഉൽക്കണ്ഠയെ ലഘുവാക്കിക്കളഞ്ഞു.

10. നയമറിയുന്ന വിദ്വാന്മാർ പുതിയ രാജാവിനു നല്ലതും തീയതും ഉപദേശിച്ചു. അദ്ദേഹം ആദ്യത്തേതു മാത്രം സ്വീകരിച്ചു. പിന്നത്തേതു സ്വീകരിച്ചില്ല.

11. അഞ്ചു മഹാഭൂതങ്ങളുടേയും ഗുണങ്ങൾ ഉൽക്കൎഷത്തെ പ്രാപിച്ചു. അദ്ദേഹം പുതിയ രാജാവായപ്പോൾ എല്ലാം പുതുമ പൂണ്ടതുപോലെയായി.

12. ആഹ്ലാദിപ്പിക്കുകയാൽ ചന്ദ്രൻ എന്ന പേരുപോലെ, തപിപ്പിക്കുകയാൽ ''തപനൻ'' എന്ന പേരുപോലെ, പ്രജകളെ രഞ്ജിപ്പിക്കുകയാൽ രാജാവു് എന്ന പേരു് അദ്ദേഹത്തിൽ അന്വൎത്ഥമായിത്തീൎന്നു.

13. അദ്ദേഹത്തിൻെറ വിശാലങ്ങളായ കണ്ണുകൾ കാതോളം നീണ്ടവയാണു്, ശരിതന്നെ; എന്നാൽ അദ്ദേഹം കണ്ണുള്ളവനായതു്, സൂക്ഷ്മകാൎയ്യങ്ങളും സൂക്ഷ്മവസ്തുക്കളും പ്രയോജനവും കാണിച്ചുതരുന്ന ശാസ്ത്രംകൊണ്ടത്രെ.

14. തനിക്കു ലഭിച്ച രാജ്യത്തിൽ സമാധാനം സ്ഥാപിച്ചു സ്വസ്ഥനായിത്തീൎന്നതിനെത്തുടൎന്നു താമരപ്പൂവാകുന്ന ലക്ഷണത്തോടുകൂടിയ ശരത്തു്, രണ്ടാമത്തെ രാജലക്ഷ്മി എന്നപോലെ അദ്ദേഹത്തെ സമീപിച്ചു.

15. മഴ പെയ്തുതീൎന്നു കനംകുറഞ്ഞ മേഘങ്ങൾ വഴിയൊഴിച്ചതുകൊണ്ടു് ഏററവും ദുസ്സഹമായിത്തീൎന്ന അദ്ദേഹത്തിൻേറയും സൂര്യൻേറയും പ്രതാപം എല്ലാ ദിക്കുകളിലും ഒന്നിച്ചു വ്യാപിച്ചു.

16. ഇന്ദ്രൻ മഴവില്ലിനെ മാററിവെച്ചു. രഘു വെററിവില്ലിനെ കൈക്കൊണ്ടു. പ്രജകളുടെ രക്ഷയ്ക്കായി ഊഴം വെച്ചു ആയുധം ധരിക്കുന്നവരാണല്ലോ ഇവർ രണ്ടുപേരും.

17. വെളുത്ത താമരപ്പൂവാകുന്ന വെൺകൊററക്കുടയും വികസിച്ച ആററുദൎഭകളാകുന്ന വെൺചാമരവും ഉള്ള ശരൽക്കാലം അദ്ദേഹത്തെ അനുകരിച്ചു. എന്നാൽ അദ്ദേഹത്തിൻെറ ശ്രീ നേടുവാൻ അതിന്നു കഴിഞ്ഞില്ല.

18 പ്രസാദസുമുഖേ തസ്മിംശ്ചന്ദ്രേ ച വിശദപ്രഭേ
തദാ ചക്ഷുഷ്മതാം പ്രീതിരാസീൽസമരസാ ദ്വയോഃ.

19 ഹംസശ്രേണീഷു താരാസു കുമുദ്വത്സു ച വാരിഷു
വിഭൂതയസ്തദീയാനാം പര്യസ്താ യശസാമിവ.

20 ഇക്ഷുച്ഛായാനിഷാദിന്യസ്തസ്യ ഗോപ്തുർഗുണോദയം
ആകുമാരകഥോൽഘാതം ശാലിഗോപ്യോ ജഗുര്യശഃ.

21 പ്രസസാദോദയാദംഭഃ കുംഭയോനേർമ്മഹൌജസഃ
രഘോരഭിഭവാശങ്കി ചുക്ഷുഭേ ദ്വിഷതാം മനഃ.

22 മദോദഗ്രാഃ കകുദ്മന്തഃ സരിതാം കൂലമുദ്രുജാഃ
ലീലാഖേലമനുപ്രാപുർമ്മഹോക്ഷാസ്തസ്യ വിക്രമം.

23 പ്രസവൈഃ സപ്തപർണ്ണാനാം മദഗന്ധിഭിരാഹതാഃ
അസൂയയേവ തന്നാഗാഃ സപ്തധൈവ പ്രസുസ്രുവുഃ.

24 സരിതഃ കുർവ്വതീ ഗാധാഃ പഥശ്ചാശ്യാനകർദ്ദമാൻ
യാത്രായൈ ചോദയാമാസ തം ശക്തേഃ പ്രഥമം ശരൽ.

25 തസ്മൈ സമ്യഗ്ഘുതോ വഹ്നിർവാജിനീരാജനാവിധൌ
പ്രദക്ഷിണാർച്ചിർവ്യാജേന ഹസ്തേനേവ ജയം ദദൌ.

26 സ ഗുപ്തമൂലപ്രത്യന്തഃ ശുദ്ധപാർഷ്ണിരയാന്വിതഃ
ഷഡ്വിധം ബലമാദായ പ്രാതസ്ഥേ ദിഗ്ജിഗീഷയാ.

27 അവാകിരൻ വയോവൃദ്ധാസ്തം ലാജൈഃ പൌരയോഷിതഃ
പൃഷതൈർമന്ദരോദ്ധൂതൈഃ ക്ഷീരോർമ്മയ ഇവാച്യുതം.

28 സ യയൌ പ്രഥമം പ്രാചീം തുല്യഃ പ്രാചീനബർഹിഷാ
അഹിതാനനിലോദ്ധൂതൈസ്തർജ്ജയന്നിവ കേതുഭിഃ.

29 രജോഭിഃ സ്യന്ദനോദ്ധൂതൈർഗജൈശ്ച ഘനസന്നിഭൈഃ
ഭുവസ്തലമിവ വ്യോമ കുർവ്വൻ വ്യോമേവ ഭൂതലം.

18. പ്രസന്നസുന്ദരമുഖനായ അദ്ദേഹത്തെയും തെളിഞ്ഞ പ്രകാശത്തോടു കൂടിയ ചന്ദ്രനെയും കാണുമ്പോൾ കണ്ണുള്ളവർക്ക് ആനന്ദം തുല്യമായി അനുഭവപ്പെട്ടു.

19. അദ്ദേഹത്തിന്റെ കീർത്തിസമ്പത്തുകൾ അരയന്നനിരകളിലും നക്ഷത്രങ്ങളിലും ആമ്പൽപ്പൂക്കൾ വിരിഞ്ഞിട്ടുള്ള പൊയ്കകളിലും വാരിവിതറിയതുപോലെയായി.

20. കരിമ്പിൻതണലത്തിരുന്നു നെൽക്കാവൽക്കാരികൾ ആ മഹാരാജാവിന്റെ ശൈശവം മുതലുള്ള ഗുണോൽക്കർഷങ്ങളെ വർണ്ണിക്കുന്ന കീർത്തിഗാനങ്ങൾ പാടി.

21. മഹാതേജസ്വിയായ അഗസ്ത്യന്റെ ഉദയംമൂലം വെള്ളം തെളിഞ്ഞു: രഘുവിന്റെ ഉദയം നിമിത്തം ആക്രമണത്തെ ഭയപ്പെട്ട ശത്രുക്കളുടെ മനസ്സ് കലങ്ങുകയും ചെയ്തു.

22. മദിച്ചുതിമർക്കുന്നവയും പൂഞ്ഞയേന്തിയവയും നദിയുടെ കരകളെ കുത്തിയിടിയ്ക്കുന്നവയുമായ വലിയ കാളകൾ അദ്ദേഹത്തിന്റെ പരാക്രമത്തെ വിലാസസുഭഗമാംവണ്ണം അനുകരിച്ചു.

23. മദജലത്തിന്റെ ഗന്ധമുള്ള ഏഴിലമ്പാലപ്പൂക്കളാൽ ആക്രാന്തരായ രഘുവിന്റെ ആനകൾ അസൂയകൊണ്ടെന്നപോലെ സപ്തദ്വാരങ്ങളിൽക്കൂടി (തുമ്പിക്കൈയുടെ ദ്വാരങ്ങൾ, കപോലങ്ങൾ, കണ്ണുകൾ, മൂത്രദ്വാരം എന്നിവയിൽക്കൂടി) മദജലം ഒഴുക്കി.

24. നദികൾക്കു ആഴം കുറയ്ക്കുകയും വഴികളിലെ ചളി ഉണക്കുകയും ചെയ്തുകൊണ്ടു ശരൽക്കാലം ശക്തിക്കുമുമ്പ് (പ്രഭാവോത്സാഹമന്ത്രശക്തി പ്രേരിപ്പിക്കുന്നതിനുമുമ്പ്) അദ്ദേഹത്തെ യാത്രയ്ക്കു പ്രേരിപ്പിച്ചു.

25. വിജയയാത്രാരംഭത്തിൽ കുതിരകൾക്കുവേണ്ടി അനുഷ്ഠിക്കുന്ന നീരാജനകർമ്മത്തിൽ വിധിപോലെ ഹവിസ്സു സമർപ്പിക്കപ്പെട്ട അഗ്നി വലംവെച്ചു കത്തുന്ന ജ്വാലകളെന്ന വ്യാജേന കയ്യുകൊണ്ടെന്നപോലെ അദ്ദേഹത്തിനു വിജയം ദാനംചെയ്തു.

26. അദ്ദേഹം തലസ്ഥാനനഗരിയും അതൃത്തികളും സുരക്ഷിതമാക്കിവെച്ച്, പിൻപുറം ശുദ്ധമാക്കി, ശുഭകർമ്മങ്ങൾചെയ്ത്, മൌലം, ഭൃതകം, ശ്രേണി, മിത്രം, അമിത്രം, ആടവികം എന്നിങ്ങനെ ആറു വിധത്തിലുള്ള സൈന്യത്തെയും കൂട്ടി ദിഗ്വിജയത്തിന്നു പുറപ്പെട്ടു.

27. പാലാഴിത്തിരമാലകൾ, മന്ദരത്തിൽനിന്നു തെറിച്ച പാൽത്തുള്ളികളെ വിഷ്ണുവിലെന്നപോലെ വൃദ്ധകളായ പുരസ്ത്രീകൾ അദ്ദേഹത്തിൽ മലർപ്പൊരികളെ പൊഴിച്ചു.

28. ഇന്ദ്രനോട് തുല്യനായ അദ്ദേഹം, കാററത്തു പാറിപ്പറക്കുന്ന കൊടികളെകൊണ്ടു ശത്രുക്കളെ താക്കീതുചെയ്യുകൊണ്ടെന്നപോലെ ആദ്യം കിഴക്കോട്ടു യാത്രയായി.

29. തേരുകൾ ഉയർത്തിയ പൊടിപടലംകൊണ്ടു ആകാശത്തെ ഭൂതലംപോലെയും മേഘങ്ങളെപ്പോലെയുള്ള ആനകളെക്കൊണ്ടു് ഭൂതലത്തെ ആകാശംപോലെയും ആക്കിക്കൊണ്ടായിരുന്നു യാത്ര.

30 പ്രതാപോഽഗ്രേ തതഃ ശബ്ദഃ പരാഗസ്തദനന്തരം
യയൌ പശ്ചാദ്രഥാദീതി ചതുഃസ്കന്ധേവ സാ ചമൂഃ.

31 മരുപൃഷ്ഠാന്യുദംഭാംസി നാവ്യാഃ സുപ്രതരാ നദീഃ
വിപിനാനി പ്രകാശാനി ശക്തിമത്ത്വാച്ചകാര സഃ.

32 സ സേനാം മഹതീം കർഷൻ പൂർവ്വസാഗരഗാമിനീം
ബഭൌ ഹരജടാഭ്രഷ്ടാം ഗംഗാമിവ ഭഗീരഥഃ.

33 ത്യാജിതൈഃ ഫലമുൽഖാതൈർഭഗ്നൈശ്ച ബഹുധാ നൃപൈഃ
തസ്യാസീദുൽബണോ മാർഗഃ പാദപൈരിവ ദന്തിനഃ.

34 പൌരസ്ത്യാനേവമാക്രാമംസ്താംസ്താൻ ജനപദാൻ ജയീ
പ്രാപ താലീവനശ്യാമമുപകണ്ഠം മഹോദധേഃ.

35 അനമ്രാണാം സമുദ്ധർത്തുസ്തസ്മാൽ സിന്ധുരയാദിവ
ആത്മാ സംരക്ഷിതഃ സുഹ്മൈർവൃത്തിമാശ്രിത്യ വൈതസീം.

36 വങ്ഗാനുൽഖായ തരസാ നേതാ നൌസാധനോദ്യതാൻ
നിചഖാന ജയസ്തംഭാൻ ഗംഗാസ്രോതോന്തരേഷു സഃ.

37 ആപാദപത്മപ്രണതാഃ കളമാ ഇവ തേ രഘും
ഫലൈഃ സംവർധയാമാസുരുൽഖാതപ്രതിരോപിതാഃ.

38 സ തീർത്വാ കപിശാം സൈന്യൈർബദ്ധദ്വിരദസേതുഭിഃ.
ഉൽകലാദർശിതപഥഃ കലിംഗാഭിമുഖോ യയൌ.

39 സ പ്രതാപം മഹേന്ദ്രസ്യ മൂർധ്നി തീക്ഷ്ണം ന്യവേശയൽ
അങ്കുശം ദ്വിരദസ്യേവ യന്താ ഗംഭീരവേദിനഃ.

40 പ്രതിജഗ്രാഹ കാലിംഗസ്തമസ്ത്രൈർഗജസാധനഃ
പക്ഷച്ഛേദോദ്യതം ശക്രം ശിലാവർഷീവ പർവ്വതഃ.

41 ദ്വിഷാം വിഷഹ്യ കാകുൽസ്ഥസ്തത്ര നാരാചദുർദിനം
സന്മംഗളസ്നാത ഇവ പ്രതിപേദേ ജയശ്രിയം.

42 താംബൂലീനാം ദളൈസ്തത്ര രചിതാപാനഭൂമയഃ
നാരികേളാസവം യോധാഃ ശാത്രവം ച പപുര്യശഃ.

43 ഗൃഹീതപ്രതിമുക്തസ്യ സ ധർമ്മവിജയീ നൃപഃ
ശ്രിയം മഹേന്ദ്രനാഥസ്യ ജഹാര, ന തു മേദിനീം.

30. മുമ്പിൽ പ്രതാപം, വഴിയേ ശബ്ദം, അതിനു പിമ്പേ പൊടി, അതിനുശേഷം തേർ തുടങ്ങിയ ചതുരംഗസേന എന്നിങ്ങനെ ആ പട നാലണിയായിട്ടെന്നപോലെയാണ് യാത്ര ചെയ്തതു്.

31. അദ്ദേഹം ശക്തികൊണ്ടു മരുഭൂമികളെ വെള്ളമുള്ളവയും തോണികളുടെ സഹായത്താൽ കടക്കേണ്ടുന്ന പുഴകളെ പ്രയാസംകൂടാതെ കടക്കത്തക്കവയും കൊടുംകാടുകളെ പ്രകാശമുള്ളവയുമാക്കിത്തീർത്തു.

32. കിഴക്കൻ കടലിനുനേരെ പോകുന്ന വമ്പിച്ച സൈന്യത്തെ നയിക്കുന്ന അദ്ദേഹം ശിവൻെറ ജടയിൽനിന്നു വീണ ഗംഗയെ നയിക്കുന്ന ഭഗീരഥനെന്നപോലെ ശോഭിച്ചു.

33. ഫലം പൊഴിപ്പിച്ചും പറിച്ചുമാററിയും ഒടിച്ചുവീഴ്ത്തിയുമുള്ള രാജാക്കന്മാരെക്കൊണ്ടു് അദ്ദേഹത്തിൻെറ വഴി, മരങ്ങളെക്കൊണ്ടു് ആനയുടെ വഴിയെന്നപോലെ തടവററതായിത്തീൎന്നു.

34. ഇപ്രകാരം വിജയശീലനായ അദ്ദേഹം കിഴക്കുള്ള അതാതു പ്രദേശങ്ങളെ ആക്രമിച്ചു കീഴ്പ്പെടുത്തിക്കൊണ്ടു കരിമ്പനക്കാടുകൊണ്ടു പച്ചപിടിച്ച കിഴക്കൻ കടൽക്കരയിൽ എത്തിച്ചേൎന്നു.

35. കീഴടങ്ങാത്തവരെ പുഴക്കിയിടുന്ന അദ്ദേഹത്തിൽനിന്നു, നദിയുടെ വേഗത്തിൽ നിന്നെന്നപോലെ ആററുവഞ്ചിയുടെ പ്രവൃത്തിയെ ആശ്രയിച്ചിട്ടു സുഹ്മദേശരാജാക്കന്മാർ ആത്മരക്ഷ നേടി. (അവർ കീഴടങ്ങിയെന്നർത്ഥം)

36. ആ നേതാവു് കപ്പൽപ്പടയുമായി വന്നെതിർക്കുന്ന വംഗദേശരാജാക്കന്മാരെ ഉന്മൂലനം ചെയ്തിട്ടു ഗംഗയുടെ കൈവഴികൾക്കിടയിൽ വിജയസ്തംഭങ്ങളെ നാട്ടി.

37. ഉന്മൂലനം ചെയ്തതിനുശേഷം വീണ്ടും സ്വസ്ഥാനത്തു വാഴിക്കപ്പെട്ട അവർ പറിച്ചുനടപ്പെട്ട നെൽച്ചെടികളെന്നപോലെ ചരണകമലങ്ങളിൽ നമിച്ചു് സമ്പത്തുകൾക്കൊണ്ടു് അദ്ദേഹത്തെ വൎദ്ധിപ്പിച്ചു.

38. അദ്ദേഹം ആനകളെക്കൊണ്ടു പാലംകെട്ടി സൈന്യങ്ങളുമായി കപിശാനദി കടന്നിട്ടു ഉൽക്കലപ്രഭുക്കളാൽ മാർഗ്ഗനിർദ്ദേശം ചെയ്യപ്പെട്ടുകൊണ്ടു കലിംഗദേശത്തിനു നേരെ ചെന്നു.

39. അദ്ദേഹം മഹേന്ദ്രപർവതത്തിൻെറ ഉയൎന്ന കൊടുമുടിയിൽ, ഭയങ്കരവേദന സഹിക്കുവാൻ കെൽപുള്ള ആനയുടെ മേൽ പാപ്പാൻ തോട്ടി എന്നപോലെ സേനാശിബിരം സ്ഥാപിച്ചു.

40. ആനപ്പടയോടുകൂടിയ കലിംഗരാജാവു്, ചിറകു മുറിക്കാൻ ചെന്ന ഇന്ദ്രനെ പർവതം കല്ലെറിഞ്ഞിട്ടെന്നപോലെ, അസ്ത്രങ്ങളെക്കൊണ്ടു അദ്ദേഹത്തെ എതിർത്തു.

41. അവിടെ രഘു ശത്രുക്കളുടെ കൂർത്ത അമ്പുകളെക്കൊണ്ടുള്ള മഴ സഹിച്ചിട്ടു്, വിധിപോലെ മംഗളസ്നാനം ചെയ്തിട്ടെന്നപോലെ ജയലക്ഷ്മിയെ കൈവരിച്ചു.

42. അവിടെ യോദ്ധാക്കൾ മദ്യപാനസ്ഥാനങ്ങളൊരുക്കി വെററിലക്കുമ്പിളുകളിൽ തെങ്ങിൻ മദ്യവും ശത്രുവിൻെറ കീൎത്തിയും പാനംചെയ്തു.

43. ക്ഷത്രിയധൎമ്മമെന്ന നിലയ്ക്കു ജയിയ്ക്കാനിറങ്ങിയ രഘു, ആദ്യംപിടിച്ചു പിന്നെ മോചിപ്പിച്ച മഹേന്ദ്രരാജാവിൻെറ ഐശ്വൎയ്യം കൈവശപ്പെടുത്തി. രാജ്യം കൈവശപ്പെടുത്തിയില്ല.

44 തതോ വേലാതടേനൈവ ഫലവൽപ്പൂഗമാലിനാ
ആഗസ്ത്യാചരിതാമാശാമനാശാസ്യജയോ യയൌ.

45 സ സൈന്യപരിഭോഗേണ ഗജദാനസുഗന്ധിനാ
കാവേരീം സരിതാം പത്യുഃ ശങ്കനീയാമിവാകരോൽ.

46 ബലൈർദ്ധ്യുഷിതാസ്തസ്യ വിജിഗീഷോർഗതാധ്വനഃ
മാരിചോൽഭ്രാന്തഹാരിതാ മലയാദ്രേരുപത്യകാഃ.

47 സസഞ്ജുരശ്വക്ഷുണ്ണാനാമേലാനാമുൽപതിഷ്ണവഃ
തുല്യഗന്ധിഷു മത്തേഭകടേഷു ഫലരേണവഃ,

48 ഭോഗിവേഷ്ടനമാർഗേഷു ചന്ദനാനാം സമർപ്പിതം
നാസ്രസൽ കരിണാം ഗ്രൈവം ത്രിപദീച്ഛേദിനാമപി.

49 ദിശി മന്ദായതേ തേജോ ദക്ഷിണസ്യാം രവേരപി
തസ്യാമേവ രഘോഃ പാണ്ഡ്യാഃ പ്രതാപം ന വിഷേഹിരേ.

50 താമ്രപർണ്ണീസമേതസ്യ മുക്താസാരം മഹോദധേഃ
തേ നിപത്യ ദദുസ്തസ്മൈ യശഃ സ്വമിവ സഞ്ചിതം.

51 സ നിർവ്വിശ്യ യഥാകാമം തടേഷ്വാലീനചന്ദനൌ
സ്തനാവിവ ദിശസ്തസ്യാഃ ശൈലൌ മലയദർദ്ദുരൌ

52 അസഹ്യവിക്രമഃ സഹ്യം ദൂരാന്മുക്തമുദന്വതാ
നിതംബമിവ മേദിന്യാഃ സ്രസ്താംശുകമലങ്ഘയൽ.

53 തസ്യാനീകൈർവ്വിസർപത്ഭിരപരാന്തജയോദ്യതൈഃ
രാമാസ്ത്രോത്സാരിതോഽപ്യാസീൽസഹ്യലഗ്ന ഇവാർണ്ണവഃ.

54 ഭയോൽസൃഷ്ടവിഭൂഷാണാം തേന കേരളയോഷിതാം
അളകേഷു ചമൂരേണുശ്ചൂർണ്ണപ്രതിനിധീകൃതഃ.

55 മുരളാമാരുതോദ്ധൂതമഗമൽ കൈതകം രജഃ
തദ്യോധവാരവാണാനാമയത്നപടവാസതാം.

56 അഭ്യഭൂയത വാഹാനാം ചരതാം ഗാത്രശിഞ്ജിതൈഃ
വർമ്മഭിഃ പവനോദ്ധൂതരാജതാലീവനധ്വനിഃ.

57 ഖർജ്ജൂരീസ്കന്ധനദ്ധാനാം മദോൽഗാരസുഗന്ധിഷു
കടേഷു കരിണാം പേതുഃ പുന്നാഗേഭ്യഃ ശിലീമുഖാഃ.

44. അനന്തരം, മററാക്കും ആശിക്കവാൻ കഴിയാത്ത ജയം സിദ്ധിച്ച അദ്ദേഹം ഫലങ്ങളാം നിറഞ്ഞുനില്ക്കുന്ന കവുങ്ങിൻതോപ്പുകളോടുകൂടിയ സമുദ്രതീരത്തിലൂടെത്തന്നെ അഗസ്ത്യൻ വാണരുളുന്ന (തെക്കേ) ദിക്കിലേക്ക യാത്രയായി.

45. അദ്ദേഹം കാവേരീനദിയെ, ആനകളുടെ മദത്തിൻെറ വാസന ചേരുമാറു സൈന്യങ്ങളാം ഉപയോഗിച്ചതിനാൽ നദികളുടെ ഭത്താവിന്ന (സമുദ്രത്തിന്ന) സംശയിക്കേണ്ടവളെപ്പോലെയാക്കി.

46. വിജയം നേടുവാൻ വഴി പിന്നിട്ടുവന്ന അദ്ദേഹത്തിൻെറ സൈന്യങ്ങളാം കുരുമുളകിൻകൊടികളിൽ ചുളപ്രാവുകളാം പാറിപ്പറക്കുന്ന മലയാദ്രിയുടെ താഴ്‌വരപ്രദേശങ്ങളിൽ താവളമടിച്ചു.

47. കുതിരകളാം ചവിട്ടിപ്പൊടിച്ചു പൊങ്ങിപ്പറക്കുന്നു ഏലക്കായ്ക്കളുടെ പൊടികളാം തുല്യവാസനയുള്ള മദമൊഴുകുന്ന ആനകളുടെ കവിൾത്തടങ്ങളിൽ ചെന്നു പററി.

48. ചന്ദനവൃക്ഷങ്ങളിൽ പാമ്പു ചുററിയുളവായ വിടവുകളിൽ ചുററിയിട്ട ആനകളുടെ കച്ചക്കയർ, അവ കാലിലെ ഇടവിലങ്ങുപോലും പൊട്ടിച്ചുകളയുന്നവയായിരുന്നിട്ടും, അഴിഞ്ഞില്ല.

49. തെക്കുദിക്കിൽ സൂര്യൻെറപോലും തേജസ്സു മങ്ങിപ്പോകുന്നു. എന്നാൽ അവിടെത്തന്നെ പാണ്ഡ്യരാജാക്കന്മാക്കു രഘുവിൻെറ പ്രതാപം സഹിക്കുവാൻ കഴിഞ്ഞില്ല.

50. ആ പാണ്ഡ്യരാജാക്കന്മാർ, താമ്രപർണ്ണി കിഴക്കൻകടലിൽ ചേരുന്ന സ്ഥലത്തുണ്ടാകുന്ന വിലപിടിച്ച മുത്തിനെ, തങ്ങളാം നേടിവെച്ച കീർത്തിയെ എന്നപോലെ അദ്ദേഹത്തിന്നു നമസ്കാരപൂർവ്വം കാഴ്ചവെച്ചു.

51. തടങ്ങളിൽ ചന്ദനം നിറഞ്ഞ മലയം ദർദ്ദുരം എന്നീ പർവതങ്ങളെ, ആ പ്രദേശത്തിൻെറ സ്തനങ്ങളെ എന്നപോലെ സ്വച്ഛന്ദമായി അനുഭവിച്ചിട്ട്

52. അതിപരാക്രമിയായ അദ്ദേഹം, സമുദ്രത്താൽ ദൂരെ മോചിക്കപ്പെട്ട സഹ്യപർവ്വതത്തെ വസ്ത്രം ഇഴിഞ്ഞുപോയ ഭൂമിയുടെ നിതംബത്തെ എന്നപോലെ ആക്രമിച്ചു.

53. പടിഞ്ഞാറൻ ദിക്കിലുള്ള രാജാക്കന്മാരെ ജയിക്കാൻവേണ്ടി നിരന്നു കയറുന്ന അദ്ദേഹത്തിൻെറ സൈന്യങ്ങളെക്കൊണ്ടു, പരശുരാമൻെറ അസ്ത്രത്താൽ മാററിനിത്തപ്പെട്ടിട്ടും സമുദ്രം (വീണ്ടും) സഹ്യനോടു പററിച്ചേന്നതുപോലെയായി.

54. പേടിച്ച് അലങ്കാരങ്ങളാം വെടിഞ്ഞ കേരളസ്ത്രീകളുടെ കുറുനിരകളിൽ ഗന്ധചൂർണ്ണത്തിന്നു പകരം അദ്ദേഹം സൈന്യഗതിയിൽ പൊങ്ങുന്ന പൊടി ചാത്തിക്കൊടുത്തു.

55. മുരളാനദിയിലെ കാററുകൊണ്ടു പാറിപ്പറന്ന കൈതപ്പൂമ്പൊടി അദ്ദേഹത്തിൻെറ സൈന്യങ്ങളുടെ കുപ്പായങ്ങളാംക്ക് അനായാസമായി കിട്ടിയ സുഗന്ധചൂർണ്ണമായിത്തീന്നു.

56. സഞ്ചരിക്കുന്ന കുതിരകളുടെ ശരീരത്തിൽ അണിഞ്ഞ കോപ്പുകളുടെ കിലുക്കത്താൽ, കാററത്തു ചലിക്കുന്ന കരിമ്പനക്കാടിൻെറ ശബ്ദം തോല്പിക്കപ്പെട്ടു.

57. ഈന്തപ്പനത്തടികളിൽ കെട്ടിയിട്ട ആനകളുടെ, മദജലമൊഴുകി വാസനപൂണ്ട കവിൾത്തടങ്ങളിൽ പുന്നമരങ്ങളിൽനിന്നു വണ്ടുകളാം വന്നു വീണു.

58 അവകാശം കിലോദന്വാൻ രാമായാഭ്യർത്ഥിതോ ദദൗ
അപരാന്തമഹിപാലവ്യാജേന രഘവേ കരം.

59 മത്തേഭരദനോൽക്കീർണ്ണവ്യക്തവിക്രമലക്ഷണം
ത്രികൂടമേവ തത്രോച്ചൈർജയസ്തംഭം ചകാര സഃ.

60 പാരസീകാംസ്തതോ ജേതും പ്രതസ്ഥേ സ്ഥലവർത്മനാ
ഇന്ദ്രിയാഖ്യാനിവ രിപൂംസ്തത്ത്വജ്ഞാനേന സംയമീ.

61 യവനീമുഖപത്മാനാം സേഹേ മധുമദം ന സഃ
ബാലാതപമിവാബ്ജാനാമകാലജലദോദയഃ.

62 സംഗ്രാമസ്തുമുലസ്തസ്യ പാശ്ചാത്യൈരശ്വസാധനൈഃ
ശാർങ്ഗകൂജിതവിജ്ഞേയപ്രതിയോധേ രജസ്യഭൂൽ.

63 ഭല്ലാപവർജ്ജിതൈസ്തേഷാം ശിരോഭിഃ ശ്മശ്രുലൈർമഹീം
തസ്താര സരഘാവ്യാപ്തൈഃ സ ക്ഷൗദ്രപടലൈരിവ.

64 അപനീതശിരസ്ത്രാണാഃ ശേഷാസ്തം ശരണം യയുഃ
പ്രണിപാതപ്രതീകാരഃ സംരംഭോ ഹി മഹാത്മനാം.

65 വിനയന്തേ സ്മ തദ്യോധാ മധുഭിർവ്വിജയശ്രമം
ആസ്തീർണ്ണാജിനരത്നാസു ദ്രാക്ഷാവലയഭൂമിഷു.

66 തതഃ പ്രതസ്ഥേ കൗബേരീം ഭാസ്വാനിവ രഘുർദിശം
ശരൈരുസ്രൈരിവോദീച്യാനുദ്ധരിഷ്യൻ രസാനിവ.

67 വിനീതാധ്വശ്രമാസ്തസ്യ സിന്ധുതീരവിചേഷ്ടനൈഃ
ദുധുവുർവ്വാജിനഃ സ്കന്ധാംല്ലഗ്നകുങ്കുമകേസരാൻ.

68 തത്ര ഹൂണാവരോധാനാം ഭർത്തൃഷു വ്യക്തവിക്രമം
കപോലപാടലാദേശി ബഭൂവ രഘുചേഷ്ടിതം.

69 കാംബോജാഃ സമരേ സോഢും തസ്യ വീര്യമനീശ്വരാഃ
ഗജാളാനപരിക്ലിഷ്ടൈരക്ഷോടൈഃ സാർധമാനതാഃ.

70 തേഷാം സദശ്വഭൂയിഷ്ഠാസ്തുങ്ഗാ ദ്രവിണരാശയഃ
ഉപദാ വിവിശുഃ ശശ്വന്നോൽസേകാഃ കോസലേശ്വരം.

71 തതോ ഗൗരീഗുരും ശൈലമാരുരോഹാശ്വസാധനഃ
വർധയന്നിവ തൽക്കൂടാനുദ്ധൂതൈർധാതുരേണുഭിഃ.

58. സമുദ്രം പരശുരാമന്നു് അഭ്യർത്ഥിക്കപ്പെട്ടപ്പോഠം സ്ഥലം നൽകി. എന്നാൽ രഘുവിന്നു പടിഞ്ഞാറൻരാജാക്കന്മാർ മുഖേന കപ്പം കൊടുത്തു.

59. അവിടെ മദിച്ച ആനകളുടെ കൊമ്പിൻപാടുകളാകുന്ന തെളിഞ്ഞ പരാക്രമചിഹ്നങ്ങളോടുകൂടിയ ത്രികൂടപർവതത്തെത്തന്നെ അദ്ദേഹം ഉയർന്ന ജയസ്തംഭമാക്കിനിർത്തി.

60. അനന്തരം യോഗി ഇന്ദ്രിയങ്ങളെന്ന ശത്രുക്കളെ ജയിക്കുവാൻ തത്ത്വജ്ഞാനത്തിലൂടെയെന്നപോലെ, അദ്ദേഹം പാരസീകരാജാക്കന്മാരെ വെല്ലുവാൻ കരവഴിക്കു പുറപ്പെട്ടു.

61. യവനസ്ത്രീകളുടെ മുഖകമലങ്ങളിലെ മദ്യലഹരിയെ താമരപ്പൂക്കളിലെ ഇളംവെയിലിനെ അസമയത്തുയർന്ന കാർമേഘം എന്നപോലെ അദ്ദേഹം സഹിച്ചില്ല.

62. വില്ലിൻഞാണൊലികൊണ്ടു എതിരാളിയെ തിരിച്ചറിയേണ്ടുന്ന പൊടിപടലത്തിൽവെച്ചു് കുതിരപ്പടയുള്ള പാശ്ചാത്യരാജാക്കന്മാരും അദ്ദേഹവും തമ്മിൽ ഭയങ്കരയുദ്ധം നടന്നു.

63. അദ്ദേഹം കത്തിയമ്പുകഠംകൊണ്ടു മുറിച്ചിട്ട, വളർന്ന താടിയോടുകൂടിയ അവരുടെ തലകഠം, തേനീച്ചകഠം നിറഞ്ഞ തേൻകൂടുകളെന്നപോലെ ഭൂമിയിൽ നിരത്തിയിട്ടു.

64. ശേഷിച്ച യോദ്ധാക്കഠം തലപ്പാവുകഠം മാററി അദ്ദേഹത്തെ ശരണം പ്രാപിച്ചു. മഹാത്മാക്കളുടെ കോപത്തിന്നു നമസ്കാരമാണല്ലോ പ്രതിവിധി.

65. അദ്ദേഹത്തിന്റെ പടയാളികഠം വിജയത്തിന്നു വേണ്ടി ഉണ്ടായ ക്ഷീണം, വിശേഷപ്പെട്ട തോൽ വിരിച്ച മുന്തിരിത്തോട്ടങ്ങളിൽ ഇരുന്നു മദ്യം സേവിച്ചു പരിഹരിച്ചു.

66. അനന്തരം സൂര്യൻ രശ്മികളെക്കൊണ്ടു ജലമാകർഷിക്കുവാൻവേണ്ടിയെന്നതുപോലെ രഘു ശരങ്ങളെക്കൊണ്ടു വടക്കൻപ്രഭുക്കളെ ഉന്മൂലനം ചെയ്യുവാനായി കുബേരന്റെ ദിക്കിലേക്കു (വടക്കോട്ടു) പുറപ്പെട്ടു.

67. സിന്ധുനദിയുടെ തീരത്തു കിടന്നുരുണ്ടു യാത്രാക്ഷീണം മാററിയ അദ്ദേഹത്തിന്റെ കുതിരകഠം കുങ്കുമത്തിന്റെ ഇതളുകഠം പററിപ്പിടിച്ച കഴുത്തുകഠം കുടഞ്ഞു.

68. അവിടെ ഭർത്താക്കന്മാരിൽ പരാക്രമം വെളിവാക്കിയ രഘുവിന്റെ പ്രവൃത്തി ഹൂണന്മാരുടെ അന്തഃപുരസ്ത്രീകളുടെ കവിഠംത്തടങ്ങളിൽ (നിരന്തരമായ കരച്ചിൽ നിമിത്തം) വെൺചുകപ്പുനിറം പകർത്തി.

69. കാംബോജരാജാക്കന്മാർ യുദ്ധത്തിൽ അദ്ദേഹത്തിന്റെ പരാക്രമം സഹിക്കാൻ ആവാതെ അദ്ദേഹത്തിന്റെ ആനകളെ തളച്ചുലഞ്ഞ അങ്കോലവൃക്ഷങ്ങളോപ്പം തലകുനിച്ചു.

70. നല്ല കുതിരകഠം ധാരാളമുള്ള, കുമിഞ്ഞുകൂടിയ അവരുടെ ധനരാശി, തിരുമുൽക്കാഴ്ചയായി കോസലാധിപതിയുടെ മുമ്പിൽ വീണ്ടുംവീണ്ടും വന്നുകൊണ്ടിരുന്നു; എന്നാൽ അവരുടെ ഗർവം അദ്ദേഹത്തെ സമീപിക്കുകയുണ്ടായില്ല.

71. അനന്തരം അദ്ദേഹം കുതിരപ്പടയുമായി ഗൌരിയുടെ പിതാവായ ഹിമവൽഗിരിയെ, പൊക്കിയ ധാതുരേണുകഠംകൊണ്ടു ഉയരം കൂട്ടിക്കൊണ്ടെന്നപോലെ ആരോഹണം ചെയ്തു.

72 ശശംസ തുല്യസത്ത്വാനാം സൈന്യഘോഷേഽപ്യസംഭ്രമം
ഗുഹാശയാനാം സിംഹാനാം പരിവൃത്ത്യാവലോകിതം.

73 ഭൂർജ്ജേഷു മർമ്മരീഭൂതാഃ കീചകധ്വനിഹേതവഃ
ഗംഗാശീകരിണോ മാർഗേ മരുതസ്തം സിഷേവിരേ.

74 വിശശ്രമുർന്നമേരൂണാം ഛായാസ്വധ്യാസ്യ സൈനികാഃ
ദൃഷദോ വാസിതോത്സംഗാ നിഷണ്ണമൃഗനാഭിഭിഃ.

75 സരളാസക്തമാതംഗഗ്രൈവേയസ്ഫുരിതത്വിഷഃ
ആസന്നോഷധയോ നേതുർന്നക്തമസ്നേഹദീപികാഃ.

76 തസ്യോൽസൃഷ്ടനിവാസേഷു കണ്ഠരജ്ജുക്ഷതത്വചഃ
ഗജവർഷ്മ കിരാതേഭ്യഃ ശശംസുർദ്ദേവദാരവഃ.

77 തത്ര ജന്യം രഘോർഘോരം പർവ്വതീയൈർഗണൈരഭൂൽ
നാരാചക്ഷേപണീയാശ്മനിഷ്പേഷോൽപതിതാനലം.

78 ശരൈരുത്സവസങ്കേതാൻ സ കൃത്വാ വിരതോത്സവാൻ
ജയോദാഹരണം ബാഹ്വോർഗാപയാമാസ കിന്നരാൻ.

79 പരസ്പരേണ വിജ്ഞാതസ്തേഷൂപായനപാണിഷു
രാജ്ഞാ ഹിമവതഃ സാരോ രാജ്ഞഃ സാരോ ഹിമാദ്രിണാ.

80 തത്രാക്ഷോഭ്യം യശോരാശിം നിവേശ്യാവരുരോഹ സഃ
പൌലസ്ത്യതുലിതസ്യാദ്രേരാദധാന ഇവ ഹ്രിയം.

81 ചകമ്പേ തീർണ്ണലൌഹിത്യേ തസ്മിൻ പ്രാഗ്ജ്യോതിഷേശ്വരഃ
തൽഗജാലാനതാം പ്രാപ്തൈഃ സഹ കാളാഗുരുദ്രുമൈഃ.

82 ന പ്രസേഹേ സ രുദ്ധാർക്കമധാരാവർഷദുർദ്ദിനം
രഥവർത്മരജോഽപ്യസ്യ കുത ഏവ പതാകിനീം.

83 തമീശഃ കാമരൂപാണാമത്യാഖണ്ഡലവിക്രമം
ഭേജേ ഭിന്നകടൈർന്നാഗൈരന്യാനുപരുരോധ യൈഃ.

84 കാമരൂപേശ്വരസ്തസ്യ ഹേമപീഠാധിദേവതാം
രത്നപുഷ്പോപഹാരേണ ച്ഛായാമാനർച്ച പാദയോഃ.

85 ഇതി ജിത്വാ ദിശോ ജിഷ്ണുർന്ന്യവർത്തത രഥോദ്ധതം
രജോ വിശ്രാമയൻ രാജ്ഞാം ഛത്രശൂന്യേഷു മൌലിഷു.

72. ഗുഹയിൽ കിടക്കുന്ന സമാനപരാക്രമങ്ങളായ സിംഹങ്ങളുടെ, തലതിരിച്ചുള്ള നോട്ടം, സൈന്യകോലാഹലത്തിലും പരിഭ്രമമില്ലായ്മയെ വെളിപ്പെടുത്തി.

73. ഭൂർജ്ജമരങ്ങളിൽ മർമ്മരംപൂണ്ടും, തുമ്പി തുളച്ച മുളകളെ ശബ്ദിപ്പിച്ചും വീശിയിരുന്ന, ഗംഗയുടെ വെള്ളത്തുള്ളികളാൽ തണുത്ത കാററുകൾ വഴിയിൽ അദ്ദേഹത്തെ പരിചരിച്ചു.

74. പടയാളികൾ പുന്നവൃക്ഷത്തണലുകളിൽ കസ്തൂരി മൃഗങ്ങളുടെ നാഭിസ്സൗരഭ്യത്താൽ മണമേറിയ പാറപ്പുറത്തിരുന്നു വിശ്രമിച്ചു,

75. രാത്രിയിൽ സരളവൃക്ഷങ്ങളിൽ തളച്ചിട്ടുള്ള ആനകളുടെ കഴുത്തുചങ്ങലയിൽ പ്രതിഫലിച്ച ശോഭയോടുകൂടിയ ഔഷധികൾ ആ നായകനു രാത്രിയിൽ എണ്ണകൂടാത്ത വിളക്കുകളായി.

76. അദ്ദേഹം ഉപേക്ഷിച്ചുപോയ വാസസ്ഥലങ്ങളിൽ കഴുത്തിലെ ചങ്ങലകൊണ്ടു തോലുരിഞ്ഞ ദേവതാരവൃക്ഷങ്ങൾ കാട്ടാളന്മാർക്ക് ആനകളുടെ ഉയരമെത്രയായിരുന്നുവെന്നു മനസ്സിലാക്കിക്കൊടുത്തു.

77. അവിടെ രഘുവും പർവ്വതവാസികളായ കിരാതജാതിക്കാരും തമ്മിൽ കൂർത്ത അമ്പുകളും കവിണക്കല്ലുകളും കൂട്ടിയുരസി തീ ചിതറുമാറു കൊടുമ്പിരികൊണ്ടു യുദ്ധം നടന്നു.

78. അദ്ദേഹം ഉത്സവസങ്കേതന്മാരെ ശരവർഷം ചെയ്തു ഉത്സവമില്ലാത്തവരാക്കിയിട്ടു കിന്നരന്മാരെക്കൊണ്ടു തൻെറ കൈകളുടെ വിജയഗാനങ്ങൾ പാടിച്ചു.

79. അവർ കൈകളിൽ തിരുമുൽക്കാഴ്ചകളുമായി ചെന്നപ്പോൾ രാജാവിനാൽ ഹിമവാൻെറ സമ്പത്തും ഹിമവാനാൽ രാജാവിൻെറ ബലവും തമ്മിൽത്തമ്മിൽ അറിയപ്പെട്ടു.

80. അവിടെ തൻെറ അക്ഷോഭ്യമായ യശോരാശി സ്ഥാപിച്ചതിനു ശേഷം രാവണൻ അമ്മാനമാടിയ പർവതത്തിനു ലജ്ജയുണ്ടാക്കിക്കൊണ്ടെന്നപോലെ ഇറങ്ങിപ്പോന്നു.

81. അദ്ദേഹം ലോഹിത്യാനദി കടന്നുചെന്നപ്പോൾ കാമരൂപത്തിലെ മഹാരാജാവ്, അദ്ദേഹത്തിൻെറ ആനകളെ തളച്ചിരുന്ന കാരകിൽമരങ്ങളോടൊപ്പം വിറപൂണ്ടു.

82. മഴ പൊഴിക്കാത്ത ദുർദ്ദിനത്തെപ്പോലെ സൂര്യനെ മറയ്ക്കുന്ന, അദ്ദേഹത്തിൻെറ രഥമാർഗ്ഗത്തിലെ പൊടിപടലംപോലും ചെറുത്തുനില്ക്കുവാൻ ആ രാജാവു ശക്തനായില്ല, പിന്നെ സൈന്യത്തെ എതിർക്കുന്ന കഥതന്നെ എവിടെ?

83. ഇന്ദ്രനേക്കാൾ അധികം പരാക്രമശാലിയായ രഘുവിനെ കാമരൂപത്തിലെ രാജാവ്, മററുള്ളവരെ തടുക്കുവാൻ ഉപയോഗിച്ച മദംപൊട്ടിയ ആനകളെ നൽകിസ്സേവിച്ചു.

84. കാമരൂപത്തിലെ രാജാവ്, ഹേമപീഠത്തിലെ അധിദേവതയായ അദ്ദേഹത്തിൻെറ പാദങ്ങളുടെ നിഴലിനെ രത്നങ്ങളാകുന്ന പുഷ്പങ്ങളെ കാഴ്ചവെച്ചു പൂജിച്ചു.

85. വിജയശീലനായ അദ്ദേഹം ഇപ്രകാരം ദിഗ്വിജയം സാധിച്ചിട്ട്, രഥങ്ങൾ പൊക്കിയ പൊടി രാജാക്കന്മാരുടെ കുടയില്ലാതായ മുടികളിൽ വിശ്രമിപ്പിച്ചുകൊണ്ടു തിരിച്ചു പോന്നു.

86 സ വിശ്വജിതമാജഹ്രേ യജ്ഞം സർവ്വസ്വദക്ഷിണം
ആദാനം ഹി വിസർഗായ സതാം വാരിമുചാമിവ.

87 സത്രാന്തേ സചിവസഖഃ പുരസ്ക്രിയാഭിർ–
ഗുർവ്വീഭിഃ ശമിതപരാജയവ്യളീകാൻ
കാകുൽസ്ഥശ്ചിരവിരഹോത്സുകാവരോധാൻ
രാജന്യാൻ സ്വപുരനിവൃത്തയേƒനുമേനേ.

88 തേ രേഖാധ്വജകുലിശാതപത്രചിഹ്നം
സമ്രാജശ്ചരണയുഗം പ്രസാദലഭ്യം
പ്രസ്ഥാനപ്രണതിഭിരങ്ഗുലീഷു ചക്രുർ–
മൌലിസ്രക്ച്യുതമകരന്ദരേണുഗൌരം.

ഇതി ചതുർത്ഥഃ സർഗ്ഗഃ

## പഞ്ചമഃ സർഗ്ഗഃ

1 തമധ്വരേ വിശ്വജിതി ക്ഷിതീശം
നിഃശേഷവിശ്രാണിതകോശജാതം
ഉപാത്തവിദ്യോ ഗുരുദക്ഷിണാർത്ഥീ
കൌത്സഃ പ്രപേദേ വരതന്തുശിഷ്യഃ.
2 സ മൃണ്മയേ വീതഹിരണ്മയത്വാൽ
പാത്രേ നിധായാർഘ്യമനഘശീലഃ
ശ്രുതപ്രകാശം യശസാ പ്രകാശഃ
പ്രത്യുജ്ജഗാമാതിഥിമാതിഥേയഃ.
3 തമർച്ചയിത്വാ വിധിവദ്വിധിജ്ഞ–
സ്തപോധനം മാനധനാഗ്രയായീ
വിശാംപതിർവ്വിഷ്ടരഭാജമാരാൽ
കൃതാഞ്ജലിഃ കൃത്യവിദിത്യുവാച.
4 'ആപ്യഗ്രണീർമന്ത്രകൃതാമൃഷീണാം
കുശാഗ്രബുദ്ധേ! കുശലീ ഗുരുസ്തേ
യതസ്ത്വയാ ജ്ഞാനമശേഷമാപ്തം
ലോകേന ചൈതന്യമിവോഷ്ണരശ്മേഃ.
5 കായേന വാചാ മനസാപി ശശ്വ–
ദ്യൽ സംഭൃതം വാസവധൈര്യലോപി
ആപാദ്യതേ ന വ്യയമന്തരായൈഃ
കച്ചിന്മഹർഷേസ്ത്രിവിധം തപസ്തൽ.
6 ആധാരബന്ധപ്രമുഖൈഃ പ്രയത്നൈഃ
സംവർധിതാനാം സുതനിർവ്വിശേഷം
കച്ചിന്ന വായ്വാദിരുപപ്ലവോ വഃ
ശ്രമച്ഛിദാമാശ്രമപാദപാനാം.

7 ക്രിയാനിമിത്തേഷ്വപി വത്സലത്വാ-
ദഭഗ്നകാമാ മുനിഭിഃ കുശേഷു
തദങ്കശയ്യാച്യുതനാഭിനാളാ
കച്ചിന്മൃഗീണാമനഘാ പ്രസൂതിഃ.
8 നിർവ്വർത്ത്യതേ യൈർനിയമാഭിഷേകോ
യേഭ്യോ നിവാപാഞ്ജലയഃ പിതൄണാം
താന്യുഞ്ഛഷഷ്ഠാങ്കിതസൈകതാനി
ശിവാനി വസ്തീർത്ഥജലാനി കച്ചിൽ.
9 നീവാരപാകാദി കഡംഗരീയൈ-
രാമൃശ്യതേ ജാനപദൈർന്ന കച്ചിൽ
കാലോപപന്നാതിഥികല്പ്യഭാഗം
വന്യം ശരീരസ്ഥിതിസാധനം വഃ.
10 അപി പ്രസന്നേന മഹർഷിണാ ത്വം
സമ്യഗ്വിനീയാനുമതോ ഗൃഹായ
കാലോ ഹ്യയം സംക്രമിതും ദ്വിതീയം
സർവ്വോപകാരക്ഷമമാശ്രമം തേ.
11 തവാർഹതോ നാഭിഗമേന തൃപ്തം
മനോ നിയോഗക്രിയയോത്സുകം മേ
അപ്യാജ്ഞയാ ശാസിതുരാത്മനാ വാ
പ്രാപ്തോഽസി സംഭാവയിതും വനാന്മാം.
12 ഇത്യർഘ്യപാത്രാനുമിതവ്യയസ്യ
രഘോരുദാരാമപി ഗാം നിശമ്യ
സ്വാർത്ഥോപപത്തിം പ്രതി ദുർബ്ബലാശ-
സ്തമിത്യവോചദ്വരതന്തുശിഷ്യഃ.
13 സർവ്വത്ര നോ വാർത്തമവേഹി രാജൻ!
നാഥേ കുതസ്ത്വയ്യശുഭം പ്രജാനാം
സൂര്യേ തപത്യാവരണായ ദൃഷ്ടേഃ
കല്പേത ലോകസ്യ കഥം തമിസ്രാ?
14 ഭക്തിഃ പ്രതീക്ഷ്യേഷു കുലോചിതാ തേ
പൂർവ്വാൻ മഹാഭാഗ! തയാതിശേഷേ
വ്യതീതകാലസ്ത്വഹമഭ്യുപേത-
സ്ത്വാമർത്ഥിഭാവാദിതി മേ വിഷാദഃ.
15 ശരീരമാത്രേണ നരേന്ദ്ര! തിഷ്ഠ-
ന്നാഭാസി തീർത്ഥപ്രതിപാദിതർദ്ധിഃ
ആരണ്യകോപാത്തഫലപ്രസൂതിഃ
സ്തംബേന നീവാര ഇവാവശിഷ്ടഃ.
16 സ്ഥാനേ ഭവാനേകനരാധിപഃ സ-
ന്നകിഞ്ചനത്വം മഖജം വ്യനക്തി
പര്യായപീതസ്യ സുരൈർഹിമാംശോഃ
കലാക്ഷയഃ ശ്ലാഘ്യതരോ ഹി വൃദ്ധേഃ.

7 ക്രിയാനിമിത്തേഷ്വപി വത്സലത്വാ-
ദഭഗ്നകാമാ മുനിഭിഃ കുശേഷു
തദങ്കശയ്യാച്യുതനാഭിനാളാ
കച്ചിന്മൃഗീണാമനഘാ പ്രസൂതിഃ.
8 നിർവ്വർത്ത്യതേ യൈർനിയമാഭിഷേകോ
യേഭ്യോ നിവാപാഞ്ജലയഃ പിതൄണാം
താന്യുഞ്ഛഷഷ്ഠാങ്കിതസൈകതാനി
ശിവാനി വസ്തീർത്ഥജലാനി കച്ചിൽ.
9 നീവാരപാകാദി കഡംഗരീയൈ-
രാമൃശ്യതേ ജാനപദൈർന കച്ചിൽ
കാലോപപന്നാതിഥികല്പ്യഭാഗം
വന്യം ശരീരസ്ഥിതിസാധനം വഃ.
10 അപി പ്രസന്നേന മഹർഷിണാ ത്വം
സമ്യഗ്വിനീയാനുമതോ ഗൃഹായ
കാലോ ഹ്യയം സംക്രമിതും ദ്വിതീയം
സർവ്വോപകാരക്ഷമമാശ്രമം തേ.
11 തവാർഹതോ നാഭിഗമേന തൃപ്തം
മനോ നിയോഗക്രിയയോത്സുകം മേ
അപ്യാജ്ഞയാ ശാസിതുരാത്മനാ വാ
പ്രാപ്തോഽസി സംഭാവയിതും വനാന്മാം.
12 ഇത്യർഘ്യപാത്രാനുമിതവ്യയസ്യ
രഘോരുദാരാമപി ഗാം നിശമ്യ
സ്വാർത്ഥോപപത്തിം പ്രതി ദുർബ്ബലാശ-
സ്തമിത്യവോചദ്വരതന്തുശിഷ്യഃ.
13 സർവ്വത്ര നോ വാർത്തമവേഹി രാജൻ!
നാഥേ കുതസ്ത്വയ്യശുഭം പ്രജാനാം
സൂര്യേ തപത്യാവരണായ ദൃഷ്ടേഃ
കല്പേത ലോകസ്യ കഥം തമിസ്രാ?
14 ഭക്തിഃ പ്രതീക്ഷ്യേഷു കുലോചിതാ തേ
പൂർവ്വാൻ മഹാഭാഗ! തയാതിശേഷേ
വ്യതീതകാലസ്ത്വഹമഭ്യുപേത-
സ്ത്വാമർത്ഥിഭാവാദിതി മേ വിഷാദഃ.
15 ശരീരമാത്രേണ നരേന്ദ്ര! തിഷ്ഠ-
ന്നാഭാസി തീർത്ഥപ്രതിപാദിതർദ്ധിഃ
ആരണ്യകോപാത്തഫലപ്രസൂതിഃ
സ്തംബേന നീവാര ഇവാവശിഷ്ടഃ.
16 സ്ഥാനേ ഭവാനേകനരാധിപഃ സ-
ന്നകിഞ്ചനത്വം മഖജം വ്യനക്തി
പര്യായപീതസ്യ സുരൈർഹിമാംശോഃ
കലാക്ഷയഃ ശ്ലാഘ്യതരോ ഹി വൃദ്ധേഃ.

7. ക്രിയകൾക്കുവേണ്ടിയുള്ള ദർഭപ്പുല്ലുപോലും ആഗ്രഹിച്ചാൽ വാത്സല്യം നിമിത്തം തടയപ്പെടാത്തവയും മഹർഷിമാരുടെ മടിയിൽ പൊക്കിൾക്കൊടി വീണവയുമായ മാൻകിടാങ്ങൾ അല്ലലില്ലാതിരിയ്ക്കുന്നുണ്ടല്ലോ?

8. വ്രതസ്നാനത്തിനുതകുന്നവയും പിതൃതർപ്പണത്തിനുള്ള ജലം എടുക്കുന്നവയും കൊയ്തെടുത്ത ധാന്യങ്ങളുടെ ഉതിർമണികളുടെ ആറിലൊരു ഭാഗം മണൽത്തിട്ടുകളിലിട്ടിട്ടുള്ളവയുമായ നിങ്ങളുടെ തീർത്ഥജലങ്ങൾ മംഗളങ്ങളായിത്തന്നെ വർത്തിക്കുന്നില്ലേ?

9. അപ്പപ്പോൾ വരുന്ന അതിഥികൾക്കുവേണ്ടി പങ്കുവെയ്ക്കപ്പെടുന്നതും നിങ്ങളുടെ ശരീരത്തെ നിലനിർത്താനുള്ള ഉപകരണവുമായ കാട്ടിലുണ്ടാവുന്ന വരിനെല്ല് മുതലായവ നാട്ടിൻപുറത്തെ കന്നുകാലികളാൽ നശിപ്പിക്കപ്പെടുന്നില്ലല്ലോ.

10. മഹർഷി വേണ്ടതുപോലെ വിദ്യാഭ്യാസം ചെയ്യിച്ച് സന്തുഷ്ടനായിട്ട് അങ്ങയെ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാൻ അനുവദിച്ചുകഴിഞ്ഞുവോ? അങ്ങയ്ക്കിപ്പോൾ എല്ലാവർക്കും ഉപകാരം ചെയ്യാനുതകുന്ന രണ്ടാമത്തെ ആശ്രമത്തിൽ പ്രവേശിപ്പാനുള്ള സമയമായല്ലോ.

11. പൂജാർഹനായ അങ്ങയുടെ വരവുകൊണ്ടു എന്റെ മനസ്സ് തൃപ്തിപ്പെടുന്നില്ല. അതു അങ്ങയുടെ ആജ്ഞ നിർവ്വഹിക്കുവാൻ വെമ്പൽകൊള്ളുകയാണ്. ഗുരുവിന്റെ കല്പനയാലോ അതോ തന്നത്താനോ അങ്ങു കാട്ടിൽനിന്നു് എന്നെ അനുഗ്രഹിക്കുവാൻ എഴുന്നരുളിയതു്?'

12. അർഘ്യപാത്രംകൊണ്ടുതന്നെ സമ്പത്തെല്ലാം ചിലവായിക്കഴിഞ്ഞിരിക്കുന്നുവെന്നു് ഊഹിക്കപ്പെട്ട രഘുവിന്റെ ഉദാരമായ വാക്കു കേട്ടിട്ടും തന്റെ കാര്യം സാധിക്കുന്ന കാര്യത്തിൽ ആശങ്ക ശക്തി കുറഞ്ഞ വരതന്തുശിഷ്യൻ അദ്ദേഹത്തോട് ഇപ്രകാരം പറഞ്ഞു.

13. 'അല്ലയോ മഹാരാജാവേ! ഞങ്ങൾ എല്ലാവിധത്തിലും ക്ഷേമമായിരിക്കുന്നുവെന്നറിഞ്ഞാലും. അങ്ങു രക്ഷിതാവായിരിക്കുമ്പോൾ ജനങ്ങൾക്കു് എങ്ങിനെയാണ് അശുഭം ഉണ്ടാവുക? സൂര്യൻ ജ്വലിച്ചുകൊണ്ടിരിക്കുമ്പോൾ ഇരുട്ടിനു ലോകത്തിന്റെ ദൃഷ്ടി മറയ്ക്കുവാൻ എങ്ങിനെ സാധിക്കും?

14. പൂജ്യന്മാരിൽ ബഹുമാനം അങ്ങയുടെ കുലത്തിനു ചേർന്നതുതന്നെ. മഹാഭാഗനായ അങ്ങ് അതിൽ പൂർവ്വന്മാരെ അതിശയിക്കുന്നു. എന്നാൽ കാലം കഴിഞ്ഞതിനു ശേഷമാണല്ലോ ഞാൻ അർത്ഥിയായി അങ്ങയുടെ അരികിൽ എത്തിയതു് എന്നുള്ള ഒരു ഖേദമുണ്ടു്.

15. രാജാവേ! സമ്പത്തു മുഴുവൻ യോഗ്യന്മാർക്കു ദാനമായിക്കൊടുത്തു ദേഹം മാത്രമായി നില്ക്കുന്ന അങ്ങ്, നെന്മണിയെല്ലാം വനവാസികൾ കൊണ്ടുപോയി തണ്ടുമാത്രം ബാക്കിനിൽക്കുന്ന വരിനെൽച്ചെടിപോലെ ശോഭിയ്ക്കുന്നു.

16. അങ്ങ് ഏകച്ഛത്രാധിപതിയായിരുന്നുകൊണ്ടു യാഗജന്യമായ ദാരിദ്ര്യത്തെ വ്യക്തമാക്കുന്നതു യുക്തംതന്നെ. ദേവന്മാരാൽ ക്രമേണ നുകരപ്പെട്ട ചന്ദ്രനുണ്ടാകുന്ന കലാക്ഷയം വൃദ്ധിയേക്കാൾ ശ്ലാഘിക്കത്തക്കതാണല്ലോ.

17 തദന്യതസ്താവദനന്യകാര്യോ
ഗുർവ്വർത്ഥമാഹർത്തുമഹം യതിഷ്യേ
സ്വസ്ത്യസ്തു തേ നിർഗ്ഗളിതാംബുഗർഭം
ശരൽഘനം നാർദ്ദതി ചാതകോഽപി.

18 എതാവദുക്ത്വാ പ്രതിയാതുകാമം
ശിഷ്യം മഹർഷേർന്നൃപതിർന്നിഷിധ്യ
'കിം വസ്തു വിദ്വൻ! ഗുരവേ പ്രദേയം
ത്വയാ കിയദ്വേ'തി തമന്വയുംക്ത.

19 തതോ യഥാവദ്വിഹിതാധ്വരായ
തസ്മൈ സ്മയാവേശവിവർജ്ജിതായ
വർണ്ണാശ്രമാണാം ഗുരവേ സ വർണ്ണീ
വിചക്ഷണഃ പ്രസ്തുതമാചചക്ഷേ.

20 സമാപ്തവിദ്യേന മയാ മഹർഷിർ–
വിജ്ഞാപിതോഽഭൂൽ ഗുരുദക്ഷിണായൈ
സ മേ ചിരായാസ്ഖലിതോപചാരാം
താം ഭക്തിമേവാഗണയൽ പുരസ്താൽ.

21 നിർബ്ബന്ധസംജാതരുഷാർത്ഥകാർശ്യ–
മചിന്തയിത്വാ ഗുരുണാഹമുക്തഃ
'വിത്തസ്യ വിദ്യാപരിസംഖ്യയാ മേ
കോടീശ്ചതസ്രോ ദശ ചാഹരേ'തി.

22 സോഽഹം സപര്യാവിധിഭാജനേന
മത്വാ ഭവന്തം പ്രഭുശബ്ദശേഷം
അഭ്യുത്സഹേ സംപ്രതി നോപരോദ്ധു–
മല്പേതരത്വാച്ഛ്രുതനിഷ്ക്രയസ്യ.

23 ഇത്ഥം ദ്വിജേന ദ്വിജരാജകാന്തി–
രാവേദിതോ വേദവിദാം വരേണ
ഏനോനിവൃത്തേന്ദ്രിയവൃത്തിരേനം
ജഗാദ ഭൂയോ ജഗദേകനാഥഃ.

24 ഗുർവ്വർത്ഥമർത്ഥീ ശ്രുതപാരദൃശ്വാ
രഘോഃ സകാശാദനവാപ്യ കാമം
ഗതോ വദാന്യാന്തരമിത്യയം മേ
മാ ഭൂൽ പരീവാദനവാവതാരഃ.

25 സ ത്വം പ്രശസ്തേ മഹിതേ മദീയേ
വസംശ്ചതുർത്ഥോഽഗ്നിരിവാഗ്ന്യഗാരേ
ദ്വിത്രാണ്യഹാന്യർഹസി സോഢുമർഹൻ
യാവദ്യതേ സാധയിതും ത്വദർത്ഥം.,

26 തഥേതി തസ്യാവിതഥം പ്രതീതഃ
പ്രത്യഗ്രഹീൽ സംഗരമഗ്രജന്മാ
ഗാമാത്തസാരാം രഘുരപ്യവേക്ഷ്യ
നിഷ്ക്രഷ്ടുമർത്ഥം ചകമേ കുബേരാൽ,

17. അതുകൊണ്ടിപ്പോാം വേറെ കാര്യമില്ലാത്ത ഞാൻ മററു വല്ലവരിൽ നിന്നും ഗുരുവിനു വേണ്ട ധനം സമ്പാദിപ്പാൻ ശ്രമിച്ചുകൊള്ളാം. നല്ലതു വരട്ടെ. ഉള്ളിലെ വെള്ളമെല്ലാം പെയ്യതീർന്ന ശരൽക്കാലമേഘത്തിനോടു വേഴാമ്പൽപോലും യാചിയ്ക്കുകയില്ല.

18. ഇതുയും പറഞ്ഞു മടങ്ങിപ്പോകുവാൻ തുടങ്ങുന്ന മഹർഷിശിഷ്യനെ തടഞ്ഞുനിർത്തിയിട്ടു രാജാവു് 'അല്ലയോ വിദ്വൽശ്രേഷ്ഠ! ഗുരുവിനു കൊടുക്കേണ്ടതെന്താണു്, എത്രയാണു്, എന്നു് അദ്ദേഹത്തോടു ചോദിച്ചു.

19. അപ്പോാം പണ്ഡിതനായ ആ ബ്രഹ്മചാരി വിധിപോലെ യാഗം ചെയ്യവനും അഹങ്കാരം തീരെ ബാധിച്ചിട്ടില്ലാത്തവനും വർണ്ണാശ്രമങ്ങളുടെ രക്ഷാധികാരിയുമായ അദ്ദേഹത്തോടു തൻെറ കാര്യം പറഞ്ഞു.

20. 'വിദ്യാഭ്യാസം പൂർത്തിയാക്കിയ ഞാൻ മുനിയോടു ഗുരുദക്ഷിണയെപ്പററി അറിയിച്ചു. അദ്ദേഹം ആദ്യം, വളരെക്കാലം വേണ്ട വിധത്തിൽ ശുശ്രൂഷിച്ചുപോന്ന എൻെറ ഭക്തിയെത്തന്നെ അതായി (ഗുരുദക്ഷിണയായി) പരിഗണിച്ചു.

21. വീണ്ടും വീണ്ടും ഞാൻ നിർബ്ബന്ധിച്ചപ്പോാം കോപിച്ചു്, എൻെറ ധനമില്ലായ്മയെപ്പററി ആലോചിക്കാതെ ഗുരു എന്നോടു പറഞ്ഞു— "അഭ്യസിച്ച വിദ്യകളുടെ എണ്ണമനുസരിച്ചു (ഒന്നിനു ഒരു കോടി എന്ന കണക്കിൽ) പതിന്നാലു കോടി പണം കൊണ്ടുവരിക" എന്നു്.

22. അങ്ങിനെയുള്ള ഞാൻ, പൂജാപാത്രംകൊണ്ടു് (അങ്ങയ്ക്കിപ്പോാം) പ്രഭു എന്ന പേരു മാത്രമേ ശേഷിച്ചിട്ടുള്ളു എന്നു മനസ്സിലാവുകയാൽ ഗുരുദക്ഷിണയുടെ സംഖ്യ ചെറുതല്ലാത്തതുകൊണ്ടു് ഇപ്പോാം അങ്ങയെ ബുദ്ധിമുട്ടിക്കാൻ ആഗ്രഹിക്കുന്നില്ല.'

23. വേദവിത്തുക്കളിൽ ശ്രേഷ്ഠനായ ആ ബ്രാഹ്മണൻ ഇങ്ങനെ അറിയിച്ചപ്പോാം ചന്ദ്രനെപ്പോലെ ശോഭയുള്ളവനും പാപങ്ങളിൽനിന്നു മോചനം നേടിയ ഇന്ദ്രിയവൃത്തികളോടു കൂടിയവനുമായ ആ രാജാവു് അദ്ദേഹത്തോടു വീണ്ടും പറഞ്ഞു.

24. 'ശാസ്ത്രങ്ങളുടെ മറുകര കണ്ട ഒരാാം ഗുരുദക്ഷിണയ്ക്കു വേണ്ട ധനം ആവശ്യപ്പെട്ടുവന്നിട്ടു രഘുവിൻെറ സമീപത്തിൽനിന്നു് ആഗ്രഹം സാധിയ്ക്കാതെ വേറൊരു വലിയ ദാതാവിനെ തേടിപ്പോയി എന്ന ഒരപവാദം ആദ്യമായി എനിയ്ക്കു വന്നുപെടാതിരിക്കട്ടെ.

25. പൂജ്യനായുള്ളോവേ! അങ്ങനെയുള്ള എൻെറ പ്രസിദ്ധവും പൂജിതവുമായ അഗ്നിഗൃഹത്തിൽ നാലാമത്തെ അഗ്നിയെന്നപോലെ വസിച്ചുകൊണ്ടു രണ്ടുമൂന്നു ദിവസം കഴിച്ചുകൂട്ടണമെന്നു ഞാൻ അപേക്ഷിക്കുന്നു. അപ്പോഴേയ്ക്കും അങ്ങയുടെ ആഗ്രഹം സാധിപ്പിച്ചുതരുവാൻ ഞാൻ ശ്രമിക്കാം.

26. സന്തുഷ്ടനായ ബ്രാഹ്മണൻ അദ്ദേഹത്തിൻെറ വെറുതെയാകാത്ത പ്രതിജ്ഞയെ 'അങ്ങിനെതന്നെ' എന്നു സ്വീകരിച്ചു. രഘുവും ഭൂമിയിലെ സമ്പത്തെല്ലാം എടുത്തുകഴിഞ്ഞു എന്നു കണ്ടു വൈശ്രവണനിൽനിന്നു ധനം കൈവശപ്പെടുത്തുവാൻ ആഗ്രഹിച്ചു.

27 വസിഷ്ഠമന്ത്രോക്ഷണജാൽ പ്രഭാവാ-
ദുദന്വദാകാശമഹീധരേഷു
മരുത്സഖസ്യേവ വലാഹകസ്യ
ഗതിർവിജഘ്നേ ന ഹി തദ്രഥസ്യ.
28 ആഥാധിശിശ്യേ പ്രയതഃ പ്രദോഷേ
രഥം രഘുഃ കല്പിതശസ്ത്രഗർഭം
സാമന്തസംഭാവനയൈവ ധീരഃ
കൈലാസനാഥം തരസാ ജിഗീഷുഃ.
29 പ്രാതഃ പ്രയാണാഭിമുഖായ തസ്മൈ
സവിസ്മയാഃ കോശഗൃഹേ നിയുക്താഃ
ഹിരൺമയീം കോശഗൃഹസ്യ മദ്ധ്യേ
വൃഷ്ടിം ശശംസുഃ പതിതാം നഭസ്തഃ.
30 തം ഭൂപതിർഭാസുരഹേമരാശിം
ലബ്ധം കുബേരാദഭിയാസ്യമാനാൽ
ദിദേശ കൗത്സായ സമസ്തമേവ
പാദം സുമേരോരിവ വജ്രഭിന്നം.
31 ജനസ്യ സാകേതനിവാസിനസ്തൗ
ദ്വാവപ്യഭൂതാമഭിനന്ദ്യസത്ത്വൌ
ഗുരുപ്രദേയാധികനിഃസ്പൃഹോഽർത്ഥീ
നൃപോഽർത്ഥികാമാദധികപ്രദശ്ച.
32 അഥോഷ്ട്രവാമീശതവാഹിതാർത്ഥം
പ്രജേശ്വരം പ്രീതമനാ മഹർഷിഃ
സ്പൃശൻ കരേണാനതപൂർവ്വകായം
സംപ്രസ്ഥിതോ വാചമുവാച കൗത്സഃ.
33 'കിമത്ര ചിത്രം' യദി കാമസൂർഭൂർ-
വൃത്തേ സ്ഥിതസ്യാധിപതേഃ പ്രജാനാം
അചിന്തനീയസ്തു തവ പ്രഭാവോ
മനീഷിതം ദ്യൗരപി യേന ദുഗ്ധാ.
34 ആശാസ്യമന്യൽ പുനരുക്തഭൂതം
ശ്രേയാംസി സർവ്വാണ്യധിജഗ്മുഷസ്തേ
പുത്രം ലഭസ്വാത്മഗുണാനുരൂപം
ഭവന്തമീഡ്യം ഭവതഃ പിതേവ.
35 ഇത്ഥം പ്രയുജ്യാശിഷമഗ്രജന്മാ
രാജ്ഞേ പ്രതീയായ ഗുരോഃ സകാശം
രാജാപി ലേഭേ സുതമാശു തസ്മാ-
ദാലോകമർക്കാദിവ ജീവലോകഃ.
36 ബ്രാഹ്മേ മുഹൂർത്തേ കില തസ്യ ദേവീ
കുമാരകല്പം സുഷുവേ കുമാരം
അതഃ പിതാ ബ്രഹ്മണ ഏവ നാമ്നാ
തമാത്മജന്മാനമജം ചകാര.

27. വസിഷ്ഠൻ മന്ത്രം ജപിച്ചു തളിച്ചതിന്റെ പ്രഭാവത്താൽ അദ്ദേഹത്തിന്റെ രഥത്തിന്നു കാററിന്റെ സഹായത്തോടുകൂടിയ മേഘത്തിന്നെന്നപോലെ സമുദ്രത്തിലും ആകാശത്തിലും പർവ്വതത്തിലും ഗതി തടയപ്പെട്ടിരുന്നില്ല.

28. അതിനുശേഷം രാത്രിയായപ്പോൾ ധൈര്യശാലിയായ രഘു, പ്രത്യുദ്ധനായിട്ടു ഒരു സാമന്തനെ എന്നപോലെ കുബേരനെ ബലത്താൽ ജയിപ്പാൻ നിശ്ചയിച്ചു് അകത്തു് ആയുധങ്ങളെല്ലാം തയ്യാറാക്കിവെച്ച തേരിൽ കയറിക്കിടന്നു.

29. പ്രഭാതത്തിൽ യാത്രയ്ക്കു പുറപ്പെട്ടിരിക്കുന്ന അദ്ദേഹത്തോടു ഭണ്ഡാരം കാത്തുസൂക്ഷിക്കുന്നവർ അത്ഭുതത്തോടെ വന്നു് ഊട്ടുവെപ്പുപുരയുടെ നടുവിൽ ആകാശത്തുനിന്നു പൊൻമഴ പെയ്തതായി അറിയിച്ചു.

30. രാജാവു്, വജ്രംകൊണ്ടു വെട്ടിയെടുത്ത മഹാമേരുപർവ്വതത്തിന്റെ ഖണ്ഡംപോലെയുള്ള, ആക്രമിക്കുവാൻ തീർച്ചയാക്കിയ വൈശ്രവണനിൽനിന്നു കിട്ടിയ തിളങ്ങുന്ന ആ സ്വർണ്ണം മുഴുവനും കൌത്സന്നു കൊടുത്തു.

31. അയോദ്ധ്യാവാസികളായ ജനങ്ങളെസ്സംബന്ധിച്ചിടത്തോളം ഗുരുവിന്നു കൊടുക്കേണ്ടതിൽ കവിഞ്ഞു് ആഗ്രഹിക്കാത്ത അർത്ഥിയും അർത്ഥിക്കു വേണ്ടതിനെക്കാൾ കൂടുതൽ കൊടുക്കുന്ന രാജാവും— രണ്ടുപേരും ഒരുപോലെ പ്രശംസിയ്ക്കത്തക്ക ഹൃദയമഹത്ത്വമുള്ളവരായിബ്ഭവിച്ചു.

32. അതിനുശേഷം നൂററുക്കണക്കിൽ ഒട്ടകങ്ങളുടേയും പെൺകുതിരകളുടേയും പുറത്തു ധനം ഏററിവെച്ചു മുമ്പിൽ കുനിഞ്ഞു നില്ക്കുന്ന രാജാവിന്റെ ശിരസ്സിൽ കൈവെച്ചുകൊണ്ടു്, സന്തുഷ്ടനായി യാത്ര പുറപ്പെട്ട കൌത്സമഹർഷി ഇങ്ങനെ പറഞ്ഞു—

33. 'സ്വധർമ്മത്തിൽ ഉറച്ചുനില്ക്കുന്ന രാജാവിന്റെ ആഗ്രഹങ്ങളെ ഭൂമി നിറവേററിക്കൊടുക്കുന്നുവെങ്കിൽ അതിൽ എന്താണതിശയം? സ്വർഗ്ഗത്തിൽ നിന്നുപോലും ഇച്ഛിച്ചതു കറന്നെടുത്ത അങ്ങയുടെ പ്രഭാവമാകട്ടെ, ആലോചിക്കാൻപോലും സാദ്ധ്യമല്ല.

34. എല്ലാ ശ്രേയസ്സുകളും കൈവന്നിട്ടുള്ള അങ്ങയ്ക്കു മററൊരനുഗ്രഹം ഇരട്ടിപ്പായേ വരൂ. അങ്ങയുടെ അച്ഛനു സ്തുത്യനായ അങ്ങയെയെന്നപോലെ അങ്ങയ്ക്കു തന്റെ ഗുണങ്ങൾക്കനുരൂപനായ പുത്രനെ ലഭിക്കുമാറാകട്ടെ.

35. ബ്രാഹ്മണൻ ഇപ്രകാരം രാജാവിനു് ആശീർവാദം നല്കിയിട്ടു ഗുരുവിന്റെ സമീപത്തേക്കു തിരിച്ചുപോയി. ജീവജാലത്തിനു സൂര്യനിൽ പ്രകാശത്തെയെന്നപോലെ അധികം താമസിയാതെ രാജാവിന്നു അദ്ദേഹത്തിൽനിന്നു പുത്രനെ ലഭിച്ചു.

36. അദ്ദേഹത്തിന്റെ പത്നി ബ്രാഹ്മമായ മുഹൂർത്തത്തിലാണത്രേ സുബ്രഹ്മണ്യനു സമനായ പുത്രനെ പ്രസവിച്ചതു്. അതുകൊണ്ടു് അച്ഛൻ ആ പുത്രനു അജൻ എന്നു ബ്രഹ്മാവിന്റെ പേർതന്നെ നല്കി.

37 രൂപം തദോജസ്വി തദേവ വീര്യം
തദേവ നൈസർഗ്ഗികമുന്നതത്വം
ന കാരണാൽ സ്വാൽ ബിഭിദേ കുമാരഃ
പ്രവർത്തിതോ ദീപ ഇവ പ്രദീപാൽ.
38 ഉപാത്തവിദ്യം വിധിവദ്ഗുരുഭ്യ-
സ്തം യൌവനോത്ഭേദവിശേഷകാന്തം
ശ്രീഃ സാഭിലാഷാപി ഗുരോരനുജ്ഞാം
ധീരേവ കന്യാ പിതുരാചകാങ്ക്ഷ.
39 അഥേശ്വരേണ ക്രഥകൈശികാനാം
സ്വയംവരാർത്ഥം സ്വസുരിന്ദുമത്യാഃ
ആപ്തഃ കുമാരാനയനോത്സുകേന
ഭോജേന ദൂതോ രഘവേ വിസൃഷ്ടഃ.
40 തം ശ്ലാഘ്യസംബന്ധമസൌ വിചിന്ത്യ
ദാരക്രിയായോഗ്യദശം ച പുത്രം
പ്രസ്ഥാപയാമാസ സസൈന്യമേന-
മൃദ്ധാം വിദർഭാധിപരാജധാനീം.
41 തസ്യോപകാര്യാ രചിതോപചാരാ
വന്യേതരാ ജാനപദോപദാഭിഃ
മാർഗേ നിവാസാ മനുജേന്ദ്രസൂനോർ-
ബഭൂവുരുദ്യാനവിഹാരകല്പാഃ.
42 സ നർമ്മദാരോധസി ശീകരാർദ്രൈർ-
മരുദ്ഭിരാനർത്തിതനക്തമാലേ-
നിവേശയാമാസ വിലംഘിതാധ്വാ
ക്ലാന്തം രജോധൂസരകേതു സൈന്യം.
43 അഥോപരിഷ്ടാൽ ഭ്രമരൈർഭ്രമദ്ഭിഃ
പ്രാക്സൂചിതാന്തഃസലിലപ്രവേശഃ
നിർധൌതദാനാമലഗണ്ഡഭിത്തിർ-
വന്യഃ സരിത്തോ ഗജ ഉന്മമജ്ജ.
44 നിഃശേഷവിക്ഷാളിതധാതുനാപി
വപ്രക്രിയാമൃക്ഷവതസ്തടേഷു
നീലോർദ്ധ്വരേഖാശബളേന ശംസൻ
ദന്തദ്വയേനാശ്മവികുണ്ഠിതേന.
45 സംഹാരവിക്ഷേപലഘുക്രിയേണ
ഹസ്തേന തീരാഭിമുഖഃ സശബ്ദം
ബഭൌ സ ഭിന്ദൻ ബൃഹതസ്തരംഗാൻ
വാര്യർഗളാഭംഗ ഇവ പ്രവൃത്തഃ.
46 ശൈലോപമഃ ശൈവലമഞ്ജരീണാം
ജാലാനി കർഷന്നുരസാ സ പശ്ചാൽ
പൂർവ്വം തദുൽപീഡിതവാരിരാശിഃ
സരിൽപ്രവാഹസ്തടമുത്സസർപ്പ.

37. അതേ ഓജസ്സുള്ള രൂപം, അതേ വീര്യം, നൈസർഗ്ഗികമായ ഔന്നത്യവും അതുതന്നെ. ദീപത്തിൽനിന്നു കത്തിച്ച ദീപമെന്നപോലെ ആ കുമാരൻ തന്റെ ജനകനിൽനിന്നു് ഒരു വിധത്തിലും വ്യത്യാസമുള്ളവനായില്ല.

38. ഗുരുക്കന്മാരിൽനിന്നു വിധിപോലെ വിദ്യാഭ്യാസം ചെയ്തവനും യൌവനാരംഭം നിമിത്തം വിശേഷിച്ചും ശോഭ വർദ്ധിച്ചവനുമായ അദ്ദേഹത്തിനെ അഭിലഷിക്കുന്നവളാണെങ്കിലും രാജ്യലക്ഷ്മി ധൈര്യവതിയായ കന്യക പിതാവിന്റെയെന്നപോലെ ഗുരുവിന്റെ അനുമതി കാത്തിരുന്നു.

39. അങ്ങിനെയിരിക്കെ വിദർഭദേശാധിപതിയായ ഭോജരാജാവു സഹോദരിയായ ഇന്ദുമതിയുടെ വിവാഹത്തിനുവേണ്ടി കുമാരനെ (അജനെ) വരുത്തുവാൻ ആഗ്രഹിച്ചു വിശ്വസ്തനായ ഒരു ദൂതനെ രഘുവിന്റെ അടുക്കലേയ്ക്കയച്ചു.

40. അദ്ദേഹം (രഘു) ഭോജരാജാവുമായുള്ള ബന്ധം ശ്ലാഘനീയമാണെന്നും പുത്രനു വിവാഹപ്രായമായെന്നും ഓർത്തിട്ടു കുമാരനെ സൈന്യസമേതം ഐശ്വര്യപൂർണ്ണമായ വിദർഭരാജാവിന്റെ കൊട്ടാരത്തിലേക്കു യാത്രയാക്കി.

41. ഉപകരണങ്ങളൊരുക്കിയവയും നാട്ടുകാരുടെ കാഴ്ചദ്രവ്യങ്ങൾകൊണ്ടു കാട്ടുമട്ടിലുള്ളതല്ലായിത്തീർന്നവയുമായ കൂടാരങ്ങളാകുന്ന വഴിയിലെ പാർപ്പിടങ്ങൾ ആ രാജകുമാരനു് ഉദ്യാനമണ്ഡപങ്ങൾ പോലായിത്തീർന്നു.

42. വഴി പിന്നിട്ടു അദ്ദേഹം ക്ഷീണിച്ചതും പൊടിയേററു മുഷിഞ്ഞ കൊടിക്കൂറകളോടുകൂടിയതുമായ സൈന്യത്തെ വെള്ളത്തുള്ളികൾകൊണ്ടു തണുത്ത കാററിലാടിക്കളിക്കുന്ന ഉങ്ങുമരങ്ങളോടുകൂടിയ നർമ്മദാനദിയുടെ തീരത്തു പാളയമടിപ്പിച്ചു.

43. ആ സമയത്തു മുകളിൽ പാറിപ്പറക്കുന്ന വണ്ടുകളാൽ വെള്ളത്തിൽ മുഴുകിയിട്ടുണ്ടെന്നു സൂചിപ്പിക്കപ്പെട്ടതും മദജലം മുഴുവനും കഴുകിപ്പോയതിനാൽ തെളിഞ്ഞ ഗണ്ഡസ്ഥലങ്ങളോടുകൂടിയതുമായ ഒരു കാട്ടാന നദിയിൽനിന്നു പൊങ്ങിവന്നു.

44. ധാതുക്കൾ മുഴുവനും കഴുകിപ്പോയിരുന്നുവെങ്കിലും നെടുകെ കറുത്ത വരകൾ ഉള്ളവയും പാറകളിൽത്തട്ടി തീരെ കൂർപ്പില്ലാതായവയുമായ കൊമ്പുകൾകൊണ്ടു് ഋക്ഷവാൻപർവ്വതത്തിന്റെ താഴ്വരകളിൽ താൻ ചെയ്തിട്ടുള്ള തിണ്ടുകുത്തിക്കളിയെ വെളിപ്പെടുത്തിയിരുന്നു, ആ കാട്ടാന.

45. തുമ്പിക്കൈ വേഗത്തിൽ ചുരുട്ടിയും നിവർത്തിയും ശബ്ദത്തോടെ വലിയ ഓളങ്ങളെ മുറിച്ചുകൊണ്ടു കരയ്ക്കു നേരെ വരുന്ന ആ ആന വാരിക്കുഴിയുടെ തഴുതു മുറിക്കുവാൻ ശ്രമിക്കുന്നതുപോലെ ശോഭിച്ചു.

46. പർവ്വതംപോലെയുള്ള ആന മാറിടംകൊണ്ടു പായൽക്കൂട്ടങ്ങളെ വലിച്ചുംകൊണ്ടു പിന്നീടാണു് കരയ്ക്കുകയറിയതു്. അതിനാൽ തള്ളപ്പെട്ട ജലപ്പരപ്പോടുകൂടിയ നദീപ്രവാഹം മുമ്പെ കരയ്ക്കേന്തിക്കയറി.

47 തസ്യൈകനാഗസ്യ കപോലഭിത്ത്യോർ–
ജലാവഗാഹക്ഷണമാത്രശാന്താ
വന്യേതരാനേകപദർശനേന
പുനർദിദീപേ മദദുർദ്ദിനശ്രീഃ.
48 സപ്തച്ഛദക്ഷീരകടുപ്രവാഹ–
മസഹ്യമാഘ്രായ മദം തദീയം
വിലങ്ഘിതാധോരണതീവ്രയത്നാഃ
സേനാഗജേന്ദ്രാ വിമുഖാ ബഭൂവുഃ.
49 സ ച്ഛിന്നബന്ധദ്രുതയുഗ്യശൂന്യം
ഭഗ്നാക്ഷപര്യസ്തരഥം ക്ഷണേന
രാമാപരിത്രാണവിഹസ്തയോധം
സേനാനിവേശം തുമുലം ചകാര.
50 തമാപതന്തം 'നൃപതേരവധ്യോ
വന്യഃ കരീ'തി ശ്രുതവാൻ കുമാരഃ
നിവർത്തയിഷ്യൻ വിശിഖേന കുംഭേ
ജഘാന നാത്യായതകൃഷ്ടശാർങ്ഗഃ.
51 സ വിദ്ധമാത്രഃ കില നാഗരൂപ–
മുൽസൃജ്യ തദ്വിസ്മിതസൈന്യദൃഷ്ടഃ
സ്ഫുരൽപ്രഭാമണ്ഡലമദ്ധ്യവർത്തി
കാന്തം വപുർവ്യോമചരം പ്രപേദേ.
52 അഥ പ്രഭാവോപനതൈഃ കുമാരം
കല്പദ്രുമോത്ഥൈരവകീര്യ പുഷ്പൈഃ
ഉവാച വാഗ്മീ ദശനപ്രഭാഭിഃ
സംവർധിതോരഃസ്ഥലതാരഹാരഃ.
53 മതങ്ഗശാപാദവലേപമൂലാ–
ദവാപ്തവാനസ്മി മതങ്ഗജത്വം
അവേഹി ഗന്ധർവ്വപതേസ്തനൂജം
പ്രിയംവദം മാം പ്രിയദർശനസ്യ.
54 സ ചാനുനീതഃ പ്രണതേന പശ്ചാ–
ന്മയാ മഹർഷിർമൃദുതാമഗച്ഛൽ
ഉഷ്ണത്വമഗ്ന്യാതപസംപ്രയോഗാ–
ച്ഛൈത്യം ഹി യൽ സാ പ്രകൃതിർജലസ്യ.
55 ഇക്ഷ്വാകുവംശപ്രഭവോ യദാ തേ
ഭേത്സ്യത്യജഃ കുംഭമയോമുഖേന
സംയോക്ഷ്യസേ സ്വേന വപുർമഹിമ്നാ
തദേത്യവോചൽ സ തപോനിധിർമാം.
56 സംമോചിതഃ സത്ത്വവതാ ത്വയാഹം
ശാപാച്ചിരപ്രാർത്ഥിതദർശനേന
പ്രതിപ്രിയം ചേൽ ഭവതോ ന കുര്യാം
വൃഥാ ഹി മേ സ്യാൽ സ്വപദോപലബ്ധിഃ.

47. ഒററയാനായ ഗജത്തിൻെറ കവിൾത്തടങ്ങളിലെ മദപ്രവാഹം വെള്ളത്തിൽ മുങ്ങിക്കിടന്നതുകൊണ്ട് അല്പനേരത്തേക്കു ശാന്തമായിരുന്നു. അതു നാടനാനകളെ കണ്ടതോടുകൂടി വീണ്ടും വൎദ്ധിച്ചു.

48. ഏഴിലമ്പാലയുടെ പാൽപോലെ കടുത്തതും അസഹ്യവുമായ അതിൻെറ മദഗന്ധമേററപ്പോൾ പാപ്പാന്മാരുടെ കഠിനപ്രയത്നങ്ങളെ വകവെക്കാതെ സേനയിലെ ആനത്തലവന്മാർ പിന്തിരിഞ്ഞു.

49. പെട്ടെന്നു കെട്ടുപൊട്ടിച്ചു കുതിരകൾ ഓടിത്തുടങ്ങി. അച്ചുതണ്ടുകളൊടിഞ്ഞു തേരുകൾ പൊളിഞ്ഞുവീണു. സൈനികന്മാർ സ്ത്രീകളെ രക്ഷിക്കുവാൻ വെമ്പി. ഇങ്ങിനെ ആ കാട്ടാന പടപ്പാളയം കലക്കിമറിച്ചു.

50. 'രാജാവിനു കാട്ടാനയെ വധിക്കാൻ പാടില്ല' എന്നു കേട്ടറിഞ്ഞിട്ടുള്ള ആ കുമാരൻ തൻെറ നേൎക്കു വരുന്ന അതിനെ മടക്കി അയക്കുവാൻ വേണ്ടി വില്ല് അധികം വലിയ്ക്കാതെ മസ്തകത്തിന്മേൽ ഒരമ്പ് എയ്തു.

51. അവൻ, അമ്പു കൊണ്ടതോടെ ആനയുടെ ആകൃതി ഉപേക്ഷിച്ച്, അത്ഭുതം പൂണ്ട പടയാളികൾ നോക്കിനില്ക്കെ മിന്നിത്തിളങ്ങുന്ന പ്രഭാമണ്ഡലത്തിൻെറ നടുവിൽ മനോഹരവും ആകാശചാരിയുമായ രൂപം അവലംബിച്ചു.

52. അനന്തരം വാഗ്മിയായ അദ്ദേഹം തൻെറ പ്രഭാവത്താൽ വരുത്തിയ കല്പവൃക്ഷപ്പൂക്കൾ കുമാരൻെറമേൽ വർഷിച്ചതിനുശേഷം പല്ലുകളുടെ ശോഭകൊണ്ടു മാറിടത്തിലെ മുത്തുമാല അധികം ശോഭിപ്പിച്ചുകൊണ്ടു പറഞ്ഞു.

53. അഹങ്കാരം നിമിത്തം ലഭിച്ച മതംഗമുനിയുടെ ശാപംകൊണ്ടാണ് ഞാൻ മത്തഗജമായിത്തീർന്നത്. പ്രിയദർശനനെന്ന ഗന്ധൎവ്വരാജാവിൻെറ പുത്രനായ പ്രിയംവദനാണ് ഞാനെന്നറിഞ്ഞാലും.

54. പിന്നീടു ഞാൻ നമസ്കരിച്ചു ക്ഷമാപണം ചെയ്തപ്പോൾ ആ മഹൎഷി ശാന്തനായിത്തീർന്നു. തീയോ വെയിലോ ഏല്ക്കുമ്പോഴാണ് വെള്ളം ചൂടുള്ളതാകുന്നത്. അതിൻെറ യഥാൎത്ഥപ്രകൃതി തണുപ്പുതന്നെയാണല്ലൊ.

55. ''ഇക്ഷ്വാകു കുലത്തിൽ ജനിച്ച അജൻ അമ്പുകൊണ്ടു നിൻെറ മസ്തകം ഭേദിക്കുന്ന സമയത്തു നീ മഹത്വം ചേൎന്ന സ്വന്തം ആകൃതിയിലായിത്തീരും'' എന്ന് ആ മഹൎഷി എന്നോടു പറഞ്ഞു.

56. വളരെ നാളായി കാണാൻ ആശിച്ചുകൊണ്ടിരിക്കുന്നവനും വീൎയ്യശാലിയുമായ അങ്ങയാൽ ഇന്നു ഞാൻ ശാപത്തിൽനിന്നു മോചിപ്പിക്കപ്പെട്ടു. ഞാൻ അങ്ങയ്ക്കു പ്രത്യുപകാരം ചെയ്യില്ലെങ്കിൽ എൻെറ സ്വന്തം സ്ഥാനം കൈവന്നതു പാഴായിപ്പോകും.

57 സംമോഹനം നാമ സഖേ! മമാസ്ത്രം
പ്രയോഗസംഹാരവിഭക്തമന്ത്രം
ഗാന്ധർവ്വമാദൽസ്വ യതഃ പ്രയോക്തുർ-
ന ചാരിഹിംസാ വിജയശ്ച ഹസ്തേ.

58 അലം ഹ്രിയാ മാം പ്രതി യന്മുഹൂർത്തം
ദയാപരോഽഭൂഃ പ്രഹരന്നപി ത്വം
തസ്മാദുപച്ഛന്ദയതി പ്രയോജ്യം
മയി ത്വയാ ന പ്രതിഷേധരൌക്ഷ്യം.'

59 തഥേത്യുപസ്പൃശ്യ പയഃ പവിത്രം
സോമോത്ഭവായാഃ സരിതോ നൃസോമഃ
ഉദങ്മുഖഃ സോഽസ്ത്രവിദസ്ത്രമന്ത്രം
ജഗ്രാഹ തസ്മാന്നിഗൃഹീതശാപാൽ.

60 ഏവം തയോരധ്വനി ദൈവയോഗാ-
ദാസേദുഷോഃ സഖ്യമചിന്ത്യഹേതു
ഏകോ യയൌ ചൈത്രരഥപ്രദേശാൻ
സൌരാജ്യരമ്യാനപരോ വിദർഭാൻ.

61 തം തസ്ഥിവാംസം നഗരോപകണ്ഠേ
തദാഗമാരൂഢഗുരുപ്രഹർഷഃ
പ്രത്യുജ്ജഗാമ ക്രഥകൈശികേന്ദ്ര-
ശ്ചന്ദ്രം പ്രവൃദ്ധോർമിരിവോർമ്മിമാലീ.

62 പ്രവേശ്യ ചൈനം പുരമഗ്രയായീ
നീചൈസ്തഥോപചാരദർപ്പിതശ്രീഃ
മേനേ യഥാ തത്ര ജനഃ സമേതോ
വൈദർഭമാഗന്തുമജം ഗൃഹേശം.

63 തസ്യാധികാരപുരുഷൈഃ പ്രണതൈഃ പ്രദിഷ്ടാം
പ്രാഗ്ദ്വാരവേദിവിനിവേശിതപൂർണ്ണകുംഭാം
രമ്യാം രഘുപ്രതിനിധിഃ സ നവോപകാര്യാം
ബാല്യാൽപരാമിവ ദശാം മദനോഽധ്യുവാസ.

64 തത്ര സ്വയംവരസമാഹൃതരാജലോകം
കന്യാലലാമ കമനീയമജസ്യ ലിപ്സോഃ
ഭാവാവബോധകലുഷാ ദയിതേവ രാത്രൌ
നിദ്രാ ചിരേണ നയനാഭിമുഖീ ബഭൂവ.

65 തം കർണഭൂഷണനിപീഡിതപീവരാംസം
ശയ്യോത്തരച്ഛദവിമർദകൃശാങ്ഗരാഗം
സൂതാത്മജാഃ സവയസഃ പ്രഥിതപ്രബോധം
പ്രാബോധയന്നുഷസി വാഗ്ഭിരുദാരവാചഃ.

66 'രാത്രിർഗതാ' മതിമതാംവര! മുഞ്ച ശയ്യാം
ധാത്രാ ദ്വിധൈവ നനു ധൂർജഗതോ വിഭക്താ
താമേകതസ്തവ ബിഭർത്തി ഗുരുർവ്വിനിദ്ര-
സ്തസ്യാ ഭവാനപരധുര്യപദാവലംബീ.

57. സ്നേഹിതാ! പ്രയോഗിക്കുവാനും പിൻവലിപ്പാനും വേറെ വേറെ മന്ത്രങ്ങളോടുകൂടിയ സമ്മോഹനം എന്ന എന്റെ ഗാന്ധർവ്വാസ്ത്രത്തെ അങ്ങ സ്വീകരിക്കണം. ഇതുണ്ടായാൽ പ്രയോഗിക്കുന്ന വ്യക്തിക്കു ശത്രുവിനെ കൊല്ലേണ്ടിവരികയില്ല. വിജയം ലഭിക്കുകയുംചെയ്യും.

58. അങ്ങു ഒട്ടും ലജ്ജിക്കേണ്ട. എന്റെ നേർക്കു് അമ്പെയ്യുമ്പോഴും അങ്ങു ദയയോടുകൂടിയാണു് പെരുമാറിയതു്. ആകയാൽ ഇപ്പോഠം ഒരു പ്രാർത്ഥനയുമായി അങ്ങയെ സമീപിക്കുന്ന എന്നോടു് അതു നിരസിക്കുക എന്ന ക്രൂരത കാണിക്കരുതു്.

59. ''അങ്ങിനെയാകട്ടെ'' എന്നു (സമ്മതിച്ചിട്ടു്) ആ അസ്ത്രജ്ഞനായ മനുഷ്യചന്ദ്രൻ നർമ്മദാനദിയിലെ പവിത്രമായ ജലം ആചമിച്ചിട്ടു വടക്കോട്ടു തിരിഞ്ഞിരുന്നു ശാപം തീർത്തുകൊടുത്ത ആ പ്രിയംവദനിൽ നിന്നു് അസ്ത്രമന്ത്രം ഗ്രഹിച്ചു.

60. ഇങ്ങനെ ദൈവയോഗംനിമിത്തം, കാരണം ചിന്തിക്കാൻ കഴിയാത്തവിധം വഴിയിൽവെച്ചു പരസ്പരം സ്നേഹിതരായിത്തീർന്ന ആ രണ്ടു പേരിൽ ഒരാഠം വൈശ്രവണന്റെ ഉദ്യാനപ്രദേശങ്ങളിലേക്കും മറേറയാഠം നല്ല ഭരണത്താൽ മനോഹരമായിത്തീർന്നിരുന്ന വിദർഭദേശത്തിലേക്കും പോയി.

61. നഗരത്തിനു സമീപം വന്നെത്തിയ അദ്ദേഹത്തെ, അദ്ദേഹത്തിന്റെ വരവുകൊണ്ടു വളരെയധികം സന്തോഷിച്ച വിദർഭരാജാവു്, ചന്ദ്രനെ ഓളങ്ങഠം വർദ്ധിച്ച അലയാഴിയെന്നപോലെ എതിരേററുചെന്നു.

62. അദ്ദേഹം മുമ്പിൽ നടന്നുകൊണ്ടു് ഇദ്ദേഹത്തെ നഗരത്തിൽ പ്രവേശിപ്പിച്ചതിനുശേഷം അവിടെക്കൂടിയ ആളുകഠംക്കു വിദർഭരാജാവു വിരുന്നുകാരനും അജൻ ഗൃഹപതിയുമാണെന്നു തോന്നത്തക്കവണ്ണം സമ്പത്തുകഠം സമർപ്പിച്ചു വിനയത്തോടുകൂടി ഉപചരിച്ചു.

63. രഘുവിനു സമനായ അദ്ദേഹം വിനയവാന്മാരായ വിദർഭരാജാവിന്റെ മന്ത്രിമാർ കാണിച്ചുകൊടുത്തതും കിഴക്കെ പ്രവേശനദ്വാരത്തിലെ തറകളിൽ നിറകുടങ്ങഠം വെച്ചിട്ടുള്ളതും മനോഹരവുമായ പുതിയ കൂടാരത്തിൽ, കാമൻ ബാല്യകാലത്തിനുശേഷമുള്ള അവസ്ഥയിൽ (യൌവനത്തിൽ) എന്നപോലെ കയറിപ്പാർത്തു.

64. അവിടെ വിവാഹത്തിന്നായി വളരെയധികം രാജാക്കന്മാരെ ആകർഷിച്ച സുന്ദരിയായ ആ കന്യകാരത്നത്തെ കിട്ടുവാൻ ഇച്ഛിക്കുന്ന അജന്നു്, ഉഠംക്കള്ളിയറിഞ്ഞു പിണങ്ങിയ പ്രേയസി എന്നപോലെ രാത്രിയിൽ നിദ്ര വളരെ വൈകിയിട്ടേ കണ്ണിലണഞ്ഞുള്ളു.

65. പ്രഭാതമായപ്പോഠം സമപ്രായക്കാരും വാഗ്വൈഭവമുള്ളവരുമായ വൈതാളികപുത്രന്മാർ കണ്ഡലങ്ങളമർന്നു തടിച്ച തോളുള്ളവനും ശയ്യയിലെ മേൽവിരിപ്പിലുരസി മാഞ്ഞ അംഗരാഗത്തോടുകൂടിയവനും വിഖ്യാതമായ വിജ്ഞാനമുള്ളവനുമായ അദ്ദേഹത്തെ സ്തുതിവചനങ്ങഠംകൊണ്ടുണർത്തി.

66. 'ബുദ്ധിമാന്മാരിൽ ശ്രേഷ്ഠനായുള്ളോവേ! രാത്രി കഴിഞ്ഞു. ശയ്യയിൽ നിന്നെഴുന്നേററാലും. ധാതാവിനാൽ ഭൂമിയുടെ ഭാരം രണ്ടായി വിഭജിക്കപ്പെട്ടിരിക്കയാണല്ലോ. അതിന്റെ ഒരു ഭാഗം അങ്ങയുടെ അച്ഛൻ ജാഗ്രതയോടെ കാത്തുപോരുന്നു. അതിന്റെ മറുവശം താങ്ങാൻ ചുമതലപ്പെട്ടആഠം അവിടുന്നത്രേ.

67 നിദ്രാവശേന ഭവതാപ്യനവേക്ഷ്യമാണാ
പര്യുൽസുകത്വമബലാ നിശി ഖണ്ഡിതേവ
ലക്ഷ്മീർവിനോദയതി യേന ദിഗന്തലംബീ
സോഽപി ത്വദാനനരുചിം വിജഹാതി ചന്ദ്രഃ.

68 തദ്വല്ഗുനാ യുഗപദുന്മിഷിതേന താവൽ
സദ്യഃ പരസ്പരതുലാമധിരോഹതാം ദ്വേ
പ്രസ്പന്ദമാനപരുഷേതരതാരമന്ത-
ശ്ചക്ഷുസ്തവ പ്രചലിതഭ്രമരം ച പത്മം.

69 വൃന്താച്ഛ്ലഥം ഹരതി പുഷ്പമനോകഹാനാം
സംസൃജ്യതേ സരസിജൈരരുണാംശുഭിന്നൈഃ
സ്വാഭാവികം പരഗുണേന വിഭാതവായുഃ
സൌരഭ്യമീപ്സുരിവ തേ മുഖമാരുതസ്യ.

70 താമ്രോദരേഷു പതിതം തരുപല്ലവേഷു
നിർധൌതഹാരഗുളികാവിശദം ഹിമാംഭഃ
ആഭാതി ലബ്ധപരഭാഗതയാധരോഷ്ഠേ
ലീലാസ്മിതം സദശനാർച്ചിരിവ ത്വദീയം.

71 യാവൽ പ്രതാപനിധിരാക്രമതേ ന ഭാനു-
രഹ്നായ താവദരുണേന തമോ നിരസ്തം
ആയോധനാഗ്രസരതാം ത്വയി വീര! യാതേ
കിം വാ രിപൂംസ്തവ ഗുരുഃ സ്വയമുച്ഛിനത്തി.

72 ശയ്യാം ജഹത്യുഭയപക്ഷവിനീതനിദ്രാഃ
സ്തംബേരമാ മുഖരശൃംഖലകർഷിണസ്തേ
യേഷാം വിഭാന്തി തരുണാരുണരാഗയോഗാൽ
ഭിന്നാദ്രിഗൈരികതടാ ഇവ ദന്തകോശാഃ.

73 ദീർഘേഷ്വമീ നിയമിതാഃ പടമണ്ഡപേഷു
നിദ്രാം വിഹായ വനജാക്ഷ! വനായുദേശ്യാഃ
വക്ത്രോഷ്മണാ മലിനയന്തി പുരോഗതാനി
ലേഹ്യാനി സൈന്ധവശിലാശകലാനി വാഹാഃ.

74 ഭവതി വിരളഭക്തിർമ്ലാനപുഷ്പോപഹാരഃ
സ്വകിരണപരിവേഷോത്ഭേദശൂന്യാഃ പ്രദീപാഃ
അയമപി ച ഗിരം നസ്ത്വൽപ്രബോധപ്രയുക്താ-
മനുവദതി ശുകസ്തേ മഞ്ജുവാക് പഞ്ജരസ്ഥഃ.

75 ഇതി വിരചിതവാഗ്ഭിർവന്ദിപുത്രൈഃ കുമാരഃ
സപദി വിഗതനിദ്രസ്തല്പമുജ്ഝാംചകാര
മദപടു നിനദദ്ഭിർബോധിതോ രാജഹംസൈഃ
സുരഗജ ഇവ ഗാംഗം സൈകതം സുപ്രതീകഃ.

67. നിദ്രയ്ക്കധീനനായിട്ട് അങ്ങയാൽ വീക്ഷിക്കപ്പെടാതായിട്ടും ലക്ഷ്മി ഖണ്ഡിതയായ നായികയെപ്പോലെ രാത്രിയിൽ ആരെക്കൊണ്ടാണോ തന്റെ ഉൽക്കണ്ഠയെ വിനോദിപ്പിച്ചിരുന്നതു്, ആ ചന്ദ്രനും പടിഞ്ഞാറു ഭാഗത്തു ചാഞ്ഞു് അങ്ങയുടെ മുഖകാന്തിയെ ഉപേക്ഷിക്കുന്നു.

68. അതുകൊണ്ടു് അകമേ ചലിക്കുന്ന മിനുത്ത കൃഷ്ണമണിയോടുകൂടിയ അവിടുത്തെ കണ്ണും അകമേ ഇളകുന്ന വണ്ടോടുകൂടിയ താമരപ്പൂവും രണ്ടും ഇപ്പോൾ മനോഹരമാംവണ്ണം ഒപ്പം വികസിച്ചു പെട്ടെന്നു പരസ്പരസാദൃശ്യം വഹിക്കട്ടെ.

69. പുലരിത്തെന്നൽ അവിടുത്തെ നിശ്വാസവായുവിനു സ്വാഭാവികമായിട്ടുള്ള സൌരഭ്യത്തെ മററുള്ളവയുടെ ഗുണംകൊണ്ടു നേടുവാൻ ആഗ്രഹിച്ചിട്ടെന്നപോലെ വൃക്ഷങ്ങളുടെ ഞെട്ടിയിൽനിന്നു അടർന്നുനില്ക്കുന്ന പൂക്കളെ കവരുകയും സൂര്യരശ്മികൾ തട്ടി വികസിച്ച താമരപ്പൂക്കളുമായി സംസർഗ്ഗപ്പെടുകയും ചെയ്യുന്നു.

70. വൃക്ഷങ്ങളുടെ, അകം ചുവന്ന തളിരുകളിൽ ഇററിറ്റുവീണു്, കഴുകി വെടുപ്പാക്കിയ മുത്തുമണിപോലെ തെളിവുററ മഞ്ഞുതുള്ളി മറുഭാഗം കിട്ടിയതുകൊണ്ടു കീഴ്ചുണ്ടിൽ പതിഞ്ഞ പല്ലൊളിയോടുകൂടിയ അവിടുത്തെ ലീലാസ്മിതംപോലെ പ്രകാശിക്കുന്നു.

71. പ്രതാപത്തിന്നിരിപ്പിടമായ സൂര്യൻ വന്നെത്തുന്നതിനു മുമ്പുതന്നെ പെട്ടെന്നു അരുണൻ ഇരുട്ടിനെ മാററിക്കളയുന്നു. അല്ലയോ വീര! അങ്ങു യുദ്ധത്തിൽ മുന്നണിയിലുള്ളപ്പോൾ അങ്ങയുടെ അച്ഛൻ ശത്രുക്കളെ സ്വയം നശിപ്പിക്കേണ്ടിവരാറുണ്ടോ?

72. അവിടുത്തെ ആനകൾ ഇരുവശവും മറിഞ്ഞുകിടന്നു ഉറക്കമെഴുന്നേററു കിലുങ്ങുന്ന ചങ്ങലയും വലിച്ചുകൊണ്ടു എഴുന്നേല്ക്കുന്നു. അവയുടെ കൊമ്പിൻതുമ്പുകൾ ബാലസൂര്യന്റെ ചെങ്കതിരുകൾ തട്ടുകയാൽ പർവ്വതത്തിന്റെ ചെങ്കാവിത്തിണ്ടുകൾ കുത്തിപ്പിളർന്നപോലെ ശോഭിക്കുന്നു.

73. കമലനേത്ര! നീണ്ട കൂടാരങ്ങളിൽ കെട്ടിനിർത്തിയ വനായുദേശത്തുണ്ടായ കുതിരകൾ ഉറക്കമുണർന്നു് മുമ്പിൽ നക്കിത്തിന്നാൻ ഇട്ടുകൊടുത്ത ഉപ്പിൻകട്ടകളെ ചൂടുള്ള മുഖവായുവേല്പിച്ചു മലിനമാക്കുന്നു.

74. പൂക്കളും വാടിയതിനാൽ വരിയകന്നുപോയി. വിളക്കുകൾക്കു അവയുടെ രശ്മികളെക്കൊണ്ടുള്ള പ്രഭാമണ്ഡലം ഇല്ലാതായി. കൂട്ടിലിട്ടിരിക്കുന്ന മധുരവാക്കായ അങ്ങയുടെ കിളിയും അങ്ങയെ ഉണർത്തുവാൻവേണ്ടി ഞങ്ങൾ പറഞ്ഞ വാക്കുകൾ ഏററുപറയുന്നു.'

75. ഇങ്ങിനെ മനോഹരമായ വചനങ്ങൾ പറയുന്ന സ്തുതിപാഠകന്മാരാൽ നിദ്രയിൽനിന്നുണർത്തപ്പെട്ട കുമാരൻ, മദംപൂണ്ടു കൂകുന്ന അരയന്നങ്ങളാൽ ഉണർത്തപ്പെട്ട സുപ്രതീകമെന്ന ദിഗ്ഗജം ഗംഗയിലെ മണൽത്തിട്ടിൽനിന്നെന്നപോലെ കിടക്കയിൽനിന്നു ഉടനെ എഴുന്നേററു.

76 അഥ വിധിമവസായ്യ ശാസ്ത്രദൃഷ്ടം
ദിവസമുഖോചിതമഞ്ചിതാക്ഷിപക്ഷ്മാ
കുശലവിരചിതാനുകൂലവേഷഃ
ക്ഷിതിപസമാജമഗാൽ സ്വയംവരസ്ഥം.

ഇതി പഞ്ചമഃ സർഗ്ഗഃ

## ഷഷ്ഠഃ സർഗ്ഗഃ

1 സ തത്ര മഞ്ചേഷു മനോജ്ഞവേഷാൻ
സിംഹാസനസ്ഥാനുപചാരവത്സു
വൈമാനികാനാം മരുതാമപശ്യ-
ദാകൃഷ്ടലീലാൻ നരലോകപാലാൻ.
2 രതേർഗൃഹീതാനുനയേന കാമം
പ്രത്യർപ്പിതസ്വാംഗമിവേശ്വരേണ
കാകുൽസ്ഥമാലോകയതാം നൃപാണാം
മനോ ബഭൂവേന്ദുമതീനിരാശം.
3 വൈദർഭനിർദ്ദിഷ്ടമസൌ കുമാരഃ
ക്ലൃപ്തേന സോപാനപഥേന മഞ്ചം
ശിലാവിഭംഗൈർമൃഗരാജശാബ-
സ്തുംഗം നഗോത്സംഗമിവാരുരോഹ.
4 പരാർദ്ധ്യവർണ്ണാസ്തരണോപപന്ന-
മാസേദിവാൻ രത്നവദാസനം സഃ
ഭൂയിഷ്ഠമാസീദുപമേയകാന്തിർ-
മയൂരപൃഷ്ഠാശ്രയിണാ ഗുഹേന.
5 താസു ശ്രിയാ രാജപരമ്പരാസു
പ്രഭാവിശേഷോദയദുർന്നിരീക്ഷ്യഃ
സഹസ്രധാത്മാ വ്യരുചദ്വിഭക്തഃ
പയോമുചാം പംക്തിഷു വിദ്യുതേവ.
6 തേഷാം മഹാർഹാസനസംസ്ഥിതാനാ-
മുദാരനേപഥ്യഭൃതാം സ മദ്ധ്യേ
രരാജ ധാമ്നാ രഘുസൂനുരേവ
കല്പദ്രുമാണാമിവ പാരിജാതഃ.
7 നേത്രവ്രജാഃ പൌരജനസ്യ തസ്മിൻ
വിഹായ സർവ്വാൻ നൃപതീൻ നിപേതുഃ
മദോൽകടേ രേചിതപുഷ്പവൃക്ഷാ
ഗന്ധദ്വിപേ വന്യ ഇവ ദ്വിരേഫാഃ.
8 അഥ സ്തുതേ വന്ദിഭിരന്വയജ്ഞൈഃ
സോമാർക്കവംശ്യേ നരദേവലോകേ
സഞ്ചാരിതേ ചാഗുരുസാരയോനൌ
ധൂപേ സമുത്സർപ്പതി വൈജയന്തീഃ.

76. അതിനുശേഷം ഭംഗിയാർന്ന ഇമരോമങ്ങളോടുകൂടിയ അദ്ദേഹം ശാസ്ത്രത്തിൽ കണ്ടവിധം പ്രഭാതത്തിൽ ചെയ്യേണ്ടുന്ന കർമ്മങ്ങളെല്ലാം ചെയ്തുതീർത്തു വിദഗ്ദ്ധന്മാരാൽ അനുരൂപമായ വിധത്തിൽ വേഷം അണിയിക്കപ്പെട്ട സ്വയംവരത്തിന്നായി ഇരിക്കുന്ന രാജസദസ്സിലേക്കു ചെന്നു.

അഞ്ചാം സൎഗ്ഗം കഴിഞ്ഞു

## ആറാം സർഗ്ഗം

1. അദ്ദേഹം അവിടെ, ഉപചാരങ്ങളോടുകൂടിയ മഞ്ചങ്ങളിൽ സിംഹാസനങ്ങളിൽ മനോഹരമായ വേഷഭൂഷകൾ അണിഞ്ഞിരിക്കുന്നവരും വിമാനത്തിലിരിക്കുന്ന ദേവന്മാരുടെ മോടി പൂണ്ടവരുമായ രാജാക്കന്മാരെ കണ്ടു.

2. രതിയുടെ അപേക്ഷ സ്വീകരിച്ചു പരമേശ്വരനാൽ ശരീരം തിരിച്ചു നല്കപ്പെട്ട കാമദേവനെപ്പോലുള്ള അജനെ കണ്ടതോടുകൂടി രാജാക്കന്മാരുടെ മനസ്സ് ഇന്ദുമതിയെ സംബന്ധിച്ചിടത്തോളം നിരാശമായി.

3. ആ കുമാരൻ, വിദർഭരാജാവു നിർദ്ദേശിച്ച മഞ്ചത്തിലേക്കു നിർമ്മിക്കപ്പെട്ട സോപാനമാർഗ്ഗത്തിലൂടെ സിംഹക്കുട്ടി ഉയർന്ന പർവ്വതത്തിന്റെ മുകൾഭാഗത്തേക്കു പാറക്കെട്ടുകളിലൂടെയെന്നപോലെ കയറിച്ചെന്നു.

4. മികച്ച നിറങ്ങളിടകലർന്ന മേൽവിരിപ്പോടുകൂടിയതും രത്നം പതിച്ചതുമായ സിംഹാസനത്തിൽ ചെന്നിരുന്ന അദ്ദേഹം മയിൽപ്പുറത്തിരിക്കുന്ന സ്കന്ദനോടുപമിക്കാവുന്ന ശോഭയോടു കൂടിയവനായി.

5. മേഘനിരകളിൽ മിന്നലെന്നപോലെ ലക്ഷ്മി വിശേഷമായ സമുജ്ജ്വലപ്രഭയാൽ കണ്ണഞ്ചിക്കുന്ന തന്റെ രൂപത്തെ അനേകസഹസ്രങ്ങളായി പങ്കിട്ട് അവിടെ നിരന്നിരിക്കുന്ന രാജാക്കന്മാരിൽ അർപ്പിച്ചുവോ എന്നു തോന്നുമാറു ശോഭിച്ചു.

6. വില പിടിച്ച സിംഹാസനങ്ങളിൽ മുന്തിയ വേഷഭൂഷകൾ അണിഞ്ഞിരിക്കുന്ന അവർക്കിടയിൽ രഘുവിന്റെ പുത്രനായ ആ കുമാരൻ തന്നെയാണ് കല്പദ്രുമങ്ങളുടെ മദ്ധ്യത്തിൽ പാരിജാതമെന്നപോലെ അധികം പ്രകാശിച്ചതു്.

7. പൌരജനങ്ങളുടെ കണ്ണുകൾ മറെറല്ലാ രാജാക്കന്മാരെയും ഉപേക്ഷിച്ച് അദ്ദേഹത്തിൽ, വണ്ടുകൾ പൂക്കൾ നിറഞ്ഞു നില്ക്കുന്ന മരങ്ങളെ വെടിഞ്ഞു മദംപൊട്ടി മണം പരത്തുന്ന കാട്ടാനയിലെന്നപോലെ ചെന്നുപററി.

8. അപ്പോൾ വംശചരിത്രമറിയുന്ന സ്തുതിപാഠകന്മാർ ചന്ദ്രവംശത്തിലും സൂര്യവംശത്തിലുമുള്ള രാജലോകത്തെ സ്തുതിച്ചു. അകിലിൻകാതലിന്റെ ധൂപം പരത്തിയ കൊടിക്കൂറകളുടെ നേർക്കു എഴുന്നുചെന്നു.

9 പുരോപകണ്ഠോപവനാശ്രയാണാം
കലാപിനാമുദ്ധതനൃത്യഹേതൌ
പ്രധ്മാതശംഖേ പരിതോ ദിഗന്താം-
സ്തൂര്യസ്വനേ മൂർച്ഛതി മംഗലാർത്ഥേ.

10 മനുഷ്യവാഹ്യം ചതുരസ്രയാന-
മധ്യാസ്യ കന്യാ പരിവാരശോഭി
വിവേശ മഞ്ചാന്തരരാജമാർഗ്ഗം
പതിംവരാ ക്ലൃപ്തവിവാഹവേഷാ.

11 തസ്മിൻ വിധാനാതിശയേ വിധാതുഃ
കന്യാമയേ നേത്രശതൈകലക്ഷ്യേ
നിപേതുരന്തഃകരണൈർന്നരേന്ദ്രാ
ദേഹൈഃ സ്ഥിതാഃ കേവലമാസനേഷു.

12 താം പ്രത്യഭിവ്യക്തമനോരഥാനാം
മഹീപതീനാം പ്രണയാഗ്രദൂത്യഃ
പ്രവാളശോഭാ ഇവ പാദപാനാം
ശൃംഗാരചേഷ്ടാ വിവിധാ ബഭൂവുഃ.

13 കശ്ചിൽ കരാഭ്യാമുപഗൂഢനാള-
മാലോലപത്രാഭിഹതദ്വിരേഫം
രജോഭിരന്തഃ പരിവേഷബന്ധി
ലീലാരവിന്ദം ഭ്രമയാംചകാര.

14 വിസ്രസ്തമംസാദപരോ വിലാസീ
രത്നാനുവിദ്ധാംഗദകോടിലഗ്നം
പ്രാലംബമുൽക്കൃഷ്യ യഥാവകാശം
നിനായ സാചീകൃതചാരുവക്ത്രഃ.

15 ആകുഞ്ചിതാഗ്രാംഗുലിനാ തതോഽന്യഃ
കിഞ്ചിത്സമാവർജ്ജിതനേത്രശോഭഃ
തിര്യഗ്വിസംസർപ്പിനഖപ്രഭേണ
പാദേന ഹൈമം വിലിലേഖ പീഠം.

16 നിവേശ്യ വാമം ഭുജമാസനാർദ്ധേ
തത്സന്നിവേശാദധികോന്നതാംസഃ
കശ്ചിദ്വിവൃത്തത്രികഭിന്നഹാരഃ
സുഹൃത്സമാഭാഷണതൽപരോഽഭൂൽ.

17 വിലാസിനീവിഭ്രമദന്തപത്ര-
മാപാണ്ഡുരം കേതകബർഹമന്യഃ
പ്രിയാനിതംബോചിതസന്നിവേശൈർ-
വിപാടയാമാസ യുവാ നഖാഗ്രൈഃ.

18 കുശേശയാതാമ്രതലേന കശ്ചിൽ
കരേണ രേഖാധ്വജലാഞ്ഛനേന
രത്നാംഗുലീയപ്രഭയാനുവിദ്ധാ-
നുദീരയാമാസ സലീലമക്ഷാൻ.

9. നഗരത്തിനു ചുററുമുള്ള പൂന്തോട്ടങ്ങളിലെ മയിലുകാംക്ക തിമൃത്തു നൃത്തംചെയ്യുവാൻ കാരണമാകുംവിധത്തിൽ ശംഖിന്റെ ശബ്ദത്തോടു ചേർന്നു മംഗളസൂചകമായ പെരുമ്പറയുടെ ശബ്ദം ദിക്കിലെങ്ങും മുഴങ്ങി.

10. ആ സമയത്തു വിവാഹവേഷം ധരിച്ച കന്യക, ആളുകാം ചുമക്കുന്നതും പരിവാരങ്ങളെക്കൊണ്ടു ശോഭിക്കുന്നതുമായ ചതുരപ്പല്ലക്കിലിരുന്നു മഞ്ചങ്ങളുടെ ഇടയിൽക്കൂടിയുള്ള രാജവീഥിയിൽ ഭർത്താവിനെ സ്വയം വരിയ്ക്കുവാനായി പ്രവേശിച്ചു.

11. സൃഷ്ടികർത്താവിന്റെ വിശേഷപ്പെട്ട സൃഷ്ടിയും നൂറുകണക്കിനുള്ള കണ്ണുകാംക്ക ഏകലക്ഷ്യവുമായ ആ കന്യകാരൂപത്തിൽ രാജാക്കന്മാർ അന്തഃകരണങ്ങളെക്കൊണ്ടു (വിചാരങ്ങളും വികാരങ്ങളുംകൊണ്ടു) ചെന്നു വീണു. ശരീരംകൊണ്ടുമാത്രമേ തങ്ങളുടെ ഇരിപ്പിടങ്ങളിലിരുന്നുള്ളു.

12. അവളിൽ ഉറച്ച മനോരഥങ്ങളോടുകൂടിയ ആ രാജാക്കന്മാരുടെ പ്രണയത്തിന്റെ അഗ്രദൂതികളായ ശൃംഗാരചേഷ്ടകാം വൃക്ഷങ്ങളിൽ തളിരൊളികളെന്നപോലെ പലവിധത്തിൽ ആവിർഭവിച്ചു.

13. ഒരാം രണ്ടു കൈകാംകൊണ്ടു തണ്ടുപിച്ചു ഇളകുന്ന ഇതളുകളുടെ അടിവണ്ടിന്നേൽക്കുമാറും പാറിപ്പറക്കുന്ന പൂമ്പൊടികൊണ്ടു പൂവിനകത്തു തന്നെ പരിവേഷമുണ്ടാകുമാറും കളിത്താമരപ്പൂവു വട്ടം തിരിച്ചു.

14. മററൊരു വിലാസി ചുമലിൽനിന്നിഴിഞ്ഞു രത്നംപതിച്ച തോാംവളയുടെ മുനമ്പിന്മേൽ കുടുങ്ങിയ നീണ്ട ഹാരം ഉയർത്തിയെടുത്തു മനോഹരമായി മുഖംതിരിച്ചു വേണ്ട സ്ഥാനത്തേക്കു നീക്കി.

15. വേറൊരാം കണ്ണുകളുടെ പ്രകാശത്തെ അല്പം കുനിച്ചു നഖപ്രഭ വിലങ്ങനെ വീശത്തക്കവണ്ണം വിരലുകളുടെ അററം വളച്ച കാൽകൊണ്ടു സ്വർണ്ണമയമായ പാദപീഠത്തിൽ വരച്ചു.

16. ഒരാം ഇടത്തേകയ്യ് ഇരിപ്പിടത്തിലൂന്നി അതു നിമിത്തം അല്പം ഉയർന്ന ചുമലിൽ മുത്തുമാല ശോഭിച്ചു കാണത്തക്കവണ്ണം കഴുത്തു തിരിച്ചു സ്നേഹിതനോടു സംഭാഷണം ചെയ്യുവാൻ തുടങ്ങി.

17. മററൊരു യുവാവു വിലാസിനിമാക്കു ഭംഗിയിൽ ചെവിയിലണിയാവുന്ന ഒട്ടു വെളുത്ത കൈതപ്പൂവിതളിനെ പ്രിയതമയുടെ നിതംബത്തിൽ പെരുമാറുന്ന നഖാഗ്രങ്ങാംകൊണ്ടു നുള്ളിപ്പൊളിച്ചു.

18. ഒരാം ഉള്ളംകൈ ചെന്താമരപ്പൂവുപോലെ ചുമന്നും കൊടിയുടെ ആകൃതിയിലുള്ള രേഖകളാൽ അലങ്കൃതമായും ഉള്ള കൈക്കൊണ്ടു രത്നമോതിരത്തിന്റെ ശോഭ പതിയത്തക്കവണ്ണം ചുക്കിണികളെ അഴകിൽ കലുക്കിക്കൊണ്ടിരുന്നു.

19 കശ്ചിദ്യഥാഭാഗമവസ്ഥിതേഽപി
സ്വസന്നിവേശാദ്വ്യതിലംഘിനീവ
വജ്രാംശുഗർഭാംഗുലിരന്ധ്രമേകം
വ്യാപാരയാമാസ കരം കിരീടേ.
20 തതോ നൃപാണാം ശ്രുതവൃത്തവംശാ
പുംവൽ പ്രഗല്ഭാ പ്രതിഹാരരക്ഷീ
പ്രാക് സന്നികർഷം മഗധേശ്വരസ്യ
നീത്വാ കുമാരീമവദൽ സുനന്ദാ.
21 ''അസൌ ശരണ്യഃ ശരണോന്മുഖാനാ-
മഗാധസത്ത്വോ മഗധപ്രതിഷ്ഠഃ
രാജാ പ്രജാരഞ്ജനലബ്ധവർണ്ണഃ
പരന്തപോ നാമ യഥാർത്ഥനാമാ.
22 കാമം നൃപാഃ സന്തു സഹസ്രശോഽന്യേ
രാജന്വതീമാഹുരനേന ഭൂമിം
നക്ഷത്രതാരാഗ്രഹസങ്കുലാപി
ജ്യോതിഷ്മതീ ചന്ദ്രമസൈവ രാത്രിഃ.
23 ക്രിയാപ്രബന്ധാദയമധ്വരാണാ-
മജസ്രമാഹൂതസഹസ്രനേത്രഃ
ശച്യാശ്ചിരം പാണ്ഡുകപോലലംബാൻ
മന്ദാരശൂന്യാനളകാംശ്ചകാര.
24 അനേന ചേദിച്ഛസി ഗൃഹ്യമാണം
പാണിം വരേണ്യേന കുരു പ്രവേശേ
പ്രാസാദവാതായനസംശ്രിതാനാം
നേത്രോത്സവം പുഷ്പപുരാംഗനാനാം.
25 ഏവം തയോക്തേ തമവേക്ഷ്യ കിഞ്ചി-
ദ്വിസ്രംസിദൂർവാങ്കമധൂകമാലാ
ഋജുപ്രണാമക്രിയയൈവ തന്വീ
പ്രത്യാദിദേശൈനമഭാഷമാണാ.
26 താം സൈവ വേത്രഗ്രഹണേ നിയുക്താ
രാജാന്തരം രാജസുതാം നിനായ
സമീരണോത്ഥേവ തരംഗരേഖാ
പത്മാന്തരം മാനസരാജഹംസീം.
27 ജഗാദ ചൈനാം ''അയമംഗനാഥഃ
സുരാംഗനാപ്രാർത്ഥിതയൌവനശ്രീഃ
വിനീതനാഗഃ കില സൂത്രകാരൈ-
രൈന്ദ്രം പദം ഭൂമിഗതോഽപി ഭുംക്തേ.
28 അനേന പര്യാസയതാശ്രുബിന്ദൂൻ
മുക്താഫലസ്ഥൂലതമാൻ സ്തനേഷു
പ്രത്യർപ്പിതാഃ ശത്രുവിലാസിനീനാ-
മുന്മുച്യ സൂത്രേണ വിനൈവ ഹാരാഃ,

19. ഒരാം യഥാസ്ഥാനത്തിരിക്കുന്ന കിരീടത്തെ, സ്ഥാനത്തുനിന്നിളകിയിട്ടെന്നപോലെ വജ്രരത്നങ്ങളുടെ ശോഭകൾ വിരലിടകളിൽ തങ്ങുമാറു ഒരു കൈകൊണ്ടു നേരെയാക്കുന്ന ഭാവം കാണിച്ചു.

20. അനന്തരം രാജാക്കന്മാരുടെ ചരിത്രവും വംശവും കേട്ടറിഞ്ഞവളും പുരുഷനെപ്പോലെ പ്രഗല്ഭയുമായ സുനന്ദ എന്ന പ്രതീഹാരി ആദ്യം മഗധരാജാവിന്റെ അടുത്തേക്കു കൊണ്ടുചെന്നു കുമാരിയോടു പറഞ്ഞു.

21. 'മഗധരാജ്യം ഭരിക്കുന്ന പരന്തപൻ (ശത്രുക്കളെ എരിയ്ക്കുന്നവൻ) എന്ന യഥാർത്ഥനാമധേയനായ രാജാവാണ് ഇതു്. ഇദ്ദേഹം ശരണം അപേക്ഷിക്കുന്നവർക്കു ശരണ്യനും ഗംഭീരഹൃദയനും ജനങ്ങളെ രഞ്ജിപ്പിക്കുന്നതിൽ നിപുണനുമാണ്.

22. വേറെ ആയിരക്കണക്കിൽ രാജാക്കന്മാർ ഉണ്ടെന്നിരുന്നാലും ഇദ്ദേഹത്തെക്കൊണ്ടാണ് ഭൂമി നല്ല രാജാവുള്ളവൾ എന്നു പറയപ്പെടുന്നതു്. നക്ഷത്രങ്ങൾ, താരാഗ്രഹങ്ങൾ എന്നിവയുണ്ടെങ്കിലും രാത്രി ജ്യോതിഷ്മതിയായി ഭവിക്കുന്നതു ചന്ദ്രനെക്കൊണ്ടുമാത്രമാണല്ലോ.

23. തുടർച്ചയായി അനേകം യാഗങ്ങൾ നടത്തി ഇന്ദ്രനെ എപ്പോഴും ആവാഹിച്ചുപോരുന്ന ഇദ്ദേഹം ശചീദേവിയുടെ അളകങ്ങളെ വളരെക്കാലം വിളർത്ത കവിൾത്തടത്തിൽ ചിതറിക്കിടക്കുന്നവയും മന്ദാരപ്പൂവില്ലാത്തവയുമാക്കിത്തീർക്കുകയുണ്ടായി.,

24. വരണാർഹനായ ഇദ്ദേഹം പാണിഗ്രഹണംചെയ്യണമെന്നു നിനക്ക് ആഗ്രഹമുണ്ടെങ്കിൽ ഗൃഹപ്രവേശസമയത്തു പാടലീപുത്രത്തിലെ മാളികകളിലെ ജനാലകളിൽ വന്നു നില്ക്കുന്ന പുരസ്ത്രീകളുടെ കണ്ണുകൾക്ക് നീ ഉത്സവമുണ്ടാക്കിക്കൊടുക്കുക.

25. അവളിപ്രകാരം പറഞ്ഞു നിർത്തിയപ്പോൾ ഇന്ദുമതി അദ്ദേഹത്തെ ഒന്നു നോക്കി ഒന്നും പറയാതെ, കറുകനാമ്പു ചേർത്തുകോർത്ത ഇരിപ്പപ്പൂമാല കുറച്ചൊന്നിഴിയും വിധത്തിൽ നേരെ ഒരു നമസ്ക്കാരംകൊണ്ടുതന്നെ അദ്ദേഹത്തെ തിരസ്ക്കരിച്ചു.

26. ആ രാജകുമാരിയെ ആ വേത്രവതിതന്നെ മറെറാരു രാജാവിന്റെ അടുക്കലേക്കു, മാനസസരസ്സിലെ അരയന്നപ്പിടയെ കാറെററുയർന്ന ചിറേറാളം മറെറാരു താമരപ്പൂവിന്റെ അരികിലേയ്ക്കെന്നപോലെ കൊണ്ടുപോയി.

27. എന്നിട്ടു അവളോടു പറഞ്ഞു—'ഈ അംഗരാജധിപതി ദേവസ്ത്രീകളാൽ ഇച്ഛിയ്ക്കപ്പെട്ട യൌവനശ്രീയോടുകൂടിയവനാണ്, സൂത്രപ്രണേതാക്കളാൽ പാവു പഠിപ്പിക്കപ്പെട്ട ആനകളോടുകൂടിയവനാണ്, അങ്ങിനെ ഭൂമിയിലിരിയ്ക്കുന്നവനാണെങ്കിലും ഇന്ദ്രപദത്തെ അനുഭവിക്കുന്നു.

28. ശത്രുപത്നിമാരുടെ സ്തനങ്ങളിൽ മുത്തുമണികൾപോലുള്ള വലിയ കണ്ണുനീർത്തുള്ളികൾപതിപ്പിക്കുന്ന ഇദ്ദേഹത്താൽ മുമ്പണിഞ്ഞിരുന്ന യഥാർത്ഥഹാരങ്ങൾക്കു പകരം നൂലില്ലാത്ത മുത്തുമാലകൾ അർപ്പിക്കപ്പെട്ടു.

29 നിസർഗ്ഗഭിന്നാസ്പദമേകസംസ്ഥ–
മസ്മിൻ ദ്വയം ശ്രീശ്ച സരസ്വതീ ച
കാന്ത്യാ ഗിരാ സൂനൃതയാ ച യോഗ്യാ
ത്വമേവ കല്ല്യാണി! തയോസ്തൃതീയാ.,

30 അഥാംഗരാജാദവതാര്യ ചക്ഷു–
'ര്യാഹീ'തി ജന്യാമവദൽ കുമാരീ
നാസൌ ന കാമ്യോ, ന ച വേദ സമ്യഗ്
ദ്രഷ്ടും ന സാ, ഭിന്നരുചിർഹി ലോകഃ.

31 തതഃ പരം ദുഷ്പ്രസഹം ദ്വിഷദ്ഭിർ–
നൃപം നിയുക്താ പ്രതിഹാരഭൂമൌ
നിദർശയാമാസ വിശേഷദൃശ്യ–
മിന്ദും നവോത്ഥാനമിവേന്ദുമത്യൈ.

32 'അവന്തിനാഥോഽയമുദഗ്രബാഹുർ–
വിശാലവക്ഷാസ്തനുവൃത്തമധ്യഃ
ആരോപ്യ ചക്രഭ്രമമുഷ്ണതേജാ–
സ്ത്വഷ്ട്രേവ യത്നോല്ലിഖിതോ വിഭാതി.

33 അസ്യ പ്രയാണേഷു സമഗ്രശക്തേ–
രഗ്രേസരൈർവാജിഭിരുദ്ധതാനി
കുർവന്തി സാമന്തശിഖാമണീനാം
പ്രഭാപ്രരോഹാസ്തമയം രജാംസി.

34 അസൌ മഹാകാളനികേതനസ്യ
വസന്നദൂരേ കില ചന്ദ്രമൌലേഃ
തമിസ്രപക്ഷേഽപി സഹ പ്രിയാഭി–
ർജ്യോത്സ്നാവതോ നിർവിശതി പ്രദോഷാൻ.

35 അനേന യൂനാ സഹ പാർത്ഥിവേന
രംഭോരു! കച്ചിന്മനസോ രുചിസ്തേ
സിപ്രാതരംഗാനിലകമ്പിതാസു
വിഹർത്തുമുദ്യാനപരമ്പരാസു.,

36 തസ്മിന്നഭിദ്യോതിതബന്ധുപത്മേ
പ്രതാപസംശോഷിതശത്രുപങ്കേ
ബബന്ധ സാ നോത്തമസൌകുമാര്യാ
കുമുദ്വതീ ഭാനുമതീവ ഭാവം.

37 താമഗ്രതസ്താമരസാന്തരാഭാ–
മനൂപരാജസ്യ ഗുണൈരനൂനാം
വിധായ സൃഷ്ടിം ലളിതാം വിധാതുർ–
ജഗാദ ഭൂയഃ സുദതീം സുനന്ദാ.

38 'സംഗ്രാമനിർവ്വിഷ്ടസഹസ്രബാഹു–
രഷ്ടാദശദ്വീപനിഖാതയൂപഃ
അനന്യസാധാരണരാജശബ്ദോ
ബഭൂവ യോഗീ കില കാർത്തവീര്യഃ.

29. സ്വതേ വെവ്വേറെ സ്ഥാനങ്ങളിരിക്കുന്ന ലക്ഷ്മിയും സരസ്വതിയും ഇദ്ദേഹത്തിൽ ഒരുമിച്ചിരിക്കുന്നു. ഭദ്രേ! കാന്തികൊണ്ടും പ്രിയവും സത്യവുമായ വാക്കുകൊണ്ടും നീതന്നെയാണ് അവക്ക് മൂന്നാമത്തവളായിരിപ്പാൻ തക്കവരം.,

30. അപ്പോഠം കുമാരി അംഗരാജാവിൽനിന്നു തന്റെ നോട്ടം മാററിയിട്ട 'നടക്കു' എന്നു സഖിയോടു പറഞ്ഞു, ഇദ്ദേഹം കാമിക്കാൻ അർഹതയില്ലാത്തവനല്ല, അവഠം വേണ്ടപോലെ കാണാൻ കഴിയാത്തവളുമല്ല. ജനങ്ങളുടെ രുചി പല തരത്തിലാണല്ലോ.

31. പിന്നീടു നടയിൽത്തവണക്കാരി ശത്രുക്കഠംക്കു അടുക്കാൻ സാധിക്കാത്തവനും വിശിഷ്യ ദർശനീയനുമായ മററൊരു രാജാവിനെ, പുതുതായുദിച്ച ചന്ദ്രനെ എന്നപോലെ ഇന്ദുമതിയ്ക്കു കാണിച്ചുകൊടുത്തു.

32. 'നീണ്ട കൈകളും വിശാലമായ മാറിടവും മെലിഞ്ഞു വട്ടമൊത്ത അരക്കെട്ടുമുള്ള ഈ അവന്തിരാജാവ് വിശ്വകർമ്മാവിനാൽ തിരിഞ്ഞുകൊണ്ടിരിക്കുന്ന ചക്രത്തിൽ കയറി പ്രയാസപ്പെട്ടു കടഞ്ഞു പാകപ്പെടുത്തിയ സൂര്യനെന്നപോലെ ശോഭിക്കുന്നു. (തന്റെ പുത്രിയും സൂര്യപത്നിയുമായ സംജ്ഞ ഭർത്താവിന്റെ തേജസ്സുകൊണ്ട് ഏററവും പീഡിതയായിരിക്കുന്നതു കണ്ടപ്പോഠം, വിശ്വകർത്താവു സൂര്യനെ ചാണയ്ക്കുവെച്ചു സഹ്യതേജസ്സാക്കിച്ചമച്ചുവെന്നുപുരാണം.)

33. എല്ലാ ശക്തികളും തികഞ്ഞിട്ടുള്ള ഇദ്ദേഹത്തിന്റെ ജൈത്രയാത്രകളിൽ മുൻപിൽ നടക്കുന്ന കുതിരകഠം ചവുട്ടിപ്പൊന്തിയ്ക്കുന്ന പൊടികഠം സാമന്തന്മാരുടെ ശിഖാമണികളുടെ കതിർനാളങ്ങളെ അസ്തമിപ്പിക്കുന്നു.

34. ഇദ്ദേഹം മഹാകാളക്ഷേത്രത്തിൽ വാണരുളുന്ന ചന്ദ്രശേഖരന്റെ അടുത്തുതന്നെ വസിക്കുന്നതുകൊണ്ട്, കറുത്ത പക്ഷത്തിൽപ്പോലും പ്രേയസിമാരോടുകൂടി വെൺനിലാവിലാനന്ദിച്ചു രാത്രികഠം കഴിച്ചുകൂട്ടുന്നു.

35. സുന്ദരി! ഈ യുവകോമളനായ രാജാവിനോടുകൂടി സിപ്രാനദിയിലെ ഓളക്കാററുകളേററുലയുന്ന പൂന്തോട്ടങ്ങളിൽ ഉലാത്തുവാൻ നിന്റെ മനസ്സിൽ ആഗ്രഹം തോന്നുന്നുണ്ടോ?,

36. ബന്ധുക്കളാകുന്ന താമരപ്പൂക്കളെ ഉല്ലസിപ്പിച്ചവനും പ്രഭാവംകൊണ്ടു ശത്രുക്കളാകുന്ന ചളിയെ ശോഷിപ്പിച്ചവനുമായ അദ്ദേഹത്താൽ സുകുമാരിയായ അവളുടെ മനസ്സ്, സൂര്യനാൽ ആമ്പൽപ്പൂവിന്റേതുപോലെ ആകർഷിക്കപ്പെട്ടില്ല.

37. താമരപ്പൂവിന്റെ അന്തർഭാഗംപോലെ നിറമുള്ളവളും ഗുണങ്ങളിൽ ഒട്ടും കുറവില്ലാത്തവളും വിധാതാവിന്റെ കോമളസൃഷ്ടിയുമായ ആ സുന്ദരിയെ അനൂപരാജാവിന്റെ മുമ്പാകെ കൊണ്ടുചെന്നിട്ടു സുനന്ദ വീണ്ടും പറഞ്ഞു.

38. 'യുദ്ധങ്ങഠംക്കുതകുന്ന ആയിരം കൈകളോടുകൂടിയവനും പതിനെട്ടു ദ്വീപിലും യൂപങ്ങഠം നാട്ടിയവനും മററാർക്കും ലഭിക്കാത്ത രാജാവെന്ന പേരിന്നർഹനുമായി കാർത്തവീര്യനെന്ന ഒരു യോഗി ഉണ്ടായിരുന്നു.

39 അകാര്യചിന്താസമകാലമേവ
പ്രാദുർഭവംശ്ചാപധരഃ പുരസ്താൽ
അന്തഃശരീരേഷ്വപി യഃ പ്രജാനാം
പ്രത്യാദിദേശാവിനയം വിനേതാ.

40 ജ്യാബന്ധനിഷ്പന്ദഭുജേന യസ്യ
വിനിശ്വസദ്വക്ത്രപരമ്പരേണ
കാരാഗൃഹേ നിർജ്ജിതവാസവേന
ലങ്കേശ്വരേണോഷിതമാ പ്രസാദാൽ.

41 തസ്യാന്വയേ ഭൂപതിരേഷ ജാതഃ
പ്രതീപ ഇത്യാഗമവൃദ്ധസേവീ
യേന ശ്രിയഃ സംശ്രയദോഷരൂഢം
സ്വഭാവലോലേത്യയശഃ പ്രമൃഷ്ടം.

42 ആയോധനേ കൃഷ്ണഗതിം സഹായ-
മവാപ്യ യഃ ക്ഷത്രിയകാളരാത്രിം
ധാരാം ശിതാം രാമപരശ്വധസ്യ
സംഭാവയത്യുൽപലപത്രസാരാം.

43 അസ്യാങ്കലക്ഷ്മീർഭവ ദീർഘബാഹോർ-
മാഹിഷ്മതീവപ്രനിതംബകാഞ്ചീം
പ്രാസാദജാലൈർജ്ജലവേണിരമ്യാം
രേവാം യദി പ്രേക്ഷിതുമസ്തി കാമഃ.,

44 തസ്യാഃ പ്രകാമം പ്രിയദർശനോഽപി
ന സ ക്ഷിതിശോ രുചയേ ബഭൂവ
ശരൽപ്രമൃഷ്ടാംബുധരോപരോധഃ
ശശീവ പര്യാപ്തകലോ നളിന്യാഃ.

45 സാ ശൂരസേനാധിപതിം സുഷേണ-
മുദ്ദിശ്യ ലോകാന്തരഗീതകീർത്തിം
ആചാരശുദ്ധോഭയവംശദീപം
ശുദ്ധാന്തരക്ഷ്യാ ജഗദേ കുമാരീ.

46 ''നീപാന്വയഃ പാർത്ഥിവ ഏഷ യജ്വാ
ഗുണൈര്യമാശ്രിത്യ പരസ്പരേണ
സിദ്ധാശ്രമം ശാന്തമിവൈത്യ സത്വൈർ-
നൈസർഗ്ഗികോഽപ്യുത്സസൃജേ വിരോധഃ.

47 യസ്യാത്മഗേഹേ നയനാഭിരാമാ
കാന്തിർഹിമാംശോരിവ സന്നിവിഷ്ടാ
ഹർമ്മ്യാഗ്രസംരൂഢതൃണാങ്കുരേഷു
തേജോഽവിഷഹ്യം രിപുമന്ദിരേഷു.

48 യസ്യാവരോധസ്തനചന്ദനാനാം
പ്രക്ഷാളനാദ്വാരിവിഹാരകാലേ
കളിന്ദകന്യാ മഥുരാം ഗതാപി
ഗംഗോർമ്മിസംപൃക്തജലേവ ഭാതി.

39. അതുതാത്തതു ചെയ്യുവാൻ മനസ്സുടൽ വിചാരിക്കുമ്പോഴേക്കുതന്നെ വില്ലുമായി മുമ്പിൽ പ്രത്യക്ഷപ്പെട്ടിട്ട് ആശാസകൻ ജനങ്ങളുടെ അന്തഃകരണത്തിൽനിന്നുപോലും ദുർവിചാരങ്ങളെ അകററിയിരുന്നു.

40. ഇന്ദ്രനെപ്പോലും ജയിച്ച രാവണൻ ഞാണുകൊണ്ടുകെട്ടപ്പെട്ട കയ്യുന ക്കുവാൻ സാധിക്കാതെ മുഖനിരയിലൂടെ ദീർഘശ്വാസം വിട്ടുകൊണ്ടു അദ്ദേഹം പ്രസാദിക്കുന്നതുവരെ കാരാഗൃഹത്തിൽ വസിക്കയുണ്ടായിട്ടുണ്ട്.

41. അദ്ദേഹത്തിൻെറ കുലത്തിലാണ് പ്രതീപനെന്നു പേരായി ശാസ്ത്രങ്ങളേയും വൃദ്ധന്മാരേയും സേവിച്ചുകൊണ്ടിരിക്കുന്ന ഈ രാജാവു ജനിച്ചതു്. ഇദ്ദേഹത്താൽ 'സ്വാഭാവികമായി ഉറച്ചിരിക്കാത്തവൾ' എന്ന് ആശ്രയദോഷംനിമിത്തം ലക്ഷ്മീദേവിക്കുണ്ടായ അകീർത്തി നിശ്ശേഷം മാച്ചുകളയപ്പെട്ടു.

42. ഇദ്ദേഹം യുദ്ധത്തിൽ സഹായിയായി അഗ്നിയെ ലഭിച്ചവനാകയാൽ ക്ഷത്രിയന്മാർക്കു കാളരാത്രിയായ പരശുരാമൻെറ മൂർച്ചയുള്ള വെണ്മഴുവിൻെറ വായ്ത്തലയെ കരിങ്കൂവളപ്പൂവിതളോളംമാത്രം ബലമുള്ളതായിട്ടേ കരുതുന്നുള്ളു.

43. മണിമാളികകളിലിരുന്നു (അനൂപദേശത്തിൻെറ തലസ്ഥാനമായ) മാഹിഷ്മതിയുടെ മതിലടിയാകുന്ന നിതംബത്തിനു അരഞ്ഞാണായി വർത്തിക്കുന്ന, ജലപ്രവാഹംകൊണ്ടു മനോഹരമായ രേവാനദിയെ നോക്കിക്കാണാൻ ആഗ്രഹമുണ്ടെങ്കിൽ നീണ്ട കൈകളുള്ള ഇദ്ദേഹത്തിൻെറ അങ്കലക്ഷ്മിയായിത്തീരുക.,

44. കാഴ്ചക്കു വളരെയധികം സുന്ദരനാണെങ്കിലും ആ രാജാവ് അവൾക്കു, ശരൽക്കാലത്താൽ കാർമേഘങ്ങളകന്നു ശോഭ നിറഞ്ഞ പൂർണ്ണചന്ദ്രൻ താമരയ്ക്കെന്നപോലെ പ്രിയങ്കരനായില്ല.

45. മററുലോകങ്ങളിൽക്കൂടി പുകഴ്ത്തിപ്പാടുന്ന യശസ്സോടുകൂടിയവനും കർമ്മാനുഷ്ഠാനങ്ങളാൽ പരിശുദ്ധമായ രണ്ടു (മാതൃപിതൃ) വംശങ്ങൾക്കു ദീപമായവനും ശൂരസേനരാജ്യത്തിൻെറ അധിപതിയുമായ സുഷേണനെ ഉദ്ദേശിച്ചു അന്തഃപുരംകാവൽക്കാരി ആ കുമാരിയോടു പറഞ്ഞു.

46. 'ഈ രാജാവു നീപൻെറ കുലത്തിൽ പിറന്നവനും വിധിപോലെ യാഗങ്ങളും ചെയ്തവനുമാണ് (ജ്ഞാന—മൌനങ്ങളും ശക്തി—ക്ഷമകളും എന്നിങ്ങനെ പരസ്പര വിരുദ്ധങ്ങളായ) ഗുണങ്ങളും ഇദ്ദേഹത്തിൽ പ്രവേശിച്ചിട്ടു ശാന്തമായ സിദ്ധാശ്രമത്തിൽ പ്രവേശിച്ചിട്ടു ജന്തുക്കൾ എന്നപോലെ സ്വാഭാവികമായ പരസ്പര വൈരം വെടിഞ്ഞു.

47. പൂന്തിങ്കളുടേതുപോലെ കണ്ണിനു കുളിർമ നല്കുന്ന ഇദ്ദേഹത്തിൻെറ കാന്തി തൻെറ ഗൃഹത്തിൽത്തന്നെയിരിയ്ക്കുന്നു, പൊറുക്കാൻ സാധിക്കാത്ത തേജസ്സോ'' മാളികപ്പുറങ്ങളിൽ പുല്ലു മുളച്ചിട്ടുള്ള ശത്രുഗൃഹങ്ങളിൽ ചെന്നിരിയ്ക്കുന്നു.

48. ഇദ്ദേഹത്തിൻെറ ജലക്രീഡാസമയത്തു് അന്തഃപുരസ്ത്രീകളുടെ സ്തനങ്ങളിലണിഞ്ഞ ചന്ദനം കഴുകിയെടുക്കുന്നതുകൊണ്ടു കാളിന്ദി മഥുരയിൽ വെച്ചുതന്നെ ഗംഗയിലെ തിരകളുമായി തമ്മിൽ ചേർന്നാലെന്നപോലെ ശോഭിയ്ക്കുന്നു.

49 ത്രസ്തേന താർക്ഷ്യാൽ കില കാളിയേന
മണിം വിസൃഷ്ടം യമുനൌകസാ യഃ
വക്ഷഃസ്ഥലവ്യാപിരുചം ദധാനഃ
സകൌസ്തുഭം ഹ്രേപയതീവ കൃഷ്ണം.
50 സംഭാവ്യ ഭർത്താരമമും യുവാനം
മൃദുപ്രവാളോത്തരപുഷ്പശയ്യേ
വൃന്ദാവനേ ചൈത്രരഥാദനൂനേ
നിർവിശ്യതാം സുന്ദരി! യൌവനശ്രീഃ.
51 അധ്യാസ്യ ചാംഭഃപൃഷതോക്ഷിതാനി
ശൈലേയഗന്ധീനി ശിലാതലാനി.
കലാപിനാം പ്രാവൃഷി പശ്യ നൃത്യം
കാന്താസു ഗോവർദ്ധനകന്ദരാസു''.
52 നൃപം തമാവർത്തമനോജ്ഞനാഭിഃ
സാ വ്യത്യഗാദന്യവധൂർഭവിത്രീ
മഹീധരം മാർഗ്ഗവശാദുപേതം
സ്രോതോവഹാ സാഗരഗാമിനീവ.
53 അഥാംഗദാശ്ലിഷ്ടഭുജം ഭുജിഷ്യാ
ഹേമാംഗദം നാമ കലിംഗനാഥം
ആസേദുഷീം സാദിതശത്രുപക്ഷം
ബാലാമബാലേന്ദുമുഖീം ബഭാഷേ.
54 ''അസൌ മഹേന്ദ്രാദ്രിസമാനസാരഃ
പതിർമ്മഹേന്ദ്രസ്യ മഹോദധേശ്ച
യസ്യ ക്ഷരത്സൈന്യഗജച്ഛലേന
യാത്രാസു യാതീവ പുരോ മഹേന്ദ്രഃ.
55 ജ്യാഘാതരേഖേ സുഭുജോ ഭുജാഭ്യാം
ബിഭർത്തി യശ്ചാപഭൃതാം പുരോഗഃ
രിപുശ്രിയാം സാഞ്ജനബാഷ്പസേകേ
ബന്ദീകൃതാനാമിവ പദ്ധതീ ദ്വേ.
56 യമാത്മനഃ സത്മനി സന്നികൃഷ്ടോ
മന്ദ്രധ്വനിത്യാജിതയാമതൂര്യഃ
പ്രാസാദവാതായനദൃശ്യവീചിഃ
പ്രബോധയത്യർണ്ണവ ഏവ സുപ്തം.
57 അനേന സാർദ്ധം വിഹരാംബുരാശേ-
സ്തീരേഷു താളീവനമർമ്മരേഷു
ദ്വീപാന്തരാനീതലവംഗപുഷ്പൈ-
രപാകൃതസ്വേദലവാ മരുത്ഭിഃ.,
58 പ്രലോഭിതാപ്യാകൃതിലോഭനീയാ
വിദർഭരാജാവരജാ തയൈവം
തസ്മാദപാവർത്തത ദൂരകൃഷ്ടാ
നീത്യേവ ലക്ഷ്മീഃ പ്രതികൂലദൈവാൽ.

49. ഗരുഡനെ പേടിച്ച് യമുനാനദിയിൽ വന്നുവസിച്ച കാളിയനാൽ കൊടുക്കപ്പെട്ടതും മാറിടത്തിൽ പ്രകാശം പരത്തുന്നതുമായ രത്നം അണിഞ്ഞ ഇദ്ദേഹം കൌസ്തുഭം ധരിച്ച മഹാവിഷ്ണുവിനെ ലജ്ജിപ്പിക്കുന്നുണ്ടെന്നുതോന്നും.

50. സുന്ദരി! ഈ യുവാവിനെ ഭർത്താവായി സ്വീകരിച്ച് മാർദ്ദവമുള്ള തളിരുകൾ ഇടകലർന്ന പൂക്കൾ വിരിച്ചിട്ടുള്ളതും ചൈത്രരഥത്തേക്കാൾ താഴെയല്ലാത്തതുമായ വൃന്ദാവനത്തിൽ യൌവനസൌഭാഗ്യം അനുഭവിച്ചാലും.

51. മഴക്കാലത്തു ഗോവർദ്ധനപർവ്വതത്തിലെ മനോഹരങ്ങളായ ഗുഹകളിൽ ജലബിന്ദുക്കൾ തളിച്ചവയും കന്മദത്തിന്റെ സുഗന്ധമുള്ളവയുമായ പാറകളിന്മേലിരുന്നു മയിലുകളുടെ നൃത്യം കാണുകയും ചെയ്യുക.,

52. മററൊരാളുടെ പത്നിയാവാൻ പോകുന്നവളും ചുഴിപോലെയുള്ള നാഭിയോടുകൂടിയവളുമായ അവൾ ആ രാജാവിനെ, സമുദ്രത്തിലേയ്ക്കു ഒഴുകിപ്പോകുന്ന നദി മാർഗ്ഗത്തിൽ വന്നുചേർന്ന പർവ്വതത്തെ എന്നപോലെ കടന്നുപോയി.

53. അതിനുശേഷം വേത്രവതി തോൾവളയണിഞ്ഞ കൈകളോടുകൂടിയവനും ശത്രുസൈന്യത്തെ നശിപ്പിച്ചവനുമായ ഹേമാംഗദനെന്ന കലിംഗരാജാവിന്റെ അടുത്തെത്തിയപ്പോൾ പൂർണ്ണചന്ദ്രനു സമമായ മുഖത്തോടുകൂടിയ കന്യകയോടു പറഞ്ഞു.

54. 'മഹേന്ദ്രപർവ്വതത്തിനു തുല്യമായ ശക്തിയോടുകൂടിയ ഇദ്ദേഹം മഹേന്ദ്രപർവ്വതത്തിന്റെയും മഹോദധിയുടേയും നാഥനത്രേ. ഇദ്ദേഹത്തിന്റെ (യുദ്ധ) യാത്രകളിൽ മുന്നകമ്പടി സേവിക്കുന്ന സൈന്യഗജങ്ങളെന്ന വ്യാജേന മഹേന്ദ്രപർവ്വതംതന്നെ മുമ്പിൽ നടക്കുന്നുവോ എന്നു തോന്നും.

55. സുന്ദരങ്ങളായ ഭുജങ്ങളുള്ളവനും വില്ലാളികളിൽ മുമ്പനുമായ ഇദ്ദേഹം, തടവിലാക്കപ്പെട്ട ശത്രുസ്ത്രീകളുടെ മഷി കലർന്ന കണ്ണുനീർ ഒലിച്ച രണ്ടു ചാലുകൾപോലെ ഇരുകൈകളിലും ഓരോ ഞാൺതഴമ്പുകളെ ധരിയ്ക്കുന്നു.

56. സ്വന്തം കൊട്ടാരത്തിൽ കിടന്നുറങ്ങുന്ന ഇദ്ദേഹത്തെ, മാളികജനലിലൂടെ നോക്കിയാൽ കാണാവുന്ന തിരമാലകളോടുകൂടിയതും ഗംഭീരമായ മുഴക്കംകൊണ്ടു യാമപ്പെരുമ്പറ ഒഴിവാക്കിട്ടുള്ളതുമായ അടുത്തുള്ള സമുദ്രം തന്നെ ഉറക്കത്തിൽനിന്ന് ഉണർത്തുന്നു.

57. നീ ഇദ്ദേഹത്തോടുകൂടി കരിമ്പനക്കാടുകൾ നിറഞ്ഞ സമുദ്രതീരങ്ങളിൽ, മററു ദ്വീപുകളിൽനിന്നു ഇലവങ്ങപ്പൂക്കൾ കൊണ്ടുവരുന്ന കാററുകളാൽ വിയർപ്പിൻകണങ്ങൾ നീക്കപ്പെട്ടുകൊണ്ടു കേളിയാടിയാലും.'

58. രൂപംകൊണ്ടു മോഹിക്കത്തക്കവളായ വിദർഭരാജാവിന്റെ അനുജത്തി അവളാൽ ഇപ്രകാരം പ്രലോഭിപ്പിയ്ക്കപ്പെട്ടിട്ടും, നീതി ആവുന്നത്ര പ്രയോഗിച്ചിട്ടും ഭാഗ്യഹീനനിൽനിന്നു ലക്ഷ്മിഎന്നപോലെ, അദ്ദേഹത്തിൽ നിന്ന് ഒഴിഞ്ഞുമാറിപ്പോയി.

59 അഥോരഗാഖ്യസ്യ പുരസ്യ നാഥം
ദൌവാരികീ ദേവസരൂപമേത്യ
'ഇതശ്ചകോരാക്ഷി! വിലോകയേ'തി
പൂർവ്വാനുശിഷ്ടാം നിജഗാദ ഭോജ്യാം.
60 ''പാണ്ഡ്യോƒയമംസാർപ്പിതലംബഹാരഃ
ക്ലൃപ്താംഗരാഗോ ഹരിചന്ദനേന
ആഭാതി ബാലാതപരക്തസാനുഃ
സനിർഝരോൽഗാര ഇവാദ്രിരാജഃ.
61 വിന്ധ്യസ്യ സംസ്തംഭയിതാ മഹാദ്രേർ-
നിശ്ശേഷപീതോജ്ഝിതസിന്ധുരാജഃ
പ്രീത്യാശ്വമേധാവഭൃഥാർദ്രമൂർത്തേഃ
സൌസ്നാതികോ യസ്യ ഭവത്യഗസ്ത്യഃ.
62 അസ്ത്രം ഹരാദാപ്തവതാ ദുരാപം
യേനേന്ദ്രലോകാവജയായ ദൃപ്തഃ
പുരാ ജനസ്ഥാനവിമർദ്ദശങ്കീ
സന്ധായ ലങ്കാധിപതിഃ പ്രതസ്ഥേ
63 അനേന പാണൌ വിധിവൽ ഗൃഹീതേ
മഹാകുലീനേന മഹീവ ഗുർവീ
രത്നാനുവിദ്ധാർണ്ണവമേഖലായാ
ദിശഃ സപത്നീ ഭവ ദക്ഷിണസ്യാഃ.
64 താംബൂലവല്ലീപരിണദ്ധപൂഗാ-
സ്വേലാലതാലിംഗിതചന്ദനാസു
തമാലപത്രാസ്തരണാസു രന്തും
പ്രസീദ ശശ്വന്മലയസ്ഥലീഷു.
65 ഇന്ദീവരശ്യാമതനുർനൃപോƒസൌ
ത്വം രോചനാഗൌരശരീരയഷ്ടിഃ
അന്യോന്യശോഭാപരിവൃദ്ധയേ വാം
യോഗസ്തഡിത്തോയദയോരിവാസ്തു.''
66 സ്വസുർവിദർഭാധിപതേസ്തദീയോ
ലേഭേƒന്തരം ചേതസി നോപദേശഃ
ദിവാകരാദർശനബദ്ധകോശേ
നക്ഷത്രനാഥാംശുരിവാരവിന്ദേ.
67 സഞ്ചാരിണീ ദീപശിഖേവ രാത്രൌ
യം യം വ്യതീയായ പതിംവരാ സാ
നരേന്ദ്രമാർഗ്ഗാട്ട ഇവ പ്രപേദേ
വിവർണ്ണഭാവം സ സ ഭൂമിപാലഃ.
68 തസ്യാം രഘോഃ സൂനുരുപസ്ഥിതായാം
'വൃണീത മാം നേ'തി സമാകുലോƒഭൂൽ
വാമേതരഃ സംശയമസ്യ ബാഹുഃ
കേയൂരബന്ധോച്ഛ്വസിതൈർന്നുനോദ.

59. അനന്തരം തവണക്കാരി ദേവതുല്യനായ നാഗപുരരാജാവിൻെറ സമീപത്തു ചെന്നിട്ട് ''ചകോരലോചനേ! ഇങ്ങോട്ടു നോക്കു'' എന്നു തുടങ്ങിവെച്ചിട്ടു ഭോജരാജകുമാരിയോടു പറഞ്ഞു.

60. തോളിൽ മുത്തുകൊണ്ടു നിർമ്മിച്ച നീണ്ടമാല ചാർത്തി രക്തചന്ദനം കൊണ്ടു കുറിക്കൂട്ടണിഞ്ഞിട്ടുള്ള ഈ പാണ്ഡ്യരാജാവ്, അരുവിയോടുകൂടിയതും ഇളംവെയിൽതട്ടി സാനുപ്രദേശം ചുവന്നതുമായ പർവ്വതരാജാവിനെപ്പോലെ ശോഭിക്കുന്നു.

61. വിന്ധ്യപർവ്വതത്തെ അടക്കി നിർത്തുകയും കടൽവെള്ളം മുഴുവനും ആചമിച്ചു പിന്നീടു പുറത്തുവിടുകയും ചെയ്ത അഗസ്ത്യമഹർഷി സന്തോഷിച്ച് അശ്വമേധയാഗത്തിൻെറ അവഭൃഥസ്നാനത്താൽ ആർദ്രമായ ശരീരത്തോടുകൂടിയ ഇദ്ദേഹത്തോടു സുസ്നാനകുശലം ചോദിക്കാറുണ്ട്.

62. ശിവനിൽനിന്നു് അപൂർവ്വമായ അസ്ത്രം നേടിയിട്ടുള്ള ഇദ്ദേഹം ജനസ്ഥാനത്തെ ആക്രമിച്ചാലോ എന്ന ഭയം നിമിത്തം (ഇദ്ദേഹത്തോടു) സന്ധിചെയ്തിട്ടാണ് പണ്ടു രാവണൻ ഇന്ദ്രലോകം ജയിക്കുവാൻ പുറപ്പെട്ടതു്.

63. ശ്രേഷ്ഠമായ വംശത്തിൽ ജനിച്ച ഇദ്ദേഹത്താൽ വിധിപോലെ വിവാഹം ചെയ്യപ്പെട്ടിട്ട് നീ, മഹനീയമായ ഭൂമിയെന്നപോലെ, രത്നങ്ങൾ പൂണ്ട സമുദ്രമാകുന്ന അരഞ്ഞാണണിഞ്ഞ തെക്കേ ദിക്കിൻെറ സപത്നിയായിത്തീരുക.

64. വെററിലക്കൊടികൾ പടർന്നുകയറുന്ന കവുങ്ങുകളോടും ഏലവള്ളികൾ ആലിംഗനം ചെയ്യുന്ന ചന്ദനവൃക്ഷങ്ങളോടുകൂടിയതും തമാലവൃക്ഷങ്ങളുടെ ഇലകളാകുന്ന വിരിപ്പുള്ളതുമായ മലയപർവ്വതപ്രദേശങ്ങളിൽ വീണ്ടും വീണ്ടും രമിക്കുവാൻ പ്രസാദിച്ചാലും.

65. ഈ രാജാവ് കരിംകൂവളപ്പൂവുപോലെ കറുത്ത ശരീരത്തോടുകൂടിയവനാണ്. നീ ഗോരോചനംപോലെ മഞ്ഞനിറമുള്ള മെയ്യോടുകൂടിയവളാണ്. നിങ്ങളുടെ യോജിപ്പ്, മേഘവും മിന്നലുമെന്നപോലെ അന്യോന്യം ശോഭ വർദ്ധിപ്പിക്കുമാറാകട്ടെ.'

66. അവളുടെ ഉപദേശത്തിന്നു വിദർഭനാഥൻെറ സഹോദരിയുടെ മനസ്സിൽ, നക്ഷത്രനാഥൻെറ (ചന്ദ്രൻെറ) രശ്മികൾ സൂര്യനെ കാണാഞ്ഞതിനാൽ കൂമ്പിനില്ക്കുന്ന താമരപ്പൂവിലെന്നപോലെ പഴുതു കിട്ടിയില്ല.

67. ഭർത്താവിനെ തിരഞ്ഞെടുക്കുവാൻ മുതിർന്ന അവൾ രാത്രിയിൽ സഞ്ചരിക്കുന്ന ദീപശിഖയെന്നപോലെ പിന്നിട്ടു കടന്നുപോയ ഓരോ രാജാവും രാജവീഥിയിലെ മാളികയെന്നപോലെ വിവർണ്ണത പ്രാപിച്ചു.

68. അവൾ അരികിൽ വന്നപ്പോൾ രഘുവിൻെറ പുത്രൻ 'എന്നെ വരിക്കുമോ ഇല്ലയോ'! എന്നു വ്യാകുലചിത്തനായി. അദ്ദേഹത്തിൻെറ സംശയത്തെ വലത്തെക്കയ്യു, തോൾവള കെട്ടുന്ന സ്ഥലത്തെ തുടിപ്പുകൾ കൊണ്ടു തീർത്തുകൊടുത്തു.

69 തം പ്രാപ്യ സർവ്വാവയവാനവദ്യം
വ്യാവർത്തതാന്യോപഗമാൽ കുമാരീ
ന ഹി പ്രഫുല്ലം സഹകാരമേത്യ
വൃക്ഷാന്തരം കാംക്ഷതി ഷട്പദാളീ.

70 തസ്മിൻ സമാവേശിതചിത്തവൃത്തി–
മിന്ദുപ്രഭാമിന്ദുമതീമവേക്ഷ്യ
പ്രചക്രമേ വക്തുമനുക്രമജ്ഞാ
സവിസ്തരം വാക്യമിദം സുനന്ദാ.

71 ''ഇക്ഷ്വാകുവംശ്യഃ കകുദം നൃപാണാം
കകുൽസ്ഥ ഇത്യാഹിതലക്ഷണോഽഭൂൽ
കാകുൽസ്ഥശബ്ദം യത ഉന്നതേച്ഛാഃ
ശ്ലാഘ്യം ദധത്യുത്തരകോസലേന്ദ്രാഃ.

72 മഹേന്ദ്രമാസ്ഥായ മഹോക്ഷരൂപം
യഃ സംയതി പ്രാപ്തപിനാകിലീലഃ
ചകാര ബാണൈരസുരാംഗനാനാം
ഗണ്ഡസ്ഥലീഃ പ്രോഷിതപത്രലേഖാഃ.

73 ഐരാവതാസ്ഫാലനവിശ്ലഥം യഃ
സംഘട്ടയന്നംഗദമംഗദേന
ഉപേയുഷഃ സ്വാമപി മൂർത്തിമഗ്ര്യാ
മർദ്ധാസനം ഗോത്രഭിദോഽധിതഷ്ഠൗ.

74 ജാതഃ കുലേ തസ്യ കിലോരുകീർത്തിഃ
കുലപ്രദീപോ നൃപതിർദ്ദിലീപഃ
അതിഷ്ഠദേകോനശതക്രതുത്വേ
ശക്രാഭ്യസൂയാവിനിവൃത്തയേ യഃ.

75 യസ്മിൻ മഹീം ശാസതി വാണിനീനാം
നിദ്രാം വിഹാരാർദ്ധപഥേ ഗതാനാം
വാതോഽപി നാസ്രംസയദംശുകാനി
കോ ലംബയേദാഹരണായ ഹസ്തം.

76 പുത്രോ രഘുസ്തസ്യ പദം പ്രശാസ്തി
മഹാക്രതോർവിശ്വജിതഃ പ്രയോക്താ
ചതുർദ്ദിഗാവർജ്ജിതസംഭൃതാം യോ
മൃൽപാത്രശേഷാമകരോദ്വിഭൂതിം.

77 ആരൂഢമദ്രീനുദധീൻ പ്രതീർണ്ണം
ഭുജംഗമാനാം വസതിം പ്രവിഷ്ടം
ഊർദ്ധ്വം ഗതം യസ്യ ന ചാനുബന്ധി
യശഃ പരിച്ഛേത്തുമിയത്തയാലം.

78 അസൗ കുമാരസ്തമജോഽനുജാത–
സ്ത്രിവിഷ്ടപസ്യേവ പതിം ജയന്തഃ
ഗുർവ്വീം ധുരം യോ ഭുവനസ്യ പിത്രാ
ധുര്യേണ ദമ്യഃ സദൃശം ബിഭർത്തി.

69. എല്ലാ അവയവങ്ങളിലും കുറവം തീർന്നവനായ അദ്ദേഹത്തിൻെറ സമീപത്തു് എത്തിയതോടെ ആ കുമാരി ഇനി മററൊരാളുടെ അടുക്ക ലേക്കു പോകേണ്ടതില്ലെന്നു തീർച്ചയാക്കി. വണ്ടിൻനിര പൂത്തുനില്ക്കുന്ന തേന്മാവിൽ ചെന്നാൽപ്പിന്നെ മററൊരു വൃക്ഷത്തെ ആഗ്രഹിയ്ക്കാറില്ലല്ലോ.

70. ചന്ദ്രപ്രഭപൂണ്ട ഇന്ദുമതി അദ്ദേഹത്തിൽ മനസ്സിനെ അർപ്പിച്ചു കഴിഞ്ഞു എന്നു കണ്ടുമനസ്സിലാക്കിയിട്ടു്, കാര്യങ്ങൾ ക്രമത്തിൽ പറയാനറിവുള്ള സുനന്ദ വിസ്തരിച്ചു് ഇങ്ങനെ പറയുവാൻ തുടങ്ങി.

71. ഇക്ഷ്വാകുകുലത്തിൽ രാജാക്കന്മാരിൽ പ്രമുഖനായി ലക്ഷണങ്ങൾ തികഞ്ഞ കകുൽസ്ഥനെന്നൊരാൾ ഉണ്ടായിരുന്നു. അദ്ദേഹത്തിൽനിന്നാണു് മഹാശയന്മാരായ ഉത്തരകോസലരാജാക്കന്മാൎക്കു ശ്ലാഘനീയമായ കാകുൽസ്ഥനെന്ന പേർ കിട്ടിയതു്.

72. അദ്ദേഹം വലിയ കാളയുടെ രൂപമെടുത്ത ദേവേന്ദ്രൻെറ പുറത്തു കയറി ശിവനെപ്പോലെ യുദ്ധത്തിൽ അമ്പുകളെക്കൊണ്ടു അസുരസ്ത്രീകളുടെ കവിൾത്തടങ്ങളെ പത്തിക്കീററകന്നതാക്കിത്തീൎത്തു.

73. (അസുരവിജയാനന്തരം) ശ്രേഷ്ഠമായ തൻെറ യഥാൎത്ഥരൂപംതന്നെ അവലംബിച്ച ഇന്ദ്രൻെറ ഐരാവതത്തെത്തെളിച്ചുഴഞ്ഞ തോൾവളമേൽ (സ്വന്തം) തോൾവള മുട്ടിച്ചുകൊണ്ടു് അദ്ദേഹം അദ്ധാസനത്തിലിരിയ്ക്കുകയുംചെയ്തു.

74. അദ്ദേഹത്തിൻെറ വംശത്തിൽ വൎദ്ധിച്ച കീൎത്തിയോടുകൂടിയ, വംശത്തിനു ദീപമായ ദിലീപനെന്ന രാജാവു് ജനിച്ചു. അദ്ദേഹം ഇന്ദ്രൻെറ അസൂയ ഒഴിവാക്കാൻവേണ്ടി ഒന്നു കുറയെ നൂറുയാഗംചെയ്തുനിൎത്തി.

75. അദ്ദേഹം രാജ്യം ഭരിച്ചിരുന്ന കാലത്തു കളി കഴിഞ്ഞു മാൎഗ്ഗമദ്ധ്യത്തിൽ കിടന്നുറങ്ങിപ്പോയ നൎത്തകികളുടെ വസ്ത്രങ്ങൾ കാററുപോലും ചലിപ്പിച്ചിരുന്നില്ല. അതു് അഴിക്കുവാൻവേണ്ടി പിന്നെ ആരാണു് കൈ നീട്ടുക?

76. പുത്രനായ രഘുവാണു് (ഇപ്പോൾ) അദ്ദേഹത്തിൻെറ സ്ഥാനത്തു വാഴുന്നതു്. വിശ്വജിത്തെന്ന മഹായജ്ഞം അനുഷ്ഠിച്ച അദ്ദേഹം നാലു ദിക്കിൽനിന്നും സമ്പാദിച്ചുകൊണ്ടുവന്ന ധനത്തിൽ മൺപാത്രമേ ബാക്കിയുള്ളു എന്നാക്കി.

77. പൎവ്വതങ്ങളിൽ കയറിയതും സമുദ്രങ്ങളെ തരണംചെയ്തതും സർപ്പത്താന്മാരുടെ വാസസ്ഥലത്തിൽ (പാതാളത്തിൽ) ചെന്നതും മുകളിലോട്ടുയർന്നതും തുടർന്നുകൊണ്ടിരിക്കുന്നതുമായ അദ്ദേഹത്തിൻെറ കീൎത്തി ഇത്രയെന്നുകണക്കാക്കുവാൻ വയ്യ.

78. ദേവേന്ദ്രനു ജയന്തനെന്നപോലെ, അദ്ദേഹത്തിനു ജനിച്ച കുമാരനാണു് ഈ അജൻ. നവയുവാവായ ഇദ്ദേഹം ഭരണപരിചയം വന്ന അച്ഛനോടൊപ്പം ലോകത്തിൻെറ കനത്ത ഭാരം വഹിച്ചുകൊണ്ടിരിക്കുന്നു.

79 കുലേന കാന്ത്യാ വയസാ നവേന
ഗുണൈശ്ച തൈസ്തൈർവിനയപ്രധാനൈഃ
ത്വമാത്മനസ്തുല്യമമും വൃണീഷ്വ
രത്നം സമാഗച്ഛതു കാഞ്ചനേന.''
80 തതഃ സുനന്ദാവചനാവസാനേ
ലജ്ജാം തനൂകൃത്യ നരേന്ദ്രകന്യാ
ദൃഷ്ട്യാ പ്രസാദാമലയാ കുമാരം
പ്രത്യഗ്രഹീൽ സംവരണസ്രജേവ.
81 സാ യൂനി തസ്മിന്നഭിലാഷബന്ധം
ശശാക ശാലീനതയാ ന വക്തും
രോമാഞ്ചലക്ഷ്യേണ സ ഗാത്രയഷ്ടിം
ഭിത്ത്വാ നിരാക്രാമദരാളകേശ്യാഃ.
82 തഥാഗതായാം പരിഹാസപൂർവ്വം
സഖ്യാം സഖീ വേത്രഭൃദാബഭാഷേ
'ആര്യേ! വ്രജാമോഽന്യത'ഇത്യഥൈനാം
വധൂരസൂയാകുടിലം ദദർശ.
83 സാ ചൂർണ്ണഗൌരം രഘുനന്ദനസ്യ
ധാത്രീകരാഭ്യാം കരഭോപമോരുഃ
ആസഞ്ജയാമാസ യഥാപ്രദേശം
കണ്ഠേ ഗുണം മൂർത്തമിവാനുരാഗം.
84 തയാ സ്രജാ മംഗളപുഷ്പമയ്യാ
വിശാലവക്ഷസ്ഥലലംബയാ സഃ
അമംസ്ത കണ്ഠാർപ്പിതബാഹുപാശാം
വിദർഭരാജാവരജാം വരേണ്യഃ.
85 ''ശശിനമുപഗതേയം കൌമുദീ മേഘമുക്തം
ജലനിധിമനുരൂപം ജഹ്നുകന്യാവതീർണ്ണാ''
ഇതി സമഗുണയോഗപ്രീതയസ്തത്ര പൌരാഃ
ശ്രവണകടു നൃപാണാമേകവാക്യം വിവവ്രുഃ.
86 പ്രമുദിതവരപക്ഷമേകതസ്തൽ
ക്ഷിതിപതിമണ്ഡലമന്യതോ വിതാനം
ഉഷസി സര ഇവ പ്രഫുല്ലപത്മം
കുമുദവനപ്രതിപന്നനിദ്രമാസിൽ.

ഇതി ഷഷ്ഠഃ സർഗ്ഗഃ

## സപ്തമഃ സർഗ്ഗഃ

1 അഥോപയന്ത്രാ സദൃശേന യുക്താം
സ്കന്ദേന സാക്ഷാദിവ ദേവസേനാം
സ്വസാരമാദായ വിദർഭനാഥഃ
പുരപ്രവേശാഭിമുഖോ ബഭൂവ.

79. കുലംകൊണ്ടും സൌന്ദര്യംകൊണ്ടും നവയൌവ്വനംകൊണ്ടും വിനയം മുതലായ അതാതു ഗുണങ്ങളെക്കൊണ്ടും തനിയ്ക്കനുരൂപനായ ഇദ്ദേഹത്തെ നീ സ്വീകരിച്ചാലും. രത്നം സ്വർണ്ണത്തോടു ചേരട്ടെ.

80. സുനന്ദ പറഞ്ഞവസാനിപ്പിച്ചതോടെ രാജകുമാരി ലജ്ജയെ അല്പം കുറച്ചിട്ടു തെളിഞ്ഞു മിന്നുന്ന നോട്ടംകൊണ്ട്, വരണമാല്യംകൊണ്ടെന്ന പോലെ കുമാരനെ സ്വീകരിച്ചു.

81. അവൾ ശാലീനതകൊണ്ടു യുവാവായ അദ്ദേഹത്തിലുളവായ അഭിലാഷബന്ധത്തെ പറയുവാൻ ശക്തയായില്ല. അതു (അഭിലാഷബന്ധം), ചുരുണ്ട വാർകുന്തലുള്ള അവളുടെ ദേഹത്തെ പിളർന്നു രോമാഞ്ചരൂപത്തിൽ പുറത്തുചാടി.

82. സഖി ആ സ്ഥിതിയിൽ നില്ക്കുമ്പോൾ തോഴിയായ വേത്രവതി 'ആര്യേ ഇനി വേറൊരിടത്തേക്കു പോവാം' എന്നു കളിയാക്കിക്കൊണ്ടു പറഞ്ഞു. അപ്പോൾ കുമാരി ഇവളെ ഈർഷ്യയോടുകൂടി ഒളികണ്ണിട്ടു നോക്കി.

83. സുന്ദരിയായ അവൾ രഘുപുത്രന്റെ കഴുത്തിൽ മംഗളപൂർണ്ണം പുരണ്ടു മഞ്ഞനിറം പൂണ്ട മാലയെ മൂർത്തിമത്തായ അനുരാഗത്തെ എന്നപോലെ ധാത്രിയുടെ കൈകൾകൊണ്ടു ശരിയായ സ്ഥാനത്തു ചാർത്തിച്ചു.

84. വരണാർഹനായ അദ്ദേഹം, മംഗളപുഷ്പങ്ങൾകൊണ്ടു കെട്ടിയതും വിശാലമായ മാറിടത്തിൽ തൂങ്ങിക്കിടക്കുന്നതുമായ ആ മാലകൊണ്ടു വൈദർഭന്റെ സഹോദരി (തന്റെ) കഴുത്തിൽ കൈവല്ലിയണച്ചതായി വിചാരിച്ചു.

85. ''വെണ്ണിലാവു കാർമേഘങ്ങളൊഴിഞ്ഞ പൂർണ്ണചന്ദ്രനെ പ്രാപിച്ചിരിക്കുന്നു. ഗംഗ അനുരൂപമായ സമുദ്രത്തെ പ്രാപിച്ചിരിക്കുന്നു'' എന്നിങ്ങനെ തുല്യഗുണമുള്ള ആ രണ്ടു പേരുടേയും യോജിപ്പിൽ സന്തോഷിച്ച പൌരന്മാർ രാജാക്കന്മാരുടെ ചെവികൾക്ക് അസഹ്യമായ ഒരേ വാക്യം ഉൽഘോഷിച്ചു.

86. ഒരു ഭാഗത്തു സന്തുഷ്ടരായ വരപക്ഷക്കാരോടുകൂടിയതും മറേറ ഭാഗത്തു ശൂന്യവുമായ ആ രാജസദസ്സ്, പ്രഭാതത്തിൽ വികസിച്ച താമരപ്പൂക്കളോടും കൂമ്പിയുറങ്ങിയ ആമ്പലുകളോടുംകൂടിയ സരസ്സുപോലായിത്തീർന്നു.

ആറാം സർഗ്ഗം കഴിഞ്ഞു

## ഏഴാം സർഗ്ഗം

1. അതിനുശേഷം വിദർഭരാജാവു, സുബ്രഹ്മണ്യനോടു ചേർന്ന സാക്ഷാൽ ദേവസേനയെ എന്നപോലെ അനുരൂപനായ വരനോടു കൂടിച്ചേർന്ന സഹോദരിയെ കൂട്ടിക്കൊണ്ടു പുരത്തിൽ പ്രവേശിക്കുവാൻ ഒരുങ്ങി.

2 സേനാനിവേശാൻ പൃഥിവീക്ഷിതോഽപി
ജഗ്മുർവിഭാതഗ്രഹമന്ദഭാസഃ
ഭോജ്യാം പ്രതി വ്യർത്ഥമനോരഥത്വാ-
ദ്രൂപേഷു വേഷേഷു ച സാഭ്യസൂയാഃ.
3 സാന്നിധ്യയോഗാൽ കില തത്ര ശച്യാഃ
സ്വയംവരക്ഷോഭകൃതാമഭാവഃ
കാകുൽസ്ഥമുദ്ദിശ്യ സമത്സരോഽപി
ശശാമ തേന ക്ഷിതിപാലലോകഃ.
4 താവൽ പ്രകീർണ്ണാഭിനവോപചാര-
മിന്ദ്രായുധദ്യോതിതതോരണാങ്കം
വരഃ സ വധ്വാ സഹ രാജമാർഗ്ഗം
പ്രാപ ധ്വജച്ഛായനിവാരിതോഷ്ണം.
5 തതസ്തദാലോകനതൽപരാണാം
സൌധേഷു ചാമീകരജാലവത്സു
ബഭൂവുരിത്ഥം പുരസുന്ദരീണാം
ത്യക്താന്യകാര്യാണി വിചേഷ്ടിതാനി.
6 ആലോകമാർഗ്ഗം സഹസാ വ്രജന്ത്യാ
കയാചിദുദ്വേഷ്ടനവാന്തമാല്യഃ
ബന്ധും ന സംഭാവിത ഏവ താവൽ
കരേണ രുദ്ധോഽപി ച കേശപാശഃ.
7 പ്രസാധികാലംബിതമഗ്രപാദ-
മാക്ഷിപ്യ കാചിദ് ദ്രവരാഗമേവ
ഉത്സൃഷ്ടലീലാഗതിരാ ഗവാക്ഷാ-
ദലക്തകാങ്കാം പദവീം തതാന.
8 വിലോചനം ദക്ഷിണമഞ്ജനേന
സംഭാവ്യ തദ്വഞ്ചിതവാമനേത്രാ
തഥൈവ വാതായനസന്നികർഷം
യയൌ ശലാകാമപരാ വഹന്തീ.
9 ജാലാന്തരപ്രേഷിതദൃഷ്ടിരന്യാ
പ്രസ്ഥാനഭിന്നാം ന ബബന്ധ നീവീം
നാഭിപ്രവിഷ്ടാഭരണപ്രഭേണ
ഹസ്തേന തസ്ഥാവവലംബ്യ വാസഃ.
10 അർദ്ധാഞ്ചിതാ സത്വരമുത്ഥിതായാഃ
പദേ പദേ ദുർന്നിമിതേ ഗളന്തീ
കസ്യാശ്ചിദാസീദ്രശനാ തദാനീ-
മംഗുഷ്ഠമൂലാർപ്പിതസൂത്രശേഷാ.
11 താസാം മുഖൈരാസവഗന്ധഗർഭൈർ-
വ്യാപ്താന്തരാഃ സാന്ദ്രകുതൂഹലാനാം
വിലോലനേത്രഭ്രമരൈർഗ്ഗവാക്ഷാഃ
സഹസ്രപത്രാഭരണാ ഇവാസൻ.

2. ഭൂപാലകന്മാരും പ്രഭാതത്തിലെ ഗ്രഹങ്ങളെപ്പോലെ പ്രകാശം കുറഞ്ഞു ഭോജരാജകന്യകയെച്ചൊല്ലിയുള്ള അഭിലാഷം വെറുതെയായതുകൊണ്ടു (അവരവരുടെ) രൂപങ്ങളിലും വേഷങ്ങളിലും വെറുപ്പുപൂണ്ടു തങ്ങളുടെ സേനാനിവേശങ്ങളിലേക്കു പോയി.

3. അവിടെ ശചീദേവിയുടെ സാന്നിധ്യമുണ്ടായിരുന്നതിനാലാണു പോൽ വിവാഹത്തിനു വിഘ്നമുണ്ടാക്കുന്നവർ ഉണ്ടായില്ല. കാകൽസ്ഥനോടു മത്സരബുദ്ധിയുള്ളവരായിരുന്നുവെങ്കിലും രാജാക്കന്മാർ അതുനിമിത്തം (ശചിയുടെ സാന്നിധ്യംനിമിത്തം) ശാന്തന്മാരായി.

4. അപ്പോൾ ആ വരൻ വധൂസമേതം പുതിയ ഉപചാരങ്ങൾ നിറന്നിട്ടുള്ളതും മഴവില്ലുപോലെ ശോഭിക്കുന്ന തോരണങ്ങളോടുകൂടിയതും കൊടിക്കൂറകളുടെ നിഴലുകളാൽ ചൂടു തടുക്കപ്പെട്ടതുമായ രാജവീഥിയെ പ്രാപിച്ചു.

5. അപ്പോൾ സ്വർണ്ണമയമായ ജനലുകളോടുകൂടിയ മാളികകളിൽ അദ്ദേഹത്തെ കാണുവാൻ തിടുക്കപ്പെട്ടു മററു പ്രവൃത്തികളെല്ലാം ഉപേക്ഷിച്ച പുരസ്ത്രീകളുടെയിടയിൽ ഇപ്രകാരമുള്ള പ്രവൃത്തികൾ ഉളവായി.

6. കാണ്മാനുള്ള വഴിയിലേക്കു വേഗത്തിൽ പോകുന്ന ഒരു സ്ത്രീ കെട്ടഴിഞ്ഞു മാല താഴെ വീണുപോയ തലമുടി കൈകൊണ്ടു ഒതുക്കിപ്പിടിച്ചുവെങ്കിലും അതപ്പോൾ കെട്ടിവെയ്ക്കാനുള്ള വിചാരംപോലും അവൾക്കുണ്ടായില്ല.

7. ഒരുവൾ, അണിയിക്കുന്ന തോഴി പിടിച്ചിരുന്ന മുൻകാലടി, അരക്കുചാറയഞ്ഞിരിക്കെത്തന്നെ വലിച്ചെടുത്തു സലീലഗമനം ഉപേക്ഷിച്ചു ജനാലവരെയുള്ള മാർഗ്ഗത്തെ അരക്കുചാറു പതിഞ്ഞതാക്കിത്തീർത്തു.

8. മററൊരു സ്ത്രീ വലത്തേക്കണ്ണിൽ മഷിയെഴുതി ഇടത്തേക്കണ്ണിൽ അതെഴുതാതെ അതേപടി മഷിക്കോലും ഏന്തിക്കൊണ്ടു ജനലിന്റെ സമീപത്തേക്കു പോയി.

9. ജനൽപ്പഴുതിലൂടെ കണ്ണുകളയച്ച മററൊരുവൾ പുറപ്പെട്ട സമയത്തു കെട്ടഴിഞ്ഞ മടിക്കുത്തു ബന്ധിച്ചില്ല. ആഭരണത്തിന്റെ (വളയുടെ) ശോഭ നാഭിയിൽ തട്ടുമാറു കൈകൊണ്ടു വസ്ത്രം പിടിച്ചുനിന്നു.

10. പെട്ടെന്നു് എഴുന്നേററ മററൊരുവളുടെ പകുതി കോർത്ത അരഞ്ഞാൺ ഓരോ അടിവെപ്പിലും (മണികൾ) ഊരിയൂരിവീണിട്ടു് അപ്പോൾ (ജനാലയ്ക്കലെത്തിയപ്പോഴേക്കു്) പെരുവിരലിന്റെ കടയ്ക്കൽ കെട്ടിയ ചരടുമാത്രം അവശേഷിച്ചു.

11. കുതൂഹലം വർദ്ധിച്ചിട്ടുള്ള അവരുടെ, ആസവത്തിന്റെ വാസനയുള്ളവയും ചലിക്കുന്ന വണ്ടുകളെപ്പോലുള്ള കണ്ണുകളോടുകൂടിയവയുമായ മുഖങ്ങളെക്കൊണ്ടു പഴുതടഞ്ഞ ജനലുകൾ, താമരപ്പൂക്കളെക്കൊണ്ടലങ്കരിച്ചപോലെയായിത്തീർന്നു.

12 തം രാഘവം ദൃഷ്ടിഭിരാപിബന്ത്യോ
നാര്യോ ന ജഗ്മുർവ്വിഷയാന്തരാണി
തഥാ ഹി ശേഷേന്ദ്രിയവൃത്തിരാസാം
സർവാത്മനാ ചക്ഷുരിവ പ്രവിഷ്ടം.
13 ''സ്ഥാനേ വൃതാ ഭൂപതിഭിഃ പരോക്ഷൈഃ
സ്വയംവരം സാധുമമംസ്ത ഭോജ്യാ
പത്മേവ നാരായണമന്യഥാസൗ
ലഭേത കാന്തം കഥമാത്മതുല്യം.
14 പരസ്പരേണ സ്പൃഹണീയശോഭം
ന ചേദിദം ദ്വന്ദ്വമയോജയിഷ്യൽ
അസ്മിൻ ദ്വയേ രൂപവിധാനയത്നഃ
പത്യുഃ പ്രജാനാം വിതഥോഽഭവിഷ്യൽ.
15 രതിസ്മരൗ നൂനമിമാവഭൂതാം
രാജ്ഞാം സഹസ്രേഷു തഥാഹി ബാലാ
ഗതേയമാത്മപ്രതിരൂപമേവ
മനോ ഹി ജന്മാന്തരസംഗതിജ്ഞം''.
16 ഇത്യുൽഗതാഃ പൗരവധൂമുഖേഭ്യഃ
ശൃണ്വൻ കഥാഃ ശ്രോത്രസുഖാഃ കുമാരഃ
ഉദ്ഭാസിതം മംഗളസംവിധാഭിഃ
സംബന്ധിനഃ സത്മ സമാസസാദ.
17 തതോഽവതീര്യാശു കരേണുകായാഃ
സ കാമരൂപേശ്വരദത്തഹസ്തഃ
വൈദർഭനിർദ്ദിഷ്ടമഥോ വിവേശ
നാരീമനാംസീവ ചതുഷ്കമന്തഃ.
18 മഹാർഹസിംഹാസനസംസ്ഥിതോഽസൗ
സരത്നമർഘ്യം മധുപർക്കമിശ്രം
ഭോജോപനീതം ച ദുകൂലയുഗ്മം
ജഗ്രാഹ സാർധം വനിതാകടാക്ഷൈഃ.
19 ദുകൂലവാസാഃ സ വധൂസമീപം
നിന്യേ വിനീതൈരവരോധരക്ഷൈഃ
വേലാസകാശം സ്ഫുടഫേനരാജിർ-
നവൈരുദന്വാനിവ ചന്ദ്രപാദൈഃ.
20 തത്രാർച്ചിതോ ഭോജപതേഃ പുരോധാ
ഹുത്വാഗ്നിമാജ്യാദിഭിരഗ്നികല്പഃ
തമേവ ചാധായ വിവാഹസാക്ഷ്യേ
വധൂവരൗ സംഗമയാഞ്ചകാര.
21 ഹസ്തേന ഹസ്തം പരിഗൃഹ്യ വധ്വാഃ
സ രാജസൂനുഃ സുതരാം ബഭാസേ
അനന്തരാശോകലതാപ്രവാളം
പ്രാപ്യേവ ചൂതഃ പ്രതിപല്ലവേന.

12. അജനെ കണ്ണുകൾകൊണ്ടു നുകരുന്ന ആ സ്ത്രീകൾ മററു കാര്യങ്ങളൊന്നും അറിഞ്ഞതേയില്ല. ഇവരുടെ മററിന്ദ്രിയപ്രവൃത്തികളെല്ലാംകൂടി ചക്ഷുരിന്ദ്രിയത്തിൽ പ്രവേശിച്ചുപോയയോ എന്നു തോന്നി.

13. ''നേരിട്ടുകാണാതെ രാജാക്കന്മാരാൽ (ദൂതൻവഴി) വരിക്കപ്പെട്ട ഭോജകന്യക സ്വയംവരമാണ് നല്ലതെന്നു കരുതിയതു നന്നായി. അല്ലെങ്കിൽ ലക്ഷ്മിക്കു വിഷ്ണുവിനെ എന്നപോലെ ഇവൾക്കു അനുരൂപനായ ഭർത്താവിനെ എങ്ങനെ ലഭിക്കും?

14. കൊതിയ്ക്കത്തക്ക ഭംഗിയുള്ള ഈ രണ്ടുപേരെ അന്യോന്യം കൂട്ടിച്ചേർത്തില്ലായിരുന്നുവെങ്കിൽ ഈ രണ്ടുപേരിൽ സൌന്ദര്യമുണ്ടാക്കുവാൻ ബ്രഹ്മാവു ചെയ്ത ശ്രമം വെറുതെയായിപ്പോയേനേ.

15. ഇവർ തീർച്ചയായിട്ടും രതിയും സ്മരനുമായിരുന്നു. അതുകൊണ്ടാണ് ഈ ബാലിക ആയിരമായിരം രാജാക്കന്മാരുടെ ഇടയിൽനിന്നും തനിക്കനുരൂപനായ ഇദ്ദേഹത്തെ പ്രാപിച്ചതു്. മനസ്സ് പൂർവ്വജന്മബന്ധങ്ങളെ അറിയുന്നതാണല്ലോ.''

16. ഇപ്രകാരം പുരസ്ത്രീകളുടെ മുഖത്തുനിന്നു പുറപ്പെടുന്ന ശ്രവണമധുരങ്ങളായ സംഭാഷണങ്ങൾ കേട്ടുംകൊണ്ടു കുമാരൻ മംഗളവസ്തുക്കൾകൊണ്ടു പ്രകാശമാനമാക്കിയ ബന്ധുഗൃഹത്തിൽ എത്തിച്ചേർന്നു.

17. പിന്നീട് അദ്ദേഹം പിടിയാനപ്പുറത്തുനിന്നു വേഗത്തിൽ ഇറങ്ങിയിട്ടു കാമരൂപേശ്വരന്റെ കയ്യും പിടിച്ചുകൊണ്ടു വിദർഭനാഥനാൽ നിർദ്ദേശിക്കപ്പെട്ട അകത്തെ നാലുകെട്ടിലേയ്ക്കു സ്ത്രീകളുടെ മനസ്സിലേയ്ക്കെന്നപോലെ പ്രവേശിച്ചു.

18. അദ്ദേഹം മഹാർഹമായ സിംഹാസനത്തിലിരുന്നു ഭോജരാജാവിനാൽ സമർപ്പിക്കപ്പെട്ട, രത്നവും മധുപർക്കവും അർഘ്യവും രണ്ടു വെളുത്ത പട്ടുമെല്ലാം സ്ത്രീകളുടെ കടാക്ഷങ്ങളോടുകൂടി സ്വീകരിച്ചു.

19. വെള്ളപ്പട്ടുടുത്ത അദ്ദേഹം വിനീതരായ അന്തഃപുരം കാവൽക്കാരാൽ വധുവിന്റെ അരികിലേക്കു്, തെളിഞ്ഞ നുരപ്പരപ്പോടുകൂടിയ സമുദ്രം പുതിയ ചന്ദ്രരശ്മികളാൽ കരയുടെ അടുത്തേയ്ക്കെന്നപോലെ നയിക്കപ്പെട്ടു.

20. അവിടെ പൂജ്യനും അഗ്നിതുല്യനുമായ ഭോജരാജാവിന്റെ പുരോഹിതൻ നെയ്യു മുതലായവ അഗ്നിയിൽ ഹോമിച്ചതിനുശേഷം ആ അഗ്നിയെത്തന്നെ വിവാഹസാക്ഷിയാക്കിക്കൊണ്ടു വധൂവരന്മാരെ യോജിപ്പിച്ചു.

21. വധുവിന്റെ കയ്യിനെ (തന്റെ) കൈകൊണ്ടു ഗ്രഹിച്ച ആ രാജകുമാരൻ സമീപത്തുനില്ക്കുന്ന അശോകവള്ളിയുടെ തളിരിനെ (തന്റെ) എതിർത്തളിർകൊണ്ടു പ്രാപിച്ച തേന്മാവെന്നപോലെ ഏററവും ശോഭിച്ചു.

22 ആസീദ്വരഃ കണ്ടകിതപ്രകോഷ്ഠഃ
സ്വിന്നാംഗുലിഃ സംവവൃതേ കുമാരീ
തസ്മിൻ ദ്വയേ തൽക്ഷണമാത്മവൃത്തിഃ
സമം വിഭക്തേവ മനോഭവേന.
23 തയോരപാംഗപ്രവിസാരിതാനി
ക്രിയാസമാപത്തിനിവർത്തിതാനി
ഹ്രീയന്ത്രണാമാനശിരേ മനോജ്ഞാ-
മന്യോന്യലോലാനി വിലോചനാനി.
24 പ്രദക്ഷിണപ്രക്രമണാൽ കൃശാനോ-
രുദർച്ചിഷസ്തന്മിഥുനം ചകാശേ
മേരോരുപാന്തേഷ്വിവ വർത്തമാന-
മന്യോന്യസംസക്തമഹസ്ത്രിയാമം.
25 നിതംബഗുർവീ ഗുരുണാ പ്രയുക്താ
വധൂർവ്വിധാതൃപ്രതിമേന തേന
ചകാര സാ മത്തചകോരനേത്രാ
ലജ്ജാവതീ ലാജവിസർഗ്ഗമഗ്നൗ.
26 ഹവിഃശമീപല്ലവലാജഗന്ധീ
പുണ്യഃ കൃശാനോരുദിയായ ധൂമഃ
കപോലസംസർപ്പിശിഖഃ സ തസ്യാ
മുഹൂർത്തകർണ്ണോൽപലതാം പ്രപേദേ.
27 തദഞ്ജനക്ലേദസമാകുലാക്ഷം
പ്രമ്ലാനബീജാങ്കുരകർണ്ണപൂരം
വധൂമുഖം പാടലഗണ്ഡലേഖ-
മാചാരധൂമഗ്രഹണാൽ ബഭൂവ.
28 തൗ സ്നാതകൈർബ്ബന്ധുമതാ ച രാജ്ഞാ
പുരന്ധ്രിഭിശ്ച ക്രമശഃ പ്രയുക്തം
കന്യാകുമാരൗ കനകാസനസ്ഥാ-
വാർദ്രാക്ഷതാരോപണമന്വഭൂതാം.
29 ഇതി സ്വസുർഭോജകുലപ്രദീപഃ
സമ്പാദ്യ പാണിഗ്രഹണം സ രാജാ
മഹീപതീനാം പൃഥഗർഹണാർത്ഥം
സമാദിദേശാധികൃതാനധിശ്രീഃ.
30 ലിംഗൈർമുദഃ സംവൃതവിക്രിയാസ്തേ
ഹ്രദാഃ പ്രസന്നാ ഇവ ഗൂഢനക്രാഃ
വൈദർഭമാമന്ത്ര്യ യയുസ്തദീയാം
പ്രത്യർപ്പ്യ പൂജാമുപദാച്ഛലേന.
31 സ രാജലോകഃ കൃതപൂർവ്വസംവി-
ദാരംഭസിദ്ധൗ സമയോപലഭ്യം
ആദാസ്യമാനഃ പ്രമദാമിഷം ത-
ദാവൃത്യ പന്ഥാനമജസ്യ തസ്ഥൗ,

22. വരൻ കൈത്തണ്ടയിൽ രോമാഞ്ചംകൊണ്ടു. കുമാരി വിരലുകളിൽ വിയർപ്പു പൂണ്ടു. ആ സമയത്തു് ആ രണ്ടുപേരിൽ കാമദേവനാൽ തൻെറ പ്രവൃത്തി സമമായി ഭാഗിക്കപ്പെട്ടതുപോലായി.

23. പരസ്പരം കൊതിപൂണ്ടു കുതിക്കുന്ന അവരുടെ നോട്ടങ്ങൾ കട ക്കണ്ണിലൂടെ നീട്ടിയും തമ്മിൽ ചേരുമ്പോൾ പിന്തിരിക്കപ്പെട്ടും മനോ ഹരമായ ലജ്ജാസങ്കോചം അനുഭവിച്ചു.

24. ആ വധൂവരന്മാർ കത്തിജ്ജ്വലിക്കുന്ന അഗ്നിയെ പ്രദക്ഷിണം വെക്കുമ്പോൾ മഹാമേരുപർവ്വതത്തിൻെറ പാർശ്വങ്ങളിൽ പരസ്പരം തൊട്ടുരുമ്മി ചുററി നടക്കുന്ന രാപ്പകലുകളെന്നപോലെ ശോഭിച്ചു.

25. കനത്ത നിതംബത്തോടും മദിച്ച ചകോരത്തിൻേറതുപോലുള്ള കണ്ണുകളോടുംകൂടിയ ആ വധു ലജ്ജയോടുകൂടി ബ്രഹ്മാവിനു സമനായ ആ ഗുരുവിൻെറ നിർദ്ദേശമനുസരിച്ചു് അഗ്നിയിൽ മലർ അർപ്പിച്ചു.

26. നെയ്യ്, ശമീവൃക്ഷത്തളിർ, മലർ എന്നിവയുടെ വാസന പൂണ്ടു പുണ്യമായ പുക അഗ്നിയിൽനിന്നുയർന്നു. (അവളുടെ) കവിൾത്തടങ്ങളിൽ തട്ടിയ അതു് അവൾക്കു് അല്പനേരത്തേക്കു കർണ്ണോൽപ്പലമായിച്ചമഞ്ഞു.

27. ആചാരത്തിനനുസരിച്ചുള്ള പുകകൊള്ളലാൽ ആ വധുവിൻെറ മുഖം മിഷിയലിഞ്ഞു കലങ്ങിയ കണ്ണുകളോടും വാടിയ ബീജാങ്കുരാവതംസ ത്തോടും തുടുത്ത കവിൾത്തടങ്ങളോടും കൂടിയതായിത്തീർന്നു.

28. ആ വധൂവരന്മാർ സ്വർണ്ണസിംഹാസനത്തിലിരുന്നിട്ടു്, സ്നാതകന്മാർ, ബന്ധുക്കൾ, രാജാവു്, കുടുംബിനിമാർ, എന്നിവർ ക്രമപ്രകാരം അക്ഷതം (മഞ്ഞൾവെള്ളത്തിൽ കുതിർത്ത അരി) ശിരസ്സിൽ ഇടുന്നതേററു.

29. ഭോജരാജവംശത്തിനു ദീപമായി വളരെയധികം സമ്പത്തോടുകൂടി യ ആ രാജാവു് ഇപ്രകാരം സഹോദരിയുടെ വിവാഹം നടത്തിയതിനു ശേഷം രാജാക്കന്മാരെ പ്രത്യേകം സൽക്കരിപ്പാനായി ഉദ്യോഗസ്ഥന്മാരെ നിയോഗിച്ചു.

30. ഒളിവിൽ മുതലകളുള്ള തെളിഞ്ഞ കയങ്ങളെന്നപോലെ അവർ സന്തോഷനാട്യങ്ങളെക്കൊണ്ടു അകമേയുള്ള വിരോധം മറച്ചുവെച്ചു വിദർഭ രാജാവിൻെറ സൽക്കാരത്തെ ഉപഹാരവ്യാജേന തിരിച്ചുകൊടുത്തു വൈദർഭ നോടു വിടവാങ്ങി പോയി.

31. ഉദ്ദേശ്യം സാധിക്കുവാൻ മുൻകൂട്ടിത്തന്നെ ഏർപ്പാടുകൾചെയ്തിട്ടു് ആ രാജസമൂഹം ആ സ്ത്രീയാകുന്ന ഇര തക്കത്തിൽ തട്ടിയെടുക്കാൻ കരുതി ക്കൊണ്ടു് അജൻെറ വഴി തടഞ്ഞുനിന്നു.

32 ഭർത്താപി താവൽ ക്രഥകൈശികാനാ-
മനുഷ്ഠിതാനന്തരജാവിവാഹഃ
സത്ത്വാനുരൂപാഹരണീകൃതശ്രീഃ
പ്രാസ്ഥാപയദ്രാഘവമന്വഗാച്ച.
33 തിസ്രസ്ത്രിലോകപ്രഥിതേന സാർദ്ധ-
മജേന മാർഗ്ഗേ വസതീരുഷിത്വാ
തസ്മാദപാവർത്തത കുണ്ഡിനേശഃ
പർവാത്യയേ സോമ ഇവോഷ്ണരശ്മേഃ.
34 പ്രമന്യവഃ പ്രാഗപി കോസലേന്ദ്രേ
പ്രത്യേകമാത്തസ്വതയാ ബഭൂവുഃ
അതോ നൃപാശ്ചക്ഷമിരേ സമേതാഃ
സ്ത്രീരത്നലാഭം ന തദാത്മജസ്യ.
35 തമുദ്വഹന്തം പഥി ഭോജകന്യാം
രുരോധ രാജന്യഗണഃ സ ദൃപ്തഃ
ബലിപ്രദിഷ്ടാം ശ്രിയമാദദാനം
ത്രൈവിക്രമം പാദമിവേന്ദ്രശത്രുഃ.
36 തസ്യാഃ സ രക്ഷാർത്ഥമനല്പയോധ-
മാദിശ്യ പിത്ര്യം സചിവം കുമാരഃ
പ്രത്യഗ്രഹീൽ പാർത്ഥിവവാഹിനീം താം
ഭാഗീരഥീം ശോണ ഇവോത്തരംഗഃ.
37 പത്തിഃ പദാതിം രഥിനം രഥേശ-
സ്തുരംഗസാദീ തുരഗാധിരൂഢം
യന്താ ഗജസ്യാഭ്യപതൽ ഗജസ്ഥം
തുല്യപ്രതിദ്വന്ദ്വി ബഭൂവ യുദ്ധം.
38 നദത്സു തൂര്യേഷ്വവിഭാവ്യവാചോ
നോദീരയന്തി സ്മ കുലോപദേശാൻ
ബാണാക്ഷരൈരേവ പരസ്പരസ്യ
നാമോർജ്ജിതം ചാപഭൃതഃ ശശംസുഃ.
39 ഉത്ഥാപിതഃ സംയതി രേണുരശ്വൈഃ
സാന്ദ്രീകൃതഃ സ്യന്ദനവംശചക്രൈഃ
വിസ്താരിതഃ കുഞ്ജരകർണ്ണതാളൈർ-
നേത്രക്രമേണോപരുരോധ സൂര്യം.
40 മത്സ്യധ്വജാ വായുവശാദ്വിദീർണ്ണൈർ-
മുഖൈഃ പ്രവൃദ്ധധ്വജിനീരജാംസി
ബഭുഃ പിബന്തഃ പരമാർത്ഥമത്സ്യാഃ
പര്യാവിലാനീവ നവോദകാനി.
41 രഥോ രഥാംഗധ്വനിനാ വിജജ്ഞേ
വിലോലഘണ്ടാകണിതേന നാഗഃ
സ്വഭർത്തൃനാമഗ്രഹണാൽ ബഭൂവ
സാന്ദ്രേ രജസ്യാത്മപരാവബോധഃ.

32. അതേ സമയത്തു വിദർഭരാജാവും സഹോദരിയുടെ വിവാഹം നടത്തിച്ചു തന്റെ പദവിയ്ക്കൊത്തവണ്ണം സ്ത്രീധനമായി സമ്പത്തും നൽകി അജനെ പുറപ്പെടുവിച്ചു. അനുഗമിക്കുകയുംചെയ്തു.

33. വിദർഭാധിപതി മൂന്നുലോകത്തിലും കീർത്തികേട്ട അജനോടുകൂടി വഴിയിൽ മൂന്നു രാത്രികൾ ഒപ്പം വസിച്ചതിനുശേഷം വാവു കഴിഞ്ഞാൽ ചന്ദ്രൻ സൂര്യനെയെന്നപോലെ, അദ്ദേഹത്തെ വിട്ടുപിരിഞ്ഞു പോയി.

34. രാജാക്കന്മാർ മുമ്പുതന്നെ (ജൈത്രയാത്രയിൽ) സമ്പത്തു പിടിച്ചെടുത്തതുകൊണ്ടു കോസലാധിപന്റെനേരെ പ്രത്യേകം വിദ്വേഷമുള്ളവരായിരുന്നു. ആകയാൽ ഒന്നിച്ചുചേർന്ന അവർ അദ്ദേഹത്തിന്റെ പുത്രനു സ്ത്രീരത്നം കിട്ടിയതിനെ സഹിച്ചില്ല.

35. ഡംഭികളായ ആ രാജസമൂഹം ഭോജകുമാരിയെ കൊണ്ടുപോകുന്ന അദ്ദേഹത്തെ, മഹാബലിദാനംചെയ്ത സമ്പത്തു് അളന്നു വാങ്ങുന്ന വിഷ്ണുവിന്റെ പാദത്തെ പ്രഹ്ളാദൻ എന്നപോലെ വഴിയ്ക്കുവെച്ചു തടഞ്ഞു.

36. ആ രാജകുമാരൻ അവളെ രക്ഷിയ്ക്കുന്നതിനായി അച്ഛന്റെ ഒരു മന്ത്രിയെ കുറെ പടയാളികളോടുകൂടി ഏൾപ്പെടുത്തിയിട്ടു്, ഓളങ്ങൾ തല്ലുന്ന ശോണനദം ഗംഗാനദിയെ എന്നപോലെ ആ രാജസമൂഹത്തെ ചെറുത്തുചെന്നു.

37. കാലാൾ കാലാൾപ്പടയേയും തേരാളി തേരാളിയേയും കുതിരപ്പടയാളി കുതിരപ്പടയാളിയേയും ആനപ്പടയാളി ആനപ്പടയാളിയേയും എതിരിട്ടുചെന്നു. ഇങ്ങിനെ കിടയൊത്ത യുദ്ധംനടന്നു.

38. പെരുമ്പറ മുഴങ്ങിക്കൊണ്ടിരിക്കുന്നതിനാൽ വാക്കുകളെ വ്യക്തമായി മനസ്സിലാക്കുവാൻ വയ്യായ്കയാൽ വില്ലാളികൾ കുലനാമങ്ങളെ പറയുകയല്ലചെയ്തതു്, അമ്പിന്മേലുള്ള അക്ഷരങ്ങൾകൊണ്ടുതന്നെ ഊർജ്ജിതമായ പേർ തമ്മിൽ ത്തമ്മിൽ പറഞ്ഞു,

39. യുദ്ധത്തിൽ കുതിരകളാൽ ഉയർത്തപ്പെട്ട പൊടി തേരിന്റെ ചക്രങ്ങളാൽ ത്തൂർമ വരുത്തപ്പെട്ടു് ആനകളുടെ ചെവിയാട്ടങ്ങളാൽ പൊങ്ങിപ്പരന്നു വിതാനവസ്ത്രംപോലെ സൂര്യനെ മറച്ചു.

40. മത്സ്യാകൃതിയുള്ള കൊടികൾ കാററത്തു തുറന്ന മുഖങ്ങളെക്കൊണ്ടു, യഥാർത്ഥ മത്സ്യങ്ങൾ കലങ്ങിമറിഞ്ഞ പുതുവെള്ളത്തെ എന്നപോലെ സൈന്യങ്ങളുയർത്തി പൊടിപടലത്തെ കുടിയ്ക്കുന്നവയായി ശോഭിച്ചു.

41. പൊടി തിങ്ങിപ്പരന്നപ്പോൾ തേർച്ചക്രത്തിന്റെ ശബ്ദംകൊണ്ടു തേരിനേയും ആടുന്ന മണികളുടെ ശബ്ദംകൊണ്ടു ആനയേയും തിരിച്ചറിഞ്ഞു. സ്വാമിയുടെ പേരു പറഞ്ഞാണു് ശത്രുക്കളെയും മിത്രങ്ങളെയും മനസ്സിലാക്കിയതു്.

42 ആവൃണ്വതോ ലോചനമാർഗമാജൌ
രജോഽന്ധകാരസ്യ വിജൃംഭിതസ്യ
ശസ്ത്രക്ഷതാശ്വദ്വിപവീരജന്മാ
ബാലാരുണോഽഭൂദ്രുധിരപ്രവാഹഃ.

43 സ ച്ഛിന്നമൂലഃ ക്ഷതജേന രേണു-
സ്തസ്യോപരിഷ്ടാൽ പവനാവധൂതഃ
അംഗാരശേഷസ്യ ഹുതാശനസ്യ
പൂർവ്വോത്ഥിതോ ധൂമ ഇവാബഭാസേ.

44 പ്രഹാരമൂർച്ഛാപഗമേ രഥസ്ഥാ
യന്തൃൻ്നുപാലഭ്യ നിവർത്തിതാശ്വാൻ
യൈഃ സാദിതാ ലക്ഷിതപൂർവ്വകേതൂം-
സ്താനേവ സാമർഷതയാ നിജഘ്നുഃ.

45 അപ്യർദ്ധമാർഗ്ഗേ പരബാണലൂനാ
ധനുർഭൃതാം ഹസ്തവതാം പൃഷൽകാഃ
സംപ്രാപുരേവാത്മജവാനുവൃത്ത്യാ
പൂർവ്വാർദ്ധഭാഗൈഃ ഫലിഭിഃ ശരവ്യം.

46 ആധോരണാനാം ഗജസന്നിപാതേ
ശിരാംസി ചക്രൈർന്നിശിതൈഃ ക്ഷുരാഗ്രൈഃ
ഹൃതാന്യപി ശ്യേനനഖാഗ്രകോടി-
വ്യാസക്തകേശാനി ചിരേണ പേതുഃ.

47 പൂർവ്വം പ്രഹർത്താ ന ജഘാന ഭൂയഃ
പ്രതിപ്രഹാരാക്ഷമമശ്വസാദീ
തുരംഗമസ്കന്ധനിഷണ്ണദേഹം
പ്രത്യാശ്വസന്തം രിപുമാചകാങ്ക്ഷ.

48 തനുത്യജാം വർമ്മഭൃതാം വികോശൈർ-
ബൃഹത്സു ദന്തേഷ്വസിഭിഃ പതത്ഭിഃ
ഉദ്യന്തമഗ്നിം ശമയാംബഭൂവുർ-
ഗ്ഗജാവിവിഗ്നാഃ കരശീകരേണ.

49 ശിലീമുഖോൽകൃത്തശിരഃഫലാഢ്യാ
ച്യുതൈഃ ശിരസ്ത്രൈശ്ചഷകോത്തരേവ
രണക്ഷിതിഃ ശോണിതമദ്യകല്യാ
രരാജ മൃത്യോരിവ പാനഭൂമിഃ.

50 ഉപാന്തയോർന്നിഷ്കുഷിതം വിഹംഗൈ-
രാക്ഷിപ്യ തേഭ്യഃ പിശിതപ്രിയാപി
കേയൂരകോടിക്ഷതതാലുദേശാ
ശിവാ ഭുജച്ഛേദമപാചകാര.

51 കശ്ചിൽദ്വിഷൽഖഡ്ഗഹൃതോത്തമാംഗഃ
സദ്യോ വിമാനപ്രഭുതാമുപേത്യ
വാമാംഗസംസക്തസുരാംഗനഃ സ്വം
നൃത്യൽ കബന്ധം സമരേ ദദർശ.

42. കൺകാഴ്ച മറയ്ക്കുംവിധത്തിൽ യുദ്ധത്തിൽ ഉയൻവന്ന പൊടിയാകുന്ന ഇരുട്ടിനു്, ആയുധമേററു മുറിവുപററിയ കുതിരകൾ ആനകൾ വീരന്മാർ എന്നിവരിൽനിന്നുത്ഭവിച്ച രക്തപ്രവാഹം ബാലസൂര്യനായിത്തീൎന്നു.

43. ചോരകൊണ്ടു അടിയററ പൊടി, അതിൻമുകളിൽ കാററിൽ പറന്നിട്ടു് കനലായിശ്ശേഷിച്ച ഹോമാഗ്നിയുടെ മീതെ ആദ്യമുയർന്ന പുക എന്നപോലെ ശോഭിച്ചു.

44. പ്രഹാരമേററുണ്ടായ മോഹാലസ്യം തീർന്നപ്പോൾ തേരാളികൾ കുതിരകളെ മടക്കിത്തെളിച്ച സൂതന്മാരെ അധിക്ഷേപിച്ചിട്ടു്, തങ്ങളെ തളർത്തിയതാരോ അവരെത്തന്നെ കൊടിയടയാളംകൊണ്ടു തിരിച്ചറിഞ്ഞു ചെന്നു പ്രഹരിച്ചു.

45. കൈക്കരുത്തുള്ള വില്ലാളികൾ തൊടുത്ത അമ്പുകൾ പകുതി വഴിയ്ക്കു വെച്ചു ശത്രുവിൻെറ അമ്പിനാൽ മുറിയ്ക്കപ്പെട്ടിട്ടും വേഗശക്തി തുടർന്നിട്ടു മുനയുള്ള മുൻഭാഗം ലാക്കിൽചെന്നു കൊള്ളുകതന്നെ ചെയ്തു.

46. ആനകൾ തമ്മിലുള്ള ഏററുമുട്ടലിൽ പാപ്പാന്മാരുടെ ശിരസ്സുകൾ, കത്തിപോലെ മൂച്ചയുള്ള ചക്രങ്ങളാൽ ഛേദിക്കപ്പെട്ടിട്ടും പരുന്തുകളുടെ കാൽനഖത്തിൻെറ അററത്തു തലമുടി കുടുങ്ങിപ്പോയതുകൊണ്ടു കുറേ കഴിഞ്ഞിട്ടേ നിലത്തു വീണുള്ളു.

47. ആദ്യം പ്രഹരിച്ച കുതിരപ്പടയാളി പകരം പ്രഹരിക്കാൻ വയ്യാതായ ശത്രുവിനെ വീണ്ടും പ്രഹരിച്ചില്ല. കുതിരപ്പുറത്തിരിക്കുന്ന അയാൾ ആശ്വാസം കൊള്ളട്ടെ എന്നാഗ്രഹിച്ചു.

48. ദേഹം വെടിയാനുറച്ച കവചധാരികളുടെ ഉറയിൽനിന്നൂരിയ വാളുകൾ വലിയ കൊമ്പുകളിൽത്തട്ടിപ്പുറപ്പെട്ട തീ, പരിഭ്രമിച്ച ആനകൾ തുമ്പിക്കയ്യിലെ നീർത്തുള്ളികൊണ്ടു കെടുത്തു.

49. യുദ്ധക്കളം, അമ്പുകളാൽ ഛേദിക്കപ്പെട്ട തലകളാകുന്ന പഴങ്ങൾകൊണ്ടും വീണുകിടക്കുന്ന തൊപ്പികളാകുന്ന പാനപാത്രങ്ങൾകൊണ്ടും ഒഴുകുന്ന ചോരയാകുന്ന മദ്യംകൊണ്ടും യമൻെറ പാനഭൂമിപോലെ ശോഭിച്ചു.

50. പക്ഷികൾ രണ്ടു ഭാഗത്തും കൊത്തിമുറിച്ച കയ്യിൻെറ തുണ്ടു് അവയിൽനിന്നു അപഹരിച്ചപ്പോൾ തോൾവളയുടെ അഗ്രഭാഗംകൊണ്ടു് അണ്ണാക്കു മുറിയുകയാൽ കുറുനരി, മാംസത്തിൽ കൊതിയുണ്ടെങ്കിലും അതിനെ തുപ്പിക്കളഞ്ഞു.

51. എതിരാളിയുടെ വാളിനാൽ തലപോയ ഒരുവൻ പെട്ടെന്നു വിമാനാധിപത്യം നേടി ഇടതുവശത്തു ദേവകാമിനിയോടുകൂടി യുദ്ധക്കളത്തിൽ തൻെറ ശിരസ്സില്ലാത്ത ദേഹം നിന്നു നൃത്തംവെയ്ക്കുന്നതു കണ്ടു.

52 അന്യോന്യസൂതോന്മഥനാദഭൂതാം
താവേവ സൂതൌ രഥിനൌ ച കൌചിൽ
വ്യശ്വൌ ഗദാവ്യായതസംപ്രഹാരൌ
ഭഗ്നായുധൌ ബാഹുവിമർദ്ദനിഷ്ഠൌ.
53 പരസ്പരേണ ക്ഷതയോഃ പ്രഹർത്രോ-
രുൽക്രാന്തവായ്വോഃ സമകാലമേവ
അമർത്ത്യഭാവേഽപി കയോശ്ചിദാസീ-
ദേകാപ്സരഃപ്രാർത്ഥിതയോർവിവാദഃ.
54 വ്യൂഹാവുഭൌ താവിതരേതരസ്മാൽ
ഭംഗം ജയം ചാപതുരവ്യവസ്ഥം
പശ്ചാൽപുരോമാരുതയോഃ പ്രവൃദ്ധൌ
പര്യായവൃത്ത്യേവ മഹാർണ്ണവോർമ്മീ.
55 പരേണ ഭഗ്നേഽപി ബലേ മഹൌജാ
യയാവജഃ പ്രത്യരിസൈന്യമേവ
ധൂമോ നിവർത്ത്യേത സമീരണേന
യതസ്തു കക്ഷസ്തത ഏവ വഹ്നിഃ.
56 രഥീ നിഷംഗീ കവചീ ധനുഷ്മാൻ
ദൃപ്തഃ സ രാജന്യകമേകവീരഃ
നിവാരയാമാസ മഹാവരാഹഃ
കല്പക്ഷയോദ്വൃത്തമിവാർണ്ണവാംഭഃ.
57 സ ദക്ഷിണം തൂണമുഖേ ന വാമം
വ്യാപാരയൻ ഹസ്തമലക്ഷ്യതാജൌ
ആകർണ്ണകൃഷ്ടാ സകൃദസ്യ യോദ്ധുർ-
മൌർവീവ ബാണാൻ സുഷുവേ രിപൂഘ്നാൻ.
58 സ രോഷദഷ്ടാധികലോഹിതോഷ്ഠൈർ-
വ്യക്തോർദ്ധ്വരേഖാ ഭ്രുകുടീർവഹത്ഭിഃ
തസ്താര ഗാം ഭല്ലനികൃത്തകണ്ഠൈർ-
ഹുംകാരഗർഭൈർദ്വിഷതാം ശിരോഭിഃ.
59 സർവൈർബ്ബലാംഗൈർദ്വിരദപ്രധാനൈഃ
സർവായുധൈഃ കങ്കടഭേദിഭിശ്ച
സർവ്വപ്രയത്നേന ച ഭൂമിപാലാ-
സ്തസ്മിൻ പ്രജഹ്രുര്യുധി സർവ്വ ഏവ.
60 സോഽസ്ത്രവ്രജൈശ്ഛന്നരഥഃ പരേഷാം
ധ്വജാഗ്രമാത്രേണ ബഭൂവ ലക്ഷ്യഃ
നീഹാരമഗ്നോ ദിനപൂർവഭാഗഃ
കിഞ്ചിൽപ്രകാശേന വിവസ്വതേവ.
61 പ്രിയംവദാൽ പ്രാപ്തമസൌ കുമാരഃ
പ്രായുങ്ക്ത രാജസ്വധിരാജസൂനുഃ
ഗാന്ധർവമസ്ത്രം കുസുമാസ്ത്രകാന്തഃ
പ്രസ്വാപനം സ്വപ്നനിവൃത്തലൌല്യഃ.

52. രണ്ടുപേർ പരസ്പരം തേർതെളിക്കുന്നവരെ കൊന്നതുകൊണ്ട്, അവർതന്നെ സാരഥികളും രഥികളുമായിത്തീർന്നു. കുതിരകൾ പോയപ്പോൾ ഗദകൊണ്ട് ആഞ്ഞു പൊരുതി. ആയുധം മുറിഞ്ഞപ്പോൾ ബാഹുയുദ്ധത്തിന്നു മുതിർന്നു.

53. അന്യോന്യം പ്രഹരിച്ചു മുറിവേല്പിച്ച് ഒരേ സമയത്തിൽതന്നെ ജീവൻപോയ രണ്ടു പേർക്കു ദേവത്വം ലഭിച്ചപ്പോഴും ഒരേ ദേവാംഗനയെ കൊതിക്കുകയാൽ തമ്മിൽ കലഹമായി.

54. ആ രണ്ടു സേനാവിഭാഗങ്ങളും പടിഞ്ഞാറൻകാററും കിഴക്കൻകാററും മാറി മാറി വീശുമ്പോൾ കടൽത്തിരമാലകളെന്നപോലെ വ്യവസ്ഥയില്ലാതെ പരസ്പരം തോൽവിയും ജയവും പ്രാപിച്ചു.

55. തൻെറ പക്ഷക്കാരെ എതിരാളികൾ തോല്പിച്ചിട്ടും മഹാതേജസ്വിയായ അജൻ ശത്രുസൈന്യത്തിൻെറ നേർക്കുതന്നെ ചെന്നു, കാററ് പുകയെ പുറകോട്ടു മാററിയേക്കാം. അഗ്നിയാകട്ടെ ഉണക്കപ്പുല്ലുള്ളേടത്തേക്കുതന്നെ കത്തിക്കുന്നു.

56. തേരും ആവനാഴിയും കവചവും വില്ലും ധരിച്ചു രഥത്തിലിരിക്കുന്ന ധീരനും പരാക്രമിയുമായ അദ്ദേഹം രാജസമൂഹത്തെ, വരാഹരൂപനായ വിഷ്ണു കല്പാന്തത്തിൽ തള്ളിപ്പൊങ്ങിയ സമുദ്രത്തിലെ ജലത്തെയെന്നപോലെ തടഞ്ഞുനിർത്തി.

57. യുദ്ധത്തിൽ അദ്ദേഹത്തിൻെറ വലതുകയ്യോ ഇടതുകയ്യോ ആവനാഴിയിൽ വ്യാപരിക്കുന്നതായി കാണപ്പെട്ടില്ല. ഒരിക്കൽ ചെവിവരെ വലിച്ചുനീട്ടിയ ഈ യുദ്ധവീരൻെറ വിൽഞാണുതന്നെ ശത്രുക്കളെ നശിപ്പിക്കുന്ന അമ്പുകളെ ഉണ്ടാക്കിവിടുകയാണെന്നു തോന്നി.

53. അദ്ദേഹം കോപംകൊണ്ടു കടിച്ചു അധികം ചുവന്ന ചുണ്ടുകളോടും ഊർദ്ധ്വരേഖ വ്യക്തമായിക്കാണുന്ന വളഞ്ഞ പുരികങ്ങളോടും ഹുങ്കാരത്തോടുംകൂടിയ, കത്തിയമ്പിനാൽ കഴുത്തു ഛേദിക്കപ്പെട്ട, ശത്രുക്കളുടെ ശിരസ്സുകളെക്കൊണ്ടു ഭൂമിയെ മൂടി.

59. എല്ലാ രാജാക്കന്മാരും ഗജവീരന്മാരടക്കമുള്ള എല്ലാ സൈന്യവിഭാഗങ്ങളോടും കവചത്തെപ്പോലും പിളക്കുന്ന എല്ലാ ആയുധങ്ങളോടും എല്ലാ പ്രയത്നത്തോടുംകൂടി അദ്ദേഹത്തിനുനേരെ പ്രഹരിച്ചു.

60. എതിരാളികളുടെ ശസ്ത്രസമൂഹങ്ങളെക്കൊണ്ടു തേർ മൂടിപ്പോകയാൽ അദ്ദേഹത്തെ കൊടിമരത്തിൻെറ അററംകൊണ്ടുമാത്രം, മഞ്ഞു മൂടിയ ദിവസത്തിൻെറ ആദ്യഭാഗത്തെ നേരിയ പ്രകാശമുള്ള സൂര്യനെക്കൊണ്ടെന്നപോലെ ഊഹിച്ചറിയേണ്ടിവന്നു.

61. ചക്രവത്തിയുടെ പുത്രനും കാമദേവൻെറ കാന്തിയുള്ളവനും സദാ ജാഗരൂകനും ആയ ഈ കുമാരൻ പ്രിയംവദനിൽനിന്നു ലഭിച്ച ഗാന്ധർവ്വമായ പ്രസ്വാപനം എന്ന അസ്ത്രത്തെ രാജാക്കന്മാരുടെ നേരെ പ്രയോഗിച്ചു.

62 തതോ ധനുഷ്കർഷണമൂഢഹസ്ത-
മേകാംസപര്യസ്തശിരസ്ത്രജാലം
തസ്ഥൗ ധ്വജസ്തംഭനിഷണ്ണദേഹം
നിദ്രാവിധേയം നരദേവസൈന്യം.
63 തതഃ പ്രിയോപാത്തരസേഽധരോഷ്ഠേ
നിവേശ്യ ദധ്മൗ ജലജം കുമാരഃ
തേന സ്വഹസ്താർജിതമേകവീരഃ
പിബൻ യശോ മൂർത്തമിവാബഭാസേ.
64 ശംഖസ്വനാഭിജ്ഞതയാ നിവൃത്താ-
സ്തം സന്നശത്രും ദദൃശുഃ സ്വയോധാഃ
നിമീലിതാനാമിവ പങ്കജാനാം
മദ്ധ്യേ സ്ഫുരന്തം പ്രതിമാശശാങ്കം.
65 സശോണിതൈസ്തേന ശിലീമുഖാഗ്രൈർ-
നിക്ഷേപിതാഃ കേതുഷു പാർത്ഥിവാനാം
'യശോ ഹൃതം സംപ്രതി രാഘവേണ
ന ജീവിതം വഃ കൃപയേ'തി വർണ്ണാഃ.
66 സ ചാപകോടീനിഹിതൈകബാഹുഃ
ശിരസ്ത്രനിഷ്കർഷണഭിന്നമൗലിഃ
ലലാടബദ്ധശ്രമവാരിബിന്ദുർ-
ഭീതാം പ്രിയാമേത്യ വചോ ബഭാഷേ.
67 'ഇതഃ പരാനർഭകഹാര്യശസ്ത്രാൻ
വൈദർഭി! പശ്യാനുമതാ മയാസി
ഏവംവിധേനാഹവചേഷ്ടിതേന
ത്വം പ്രാർത്ഥ്യസേ ഹസ്തഗതാ മമൈഭിഃ.'
68 തസ്യാഃ പ്രതിദ്വന്ദ്വിഭവാദ്വിഷാദാൽ
സദ്യോ വിമുക്തം മുഖമാബഭാസേ
നിഃശ്വാസബാഷ്പാഗമാൽ പ്രപന്നഃ
പ്രസാദമാത്മീയമിവാത്മദർശഃ.
69 ഹൃഷ്ടാപി സാ ഹ്രീവിജിതാ ന സാക്ഷാ-
ദ്വാഗ്ഭിഃ സഖീനാം പ്രിയമഭ്യനന്ദൽ
സ്ഥലീ നവാംഭഃപൃഷതാഭിവൃഷ്ടാ
മയൂരകേകാഭിരിവാഭ്രവൃന്ദം.
70 ഇതി ശിരസി സ വാമം പാദമാധായ രാജ്ഞാ-
മുദവഹദനവദ്യാം താമവദ്യാദപേതഃ
രഥതുരഗരജോഭിസ്തസ്യ രൂക്ഷാളകാഗ്രാ
സമരവിജയലക്ഷ്മീഃ സൈവ മൂർത്താ ബഭൂവ.
71 പ്രഥമപരിഗതാർത്ഥസ്തം രഘുഃ സന്നിവൃത്തം
വിജയിനമഭിനന്ദ്യ ശ്ലാഘ്യജായാസമേതം
തദുപഹിതകുടുംബഃ ശാന്തിമാർഗ്ഗോത്സുകോഽഭൂ-
ന്ന ഹി സതി കുലധുര്യേ സൂര്യവംശ്യാ ഗൃഹായ.

ഇതി സപ്തമഃ സർഗ്ഗഃ

62. അപ്പോൾ (ആ) രാജാക്കന്മാരുടെ പടയാളികൾ, വില്ലു കുലയ്ക്കാൻ കൈ വഴങ്ങാതെ ശിരോഭൂഷണം ഒരു ചുമലിലേക്കു ചെരിഞ്ഞു ശരീരം കൊടിമരത്തിക്കേ ചാഞ്ഞു ഉറക്കത്തിന്നധീനരായിത്തീർന്നു.

63. അനന്തരം കുമാരൻ, പ്രേയസിയാൽ രസം നുകരപ്പെട്ട അധരത്തിൽ ശംഖു്വെച്ച് ഊതി. ആ സമയത്തു ഏകവീരനായ അദ്ദേഹം തൻെറ കൈകൊണ്ടുമാത്രം നേടിയ മൂർത്തിമത്തായ യശസ്സിനെ പാനംചെയ്യുന്ന വനെപ്പോലെ ശോഭിച്ചു.

64. ശംഖനാദം തിരിച്ചറിഞ്ഞു മടങ്ങിവന്ന തൻെറ സൈന്യങ്ങൾ, ക്ഷീണിച്ച എതിരാളികളോടുകൂടിയ അദ്ദേഹത്തെ, 'കൂമ്പിനില്ക്കുന്ന താമരകളുടെ നടുവിൽ പ്രകാശിക്കുന്ന ചന്ദ്രൻെറ പ്രതിച്ഛായയെ എന്നപോലെ കണ്ടു.

65. അദ്ദേഹത്താൽ രാജാക്കന്മാരുടെ കൊടിമരത്തിന്മേൽ ചോരയിൽ മുക്കിയ അമ്പിൻമുനകളെക്കൊണ്ടു 'ഇപ്പോൾ രാഘവൻ നിങ്ങളുടെ യശസ്സിനെ മാത്രമേ അപഹരിച്ചിട്ടുള്ളു. ജീവനെ അപഹരിച്ചിട്ടില്ല' എന്നീ അക്ഷരങ്ങൾ എഴുതിയ്ക്കപ്പെട്ടു.

66. അദ്ദേഹം വില്ലിൻെറ അററത്തു് ഒരു കൈവെച്ചു തൊപ്പി ഊരിവെയ്ക്കുകയാൽ തലമുടി ചിന്നിച്ചിതറി നെററിയിൽ നീളെ വിയർപ്പുതുള്ളികൾ പൊടിഞ്ഞുകൊണ്ടു ഭയപ്പെട്ടിരിക്കുന്ന പ്രിയയുടെ അടുത്തുചെന്നു പറഞ്ഞു.

67. 'അല്ലയോ വിദർഭരാജകുമാരി! കുട്ടികൾക്കുപോലും ആയുധം പിടിച്ചെടുക്കാൻ പററുന്ന അവസ്ഥയിൽ കിടക്കുന്ന ശത്രുക്കളെ ഇതാ കണ്ടോളൂ. ഞാൻ സമ്മതിച്ചിരിക്കുന്നു— ഇങ്ങനെ യുദ്ധംചെയ്തിട്ടാണ് എൻെറ കയ്യിൽ കിട്ടിയ നിന്നെ ഇവർ കൊതിക്കുന്നതു്'.

68. ശത്രുക്കളിൽനിന്നുണ്ടായ മനോവിഷമം പെട്ടെന്നു തീർന്നു് അവളുടെ മുഖം, നെടുവീർപ്പിൻെറ ആവി പോവുകയാൽ സ്വനൈർമ്മല്യത്തെ പ്രാപിച്ച കണ്ണാടി എന്നപോലെ ശോഭിച്ചു.

69. അവൾ സന്തോഷമുള്ളവളായെങ്കിലും ലജ്ജയ്ക്കധീനയായതുമൂലം പ്രിയനെ നേരിട്ടല്ല, സഖിമാരുടെ വാക്കുകളെക്കൊണ്ടാണ് അഭിനന്ദിച്ചതു്. പുതുമഴയേററ ഭൂമി മേഘസമൂഹത്തെ മയിലുകളുടെ കേകാശബ്ദങ്ങളെക്കൊണ്ടെന്നപോലെ.

70. ഇപ്രകാരം അപകടം നീങ്ങിയ അദ്ദേഹം രാജാക്കന്മാരുടെ തലയിൽ ഇടത്തേക്കാൽ വെച്ചിട്ടു സുന്ദരിയായ അവളെ വിവാഹംചെയ്തു. തേർക്കുതിരകളുടെ പൊടി പററി രൂക്ഷമായ അളകങ്ങളോടുകൂടിയ അവൾതന്നെ അദ്ദേഹത്തിനു മൂർത്തിമതിയായി വന്ന സമരവിജയലക്ഷ്മിയായിബ്ഭവിച്ചു.

71. വിവരമെല്ലാം മുൻകൂട്ടി മനസ്സിലാക്കിയ രഘു, വിജയം നേടി ശ്ലാഘ്യയായ പത്നിയോടുകൂടി തിരിച്ചുവന്ന അദ്ദേഹത്തെ പ്രശംസിച്ചിട്ട് കുടുംബഭാരം അദ്ദേഹത്തെ ഏല്പിച്ചു ശാന്തിമാർഗ്ഗത്തിൽ പ്രവേശിക്കുവാൻ ആഗ്രഹിച്ചു. വംശധരനുണ്ടായാൽപ്പിന്നെ സൂര്യവംശരാജാക്കന്മാർ ഗൃഹസ്ഥന്മാരായിരിക്കാറില്ലല്ലോ.

ഏഴാം സർഗ്ഗം കഴിഞ്ഞു.

## അഷ്ടമഃ സർഗ്ഗഃ

1 അഥ തസ്യ വിവാഹകൌതുകം
ലളിതം ബിഭ്രത ഏവ പാർത്ഥിവഃ
വസുധാമപി ഹസ്തഗാമിനീ-
മകരോദിന്ദുമതീമിവാപരാം.
2 ദുരിതൈരപി കർത്തുമാത്മസാൽ
പ്രയതന്തേ നൃപസൂനവോ ഹി യൽ
തദുപസ്ഥിതമഗ്രഹീദജഃ
പിതുരാജ്ഞേതി ന ഭോഗതൃഷ്ണയാ.
3 അനുഭൂയ വസിഷ്ഠസംഭൃതൈഃ
സലിലൈസ്തേന സഹാഭിഷേചനം
വിശദോച്ഛ്വസിതേന മേദിനീ
കഥയാമാസ കൃതാർത്ഥതാമിവ.
4 സ ബഭൂവ ദുരാസദഃ പരൈർ-
ഗ്ഗുരുണാഥർവ്വവിദാ കൃതക്രിയഃ
പവനാഗ്നിസമാഗമോ ഹ്യയം
സഹിതം ബ്രഹ്മ യദസ്ത്രതേജസാ.
5 രഘുമേവ നിവൃത്തയൌവനം
തമമന്യന്ത നവേശ്വരം പ്രജാഃ
സ ഹി തസ്യ ന കേവലാം ശ്രിയം
പ്രതിപേദേ സകലാൻ ഗുണാനപി.
6 അധികം ശുശുഭേ ശുഭംയുനാ
ദ്വിതയേന ദ്വയമേവ സങ്ഗതം
പദമൃദ്ധമജേന പൈതൃകം
വിനയേനാസ്യ നവം ച യൌവനം.
7 സദയം ബുഭുജേ മഹാഭുജഃ
സഹസോദ്വേഗമിയം വ്രജേദിതി
അചിരോപനതാം സ മേദിനീം
നവപാണിഗ്രഹണാം വധൂമിവ.
8 അഹമേവ മതോ മഹീപതേ-
രിതി സർവഃ പ്രകൃതിഷ്വചിന്തയൽ
ഉദധേരിവ നിമ്നഗാശതേ-
ഷ്വഭവന്നാസ്യ വിമാനനാ ക്വചിൽ.
9 ന ഖരോ ന ച ഭൂയസാ മൃദുഃ
പവമാനഃ പൃഥിവീരുഹാനിവ
സ പുരസ്കൃതമദ്ധ്യമക്രമോ
നമയാമാസ നൃപാനനുദ്ധരൻ.
10 അഥ വീക്ഷ്യ രഘുഃ പ്രതിഷ്ഠിതം
പ്രകൃതിഷ്വാത്മജമാത്മവത്തയാ
വിഷയേഷു വിനാശധർമ്മസു
ത്രിദിവസ്ഥേഷ്വപി നിഃസ്പൃഹോഽഭവൽ.

## എട്ടാം സർഗ്ഗം

1. അതിനുശേഷം (രഘു) രാജാവു്, ലളിതമായ വേളിക്കാപ്പണിഞ്ഞിരിക്കുമ്പോൾത്തന്നെ അദ്ദേഹത്തിനു ഭൂമിയേയും മറെറാരിന്ദുമതിയെ എന്നപോലെ കയ്യിലേല്പിച്ചുകൊടുത്തു.

2. രാജകുമാരന്മാർ ദുഷ്കർമ്മങ്ങൾചെയ്തും യാതൊന്നിനെ സ്വന്തമാക്കുവാൻ ശ്രമിക്കുന്നുവോ, തനിയെ വന്ന അതിനെ (രാജ്യാധിപത്യത്തെ) അജൻ ഭോഗവിലാസങ്ങളിൽ തൃഷ്ണകൊണ്ടല്ല അച്ഛൻെറ കല്പനയാണല്ലോ എന്നു കരുതിമാത്രം സ്വീകരിച്ചു.

3. വസിഷ്ഠൻ സംഭരിച്ച തീർത്ഥങ്ങളെക്കൊണ്ടു് അദ്ദേഹത്തോടൊപ്പം അഭിഷേകമനുഭവിച്ചിട്ടു ഭൂമി സ്പഷ്ടമായ ഉച്ഛ്വാസത്താൽ തൻെറ കൃതാർത്ഥത വ്യക്തമാക്കി.

4. അഥർവ്വവേദത്തിൽ അഭിജ്ഞനായ ഗുരുവിനാൽ കർമ്മങ്ങൾ അനുഷ്ഠിപ്പിക്കപ്പെട്ട അദ്ദേഹം ശത്രുക്കൾക്കു് അടുക്കരുതാത്തവനായിത്തീർന്നു. മന്ത്രശക്തിയും ആയുധശക്തിയും ഒന്നു ചേരുന്നതു, കാററും അഗ്നിയും ഒന്നു ചേരുന്നതുപോലെയാണു്.

5. പ്രജകൾ ആ പുതിയ രാജാവിനെ യുവത്വം തിരിച്ചുകിട്ടിയ രഘു തന്നെയാണെന്നു കരുതി. അദ്ദേഹം (അജൻ) പിതാവിൻെറ ശ്രീ മാത്രമല്ല, എല്ലാഗുണങ്ങളും ലഭിച്ചവനായിരുന്നു.

6. നന്മയുററ രണ്ടെണ്ണത്തോടു ചേർന്നപ്പോൾ രണ്ടെണ്ണം അധികം ശോഭിച്ചു— അച്ഛൻെറ സമൃദ്ധമായ അധികാരം അജനോടുചേർന്നപ്പോഴും അജൻെറ നവ യൌവനം വിനയത്തോടു ചേർന്നപ്പോഴും.

7. അടുത്ത കാലത്തായി സ്വാധീനയായ ഭൂമിയെ നവവധുവിനെ എന്നപോലെ, ബലം പ്രയോഗിച്ചാൽ ഇവൾ സങ്കടപ്പെട്ടുപോകുമെന്നു വിചാരിച്ചു കൈക്കരുത്തുള്ള അദ്ദേഹം ദയയോടെ അനുഭവിച്ചു.

8. പ്രജകളെല്ലാവരും 'ഞാൻ തന്നെ രാജാവിനു് ഇഷ്ടപ്പെട്ടവൻ' എന്നു കരുതി. സമുദ്രത്തിനു നൂറു നൂറു പുഴകളിലെന്നപോലെ ഇദ്ദേഹത്തിനു് ആരിലും അനാസ്ഥ ഉണ്ടായിരുന്നില്ല.

9. അദ്ദേഹം അധികം ക്രൂരനോ അധികം ശാന്തനോ ആകാതെ ഒരു മധ്യമനിലയിൽ നിന്നു്, കാററു ഭൂമിയിലെ മരങ്ങളെ എന്നപോലെ ശത്രുക്കളെ ഉന്മൂലനംചെയ്യാതെ ശിരസ്സു കുനിപ്പിച്ചു.

10. അനന്തരം രഘു, സ്വഭാവഗുണത്താൽ പുത്രനു പ്രജകളുടെ ഇടയിൽ പ്രതിഷ്ഠ സിദ്ധിച്ചതായി കണ്ടപ്പോൾ നശ്വരങ്ങളായ സുഖഭോഗങ്ങളിൽ, അവ സ്വർഗ്ഗത്തിലുള്ളവയാണെങ്കിൽപ്പോലും ആഗ്രഹമില്ലാത്തവനായ.,

11 ഗുണവത്സുതരോപിതശ്രീയഃ
പരിണാമേ ഹി ദിലീപവംശജാഃ
പദവീം തരുവല്കവാസസാം
പ്രയതാഃ സംയമിനാം പ്രപേദിരേ.
12 തമരണ്യസമാശ്രയോന്മുഖം
ശിരസാ വേഷ്ടനശോഭിനാ സുതഃ
പിതരം പ്രണിപത്യ പാദയോ-
രപരിത്യാഗമയാചതാത്മനഃ.
13 രഘുരശ്രുമുഖസ്യ തസ്യ തൽ
കൃതവാനീപ്സിതമാത്മജപ്രിയഃ
ന തു സർപ്പ ഇവ ത്വചം പുനഃ
പ്രതിപേദേ വ്യപവർജിതാം ശ്രിയം.
14 സ കിലാശ്രമമന്ത്യമാശ്രിതോ
നിവസന്നാവസഥേ പുരാൽ ബഹിഃ
സമുപാസ്യത പുത്രഭോഗ്യയാ
സ്നുഷയേവാവികൃതേന്ദ്രിയഃ ശ്രിയാ.
15 പ്രശമസ്ഥിതപൂർവ്വപാർത്ഥിവം
കുലമഭ്യുദ്യതനൂതനേശ്വരം
നഭസാ നിഭൃതേന്ദുനാ തുല-
മുദിതാർക്കേണ സമാരുരോഹ തൽ.
16 യതിപാർത്ഥിവലിംഗധാരിണൗ
ദദൃശാതേ രഘുരാഘവൗ ജനൈഃ
അപവർഗ്ഗമഹോദയാർത്ഥയോർ-
ഭുവമംശാവിവ ധർമ്മയോർഗ്ഗതൗ.
17 അജിതാധിഗമായ മന്ത്രിഭി-
ര്യുയുജേ നീതിവിശാരദൈരജഃ
അനപായിപദോപലബ്ധയേ
രഘുരാപ്തൈഃ സമിയായ യോഗിഭിഃ.
18 നൃപതിഃ പ്രകൃതീരവേക്ഷിതും
വ്യവഹാരാസനമാദദേ യുവാ
പരിചേതുമുപാംശു ധാരണാം
കുശപൂതം പ്രവയാസ്തു വിഷ്ടരം.
19 അനയൽ പ്രഭുശക്തിസംപദാ
വശമേകോ നൃപതീനനന്തരാൻ
അപരഃ പ്രണിധാനയോഗ്യയാ
മരുതഃ പഞ്ച ശരീരഗോചരാൻ.
20 അകരോദചിരേശ്വരഃ ക്ഷിതൗ
ദ്വിഷദാരംഭഫലാനി ഭസ്മസാൽ
ഇതരോ ദഹനേ സ്വകർമ്മണാം
വവൃതേ ജ്ഞാനമയേന വഹ്നിനാ.

11. ദിലീപൻെറ വംശത്തിൽ ജനിച്ചവർ വാർദ്ധക്യകാലത്തു ഗുണവാനായ പുത്രനിൽ രാജ്യലക്ഷ്മിയെ ഏല്പിച്ചു ശുദ്ധാത്മാക്കളായി മരവുരി ധരിക്കുന്ന മഹർഷിമാരുടെ പദവിയെ സ്വീകരിക്കുക പതിവായിരുന്നു.

12. വനത്തിൽച്ചെന്നു വസിക്കുവാൻ പുറപ്പെട്ട ആ അച്ഛനോടു മകൻ തലപ്പാവണിഞ്ഞ ശിരസ്സുകൊണ്ടു പാദങ്ങളിൽ നമസ്ക്കരിച്ചിട്ട്, തന്നെ ഉപേക്ഷിച്ചു പോകാതിരിക്കണമെന്നപേക്ഷിച്ചു.

13. പുത്രപ്രിയനായ രഘു, മുഖത്തു കണ്ണീരൊഴുക്കിക്കൊണ്ടുള്ള അദ്ദേഹത്തിൻെറ ആ ആഗ്രഹത്തെ നിറവേററി, എന്നാൽ കൈവെടിഞ്ഞ രാജ്യലക്ഷ്മിയെ പാമ്പു വളയെ എന്നപോലെ വീണ്ടും കൈക്കൊണ്ടില്ല.

14. അവസാനത്തെ ആശ്രമം സ്വീകരിച്ചു നഗരത്തിൻെറ പുറത്തു ഒരു ഗൃഹത്തിൽ പാർത്തു് അദ്ദേഹം മകനനുഭവിയ്ക്കേണ്ടുന്ന ശ്രീയാൽ, സ്നുഷയാലെന്നപോലെ ഇന്ദ്രിയക്ഷോഭമേല്ക്കാതെ പരിചരിക്കപ്പെട്ടു പോന്നു.

15. ശാന്തിമാർഗ്ഗത്തിൽ പ്രവേശിച്ച ആദ്യരാജാവിനോടും ഉയർന്നു വരുന്ന പുതിയ രാജാവിനോടും കൂടിയ ആ വംശം മങ്ങിയ ചന്ദ്രനോടും ഉദിച്ചുയരുന്ന സൂര്യനോടുംകൂടിയ ആകാശത്തോടു സാമ്യം പൂണ്ടു.

16. യോഗിയുടേയും രാജാവിൻേറയും വേഷം അണിഞ്ഞ രഘുവും രാഘവനും ഭൂമിയിൽ മൂർത്തിമത്തുക്കളായി വന്ന മുക്തിയും അഭ്യുദയവും ഫലമായുള്ള ധർമ്മങ്ങളുടെ അംശങ്ങളെപ്പോലെ പ്രജകൾ കാണുമാറായി.

17. അജൻ ലഭിച്ചുകഴിഞ്ഞിട്ടില്ലാത്തവ ലഭിക്കുവാൻവേണ്ടി നീതിനിപുണന്മാരായ മന്ത്രിമാരോടു ചേർന്നു പ്രവർത്തിച്ചു. രഘു നാശമില്ലാത്ത പദം (മുക്തി) കിട്ടുവാൻവേണ്ടി തത്വജ്ഞരായ യോഗികളോടു ചേർന്നു.

18. യുവാവായ രാജാവു പൌരകാര്യങ്ങളും നോക്കുവാൻവേണ്ടി ധർമ്മാസനത്തിൽ ഇരുന്നരുളി. വയസ്സനായ രാജാവാകട്ടെ ചിത്തൈകാഗ്രത ശീലിക്കുവാൻവേണ്ടി വിജനമായ സ്ഥലത്തു കുശപ്പുല്ലു വിരിച്ച പരിശുദ്ധമായ ഇരിപ്പിടത്തിൽ ഇരുന്നരുളി.

19. ഒരാൾ പ്രഭുശക്തിസമ്പത്തുകൊണ്ടു് അയൽപക്കത്തുള്ള രാജാക്കന്മാരെ തൻെറ അധീനതയിലാക്കി. മറേറ ആൾ പ്രണിധാനശീലനംകൊണ്ടു ശരീരത്തിലുള്ള അഞ്ചു വായുക്കളെ പാട്ടിലാക്കി.

20. വാഴ്ച തുടങ്ങി അധികം കാലമാകാത്ത രാജാവു ഭൂമിയിൽ ശത്രുക്കളുടെ പ്രയത്നഫലങ്ങളെ ഭസ്മമാക്കിക്കളഞ്ഞു. മറേറ ആൾ ജ്ഞാനാത്മകമായ അഗ്നികൊണ്ടു അന്തഃക്കരണത്തിൽ ലയിച്ചു കിടക്കുന്ന സംസാരബീജങ്ങളായ പാപപുണ്യവാസനകളെ ദഹിപ്പിക്കുന്നതിൽ ഏർപ്പെട്ടു.

21 പണബന്ധമുഖാൻ ഗ്ഗുണാനജഃ
ഷഡുപായുംക്ത സമീക്ഷ്യ തൽഫലം
രഘുരപ്യജയൽ ഗ്ഗുണത്രയം
പ്രകൃതിസ്ഥം സമലോഷ്ടകാഞ്ചനഃ.

22 ന നവഃ പ്രഭുരാ ഫലോദയാൽ
സ്ഥിരകമ്മാ വിരരാമ കമ്മണഃ
ന ച യോഗവിധേർനവേതരഃ
സ്ഥിരധീരാ പരമാത്മദശ്നാൽ.

23 ഇതി ശത്രുഷു ചേന്ദ്രിയേഷു ച
പ്രതിഷിദ്ധപ്രസരേഷു ജാഗ്രതൌ
പ്രസിതാമുദയാപവർഗയോ–
രുഭയീം സിദ്ധിമുഭാവവാപതുഃ.

24 അഥ കാശ്ചിദജവ്യപേക്ഷയാ
ഗമയിത്വാ സമദർശനഃ സമാഃ
തമസഃ പരമാപദവ്യയം
പുരുഷം യോഗസമാധിനാ രഘുഃ.

25 ശ്രുതദേഹവിസജ്ജനഃ പിതു–
ശ്ചിരമശ്രുണി വിമുച്യ രാഘവഃ
വിദധേ വിധിമസ്യ നൈഷ്ഠികം
യതിഭിഃ സാർധമനഗ്നിമഗ്നിചിൽ.

26 അകരോൽ സ തദൌർധ്വദൈഹികം
പിതൃഭക്ത്യാ പിതൃകാര്യകല്പവിൽ
ന ഹി തേന പഥാ തനുത്യജ–
സ്തനയാവർജിതപിണ്ഡകാംക്ഷിണഃ.

27 സ പരാർദ്ധ്യഗതേരശോച്യതാം
പിതുരുദ്ദിശ്യ സദർത്ഥവേദിഭിഃ
ശമിതാധിരധിജ്യകാർമുകഃ
കൃതവാനപ്രതിശാസനം ജഗൽ.

28 ക്ഷിതിരിന്ദുമതീ ച ഭാമിനീ
പതിമാസാദ്യ തമഗ്ര്യപൌരുഷം
പ്രഥമാ ബഹുരത്നസൂരഭൂ–
ദപരാ വീരമജീജനൽ സുതം.

29 ദശരശ്മിശതോപമദ്യുതിം
യശസാ ദിക്ഷു ദശസ്വപി ശ്രുതം
ദശപൂവ്വരഥം യമാഖ്യയാ
ദശകണ്ഠാരിഗുരും വിദുബ്ബുധാഃ.

30 ഋഷിദേവഗണസ്വധാഭുജാം
ശ്രുതയാഗപ്രസവൈഃ സ പാത്ഥിവഃ
അനൃണത്വമുപേയിവാൻ ബഭൌ
പരിധേർമുക്ത ഇവോഷ്ണദീധിതിഃ.

21. അജൻ സന്ധി (സന്ധി വിഗ്രഹം യാനം ആസനം ദ്വൈധം ആശ്രയം) തുടങ്ങിയ ആറു ഗുണങ്ങളെ അവയുടെ ഫലം നോക്കി പ്രയോഗിച്ചു. രഘുവും മണ്ണിൻകട്ടയിലും പൊന്നിലും വ്യത്യാസമില്ലാതെ സത്ത്വാദികളായ മൂന്നു പ്രകൃതിഗുണങ്ങളെ ജയിച്ചു.

22. സ്ഥിരോദ്യമനായ പുതിയ രാജാവു ഫലമുണ്ടാകുന്നതുവരെ പ്രവൃത്തിയിൽനിന്നു വിരമിച്ചില്ല. ദൃഢചിത്തനായ പഴയ രാജാവു് പരമാത്മാവിന്റെ ദർശനംവരെ യോഗാനുഷ്ഠാനത്തിൽനിന്നു വിരമിച്ചില്ല.

23. ഇപ്രകാരം അടക്കിനിർത്തിയ ശത്രുക്കളിലും ഇന്ദ്രിയങ്ങളിലും ജാഗരൂകരായിരുന്നുകൊണ്ടു അഭ്യുദയത്തിലും മുക്തിയിലും ഉത്സുകരായിരുന്ന (ആ) രണ്ടു പേരും രണ്ടു സിദ്ധിയും നേടി.

24. എല്ലാത്തിനേയും ഒന്നുപോലെ കാണുന്ന രഘു അജനുവേണ്ടി കുറച്ചു വർഷങ്ങൾ കഴിച്ചുകൂട്ടിയതിനുശേഷം യോഗസമാധിവഴിക്കു് അവിദ്യാതീതനും അനശ്വരനുമായ പരമാത്മാവിൽ ലയിച്ചുചേർന്നു.

25. അഗ്നിചയനകർമ്മം അനുഷ്ഠിച്ച രഘുപുത്രൻ അച്ഛന്റെ ശരീരത്യാഗം കേട്ടു വളരെനേരം കണ്ണീർ പൊഴിച്ചു. ഒടുവിൽ യോഗികളോടൊപ്പം അദ്ദേഹത്തിനു് അഗ്നിയില്ലാത്ത അന്ത്യസംസ്കാരകർമ്മം അനുഷ്ഠിച്ചു.

26. പിതൃകർമ്മവിധികൾ അറിയാവുന്നവനായ അദ്ദേഹം പിതൃഭക്തിനിമിത്തം മരണാനന്തരകർമ്മങ്ങൾ അനുഷ്ഠിച്ചു. ആ (യോഗ) മാർഗ്ഗത്തിലൂടെ ദേഹത്യാഗം ചെയ്യുന്നവർ മകൻ നല്കുന്ന പിണ്ഡത്തെ ഇച്ഛിക്കുന്നവരല്ലല്ലോ.

27. പ്രശസ്തമായ മുക്തിമാർഗ്ഗംനേടിയ അച്ഛനെ വിചാരിച്ചു വ്യസനിക്കരുതെന്നുപദേശിച്ച വേദവിത്തുക്കളാൽ സമാധാനിപ്പിക്കപ്പെട്ട അദ്ദേഹം കുലച്ച വില്ലുമായി ലോകത്തിൽ ഒരെതിർഭരണമില്ലാതാക്കി വാണു.

28. ഭൂമിയും ഭാഗ്യവതിയായ ഇന്ദുമതിയും മികച്ച പൌരുഷത്തോടു കൂടിയ അദ്ദേഹത്തെ നാഥനായി ലഭിച്ചിട്ടു ഒന്നാമത്തവൾ ഒട്ടേറെ രത്നങ്ങൾക്കു ജന്മം നൽകി. മററവൾ വീരനായ പുത്രനെ പ്രസവിച്ചു.

29. ആയിരം രശ്മികളുള്ളവനോടു (സൂര്യനോടു) തുല്യമായ പ്രകാശമുള്ളവനും യശസ്സുകൊണ്ടു പത്തുദിക്കിലും കേൾവിപ്പെട്ടവനും രാവണശത്രുവിന്റെ അച്ഛനുമായ ആ പുത്രനെ വിദ്വാന്മാർ രഥത്തിനു മുമ്പിൽ ദശശബ്ദംചേർത്ത ദശരഥൻ എന്ന നാമത്താൽ അറിയുന്നു.

30. ആ രാജാവു അധ്യയനം യാഗം പുത്രോൽപാദനം എന്നിവകൊണ്ടു മഹർഷിമാർക്കും ദേവന്മാർക്കും പിതൃക്കൾക്കുമുള്ള കടം വീട്ടിയിട്ടു് പരിവേഷത്തിൽനിന്നു മുക്തിനേടിയ സൂര്യനെന്നപോലെ ശോഭിച്ചു.

31 ബലമാത്തഭയോപശാന്തയേ
വിദുഷാം സത്ക്യേയ ബഹു ശ്രുതം
വസു തസ്യ വിഭോർന്ന കേവലം
ഗുണവത്താപി പരപ്രയോജനാ.

32 സ കദാചിദവേക്ഷിതപ്രജഃ
സഹ ദേവ്യാ വിജഹാര സുപ്രജാഃ
നഗരോപവനേ ശചീസഖോ
മരുതാം പാലയിതേവ നന്ദനേ.

33 അഥ രോധസി ദക്ഷിണോദധേഃ
ശ്രിതഗോകർണ്ണനികേതമീശ്വരം
ഉപവീണയിതും യയൌ രവേ-
രുദയാവൃത്തിപഥേന നാരദഃ.

34 കുസുമൈർഗ്രഥിതാമപാർഥിവൈഃ
സ്രജമാതോദ്യശിരോനിവേശിതാം
അഹരൽ കില തസ്യ വേഗവാ-
നധിവാസസ്പൃഹയേവ മാരുതഃ.

35 ഭ്രമരൈഃ കുസുമാനുസാരിഭിഃ
പരികീർണ്ണാ പരിവാദിനീ മുനേഃ
ദദൃശേ പവനാവലേപജം
സൃജതീ ബാഷ്പമിവാഞ്ജനാവിലം.

36 അഭിഭൂയ വിഭൂതിമാർത്തവീം
മധുഗന്ധാതിശയേന വീരുധാം
നൃപതേരമരസ്രഗാപ സാ
ദയിതോരുസ്തനകോടിസുസ്ഥിതിം.

37 ക്ഷണമാത്രസഖീം സുജാതയോഃ
സ്തനയോസ്താമവലോക്യ വിഹ്വലാ
നിമിമീല നരോത്തമപ്രിയാ
ഹൃതചന്ദ്രാ തമസേവ കൌമുദീ

38 വപുഷാ കരണോജ്ഝിതേന സാ
നിപതന്തീ പതിമപ്യപാതയൽ
നനു തൈലനിഷേകബിന്ദുനാ
സഹ ദീപാർച്ചിരുപൈതി മേദിനീം.

39 ഉഭയോഃ പരിപാർശ്വവർത്തിനാം
തുമുലേനാർത്തരവേണ വേജിതാഃ
വിഹഗാഃ കമലാകരാലയാഃ
സമദുഃഖാ ഇവ തത്ര ചുക്രുശുഃ.

40 നൃപതേർവ്യജനാദിഭിസ്തമോ
നനുദേ സാ തു തഥൈവ സംസ്ഥിതാ
പ്രതികാരവിധാനമായുഷഃ
സതി ശേഷേ ഹി ഫലായ കല്പതേ.

31. അദ്ദേഹത്തിന്റെ ശക്തി ആൎത്തന്മാരുടെ ഭയം ശമിപ്പിക്കുന്നതിനും അറിവ് വിദ്വാന്മാരെ സൽക്കരിക്കുന്നതിനും വേണ്ടിയായിരുന്നു. ആ വൈഭവശാലിയുടെ സമ്പത്തു മാത്രമല്ല ഗുണങ്ങളും അന്യക്കുപയോഗപ്പെട്ടുന്നവയായിരുന്നു.

32. ഒരിയ്ക്കൽ സൽപുത്രവാനായ അദ്ദേഹം രാജ്യകാൎയ്യങ്ങൾ നോക്കിയതിനുശേഷം ഇന്ദുമതീദേവിയോടുകൂടി ഉദ്യാനത്തിൽ, ദേവേന്ദ്രൻ ശചീദേവിയോടുകൂടി നന്ദനവനത്തിലെന്നപോലെ വിഹരിക്കുകയായിരുന്നു.

33. അപ്പോൾ നാരദൻ സൂൎയ്യന്റെ സഞ്ചാരമാൎഗ്ഗത്തിലൂടെ തെക്കൻ കടൽക്കരയിലുള്ള ഗോകൎണ്ണത്തിൽ വാണരുളുന്ന പരമശിവനെ വീണ വായിച്ചു സേവിപ്പാനായി പോയി.

34. അദ്ദേഹത്തിന്റെ വീണയുടെ തലയ്ക്കൽ ചാൎത്തിയിരുന്നതും കല്പവൃക്ഷത്തിലെ പൂക്കൾകൊണ്ടു കെട്ടിയുണ്ടാക്കിയതുമായ മാലയെ സുഗന്ധത്തിലുള്ള മോഹംകൊണ്ടെന്നപോലെ വേഗവാനായ മാരുതൻ അപഹരിച്ചു.

35. പൂക്കളെ പിന്തുടരുന്ന വണ്ടിൻനിരകളാൽ ചുററപ്പെട്ട മുനിയുടെ ആ വീണ, കാററിന്റെ അക്രമണത്താൽ മഷി കലങ്ങിയ കണ്ണുനീർ ഒഴുക്കുന്നതുപോലെ കാണപ്പെട്ടു.

36. തേനിന്റെ സൌരഭ്യത്തിന്റെ ആധിക്യത്താൽ, ഉദ്യാനലതകളിൽ വസന്തകാലത്തുണ്ടാകുന്ന പുഷ്പസമൃദ്ധിയെ തോല്പിക്കുന്ന ആ ദിവ്യമായ മാല രാജപത്നിയുടെ ഉന്നതസ്തനങ്ങളുടെ അഗ്രത്തിൽ നന്നായി വന്നു സ്ഥിതി ചെയ്തു.

37. സൌന്ദൎയ്യമാൎന്ന തന്റെ സ്തനങ്ങളിൽ ക്ഷണനേരത്തേക്കുമാത്രം സഖിയായി വന്നതിനെക്കണ്ടു വിഹ്വലയായ രാജപത്നി, രാഹുവിനാൽ ഗ്രസിക്കപ്പെട്ട ചന്ദ്രന്റെ ചന്ദ്രികയെന്നപോലെ കണ്ണടച്ചു.

38. ഇന്ദ്രിയങ്ങൾ വെടിഞ്ഞ ശരീരത്തോടുകൂടി വീഴുന്ന അവൾ ഭൎത്താവിനേയും വീഴ്ത്തി. ഇററിററു വീഴുന്ന എണ്ണത്തുള്ളിയോടുകൂടി ദീപനാളവും നിലം പതിക്കുക നിശ്ചയമാണല്ലൊ.

39. ആ രണ്ടു പേരുടെയും പരിചാരകരുടെ തിങ്ങിപ്പൊങ്ങിയ മുറവിളി കേട്ടു നടുക്കംപൂണ്ട താമരപ്പൊയ്കയിലെ പക്ഷികൾ ഒപ്പം വ്യസനിക്കുന്നവരെപ്പോലെ ശബ്ദമുണ്ടാക്കി.

40. വീശിക്കൊടുക്കുക മുതലായ ശുശ്രൂഷകളാൽ രാജാവിന്റെ മോഹാലസ്യം അകററപ്പെട്ടു. അവളാകട്ടെ ആ കിടപ്പിൽത്തന്നെ കിടന്നു. ആയുസ്സു ബാക്കിയുണ്ടെങ്കിൽ മാത്രമേ പ്രതിവിധികൾ സഫലമാകുവാൻ തരമുള്ളല്ലൊ.

41 പ്രതിയോജയിതവ്യവല്ലകീ–
സമവസ്ഥാമഥ സത്ത്വവിപ്ലവാൽ
സ നിനായ നിതാന്തവത്സലഃ
പരിഗൃഹ്യോചിതമങ്കമംഗനാം.

42 പതിരങ്കനിഷണ്ണയാ തയാ
കരണാപായവിഭിന്നവർണ്ണയാ
സമലക്ഷ്യത ബിഭ്രദാവിലാം
മൃഗലേഖാമുഷസീവ ചന്ദ്രമാഃ.

43 വിലലാപ സ ബാഷ്പഗൽഗ്ഗദം
സഹജാമപ്യപഹായ ധീരതാം
അഭിതപ്തമയോഽപി മാർദ്ദവം
ഭജതേ, കൈവ കഥാ ശരീരിഷു.

44 'കുസുമാന്യപി ഗാത്രസംഗമാൽ
പ്രഭവന്ത്യായുരപോഹിതും യദി
ന ഭവിഷ്യതി ഹന്ത സാധനം
കിമിവാന്യൽ പ്രഹരിഷ്യതോ വിധേഃ.

45 അഥവാ മൃദു വസ്തു ഹിംസിതും
മൃദുനൈവാരഭതേ പ്രജാന്തകഃ
ഹിമസേകവിപത്തിരത്ര മേ
നളിനീ പൂർവ്വനിദർശനം മതാ.

46 സ്രഗിയം യദി ജീവിതാപഹാ
ഹൃദയേ കിം നിഹിതാ ന ഹന്തി മാം
വിഷമപ്യമൃതം ക്വചിൽ ഭവേ–
ദമൃതം വാ വിഷമീശ്വരേച്ഛയാ.

47 അഥവാ മമ ഭാഗ്യവിപ്ലവാ–
ദശനിഃ കല്പിത ഏഷ വേധസാ
യദനേന തരുർന്ന പാതിതഃ
ക്ഷപിതാ തദ്വിടപാശ്രിതാ ലതാ.

48 കൃതവത്യസി നാവധീരണാ–
മപരാദ്ധേഽപി യദാ ചിരം മയി
കഥമേകപദേ നിരാഗസം
ജനമാഭാഷ്യമിമം ന മന്യസേ.

49 ധ്രുവമസ്മി ശഠഃ ശുചിസ്മിതേ!
വിദിതഃ കൈതവവത്സലസ്തവ
പരലോകമസന്നിവൃത്തയേ
യദനാപൃച്ഛ്യ ഗതാസി മാമിതഃ.

50 ദയിതാം യദി താവദന്വഗാ–
ദ്വിനിവൃത്തം കിമിദം തയാ വിനാ
സഹതാം ഹതജീവിതം മമ
പ്രബലാമാത്മകൃതേന വേദനാം.

41. അനന്തരം ജീവാപായംമൂലം കമ്പികെട്ടി ശരിയാക്കേണ്ട വീണ യുടെ സ്ഥിതിയിലായ ആ സുന്ദരിയെ അത്യധികം സ്നേഹമുള്ള അദ്ദേഹം എടുത്തു ഉചിതമായ (തന്റെ) മടിയിൽ വെച്ചു.

42. ഇന്ദ്രിയനാശത്താൽ നിറംമാറി മടിയിൽ ഇരിക്കുന്ന അവളോടു കൂടിയ ഭർത്താവു്, അധികം ക്ഷീണിച്ച മൃഗലേഖയെ വഹിക്കുന്ന പ്രഭാത ത്തിലെ തിങ്കളെന്നപോലെ കാണപ്പെട്ടു.

43. അദ്ദേഹം പ്രകൃത്യാ ഉള്ള ധൈര്യം ഉപേക്ഷിച്ചു ബാഷ്പത്താൽ തൊണ്ടയിടറിക്കൊണ്ടു വിലപിച്ചു. അധികം ചൂടു പിടിച്ചാൽ ഇരിമ്പു പോലും മാർദ്ദവമുള്ളതായിത്തീരുന്നു. മനുഷ്യരുടെ കഥ പിന്നെ എന്താണു്?

44. 'പുഷ്പങ്ങൾപോലും ശരീരത്തിൽ തൊട്ടാൽ ആയുസ്സിനെ അപ ഹരിക്കുവാൻ ശക്തമാകുമെങ്കിൽ കഷ്ടം! പ്രഹരിക്കാനൊരുമ്പെടുന്ന വി ധിക്കു മറെറന്താണു് ഉപകരണമാകാത്തതു്.

45. അല്ലെങ്കിൽ യമൻ മൃദുവായ വസ്തുവിനെ ദ്രോഹിക്കുവാൻ മൃദുവായ ഉപകരണംതന്നെയാണു് ഉപയോഗിക്കുക. മഞ്ഞു വീണാൽ നശിച്ചുപോ കുന്ന താമര ഇതിലെനിക്കു ഒന്നാമത്തെ ഉദാഹരണമായിരിക്കുന്നു.

46. ഈ മാല ജീവനെ അപഹരിക്കുന്നതാണെങ്കിൽ മാറിൽ ചേർത്തിട്ടും എന്നെ എന്തുകൊണ്ടാണു് കൊല്ലാത്തതു്? ഈശ്വരേച്ഛയാൽ ചിലപ്പോൾ വിഷംപോലും അമൃതമാവാം, അമൃതംതന്നെ വിഷവുമാവാം.

47. അല്ലെങ്കിൽ എന്റെ ഭാഗ്യക്കേടുമൂലം ഇതിനെ ദൈവം ഇടിത്തീ യാക്കി മാററി. എന്തുകൊണ്ടെന്നാൽ വൃക്ഷം താഴെ പതിപ്പിക്കപ്പെട്ടില്ല. അതിന്റെ കൊമ്പിൽ പററിപ്പിടിച്ചു നില്ക്കുന്ന വള്ളി നശിപ്പിയ്ക്കപ്പെ ടുകയുംചെയ്തു.

48. തെററുകാരനായപ്പോൾപോലും എന്നോടു നീ അവജ്ഞ കാണിച്ചി ട്ടില്ലാതിരിയ്ക്കെ (ഇപ്പോൾ) തെറെറാന്നും ചെയ്തിട്ടില്ലാത്ത എന്നെ പെട്ടെ ന്നു, സംസാരിക്കുവാൻകൂടി കൊള്ളാത്തവനായി കരുതുന്നതെന്തുകൊ ണ്ടാണു്?

49. അല്ലയോ ശുചിസ്മിതേ! ഞാൻ ശഠനും ഇല്ലാത്ത സ്നേഹം കാണിക്കു ന്നവനുമാണെന്നു നീ കരുതുന്നുണ്ടാവണം. അതുകൊണ്ടാവാം എന്നോടു യാത്ര ചോദിക്കാതെ ഇവിടെനിന്നു പരലോകത്തേയ്ക്കു ഇനിയൊരിക്കലും തിരിച്ചുവരാത്തവിധം പോയതു്.

50. ആ സമയത്തു പതിയോടൊപ്പം പോയെങ്കിൽ അവളെക്കൂടാതെ എന്തിനിപ്രകാരം തിരിച്ചുപോന്നു. ഭാഗ്യഹീനമായ എന്റെ ജീവിതം സ്വ യംകൃതമായ പ്രബലവേദന സഹിക്കട്ടെ.

51 സുരതശ്രമസംഭൃതോ മുഖേ
ധ്രിയതേ സ്വേദലവോൽഗമോഽപി തേ
അഥ ചാസ്തമിതാ ത്വമാത്മനാ
ധിഗിമാം ദേഹഭൃതാമസാരതാം.

52 മനസാപി ന വിപ്രിയം മയാ
കൃതപൂർവ്വം തവ, കിം ജഹാസി മാം
നനു ശബ്ദപതിഃ ക്ഷിതേരഹം
ത്വയി മേ ഭാവനിബന്ധനാ രതിഃ.

53 കുസുമോൽഖചിതാൻ വലീഭൃത–
ശ്ചലയൻ ഭൃംഗരുചസ്തവാളകാൻ
കരഭോരു! കരോതി മാരുത–
സ്ത്വദുപാവർത്തനശങ്കി മേ മനഃ.

54 തദപോഹിതുമർഹസി പ്രിയേ!
പ്രതിബോധേന വിഷാദമാശു മേ
ജ്വലിതേന ഗുഹാഗതം തമ–
സ്തുഹിനാദ്രേരിവ നക്തമോഷധിഃ.

55 ഇദമുച്ഛ്വസിതാളകം മുഖം
തവ വിശ്രാന്തകഥം ദുനോതി മാം
നിശി സുപ്തമിവൈപങ്കജം
വിരതാഭ്യന്തരഷട്പദസ്വനം.

56 ശശിനം പുനരേതി ശർവ്വരീ
ദയിതാ ദ്വന്ദ്വചരം പതത്ത്രിണം
ഇതി തൌ വിരഹാന്തരക്ഷമൌ
കഥമത്യന്തഗതാ ന മാം ദഹേഃ.

57 നവപല്ലവസംസ്തരേഽപി തേ
മൃദു ദൂയേത യദംഗമർപ്പിതം
തദിദം വിഷഹിഷ്യതേ കഥം
വദ വാമോരു! ചിതാധിരോഹണം.

58 ഇയമപ്രതിബോധശായിനീം
രശനാ ത്വാം പ്രഥമാ രഹഃസഖീ
ഗതിവിഭ്രമസാദനീരവാ
നശുചാ നാനുമൃതേവ ലക്ഷ്യതേ.

59 കളമന്യഭൃതാസു ഭാഷിതം
കളഹംസീഷു മദാലസം ഗതം
പൃഷതീഷു വിലോലമീക്ഷിതം
പവനാധൂതലതാസു വിഭ്രമാഃ.

60 ത്രിദിവോൽസുകയാപ്യവേക്ഷ്യ മാം
നിഹിതാഃ സത്യമമീ ഗുണാസ്ത്വയാ
വിരഹേ തവ മേ ഗുരുവ്യഥം
ഹൃദയം ന ത്വവലംബിതും ക്ഷമാഃ.

51. സുരതത്തിലെ ശ്രമം നിമിത്തമുണ്ടായ നനുത്ത വിയർപ്പുതുള്ളികൾ നിൻെറ മുഖത്തു ഇപ്പോഴും നിലനില്ക്കുന്നു. നീയാകട്ടെ സ്വയം അസ്തമിച്ചുകഴിഞ്ഞു. ജീവികളുടെ ഈ നിസ്സാരത നിന്ദ്യംതന്നെ.

52. മനസ്സുകൊണ്ടുപോലും നിനക്കു ഇഷ്ടമില്ലാത്തതു ഞാൻ മുമ്പു ചെയ്തിട്ടില്ല. പിന്നെ എന്തുകൊണ്ടാണ് നീ ഉപേക്ഷിക്കുന്നതു്. ഞാൻ പേരിനുമാത്രം ഭൂമിയുടെ നാഥനാണ്. ഹൃദയബന്ധമുള്ള രതി എനിക്കു നിന്നിൽ മാത്രമേ ഉള്ളു.

53. സുന്ദരി! പുഷ്പങ്ങളണിഞ്ഞ, വണ്ടുകളെപ്പോലിരിക്കുന്ന; നിൻെറ ചുരുണ്ട കുറുനിരകളെ ഇളക്കുന്ന കാററു എൻെറ മനസ്സിൽ, നീ വീണ്ടും ജീവിച്ചുവരികയാണോ എന്ന തോന്നലുണ്ടാക്കുന്നു.

54. അതിനാൽ പ്രിയേ! രാത്രികാലങ്ങളിൽ ജ്വലിക്കുന്ന ഔഷധി ഹിമവാൻെറ ഗുഹയിലുള്ള ഇരുട്ടിനെ എന്നപോലെ നീ വേഗത്തിൽ ഉണൎന്നു് എൻെറ സങ്കടം തീൎത്തുതരുമാറാകണം.

55. കുറുനിരകൾ ഇളകുന്ന, മിണ്ടാതായ നിൻെറ മുഖം രാത്രിയിൽ കൂമ്പി അകത്തു വണ്ടിൻെറ മൂളൽ നിന്നുപോയ ഒററത്താമരപ്പൂവെന്നപോലെ വേദനിപ്പിക്കുന്നു.

56. രാത്രി ചന്ദ്രനെ വീണ്ടും പ്രാപിയ്ക്കും. പ്രിയതമ വീണ്ടും സഹചരനായ ചക്രവാകത്തിനോടു് ചേരും. ആകയാൽ അവർ ഇടയ്ക്കുള്ള വിരഹം സഹിക്കുവാൻ ശക്തരാണ്. എന്നേക്കുമായി പിരിഞ്ഞുപോയ നീ എങ്ങിനെയാണ് ദഹിപ്പിക്കാതിരിക്കുക?

57. അല്ലയോ സുന്ദരി! നവപല്ലവങ്ങൾ വിരിച്ച മെത്തയിൽപ്പോലും വേദനിക്കുന്ന നിൻെറ ഈ കോമളശരീരം ചിതയിൽ വെയ്ക്കുതിനെ എങ്ങിനെയാണ് സഹിക്കുക? പറയൂ.

58. നിൻെറ ആദ്യത്തെ ഏകാന്തസഖിയും ഗതിവിലാസം നിലച്ചതുകൊണ്ടു നിശ്ചലമായി കിടക്കുന്നതുമായ ഈ അരഞ്ഞാൺ, ഇനി ഒരിക്കലും ഉണരാത്തവണ്ണം ഉറങ്ങുന്ന നിന്നെപ്പററിയുള്ള ദുഃഖത്താൽ ഒപ്പം മരിച്ചതുപോലെ കാണപ്പെടുന്നു.

59. മധുരമായ മൊഴി പെൺകുയിലുകളിലും മദാലസമായ നടത്തം അരയന്നപ്പിടകളിലും ചഞ്ചലമായ നോട്ടം മാൻപേടകളിലും വിലാസചേഷ്ടകൾ കാററത്തിളകുന്ന വള്ളികളിലുമായി,

60. ഈ ഗുണങ്ങൾ, സ്വർഗ്ഗത്തിലെത്തുവാൻ ഉത്സുകയായിരുന്നിട്ടും എന്നെക്കരുതി നീ വെച്ചു പോയിട്ടുണ്ട്. എന്നാൽ അവയൊന്നും നിൻെറ വേർപാടിൽ കഠിനവേദനയോടുകൂടിയ എൻെറ ഹൃദയത്തെ താങ്ങിനിൎത്തുവാൻ കഴിവുള്ളവയല്ല.

61 മിഥുനം പരികല്പിതം ത്വയാ
സഹകാരഃ ഫലിനീ ച നന്വിമൌ
അവിധായ വിവാഹസത്ക്രിയാ-
മനയോർഗ്ഗമ്യത ഇത്യസാംപ്രതം.
62 കുസുമം കൃതദോഹദസ്ത്വയാ
യദശോകോഽയമുദീരയിഷ്യതി
അളകാഭരണം കഥം നു ത-
ത്തവ നേഷ്യാമി നിവാപമാല്യതാം.
63 സ്മരതേവ സശബ്ദനൂപുരം
ചരണാനുഗ്രഹമന്യദുർല്ലഭം
അമുനാ കുസുമാശ്രുവർഷിണാ
ത്വമശോകേന സുഗാത്രി! ശോച്യസേ.
64 തവ നിഃശ്വസിതാനുകാരിഭിർ-
ബ്ബകുളൈരർധചിതാം സമം മയാ
അസമാപ്യ വിലാസമേഖലാം
കിമിദം കിന്നരകണ്ഠി! സുപ്യതേ?
65 സമദുഃഖസുഖഃ സഖീജനഃ
പ്രതിപച്ചന്ദ്രനിഭോഽയമാത്മജഃ
അഹമേകരസസ്തഥാപി തേ
വ്യവസായഃ പ്രതിപത്തിനിഷ്ഠുരഃ.
66 ധൃതിരസ്തമിതാ രതിശ്ച്യുതാ
വിരതം ഗേയമൃതുർനിരുത്സവഃ
ഗതമാഭരണപ്രയോജനം
പരിശൂന്യം ശയനീയമദ്യ മേ.
67 ഗൃഹിണീ സചിവഃ സഖീ മിഥഃ
പ്രിയശിഷ്യാ ലളിതേ കലാവിധൌ
കരുണാവിമുഖേന മൃത്യുനാ
ഹരതാ ത്വാം, വദ, കിം ന മേ ഹൃതം.
68 മദിരാക്ഷി! മദാനനാർപ്പിതം
മധു പീത്വാ രസവൽ കഥം നു മേ
അനുപാസ്യസി ബാഷ്പദൂഷിതം
പരലോകോപനതം ജലാഞ്ജലിം.
69 വിഭവേഽപി സതി ത്വയാ വിനാ
സുഖമേതാവദജസ്യ ഗണ്യതാം
അഹൃതസ്യ വിലോഭനാന്തരൈർ-
മമ സർവ്വേ വിഷയാസ്ത്വദാശ്രയാഃ.,
70 വിലപന്നിതി കോസലാധിപഃ
കരുണാർത്ഥഗ്രഥിതം പ്രിയാം പ്രതി
അകരോൽ പൃഥിവീരുഹാനപി
സ്രുതശാഖാരസബാഷ്പദൂഷിതാൻ.

61. ഈ തേന്മാവും ഞാഴലും നിന്നാൽ ഇണചേർക്കുവാൻ കരുതപ്പെട്ട വയാണല്ലോ. ഇവയുടെ വിവാഹകർമ്മം നടത്താതെ പോവുകയെന്നതു് ഉചിതമല്ല.

62. നീ വളം ചേർത്ത ഈ അശോകത്തിൽ നിന്റെ അളകങ്ങളിലണി യാനുള്ള പൂക്കൾ ഉണ്ടാകുമല്ലോ. അതിനെ ഞാൻ എങ്ങനെയാണു് നിന ക്കുള്ള നിവാപമാല്യമാക്കുക?

63. സുന്ദരി! കാൽച്ചിലങ്ക കിലുങ്ങിക്കൊണ്ടു മറ്റൊന്നിനും ലഭിക്കാത്ത (നിന്റെ) കാൽകൊണ്ടുണ്ടായ അനുഗ്രഹത്തെ സ്മരിച്ചെന്നപോലെ ആ അശോകം പൂക്കളാകുന്ന കണ്ണുനീർ തൂകി നിന്നെക്കുറിച്ചു ദുഃഖിക്കുന്നു.

64. കിന്നരന്മാർക്കൊത്ത സ്വരത്തോടുകൂടിയവളേ! നിന്റെ ശ്വാസഗ ന്ധത്തെ അനുകരിയ്ക്കുന്ന ഇലഞ്ഞിപ്പൂക്കൾകൊണ്ടു് എന്നോടൊന്നിച്ചു കോർത്തു പകുതിയാക്കിയ ഈ അണിയരഞ്ഞാൺ മുഴുവനാക്കാതെ നീ ഉറ ങ്ങുന്നു. എന്താണിതു്?

65. സുഖദുഃഖങ്ങളിൽ തുല്യരായ സഖികൾ, പ്രതിപദത്തിലെ ചന്ദ്രനെ പ്പോലെയുള്ള (ശിശു മാത്രമായ) ഈ പുത്രൻ, നിന്നിൽമാത്രം പ്രേമത്തോടു കൂടിയ ഈ ഞാൻ— ഇതെല്ലാം ഇങ്ങിനെയിരിക്കെ നിന്റെ ഈ പ്രവൃത്തി മനസ്സിലാക്കാൻ കഴിയാത്തവിധം നിഷ്ഠുരമാണു്.

66. ഇന്നു എന്റെ ധൈര്യം നഷ്ടപ്പെട്ടു, രതി അവസാനിച്ചു, ഗാനം നിന്നുകഴിഞ്ഞു, ഋതുക്കൾ ഉത്സവമില്ലാത്തതായി, ആഭരണങ്ങൾകൊ ണ്ടുള്ള പ്രയോജനം തീർന്നു, കിടയ്ക്ക ശൂന്യമായി.

67. ഗൃഹസ്വാമിനി, മന്ത്രി, വിജനത്തിൽ സഖി, നൃത്തഗീതാദികലകളിൽ പ്രിയശിഷ്യ എന്നിങ്ങനെ എല്ലാമായ നിന്നെ ദയയില്ലാതെ അപഹ രിച്ച മൃത്യു എന്റെ ഏതൊന്നിനെയാണു് അപഹരിക്കാത്തതു്? പറയൂ.

68. അല്ലയോ മദിരാക്ഷി! ഞാൻ കവിൾക്കൊണ്ടതിനുശേഷം നൽകിയ രുചിയേറിയ മധുവിനെ പാനംചെയ്തിട്ടു കണ്ണീർകൊണ്ടു ദൂഷിച്ച എന്റെ തർപ്പണാഞ്ജലിയിലെ ജലം നീ എങ്ങനെ അനുപാനംചെയ്യും?

69. വേണ്ടിടത്തോളം സമ്പത്തുണ്ടെങ്കിലും നിന്നോടുകൂടാത്ത അജന്റെ സുഖം ഇത്രത്തോളമേ ഉള്ളവെന്നു കണക്കാക്കിക്കൊള്ളൂ. മററു പ്രലോഭന ങ്ങളാലൊന്നും ആകർഷിയ്ക്കപ്പെട്ടിട്ടില്ലാത്ത എനിയ്ക്കു എല്ലാവിഷയാനു ഭൂതികളും നിന്നെ ആശ്രയിച്ചാണിരിക്കുന്നതു്.'

70. ഇങ്ങനെ പ്രാണേശ്വരിയെച്ചൊല്ലി കരുണമായി വിലപിക്കുന്ന കോസലാധിപൻ വൃക്ഷങ്ങളെക്കൊണ്ടുപോലും ശാഖകളിൽ നിന്നുറുന്ന രസ മാകുന്ന കണ്ണുനീർ വർഷിപ്പിച്ചു.

71 അഥ തസ്യ കഥഞ്ചിദങ്കതഃ
സ്വജനസ്താമപനീയ സുന്ദരീം
വിസസർജ്ജ തദന്ത്യമണ്ഡനാ–
മനലായാഗുരുചന്ദനൈധസേ.
72 പ്രമദാമനു സംസ്ഥിതഃ ശുചാ
നൃപതിഃ സന്നിതി വാച്യദർശനാൽ
ന ചകാര ശരീരമഗ്നിസാൽ
സഹ ദേവ്യാ ന തു ജീവിതാശയാ.
73 അഥ തേന ദശാഹതഃ പരേ
ഗുണശേഷാമപദിശ്യ ഭാമിനീം
വിദുഷാ വിധയോ മഹർദ്ധയഃ
പുര ഏവോപവനേ സമാപിതാഃ.
74 സ വിവേശ പുരീം തയാ വിനാ
ക്ഷണദാപായശശാങ്കദർശനഃ
പരിവാഹമിവാവലോകയൻ
സ്വശുചഃ പൌരവധൂമുഖാശ്രുഷു.
75 അഥ തം സവനായ ദീക്ഷിതഃ
പ്രണിധാനാൽ ഗുരുരാശ്രമസ്ഥിതഃ
അഭിഷംഗജഡം വിജജ്ഞിവാ–
നിതി ശിഷ്യേണ കിലാന്വബോധയൽ.
76 ''അസമാപ്തവിധിര്യതോ മുനി–
സ്തവ വിദ്വാനപി താപകാരണം
ന ഭവന്തമുപസ്ഥിതഃ സ്വയം
പ്രകൃതൌ സ്ഥാപയിതും പഥശ്ച്യുതം.
77 മയി തസ്യ സുവൃത്ത! വർത്തതേ
ലഘുസന്ദേശപദാ സരസ്വതീ
ശൃണു വിശ്രുതസത്വസാര! താം
ഹൃദി ചൈനാമുപധാതുമർഹസി.
78 പുരുഷസ്യ പദേഷ്വജന്മനഃ
സമതീതം ച ഭവച്ച ഭാവി ച
സ ഹി നിഷ്പ്രതിഘേന ചക്ഷുഷാ
ത്രിതയം ജ്ഞാനമയേന പശ്യതി.
79 'ചരതഃ കില ദുശ്ചരം തപ–
സ്തൃണബിന്ദോഃ പരിശങ്കിതഃ പുരാ
പ്രജിഘായ സമാധിഭേദിനീം
ഹരിരസ്മൈ ഹരിണീം സുരാംഗനാം.
80 സ തപഃപ്രതിബന്ധമന്യുനാ
പ്രമുഖാവിഷ്കൃതചാരുവിഭ്രമാം
അശപൽ 'ഭവ മാനുഷീ'തി താം
ശമവേലാപ്രലയോർമിണാ ഭുവി.

71. അനന്തരം ബന്ധുജനങ്ങൾ ആ സുന്ദരിയെ അദ്ദേഹത്തിന്റെ മടിത്തട്ടിൽനിന്നു പ്രയാസപ്പെട്ടു മാററിയെടുത്തു് അതേ അന്ത്യഭൂഷണവുമായി അകിൽചന്ദനങ്ങളിട്ടു കത്തിച്ച അഗ്നിയിൽ സമർപ്പിച്ചു.

72. 'രാജാവായിരുന്നിട്ടും സങ്കടംകൊണ്ടു സ്ത്രീയോടൊപ്പം മരിച്ചു' എന്ന അപവാദം തനിക്കു വരുമല്ലോ എന്നു കരുതിമാത്രം അദ്ദേഹം ഇന്ദുമതിയോടൊപ്പം ശരീരത്തെ അഗ്നിക്കിരയാക്കിയില്ല. അല്ലാതെ ജീവിച്ചിരിക്കാൻ ആഗ്രഹമുണ്ടായിട്ടല്ല.

73. പത്തു ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഗുണങ്ങൾമാത്രം ശേഷിപ്പിച്ചുപോയ ആ പ്രിയതമയുടെ ശേഷക്രിയകൾ, വിദ്വാനായ അദ്ദേഹം വിഭവപൂർണ്ണമായി ആ നഗരോപവനത്തിൽവെച്ചുതന്നെ നിർവ്വഹിച്ചു.

74. അവളുടെ വേർപാടുനിമിത്തം രാത്രി കഴിഞ്ഞ ചന്ദ്രനെപ്പോലെയായ അദ്ദേഹം പൌരസ്ത്രീകളുടെ മുഖത്തൊഴുകുന്ന കണ്ണുനീരിൽ സ്വന്തം ദുഃഖത്തിന്റെ പ്രവാഹത്തെ കണ്ടുകൊണ്ടെന്നപോലെ രാജധാനിയിൽ പ്രവേശിച്ചു.

75. അനന്തരം യജ്ഞത്തിനു ദീക്ഷയെടുത്തു് ആശ്രമത്തിൽ വസിച്ചിരുന്ന ഗുരു (വസിഷ്ഠൻ) തപോബലത്താൽ, അദ്ദേഹം ദുഃഖംമൂലം ജീവശൂന്യമായിരിക്കുന്നതറിഞ്ഞിട്ടു ശിഷ്യൻവഴിയായി ഇപ്രകാരം ഉപദേശിച്ചു.

76. ''മഹർഷി തന്റെ കർമ്മം അവസാനിച്ചിട്ടില്ലാത്തതുകൊണ്ടാണു് അങ്ങയുടെ ദുഃഖകാരണം അറിഞ്ഞിട്ടും വഴിതെററിപ്പോയ അങ്ങയെ നിലയിലാക്കുവാൻ താൻതന്നെ വരാത്തതു്.

77. അല്ലയോ സദ്വൃത്തനായുള്ളോവേ! അദ്ദേഹത്തിന്റെ സരളമായ സന്ദേശപദങ്ങളടങ്ങിയ അരുളപ്പാടുകൾ ഞാൻ കൊണ്ടുവന്നിട്ടുണ്ടു്. വിഖ്യാതമായ ധൈര്യത്തോടുകൂടിയ അങ്ങു് അതു കേട്ടു മനസ്സിൽ ഉറപ്പിക്കേണ്ടതാണു്.

78. അദ്ദേഹമാകട്ടെ ജനനരഹിതനായ പുരുഷന്റെ പദങ്ങളിൽ (മൂന്നു ലോകത്തിലും) കഴിഞ്ഞുപോയതും നടന്നുകൊണ്ടിരിക്കുന്നതും വരാൻ പോകുന്നതുമായ എല്ലാം എങ്ങും തടവില്ലാത്ത ജ്ഞാനദൃഷ്ടികൊണ്ടു കാണുന്നുണ്ടു്.

79. 'ഉഗ്രമായ തപസ്സനുഷ്ഠിക്കുന്ന തൃണബിന്ദുവിനെ പേടിച്ചിട്ടു് പണ്ടു ദേവേന്ദ്രൻ തപസ്സു മുടക്കുവാൻവേണ്ടി ഹരിണി എന്ന അപ്സരസ്സിനെ അദ്ദേഹത്തിന്റെ അടുക്കലേക്കു അയയ്ക്കുയുണ്ടായത്രേ.

80. അദ്ദേഹം, മുന്നിൽവന്നു സുന്ദരമായ വിലാസചേഷ്ടകൾ കാണിച്ച അവളെ ശമമാകുന്ന കടൽക്കരയ്ക്കു പ്രളയവീചിയായ, തപസ്സിനു പ്രതിബന്ധമുണ്ടാക്കിയതിനാലുണ്ടായ കോപംമൂലം ''നീ ഭൂമിയിൽ മനുഷ്യസ്ത്രീയായി ജനിക്കുക'' എന്നു ശപിച്ചു.

81 'ഭഗവൻ! പരവാനയം ജനഃ
പ്രതികൂലാചരിതം ക്ഷമസ്വ മേ'
ഇതി ചോപനതാം ക്ഷിതിസ്പൃശം
കൃതവാനാ സുരപുഷ്പദർശനാൽ.

82 ക്രഥകൈശികവംശസംഭവാ
തവ ഭൂത്വാ മഹിഷീ ചിരായ സാ
ഉപലബ്ധവതീ ദിവശ്ച്യുതം
വിവശാ ശാപനിവൃത്തികാരണം.

83 തദലം തദപായചിന്തയാ
വിപദുൽപത്തിമതാമവസ്ഥിതാ
വസുധേയമവേക്ഷ്യതാം ത്വയാ
വസുമത്യാ ഹി നൃപാഃ കളത്രിണഃ.

84 ഉദയേ മദവാച്യമുജ്ഝതാ
ശ്രുതമാവിഷ്കൃതമാത്മവത്ത്വയാ
മനസ്സസ്തദുപസ്ഥിതേ ജ്വരേ
പുനരക്ലീബതയാ പ്രകാശ്യതാം.

85 രുദതാ കുത ഏവ സാ പുനർ-
ഭവതാ നാനുമൃതാപി ലഭ്യതേ
പരലോകജുഷാം സ്വകർമ്മഭിർ-
ഗതയോ ഭിന്നപഥാ ഹി ദേഹിനാം.

86 അപശോകമനാഃ കുടുംബിനീ-
മനുഗൃഹ്ണീഷ്വ നിവാപദത്തിഭിഃ
സ്വജനാശ്രു കിലാതിസന്തതം
ദഹതി പ്രേതമിതി പ്രചക്ഷതേ.

87 മരണം പ്രകൃതിഃ ശരീരിണാം
വികൃതിർജ്ജീവിതമുച്യതേ ബുധൈഃ
ക്ഷണമപ്യവതിഷ്ഠതേ ശ്വസൻ
യ്യദി ജന്തുർന്നനു ലാഭവാനസൌ.

88 അവഗച്ഛതി മൂഢചേതനഃ
പ്രിയനാശം ഹൃദി ശല്യമർപ്പിതം
സ്ഥിരധീസ്തു തദേവ മന്യതേ
കുശലദ്വാരതയാ സമുദ്ധൃതം.

89 സ്വശരീരശരീരിണാവപി
ശ്രുതസംയോഗവിപര്യയൌ യദാ
വിരഹഃ കിമിവാനുതാപയേ-
ദ്വദ ബാഹ്യൈർവിഷയൈർവിപശ്ചിതം.

90 ന പൃഥഗ്ജനവച്ഛുചോ വശം
വശിനാമുത്തമ! ഗന്തുമർഹസി
ദ്രുമസാനുമതാം കിമന്തരം
യദി വായൌ ദ്വിതയേഽപി തേ ചലാഃ.,

81. ''ഭഗവാനേ! പരാധീനയാണു് ഈയുള്ളവരം. എൻെറ വിപരീത പ്രവൃത്തിയെ ക്ഷമിക്കണേ'' എന്നു പറഞ്ഞു നമസ്ക്കരിച്ച അവളെ, കല്പവൃക്ഷപ്പൂ കാണുന്നതുവരെമാത്രം ഭൂമിയിലിരിക്കേണ്ടവളാക്കിച്ചമച്ചു.

82. വിവശയായ അവരം വിദർഭരാജവംശത്തിൽ ജനിച്ചുവളർന്നു കുറെക്കാലം അങ്ങയുടെ രാജ്ഞിയായിരുന്നിട്ടു് ആകാശത്തുനിന്നു വീണ ശാപമോക്ഷത്തിനുള്ള ഹേതു കണ്ടെത്തുകയാണുണ്ടായതു്.

83. അതുകൊണ്ടു് അവളുടെ അപായം ചിന്തിച്ചു ദുഃഖിക്കരുതു്. ജനിച്ചവക്ക മരണം തീർച്ചയാണു്. അങ്ങു് ഈ ഭൂമിയെ സംരക്ഷിയ്ക്കുക. രാജാക്കന്മാർ ഭൂമിയെക്കൊണ്ടാണല്ലോ കളത്രവാന്മാരാകുന്നതു്.

84. അഭ്യുദയകാലത്തു ഗർവിഷ്ഠനെന്ന അപവാദംകൂടാതെ അങ്ങു ബുദ്ധിപൂർവ്വം വിവേകം പ്രകാശിപ്പിച്ചു. മനസ്സിനു സങ്കടം ബാധിച്ചിട്ടുള്ള ഈ അവസരത്തിൽ അതു് അധൈര്യംകൂടാതെ വീണ്ടും പ്രകാശിപ്പിച്ചാലും.

85. അനുമരണം ചെയ്താൽപ്പോലും അവളെ വീണ്ടും കിട്ടുകയില്ല. പിന്നെ കരഞ്ഞാൽ എവിടുന്നാണു് (കിട്ടുവാൻ പോകുന്നതു്?) അവരവരുടെ കർമ്മങ്ങളനുസരിച്ചു പരലോകം പൂകുന്ന ദേഹികളുടെ യാത്രകരം ഭിന്ന പഥങ്ങളിൽക്കൂടിയാണു്.

86. അങ്ങു ദുഃഖം തീർന്ന മനസ്സോടുകൂടി നിവാപവിധികരംകൊണ്ടു പത്നിയെ അനുഗ്രഹിക്കുക. അതിയായി ഒഴുകുന്ന ബന്ധുക്കളുടെ കണ്ണുനീർ മരിച്ച ആളെ ചുട്ടുനീററുമെന്നു പറയപ്പെടുന്നു.

87. മരണം ദേഹികരംക്കു സ്വാഭാവികമാണു്, ജീവിതമാണു് കല്പിതമായിട്ടുള്ളതു് എന്നു അറിവുള്ളവർ പറയുന്നു. (ഒരു) ജീവി ക്ഷണനേരമെങ്കിലും ജീവിച്ചിരിക്കുന്നുവെങ്കിൽ അതുതന്നെ അയാരംക്കു ലാഭമാണു്.

88. മൂഢബുദ്ധിയായുള്ളവൻ പ്രിയനാശത്തെ നെഞ്ചിൽത്തറച്ച ശല്യമായി കരുതുന്നു; ഉറച്ച ബുദ്ധിയുള്ളവനാകട്ടെ ആ ശല്യത്തെത്തന്നെ ക്ഷേമത്തിനു വേണ്ടി പറിച്ചെടുത്തതായി വിചാരിയ്ക്കുന്നു.

89. സ്വന്തം ശരീരവും ജീവനുംപോലും തമ്മിൽ ചേരുകയും പിരിയുകയും ചെയ്യുന്നതാണെന്നു പ്രസിദ്ധമായിരിക്കെ പുറമേയുള്ള വിഷയങ്ങളോടു വേർപിരിയുന്നതു വിവേകമുള്ളവനെ സങ്കടപ്പെടുത്തുമോ? പറയൂ.

90. അല്ലയോ ജിതേന്ദ്രിയന്മാരിൽ അഗ്രേസര! അങ്ങു മററുള്ളവരെപ്പോലെ വ്യസനത്തിനു അധീനനാകരുതു്. മരങ്ങളും മലകളും ഒരുപോലെ കാററത്തു ചലിക്കുമെങ്കിൽ അവ രണ്ടും തമ്മിൽ എന്താണു് വ്യത്യാസം?''

91 സ തഥേതി വിനേതുരുദാരമതേഃ
പ്രതിഗൃഹ്യ വചോ വിസസർജ്ജ മുനിം
തദലബ്ധപദം ഹൃദി ശോകഘനേ
പ്രതിയാതമിവാന്തികമസ്യ ഗുരോഃ.
92 തേനാഷ്ടൗ പരിഗമിതാഃ സമാഃ കഥഞ്ചിൽ
ബാലത്വാദവിതഥസൂനൃതേന സൂനോഃ
സാദൃശ്യപ്രതികൃതിദർശനൈഃ പ്രിയായാഃ
സ്വപ്നേഷു ക്ഷണികസമാഗമോത്സവൈശ്ച.
93 തസ്യ പ്രസഹ്യ ഹൃദയം കില ശോകശങ്കുഃ
പ്ലക്ഷപ്രരോഹ ഇവ സൌധതലം ബിഭേദ
പ്രാണാന്തഹേതുമപി തം ഭിഷജാമസാദ്ധ്യം
ലാഭം പ്രിയാനുഗമനേ ത്വരയാ സ മേനേ.
94 സമ്യഗ്വിനീതമഥ വർമ്മഹരം കുമാര-
മാദിശ്യ രക്ഷണവിധൗ വിധിവൽ പ്രജാനാം
രോഗോപസൃഷ്ടതനുദുർവ്വസതിം മുമുക്ഷുഃ
പ്രായോപവേശനമതിർനൃപതിർബഭൂവ.
95 തീർത്ഥേ തോയവ്യതികരഭവേ ജഹ്നുകന്യാസരയ്വോർ-
ദേഹത്യാഗാദമരഗണനാലേഖ്യമാസാദ്യ സദ്യഃ
പൂർവ്വാകാരാധികതരരുചാ സംഗതഃ കാന്തയാസൌ
ലീലാഗാരേഷ്വരമത പുനർനന്ദനാഭ്യന്തരേഷു.

ഇതി അഷ്ടമഃ സർഗ്ഗഃ

## നവമഃ സർഗ്ഗഃ

1 പിതുരനന്തരമുത്തരകോസലാൻ
സമധിഗമ്യ സമാധിജിതേന്ദ്രിയഃ
ദശരഥഃ പ്രശശാസ മഹാരഥോ
യമവതാമവതാം ച ധുരി സ്ഥിതഃ.
2 അധിഗതം വിധിവദ്യദപാലയൽ
പ്രകൃതിമണ്ഡലമാത്മകുലോചിതം
അഭവദസ്യ തതോ ഗുണവത്തരം
സനഗരം നഗരന്ധ്രകരൌജസഃ.
3 ഉഭയമേവ വദന്തി മനീഷിണഃ
സമയവർഷിതയാ കൃതകർമ്മണാം
ബലനിഷൂദനമർത്ഥപതിം ച തം
ശ്രമനുദം മനുദണ്ഡധരാന്വയം.
4 ജനപദേ ന ഗദഃ പദമാദധാ-
വഭിഭവഃ കുത ഏവ സപത്നജഃ
ക്ഷിതിരഭൂൽ ഫലവത്യജനന്ദനേ
ശമരതേഽമരതേജസി പാർത്ഥിവേ.

91. അദ്ദേഹം ശ്രേഷ്ഠനായ ഗുരുവിൻെറ ഉപദേശത്തെ അങ്ങനെതന്നെ എന്നു സ്വീകരിച്ചിട്ടു ശിഷ്യനെ തിരിച്ചയച്ചു; ആ ഉപദേശവും ശോകാകലനായ അദ്ദേഹത്തിൻെറ ഹൃദയത്തിൽ സ്ഥലം കിട്ടാതെ ഗുരുവിൻെറ സന്നിധിയിലേയ്ക്കു തിരിച്ചുപോയോ എന്നു തോന്നി.

92. സത്യവും പ്രിയവുമായ വാക്കുകളോടുകൂടിയ അദ്ദേഹം പുത്രൻെറ ചെറുപ്പം കരുതി പ്രിയതമയുടെ ചിത്രങ്ങളും പ്രതിമകളും കണ്ടുകൊണ്ടും സ്വപ്നത്തിൽ ക്ഷണനേരത്തേക്കു ലഭിക്കുന്ന സംഗമോത്സവങ്ങളെ അനുഭവിച്ചും എട്ടുകൊല്ലം ഒരു വിധത്തിൽ കഴിച്ചുകൂട്ടി

93. ദുഃഖമാകുന്ന ആണി അദ്ദേഹത്തിൻെറ ഹൃദയത്തെ ഇത്തിത്തയ്യ് മാളികത്തറയെ എന്നപോലെ പിളർന്നുകൊണ്ടിരുന്നു. അദ്ദേഹം ചികിത്സകൊണ്ടു നീക്കാവുന്നതല്ലാത്ത, ജീവഹാനിക്കു കാരണമായ അതിനെ, പ്രിയയെ പിൻതുടരാനുള്ള തിടുക്കം കാരണം ഒരു ലാഭമായി കരുതി.

94. യഥാവിധി വിദ്യാഭ്യാസംചെയ്തു കവചം ധരിക്കാറായ കുമാരനെ പ്രജാപരിപാലനത്തിൽ വിധിയാംവണ്ണം ഏല്പിച്ചിട്ടു രോഗം പിടിപ്പെട്ട, കെട്ട ദേഹത്തിൽനിന്നു മോചനം നേടുവാൻവേണ്ടി ആ മഹാരാജാവു പ്രായോപവേശം ചെയ്യാനുറച്ചു.

95. അദ്ദേഹം ഗംഗയുടേയും സരയുവിൻെറയും പ്രവാഹങ്ങൾ ചേരുന്ന തീർത്ഥത്തിൽ ദേഹത്യാഗം ചെയ്കയാൽ ഉടൻതന്നെ ദേവന്മാരുടെ ഗണനയിൽ പേരെഴുതപ്പെട്ടു് ആദ്യത്തെ രൂപത്തിനേക്കാൾ കൂടുതൽ ശോഭയുള്ള പ്രിയതമയോടുകൂടി നന്ദനോദ്യാനത്തിലെ കേളിമന്ദിരങ്ങളിൽ വീണ്ടും രമിച്ചു.

എട്ടാം സർഗ്ഗം കഴിഞ്ഞു

## ഒമ്പതാം സർഗ്ഗം

1. സമാധിയാൽ ഇന്ദ്രിയങ്ങളെ ജയിച്ചവനും മഹാരഥനും സംയമികളിലും രക്ഷകന്മാരിലും അഗ്രഗണ്യനുമായ ദശരഥൻ പിതാവിനുശേഷം ഉത്തരകോസലരാജ്യത്തിലെ അധിപനായി പ്രജാപരിപാലനം ചെയ്തു.

2. കുലപാരമ്പര്യമനുസരിച്ചു യഥാവിധി ലഭിച്ച രാജ്യത്തെ, കാർത്തികേയനു തുല്യം തേജസ്സുള്ളവനായ അദ്ദേഹം വേണ്ടപോലെ രക്ഷിച്ചുപോന്നതിനാൽ നഗരവും പൌരജനങ്ങളും മുമ്പത്തേക്കാളധികം ഗുണമുള്ളവരായിത്തീർന്നു.

3. ഇന്ദ്രൻ, മനുരാജവംശത്തിലുണ്ടായ ആ രാജാവു് എന്നീ രണ്ടു പേരെ മാത്രമാണു് തക്കസമയത്തു വർഷിക്കുന്നതുകൊണ്ടു കർമ്മം ചെയ്യവരുടെ തളച്ച തീർക്കുന്നവരെന്നു പറയുന്നതു്.

4. ശമതൽപ്പരനും ദേവതേജസ്സമായ അജപുത്രൻ രാജാവായിരിയ്ക്കെ നാട്ടിൽ രോഗങ്ങൾക്കു സ്ഥാനം ലഭിച്ചില്ല; ശത്രുക്കളുടെ ആക്രമണം എങ്ങിനെയുണ്ടാകും? ഭൂമിയും നല്ല വിളവുള്ളതായിത്തീർന്നു.

5 ദശദിഗന്തജിതാ രഘുണാ യഥാ
ശ്രിയമപുഷ്യദജേന തതഃ പരം
തമധിഗമ്യ തഥൈവ പുനർബഭൌ
ന ന മഹീനമഹീനപരാക്രമം.
6 സമതയാ വസുവൃഷ്ടിവിസർജ്ജനൈർ–
നിയമനാദസതാം ച നരാധിപഃ
അനുയയൌ യമപുണ്യജനേശ്വരൌ
സവരുണാവരുണാഗ്രസരം രുചാ.
7 ന മൃഗയാഭിരതിർന്ന ദുരോദരം
ന ച ശശിപ്രതിമാഭരണം മധു
തമുദയായ ന വാ നവയൌവനാ
പ്രിയതമാ യതമാനമപാഹരൽ.
8 ന കൃപണാ പ്രഭവത്യപി വാസവേ
ന വിതഥാ പരിഹാസകഥാസ്വപി
ന ച സപത്നജനേഷ്വപി തേന വാ–
ഗപരുഷാ പരുഷാക്ഷരമീരിതാ.
9 ഉദയമസ്തമയം ച രഘൂദ്വഹാ–
ദുഭയമാനശിരേ വസുധാധിപാഃ
സ ഹി നിദേശമലംഘയതാമഭൂൽ
സുഹൃദയോഹൃദയഃ പ്രതിഗർജ്ജതാം.
10 അജയദേകരഥേന സ മേദിനീ–
മുദധിനേമിമധിജ്യശരാസനഃ
ജയമഘോഷയദസ്യ തു കേവലം
ഗജവതീ ജവതീവ്രഹയാ ചമൂഃ,
11 അവനിമേകരഥേന വരൂഥിനാ
ജിതവതഃ കില തസ്യ ധനുർഭൃതഃ
വിജയദുന്ദുഭിതാം യയുരർണ്ണവാ
ഘനരവാ നരവാഹനസംപദഃ.
12 ശമിതപക്ഷബലഃ ശതകോടിനാ
ശിഖരിണാം കുലിശേന പുരന്ദരഃ
സ ശരവൃഷ്ടിമുചാ ധനുഷാ ദ്വിഷാം
സ്വനവതാ നവതാമരസാനനഃ.
13 ചരണയോർനഖരാഗസമൃദ്ധിഭിർ–
മുകുടരത്നമരീചിഭിരസ്പൃശൻ
നൃപതയഃ ശതശോ മരുതോ യഥാ
ശതമഖം തമഖണ്ഡിതപൌരുഷം.
14 നിവവൃതേ സ മഹാർണ്ണവരോധസഃ
സചിവകാരിതബാലസുതാഞ്ജലീൻ
സമനുകമ്പ്യ സപത്നപരിഗ്രഹാ–
നനളകാനളകാനവമാം പുരീം.

5. പത്തു ദിക്കുകളെയും ജയിച്ച രഘുവിനെക്കൊണ്ടും അതിനുശേഷം അജനെക്കൊണ്ടും എങ്ങിനെ ധനപുഷ്ടിയുള്ളതായിരുന്നുവോ അതുപോലെ തന്നെ ഭൂമി, പിന്നെ മഹാപരാക്രമിയായ അദ്ദേഹത്തെ രാജാവായി ലഭിച്ചപ്പോഴും പ്രകാശിക്കാതിരുന്നില്ല.

6. രാജാവു് എല്ലാവരേയും തുല്യമായി ഭാവിച്ചിരുന്നതുകൊണ്ടു യമനെയും ധനം വാരിച്ചൊരിയുന്നതുകൊണ്ടു കുബേരനെയും ദുഷ്ടന്മാരെ നിയന്ത്രിക്കുന്നതിനാൽ വരുണനെയും ശോഭകൊണ്ടു അരുണസാരഥിയായ സൂര്യനെയും അനുകരിച്ചു.

7. ഉയർച്ചയ്ക്കുവേണ്ടി പ്രയത്നിക്കുന്ന അദ്ദേഹത്തെ നായാട്ടുകമ്പം വശപ്പെടുത്തിയില്ല. ചൂതുകളിയും ചന്ദ്രബിംബമണിഞ്ഞ മദ്യവും പുതുയൌവനത്തോടുകൂടിയ പ്രിയതമയും വശപ്പെടുത്തിയില്ല. (അദ്ദേഹം രാജസാധാരണമായ സപ്തവ്യസനങ്ങളിൽ നിന്നും മുക്തനായിരുന്നു എന്നു ഭാവം).

8. കോപമില്ലാത്ത അദ്ദേഹം പ്രഭുത്വമുള്ള ഇന്ദ്രനോടുപോലും ദീനമായിട്ടും നേരമ്പോക്കായിപ്പോലും വ്യാജമായിട്ടും ശത്രുക്കളോടുപോലും പരുഷമായിട്ടും വാക്കു പറഞ്ഞിരുന്നില്ല.

9. രാജാക്കന്മാർ രഘുകുലശ്രേഷ്ഠനിൽനിന്നു അഭിവൃദ്ധിയും നാശവും രണ്ടും പ്രാപിച്ചിരുന്നു. അദ്ദേഹം ആജ്ഞയെ ലംഘിക്കാത്തവക്കു സുഹൃത്തായിരുന്നു. എതിർക്കുന്നവർക്കു ഇരുമ്പുപോലെ കഠിനഹൃദയനായിരുന്നു.

10. വില്ലുകലയേററിയ അദ്ദേഹം ഒററത്തേരിലേറി കടൽ ചൂഴന്ന ഭൂമിയെ മുഴുവൻ ജയിച്ചു. ആനകളോടും വേഗതയുള്ള കുതിരകളോടും കൂടിയ അദ്ദേഹത്തിൻെറ സൈന്യമാകട്ടെ ജയത്തെ കൊണ്ടാടുകമാത്രം ചെയ്തു.

11. വില്ലേന്തി സുരക്ഷിതമായ ഒററത്തേരുകൊണ്ടു ഭൂമിയെ ജയിച്ചവനും വൈശ്രവണനൊത്ത ധനമുള്ളവനുമായ അദ്ദേഹത്തിനു മേഘഘോഷംപോലെ ഗജ്ജിക്കുന്ന സമുദ്രങ്ങൾ വിജയദുന്ദുഭികളായി.

12. ഇന്ദ്രൻ നൂറു മുനയുള്ള വജ്രായുധംകൊണ്ടു പവ്വതങ്ങൾക്കുണ്ടായിരുന്ന ചിറകുകളുടെ ബലം തീത്തു. പുതിയ താമരപ്പൂവിനു തുല്യമായ മുഖമുള്ള അദ്ദേഹം ശരമഴ ചൊരിഞ്ഞൊലിക്കൊള്ളുന്ന വില്ലുകൊണ്ടു ശത്രുപക്ഷത്തേയും നശിപ്പിച്ചു.

13. നൂറുകണക്കിൽ രജാക്കന്മാർ അഖണ്ഡിതമായ പൌരുഷമുള്ള അദ്ദേഹത്തെ, ദേവന്മാർ ഇന്ദ്രനെ എന്നപോലെ പാദങ്ങളിൽ കിരീടത്തിലെ രത്നകിരണങ്ങൾകൊണ്ടു നഖപ്രഭയെ വർദ്ധിപ്പിച്ചുകൊണ്ടു നമസ്കരിച്ചു.

14. പ്രായമെത്താത്ത മക്കളെക്കൊണ്ടു മന്ത്രിമാർ മുഖേന തൊഴുവിച്ചവരും അളകസംസ്കാരമററവരുമായ ശത്രുപത്നിമാരിൽ ദയവു കാണിച്ചു് അദ്ദേഹം മഹാർണ്ണവതീരത്തുനിന്നു് അളകയെക്കാൾ ഒരു കുറവുമില്ലാത്ത തൻെറ നഗരത്തിലേക്കു തിരിച്ചു.

15 ഉപഗതോഽപി ച മണ്ഡലനാഭിതാ-
മനുദിതാന്യസിതാതപവാരണഃ
ശ്രിയമവേക്ഷ്യ സ രന്ധ്രചലാമഭൂ-
ദനലസോഽനലസോമസമദ്യുതിഃ.

16 തമപഹായ കകുൽസ്ഥകുലോദ്ഭവം
പുരുഷമാത്മഭവം ച പതിവ്രതാ
നൃപതിമന്യമസേവത ദേവതാ
സകമലാ കമലാഘവമർത്ഥിഷു.

17 തമലഭന്ത പതിം പതിദേവതാഃ
ശിഖരിണാമിവ സാഗരമാപഗാഃ
മഗധകോസലകേകയശാസിനാം
ദുഹിതരോഽഹിതരോപിതമാർഗ്ഗണം.

18 പ്രിയതമാഭിരസൌ തിസൃഭിർബ്ബഭൌ
തിസൃഭിരേവ ഭുവം സഹ ശക്തിഭിഃ
ഉപഗതോ വിനിനീഷുരിവ പ്രജാ
ഹരിഹയോഽരിഹയോഗവിചക്ഷണഃ.

19 സ കില സംയുഗമൂർധ്നി സഹായതാം
മഘവതഃ പ്രതിപദ്യ മഹാരഥഃ
സ്വഭുജവീര്യമഗാപയദുച്ഛ്രിതം
സുരവധൂരവധൂതഭയാഃ ശരൈഃ.

20 ക്രതുഷു തേന വിസർജ്ജിതമൌലിനാ
ഭുജസമാഹൃതദിഗ്വസുനാ കൃതാഃ
കനകയൂപസമുച്ഛ്രയശോഭിനോ
വിതമസാ തമസാസരയൂതടാഃ.

21 അജിനദണ്ഡഭൃതം കുശമേഖലാം
യതഗിരം മൃഗശൃംഗപരിഗ്രഹാം
അധിവസംസ്തനുമധ്വരദീക്ഷിതാ-
മസമഭാസമഭാസയദീശ്വരഃ.

22 അവഭൃഥപ്രയതോ നിയതേന്ദ്രിയഃ
സുരസമാജസമാക്രമണോചിതഃ
നമയതി സ്മ സ കേവലമുന്നതം
വനമുചേ നമുചേരരയേ ശിരഃ.

23 അസകൃദേകരഥേന തരസ്വിനാ
ഹരിഹയാഗ്രസരേണ ധനുർഭൃതാ
ദിനകരാഭിമുഖാ രണരേണവോ
രുരുധിരേ രുധിരേണ സുരദ്വിഷാം.

24 അഥ സമാവവൃതേ കുസുമൈർനവൈ-
സ്തമിവ സേവിതുമേകനരാധിപം
യമകുബേരജലേശ്വരവജ്രിണാം
സമധുരം മധുരഞ്ചിതവിക്രമം

15. അഗ്നിയോടും ചന്ദ്രനോടും സമമായ തേജസ്സുള്ള അദ്ദേഹം വേറൊരു വെൺകൊററക്കുട പൊങ്ങാനിടവരുത്താതെ രാജമണ്ഡലത്തിന്റെ കേന്ദ്രബിന്ദുവായിരുന്നിട്ടും ലക്ഷ്മി പഴുതു കിട്ടിയാൽ പതറിപ്പോകുന്നവളാണെന്നറിവുള്ളതിനാൽ സദാ ജാഗരൂകനായിത്തന്നെ ഇരുന്നു.

16. പതിവ്രതയും താമരപ്പൂവോടുകൂടിയവളുമായ ദേവി (ലക്ഷ്മി) അർത്ഥികളിൽ ലാഘവം കാണിക്കാത്ത കകൽസ്ഥവംശജനായ അദ്ദേഹത്തേയും ആത്മഭൂവായ വിഷ്ണുവിനേയും അല്ലാതെ മറേറതു രാജാവിനെ സേവിച്ചു?

17. ശത്രുക്കളെ കീഴടക്കിയ അദ്ദേഹത്തെ മഗധം, കോസലം, കേകയം എന്നീ ദേശങ്ങളിലെ രാജാക്കന്മാരുടെ പതിവ്രതകളായ പുത്രിമാർ, സമുദ്രത്തെ പർവ്വതങ്ങളുടെ മക്കളായ നദികൾ എന്നപോലെ ഭർത്താവായി ലഭിച്ചു.

18. ശത്രുസംഹാരത്തിൽ സമർത്ഥനായ അദ്ദേഹം മൂന്നു പത്നിമാരോടുംകൂടി, പ്രജാപരിപാലനത്തിനായി മൂന്നു ശക്തികളോടുംകൂടി ഭൂമിയിൽ വന്ന ഇന്ദ്രനെന്നപോലെ ശോഭിച്ചു.

19. മഹാരഥനായ അദ്ദേഹം യുദ്ധക്കളത്തിൽ ഇന്ദ്രനു സഹായനായി നിന്നിട്ടു തന്റെ അമ്പുകൾകൊണ്ടു പേടി തീർക്കപ്പെട്ട അപ്സരസ്ത്രീകളെക്കൊണ്ട് ഉന്നതമായ തന്റെ പരാക്രമത്തെ പാടിപ്പിച്ചു.

20. സ്വന്തം പരാക്രമംകൊണ്ടു ദിക്കുകളിൽനിന്നു ധനം സമ്പാദിച്ചവനും തമോഗുണരഹിതനുമായ അദ്ദേഹം കിരീടം ധരിയ്ക്കാതെ യജ്ഞങ്ങൾ അനുഷ്ഠിച്ചു തമസയുടേയും സരയുവിന്റെയും തീരങ്ങളെ പൊന്നണിഞ്ഞ യൂപങ്ങളുയർന്നു പ്രകാശിക്കുന്നവയാക്കി.

21. കൃഷ്ണാജിനവും ഔദുംബരദണ്ഡവും ധരിച്ചു കുശംകൊണ്ടരഞ്ഞാണിട്ടു മൌനമായി മാൻകൊമ്പും കൈക്കൊണ്ടു യജ്ഞദീക്ഷയെടുത്ത (ദശരഥന്റെ) ശരീരത്തിൽ വാണുകൊണ്ടു ശിവൻ അത്യധികം ശോഭയോടുകൂടിയ അദ്ദേഹത്തെ (കൂടുതൽ) ശോഭിപ്പിച്ചു.

22. അവഭൃഥസ്നാനത്താൽ വിശുദ്ധനായി നിയമിതേന്ദ്രിയനായി ദേവന്മാരുടെ കൂട്ടത്തിൽ ചേരുവാൻ യോഗ്യനായ അദ്ദേഹം തന്റെ നിവന്ന ശിരസ്സിനെ മഴ പൊഴിക്കുന്ന ദേവേന്ദ്രന്റെ മുമ്പിൽമാത്രം കുനിച്ചു.

23. ഒററത്തേരുമായി വില്ലുമെടുത്തു ഇന്ദ്രന്റെ മുമ്പിൽ നിലകൊണ്ടു ധീരനായ അദ്ദേഹത്താൽ സൂര്യനു നേർക്കുയർന്ന യുദ്ധത്തിലെ പൊടി അസുരന്മാരുടെ ചോരകൊണ്ടു പലതവണ തടുക്കപ്പെട്ടു.

24. അങ്ങനെയിരിക്കെ യമൻ, കുബേരൻ, വരുണൻ, ഇന്ദ്രൻ എന്നീ ദിക്പാലകന്മാരോടു തുല്യസ്ഥാനം വഹിക്കുന്നവനും തികഞ്ഞ പരാക്രമിയും ചക്രവർത്തിയുമായ അദ്ദേഹത്തെ സേവിപ്പാനോ എന്നു തോന്നുംവണ്ണം വസന്തകാലം പുതിയ പുഷ്പങ്ങളുമായി എത്തിച്ചേർന്നു.

25 ജിഗമിഷുർധനദാധ്യുഷിതാം ദിശം
രഥയുജാ പരിവർത്തിതവാഹനഃ
ദിനമുഖാനി രവിർഹിമനിഗ്രഹൈർ–
വിമലയൻ മലയം നഗമത്യജൽ
26 കുസുമജന്മ തതോ നവപല്ലവാ–
സ്തദനു ഷട്പദകോകിലകൂജിതം
ഇതി യഥാക്രമമാവിരഭൂന്മധുർ–
ദ്രുമവതീമവതീര്യ വനസ്ഥലീം.
27 നയഗുണോപചിതാമിവ ഭൂപതേഃ
സദുപകാരഫലാം ശ്രിയമർത്ഥിനഃ
അഭിയയുഃ സരസോ മധുസംഭൃതാം
കമലിനീമളിനീരപതത്ത്രിണഃ
28 കുസുമമേവ ന കേവലമാർത്തവം
നവമശോകതരോഃ സ്മരദീപനം
കിസലയപ്രസവോഽപി വിലാസിനാം
മദയിതാ ദയിതാശ്രവണാർപ്പിതഃ.
29 വിരചിതാ മധുനോപവനശ്രിയാ–
മഭിനവാ ഇവ പത്രവിശേഷകാഃ
മധുലിഹാം മധുദാനവിശാരദാഃ
കുരവകാ രവകാരണതാം യയുഃ.
30 സുവദനാവദനാസവസംഭൃത–
സ്തദനുവാദിഗുണഃ കുസുമോൽഗ്ഗമഃ
മധുകരൈരകരോന്മധുലോലുപൈർ–
ബ്ബകുളമാകുലമായതപങ്ക്തിഭിഃ.
31 ഉപഹിതം ശിശിരാപഗമശ്രിയാ
മുകുളജാലമശോഭത കിംശുകേ
പ്രണയിനീവ നഖക്ഷതമണ്ഡനം
പ്രമദയാ മദയാപിതലജ്ജയാ.
32 വ്രണഗുരുപ്രമദാധരദുഃസഹം
ജഘനനിർവ്വിഷയീകൃതമേഖലം
ന ഖലു താവദശേഷമപോഹിതും
രവിരലം വിരളം കൃതവാൻ ഹിമം.
33 അഭിനയാൻ പരിചേതുമിവോദ്യതാ
മലയമാരുതകമ്പിതപല്ലവാ
അമദയൽ സഹകാരലതാ മനഃ
സകലികാ കലികാമജിതാമപി.
34 പ്രഥമമന്യഭൃതാഭിരുദീരിതാഃ
പ്രവിരളാ ഇവ മുഗ്ധവധൂകഥാഃ
സുരഭിഗന്ധിഷു ശുശ്രുവിരേ ഗിരഃ
കുസുമിതാസു മിതാ വനരാജിഷു.

25. വൈശ്രവണൻ താമസിക്കുന്ന വടക്കേ ദിക്കിലേക്കു പോവാനാഗ്രഹിക്കുന്ന സൂര്യൻ സാരഥിയെക്കൊണ്ടു കുതിരകളെ തിരിപ്പിച്ച്, മഞ്ഞു മാററി പ്രഭാതകാലത്തെ തെളിയിച്ചുകൊണ്ടു മലയപർവ്വതത്തെ ഉപേക്ഷിച്ചു.

26. ആദ്യം പൂമൊട്ടുകൾ, പിന്നീടു പുതിയ തളിരുകൾ, അതിനുശേഷം വണ്ടുകളുടേയും കുയിലുകളുടേയും കൂകൽ—എന്നിങ്ങനെ വസന്തകാലം ക്രമപ്രകാരം വൃക്ഷങ്ങൾ നിറഞ്ഞ കാട്ടുപ്രദേശത്തിൽ പ്രവേശിച്ചു പ്രകാശിച്ചു.

27. നീതിഗുണങ്ങളാൽ പെരുകിയതും സദുപകാരത്തിനു വേണ്ടിയുള്ളതുമായ രാജാവിൻെറ ശ്രീയെ അർത്ഥികൾ എന്നപോലെ വണ്ടുകളും ജലപക്ഷികളും വസന്തത്താൽ തഴച്ച സരസ്സിലെ താമരയെ സമീപിച്ചു.

28. വസന്തഋതുവിൽ വികസിക്കുന്ന പൂക്കൾ മാത്രമല്ല, അശോകത്തളിർപ്പൊടിപ്പുകളും കാമിനികളുടെ കർണ്ണഭൂഷണമായി കാമുകന്മാരെ ലഹരി പിടിപ്പിച്ചു.

29. ഉദ്യാനലക്ഷ്മികൾക്കു വസന്തത്തിനാൽ രചിക്കപ്പെട്ട പുതിയ പത്തിക്കീററുകളെപ്പോലിരിക്കുന്നവയും തേൻ നൽകുവാൻ വിരുതുള്ളവയുമായ ചെങ്കുറുഞ്ഞികൾ വണ്ടുകൾക്കു മുരളുവാൻ കാരണമായിത്തീർന്നു.

30. സുന്ദരിമാരുടെ മുഖമദ്യത്താൽ ഉണ്ടായവയും അതിനു തുല്യമായ വാസനയോടുകൂടിയവയുമായ പുഷ്പങ്ങളുടെ ഉത്ഭവം, തേൻ കൊതിച്ചു വരിവരിയായി വരുന്ന വണ്ടുകളെക്കൊണ്ട് ഇലഞ്ഞിമരത്തിനു പൊറുതികേടുണ്ടാക്കി.

31. വസന്തശ്രീയാൽ പ്ളാശിന്മേൽ ഉളവാക്കപ്പെട്ട പൂമൊട്ടുകൾ, മദംകൊണ്ടു ലജ്ജയില്ലാതെയായ കാമിനിയാൽ കാമുകനിൽ അർപ്പിക്കപ്പെട്ട നഖക്ഷതങ്ങളെന്നപോലെ ശോഭിച്ചു.

32. മുറിവുകൊണ്ടു കനത്ത, കാമിനിമാരുടെ അധരങ്ങൾക്കു സഹിക്കാൻ കഴിയാത്തതും നിതംബത്തിൽനിന്നു അരഞ്ഞാണിനെ മാററിയ്ക്കുന്നതുമായ മഞ്ഞിനെ സൂര്യൻ തീരെ ഇല്ലാതാക്കാൻ ശക്തനായില്ല. അല്പം കുറച്ചു.

33. അഭിനയങ്ങൾ പരിശീലിക്കുവാൻ തുടങ്ങുന്നതുപോലെ മലയപർവ്വതക്കാററിൽ തളിരുകളിളക്കുന്ന മൊട്ടിട്ട തേന്മാവിൻകൊടി, കാമക്രോധാദികളെ ജയിച്ചവരുടെ മനസ്സിനുപോലും ലഹരി പിടിപ്പിച്ചു.

34. പൂക്കൾ നിറഞ്ഞവയും സുഗന്ധം പരത്തുന്നവയുമായ വനരാജികളിൽ പെൺകുയിലുകളാൽ ആദ്യം പുറപ്പെടുവിക്കുന്ന ചുരുങ്ങിയ കൂകലുകൾ, മുഗ്ധകളായ വധുക്കളുടെ മിതമായ വാക്കുകൾപോലെ കേൾക്കപ്പെട്ടു.

35 ശ്രുതിസുഖഭ്രമരസ്വനഗീതയഃ
കുസുമകോമളദന്തരുചോ ബഭുഃ
ഉപവനാന്തലതാഃ പവനാഹതൈഃ
കിസലയൈഃ സലയൈരിവ പാണിഭിഃ

36 ലളിതവിഭ്രമബന്ധവിചക്ഷണം
സുരഭിഗന്ധപരാജിതകേസരം
പതിഷു നിർവിവിശുർമധുമങ്ഗനാഃ
സ്മരസഖം രസഖണ്ഡനവർജ്ജിതം

37 ശുശുഭിരേ സ്മിതചാരുതരാനനം
സ്ത്രിയ ഇവ ശ്ലഥശിഞ്ജിതമേഖലാഃ
വികചതാമരസാ ഗൃഹദീർഘികാ
മദകലോദകലോലവിഹംഗമാഃ.

38 ഉപയയൌ തനുതാം മധുഖണ്ഡിതാ
ഹിമകരോദയപാണ്ഡുമുഖച്ഛവിഃ
സദൃശമിഷ്ടസമാഗമനിർവൃതിം
വനിതയാനിതയാ രജനീവധൂഃ.

39 അപതുഷാരതയാ വിശദപ്രഭൈഃ
സുരതസംഗപരിശ്രമനോദിഭിഃ
കുസുമചാപമതേജയദംശുഭിർ-
ഹിമകരോ മകരോർജ്ജിതകേതനം.

40 ഹുതഹുതാശനദീപ്തി വനശ്രിയഃ
പ്രതിനിധിഃ കനകാഭരണസ്യ യൽ
യുവതയഃ കുസുമം ദധുരാഹിതം
തദളകേ ദളകേസരപേശലം.

41 അളിഭിരഞ്ജനബിന്ദുമനോഹരൈഃ
കുസുമപങ്ക്തിനിപാതിഭിരങ്കിതഃ
ന ഖലു ശോഭയതി സ്മ വനസ്ഥലീം
ന തിലകസ്തിലകഃ പ്രമദാമിവ.

42 അമദയന്മധുഗന്ധസനാഥയാ
കിസലയാധരസംഗതയാ മനഃ
കുസുമസംഭൃതയാ നവമല്ലികാ
സ്മിതരുചാ തരുചാരുവിലാസിനീ.

43 അരുണരാഗനിഷേധിഭിരംശുകൈഃ
ശ്രവണലബ്ധപദൈശ്ച യവാങ്കുരൈഃ
പരഭൃതാവിരുതൈശ്ച വിലാസിനഃ
സ്മരബലൈരബലൈകരസാഃ കൃതാഃ.

44 ഉപചിതാവയവാ ശുചിഭിഃ കണൈ-
രളികദംബകയോഗമുപേയുഷീ
സദൃശകാന്തിരലക്ഷ്യത മഞ്ജരീ
തിലകജാളകജാലകമൌക്തികൈഃ.

35. ഉദ്യാനത്തിലെ വള്ളികൾ ചെവിയ്ക്കാനന്ദം നല്കുന്ന വണ്ടിൻെറ മൂളലാകുന്ന പാട്ടോടും പുഷ്പങ്ങളാകുന്ന കോമളദന്തങ്ങളോടും താളം പിടിയ്ക്കുന്ന കൈപ്പടങ്ങളോ എന്നു തോന്നുംവണ്ണം കാററത്തിളകുന്ന തളിരുകളോടുംകൂടി ശോഭിച്ചു.

36. ലളിതങ്ങളായ ഹാവഭാവങ്ങൾ ഉണ്ടാക്കുവാൻ സാമർത്ഥ്യമുള്ളതും സൌരഭ്യംകൊണ്ടു് ഇലഞ്ഞിപ്പൂവിനെപോലും തോല്പിക്കുന്നതും പതികളിൽ രസമില്ലാതാക്കാത്തതും കാമദേവൻെറ സഖാവുമായ വസന്തത്തെ സ്ത്രീകൾ അനുഭവിച്ചു.

37. വിരിഞ്ഞ താമരപ്പൂക്കളോടും മദാലസങ്ങളായി കൂകുന്ന ജലപക്ഷികളോടും കൂടിയ ഗൃഹവാപികൾ, മന്ദസ്മിതത്താൽ അഴകുള്ള മുഖം പൂണ്ടു അയഞ്ഞു കിലുങ്ങുന്ന അരഞ്ഞാണുകളോടുകൂടിയ സ്ത്രീകളെന്നപോലെ ശോഭിച്ചു.

38. വസന്തത്താൽ ഖണ്ഡിതയായ (നീളം കുറയ്ക്കപ്പെട്ട), ചന്ദ്രോദയത്താൽ വിളർപ്പുപൂണ്ട മുഖത്തോടുകൂടിയ രാത്രിയാകുന്ന സ്ത്രീ, ഇഷ്ടസമാഗമനിർവൃതി ലഭിക്കാത്ത *ഖണ്ഡിതാനായികയ്ക്കുതുല്യം കൃശതയെ പ്രാപിച്ചു.

39. മഞ്ഞുമാറി പ്രകാശമുള്ളവയും സുരതാസക്തിയാലുണ്ടായ തളർച്ച പോക്കുന്നവയുമായ കിരണങ്ങളെക്കൊണ്ടു കുളിർതിങ്കൾ മീനാകുന്ന മികവുററ കൊടിയോടുകൂടിയ മലരമ്പനെ ഉത്തേജനം ചെയ്തു.

40. വനലക്ഷ്മിയുടെ സ്വർണ്ണാഭരണങ്ങളുടെ പ്രതിനിധിയും ഹോമാഗ്നിയെപ്പോലെ ദീപ്തിയുള്ളതും അഴകുററ ഇതളും അല്പിയും ചേർന്നതുമായ കണിക്കൊന്നപ്പൂ യുവതികൾ അളകങ്ങളിൽ അണിഞ്ഞു.

41. അഞ്ജനക്കുത്തുപോലെ അഴകാർന്നു പൂനിരയിൽ വന്നു പററുന്ന വണ്ടുകൾ ചേർന്ന മയിലെള്ളു കാടിനെ, തിലകം കാമിനിയെ എന്നപോലെ പ്രകാശിപ്പിയ്ക്കാതിരുന്നില്ല.

42. ചെറു പിച്ചകവള്ളി, മധുഗന്ധമുള്ളതും തളിർച്ചുണ്ടിൽ പററിയതും പൂക്കളാൽ സംഭരിക്കപ്പെട്ടതുമായ പുഞ്ചിരിയൊളിക്കൊണ്ടു വൃക്ഷമാകുന്ന സുന്ദരകാമുകൻെറ മനസ്സിനെ മദിപ്പിച്ചു.

43. കാമൻെറ സൈന്യങ്ങളായ, അരുണൻെറ തുടുപ്പിനെ വെല്ലുന്ന വസ്ത്രങ്ങളാലും കണ്ണുകളിൽ സ്ഥാനം ലഭിച്ച യവാങ്കുരങ്ങളാലും പെൺകുയിൽപ്പാട്ടുകളാലും കാമുകന്മാർ സ്ത്രീലമ്പടന്മാരാക്കിച്ചെയ്യപ്പെട്ടു.

44. തെളിഞ്ഞ മണികളാൽ പുഷ്ടിപ്പെട്ടതും വണ്ടിൻനിരയോടു ചേർന്നതുമായ മയിലെള്ളിൻപൂങ്കുല അളകങ്ങളിലണിഞ്ഞിരുന്ന ജാലകാഭരണത്തിലെ മുത്തുകളോടു തുല്യകാന്തിയായി കാണപ്പെട്ടു.

---

* പറഞ്ഞ സമയത്തു് ഭർത്താവു വരാത്തതിനാൽ കോപിച്ചു കാത്തിരിക്കുന്ന നായികയാണു് ഖണ്ഡിത.

45 ധ്വജപടം മദനസ്യ ധനുർഭൃത-
ശ്ഛവികരം മുഖചൂർണ്ണമൃതുശ്രിയഃ
കുസുമകേസരരേണുമളിവ്രജാഃ
സപവനോപവനോത്ഥിതമന്വയുഃ.
46 അനുഭവന്നവദോളമൃതൂത്സവം
പടുരപി പ്രിയകണ്ഠജിഘൃക്ഷയാ
അനയദാസനരജ്ജുപരിഗ്രഹേ
ഭുജലതാം ജളതാമബലാജനഃ.
47 'ത്യജത മാന, മലം ബത വിഗ്രഹൈർ-
ന പുനരേതി ഗതം ചതുരം വയഃ'
പരഭൃതാഭിരിതീവ നിവേദിതേ
സ്മരമതേ രമതേ സ്മ വധൂജനഃ.
48 അഥ യഥാസുഖമാർത്തവമുത്സവം
സമനുഭൂയ വിലാസവതീസഖഃ
നരപതിശ്ചകമേ മൃഗയാരതിം
സമധുമന്മധുമന്മഥസന്നിഭഃ.
49 പരിചയം ചലലക്ഷ്യനിപാതനേ
ഭയരുഷോശ്ച തദിംഗിതബോധനം
ശ്രമജയാൽ പ്രഗുണാം ച കരോത്യസൌ
തനുമതോऽനുമതഃ സചിവൈര്യയൌ.
50 മൃഗവനോപഗമക്ഷമവേഷഭൃ-
ദ്വിപുലകണ്ഠനിഷക്തശരാസനഃ
ഗഗനമശ്വഖുരോൽഗതരേണുഭിർ-
ന്നൃസവിതാ സവിതാനമിവാകരോൽ.
51 ഗ്രഥിതമൌലിരസൌ വനമാലയാ
തരുപലാശസവർണ്ണതനുച്ഛദഃ
തുരഗവല്ഗനചഞ്ചലകുണ്ഡലോ
വിരുരുചേ രുരുചേഷ്ടിതഭൂമിഷു.
52 തനുലതാവിനിവേശിതവിഗ്രഹാ
ഭ്രമരസംക്രമിതേക്ഷണവൃത്തയഃ
ദദൃശുരധ്വനി തം വനദേവതാഃ
സുനയനം നയനന്ദിതകോസലം.
53 ശ്വഗണിവാഗുരികൈഃ പ്രഥമാസ്ഥിതം
വ്യപഗതാനലദസ്യു വിവേശ സഃ
സ്ഥിരതുരംഗമഭൂമി നിപാനവ-
ന്മൃഗവയോഗവയോപചിതം വനം.
54 അഥ നഭസ്യ ഇവ ത്രിദശായുധം
കനകപിംഗതഡിൽഗുണസംയുതം
ധനുരധിജ്യമനാധിരുപാദദേ
നരവരോ രവരോഷിതകേസരീ.

45. വില്ലേന്തിയ കാമന്നു കൊടിക്കൂറയും വസന്തലക്ഷ്മിക്കു ശോഭ അധികമാക്കുന്ന മുഖപ്പൊടിയുമായ, കാററുള്ള പൂന്തോട്ടത്തിൽനിന്നുയർന്ന പരാഗപ്പരപ്പിനെ വണ്ടുകൾ പിൻതുടർന്നുചെന്നു.

46. പുതിയ ഊഞ്ഞാലിട്ട് വസന്തോത്സവം ആഘോഷിക്കുന്ന സ്ത്രീകൾ കഴിവിരുന്നിട്ടും പ്രിയതമൻെറ കഴുത്തിൽ കെട്ടിപ്പിടിപ്പാനാഗ്രഹിച്ചിട്ടു ഇരിപ്പുപടിക്കയർ പിടിയ്ക്കുന്നതിൽ കൈവല്ലിയെ അശക്തമാക്കിത്തീർത്തു.

47. ''അഭിമാനം വിട്ടു, ശണ്ഠ മതിയാക്കൂ, പുതിയ യൌവനം പോയാൽപ്പിന്നെ വരില്ല'' എന്ന കാമാഭിപ്രായം പെൺകുയിലുകളാൽ അറിയിക്കപ്പെട്ടിട്ടെന്നപോലെ സ്ത്രീകൾ കളിച്ചുരസിച്ചു.

48. വസന്തനോടും കാമനോടും തുല്യനായ ആ രാജാവു് വിലാസിനിമാരോടുകൂടി വസന്തോത്സവത്തെ മധുവോടുകൂടി യഥാസുഖം അനുഭവിച്ചതിനുശേഷം നായാട്ടിരസിക്കുവാൻ ആഗ്രഹിച്ചു.

49. നായാട്ട് ഇളകുന്ന ലാക്കിനെ എയ്തുവീഴ്ത്തുന്നതിൽ പരിചയവും ഭയത്തിലും ക്രോധത്തിലും അവയ്ക്കുണ്ടാകുന്ന ഭാവവ്യത്യാസങ്ങളുടെ അറിവും നല്കുന്നു. ക്ഷീണത്തെ ജയിക്കുന്നതുകൊണ്ടു ശരീരത്തെ ഗുണമേറിയതാക്കുകയും ചെയ്യുന്നു. അതിനാൽ അദ്ദേഹം മന്ത്രിമാരുടെ സമ്മതവും വാങ്ങി പോയി.

50. മൃഗങ്ങളുള്ള കാട്ടിലേയ്ക്കു ചെല്ലാൻ പററിയ വേഷം ധരിച്ചു വിപുലമായ കഴുത്തിൽ വില്ലുംവെച്ചു മനുഷ്യരിൽ സൂര്യനായ (തേജസ്സു നിറഞ്ഞ) ആ രാജാവു് കുതിരക്കുളമ്പുകളാലുയർന്ന പൊടികൊണ്ട് ആകാശത്തെ വിതാനിച്ചതുപോലാക്കി.

51. കാട്ടുപൂമാലയാൽ തലമുടി കെട്ടി, മരങ്ങളുടെ ഇലയ്ക്കൊത്ത നിറമുള്ള മാർച്ചട്ട ധരിച്ചു കുതിരകളുടെ ചാട്ടങ്ങളിൽ കുണ്ഡലമിളകിക്കൊണ്ട് അദ്ദേഹം വൻകരിമാനുകൾ പെരുമാറുന്ന ആ പ്രദേശത്തു ശോഭിച്ചു.

52. സുലോചനനും നയംകൊണ്ടു കോസലവാസികളെ സന്തോഷിപ്പിച്ചവനുമായ അദ്ദേഹത്തെ വനദേവതമാർ വഴിയിൽ നേർത്ത വള്ളികളിൽ ശരീരംചേർത്തും വണ്ടുകളിൽ ദൃഷ്ടിവ്യാപാരം പകർത്തിയും നോക്കിക്കണ്ടു.

53. അദ്ദേഹം, നായ്ക്കാരും വലക്കാരും മുമ്പേ പോയ്ചേർന്നതും, തീയും തട്ടിപ്പറിക്കാരുമില്ലാത്തതും കുതിരയ്ക്കു ഓടുവാൻ ഉറച്ച നിലത്തോടുകൂടിയതും നീർത്തൊട്ടിയോടുകൂടിയതും മാനുകളും പക്ഷികളും കാട്ടുകാളകളും പെരുകിയതുമായ കാട്ടിലേയ്ക്കു പ്രവേശിച്ചു.

54. പിന്നീട് ആരോഗ്യവാനായ ആ രാജാവു കലയേററിയ വില്ലിനെ, പ്രോഷ്ഠപദമാസത്തിൽ കനകത്തിനൊപ്പം മഞ്ഞച്ച മിന്നലാകുന്ന ഞാണോടുകൂടിയ ഇന്ദ്രചാപത്തെ എന്നപോലെ, ഞാണൊലിയാൽ സിംഹങ്ങളെ ക്രോധിപ്പിച്ചുംകൊണ്ടു, കയ്യിലെടുത്തു.

55 തസ്യസ്തനപ്രണയിഭിർമ്മുഹുരേണശാബൈർ-
വ്യാഹന്യമാനഹരണീഗമനം പുരസ്താൽ
ആവിർബഭൂവ കുശഗർഭമുഖം മൃഗാണാം
യൂഥം തദഗ്രസരഗർവ്വിതകൃഷ്ണസാരം.

56 തൽപ്രാർത്ഥിതം ജവനവാജിഗതേന രാജ്ഞാ
തൂണീമുഖോദ്ധൃതശരേണ വിശീർണ്ണപംക്തി
ശ്യാമീചകാര വനമാകുലദൃഷ്ടിപാതൈർ-
വാതേരിതോൽപലദലപ്രകരൈരിവാർദ്രൈഃ.

57 ലക്ഷീകൃതസ്യ ഹരിണസ്യ ഹരിപ്രഭാവഃ
പ്രേക്ഷ്യ സ്ഥിതാം സഹചരീം വ്യവധായ ദേഹം
ആകർണ്ണകൃഷ്ടമപി കാമിതയാ സ ധന്വീ
ബാണം കൃപാമൃദുമനാഃ പ്രതിസംജഹാര.

58 തസ്യാപരേഷ്വപി മൃഗേഷു ശരാൻ മുമുക്ഷോഃ
കർണ്ണാന്തമേത്യ ബിഭിദേ നിബിഡോഽപി മുഷ്ടിഃ
ത്രാസാതിമാത്രചടുലൈഃ സ്മരയത്സു നേത്രൈഃ
പ്രൌഢപ്രിയാനയനവിഭ്രമചേഷ്ടിതാനി.

59 ഉത്തസ്ഥുഷഃ സപദി പല്വലപങ്കമദ്ധ്യാ-
ന്മുസ്താപ്രരോഹകബളാവയവാനുകീർണ്ണം
ജഗ്രാഹ സ ദ്രുതവരാഹകുലസ്യ മാർഗ്ഗം
സുവ്യക്തമാർദ്രപദപംക്തിഭിരായതാഭിഃ.

60 തം വാഹനാദവനതോത്തരകായമിഷ-
ദ്വിധ്യന്തമുദ്ധൃതസടാഃ പ്രതിഹന്തുമീഷുഃ
നാത്മാനമസ്യ വിവിദുഃ സഹസാ വരാഹാ
വൃക്ഷേഷു വിദ്ധമിഷുഭിർജ്ജഘനാശ്രയേഷു.

61 തേനാഭിഘാതരഭസസ്യ വികൃഷ്യ പത്രീ
വന്യസ്യ നേത്രവിവരേ മഹിഷസ്യ മുക്തഃ
നിർഭിദ്യ വിഗ്രഹമശോണിതലിപ്തപുങ്ഖ-
സ്തം പാതയാം പ്രഥമമാസ പപാത പശ്ചാൽ.

62 പ്രായോ വിഷാണപരിമോക്ഷലഘൂത്തമാങ്ഗാൻ
ഖങ്ഗാംശ്ചകാര നൃപതിർന്നിശിതൈഃ ക്ഷുരപ്രൈഃ
ശൃംഗം സ ദൃപ്തവിനയാധികൃതഃ പരേഷാ-
മത്യുച്ഛ്രിതം ന മമൃഷേ, ന തു ദീർഘമായുഃ.

63 വ്യാഘ്രാനഭീരഭിമുഖോൽപതിതാൻ ഗുഹാഭ്യഃ
ഫുല്ലാസനാഗ്രവിടപാനിവ വായുരുഗ്ണാൻ
ശിക്ഷാവിശേഷലഘുഹസ്തതയാ നിമേഷാ-
ത്തൂണീചകാര ശരപൂരിതവക്ത്രരന്ധ്രാൻ.

64 നിർഘാതോഗ്രൈഃ കുഞ്ജലീനാൻ ജിഘാംസുർ-
ജ്യാനിർഘോഷൈഃ ക്ഷോഭയാമാസ സിംഹാൻ
നൂനം തേഷാമഭ്യസൂയാപരോഽഭൂ-
ദ്വീര്യോദഗ്രേ രാജശബ്ദേ മൃഗേഷു.

55. മുല കുടിക്കാൻ ചെല്ലുന്ന പൈതങ്ങളാൽ ഇടക്കിടെ മുടങ്ങുന്ന നടത്തത്തോടുകൂടിയ മാൻപേടകളും ദർഭകൾ ചവച്ചുകൊണ്ടു നടക്കുന്ന മാനുകളും ചേർന്ന മൃഗയൂഥം, ഗർവത്തോടുകൂടി മുമ്പിൽ നടക്കുന്ന കൃഷ്ണമൃഗത്താൽ നയിക്കപ്പെട്ട് അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു.

56. അതിവേഗതയുള്ള കുതിരപ്പുറത്തിരുന്നു ആവനാഴിയിൽനിന്നു അമ്പു വലിച്ചെടുത്ത രാജാവിനാൽ നേരിടപ്പെട്ട ആ മാൻകൂട്ടം, കൂട്ടംപിരിഞ്ഞു ചിന്നി വളരെയധികം പേടിച്ച കണ്ണീരുറന്ന നോട്ടങ്ങളെക്കൊണ്ടു്, കാററത്തിളകുന്ന കരിങ്കൂവളപ്പൂവിതളുകളെക്കൊണ്ടെന്നപോലെ കാടിനെ കറുപ്പിച്ചു.

57. അമ്പിനു ലക്ഷ്യമാക്കപ്പെട്ട മൃഗത്തിന്റെ ഉടൽ മറച്ചുകൊണ്ടു നിന്ന സഹചാരിണിയായ പെൺമാനിനെ കണ്ടപ്പോൾ ഇന്ദ്രനൊത്ത പ്രഭാവമുള്ളവനും മികച്ച വില്ലാളിയുമായ അദ്ദേഹം പ്രണയാഭിജ്ഞനാകയാൽ ദയതോന്നിയിട്ടു് അമ്പു, കാതോളം വലിച്ചിരുന്നുവെങ്കിലും പിൻവലിച്ചു.

58. മററു മാനുകളുടെമേലും അമ്പുവിടാൻ ഒരുങ്ങിയ അദ്ദേഹത്തിന്റെ മുറുകിയ അമ്പിൻപിടുത്തംപോലും, പേടിച്ചു പതറുന്ന ഓമനക്കണ്ണുകളാൽ പ്രൌഢയായ പ്രിയതമയുടെ കണ്ണിലുണ്ടാവുന്ന വിലാസ ചേഷ്ടകളെ ഓർത്തുപോയതുകൊണ്ടു ചെവിക്കരികിൽവെച്ചു അയഞ്ഞുപോയി

59. ചെറുപൊയ്കയിലെ ചേററിൻനടുവിൽനിന്നു പെട്ടെന്നു കയറി ഓടിപ്പോയ പന്നിക്കൂട്ടത്തിന്റെ, മുത്തങ്ങമുള ചവച്ചതിന്റെ നുറുങ്ങുകൾ കൊഴിഞ്ഞു കിടക്കുന്നതും അകന്ന നനഞ്ഞ കാലടിപ്പാടുകൾകൊണ്ടു് അതിവ്യക്തവുമായ വഴി അദ്ദേഹം പിൻതുടർന്നു.

60. വാഹനത്തിൽനിന്നു ശരീരത്തിന്റെ മേൽപ്പകുതി തെല്ലു കുനിച്ച് അമ്പെയ്യുന്ന അദ്ദേഹത്തോടു പന്നികൾ സട കുടഞ്ഞു പകരം ചെയ്‌വാൻ തുനിഞ്ഞു. ഇദ്ദേഹത്തിന്റെ അമ്പുകൾകൊണ്ടു തങ്ങൾ പിന്നിലുള്ള മരങ്ങളിൽ തറയ്ക്കപ്പെട്ടിരിക്കുന്നുവെന്ന് അവ അറിഞ്ഞില്ല.

61. വെട്ടുവാൻ പാഞ്ഞുവരുന്ന കാട്ടുപോത്തിന്റെ കൺപഴുതിനുനേരെ അദ്ദേഹത്താൽ വലിച്ചെയ്യപ്പെട്ട അമ്പ്, ഉടൽ തുളച്ചു കടക്കുൽപോലും ചോരപുരളാതെ അതിനെ ആദ്യം വീഴിച്ചു. പിന്നീടു സ്വയം വീണു.

62. രാജാവു കൂർത്ത കത്തിയമ്പുകളെക്കൊണ്ടു വാൾമാനുകളെ, പ്രായേണ കൊമ്പററു തലയ്ക്കു കനം ചുരുങ്ങിയവയാക്കിത്തീർത്തു. താന്തോന്നികളെ അടക്കി നിർത്തുവാൻ ചുമതലപ്പെട്ട അദ്ദേഹം എതിരാളികളുടെ വല്ലാതുയർന്ന കൊമ്പിനെ മാത്രമേ പൊറുക്കാതിരുന്നുള്ളു. ദീർഘായുസ്സിനെ പൊറുക്കാതിരുന്നില്ല.

63. ഭയരഹിതനായ അദ്ദേഹം വേങ്ങയുടെ പൂത്തുയർന്ന കൊമ്പുകൾ കാററടിച്ചു പൊട്ടിവീണാലത്തെപ്പോലെ ഗുഹകളിൽനിന്നു എതിരിട്ടു ചാടിവന്ന പുലികളെ, പയററി നേടിയ കൈവേഗംകൊണ്ടു് വായിൽ അമ്പുകൾ നിറച്ച് ക്ഷണനേരംകൊണ്ടു ആവനാഴികളാക്കി മാററി.

64. പൊന്തയിൽപ്പതുങ്ങിയ സിംഹങ്ങളെ കൊല്ലുവാനായി ഇടിവെട്ടുംപോലെ ഞെട്ടിക്കുന്ന ഞാണൊലികളെക്കൊണ്ടു അദ്ദേഹം അവയെ ക്ഷോഭിപ്പിച്ചു. പരാക്രമത്താൽ ആ മൃഗങ്ങൾക്കു ലഭിച്ച രാജാവെന്നപേരിൽ അസൂയ തോന്നിയിട്ടായിരിക്കാം.

65 താൻ ഹത്വാ ഗജകുലബദ്ധതീവ്രവൈരാൻ
കാകുൽസ്ഥഃ കുടിലനഖാഗ്രലഗ്നമുക്താൻ
ആത്മാനം രണകൃതകർമ്മണാം ഗജാനാ-
മാനൃണ്യം ഗതമിവ മാർഗ്ഗണൈരമംസ്ത.

66 ചമരാൻ പരിതഃ പ്രവർത്തിതാശ്വഃ
ക്വചിദാകർണ്ണവികൃഷ്ടഭല്ലവർഷീ
നൃപതീനിവ താൻ വിയോജ്യ സദ്യഃ
സിതബാലവ്യജനൈർജ്ജഗാമ ശാന്തിം.

67 അപി തുരഗസമീപാദുൽപ്പതന്തം മയൂരം
ന സ രുചിരകലാപം ബാണലക്ഷീചകാര
സപദി ഗതമനസ്കശ്ചിത്രമാല്യാനുകീർണ്ണേ
രതിവിഗളിതബന്ധേ കേശപാശേ പ്രിയായാഃ.

68 തസ്യ കർക്കശവിഹാരസംഭവം
സ്വേദമാനനവിലഗ്നജാലകം
ആചചാമ സതുഷാരശീകരോ
ഭിന്നപല്ലവപുടോ വനാനിലഃ.

69 ഇതി വിസ്മൃതാന്യകരണീയമാത്മനഃ
സചിവാവലംബിതധുരം ധരാധിപം
പരിവൃദ്ധരാഗമനുബദ്ധസേവയാ
മൃഗയാ ജഹാര ചതുരേവ കാമിനീ

70 സ ലളിതകുസുമപ്രവാളശയ്യാം
ജ്വലിതമഹൌഷധിദീപികാസനാഥാം
നരപതിരതിവാഹയാംബഭൂവ
ക്വചിദസമേതപരിച്ഛദസ്ത്രിയാമാം

71 ഉഷസി സ ഗജയൂഥകർണ്ണതാളൈഃ
പടുപടഹധ്വനിഭിർവിനീതനിദ്രഃ
അരമത മധുരാണി തത്ര ശൃണ്വൻ
വിഹഗവികൂജിതബന്ദിമംഗളാനി.

72 അഥ ജാതു രുരോർഗൃഹീതവർത്മാ
വിപിനേ പാർശ്വചരൈരലക്ഷ്യമാണഃ
ശ്രമഫേനമുചാ തപസ്വിഗാഢാം
തമസാം പ്രാപ നദീം തുരംഗമേണ.

73 കുംഭപൂരണഭവഃ പടുരുച്ചൈ-
രുച്ചചാര നിനദോഽമ്ഭസി തസ്യാഃ
തത്ര സ ദ്വിരദബൃംഹിതശങ്കീ
ശബ്ദപാതിനമിഷും വിസസർജ.

74 നൃപതേഃ പ്രതിഷിദ്ധമേവ തൽ
കൃതവാൻ പംക്തിരഥോഽവിശങ്ക്യ യൽ
അപഥേ പദമർപ്പയന്തി ഹി
ശ്രുതവന്തോഽപി രജോനിമീലിതാഃ.

65. ഗജവംശത്തോടു തീവ്രമായ വൈരമുള്ളവയും വളഞ്ഞ നഖത്തുമ്പിൽ പററിയ മുത്തുമണികളോടുകൂടിയവയുമായ അവയെ കൊന്നിട്ടു ദശരഥൻ, തനിക്കു യുദ്ധത്തിൽ തുണ ചെയ്തിരുന്ന ആനകളോടുള്ള കടപ്പാടിനെ അമ്പുകളെക്കൊണ്ടു തീർത്തതായി കരുതി.

66. ഒരിടത്തു അദ്ദേഹം ചമരിമാനുകൾക്കു ചുററും കുതിരയെ ഓടിച്ചു ചെവിവരെ വലിച്ചു കത്തിയമ്പുകളെയ്തു്, അവയെ രാജാക്കന്മാരെ എന്നപോലെ വീശുന്ന വെൺചാമരങ്ങളിൽനിന്നു വേർപെടുത്തിയിട്ടു് ഉടനെ ശാന്തനായി.

67. കുതിരയുടെ അടുത്തുനിന്നുതന്നെ പറന്നുപോകുന്ന, ഭംഗിയുള്ള പീലികളോടുകൂടിയ മയിലിനെ, രതിയിൽ കെട്ടഴിഞ്ഞതും പലനിറത്തിലുള്ള പൂമാലകളിടകലർന്നതുമായ പ്രിയതമയുടെ പൂഞ്ചായലിൻെറ ഓർമ്മ വരികയാൽ അദ്ദേഹം തൻെറ ബാണത്തിനു ലക്ഷ്യമാക്കിയില്ല.

68. അദ്ദേഹത്തിനു തീവ്രമായ വ്യായാമംകൊണ്ടുണ്ടായി മുഖത്തു ഉരുണ്ടുകൂടിയ വിയർപ്പിനെ, തണുത്ത വെള്ളത്തുള്ളികളേന്തി തളിർത്തൊത്തുകളെ വിടർത്തി വീശിയ കാട്ടുകാററു വന്നാചമിച്ചു.

69. തൻെറ ചുമതലകൾ മന്ത്രിമാരെ ഏൽപ്പിച്ചിട്ടു ഇങ്ങിനെ മററെല്ലാ കാര്യങ്ങളും മറന്നു തുടർന്നു സേവിച്ചതിനാൽ നായാട്ടു്, സമർത്ഥയായ കാമിനി എന്നപോലെ സക്തി വർദ്ധിപ്പിച്ചു രാജാവിനെ വശത്താക്കി.

70. ആ രാജാവു് കോമളങ്ങളായ കസുമങ്ങളാലും തളിരുകളാലുമുണ്ടാക്കപ്പെട്ട ശയ്യയിൽ പ്രകാശപൂർണ്ണങ്ങളായ മഹൌഷധികളാകുന്ന വിളക്കുകളോടുകൂടി പരിജനങ്ങളില്ലാതെ ഓരോ സ്ഥലത്തു രാത്രി കഴിച്ചുകൂട്ടി.

71. അവിടെ പ്രഭാതത്തിൽ പെരുമ്പറപൊലെ മുഴങ്ങുന്ന ആനക്കൂട്ടത്തിൻെറ ചെവിയടിയൊച്ചയാൽ പള്ളിയുണർത്തപ്പെട്ട അദ്ദേഹം മധുരങ്ങളായ കിളികളുടെ ശബ്ദങ്ങളാകുന്ന സ്തുതിപാഠകമംഗളഗീതികൾ കേട്ടു രസിച്ചു.

72. അപ്രകാരമൊരിയ്ക്കൽ വനത്തിൽ ഒരു വൻകരിമാനിനെ അനുഗമിച്ചുചെന്നു് അകമ്പടിക്കാരുടെ കാഴ്ചയിൽനിന്നു് അകന്നുപോയ അദ്ദേഹം, ക്ഷീണിച്ചു (വായിൽനിന്നു) പതയൊഴുകുന്ന കുതിരയുമായി തപസ്വികൾ തിങ്ങിയ തമസാനദിയുടെ തീരത്തിൽ ചെന്നെത്തി.

73. അതിലെ ജലത്തിൽ കുടം നിറയ്ക്കുമ്പോഴുണ്ടായ മുഴങ്ങുന്ന ഒരു ശബ്ദം ഉച്ചത്തിൽ ഉയർന്നു. അതു ആനയുടെ ചിന്നംവിളിയാണെന്നു വിചാരിച്ചു് അദ്ദേഹം ആ സ്ഥലത്തേക്കു ശബ്ദവേധിയായ ഒരമ്പു വിട്ടു.

74. ദശരഥൻ സംശയിക്കാതെ ആ ചെയ്തതു് രാജാവിനു ചെയ്യാൻ പാടില്ലാത്തതായിരുന്നു. അറിവുള്ളവരും രാജോഗുണം ബാധിച്ചാൽ തെററായ മാർഗ്ഗത്തിൽ കാൽവെച്ചുപോകുമല്ലോ.

75 ഹാ താതേതി ക്രന്ദിതമാകർണ്ണ്യ വിഷണ്ണ-
സ്തസ്യാന്വിഷ്യൻ വേതസഗൂഢം പ്രഭവം സഃ
ശല്ല്യപ്രോതം പ്രേക്ഷ്യ സകുംഭം മുനിപുത്രം
താപാദന്തഃശല്യ ഇവാസീൽ ക്ഷിതിപോഽപി.

76 തേനാവതീര്യ തുരഗാൽ പ്രഥിതാന്വയേന
പൃഷ്ടാന്വയഃ സ ജലകുംഭനിഷണ്ണദേഹഃ
തസ്മൈ ദ്വിജേതരതപസ്വിസുതം സ്ഖലദ്ഭി-
രാത്മാനമക്ഷരപദൈഃ കഥയാംബഭൂവ.

77 തച്ചോദിതശ്ച തമനുദ്ധൃതശല്ല്യമേവ
പിത്രോഃ സകാശമവസന്നദൃശോർന്നിനായ
താഭ്യാം തഥാഗതമുപേത്യ തമേകപുത്ര-
മജ്ഞാനതഃ സ്വചരിതം നൃപതിഃ ശശംസ.

78 തൌ ദമ്പതീ ബഹു വിലപ്യ ശിശോഃ പ്രഹർത്താ
ശല്ല്യം നിഖാതമുദഹാരയതാമുരസ്തഃ.
സോഽഭൂൽ പരാസുരഥ ഭൂമിപതിം ശശാപ
ഹസ്താർപ്പിതൈർന്നയനവാരിഭിരേവ വൃദ്ധഃ

79 ദിഷ്ടാന്തമാപ്സ്യതി ഭവാനപി പുത്രശോകാ-
ദന്ത്യേ വയസ്യഹമിവേതി തമുക്തവന്തം
ആക്രാന്തപൂർവ്വമിവ മുക്തവിഷം ഭുജംഗം
പ്രോവാച കോസലപതിഃ പ്രഥമാപരാദ്ധഃ.

80 ''ശാപോഽപ്യദൃഷ്ടതനയാനനപത്മശോഭേ
സാനുഗ്രഹോ ഭഗവതാ മയി പാതിതോഽയം
കൃഷ്യാം ദഹന്നപി ഖലു ക്ഷിതിമിന്ധനേദ്ധോ
ബീജപ്രരോഹജനനീം ജ്വലനഃ കരോതി.

81 ഇത്ഥം ഗതേ ഗതഘൃണഃ കിമയം വിധത്താം
വധ്യസ്തവേ''ത്യഭിഹിതോ വസുധാധിപേന
എധാൻ ഹുതാശനവതഃ സ മുനിര്യയാചേ
പുത്രം പരാസുമനുഗന്തുമനാഃ സദാരഃ.

92 പ്രാപ്താനുഗഃ സപദി ശാസനമസ്യ രാജാ
സംപാദ്യ പാതകവിലുപ്തധൃതിർന്നിവൃത്തഃ
അന്തർന്നിവിഷ്ടപദമാത്മവിനാശഹേതും
ശാപം ദധജ്ജ്വലനമൌർവമിവാംബുരാശിഃ.

ഇതി നവമഃ സർഗ്ഗഃ

## ദശമഃ സർഗ്ഗഃ

1 പൃഥിവിം ശാസതസ്തസ്യ പാകശാസനതേജസഃ
കിഞ്ചിദൂനമനൂനർദ്ധേഃ ശരദാമയുതം യയൌ.

2 നചോപലേഭേ പൂർവ്വേഷാമൃണനിർമ്മോക്ഷസാധനം
സുതാഭിധാനം സ ജ്യോതിഃ സദ്യഃ ശോകതമോപഹം.

75. 'അയ്യോ, അച്ഛാ!' എന്ന നിലവിളികേട്ട വിഷണ്ണനായി ആററുവഞ്ചികൊണ്ടു മറഞ്ഞ ആ ശബ്ദം കേട്ട സ്ഥലം അന്വേഷിച്ചു ചെന്നപ്പോൾ കുടവുമായി അമ്പേററു കിടക്കുന്ന മുനിപുത്രനെ കണ്ടിട്ട ആ രാജാവും സന്താപംകൊണ്ടു ഹൃദയത്തിൽ അമ്പു തറച്ചവനെപ്പോലെ ആയിത്തീർന്നു.

76. ശ്രേഷ്ഠവംശജനായ അദ്ദേഹം കുതിരപ്പുറത്തുനിന്നിറങ്ങിച്ചെന്നു വംശം ചോദിച്ചപ്പോൾ വെള്ളക്കുടത്തിന്മേൽ ചാരിക്കിടക്കുന്ന അയാൾ ഇടറുന്ന അക്ഷരരൂപത്തിലുള്ള വാക്കുകളിൽക്കൂടി താൻ ദ്വിജനല്ലാത്ത തപസ്വിയുടെ പുത്രനാണെന്നു പറഞ്ഞു.

77. അയാളുടെ പ്രേരണയാൽ ആ രാജാവു് അമ്പു പറിക്കാതെതന്നെ അയാളെ അന്ധന്മാരായ മാതാപിതാക്കളുടെ അടുത്തേയ്ക്കു കൂട്ടിക്കൊണ്ടു ചെന്നു. അവരോടു് (അവരുടെ) ആ ഏകപുത്രൻെറ അപ്പോഴത്തെ അവസ്ഥയും അറിയാതെ താൻ ചെയ്ത പ്രവൃത്തിയും അറിയിച്ചു.

78. ആ ദമ്പതിമാർ വളരെയധികം വിലപിച്ചിട്ട പുത്രൻെറ മാറിൽ തറച്ചുനില്ക്കുന്ന അമ്പിനെ എയ്ത ആളെക്കൊണ്ടുതന്നെ പറിപ്പിച്ചു. അയാൾ മരിച്ചു. ആ സമയത്തു ആ വൃദ്ധൻ കയ്യിലെടുത്ത കണ്ണുനീർ കൊണ്ടുതന്നെ രാജാവിനെ ശപിച്ചു.

79. ''അങ്ങും വയസ്സുകാലത്തു് എന്നെപ്പോലെ പുത്രദുഃഖംമൂലം മരണമടയും'' എന്നു പറഞ്ഞ അദ്ദേഹത്തോടു ആദ്യമായി തെററുചെയ്തുപോയ കോസലരാജാവു്, ആദ്യം ചവിട്ടിയതിനാൽ വിഷമേൽപ്പിച്ച പാമ്പിനോടെന്നപോലെ പറഞ്ഞു.

80. 'ഒരു പുത്രൻെറ മുഖകമലശോഭ കണ്ടിട്ടില്ലാത്ത എനിക്ക ഭഗവാൻെറ ഈ ശാപവും അനുഗ്രഹംതന്നെയാണ്. വിറകിട്ടു കത്തി വളർന്ന തീ കൃഷിഭൂമിയെ ചുട്ടെരിയ്ക്കുമ്പോൾപോലും വിത്തു മുളയ്ക്കാൻ പാകപ്പെടുത്തുകയാണല്ലോ ചെയ്യുന്നതു്.

81. ഈ സ്ഥിതിക്കു് വധ്യനായ ഈ ദയയില്ലാത്തവൻ അങ്ങേയ്ക്കു എന്താണു് ചെയ്യുതരേണ്ടതു്?' എന്നു രാജാവു ചോദിച്ചപ്പോൾ ഭാര്യയോടൊപ്പം, മരിച്ചുപോയ പുത്രനെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്ന ആ തപസ്വി ചിത കൂട്ടി തീ ജ്വലിപ്പിച്ചുകൊടുപ്പാൻ ആവശ്യപ്പെട്ടു.

82. അപ്പോഴേയ്ക്കു അനുചരന്മാർ വന്നെത്തിയ രാജാവു് വേഗത്തിൽ ഇദ്ദേഹത്തിൻെറ ആഗ്രഹം സാധിപ്പിച്ചിട്ടു്, ചെയ്തുപോയ പാപംനിമിത്തം ധൈര്യം നശിച്ചു്, ബഡവാഗ്നിയെ അലകടലെന്നപോലെ ഉള്ളിൽ തട്ടിയതും തൻെറ നാശത്തിനു കാരണവുമായ ശാപം വഹിച്ചുകൊണ്ടു മടങ്ങി.

ഒമ്പതാം സർഗ്ഗം കഴിഞ്ഞു

## പത്താം സർഗ്ഗം

1. ഭൂമിയെ ഭരിച്ചുകൊണ്ടു് ഇന്ദ്രനോടു തുല്യമായ തേജസ്സുനേടി ഐശ്വര്യത്തിന്നുടവു തട്ടാതെ വാഴുന്ന അദ്ദേഹത്തിന്നു ഏകദേശം പതിനായിരം വർഷം കഴിഞ്ഞുപോയി.

2. പൂർവ്വികന്മാരോടുള്ള കടം തീർക്കാനുതകുന്നതും പെട്ടെന്നു അഴലിരുളിനെ മാററുന്നതുമായ പുത്രനെന്നു പേരുള്ള തേജസ്സുമാത്രം അദ്ദേഹത്തിനു കിട്ടിയില്ല.

3 അതിഷ്ഠൽ പ്രത്യയാപേക്ഷസന്തതിഃ സ ചിരം നൃപഃ
പ്രാങ്മന്ഥാദനഭിവ്യക്തരത്നോൽപ്പത്തിരിവാർണ്ണവഃ.

4 ഋഷ്യശൃംഗാദയസ്തസ്യ സന്തഃ സന്താനകാംക്ഷിണഃ
ആരേഭിരേ ജിതാത്മാനഃ പുത്രിയാമിഷ്ടിമൃത്വിജഃ.

5 തസ്മിന്നവസരേ ദേവാഃ പൌലസ്ത്യോപപ്ലുതാ ഹരിം
അഭിജഗ്മുർനിദാഘാർത്താശ്ഛായാവൃക്ഷമിവാധ്വഗാഃ.

6 തേ ച പ്രാപുരുദന്വന്തം ബുബുധേ ചാദിപൂരുഷഃ
അവ്യാക്ഷേപോ ഭവിഷ്യന്ത്യാഃ കാര്യസിദ്ധേർഹി ലക്ഷണം.

7 ഭോഗിഭോഗാസനാസീനം ദദൃശുസ്തം ദിവൌകസഃ
തൽഫണാമണ്ഡലോദർച്ചിർമ്മണിദ്യോതിതവിഗ്രഹം.

8 ശ്രിയഃ പത്മനിഷണ്ണായാഃ ക്ഷൌമാന്തരിതമേഖലേ
അങ്കേ നിക്ഷിപ്തചരണമാസ്തീർണ്ണകരപല്ലവേ

9 പ്രബുദ്ധപുണ്ഡരീകാക്ഷം ബാലാതപനിഭാംശുകം
ദിവസം ശാരദമിവ പ്രാരംഭസുഖദർശനം.

10 പ്രഭാനുലിപ്തശ്രീവത്സം ലക്ഷ്മീവിഭ്രമദർപ്പണം
കൌസ്തുഭാഖ്യമപാം സാരം ബിഭ്രാണം ബൃഹതോരസാ.

11 ബാഹുഭിർവിടപാകാരൈർദിവ്യാഭരണഭൂഷിതൈഃ
ആവിർഭൂതമപാം മദ്ധ്യേ പാരിജാതമിവാപരം.

12 ദൈത്യസ്ത്രീഗണ്ഡലേഖാനാം മദരാഗവിലോപിഭിഃ
ഹേതിഭിശ്ചേതനാവത്ഭിരുദീരിതജയസ്വനം.

13 മുക്തശേഷവിരോധേന കുലിശവ്രണലക്ഷ്മണാ
ഉപസ്ഥിതം പ്രാഞ്ജലിനാ വിനീതേന ഗരുത്മതാ.

14 യോഗനിദ്രാന്തവിശദൈഃ പാവനൈരവലോകനൈഃ
ഭൃഗ്വാദീനനുഗൃഹ്ണന്തം സൌഖശായനികാനൃഷീൻ.

15 പ്രണിപത്യ സുരാസ്തസ്മൈ ശമയിത്രേ സുരദ്വിഷാം
അഥൈനം തുഷ്ടുവുഃ സ്തുത്യമവാങ്മനസഗോചരം.

3. സന്തതിക്കു ഏതോ കാരണത്തിൻെറ ആവശ്യമുണ്ടായിരുന്ന ആ രാജാവ്, മഥനത്തിനു മുൻപു രത്നങ്ങൾ വെളിപ്പെട്ടുവന്നിട്ടില്ലാത്ത സമുദ്രമെന്നപോലെ വളരെക്കാലം സ്ഥിതിചെയ്തു.

4. സന്താനകാംക്ഷിയായ അദ്ദേഹത്തിനുവേണ്ടി ഋശ്യശൃംഗൻ മുതലായിട്ടുള്ള, സത്തുക്കളും ജിതാത്മാക്കളുമായ ഋത്വിക്കുകൾ പുത്രകാമേഷ്ടി എന്ന യാഗം ആരംഭിച്ചു.

5. അതേ കാലത്ത്, രാവണനാൽ പീഡിപ്പിക്കപ്പെട്ടിരുന്ന ദേവന്മാർ വെയിലേററു തളർന്ന വഴിപോക്കന്മാർ തണൽവൃക്ഷത്തിൻെറയെന്നപോലെ വിഷ്ണുവിൻെറ സമീപത്തേക്കു ചെന്നു.

6. അവർ കടലിന്നടുക്കൽ എത്തിയതും മഹാവിഷ്ണു (യോഗനിദ്രയിൽനിന്നു) ഉണർന്നതും ഒരേ സമയത്തായിരുന്നു. തടവില്ലായ്മ വരാനിരിക്കുന്ന കാര്യസിദ്ധിയുടെ ലക്ഷണമാണല്ലോ.

7. ദേവന്മാർ സർപ്പത്തിൻെറ ഉടലാകുന്ന ഇരിപ്പിടത്തിൽ, അതിൻെറ ഫണചക്രത്തിലുള്ള പ്രകാശം ചിന്നുന്ന മണികളാൽ ശോഭിപ്പിക്കപ്പെട്ട മെയ്യുമായി ഇരുന്നരുളുന്ന ആ വിഷ്ണുവിനെ കണ്ടു.

8. താമരയിലിരിക്കുന്ന ലക്ഷ്മിയുടെ, പട്ടുകൊണ്ടു അരഞ്ഞാൺ മൂടിയതും കൈത്തളിർ മലർത്തിവെച്ചിട്ടുള്ളതുമായ മടിയിൽ തൃക്കാൽ വെച്ചിരുന്നു.

9. വികസിച്ച താമരപ്പൂപോലുള്ള കണ്ണുകളുള്ളവനും ഇളം വെയിലിൻെറ ശോഭയുള്ള ഉടയാട ചാർത്തിയവനും ശരൽക്കാലത്തിലെ പകലെന്നപോലെ ആരംഭംമുതൽ കാണാൻ സുഖമുള്ളവനുമായിരുന്നു.

10. ലക്ഷ്മീദേവിയുടെ വിലാസഭാവങ്ങൾക്കു കണ്ണാടിയായതും പ്രകാശംകൊണ്ടു ശ്രീവത്സത്തെ ലേപനം ചെയ്യുന്നതും ജലത്തിൻെറ സാരവുമായ കൌസ്തുഭമെന്നു പേരുള്ള രത്നത്തെ വിസ്തൃതമായ വക്ഷസ്സിൽ ധരിക്കുന്നുണ്ടായിരുന്നു.

11. ദിവ്യാഭരണങ്ങളാൽ അലങ്കരിക്കപ്പെട്ട വൃക്ഷശാഖകളെപ്പോലുള്ള കൈകളോടുകൂടി ജലപ്പരപ്പിൻെറ മദ്ധ്യത്തിൽ ആവിർഭവിച്ച മറെറാരു പാരിജാതവൃക്ഷത്തെപ്പോലെയുള്ളവനായിരുന്നു.

12. ദൈത്യസ്ത്രീകളുടെ കവിൾത്തടങ്ങളിലെ മദത്തുടുപ്പു നശിപ്പിക്കുന്നവയും തേജസ്സു വിതറുന്നവയും ചൈതന്യമുള്ളവയുമായ ആയുധങ്ങളാൽ ജയഘോഷം ചെയ്യപ്പെട്ടിരുന്നു.

13. ആദിശേഷനോടു വിരോധം വെടിഞ്ഞവനും വജ്രായുധമേററ മുറിവിൻെറ പാടുകളുള്ളവനുമായ ഗരുഡനാൽ വിനയപൂർവ്വം കൈകൂപ്പി സേവിക്കപ്പെടുന്നുണ്ടായിരുന്നു.

14. സുഖശയനം ചോദിച്ചുവന്ന ഭൃഗു മുതലായ ഋഷിമാരെ യോഗനിദ്രയിൽനിന്നുണർന്നു തെളിഞ്ഞ പാവനമായ നോട്ടങ്ങളെക്കൊണ്ട് അനുഗ്രഹിക്കുന്നുണ്ടായിരുന്നു.

15. അസുരന്മാരെ ശമിപ്പിക്കുന്ന അദ്ദേഹത്തെ നമസ്ക്കരിച്ചിട്ടു ദേവന്മാർ, സ്തുതിക്കപ്പെടേണ്ടവനും വാക്കുകൾക്കും മനസ്സിന്നും വിഷയമാകാത്തവനുമായ അദ്ദേഹത്തെ സ്തുതിച്ചു.

16 ''നമോ വിശ്വസൃജേ പൂവ്വം വിശ്വം തദനു ബിഭ്രതേ
അഥ വിശ്വസ്യ സംഹർത്രേ തുഭ്യം ത്രേധാസ്ഥിതാത്മനേ.

17 രസാന്തരാണ്യേകരസം യഥാ ദിവ്യം പയോƒശ്നുതേ
ദേശേ ദേശേ ഗുണേഷ്വേവമവസ്ഥസ്ത്വമവിക്രിയഃ.

18 അമേയോ മിതലോകസ്ത്വമനർത്ഥീ പ്രാർത്ഥനാവഹഃ
അജിതോ ജിഷ്ണുരത്യന്തമവ്യക്തോ വ്യക്തകാരണം.

19 ഹൃദയസ്ഥമനാസന്നമകാമം ത്വാം തപസ്വിനം
ദയാലുമനഘസ്പൃഷ്ടം പുരാണമജരം വിദുഃ.

20 സവ്വജ്ഞസ്ത്വമവിജ്ഞാതഃ സവ്വയോനിസ്ത്വമാത്മഭൂഃ
സവ്വപ്രഭുരനീശസ്ത്വമേകസ്ത്വം സവ്വരൂപഭാക്.

21 സപ്തസാമോപഗീതം ത്വാം സപ്താർണ്ണവജലേശയം
സപ്താർച്ചിർമ്മുഖമാചഖ്യുഃ സപ്തലോകൈകസംശ്രയം.

22 ചതുർവർഗ്ഗഫലം ജ്ഞാനം കാലാവസ്ഥാശ്ചതുര്യുഗാഃ
ചതുർവണ്ണമയോ ലോകസ്ത്വത്തഃ സവ്വം ചതുർമ്മുഖാൽ.

23 അഭ്യാസനിഗൃഹീതേന മനസാ ഹൃദയാശ്രയം
ജ്യോതിർമ്മയം വിചിന്വന്തി യോഗിനസ്ത്വാം വിമുക്തയേ.

24 അജസ്യ ഗൃഹ്ണതോ ജന്മ നിരീഹസ്യ ഹതദ്വിഷഃ
സ്വപതോ ജാഗരൂകസ്യ യാഥാത്മ്യം വേദ കസ്തവ.

25 ശബ്ദാദീൻ വിഷയാൻ ഭോക്തും ചരിതും ദുശ്ചരം തപഃ
പര്യാപ്തോƒസി പ്രജാഃ പാതുമൌദാസീന്യേന വർത്തിതും.

26 ബഹുധാപ്യാഗമൈർഭിന്നാഃ പന്ഥാനഃ സിദ്ധിഹേതവഃ
ത്വയ്യേവ നിപതന്ത്യോഘാ ജാഹ്നവീയാ ഇവാർണ്ണവേ.

27 ത്വയ്യാവേശിതചിത്താനാം ത്വത്സമർപ്പിതകമ്മണാം
ഗതിസ്ത്വം വീതരാഗാണാമഭൂയഃസന്നിവൃത്തയേ.

28 പ്രത്യക്ഷോƒപ്യപരിച്ഛേദ്യോ മഹ്യാദിർമ്മഹിമാ തവ
ആപ്തവാഗനുമാനാഭ്യാം സാദ്ധ്യം ത്വാം പ്രതി കാ കഥാ.

16. 'ആദ്യം വിശ്വം സൃഷ്ടിച്ചവനും പിന്നീട് വിശ്വത്തെ രക്ഷിക്കുന്നവനും അതിനുശേഷം വിശ്വത്തെ സംഹരിക്കുന്നവനുമായ മൂന്നു രൂപത്തിൽ സ്ഥിതിചെയ്യുന്ന അവിടുത്തേക്കു നമസ്കാരം.

17. ഏകരസമായ ദിവ്യജലം അതാതു സ്ഥലങ്ങളിൽ മററു രസങ്ങളെ സ്വീകരിക്കുന്നതുപോലെ വികാരമില്ലാത്ത അങ്ങു വിഭിന്നഗുണങ്ങളിൽ ഇങ്ങനെ വിഭിന്നാവസ്ഥകളെ സ്വീകരിക്കുന്നു.

18. അങ്ങ് അളക്കപ്പെടാത്തവനാണ്, ലോകങ്ങളെ അളന്നവനുമാണ്. പ്രാർത്ഥിയ്ക്കാത്തവനാണ് പ്രാർത്ഥനകൾ നിറവേററുന്നവനുമാണ്. ജയിക്കപ്പെടാത്തവനാണ്, ജയിക്കുന്നവനുമാണ്, തീരെ വ്യക്തമല്ലാത്തവനാണ്, വ്യക്തമായ ഈ പ്രപഞ്ചത്തിൻെറ കാരണവുമാണ്.

19. ഹൃദയത്തിലിരിക്കുന്നവനും സമീപത്തല്ലാത്തവനും കാമമില്ലാത്തവനും തപസ്വിയും ദയാലുവും പാപസ്പർശമില്ലാത്തവനും പ്രാചീനനും ജരബാധിക്കാത്തവനുമായി അങ്ങു അറിയപ്പെടുന്നു.

20. സർവ്വജ്ഞനായ അങ്ങു അവിജ്ഞാതനാണ്. എല്ലാത്തിൻേറയും ഉൽപ്പത്തിസ്ഥാനമായ അങ്ങു സ്വയംഭൂവാകുന്നു. എല്ലാത്തിൻേറയും പ്രഭുവായ അങ്ങു തനിയ്ക്കുമീതെ പ്രഭുവില്ലാത്തവനാണ്. ഏകനായ അങ്ങു എല്ലാരൂപവുമെടുക്കുന്നവനാണ്.

21. അങ്ങയെ ഏഴു സാമങ്ങളാൽ സ്തുതിക്കപ്പെട്ടവനായും ഏഴു കടലിലെ ജലത്തിലും സ്ഥിതിചെയ്യുന്നവനായും ഏഴു ജ്വാലകളുള്ള അഗ്നിയാകുന്ന മുഖത്തോടു കൂടിയവനായും ഏഴു ലോകത്തിനും ഒരേ അവലംബമായും വർണ്ണിക്കുന്നു.

22. നാലു പുരുഷാർത്ഥങ്ങൾക്കുവേണ്ടിയുള്ള ജ്ഞാനം, നാലു യുഗങ്ങളോടു കൂടിയ കാലഭേദങ്ങൾ, നാലു വർണ്ണങ്ങളായി തിരിഞ്ഞ ലോകം എന്നിവയെല്ലാം നാന്മുഖനായ അങ്ങയിൽനിന്നുണ്ടായവയത്രേ.

23. തപസ്വികൾ മോക്ഷം ലഭിക്കുവാനായി അഭ്യാസംകൊണ്ടു കീഴടക്കിയ മനസ്സുകൊണ്ടു ഹൃദയത്തിൽ കുടികൊള്ളുന്ന ജ്യോതിഃസ്വരൂപനായ അങ്ങയെ തേടുന്നു.

24. ജന്മമില്ലാത്തവനും ജന്മമെടുക്കുന്നവനും അഭിലാഷമില്ലാത്തവനും ശത്രുക്കളെ സംഹരിയ്ക്കുന്നവനും ഉറങ്ങുന്നവനും ജാഗരൂകനായിരിയ്ക്കുന്നവനുമായ അങ്ങയുടെ യാഥാർത്ഥ്യം ആരാണറിയുക?

25. ശബ്ദം മുതലായ വിഷയങ്ങൾ അനുഭവിപ്പാനും കഠിനമായ തപസ്സനുഷ്ഠിപ്പാനും, പ്രജാപരിപാലനം ചെയ്യുവാനും ഉദാസീനനായിരിപ്പാനും അങ്ങു സമർത്ഥനാണ്.

26. ആഗമങ്ങളാൽ പലതരത്തിൽ പിരിഞ്ഞവയെങ്കിലും സിദ്ധിക്കു കാരണങ്ങളായ മാർഗ്ഗങ്ങൾ എല്ലാം, ഗംഗയുടെ പ്രവാഹങ്ങൾ സമുദ്രത്തിലെന്നപോലെ അങ്ങയിൽത്തന്നെ വന്നുചേരുന്നു.

27. അങ്ങയിൽ മനസ്സുവെച്ച് എല്ലാ കർമ്മങ്ങളും അങ്ങയിൽത്തന്നെ സമർപ്പിച്ചു രാഗം വെടിഞ്ഞിരിക്കുന്നവർക്കു വീണ്ടും (ജനനമരണങ്ങളിലേയ്ക്കു) മടങ്ങാതിരിക്കാൻ ശരണമായിട്ടുള്ളതു് അങ്ങാണ്.

28. ഭൂമി തുടങ്ങിയ അങ്ങയുടെ പ്രത്യക്ഷമഹിമപോലും ഇത്രത്തോളമെന്നു നിർണ്ണയിക്കാവുന്നതല്ല. (ആ സ്ഥിതിക്കു) ആപ്തവാക്കുകൊണ്ടും അനുമാനംകൊണ്ടും അറിയേണ്ടുന്ന അങ്ങയെപ്പററി പിന്നെ പറയാനുണ്ടോ?

29 കേവലം സ്മരണേനൈവ പുനാസി പുരുഷം യതഃ
അനേന വൃത്തയഃ ശേഷാ നിവേദിതഫലാസ്ത്വയി.

30 ഉദധേരിവ രത്നാനി തേജാംസീവ വിവസ്വതഃ
സ്തുതിഭ്യോ വ്യതിരിച്യന്തേ ദൂരാണി ചരിതാനി തേ.

31 അനവാപ്തമവാപ്തവ്യം ന തേ കിഞ്ചന വിദ്യതേ
ലോകാനുഗ്രഹ എവൈകോ ഹേതുസ്തേ ജന്മകർമ്മണോഃ.

32 മഹിമാനം യദുൽക്കീർത്ത്യ തവ സംഹ്രിയതേ വചഃ
ശ്രമേണ തദശക്ത്യാ വാ ന ഗുണാനാമിയത്തയാ.''

33 ഇതി പ്രസാദയാമാസുസ്തേ സുരാസ്തമധോക്ഷജം
ഭൂതാർത്ഥവ്യാഹൃതിഃ സാ ഹി ന സ്തുതിഃ പരമേഷ്ഠിനഃ.

34 തസ്മൈ കുശലസംപ്രശ്നവ്യഞ്ജിതപ്രീതയേ സുരാഃ
ഭയമപ്രളയോദ്വേലാദാചഖ്യുർന്നൈരൃതോദധേഃ.

35 അഥ വേലാസമാസന്നശൈലരന്ധ്രാനുനാദിനാ
സ്വരേണോവാച ഭഗവാൻ പരിഭൂതാർണ്ണവധ്വനിഃ.

36 പുരാണസ്യ കവേസ്തസ്യ വർണ്ണസ്ഥാനസമീരിതാ
ബഭൂവ കൃതസംസ്കാരാ ചരിതാർത്ഥൈവ ഭാരതീ.

37 ബഭൗ സദശനജ്യോൽസ്നാ സാ വിഭോർവ്വദനോൽഗതാ
നിര്യാതശേഷാ ചരണാൽ ഗംഗേവോർദ്ധ്വപ്രവർത്തിനീ.

38 'ജാനേ വോ രക്ഷസാക്രാന്താവനുഭാവപരാക്രമൗ
അംഗിനാം തമസേവോഭൗ ഗുണൗ പ്രഥമമദ്ധ്യമൗ.

39 വിദിതം തപ്യമാനം ച തേന മേ ഭുവനത്രയം
അകാമോപനതേനേവ സാധോർഹൃദയമേനസാ.

40 കാര്യേഷു ചൈകകാര്യത്വാദഭ്യർത്ഥ്യോഽസ്മി ന വജ്രിണാ
സ്വയമേവ ഹി വാതോഽഗ്നേഃ സാരഥ്യം പ്രതിപദ്യതേ.

41 സ്വാസിധാരാപരിഹൃതഃ കാമം ചക്രസ്യ തേന മേ
സ്ഥാപിതോ ദശമോ മൂർദ്ധാ ലഭ്യാംശ ഇവ രക്ഷസാ.

42 സ്രഷ്ടുർവരാതിസർഗ്ഗാത്തു മയാ തസ്യ ദുരാത്മനഃ
അത്യാരൂഢം രിപോഃ സോഢം ചന്ദനേനേവ ഭോഗിനഃ.

29. വെറും സ്മരണകൊണ്ടുതന്നെ അങ്ങ് പരിശുദ്ധനാക്കുന്നു. അപ്പോൾ അങ്ങയെ ആശ്രയിച്ചുള്ള (ദർശനസ്പർശനാദികളായ) അന്യവൃത്തികൾ എന്തു ഫലം നൽകുമെന്നു സ്പഷ്ടമാണല്ലൊ.
30. അങ്ങയുടെ അസാധാരണമായ പ്രവൃത്തികൾ സമുദ്രത്തിന്റെ രത്നങ്ങളെന്നപോലെയും സൂര്യന്റെ തേജസ്സുകളെന്നപോലെയും സ്തുതികളെ കവിഞ്ഞു നിൽക്കുന്നു.
31. അങ്ങയ്ക്കു കിട്ടാത്തതും കിട്ടേണ്ടതുമായി ഒന്നുമില്ല. നേടേണ്ടതോ നേടാൻ കഴിയാത്തതോ ആയി ഒന്നുംതന്നെ ഇല്ല. അങ്ങ് ജനിക്കുകയും കർമ്മമനുഷ്ഠിക്കുകയും ചെയ്യുന്നതു ലോകാനുഗ്രഹത്തിനു വേണ്ടി മാത്രമാണ്.
32. അങ്ങയുടെ മാഹാത്മ്യത്തെ പുകഴ്ത്തിയിട്ടു വാക്കുകളവസാനിപ്പിക്കുന്നതു ശ്രമംകൊണ്ടോ കഴിവില്ലായ്മകൊണ്ടോ ആണ്. ഗുണങ്ങൾ ഇത്രയേയുള്ളു എന്നതുകൊണ്ടല്ല.''
33. ഇങ്ങിനെ ആ ദേവന്മാർ വിഷ്ണുവിനെ പ്രസാദിപ്പിച്ചു. കാരണം, അതു പരമാർത്ഥവചനമാണല്ലോ. പരമപുരുഷന്റെ സ്തുതിയല്ലല്ലോ.
34. കുശലപ്രശ്നംകൊണ്ടു പ്രസാദം തെളിയിച്ച അദ്ദേഹത്തോടു ദേവന്മാർ പ്രളയംകൂടാതെതന്നെ കരകവിഞ്ഞ രാക്ഷസസമുദ്രത്തിൽനിന്നുണ്ടായ ഭയത്തെപ്പററി വിവരിച്ചുപറഞ്ഞു.
35. അനന്തരം മഹാവിഷ്ണു, കരയ്ക്കു സമീപമുള്ള ശൈലരന്ധ്രങ്ങളിൽ പ്രതിധ്വനി കൊള്ളുന്ന ശബ്ദത്താൽ കടലിന്റെ ഇരമ്പലിനെ കീഴ്പ്പെടുത്തിക്കൊണ്ടു പറഞ്ഞു.
36. പുരാതനനായ ആ കവിയുടെ വർണ്ണസ്ഥാനങ്ങളിൽനിന്നു പുറപ്പെട്ട സംസ്കൃതമായ ആ വാക്ക് അന്വർത്ഥംതന്നെയായി ഭവിച്ചു
37. മഹാപ്രഭുവിന്റെ വായിൽനിന്നു പുറപ്പെട്ടതും പല്ലുകളുടെ പൂനിലാവു ചേർന്നതുമായ ആ വാക്കു അദ്ദേഹത്തിന്റെ ചരണത്തിൽ നിന്നു പോയതു കഴിച്ചു ബാക്കിയുള്ള ഗംഗ മേല്പോട്ടൊഴുകിയതാണോ എന്നു തോന്നുമാറു ശോഭിച്ചു.
38. ''തമോഗുണത്താൽ ദേഹികളുടെ ഒന്നാമത്തേയും രണ്ടാമത്തേയും ഗുണങ്ങളെന്നപോലെ നിങ്ങളുടെ അനുഭാവവും പരാക്രമവും രാക്ഷസനാൽ അക്രമിക്കപ്പെട്ടിരിക്കുന്നു എന്നു ഞാൻ അറിയുന്നു.
39. ഇഷ്ടമില്ലാതെതന്നെ ചെയ്തുപോയ പാപത്താൽ സജ്ജനത്തിന്റെ ഹൃദയമെന്നപോലെ ഈ മൂന്നു ലോകങ്ങളും ആ രാക്ഷസനാൽ തപിപ്പിക്കപ്പെടുന്നുണ്ടെന്നും എനിക്കു മനസ്സിലായിട്ടുണ്ട്.
40. (ഞങ്ങൾ രണ്ടുപേക്കും) ചെയ്വാനുള്ളതു് ഒന്നാകകൊണ്ടു് ഇന്നതു ചെയ്യുതരണമെന്നു ഇന്ദ്രൻ എന്നോടു് അഭ്യർത്ഥിക്കേണ്ടതില്ല. വായു സ്വയമേ അഗ്നിയുടെ സാരഥ്യം ഏല്ക്കുന്നു.
41. തന്റെ വാൾകൊണ്ടു വെട്ടാതെ പത്താമത്തെ തല ആ രാക്ഷസൻ, എന്റെ ചക്രത്തിനു ലഭിക്കേണ്ട അംശമെന്നതുപോലെ ഒഴിവാക്കിയെന്നതു ശരിതന്നെ.
42. എന്നാൽ സ്രഷ്ടാകർത്താവ് (ബ്രഹ്മാവ്) വരം കൊടുത്തതുകൊണ്ടാണ് ഞാൻ ആ ദുഷ്ടാത്മാവായ ശത്രുവിന്റെ അതിയായ കയററം, ചന്ദനവൃക്ഷം സർപ്പത്തിന്റേതെന്നപോലെ സഹിച്ചുപോന്നതു്.

43 ധാതാരം തപസാ പ്രീതം യയാചേ സ ഹി രാക്ഷസഃ
ദൈവാൽ സർഗ്ഗാദവധ്യത്വം മർത്ത്യേഷ്വാസ്ഥാപരാങ്മുഖഃ.

44 സോഽഹം ദാശരഥിർഭൂത്വാ രണഭൂമേർബലിക്ഷമം
കരിഷ്യാമി ശരൈസ്തീക്ഷ്ണൈസ്തച്ഛിരഃകമലോച്ചയം.

45 അചിരാദ്യജ്വഭിർഭാഗം കല്പിതം വിധിവൽപുനഃ
മായാവിഭിരനാലീഢമാദാസ്യധ്വേ നിശാചരൈഃ.

46 വൈമാനികാഃ പുണ്യകൃതസ്ത്യജന്തു മരുതാം പഥി
പുഷ്പകാലോകസംക്ഷോഭം മേഘാവരണതൽപ്പരാഃ.

47 മോക്ഷ്യധ്വേ സ്വർഗ്ഗബന്ദീനാം വേണീബന്ധാനദൂഷിതാൻ
ശാപയന്ത്രിതപൌലസ്ത്യബലാൽക്കാരകചഗ്രഹൈഃ.

48 രാവണാവഗ്രഹക്ലാന്തമിതി വാഗമൃതേന സഃ
അഭിവൃഷ്യ മരുത്സസ്യം കൃഷ്ണമേഘസ്തിരോദധേ.

49 പുരുഹൂതപ്രഭൃതയഃ സുരകാര്യോദ്യതം സുരാഃ
അംശൈരനുയയുർവ്വിഷ്ണും പുഷ്പൈർവ്വായുമിവ ദ്രുമാഃ.

50 അഥ തസ്യ വിശാം പത്യുരന്തേ കാമ്യസ്യ കർമ്മണഃ
പുരുഷഃ പ്രബഭൂവാഗ്നേർവിസ്മയേന സഹർത്വിജാം.

51 ഹേമപാത്രഗതം ദോർഭ്യാദധാനഃ പയശ്ചരും
അനുപ്രവേശാദാദ്യസ്യ പുംസസ്തേനാപി ദുർവ്വഹം.

52 പ്രാജാപത്യോപനീതം തദന്നം പ്രത്യഗ്രഹീന്നൃപഃ
വൃഷേവ പയസാം സാരമാവിഷ്കൃതമുദന്വതാ.

53 അനേന കഥിതാ രാജ്ഞോ ഗുണാസ്തസ്യാന്യദുർല്ലഭാഃ
പ്രസൂതിം ചകമേ തസ്മിംസ്ത്രൈലോക്യപ്രഭവോഽപി യൽ.

54 സ തേജോ വൈഷ്ണവം പത്ന്യോർവിഭേജേ ചരുസംജ്ഞിതം
ദ്യാവാപൃഥിവ്യോഃ പ്രത്യഗ്രമഹർപ്പതിരിവാതപം.

55 അർച്ചിതാ തസ്യ കൌസല്യാ പ്രിയാ കേകയവംശജാ
അതഃ സംഭാവിതാം താഭ്യാം സുമിത്രാമൈച്ഛദീശ്വരഃ.

56 തേ ബഹുജ്ഞസ്യ ചിത്തജ്ഞേ പത്ന്യൌ പത്യുർമഹീക്ഷിതഃ
ചരോരർദ്ധാർദ്ധഭാഗഭ്യാം താമയോജയതാമുഭേ.

43. മനുഷ്യരെ കണക്കിലെടുക്കാത്ത ആ രാക്ഷസൻ തപസ്സുകൊണ്ടു സന്തുഷ്ടനായ ബ്രഹ്മാവിനോട് ദൈവസൃഷ്ടിയായ ആരും തന്നെ കൊല്ലരുതെന്നാണ് അപേക്ഷിച്ചത്.

44. ആ ഞാൻ ദശരഥപുത്രനായി ജനിച്ചു കൂർത്ത ശരങ്ങളെക്കൊണ്ടു് അവന്റെ ശിരസ്സുകളാകുന്ന താമരപ്പൂക്കൾ അറുത്തെടുത്തു യുദ്ധഭൂമിക്കു ബലിക്കു യോഗ്യമാക്കിത്തീർക്കുന്നുണ്ടു്.

45. യജമാനന്മാരാൽ വഴിപോലെ നൽകപ്പെട്ട യജ്ഞഭാഗം മായാവികളായ അസുരന്മാരാൽ അപഹരിക്കപ്പെടാതെ ഏറെത്താമസിക്കാതെ നിങ്ങൾക്കു വീണ്ടും ലഭിക്കുമാറാകും.

46. വായുമാർഗ്ഗത്തിൽ വിമാനത്തിലേറി മേഘത്തിന്റെ മറവിലൂടെ യാത്രചെയ്യുന്ന സുകൃതികൾ പുഷ്പകവിമാനം കാണുമ്പോഴത്തെ പരിഭ്രമം ഉപേക്ഷിച്ചുകൊള്ളട്ടെ.

47. ശാപത്താൽ നിയന്ത്രിതനാകയാൽ രാവണനാൽ ബലാൽക്കാരമായി മുടിപിടിച്ചു ദൂഷിപ്പിക്കപ്പെടാത്ത, പിടിച്ചുകൊണ്ടുപോയ സ്വർഗ്ഗസ്ത്രീകളുടെ വേണീബന്ധങ്ങളെ നിങ്ങൾക്കു അഴിക്കാനിടവരും.''

48. രാവണനാകുന്ന വരൾച്ചകൊണ്ടു വാടിയ ദേവന്മാരാകുന്ന സസ്യങ്ങളെ ഇപ്രകാരമുള്ള വാക്കാകുന്ന അമൃതംകൊണ്ടു നനച്ചിട്ടു കൃഷ്ണനാകുന്ന മേഘം മറഞ്ഞു.

49. മരങ്ങൾ കാററിനെ പുഷ്പങ്ങളെക്കൊണ്ടെന്നപോലെ ഇന്ദ്രൻ തുടങ്ങിയ ദേവന്മാർ അവരവരുടെ അംശങ്ങളെക്കൊണ്ടു ദേവകാര്യത്തിന്നൊരുങ്ങിയ മഹാവിഷ്ണുവിനെ അനുഗമിച്ചു.

50. അനന്തരം ആ ദശരഥമഹാരാജാവിന്റെ പുത്രകാമേഷ്ടിയുടെ അവസാനത്തിൽ ഒരു പുരുഷൻ ഋത്വിക്കുകളെ വിസ്മയിപ്പിച്ചുകൊണ്ടു് അഗ്നിയിൽനിന്നു് ഉയർന്നുവന്നു.

51. സ്വർണ്ണപാത്രത്തിലുള്ളതും ആദിപുരുഷൻ ഉൾച്ചേർന്നിട്ടുള്ളതുകൊണ്ടു അദ്ദേഹത്തിനും താങ്ങാൻ പ്രയാസമുള്ളതുമായ പായസാന്നത്തെ കൈകളിൽ ഏന്തിയിരുന്നു.

52. പ്രാജാപത്യപുരുഷൻ കൊണ്ടുവന്ന ആ അന്നത്തെ രാജാവു്, സമുദ്രം ആവിഷ്ക്കരിച്ച അമൃതിനെ ഇന്ദ്രനെന്നപോലെ സ്വീകരിച്ചു.

53. ത്രിലോകത്തിന്റെയും ഉത്ഭവകാരണമായ ഭഗവാൻ അദ്ദേഹത്തിൽ വന്നു ജനിക്കുവാൻ ആഗ്രഹിച്ചു എന്നതുതന്നെ ആ രാജാവിന്റെ അസാധാരണഗുണങ്ങൾ വ്യക്തമാക്കുന്നുണ്ടല്ലോ.

54. അദ്ദേഹം ചരു എന്നുപേരുള്ള ആ വൈഷ്ണവതേജസ്സിനെ, കതിരവൻ പുതിയ വെയിലിനെ ആകാശത്തിനും ഭൂമിക്കുമെന്നപോലെ തന്റെ ഇരുപത്നിമാർക്കുമായി പങ്കിട്ടുകൊടുത്തു.

55. അദ്ദേഹത്തിനു കൌസല്യ ബഹുമാന്യയാണ്. കൈകേയി പ്രിയയാണ്. അതുകൊണ്ടു രാജാവു സുമിത്രയെ അവർ രണ്ടുപേരും (ചരുഭാഗദാനംകൊണ്ടു) സൽക്കരിക്കണമെന്നാഗ്രഹിച്ചു.

56. വളരെ അറിവുള്ളവനും രാജാവുമായ ഭർത്താവിന്റെ മനസ്സറിയുന്ന ആ രണ്ടു പത്നിമാരും അവരവരുടെ പായസാന്നത്തിന്റെ പകുതിയിൽ പകുതിഭാഗങ്ങൾ അവൾക്കു നൽകി.

57 സം ഹി പ്രണയവത്യാസീൽ സപത്ന്യോരുഭയോരപി
ഭ്രമരീ വാരണസ്യേവ മദനിഷ്യന്ദരേഖയോഃ.

58 താഭിർഗർഭഃ പ്രജാഭൂത്യൈ ദധ്രേ ദേവാംശസംഭവഃ
സൌരീഭിരിവ നാഡീഭിരമൃതാഖ്യാഭിരമ്മയഃ.

59 സമമാപന്നസത്ത്വാസ്താ രേജുരാപാണ്ഡുരത്വിഷഃ
അന്തർഗതഫലാരംഭാഃ സസ്യാനാമിവ സമ്പദഃ.

60 ഗുപ്തം ദദൃശുരാത്മാനം സർവ്വാഃ സ്വപ്നേഷു വാമനൈഃ
ജലജാസിഗദാശാർങ്ഗചക്രലാഞ്ഛിതമൂർത്തിഭിഃ.

61 ഹേമപക്ഷപ്രഭാജാലം ഗഗനേ ച വിതന്വതാ
ഉഹ്യന്തേ സ്മ സുപർണ്ണേന വേഗാകൃഷ്ടപയോമുചാ.

62 ബിഭ്രത്യാ കൌസ്തുഭന്യാസം സ്തനാന്തരവിലംബിനം
പര്യുപാസ്യന്ത ലക്ഷ്മ്യാ ച പദ്മവ്യജനഹസ്തയാ.

63 കൃതാഭിഷേകൈർദിവ്യായാം ത്രിസ്രോതസി ച സപ്തഭിഃ
ബ്രഹ്മർഷിഭിഃ പരം ബ്രഹ്മ ഗൃണദ്ഭിരുപതസ്ഥിരേ.

64 താഭ്യസ്തഥാവിധാൻ സ്വപ്നാൺ ശ്രുത്വാ പ്രീതോഹി പാർത്ഥിവഃ
മേനേ പരാർദ്ധ്യമാത്മാനം ഗുരുത്വേന ജഗൽഗുരോഃ.

65 വിഭക്താത്മാ വിഭുസ്താസാമേകഃ കുക്ഷിഷ്വനേകധാ
ഉവാസ പ്രതിമാചന്ദ്രഃ പ്രസന്നാനാമപാമിവ.

66 അഥാഗ്ര്യമഹിഷീ രാജ്ഞഃ പ്രസൂതിസമയേ സതീ
പുത്രം തമോപഹം ലേഭേ നക്തം ജ്യോതിരിവൌഷധിഃ.

67 രാമ ഇത്യഭിരാമേണ വപുഷാ തസ്യ ചോദിതഃ
നാമധേയം ഗുരുശ്ചക്രേ ജഗൽപ്രഥമമംഗളം.

68 രഘുവംശപ്രദീപേന തേനാപ്രതിമതേജസാ
രക്ഷാഗൃഹഗതാ ദീപാഃ പ്രത്യാദിഷ്ടാ ഇവാഭവൻ

69 ശയ്യാഗതേന രാമേണ മാതാ ശാതോദരീ ബഭൌ
സൈകതാംഭോജബലിനാ ജാഹ്നവീവ ശരൽകൃശാ.

70 കൈകേയ്യാസ്തനയോ ജജ്ഞേ ഭരതോ നാമ ശീലവാൻ
ജനയിത്രീമലഞ്ചക്രേ യഃ പ്രശ്രയ ഇവ ശ്രിയം

71 സുതൌ ലക്ഷ്മണശത്രുഘ്നൌ സുമിത്രാ സുഷുവേ യമൌ
സമ്യഗാരാധിതാ വിദ്യാ പ്രബോധവിനയാവിവ.

57. കാരണം, അവരം ആ രണ്ടു സപത്നിമാരോടും പെൺവണ്ട് ആനയുടെ രണ്ടു മദനീർച്ചാലുകളോടുമെന്നപോലെ കൂറുള്ളവളായിരുന്നു.

58. സൂര്യൻെറ അമൃതനാഡികളാൽ ജലമയമായ ഗർഭമെന്നപോലെ പ്രജകളുടെ അഭിവൃദ്ധിയ്ക്കായി അവരാൽ ദേവാംശത്തിൽ നിന്നുണ്ടായ ഗർഭം ധരിയ്ക്കപ്പെട്ടു.

59. ഒരേ സമയത്തു ഗർഭണികളായിത്തീർന്ന അവർ നെൽക്കതിരുംകൊണ്ടു സസ്യസമ്പത്തുകളെന്നപോലെ ഒട്ടു വിളർത്ത നിറംപൂണ്ടു ശോഭിച്ചു.

60. ശംഖ്, വാള്, ഗദ, ചക്രം എന്നിവയാൽ അടയാളപ്പെടുത്തപ്പെട്ട ശരീരമുള്ള വാമനന്മാർ തങ്ങളെ കാത്തുപോരുന്നതായി അവർ എല്ലാപേരും സ്വപ്നത്തിൽക്കണ്ടു.

61. ആകാശത്തിൽ പൊൻചിറകുകളുടെ പ്രകാശം പരത്തുന്നവനും ഗതിവേഗംകൊണ്ടു മേഘങ്ങളെക്കൂടി ആകർഷിക്കുന്നവനുമായ ഗരുഡനാൽ അവർ വഹിക്കപ്പെട്ടു. (അങ്ങനെ അവർ സ്വപ്നത്തിൽ കണ്ടു.)

62. സ്തനങ്ങൾക്കു നടുവിൽ തൂങ്ങിക്കിടക്കുന്ന കൌസ്തുഭന്യാസത്തോടും കൈയ്യിൽ താമരപ്പൂവാകുന്ന വിശറിയോടും കൂടിയ ലക്ഷ്മീദേവി അവരെ ശുശ്രൂഷിച്ചുപോന്നു.

63. സ്വർഗ്ഗംഗയിൽ കുളി കഴിഞ്ഞു പവിത്രമായ വേദമുച്ചരിച്ചുകൊണ്ടു വന്ന സപ്തർഷിമാരാൽ അവർ ഉപാസിക്കപ്പെട്ടു.

64. അവരിൽനിന്ന് അപ്രകാരത്തിലുള്ള സ്വപ്നങ്ങളെപ്പററി കേട്ടിട്ടു സന്തുഷ്ടനായ രാജാവ്, ലോകഗുരുവിൻെറ ഗുരുവാകാൻ പോകുന്നതുകൊണ്ടു താൻ ഏററവും ശ്രേഷ്ഠനാണെന്നു അഭിമാനിച്ചു.

65. ഏകനായ ഈശ്വരൻ അവരുടെ ഉദരങ്ങളിൽ, തെളിഞ്ഞ ജലാശയങ്ങളിൽ പ്രതിബിംബിക്കുന്ന ചന്ദ്രനെപ്പോലെ ഭിന്നരൂപനായി അധിവസിച്ചു.

66. പിന്നെ പ്രസവസമയമായപ്പോൾ രാജാവിൻെറ ജേഷ്ഠപത്നി, രാത്രിയിൽ ഇരുട്ടകററുന്ന തേജസ്സിനെ ഓഷധി എന്നപോലെ (ലോകത്തിൻെറ) ദുഃഖമകററുന്ന പുത്രനെ ലഭിച്ചു.

67. അഭിരാമമായ അവൻെറ ശരീരത്താൽ പ്രേരിതനായിട്ട് അച്ഛൻ അവന്ന്, ലോകത്തിൽ ഏററവും മംഗളകരമായ രാമൻ എന്ന പേരു നല്കി.

68. രഘുവംശത്തിനു ഉജ്ജ്വലദീപവും അതുല്യമായ തേജസ്സോടു കൂടിയവനുമായ ആ ശിശു ഈററില്ലത്തിലെ വിളക്കുകളെ ഒഴിവാക്കിയതുപോലെ തോന്നി.

69. മെത്തയിൽ കിടക്കുന്ന രാമനെക്കൊണ്ട് തിരുവയറൊഴിഞ്ഞ അമ്മ, ശരത്തിൽ കൃശയായ ഗംഗ മണൽത്തിട്ടിലെ താമരപ്പൂബലികൊണ്ടെന്നപോലെ ശോഭിച്ചു.

70. കൈകേയിക്കു സുശീലനായ ഭരതൻ എന്ന പുത്രൻ ജനിച്ചു. അവൻ മാതാവിനെ, വിനയം സമ്പത്തിനെ എന്നപോലെ അലങ്കരിച്ചു.

71. സുമിത്ര, ലക്ഷ്മണൻ ശത്രുഘ്നൻ എന്നീ പൈതങ്ങളെ, മുറപോലെ അഭ്യസിച്ച വിദ്യ അറിവിനേയും വിനയത്തേയുമെന്നപോലെ ഇരട്ടയായി പ്രസവിച്ചു.

72 നിർദ്ദോഷമഭവൽ സർവ്വമാവിഷ്കൃതഗുണം ജഗൽ
അന്വഗാദിവ ഹി സ്വർഗ്ഗോ ഗാം ഗതം പുരുഷോത്തമം.

73 തസ്യോദയേ ചതുർമ്മൂർത്തേഃ പൌലസ്ത്യചകിതേശ്വരാഃ
വിരജസ്കൈർന്നഭസ്വദ്ഭിർദിശ ഉച്ഛ്വസിതാ ഇവ.

74 കൃശാനുരപധൂമത്വാൽ പ്രസന്നത്വാൽ പ്രഭാകരഃ
രക്ഷോവിപ്രകൃതാവാസ്താമപവിദ്ധശുചാവിവ.

75 ദശാനനകിരീടേഭ്യസ്തൽക്ഷണം രാക്ഷസശ്രിയഃ
മണിവ്യാജേന പര്യസ്താഃ പൃഥിവ്യാമശ്രുബിന്ദവഃ.

76 പുത്രജന്മപ്രവേശ്യാനാം തൂര്യാണാം തസ്യ പുത്രിണഃ
ആരംഭം പ്രഥമം ചക്രുർദ്ദേവദുന്ദുഭയോ ദിവി.

77 സന്താനകമയീ വൃഷ്ടിർഭവനേ ചാസ്യ പേതുഷീ
സന്മംഗളോപചാരാണാം സൈവാദിരചനാഭവൽ.

78 കുമാരാഃ കൃതസംസ്കാരാസ്തേ ധാത്രീസ്തന്യപായിനഃ
ആനന്ദേനാഗ്രജേനേവ സമം വവൃധിരേ പിതുഃ.

79 സ്വാഭാവികം വിനീതത്വം തേഷാം വിനയകർമ്മണാ
മുമൂർച്ഛ സഹജം തേജോ ഹവിഷേവ ഹവിർഭുജാം.

80 പരസ്പരാവിരുദ്ധാസ്തേ തദ്രഘോരനഘം കുലം
അലമുദ്ദ്യോതയാമാസുർദേവാരണ്യമിവർത്തവഃ.

81 സമാനേഽപി ഹി സൌഭ്രാത്രേ യഥോഭൌ രാമലക്ഷ്മണൌ
തഥാ ഭരതശത്രുഘ്നൌ പ്രീത്യാ ദ്വന്ദ്വം ബഭൂവതുഃ.

82 തേഷാം ദ്വയോർദ്വയോരൈക്യം ബിഭിദേ ന കദാചന
യഥാ വായുവിഭാവസ്വോര്യഥാ ചന്ദ്രസമുദ്രയോഃ.

83 തേ പ്രജാനാം പ്രജാനാഥാസ്തേജസാ പ്രശ്രയേണ ച
മനോ ജഹ്രുർന്നിദാഘാന്തേ ശ്യാമാഭ്രാ ദിവസാ ഇവ.

84 സ ചതുർദ്ധാ ബഭൌ വ്യസ്തഃ പ്രസവഃ പൃഥിവീപതേഃ
ധർമ്മാർത്ഥകാമമോക്ഷാണാമവതാര ഇവാംഗഭാക്.

85 ഗുണൈരാരാധയാമാസുസ്തേ ഗുരും ഗുരുവത്സലാഃ
തമേവ ചതുരന്തേശം രത്നൈരിവ മഹാർണ്ണവാഃ.

86 സുരഗജ ഇവ ദന്തൈർഭഗ്നദൈത്യാസിധാരൈ-
ർന്നയ ഇവ പണബന്ധവ്യക്തയോഗൈരുപായൈഃ
ഹരിരിവ യുഗദീർഘൈർദോർഭിരംശൈസ്തദീയൈഃ
പതിരവനിപതീനാം തൈശ്ചകാശേ ചതുർഭിഃ.

ഇതി ദശമഃ സർഗ്ഗഃ

72. മുഴുവൻ ജഗത്തും ദോഷംമകന്നു ഗുണം വെളിപ്പെടുത്തുന്നതായി ത്തീർന്നു; സ്വർഗ്ഗം, ഭൂമിയിലേയ്ക്കുവന്ന പുരുഷോത്തമനെ പിൻതുടർന്നതു പോലായി.

73. അദ്ദേഹം ചതുർമൂർത്തിയായി അവതരിച്ചപ്പോൾ രാവണനെ പേടിച്ചിരിക്കുന്ന, (ഇന്ദ്രാദി) നാഥന്മാരോടുകൂടിയ ദിക്കുകൾ പൊടിയററ കാററുകളെക്കൊണ്ടു ദീർഘശ്വാസം വിട്ടുവോ എന്നു തോന്നി.

74. രാക്ഷസന്മാരാൽ ഉപദ്രവിക്കപ്പെട്ട അഗ്നിയും സൂര്യനും യഥാക്രമം പുകയില്ലാതെയായതിനാലും പ്രകാശമേറുകയാലും സങ്കടം കൈവെടിഞ്ഞതു പോലായി.

75. അപ്പോൾ രാക്ഷസലക്ഷ്മിയുടെ കണ്ണുനീർത്തുള്ളികൾ പത്തു മുഖമുള്ള രാവണന്റെ കിരീടങ്ങളിൽനിന്നു രത്നങ്ങൾ എന്ന ഭാവത്തിൽ ഭൂമിയിൽ അടർന്നു വീണു.

76. പുത്രവാനായ അദ്ദേഹത്തിന്റെ പുത്രജന്മസൂചകമായി മുഴങ്ങേണ്ട പെരുമ്പറകളുടെ പ്രയോഗം, സ്വർഗ്ഗത്തിൽ ദേവപ്പെരുമ്പറകൾ ആദ്യമായി തുടങ്ങിവെച്ചു.

77. ഇദ്ദേഹത്തിന്റെ കൊട്ടാരത്തിൽ കല്പവൃക്ഷങ്ങളിൽനിന്നു പൊഴിഞ്ഞ പൂമഴ മംഗളാചാരങ്ങളുടെ ആരംഭക്രിയയായി.

78. ജാതകർമ്മാദിസംസ്കാരം കഴിഞ്ഞു ധാത്രിമാരുടെ മുല കുടിച്ചുകൊണ്ടു ആ കുട്ടികൾ, ജ്യേഷ്ഠനെപ്പോലുള്ള അച്ഛന്റെ ആനന്ദത്തോടൊപ്പം വളർന്നുവന്നു.

79. അവർക്കു പ്രകൃത്യാ ഉള്ള വിനയം ശിക്ഷണംകൊണ്ടു്, അഗ്നികൾക്കു സഹജമായ തേജസ്സു ഹവിസ്സുകൊണ്ടെന്നപോലെ വർദ്ധിച്ചു പ്രകാശിച്ചു.

80. പരസ്പരം വിരോധം കൂടാതെ അവർ ദോഷമററ ആ രഘുവംശത്തെ, ഋതുക്കൾ നന്ദനോദ്യാനത്തെയെന്നപോലെ വളരെയധികം ശോഭിപ്പിച്ചു.

81. സഹോദരഭാവം തുല്യമായിരുന്നെങ്കിലും രാമലക്ഷ്മണന്മാർ രണ്ടു പേരുമെന്നപോലെ ഭരതശത്രുഘ്നന്മാരും സ്നേഹത്താൽ ഇണക്കം പൂണ്ടു.

82. അവരിൽ ഇണ ചേർന്ന ഈ രണ്ടുപേരുടെ ഐക്യം കാററിന്റേയും തീയിന്റേയുമെന്നപോലെയും ചന്ദ്രന്റേയും സമുദ്രത്തിന്റേയുമെന്നപോലെയും ഒരിക്കലും വേർപെട്ടിരുന്നില്ല.

83. ആ രാജകുമാരന്മാർ, പ്രഭാവംകൊണ്ടും വിനയംകൊണ്ടും വേനലിന്റെ അന്ത്യത്തിൽ പകുതി കറുത്ത പകലുകളെന്നപോലെ ജനങ്ങളുടെ മനസ്സിനെ വശീകരിച്ചു.

84. നാലായിപ്പിരിഞ്ഞ രാജാവിന്റെ ആ സന്താനം ധർമ്മാർത്ഥകാമമോക്ഷങ്ങളുടെ ഉടൽപൂണ്ട അവതാരമെന്നപോലെ ശോഭിച്ചു.

85. പിതൃവത്സലന്മാരായ അവർ സ്വന്തം ഗുണങ്ങളെക്കൊണ്ടു് അച്ഛനെ, മഹാസമുദ്രങ്ങൾ രത്നങ്ങളെക്കൊണ്ടു ആ ചക്രവർത്തിയെത്തന്നെ എന്നപോലെ സന്തോഷിപ്പിച്ചു.

86. ഐരാവതം അസുരന്മാരുടെ വാളിൻവായ്ത്തല ഞെളുക്കിയ നാലു കൊമ്പുകളെക്കൊണ്ടെന്നപോലെയും രാജ്യതന്ത്രം സന്ധി മുതലായവകൊണ്ടു വ്യക്തമായ പ്രയോഗത്തോടുകൂടിയ നാലുപായങ്ങളെക്കൊണ്ടെന്നപോലെയും വിഷ്ണു നകംപോലെ നീണ്ട നാലു കൈകളെക്കൊണ്ടെന്നപോലെയും ചക്രവർത്തിയായ അദ്ദേഹം വിഷ്ണുവിന്റെ അംശങ്ങളായ ആ നാലു പേരെക്കൊണ്ടു ശോഭിച്ചു.

പത്താം സർഗ്ഗം കഴിഞ്ഞു

## ഏകാദശഃ സർഗ്ഗഃ

1 കൌശികേന സ കില ക്ഷിതീശ്വരോ
രാമമധ്വരവിഘ്നാതശാന്തയേ
കാകപക്ഷധരമേത്യ യാചിത-
സ്തേജസാം ഹി ന വയഃ സമീക്ഷ്യതേ.

2 കൃച്ഛ്രലബ്ധമപി ലബ്ധവർണ്ണഭാക്
തം ദിദേശ മുനയേ സലക്ഷ്മണം
അപ്യസുപ്രണയിനാം രഘോഃ കുലേ
ന വ്യഹന്യത കദാചിദർത്ഥിതാ

3 യാവദാദിശതി പാർത്ഥിവസ്തയോർ-
നിർഗമായ പുരമാർഗ്ഗസംസ്ക്രിയാം
താവദാശു വിദധേ മരുത്സഖൈഃ
സാ സപുഷ്പജലവർഷിഭിർഘനൈഃ.

4 തൌ നിദേശകരണോദ്യതൌ പിതുർ-
ധന്വിനൌ ചരണയോർനിപേതതുഃ
ഭൂപതേരപി തയോഃ പ്രവത്സ്യതോർ-
നമ്രയോരുപരി ബാഷ്പബിന്ദവഃ.

5 തൌ പിതുർനയനജേന വാരിണാ
കിഞ്ചിദുക്ഷിതശിഖണ്ഡകാവുഭൌ
ധന്വിനൌ തമൃഷിമന്വഗച്ഛതാം
പൌരദൃഷ്ടികൃതമാർഗ്ഗതോരണൌ.

6 ലക്ഷ്മണാനുചരമേവ രാഘവം
നേതുമൈച്ഛദൃഷിരിത്യസൌ നൃപഃ
ആശിഷം പ്രയുയുജേ ന വാഹിനീം
സാ ഹി രക്ഷണവിധൌ തയോഃ ക്ഷമാ.

7 മാതൃവർഗ്ഗചരണസ്പൃശൌ മുനേ-
സ്തൌ പ്രപദ്യ പദവീം മഹൌജസഃ
രേജതുർഗതിവശാൽ പ്രവർത്തിനൌ
ഭാസ്കരസ്യ മധുമാധവാവിവ.

8 വീചിലോലഭുജയോസ്തയോർഗ്ഗതം
ശൈശവാച്ചപലമപ്യശോഭത
തോയദാഗമ ഇവോദ്ധ്യഭിദ്യയോർ-
നാമധേയസദൃശം വിചേഷ്ടിതം.

9 തൌ ബലാതിബലയോഃ പ്രഭാവതോ
വിദ്യയോഃ പഥി മുനിപ്രദിഷ്ടയോഃ
മമ്ലതുർന മണികുട്ടിമോചിതൌ
മാതൃപാർശ്വപരിവർത്തിനാവിവ.

# പതിനൊന്നാം സർഗ്ഗം

1. വിശ്വാമിത്രൻ വന്ന ആ രാജാവിനോട് യാഗങ്ങൾക്കുണ്ടാകുന്ന തടസ്സങ്ങൾ നീക്കുവാൻവേണ്ടി ബാല്യം കഴിഞ്ഞിട്ടില്ലാത്ത രാമനെ ആവശ്യപ്പെട്ടു. തേജസ്സുകളുടെ പ്രായം കണക്കാക്കാറില്ലല്ലോ.

2. പണ്ഡിതസേവകനായ അദ്ദേഹം (ദശരഥൻ) വളരെ പ്രയാസപ്പെട്ടു കിട്ടിയവനാണെങ്കിലും ആ പുത്രനെ ലക്ഷ്മണനോടുകൂടെ മഹർഷിക്കു കൊടുത്തു. രഘുവിന്റെ വംശത്തിൽ ജീവൻ ആവശ്യപ്പെടുന്നവരുടെ പോലും അപേക്ഷ ഒരിക്കലും നിരസിക്കപ്പെട്ടിട്ടില്ല.

3. രാജാവ് അവരുടെ യാത്രക്കായി നഗരമാർഗ്ഗത്തെ അടിച്ചുതളിച്ചലങ്കരിക്കുവാൻ കല്പിച്ചപ്പോഴേക്കു കാററോടുകൂടിയ മേഘങ്ങളാൽ പൂക്കളിട ചേർന്ന ജലം വർഷിച്ചിട്ട് അതു വേഗത്തിൽ നിർവ്വഹിക്കപ്പെട്ടു.

4. ആജ്ഞയനുഷ്ഠിപ്പാനൊരുങ്ങി വില്ലേന്തിവന്ന അവർ അച്ഛന്റെ കാൽക്കൽ വീണു. പോവാനൊരുങ്ങിവന്നു നമസ്ക്കരിച്ച അവരുടെ മീതെ രാജാവിന്റെ കണ്ണുനീർത്തുള്ളികളും വീണു.

5. അവർ രണ്ടുപേരും അച്ഛന്റെ കണ്ണുനീർ ഇററിററു വീണു നനഞ്ഞ കുടുമ്മയുമായി വില്ലേന്തി പൌരന്മാരുടെ നോട്ടങ്ങൾകൊണ്ടു തോരണം തൂക്കിയ വഴിയിലൂടെ ആ മഹർഷിയെ പിൻതുടർന്നു.

6. ഋഷി ലക്ഷ്മണനോടുകൂടിയ രാമനെ മാത്രമേ കൊണ്ടുപോകുവാൻ ആഗ്രഹിച്ചുള്ളു എന്നതുകൊണ്ടു ആ രാജാവ് അനുഗ്രഹം മാത്രം നൽകി, സൈന്യത്തെ അയച്ചില്ല. ആ അനുഗ്രഹം തന്നെ അവരെ രക്ഷിക്കാൻ മതിയായിട്ടുള്ളതാണല്ലോ.

7. അമ്മമാരുടെ പാദംതൊട്ടു വണങ്ങിയിട്ട് മഹാപ്രഭാവനായ മഹർഷിയുടെ വഴിക്കു കൂടിയ അവർ സൂര്യന്റെ വഴിക്കുകൂടി പ്രവർത്തിക്കുന്ന ചൈത്രവൈശാഖമാസങ്ങളെന്നപോലെ ശോഭിച്ചു.

8. തിരമാലപോലെ കൈവീശിക്കൊണ്ടുള്ള അവരുടെ നടത്തം, ശൈശവംമൂലം വേഗത്തോടുകൂടിയതായിരുന്നിട്ടും വർഷാരംഭത്തിൽ ഉദ്ധ്യം ഭിദ്യം എന്നീ നദങ്ങളുടെ, പേരിനൊത്തു വെള്ളം തള്ളിയും കരയിടിച്ചുമുള്ള ചേഷ്ട പോലെ ശോഭിച്ചു.

9. അവർ വഴിയിൽ മഹർഷി നൽകിയ ബല അതിബല എന്നീ മന്ത്രങ്ങളുടെ പ്രഭാവം മൂലം മണിത്തറയിൽ അമ്മയുടെ അടുക്കൽ ഇരിക്കുന്നതുപോലെ ക്ഷീണിക്കാതിരുന്നു.

10 പൂർവ്വവൃത്തകഥിതൈഃ പുരാവിദഃ
സാനുജഃ പിതൃസഖസ്യ രാഘവഃ
ഉഹ്യമാന ഇവ വാഹനോചിതഃ
പാദചാരമപി ന വ്യഭാവയൽ.
11 തൌ സരാംസി രസവത്ഭിരംബുഭിഃ
കൂജിതൈഃ ശ്രുതിസുഖൈഃ പതത്ത്രിണഃ
വായവഃ സുരഭിപുഷ്പരേണുഭി-
ശ്ഛായയാ ച ജലദാഃ സിഷേവിരേ.
12 നാംഭസാം കമലശോഭിനാം തഥാ
ശാഖിനാം ച ന പരിശ്രമച്ഛിദാം
ദർശനേന ലഘുനാ യഥാ തയോഃ
പ്രീതിമാപതുഭയോസ്തപസ്വിനഃ.
13 സ്ഥാണുദഗ്ധവപുഷസ്തപോവനം
പ്രാപ്യ ദാശരഥിരാത്തകാർമ്മുകഃ
വിഗ്രഹേണ മദനസ്യ ചാരുണാ
സോഽഭവൽ പ്രതിനിധിർന്ന കർമ്മണാ.
14 തൌ സുകേതുസുതയാ ഖിലീകൃതേ
കൌശികാദ്വിദിതശാപയാ പഥി
നിന്യതുഃ സ്ഥലനിവേശിതാടനീ
ലീലയൈവ ധനുഷീ അധിജ്യതാം.
15 ജ്യാനിനാദമഥ ഗൃഹ്ണതീ തയോഃ
പ്രാദുരാസ ബഹുളക്ഷപാച്ഛവിഃ
താടകാ ചലകപാലകുണ്ഡലാ
കാളികേവനിബിഡാ വലാകിനീ.
16 തീവ്രവേഗധുതമാർഗ്ഗവൃക്ഷയാ
പ്രേതചീവരവസാ സ്വനോഗ്രയാ
അഭ്യഭാവി ഭരതാഗ്രജസ്തയാ
വാത്യയേവ പിതൃകാനനോത്ഥയാ.
17 ഉദ്യതൈകഭുജയഷ്ടിമായതീം
ശ്രോണിലംബിപുരുഷാന്ത്രമേഖലാം
താം വിലോക്യ വനിതാവധേ ഘൃണാം
പത്രിണാ സഹ മുമോച രാഘവഃ.
18 യച്ചകാര വിവരം ശിലാഘനേ
താടകോരസി സ രാമസായകഃ
അപ്രവിഷ്ടവിഷയസ്യ രക്ഷസാം
ദ്വാരതാമഗമദന്തകസ്യ തൽ.
19 ബാണഭിന്നഹൃദയാ നിപേതുഷീ
സാ സ്വകാനനഭുവം ന കേവലാം
വിഷ്ടപത്രയപരാജയസ്ഥിരാം
രാവണശ്രിയമപി വ്യകമ്പയൽ.

10. വാഹനത്തിൽ സഞ്ചരിച്ചുശീലിച്ച രാമൻ അനുജനോടൊപ്പം കാൽനടയായി പോവുകയായിരുന്നെങ്കിലും അതു്, പുരാണജ്ഞാനമുള്ള പിതൃസുഹൃത്തായ വിശ്വാമിത്രന്റെ പൂർവ്വകഥാഖ്യാനങ്ങളാൽ വഹിക്കപ്പെടുന്നവനെപ്പോലെ അറിഞ്ഞതേയില്ല.

11. സരസ്സുകൾ മധുരങ്ങളായ ജലങ്ങളെക്കൊണ്ടും പക്ഷികൾ കർണ്ണാനന്ദം നൽകുന്ന കൂകലുകളെക്കൊണ്ടും മാരുതൻ പുതുമണം തിരണ്ട പൂമ്പൊടികളെക്കൊണ്ടും കാറുകൾ നിഴലുകൊണ്ടും ആ രണ്ടുപേരെയും സേവിച്ചു.

12. മഹർഷിമാർ ആ ഇരുവരുടെ വെറും ദർശനംകൊണ്ടു എത്രത്തോളം സന്തോഷിച്ചുവോ അത്രത്തോളം താമരകളെക്കൊണ്ടു ശോഭിക്കുന്ന പൊയ്കകളേയും തണലേകുന്ന വൃക്ഷങ്ങളേയും കണ്ടിട്ടു സന്തോഷിച്ചില്ല.

13. ആ തപോവനത്തിൽ വില്ലോടുകൂടി പ്രവേശിച്ച ദാശരഥി രൂപം കൊണ്ടു, പരമേശ്വരനാൽ ഭസ്മാവശേഷമാക്കപ്പെട്ട കാമന്റെ പ്രതിനിധിയായി. പ്രവൃത്തികൊണ്ടു പ്രതിനിധിയായില്ല.

14. അവർ, വിശ്വാമിത്രൻ പറഞ്ഞറിഞ്ഞ ശാപകഥയോടുകൂടിയ താടകയാൽ ജനസഞ്ചാരമില്ലാതാക്കിയ വഴിയിൽ എത്തിയപ്പോൾ കളിയായിട്ടെന്നപോലെ വില്ലിൻതല നിലത്തു കുത്തി വില്ലുകളെ കുലയേററി.

15. അപ്പോൾ അവരുടെ ഞാണൊലി കേട്ടു്, കൃഷ്ണപക്ഷരാത്രിയ്ക്കൊത്ത നിറവും ചലിക്കുന്ന കപാലകുണ്ഡലങ്ങളും പൂണ്ട താടക, ഇരുണ്ടുകൂടിയ, വെള്ളിൽപ്പക്ഷികൾ ചേർന്ന കാർകൊണ്ടൽപോലെ പ്രത്യക്ഷപ്പെട്ടു.

16. അത്യധികമായ വേഗംകൊണ്ടു വഴിയ്ക്കുള്ള വൃക്ഷങ്ങളെ ഉലയ്ക്കുന്നവളും ശവത്തുണിയുടുത്തവളുമായ അവൾ ഉഗ്രമായി അലറിക്കൊണ്ടു വന്നു്, ചുടലക്കാട്ടിൽ നിന്നു വീശുന്ന ചുഴലിക്കാററെന്നപോലെ രാമനെ ആക്രമിച്ചു.

17. മനുഷ്യക്കുടൽ അരഞ്ഞാണാക്കി തൂക്കിയിട്ടു് ഒരു കൈത്തണ്ടു് ഓങ്ങിക്കൊണ്ടു പാഞ്ഞെത്തുന്ന അവളെ കണ്ടു രാമൻ പെൺകൊലയിലുള്ള ലജ്ജ വിട്ടു് അമ്പയച്ചു.

18. ആ രാമബാണം പാറപോലുള്ള താടകയുടെ മാറത്തു് ഉളവാക്കപ്പെട്ട ദ്വാരം, രാക്ഷസന്മാരിൽ പ്രവേശം ലഭിച്ചിട്ടില്ലാത്ത അന്തകനു് ഒരു പ്രവേശദ്വാരമായിത്തീർന്നു.

19. ശരമേററു നെഞ്ചു പിളർന്നു വീണിട്ടു് അവൾ തന്റെ ആ വനഭൂമിയെ മാത്രമല്ല, മൂന്നുലോകങ്ങളേയും തോൽപ്പിച്ചു സ്ഥിരയായിത്തീർന്നിരുന്ന രാവണന്റെ ഐശ്വര്യലക്ഷ്മിയേയും വിറപ്പിച്ചു.

20 രാമമന്മഥശരേണ താഡിതാ
ദുഃസഹേന ഹൃദയേ നിശാചരീ
ഗന്ധവദ്രുധിരചന്ദനോക്ഷിതാ
ജീവിതേശവസതിം ജഗാമ സാ.
21 നൈരൃതഘ്നമഥ മന്ത്രവന്മുനേഃ
പ്രാപദസ്ത്രമപദാനതോഷിതാൽ
ജ്യോതിരിന്ധനനിപാതി ഭാസ്കരാൽ
സൂര്യകാന്ത ഇവ താടകാന്തകഃ.
22 വാമനാശ്രമപദം തതഃ പരം
പാവനം ശ്രുതമൃഷേരുപേയിവാൻ
ഉന്മനാഃ പ്രഥമജന്മചേഷ്ടിതാ-
ന്യസ്മരന്നപി ബഭൂവ രാഘവഃ.
23 ആസസാദ മുനിരാത്മനസ്തതഃ
ശിഷ്യവർഗ്ഗപരികല്പിതാർഹണം
ബദ്ധപല്ലവപുടാഞ്ജലിദ്രുമം
ദർശനോന്മുഖമൃഗം തപോവനം.
24 തത്ര ദീക്ഷിതമൃഷിം രരക്ഷതുർ-
വിഘ്നതോ ദശരഥാത്മജൗ ശരൈഃ
ലോകമന്ധതമസാൽ ക്രമോദിതൗ
രശ്മിഭിഃ ശശിദിവാകരാവിവ.
25 വീക്ഷ്യ വേദിമഥ രക്തബിന്ദുഭിർ-
ബന്ധുജീവപൃഥുഭിഃ പ്രദൂഷിതാം
സംഭ്രമോഽഭവദുപോഢകർമ്മണാ-
മൃത്വിജാം ച്യുതവികങ്കതസ്രുചാം.
26 ഉന്മുഖഃ സപദി ലക്ഷ്മണാഗ്രജോ
ബാണമാശ്രയമുഖാൽ സമുദ്ധരൻ
രക്ഷസാം ബലമപശ്യദംബരേ
ഗൃധ്രപക്ഷപവനേരിതധ്വജം.
27 തത്ര യാവധിപതീ മഖദ്വിഷാം
തൗ ശരവ്യമകരോൽ സ നേതരാൻ
കിം മഹോരഗവിസർപ്പിവിക്രമോ
രാജിലേഷു ഗരുഡഃ പ്രവർത്തതേ?
28 സോഽസ്ത്രമുഗ്രജവമസ്ത്രകോവിദഃ
സന്ദധേ ധനുഷി വായുദൈവതം
തേന ശൈലഗുരുമപ്യപാതയൽ
പാണ്ഡുപത്രമിവ താടകാസുതം.
29 യഃ സുബാഹുരിതി രാക്ഷസോഽപര-
സ്തത്ര തത്ര വിസസർപ്പ മായയാ
തം ക്ഷുരപ്രശകലീകൃതം കൃതീ
പത്രിണാം വ്യഭജദാശ്രമാൽ ബഹിഃ.

20. രാമനാകുന്ന കാമദേവന്റെ, സഹിക്കാൻ കഴിയാത്ത അമ്പു മാറിൽ തറച്ച ആ രാക്ഷസി, ഗന്ധമേറിയ രക്തമാകുന്ന ചന്ദനമണിഞ്ഞു ജീവിതേശ്വരന്റെ (യമന്റെ) ഗൃഹത്തിലേയ്ക്കുപോയി.

21. പിന്നീട്, സൂര്യകാന്തമണി സൂര്യനിൽനിന്നു വിറക കത്തിച്ചു നശിപ്പിക്കുന്ന തേജസ്സിനെ എന്നപോലെ, ആ താടകാന്തകൻ പരാക്രമം കണ്ടു സന്തുഷ്ടനായ മഹർഷിയിൽനിന്നു രാക്ഷസന്മാരെ നശിപ്പിക്കുവാനുള്ള അസ്ത്രസമൂഹത്തെ മന്ത്രത്തോടുകൂടി പ്രാപിച്ചു.

22. അനന്തരം രാമൻ മുനിയിൽനിന്നു കേട്ടറിഞ്ഞിട്ടുള്ളതും പാവനവുമായ വാമനാശ്രമത്തിൽ പ്രവേശിച്ചപ്പോൾ പൂർവ്വജന്മത്തിലെ പ്രവൃത്തികളെ ഓർമ്മിക്കാതെതന്നെ ഉൽക്കണ്ഠിതനായിത്തീർന്നു.

23. അതിനുശേഷം ഋഷി, ശിഷ്യന്മാരാൽ പൂജയ്ക്കൊരുക്കപ്പെട്ടതും നല്ലപോലെ വിടരാത്ത തളിർത്തൊത്തുകളാകുന്ന കൂപ്പുകൈ പൂണ്ട വൃക്ഷങ്ങളോടുകൂടിയതും കാണുവാൻ തലയുയർത്തി നില്ക്കുന്ന മാനുകളോടുകൂടിയതുമായ തന്റെ തപോവനത്തിൽ എത്തിച്ചേർന്നു.

24. അവിടെ ചന്ദ്രസൂര്യന്മാർ ഉദിച്ചു കിരണങ്ങളെക്കൊണ്ടു ലോകത്തെ അന്ധകാരത്തിൽ നിന്നെന്നപോലെ ദശരഥപുത്രന്മാർ ശരങ്ങളെക്കൊണ്ട് (യജ്ഞ) ദീക്ഷയെടുത്ത ഋഷിയെ വിഘ്നത്തിൽനിന്ന് രക്ഷിക്കാനൊരുങ്ങി.

25. ആ സമയത്തു യജ്ഞസ്ഥലത്തെ ചെമ്പരത്തിപൂപോലെ മുഴുത്ത ചോരത്തുള്ളികൾ അശുദ്ധമാക്കുന്നതായി കണ്ടിട്ടു കർമ്മങ്ങളിൽ ഉറച്ചവരായ ഋത്വിക്കുകൾ (കൈയ്യിൽനിന്നു) വൈയങ്കതസ്രുവം വീണുപോകുമാറു പരിഭ്രമിച്ചു.

26. പെട്ടെന്നു ലക്ഷ്മണാഗ്രജൻ ആവനാഴിയിൽനിന്നു ബാണമെടുത്തുകൊണ്ടു മുകളിലേയ്ക്കു നോക്കിയപ്പോൾ വാനിൽ കഴുകളുടെ ചിറകിൻ കാററിനാൽ കൊടിയിളക്കപ്പെടുന്ന രാക്ഷസസൈന്യത്തെ കണ്ടു.

27. അവരിൽ യാഗവിരോധികളുടെ നേതാക്കന്മാരായ (മാരീചൻ സുബാഹു) രണ്ടുപേരെമാത്രം അദ്ദേഹം തന്റെ ശരത്തിന്നു ലക്ഷ്യങ്ങളാക്കി. വലിയ സർപ്പങ്ങളുടെ നേർക്കു പരാക്രമം കാണിക്കുന്ന ഗരുഡൻ നീർക്കോലികളുടെ നേർക്കു പോകുമോ?

28. അസ്ത്രസമർത്ഥനായ അദ്ദേഹം ഉഗ്രവേഗമുള്ള വായുദൈവതമായ അസ്ത്രം വില്ലിൽ തൊടുത്തു, അതുകൊണ്ടു പർവ്വതംപോലെ കനമുള്ള മാരീചനെപ്പോലും പഴുത്ത ഇലയെ എന്നപോലെ വീഴ്ത്തി.

29. മായകൊണ്ട് അങ്ങുമിങ്ങും ഒളിച്ചുപാഞ്ഞുകൊണ്ടിരുന്ന സുബാഹു എന്ന രാക്ഷസനെ സമർത്ഥനായ അദ്ദേഹം ആശ്രമത്തിനു പുറത്തുവെച്ചു കത്തിയമ്പുകൊണ്ടരിഞ്ഞു പക്ഷികൾക്കു പങ്കിട്ടുകൊടുത്തു.

30 ഇത്യപാസ്തമഖവിഘ്നയോസ്തയോഃ
സാംയുഗീനമഭിനന്ദ്യ വിക്രമം
ഋത്വിജഃ കുലപതേര്യഥാക്രമം
വാഗ്യതസ്യ നിരവർത്തയൻ ക്രിയാഃ.

31 തൌ പ്രണാമചലകാകപക്ഷകൌ
ഭ്രാതരാവവഭൃഥാപ്ലുതോ മുനിഃ
ആശിഷാമനുപദം സമസ്പൃശ-
ദ്ദർഭപാടിതതലേന പാണിനാ.

32 തം ന്യമന്ത്രയത സംഭൃതക്രതുർ-
മൈഥിലഃ, സ മിഥിലാം വ്രജൻ വശീ
രാഘവാവപി നിനായ ബിഭ്രതൌ
തദ്ധനുഃശ്രവണജം കുതൂഹലം.

33 തൈഃ ശിവേഷു വസതിർഗ്ഗതാധ്വഭിഃ
സായമാശ്രമതരുഷ്വഗൃഹ്യത
യേഷു ദീർഘതപസഃ പരിഗ്രഹോ
വാസവക്ഷണകളത്രതാം യയൌ.

34 പ്രത്യപദ്യത ചിരായ യൽ പുന-
ശ്ചാരു ഗൌതമവധൂഃ ശിലാമയീ
സ്വം വപുഃ, സ കില കില്ബിഷച്ഛിദാം
രാമപാദരജസാമനുഗ്രഹഃ.

35 രാഘവാനപിതമുപസ്ഥിതം മുനിം
തം നിശമ്യ ജനകോ ജനേശ്വരഃ
അർത്ഥകാമസഹിതം സപര്യയാ
ദേഹബദ്ധമിവ ധർമ്മമഭ്യഗാൽ.

36 തൌ വിദേഹനഗരീനിവാസിനാം
ഗാം ഗതാവിവ ദിവഃ പുനർവ്വസൂ
മന്യതേ സ്മ പിബതാം വിലോചനൈഃ
പക്ഷ്മപാതമപി വഞ്ചനാം മനഃ.

37 യൂപവത്യവസിതേ ക്രിയാവിധൌ
കാലവിൽ കുശികവംശവർദ്ധനഃ
രാമമിഷ്വസനദർശനോൽസുകം
മൈഥിലായ കഥയാംബഭൂവ സഃ.

38 തസ്യ വീക്ഷ്യ ലളിതം വപുഃ ശിശോഃ
പാർത്ഥിവഃ പ്രഥിതവംശജന്മനഃ
സ്വം വിചിന്ത്യ ച ധനുർദ്ദുരാനമം
പീഡിതോ ദുഹിതൃശുല്ക്കസംസ്ഥയാ.

39 അബ്രവീച്ച ''ഭഗവൻ! മതങ്ഗജൈ-
ര്യൽ ബൃഹത്ഭിരപി കർമ്മ ദുഷ്കരം
തത്ര നാഹമനുമന്തുമുത്സഹേ
മോഘവൃത്തി കളഭസ്യ ചേഷ്ടിതം.

30. ഇങ്ങനെ യജ്ഞവിഘ്നങ്ങളെ നീക്കിക്കളഞ്ഞ അവരുടെ യുദ്ധപരാക്രമത്തെ വാഴ്ത്തിയിട്ട മഹർഷിമാർ മൌനവ്രതമെടുത്ത കുലപതിയുടെ കർമ്മങ്ങളെ വഴിപോലെ നിർവ്വഹിച്ചു.

31. അവഭൃഥസ്നാനം കഴിഞ്ഞ മഹർഷി നമസ്ക്കാരത്താൽ ഉലഞ്ഞാടുന്ന മുടിയോടുകൂടിയ ആ സഹോദരന്മാരെ അനുഗ്രഹിച്ചതിനുശേഷം ദർഭപ്പുൽകൊണ്ടു പോറിയ കൈപ്പടംകൊണ്ടു തലോടി.

32. യജ്ഞത്തിനു വട്ടം കൂട്ടിയ മിഥിലാരാജാവു അദ്ദേഹത്തെ ക്ഷണിച്ചു. ആ മഹർഷി മിഥിയിലേക്കു പോകുമ്പോൾ അവിടെയുള്ള ധനുസ്സിനെപ്പററി കേട്ടുണ്ടായ കൌതുകമുൾക്കൊള്ളുന്ന രാമലക്ഷ്മണന്മാരേയും കൂട്ടിക്കൊണ്ടുപോയി.

33. വഴികടന്നു കഴിഞ്ഞ അവർ വൈകുന്നേരം പുണ്യങ്ങളായ ആശ്രമവൃക്ഷങ്ങൾ നിറഞ്ഞ ഒരു സ്ഥലത്തു താമസിക്കുവാൻ തീർച്ചയാക്കി. അവിടെവെച്ചാണ് ഗൌതമപത്നിയായ അഹല്യ കുറച്ചുനേരത്തേയ്ക്കു ഇന്ദ്രന്റെ പരിഗ്രഹമാവുകയുണ്ടായത്.

34. ശിലയായിക്കിടന്നിരുന്ന ഗൌതമപത്നിയ്ക്കു കുറെക്കാലത്തിനുശേഷം തന്റെ മനോഹരമായ ശരീരം വീണ്ടുകിട്ടിയതു പാപമകററുന്ന രാമന്റെ കാൽപ്പൊടികളുടെ അനുഗ്രഹമാണെന്നു പറയപ്പെടുന്നു.

35. ആ താപസൻ രാമലക്ഷ്മണന്മാരോടുകൂടി അടുത്തെത്തിയിരിക്കുന്നു എന്നു കേട്ടിട്ട് അവരെ ജനകരാജാവ്, അർത്ഥകാമങ്ങളോടുകൂടി ഉടൽ പൂണ്ടു വന്ന ധർമ്മത്തെ എന്നപോലെ എതിരേററു സൽക്കരിച്ചു.

36. വാനിൽനിന്നു ഭൂമിയിൽ വന്ന പുണർതനക്ഷത്രങ്ങൾപോലിരിയ്ക്കുന്ന അവരെ കണ്ണുകളെക്കൊണ്ടു നുകരുന്ന വിദേഹപുരവാസികളുടെ മനസ്സ് ഇമച്ചിമിഴിയെപ്പോലും ഒരു ചേതമായിക്കരുതി.

37. യൂപമുള്ളക്രിയ (യാഗം) കഴിഞ്ഞപ്പോൾ അവസരജ്ഞനായ ആ കൌശികൻ, രാമൻ വില്ലു കാണുവാൻ ഉത്സുകനാണെന്നു ജനകരാജാവിനോടു പറഞ്ഞു.

38. രാജാവ്, ബലവാനും സുപ്രസിദ്ധമായ കുലത്തിൽ ജനിച്ചവനുമായ അദ്ദേഹത്തിന്റെ അഴകാർന്ന മേനി കാണുകയും വളയ്ക്കാൻ പ്രയാസമുള്ള തന്റെ ധനുസ്സിനെ ഓർക്കുകയും ചെയ്തിട്ട് തന്റെ മകൾക്കു ഒരു ശുല്ക്കവ്യവസ്ഥ ഏർപ്പെടുത്തിയതിൽ പശ്ചാത്തപിച്ചു.

39. അദ്ദേഹം പറയുകയുംചെയ്തു— ''ഭഗവാനേ! ഗംഭീരന്മാരായ കൊമ്പന്മാർക്കുപോലും സാധിച്ചിട്ടില്ലാത്ത ഒരു കാര്യത്തിൽ ആനക്കുട്ടിയുടെ പാഴ്വേലയ്ക്കു അനുമതി നൽകുവാൻ എനിക്കു് ഉത്സാഹമില്ല.

40 ഘ്രേപിതാ ഹി ബഹവോ നരേശ്വരാ–
സ്തേന താത! ധനുഷാ ധനുർഭൃതഃ
ജ്യാനിഘാതകഠിനത്വചോ ഭുജാൻ
സ്വാൻ വിധൂയ ധിഗിതി പ്രതസ്ഥിരേ.''

41 പ്രത്യുവാച തമൃഷിർ ''നിശമ്യതാം
സാരതോƒയ, മഥവാ ഗിരാ കൃതം
ചാപ ഏവ ഭവതോ ഭവിഷ്യതി
വ്യക്തശക്തിരശനിർഗ്ഗിരാവിവ.,

42 ഏവമാപ്തവചനാൽ സ പൌരുഷം
കാകപക്ഷകധരേƒപി രാഘവേ
ശ്രദ്ദധേ ത്രിദശഗോപമാത്രകേ
ദാഹശക്തിമിവ കൃഷ്ണവർത്മനി.

43 വ്യാദിദേശ ഗണശോƒഥ പാർശ്വഗാൻ
കാർമ്മുകാഭിഹരണായ മൈഥിലഃ
തൈജസസ്യ ധനുഷഃ പ്രവൃത്തയേ
തോയദാനിവ സഹസ്രലോചനഃ.

44 തൽ പ്രസുപ്തഭുജഗേന്ദ്രഭീഷണം
വീക്ഷ്യ ദാശരഥിരാദദേ ധനുഃ
വിദ്രുതക്രതുമൃഗാനുസാരിണം
യേന ബാണമസൃജദ്വൃഷധ്വജഃ.

45 ആതതജ്യമകരോൽ സ സംസദാ
വിസ്മയസ്തിമിതനേത്രമീക്ഷിതഃ
ശൈലസാരമപി നാതിയത്നതഃ
പുഷ്പചാപമിവ പേശലം സ്മരഃ.

46 ഭജ്യമാനമതിമാത്രകർഷണാ–
ത്തേന വജ്രപരുഷസ്വനം ധനുഃ
ഭാർഗ്ഗവായ ദൃഢമന്യവേ പുനഃ
ക്ഷത്രമുദ്യതമിവ ന്യവേദയൽ.

47 ദൃഷ്ടസാരമഥ രുദ്രകാർമ്മുകേ
വീര്യശുല്കമഭിനന്ദ്യ മൈഥിലഃ
രാഘവായ തനയാമയോനിജാം
രൂപിണീം ശ്രിയമിവ ന്യവേദയൽ.

48 മൈഥിലഃ സപദി സത്യസംഗരോ
രാഘവായ തനയാമയോനിജാം
സന്നിധൗ ദ്യുതിമതസ്തപോനിധേ–
രഗ്നിസാക്ഷിക ഇവാതിസൃഷ്ടവാൻ.

49 പ്രാഹിണോച്ച മഹിതം മഹാദ്യുതിഃ
കോസലാധിപതയേ പുരോധസം
ഭൃത്യഭാവി ദുഹിതുഃ പരിഗ്രഹാ–
ദിഷ്യതാം കുലമിദം നിമേരിതി.

40. ഗുരോ! വില്ലാളികളായ വളരെ രാജാക്കന്മാർ ആ ധനുസ്സുനിമിത്തം ലജ്ജിച്ചു, ഞാണടിച്ചു തോലു കനത്ത അവരവരുടെ കൈകളെ 'കഷ്ടം!' എന്നു ധിക്കരിച്ചുകൊണ്ടു പൊയ്ക്കഴിഞ്ഞിരിക്കുന്നു.''

41. അദ്ദേഹത്തോടു മഹർഷി മറുപടി പറഞ്ഞു—'' ഇദ്ദേഹത്തിൻെറ ശക്തി കേരംകുക— അല്ലെങ്കിൽ പറഞ്ഞറിയിക്കേണ്ടതില്ല; പർവ്വതത്തിന്മേൽ വജ്രത്തിൻെറ എന്നപോലെ ഇവൻെറ ശക്തി വില്ലിന്മേൽത്തന്നെ പ്രത്യക്ഷമായിക്കൊള്ളും.''

42. ആപ്തവാക്യത്താൽ അദ്ദേഹം, ബാല്യം കഴിഞ്ഞിട്ടില്ലാത്ത രാഘവനിൽപ്പോലും പൌരുഷത്തെ, ഇന്ദ്രഗോപത്തോളംപോന്ന തീപ്പൊരിയിൽ ദഹിപ്പിക്കുവാനുള്ള ശക്തിയെ എന്നപോലെ വിശ്വസിച്ചു.

43. അനന്തരം മിഥിലാരാജാവു് പരിചാരകസമൂഹത്തെ, വില്ലു കൊണ്ടു വരുവാൻ, ഇന്ദ്രൻ മേഘങ്ങളെ തേജസ്സുററ മഴവില്ലിൻെറ പ്രവർത്തനത്തിലെന്നപോലെ ആജ്ഞാപിച്ചയച്ചു.

44. രാമൻ ഉറങ്ങിക്കിടക്കുന്ന സർപ്പത്തെപ്പോലെ ഭയങ്കരമായ ആ വില്ലു കണ്ടു ഉടനെ എടുത്തു; പണ്ടു മഹേശ്വരൻ ഓടിപ്പോകുന്ന യജ്ഞമൃഗത്തിൻെറ പിന്നാലെ ഈ വില്ലുകൊണ്ടാണു് ബാണമയച്ചതു്.

45. സദസ്സിലുള്ളവർ അത്ഭുതപ്പെട്ടുകൊണ്ടു് മിഴിച്ചു നോക്കിയിരിക്കെ അദ്ദേഹം പർവ്വതംപോലെ ശക്തിമത്തായതെങ്കിലും അതിനെ, കാമൻ നനുത്ത പുഷ്പചാപത്തെയെന്നപോലെ പ്രയാസം കൂടാതെ കുലയേററി.

46. അദ്ദേഹത്താൽ അളവിൽക്കവിഞ്ഞു വലിക്കപ്പെട്ടു മുറിയുമ്പോരം ഇടിമുഴക്കംപോലെ കനത്ത ശബ്ദമുണ്ടാക്കിയ ധനുസ്സു്, ഉറച്ച കോപത്തോടുകൂടിയ പരശുരാമനോടു്, ക്ഷത്രിയന്മാർ വീണ്ടും തലപൊക്കിയിരിക്കുന്നു എന്നു് അറിയിക്കുന്നതുപോലെ തോന്നി.

47. അപ്പോരം ജനകരാജാവു് രുദ്രധനുസ്സിൽ കരുത്തു കണ്ടു വീര്യമാകുന്ന ശുല്ക്കത്തെ അഭിനന്ദിച്ചിട്ടു്, അയോനിജയായ മകളെ ഉടൽ പൂണ്ട ശ്രീയെ എന്നപോലെ രാമനു നൽകാമെന്നറിയിച്ചു.

48. അപ്പോരംത്തന്നെ സത്യസന്ധനായ മിഥിലാരാജാവു് അയോനിജയായ മകളെ തേജസ്വിയായ മഹർഷിയുടെ മുമ്പിൽവെച്ചു അഗ്നി സാക്ഷിയായിട്ടെന്നപോലെ രാമനു കൊടുത്തു.

49. മഹാതേജസ്വിയായ അദ്ദേഹം കോസലാധിപൻെറ സമീപത്തേയ്ക്കു പൂജിതനായ പുരോഹിതനെ, മകളെ സ്വീകരിച്ചു നിമിയുടെ ഈ വംശത്തെ ഭൃത്യഭാവത്തിലിരിപ്പാൻ സമ്മതിക്കുമാറാകണം എന്ന സന്ദേശത്തോടുകൂടി അയച്ചു.

50 അന്വിയേഷ സദൃശീം സ ച സ്നുഷാം
പ്രാപ ചൈനമനുകൂലവാഗ്ദ്വിജഃ
സദ്യ ഏവ സുകൃതാം ഹി പച്യതേ
കല്പവൃക്ഷഫലധർമ്മി കാംക്ഷിതം.
51 തസ്യ കല്പിതപുരസ്ക്രിയാവിധേഃ
ശുശ്രുവാൻ വചനമഗ്രജന്മനഃ
ഉച്ചചാല വലഭിത്സഖോ വശീ
സൈന്യരേണുമുഷിതാർക്കദീധിതിഃ,
52 ആസസാദ മിഥിലാം സ വേഷ്ടയൻ
പീഡിതോപവനപാദപാം ബലൈഃ
പ്രീതിരോധമസഹിഷ്ട സാ പുരീ
സ്ത്രീവ കാന്തപരിഭോഗമായതം.
53 തൌ സമേത്യ സമയേ സ്ഥിതാവുഭൌ
ഭൂപതീ വരുണവാസവോപമൌ
കന്യകാതനയകൌതുകക്രിയാം
സ്വപ്രഭാവസദൃശീം വിതേനതുഃ.
54 പാർത്ഥിവീമുദവഹദ്രഘൂദ്വഹോ
ലക്ഷ്മണസ്തദനുജാമഥോർമ്മിളാം
യൌ തയോരവരജൌ വരൌജസൌ
തൌ കുശധ്വജസുതേ സുമധ്യമേ.
55 തേ ചതുർത്ഥസഹിതാസ്ത്രയോ ബഭുഃ
സൂനവോ നവവധൂപരിഗ്രഹാഃ
സാമദാനവിധിഭേദനിഗ്രഹാഃ
സിദ്ധിമന്ത ഇവ തസ്യ ഭൂപതേഃ.
56 താ നരാധിപസുതാ നൃപാത്മജൈ-
സ്തേ ച താഭിരഗമൻ കൃതാർത്ഥതാം
സോഽഭവദ്വരവധൂസമാഗമഃ
പ്രത്യയപ്രകൃതിയോഗസന്നിഭഃ.
57 ഏവമാത്തരതിരാത്മസംഭവാം-
സ്താൻ നിവേശ്യ ചതുരോഽപി തത്ര സഃ
അധ്വസു ത്രിഷു വിസൃഷ്ടമൈഥിലഃ
സ്വാം പുരീം ദശരഥോ ന്യവർത്തത.
58 തസ്യ ജാതു മരുതഃ പ്രതീപഗാ
വർത്മസു ധ്വജതരുപ്രമാഥിനഃ
ചിക്ലിശുർഭൃശതയാ വരൂഥിനീ-
മുത്തടാ ഇവ നദീരയാഃ സ്ഥലീം.
59 ലക്ഷ്യതേ സ്മ തദനന്തരം രവിർ-
ബദ്ധഭീമപരിവേഷമണ്ഡലഃ
വൈനതേയശമിതസ്യ ഭോഗിനോ
ഭോഗവേഷ്ടിത ഇവ ച്യുതോ മണിഃ.

50. അദ്ദേഹം (ദശരഥൻ) അനുരൂപയായ സ്നുഷയെ അന്വേഷിച്ചിരിക്കെത്തന്നെ അനുകൂലമായ സന്ദേശത്തോടുകൂടി ബ്രാഹ്മണനും എത്തിച്ചേർന്നു. സുകൃതികളുടെ ആഗ്രഹം കല്പവൃക്ഷഫലമെന്നപോലെ പെട്ടെന്നു അനുഭവയോഗ്യമാകുന്നു.

51. ഇന്ദ്രന്റെ സ്നേഹിതനും രാഷ്ട്രത്തിൽ സ്വാധീനതയുള്ളവനുമായ ദശരഥൻ സൽക്കാരവിധികളുശേഷം ആ ബ്രഹ്മണൻ പറഞ്ഞ വാക്കു കേട്ടു ഉടനെ സൈന്യത്തിന്റെ പൊടികൊണ്ടു സൂര്യരശ്മികളെ മറച്ചുകൊണ്ടു യാത്ര തിരിച്ചു.

52. അദ്ദേഹം മിഥിലാപുരിയിൽ, സൈന്യങ്ങളെക്കൊണ്ടു ഉദ്യാനവൃക്ഷങ്ങൾക്കു ഉപദ്രവമുണ്ടാകത്തക്കവിധം ചുഴന്നു ചെന്നെത്തി. ആ നഗരി സന്തോഷംകൊണ്ടുള്ള ഉപദ്രവത്തെ തുടച്ചയായുള്ള കാന്തപരിഭോഗത്തെ സ്ത്രീ എന്നപോലെ സഹിച്ചു.

53. വരുണനോടും ദേവേന്ദ്രനോടും സമന്മാരായ ആ രണ്ടു രാജാക്കന്മാരും ആചാരമനുസരിച്ചു കൂടിച്ചേർന്നു് അവരവരുടെ വൈഭവത്തിനൊത്തവണ്ണം കന്യകമാരുടെയും കുമാരന്മാരുടെയും വിവാഹക്കാപ്പുകെട്ടൽ ബന്ധനം നിർവഹിച്ചു.

54. രാമൻ ഭൂമിപുത്രിയായ സീതയെ വിവാഹം കഴിച്ചു. പിന്നെ ലക്ഷ്മണൻ അവളുടെ അനുജത്തിയായ ഊർമ്മിളയേയും മഹൌജസ്സുകളായ അവരുടെ രണ്ടു അനുജന്മാർ ജനകന്റെ അനുജനായ കുശധ്വജന്റെ പുത്രിമാരായ സുന്ദരിമാരേയും വിവാഹംചെയ്തു.

55. ആ രാജാവിന്റെ നാലു പുത്രന്മാരും പുതിയ വധുക്കളെ വേട്ടിട്ട് സിദ്ധികളോടുകൂടിയ സാമവും ദാനവും ഭേദവും ദണ്ഡവുമെന്ന നാലുപായങ്ങളെന്നപോലെ ശോഭിച്ചു.

56. ആ രാജകുമാരിമാർ രാജകുമാരന്മാരെക്കൊണ്ടും അവർ അവരെക്കൊണ്ടും കൃതാർത്ഥരായി. ആ വരവധൂസമാഗമം പ്രത്യയങ്ങളും പ്രകൃതികളും തമ്മിൽ യോജിച്ചാലെന്നപോലെയായി.

57. ഇങ്ങനെ സന്തുഷ്ടനായ ആ ദശരഥൻ ആ നാലു മക്കളേയും അവിടെ വെച്ചു വിവാഹം കഴിപ്പിച്ച്, വഴിയിൽ മൂന്നു ദിവസം അനുഗമിച്ച ജനകനെ മടക്കി അയച്ചിട്ട്, സ്വന്തം നഗരത്തിലേയ്ക്കു തിരിച്ചു.

58. ഒരിയ്ക്കൽ മാർഗ്ഗത്തിൽ എതിരായി അടിച്ചുതുടങ്ങിയ കാററു കൊടിമരങ്ങളെ പുഴക്കി അദ്ദേഹത്തിന്റെ സൈന്യത്തെ, നിറഞ്ഞു കരകവിഞ്ഞൊഴുകുന്ന നദീവേഗങ്ങൾ സമീപപ്രദേശത്തെ എന്നപോലെ വളരെയധികം ക്ലേശിപ്പിച്ചു.

59. അതിനെത്തുടർന്നു ഭയങ്കരമായ പരിവേഷത്താൽ ചൂഴപ്പെട്ട സൂര്യൻ, ഗരുഡനാൽ ശാന്തമാക്കപ്പെട്ട പാമ്പിന്റെ ചുരുണ്ട ശരീരത്തിന്നുള്ളിൽ കൊഴിഞ്ഞുകിടക്കുന്ന മാണിക്യക്കല്ലെന്നപോലെ കാണപ്പെട്ടു.

60 ശ്യേനപക്ഷപരിധൂസരാളകാഃ
സാന്ധ്യമേഘരുധിരാർദ്രവാസസഃ
അംഗനാ ഇവ രജസ്വലാ ദിശോ
നോ ബഭൂവുരവലോകനക്ഷമാഃ.

61 ഭാസ്കരശ്ച ദിശമധ്യുവാസ യാം
താം ശ്രിതാഃ പ്രതിഭയം വവാശിരേ
ക്ഷത്രശോണിതപിതൃക്രിയോചിതം
ചോദയന്ത്യ ഇവ ഭാർഗ്ഗവം ശിവാഃ.

62 തൽ പ്രതീപപവനാദി വൈകൃതം
പ്രേക്ഷ്യ ശാന്തിമധികൃത്യ കൃത്യവിൽ
അന്വയുംക്ത ഗുരുമീശ്വരഃ ക്ഷിതേഃ
സ്വന്തമിത്യലഘയൽ സ തദ്വ്യഥാം.

63 തേജസാം സപദി രാശിരുത്ഥിതഃ
പ്രാദുരാസ കില വാഹിനീമുഖേ
യഃ പ്രമൃജ്യ നയനാനി സൈനികൈർ-
ലക്ഷണീയപുരുഷാകൃതിശ്ചിരാൽ.

64 പിത്ര്യമംശമുപവീതലക്ഷണം
മാതൃകം ച ധനുരൂർജിതം ദധൽ
യഃ സസോമ ഇവ ഘർമ്മദീധിതിഃ
സദ്വിജിഹ്വ ഇവ ചന്ദനദ്രുമഃ.

65 യേന രോഷപരുഷാത്മനഃ പിതുഃ
ശാസനേ സ്ഥിതിഭിദോഽപി തസ്ഥുഷാ
വേപമാനജനനീശിരശ്ഛിദാ
പ്രാഗജീയത ഘൃണാ, തതോ മഹീ.

66 അക്ഷബീജവലയേന നിർബ്ബഭൗ
ദക്ഷിണശ്രവണസംസ്ഥിതേന യഃ
ക്ഷത്രിയാന്തകരണൈകവിംശതേർ-
വ്യാജപൂർവ്വഗണനാമിവോദ്വഹൻ

67 തം പിതുർവധഭവേന മന്യുനാ
രാജവംശനിധനായ ദീക്ഷിതം
ബാലസൂനുരവലോക്യ ഭാർഗ്ഗവം
സ്വാം ദശാം ച വിഷസാദ പാർത്ഥിവഃ

68 നാമ രാമ ഇതി തുല്യമാത്മജേ
വർത്തമാനമഹിതേ ച ദാരുണേ
ഹൃദ്യമസ്യ ഭയദായി ചാഭവ-
ദ്രത്നജാതമിവ ഹാരസർപ്പയോഃ.

69 അർഘ്യമർഘ്യമിതി വാദിനം നൃപം
സോഽനവേക്ഷ്യ ഭരതാഗ്രജോ യതഃ
ക്ഷത്രകോപദഹനാർച്ചിഷം തതഃ
സന്ദധേ ദൃശമുദഗ്രതാരകാം.

60. പരുന്തിൻചിറകുകളാകുന്ന മുഷിഞ്ഞ കറുനിറകളും സന്ധ്യാമേഘങ്ങളാകുന്ന ചോര പുരണ്ടീറനായ തുണികളും ചേർന്ന പൊടിയാണ്ട ദിക്കുകൾ ഋതുമതികളായ സ്ത്രീകളെപ്പോലെ നോക്കുവാൻ വയ്യാത്തവയായിത്തീർന്നു.

61. സൂര്യൻ നില്ക്കുന്ന ദിക്കിൽ ചെന്നുകൂടിയ കുറുക്കന്മാർ, ക്ഷത്രിയരക്തംകൊണ്ടു പിതൃതർപ്പണംചെയ്യശീലിച്ച ഭാർഗ്ഗവരാമനെ ക്ഷണിച്ചുവരുത്താനെന്നപോലെ ഭയമുണ്ടാക്കുമ്പടി ഓരിയിടുകയുംചെയ്തു.

62. എതിർക്കാററു തുടങ്ങിയ അപശകുനം കണ്ടിട്ടു കൃത്യജ്ഞനായ രാജാവ്, ശമനത്തെപ്പററി ഗുരുവായ വസിഷ്ഠനോടു അന്വേഷിച്ചപ്പോൾ അദ്ദേഹം അവസാനം നന്നായി വരും, എന്നു പറഞ്ഞു അദ്ദേഹത്തിൻെറ ദുഃഖം കുറച്ചു.

63. പെട്ടെന്നു കത്തിജ്ജ്വലിക്കുന്ന ഒരു തേജഃപുഞ്ജം സൈന്യത്തിൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. കണ്ണു തുടച്ചു വളരെനേരം സൂക്ഷ്മമായി നോക്കിയപ്പോഴാണ് അതൊരു മനുഷ്യരൂപമാണെന്നു പടയാളികൾക്കറിവാൻ കഴിഞ്ഞതു്.

64. അതിനുശേഷം പൂണുനൂലാകുന്ന അച്ഛൻെറ അംശത്തെയും വില്ലാകുന്ന ഊർജ്ജിതമായ അമ്മയുടെ അംശത്തേയും ധരിക്കുന്ന അദ്ദേഹം, ചന്ദ്രനോടു് ചേർന്ന സൂര്യനെപ്പോലെയും സർപ്പത്തോടുകൂടിയ ചന്ദനമരംപോലെയും ആയിരുന്നു.

65. കോപംകൊണ്ടു പരുഷാത്മാവായി മര്യാദയെപ്പോലും തെററിച്ച അച്ഛൻെറ കല്പനയ്ക്കു വശംവദനായി, പേടിച്ചു വിറയ്ക്കുന്ന മാതാവിൻെറ ശിരസ്സു ഛേദിച്ചിട്ടു് ആദ്യമായി കരുണയേയും പിന്നീട് ഭൂമിയേയും ജയിച്ചവനാണ് അദ്ദേഹം.

66. വലത്തെ ചെവിയിന്മേൽ അണിഞ്ഞിട്ടുള്ള രുദ്രാക്ഷമാലകൊണ്ടു്, ഇരുപത്തൊന്നു പ്രാവശ്യം ക്ഷത്രിയരെ നശിപ്പിച്ചതിൻെറ വ്യംഗ്യരൂപത്തിലുള്ള എണ്ണക്കണക്കിനെ വഹിക്കുന്നുവോ എന്നു തോന്നിക്കുന്നവനായിരുന്നു അദ്ദേഹം.

67. പിതാവിനെ വധിച്ചതിലുണ്ടായ ദ്വേഷ്യംകൊണ്ടു രാജവംശങ്ങളെ മുടിയ്ക്കുവാൻ ദീക്ഷയെടുത്ത ആ ഭാർഗ്ഗവരാമനേയും തൻെറ അവസ്ഥയേയും വിചാരിച്ചിട്ടു ബാലന്മാരായ പുത്രന്മാരോടുകൂടിയ ആ രാജാവു വ്യസനിച്ചു.

68. മകനിലും ക്രൂരനായ ശത്രുവിലും ഒപ്പമിരിക്കുന്ന രാമൻ എന്ന പേരു് മുത്തുമാലയിലും സർപ്പത്തിന്മേലും പ്രകാശിക്കുന്ന ഉത്തമരത്നത്തെപ്പോലെ ഇദ്ദേഹത്തിനു ഹൃദ്യവും ഭയാനകവുമായിത്തീർന്നു.

69. 'അർഘ്യം അർഘ്യം' എന്നു പറയുന്ന രാജാവിൻെറ നേർക്കു നോക്കാതെ അദ്ദേഹം ക്ഷത്രിയവർഗ്ഗത്തോടുള്ള കോപാഗ്നിയുടെ ജ്വാലപോലെയുള്ള തുറിച്ചുനോട്ടത്തെ ഭരതജ്യേഷ്ഠൻെറ നേരെ അയച്ചു.

70 തേന കാർമ്മുകനിഷക്തമുഷ്ടിനാ
രാഘവോ വിഗതഭീഃ പുരോഗതഃ
അംഗുലീവിവരചാരിണം ശരം
കുർവ്വതാ നിജഗദേ യുയുത്സുനാ.
71 'ക്ഷത്രജാതമപകാരവൈരി മേ
തന്നിഹത്യ ബഹുശഃ ശമം ഗതഃ
സുപ്തസർപ്പ ഇവ ദണ്ഡഘട്ടനാ-
ദ്രോഷിതോഽസ്മി തവ വിക്രമശ്രവാൽ.
72 മൈഥിലസ്യ ധനുരന്യപാർത്ഥിവൈ-
സ്ത്വം കിലാനമിതപൂർവ്വമക്ഷണോഃ
തന്നിശമ്യ ഭവതാ സമർത്ഥയേ
വീര്യശൃംഗമിവ ഭഗ്നമാത്മനഃ.
73 അന്യദാ ജഗതി രാമ ഇത്യയം
ശബ്ദ ഉച്ചരിത ഏവ മാമഗാൽ
വ്രീളമാവഹതി മേ സ സംപ്രതി
വ്യസ്തവൃത്തിരുദയോന്മുഖേ ത്വയി.
74 ബിഭ്രതോഽസ്ത്രമചലേഽപ്യകുണ്ഠിതം
ദ്വൗ രിപൂ മമ മതൗ സമാഗസൗ
ധേനുവത്സഹരണാച്ച ഹൈഹയ-
സ്ത്വം ച കീർത്തിമപഹർത്തുമുദ്യതഃ.
75 ക്ഷത്രിയാന്തകരണോഽപി വിക്രമ-
സ്തേന മാമവതി നാജിതേ ത്വയി
പാവകസ്യ മഹിമാ സ ഗണ്യതേ
കക്ഷവജ്ജ്വലതി സാഗരേഽപി യഃ.
76 വിദ്ധി ചാത്തബലമോജസാ ഹരേ-
രൈശ്വരം ധനുരഭാജി യത്ത്വയാ
ഖാതമൂലമനിലോ നദീരയൈഃ
പാതയത്യപി മൃദുസ്തടദ്രുമം.
77 തന്മദീയമിദമായുധം ജ്യയാ
സംഗമയ്യ സശരം വികൃഷ്യതാം
തിഷ്ഠതു പ്രധന,മേവമപ്യഹം
തുല്യബാഹുതരസാ ജിതസ്ത്വയാ.
78 കാതരോഽസി യദി വോൽഗ്ഗതാർച്ചിഷാ
തർജ്ജിതഃപരശുധാരയാ മമ
ജ്യാനിഘാതകഠിനാംഗുലിർവൃഥാ
ബധ്യതാമഭയയാചനാഞ്ജലിഃ.
79 ഏവമുക്തവതി ഭീമദർശനേ
ഭാർഗ്ഗവേ സ്മിതവികമ്പിതാധരഃ
തദ്ധനുർഗ്ഗ്രഹണമേവ രാഘവഃ
പ്രത്യപദ്യത സമർത്ഥമുത്തരം.

70. ധനുസ്സിന്മേൽ പിടി മുറുക്കിനിന്നു അമ്പിനെ വിരലുകൾക്കിടയിലണച്ചുകൊണ്ടു യുദ്ധത്തിനു സന്നദ്ധനായ അദ്ദേഹം ഭയംകൂടാതെ മുമ്പിൽ നില്ക്കുന്ന രാഘവനോടു പറഞ്ഞു.

71. ''അപകാരംചെയ്തു് എന്റെ ശത്രുവായിത്തീർന്ന ക്ഷത്രിയവംശത്തെ പലവട്ടം കൊന്നു് അടങ്ങിയിരുന്ന ഞാൻ നിന്റെ പരാക്രമം കേട്ടിട്ടു്, ഉറങ്ങികിടക്കുന്ന പാമ്പു്, വടികൊണ്ടടിയേററാലത്തെപ്പോലെ കോപിച്ചിരിക്കുന്നു.

72. മററു രാജാക്കന്മാർക്കു് ഇതേവരെ കുലയേററാൻ സാധിക്കാതിരുന്ന ജനകന്റെ വില്ലു നീ മുറിച്ചുവല്ലോ. അതു കേട്ടിട്ടു് എന്റെ വീര്യക്കൊടുമുടി നീ ഇടിച്ചു വീഴ്ത്തിയതായി ഞാൻ കരുതുന്നു.

73. ഇത്രയും നാംവരെ ലോകത്തിൽ രാമൻ എന്ന വാക്കു ഉച്ചരിച്ചാൽ അതു എന്നിൽ മാത്രമേ അണഞ്ഞിരുന്നുള്ളു. ഇപ്പോൾ അഭ്യുദയത്തിലേക്കു കടന്നുതുടങ്ങിയ നിന്നിൽക്കൂടി അതു് വരുന്നതിനാൽ എനിയ്ക്കു ലജ്ജയുണ്ടാകുന്നു.

74. പർവ്വതത്തിന്മേൽപ്പോലും മടങ്ങാത്ത അസ്ത്രം ധരിക്കുന്ന എനിക്കു രണ്ടുപേർ ഒരുപോലെ അപരാധികളായിത്തോന്നുന്നു— പശുക്കുട്ടിയെ കട്ടുകൊണ്ടുപോയ ആ കാർത്തവീര്യാർജ്ജുനനും കീർത്തി അപഹരിക്കാൻ മുതിർന്ന നീയും.

75. അതുകൊണ്ടു ക്ഷത്രിയസംഹാരിയാണെങ്കിലും എന്റെ പരാക്രമം നിന്നെ ജയിക്കാതിരിക്കുന്നേടത്തോളംകാലം എന്നെ സന്തോഷിപ്പിക്കുകയില്ല. ഉണക്കിലകളിലെന്നപോലെ സമുദ്രത്തിലും ജ്വലിക്കുന്നു എന്നതത്രെ അഗ്നിയുടെ മാഹാത്മ്യമായി കണക്കാക്കിയിട്ടുള്ളതു്.

76. നീ മുറിച്ച ശിവധനുസ്സിന്റെ ശക്തി വിഷ്ണുവിന്റെ ഓജസ്സിനാൽ ആദ്യംതന്നെ അപഹരിക്കപ്പെട്ടതാണെന്നറിയുക. നദിയൊഴുക്കിനാൽ മുരടു മാന്തിയ തീരവൃക്ഷത്തെ മൃദുവായ കാററുപോലും വീഴിക്കുന്നു.

77. അതിനാൽ എന്റെ കയ്യിലുള്ള ഈ ആയുധത്തെ ഞാൺ മുറുക്കി അമ്പുതൊടുത്തു. വലിക്കുക യുദ്ധം നില്ക്കട്ടെ. ഇപ്രകാരം ചെയ്താലും തുല്യമായ കൈബലമുള്ള നിന്നാൽ ഞാൻ ജയിക്കപ്പെട്ടു.

78. അതല്ല, മിന്നിത്തിളങ്ങുന്ന എന്റെ മഴുവിന്റെ വായ്ത്തല കണ്ടു നീ ഭയപ്പെട്ടുപോയി എങ്കിൽ വെറുതെ വിൽഞാൺ തട്ടി പരുത്തുപോയ വിരലുകളോടുകൂടിയ കൈകൾ കൂപ്പി അഭയയാചന ചെയ്തുകൊള്ളുക.''

79 കണ്ടാൽ ഭയം തോന്നിക്കുന്ന ഭാർഗ്ഗവൻ ഇത്തരത്തിൽ പറഞ്ഞപ്പോൾ രാമൻ മന്ദഹാസത്താൽ അല്പം കമ്പിതമായ ചുണ്ടുകളോടുകൂടി ആ വില്ലു വാങ്ങുന്നതിനെത്തന്നെ തക്കതായ ഉത്തരമായിക്കരുതി.

80 പൂവ്വജന്മധനുഷാ സമാഗതഃ
സോ൯തിമാത്രലഘുദർശനോ൯ഭവൽ
കേവലോ൯പി സുഭഗോ നവാംബുദഃ
കിം പുനസ്ത്രിദശചാപലാഞ്ഛിതഃ.

81 തേന ഭൂമിനിഹിതൈകകോടി തൽ
കാർമ്മുകം ച ബലിനാധിരോപിതം
നിഷ്പ്രഭശ്ച രിപുരാസ ഭൂഭൃതാം
ധൂമശേഷ ഇവ ധൂമകേതനഃ.

82 താവുഭാവപി പരസ്പരസ്ഥിതൌ
വദ്ധമാനപരിഹീനതേജസൌ
പശ്യതി സ്മ ജനതാ ദിനാത്യയേ
പാവ്വണൌ ശശിദിവാകരാവിവ.

83 തം കൃപാമൃദുരവേക്ഷ്യ ഭാർഗ്ഗവം
രാഘവഃ സ്ഖിതവീര്യമാത്മനി
സ്വം ച സംഹിതമമോഘമാശുഗം
വ്യാജഹാര ഹരസൂനുസന്നിഭഃ.

84 "ന പ്രഹർത്തുമലമസ്മി നിർദ്ദയം
വിപ്ര ഇത്യഭിഭവത്യപി ത്വയി
ശംസ, കിം ഗതിമനേന പത്രിണാ
ഹന്മി, ലോകമുത തേ മഖാർജ്ജിതം."

85 പ്രത്യുവാച തമൃഷിർ"ന്ന തത്ത്വത-
സ്ത്വാം ന വേദ്മി പുരുഷം പുരാതനം
ഗാം ഗതസ്യ തവ ധാമ വൈഷ്ണവം
കോപിതോ ഹ്യസി മയാ ദിദൃക്ഷുണാ.

86 ഭസ്മസാൽകൃതവതഃ പിതൃദ്വിഷഃ
പാത്രസാച്ച വസുധാം സസാഗരാം
ആഹിതോ ജയവിപര്യയോ൯പി മേ
ശ്ലാഘ്യ ഏവ പരമേഷ്ഠിനാ ത്വയാ.

87 തൽ ഗതിം മതിമതാം വരേപ്സിതാം
പുണ്യതീർത്ഥഗമനായ രക്ഷ മേ
പീഡയിഷ്യതി ന മാം ഖിലീകൃതാ
സ്വർഗ്ഗപദ്ധതിരഭോഗലോലുപം."

88 പ്രത്യപദ്യത തഥേതി രാഘവഃ
പ്രാങ്മുഖശ്ച വിസസർജ്ജ സായകം
ഭാർഗ്ഗവസ്യ സുകൃതോ൯പി സോ൯ഭവൽ
സ്വർഗ്ഗമാർഗ്ഗപരിഘോ ദുരത്യയഃ.

89 രാഘവോ൯പി ചരണൌ തപോനിധേഃ
ക്ഷമ്യതാമിതി വദൻ സമസ്പൃശൽ
നിർജ്ജിതേഷു തരസാ തരസ്വിനാം
ശത്രുഷു പ്രണതിരേവ കീർത്തയേ.

80. അദ്ദേഹം പൂർവ്വജന്മത്തിലെ വില്ലിനോടു ചേർന്നപ്പോഠം കൂടുതൽ പ്രിയദർശനനായിത്തീർന്നു; വെറും പുതുമേഘംതന്നെ സുഭഗമാണ്; ഇന്ദ്രധനുസ്സുകൂടി ചേർന്നാൽ പിന്നെ പറയാനുണ്ടോ?

81. കരുത്തുററ അദ്ദേഹത്താൽ ആ ചാപം ഒരു തല നിലത്തൂന്നി കുലയേററപ്പെടുകയുംചെയ്തു. പുകമാത്രം അവശേഷിച്ച തീയെപ്പോലെ ക്ഷത്രിയശത്രുവായ ഭാർഗ്ഗവരാമൻ തേജോഹീനനായിത്തീരുകയുംചെയ്തു.

82. പരസ്പരം എതിരിട്ടുനിന്ന, തേജസ്സു വർദ്ധിച്ചും കുറഞ്ഞുംവന്ന ആ രണ്ടുപേരെയും പൌർണ്ണമിനാഠം സന്ധ്യാസമയത്തെ ചന്ദ്രസൂര്യന്മാരെ എന്നപോലെ ആളുകഠം ദർശിച്ചു.

83. സുബ്രഹ്മണ്യനു തുല്യനായ രാഘവൻ, തൻെറനേരെ വീര്യം ഫലിക്കാത്ത ആ ഭാർഗ്ഗവനേയും താൻ തൊടുത്ത, വെറുതെയാകാത്ത അമ്പിനേയും നോക്കി കരുണയോടുകൂടി സൌമ്യമായി പറഞ്ഞു.

84. 'എതിർക്കുന്നവനാണെങ്കിലും ബ്രാഹ്മണനാകകൊണ്ടു ദയയില്ലാതെ അങ്ങയുടെമേൽ ശരമയക്കുവാൻ ഞാൻ ശക്തനല്ല. പറയൂ, ഈ അമ്പുകൊണ്ട് അങ്ങയുടെ ഗതിയെയോ അതോ യജ്ഞങ്ങളെക്കൊണ്ടു നേടിയ ലോകത്തെയോ ഇല്ലാതാക്കേണ്ടതു്?'

85. അദ്ദേഹത്തോടു പരശുരാമൻ മറുപടി പറഞ്ഞു. ''അങ്ങു യഥാർത്ഥത്തിൽ ആദിപുരുഷനാണെന്നു മനസ്സിലാവാഞ്ഞിട്ടല്ല, ഭൂമിയിൽ വന്ന അങ്ങയുടെ വൈഷ്ണവതേജസ്സു കാണാൻ ആഗ്രഹിച്ചാണ് ഞാൻ അങ്ങയെ കോപിപ്പിച്ചതു്.

86. പിതാവിനെ ഉപദ്രവിച്ചവരെ ചാമ്പലാക്കുകയും കടലടക്കമുള്ള ഭൂമിയെ സൽപ്പാത്രത്തിൽ ദാനംചെയ്യുകയും ചെയ്ത എനിക്ക് ഏററവും മഹാനായ അങ്ങയിൽനിന്നേററ തോൽവിപോലും വിജയം തന്നെയാണ്.

87. അതിനാൽ വിദ്വാന്മാരിൽവെച്ചു ശ്രേഷ്ഠനായുള്ളവരേ! എൻെറ അഭീഷ്ടഗതിയെ പുണ്യതീർത്ഥയാത്രയ്ക്കുവേണ്ടി നിലനിർത്തിത്തരണം. സ്വർഗ്ഗത്തിലേയ്ക്കുള്ള വഴിയടച്ചാൽ അതു ഭോഗതല്പരനല്ലാത്ത എന്നെ ദുഃഖിപ്പിയ്ക്കുകയില്ല.''

88. രാഘവൻ 'അങ്ങിനെതന്നെ' എന്നു പറഞ്ഞു ആ അമ്പ് കിഴക്കോട്ടു വിടുകയും ചെയ്തു. അതു, സുകൃതിയാണെങ്കിലും ഭാർഗ്ഗവനു സ്വർഗ്ഗമാർഗ്ഗത്തിലുള്ള കവിച്ചുകടക്കരുതാത്ത വിലങ്ങഴിയായിത്തീർന്നു.

89. രാഘവൻ 'ക്ഷമിയ്ക്കുണേ' എന്നു പറഞ്ഞു തപോധനൻെറ കാലുകഠം പിടിച്ചു. ശക്തികൊണ്ടു ജയിച്ച ശത്രുക്കളുടെ മുമ്പിൽ വണക്കമാണല്ലോ ബലവാന്മാർക്കു കീർത്തി നൽകുന്നതു്.

90 ''രാജസത്വമവധൂയ മാതൃകം
പിത്ര്യമസ്മി ഗമിതഃ ശമം യദാ
നന്വനിന്ദിതഫലോ മമ ത്വയാ
നിഗ്രഹോഽപ്യയമനുഗ്രഹീകൃതഃ.

91 സാധയാമ്യഹമവിഘ്നമസ്തു തേ
ദേവകാര്യമുപപാദയിഷ്യതഃ''
ഊചിവാനിതി വചഃ സലക്ഷ്മണം
ലക്ഷ്മണാഗ്രജമൃഷിസ്തിരോദധേ.

92 തസ്മിൻ ഗതേ വിജയിനം പരിരഭ്യ രാമം
സ്നേഹാദമന്യത പിതാ പുനരേവ ജാതം
തസ്യാഭവൽ ക്ഷണശുചഃ പരിതോഷലാഭഃ
കക്ഷാഗ്നിലംഘിതതരോരിവ വൃഷ്ടിപാതഃ.

93 അഥ പഥി ഗമയിത്വാ ക്ലൃപ്തരമ്യോപകാര്യേ
കതിചിദവനിപാലഃ ശവ്വരീഃ ശവ്വകല്പഃ
പുരമവിശദയോദ്ധ്യാം മൈഥിലീദശ്നീനാം
കുവലയിതഗവാക്ഷാം ലോചനൈരംഗനാനാം.

ഇതി ഏകാദശഃ സർഗ്ഗഃ

## ദ്വാദശഃ സർഗ്ഗഃ

1 നിവ്വിഷ്ടവിഷയസ്നേഹഃ സ ദശാന്തമുപേയിവാൻ
ആസീദാസന്നനിർവ്വാണഃ പ്രദീപാർച്ചിരിവോഷസി.

2 തം കണ്ണമൂലമാഗത്യ രാമേ ശ്രീന്ന്യസ്യതാമിതി
കൈകേയിശങ്കയേവാഹ പലിതച്ഛത്മനാ ജരാ.

3 സാ പൌരാൻ പൌരകാന്തസ്യ രാമസ്യാഭ്യുദയശ്രുതിഃ
പ്രത്യേകം ഹ്ലാദയാഞ്ചക്രേ കുല്യേവോദ്യാനപാദപാൻ.

4 തസ്യാഭിഷേകസംഭാരം കല്പിതം ക്രൂരനിശ്ചയാ
ദൂഷയാമാസ കൈകേയീ ശോകോഷ്ണൈഃ പാത്ഥിവാശ്രുഭിഃ.

5 സാ കിലാശ്വാസിതാ ചണ്ഡീ ഭത്ത്രാ തത്സംശ്രുതൌ വരൌ
ഉദ്ധവാമേന്ദ്രസിക്താ ഭൂർബിലമഗ്നാവിവോരഗൌ.

6 തയോശ്ചതുർദശൈകേന രാമം പ്രാവ്രാജയൽ സമാഃ
ദ്വിതീയേന സുതസ്യൈച്ഛദ്വൈധവ്യൈകഫലാം ശ്രിയം.

7 പിത്രാ ദത്താം രുദൻ രാമഃ പ്രാങ്മഹീം പ്രത്യപദ്യത
പശ്ചാദ്വനായ ഗച്ഛേതി തദാജ്ഞാം മുദിതോഽഗ്രഹീൽ.

90. ''മാതാവിൽനിന്നു വന്ന രാജസത്വം അകററി പിതാവിൽനിന്നുണ്ടാവേണ്ടുന്ന ശമത്തിൽ എന്നെ എത്തിച്ചിരിക്കെ എൻെറ ഈ നിഗ്രഹംപോലും അങ്ങ് നിന്ദിതമല്ലാത്ത ഫലത്തോടുകൂടിയ അനുഗ്രഹമാക്കിത്തീർത്തിരിക്കുന്നു.

91. ഞാൻ പോകട്ടെ. ദേവകാര്യം നിർവ്വഹിക്കാൻ പോകുന്ന അങ്ങയ്ക്കു തടസ്ഥമൊന്നും വരാതിരിക്കട്ടെ'' ഇപ്രകാരം ലക്ഷ്മണനോടുകൂടിയ രാമനോടു പറഞ്ഞിട്ടു ആ മഹർഷി മറഞ്ഞു.

92. അദ്ദേഹം പോയപ്പോൾ പിതാവ് വിജയിയായ രാമനെ ആലിംഗനം ചെയ്തിട്ട്, സ്നേഹംകൊണ്ടു രാമനെ പുനർജ്ജീവിച്ചവനായി കരുതി. ക്ഷണനേരം വ്യസനിച്ച അദ്ദേഹത്തിനുണ്ടായ സന്തോഷലാഭം, കാട്ടുതീ കടന്നുപോയ മരത്തിന്നു മഴ കിട്ടിയതുപോലായി.

93. പിന്നീടു പരമേശ്വരനു തുല്യനായ രാജാവു വഴിയിൽ രമണീയങ്ങളായ കൂടാരങ്ങൾ നിർമ്മിച്ചു ചില രാത്രികൾ കഴിച്ചുകൂട്ടീട്ട്, സീതയെ കാണുവാൻ വന്നുചേർന്ന സ്ത്രീകളുടെ കണ്ണുകളെക്കൊണ്ടു കരിങ്കൂവളപ്പൂക്കൾ ചാർത്തിയ ജനലുകളോടുകൂടിയ അയോധ്യാനഗരത്തിൽ പ്രവേശിച്ചു.

പതിനൊന്നാം സർഗ്ഗം കഴിഞ്ഞു

## പന്ത്രണ്ടാം സർഗ്ഗം

1. വിഷയസുഖം അനുഭവിച്ച് ആയുർദ്ദശകളുടെ അവസാനത്തെത്തിയ അദ്ദേഹം പ്രഭാതത്തിൽ വിളക്കിലെ എണ്ണ കത്തിത്തീർന്നു തിരിയുടെ കടയ്ക്കലെത്തി കെട്ടുപോകാറായ ദീപനാളംപോലെ മോക്ഷത്തിന്നടുത്തവനായിത്തീർന്നു.

2. അദ്ദേഹത്തോട്, കൈകേയിയോടുള്ള പേടികൊണ്ടെന്നപോലെ നര എന്ന വ്യാജരൂപത്തിൽ വാർദ്ധക്യം ചെവിയുടെ കടയ്ക്കൽച്ചെന്നു 'രാമനിൽ രാജശ്രീയെ അർപ്പിയ്ക്കുക' എന്നു പറഞ്ഞു.

3. പൌരന്മാർക്കിഷ്ടപ്പെട്ട രാമന്നു അഭ്യുദയം ഉണ്ടാകുന്നു എന്ന വർത്തമാനം, വെള്ളച്ചാൽ ഉദ്യാനവൃക്ഷങ്ങളെ എന്നപോലെ പൌരന്മാരെ ഒരോരുത്തരേയും സന്തോഷിപ്പിച്ചു.

4. അദ്ദേഹത്തിൻെറ പട്ടാഭിഷേകത്തിനു വട്ടംകൂട്ടിയ ഒരുക്കങ്ങളെ ക്രൂരനിശ്ചയംപൂണ്ട കൈകേയി, സങ്കടത്താലുണ്ടു രാജാവിൻെറ ചൂടുകണ്ണുനീരുകളെക്കൊണ്ടു ദൂഷിപ്പിച്ചു.

5. ഭർത്താവിനാൽ സമാശ്വസിപ്പിയ്ക്കപ്പെട്ട ആ വാശിക്കാരി, അദ്ദേഹം കൊടുക്കാമെന്നു പറഞ്ഞിരുന്ന രണ്ടു വരങ്ങളെ, ഇന്ദ്രനാൽ (മഴപെയ്തു) നനയ്ക്കപ്പെട്ട ഭൂമി മാളത്തിൽ ഒളിച്ചിരുന്ന രണ്ടു പാമ്പുകളെ എന്നപോലെ പുറത്തു ചാടിച്ചു.

6. അവയിൽ ഒന്നുകൊണ്ടു പതിനാലു വർഷത്തേയ്ക്കു രാമനെ നാടു വിടുവിച്ചു. രണ്ടാമത്തതുകൊണ്ടു തനിയ്ക്കു വൈധവ്യത്തിനുമാത്രമായി ഭരതനു രാജ്യശ്രീ കിട്ടണമെന്നാഗ്രഹിച്ചു.

7. ആദ്യം രാമൻ, പിതാവു നൽകിയ ഭൂമിയെ കരഞ്ഞുകൊണ്ടാണ് സ്വീകരിച്ചത്. പിന്നെ 'കാട്ടിലേയ്ക്കു പോക' എന്ന അദ്ദേഹത്തിൻെറ ആജ്ഞയെ സന്തോഷപൂർവ്വം സ്വീകരിച്ചു.

8 ദധതോ മംഗളക്ഷൌമേ വസാനസ്യ ച വല്കലേ
. ദദൃശുർവിസ്മിതാസ്തസ്യ മുഖരാഗം സമം ജനാഃ.

9 സ സീതാലക്ഷ്മണസഖഃ സത്യാൽ ഗുരുമലോപയൻ
വിവേശ ദണ്ഡകാരണ്യം പ്രത്യേകം ച സതാം മനഃ.

10 രാജാऽപി തദ്വിയോഗാർത്തഃ സ്മൃത്വാ ശാപം സ്വകർമ്മജം
ശരീരത്യാഗമാത്രേണ ശുദ്ധിലാഭമമന്യത,

11 വിപ്രോഷിതകുമാരം തദ്രാജ്യമസ്തമിതേശ്വരം
രന്ധ്രാന്വേഷണദക്ഷാണാം ദ്വിഷാമാമിഷതാം യയൌ.

12 അഥാനാഥാഃ പ്രകൃതയോ മാതൃബന്ധുനിവാസിനം
മൌലൈരാനായയാമാസുർഭരതം സ്തംഭിതാശ്രുഭിഃ.

13 ശ്രുത്വാ തഥാവിധം മൃത്യും കൈകേയീതനയഃ പിതുഃ
മാതുർന കേവലം സ്വസ്യാഃ ശ്രിയോऽപ്യാസീൽ പരാങ്മുഖഃ.

14 സസൈന്യശ്ചാന്വഗാദ്രാമം ദർശിതാനാശ്രമാലയൈഃ
തസ്യ പശ്യൻ സസൌമിത്രേരുദശ്രുർവ്വസതിദ്രുമാൻ.

15 ചിത്രകൂടവനസ്ഥം ച കഥിതസ്വർഗ്ഗതിർഗ്ഗുരോഃ
ലക്ഷ്മ്യാ നിമന്ത്രയാംചക്രേ തമനുച്ഛിഷ്ടസമ്പദാ.

16 സ ഹി പ്രഥമജേ തസ്മിന്നകൃതശ്രീപരിഗ്രഹേ
പരിവേത്താരമാത്മാനം മേനേ സ്വീകരണാൽഭുവഃ.

17 തമശക്യമപാക്രഷ്ടും നിദേശാൽ സ്വർഗ്ഗിണഃ പിതുഃ
യയാചേ പാദുകേ പശ്ചാൽ കർത്തും രാജ്യാധിദേവതേ.

18 സ വിസൃഷ്ടസ്തഥേത്യുക്ത്വാ ഭ്രാത്രാ നൈവാവിശൽ പുരീം
നന്ദിഗ്രാമഗതസ്തസ്യ രാജ്യം ന്യാസമിവാഭുനക്.

19 ദൃഢഭക്തിരിതി ജ്യേഷ്ഠേ രാജ്യതൃഷ്ണാപരാങ്മുഖഃ
മാതുഃ പാപസ്യ ഭരതഃ പ്രായശ്ചിത്തമിവാകരോൽ.

20 രാമോऽപി സഹ വൈദേഹ്യാ വനേ വന്യേന വർത്തയൻ
ചചാര സാനുജഃ ശാന്തോ വൃദ്ധേക്ഷ്വാകുവ്രതം യുവാ.

21 പ്രഭാവസ്തംഭിതച്ഛായമാശ്രിതഃ സ വനസ്പതിം
കദാചിദങ്കേ സീതായാഃ ശിശ്യേ കിഞ്ചിദിവ ശ്രമാൽ.

8. ശോഭനങ്ങളായ പട്ടുകൾ ധരിക്കുമ്പോഴും മരവുരികളുടുക്കുമ്പോഴും അദ്ദേഹത്തിന്റെ ഒരുപോലെയുള്ള മുഖഭാവത്തെ ജനങ്ങൾ അത്ഭുതപൂർവ്വം നോക്കിക്കണ്ടു.

9. അദ്ദേഹം സീതയോടും ലക്ഷ്മണനോടുംകൂടി പിതാവിനെ സത്യത്തിൽനിന്നു വ്യതിചലിപ്പിക്കാതെ ദണ്ഡകാരണ്യത്തിലും (അതോടൊന്നിച്ച്) ഓരോ സജ്ജനഹൃദയത്തിലും പ്രവേശിച്ചു.

10. അവരുടെ വിരഹത്താൽ ദുഃഖിതനായ രാജാവ്, തന്റെ കർമ്മഫലമായ ശാപത്തെ സ്മരിച്ചു ശരീരം ത്യജിച്ചാലേ ശുദ്ധി കിട്ടുകയുള്ളൂ എന്നു വിചാരിച്ചു.

11. കുമാരന്മാർ നാടുവിട്ടതും രാജാവ് മരിച്ചുപോയതുമായ ആ രാജ്യം പഴുതു തേടുവാൻ സമർത്ഥരായ ശത്രുക്കൾക്കു ഇരയാകുന്ന സ്ഥിതിയിലായി.

12. അനന്തരം അനാഥരായിത്തീർന്ന പ്രജകൾ മാതാവിന്റെ ബന്ധുഗൃഹത്തിൽ താമസിക്കുന്ന ഭരതനെ കണ്ണുനീരടക്കിനിർത്തിയ വിശ്വസ്ത മന്ത്രിമാരെ അയച്ചു വരുത്തിച്ചു.

13. ഭരതൻ പിതാവിന്റെ അത്തരത്തിലുള്ള മരണവാർത്ത അറിഞ്ഞപ്പോൾ സ്വന്തം മാതാവിൽ മാത്രമല്ല രാജ്യശ്രീയിലും വിമുഖനായി.

14. അദ്ദേഹം സൈന്യത്തോടുകൂടി (പുറപ്പെട്ട്) ലക്ഷ്മണനൊത്തു രാമൻ താമസിച്ചിരുന്ന സ്ഥലത്തെ വൃക്ഷങ്ങളെ ആശ്രമവാസികൾ കാണിച്ചുകൊടുക്കുന്നതു കണ്ണീരോടെ നോക്കിക്കണ്ടുകൊണ്ടു രാമനെ പിൻതുടൎന്നു ചെന്നു.

15 ചിത്രകൂടവനത്തിൽ താമസിക്കുന്ന അദ്ദേഹത്തോട്, പിതാവ് സ്വർഗ്ഗം പൂകിയ വർത്തമാനം അറിയിച്ചതിനുശേഷം ഉച്ഛിഷ്ടമാകാത്ത സമ്പത്തോടുകൂടിയ രാജ്യശ്രീയെ സ്വീകരിക്കുവാനായി അപേക്ഷിച്ചു.

16. ആ ജ്യേഷ്ഠൻ രാജ്യശ്രീയെ പരിഗ്രഹിക്കാതെ താൻ ഭൂമിയെ സ്വീകരിച്ചാൽ പരിവേദനം ചെയ്യുവനാകുമെന്നു അദ്ദേഹം കരുകി.

17. . സ്വർഗ്ഗമണഞ്ഞ പിതാവിന്റെ ആജ്ഞയിൽനിന്നു മാററിനിർത്തുവാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ (ഭരതൻ) അദ്ദേഹത്തോടു രാജ്യത്തിന്റെ അധിദേവതകളാക്കി വെപ്പാൻവേണ്ടി മെതിയടികളെ യാചിച്ചു.

18. 'അങ്ങിനെതന്നെ' എന്നു സമ്മതിച്ച് (മെതിയടി കൊടുത്തു) സഹോദരനാൽ മടക്കി അയയ്ക്കപ്പെട്ട അദ്ദേഹം നഗരത്തിലേയ്ക്കു പോയതേ ഇല്ല. നന്ദിഗ്രാമത്തിലിരുന്നു അദ്ദേഹത്തിന്റെ രാജ്യത്തെ ന്യാസത്തെയെന്നപോലെ രക്ഷിച്ചു.

19. ഇപ്രകാരം ജ്യേഷ്ഠനിൽ ഏററവും ഭക്തി പൂണ്ട ഭരതൻ രാജ്യതൃഷ്ണ ഒട്ടുമില്ലാതെ മാതാവിന്റെ പാപത്തിനു പ്രായശ്ചിത്തം ചെയ്യുന്നതുപോലെ വർത്തിച്ചു.

20. രാമനും സീതാലക്ഷ്മണന്മാരോടുകൂടി വനത്തിൽ കാട്ടുവസ്തുക്കൾകൊണ്ടു് നിത്യവൃത്തി കഴിച്ചു ശാന്തനായി യുവാവായിരിയ്ക്കെ വൃദ്ധന്മാരായ ഇക്ഷ്വാകുവംശരാജാക്കന്മാർ എടുക്കാറുള്ള വ്രതമനുഷ്ഠിച്ചു.

21. ഒരിയ്ക്കൽ അദ്ദേഹം തെല്ലൊരു തളർച്ച കാരണം തന്റെ പ്രഭാവത്താൽ നിഴലിനെ നിശ്ചലമാക്കിയ ഒരു വലിയ വൃക്ഷത്തിന്റെ ചുവട്ടിൽ സീതയുടെ മടിയിൽ കിടന്നുറങ്ങി.

22 ഐന്ദ്രിഃ കില നഖൈസ്തസ്യാ വിദദാര സ്തനൌ ദ്വിജഃ
പ്രിയോപഭോഗചിഹ്നേഷു പൌരോഭാഗ്യമിവാചരൻ.

23 തസ്മിന്നാസ്ഥദിഷീകാസ്ത്രം രാമോ രാമാവബോധിതഃ
ആത്മാനം മുമുചേ തസ്മാദേകനേത്രവ്യയേന സഃ.

24 രാമസ്ത്വാസന്നദേശത്വാൽ ഭരതാഗമനം പുനഃ
ആശങ്ക്യോൽസുകസാരംഗാം ചിത്രകൂടസ്ഥലീം ജഹൌ.

25 പ്രയയാവാതിഥേയേഷു വസന്നൃഷികുലേഷു സഃ
ദക്ഷിണാം ദിശമൃക്ഷേഷു വാർഷികേഷ്വിവ ഭാസ്കരഃ.

26 ബഭൌ തമനുഗച്ഛന്തീ വിദേഹാധിപതേഃ സുതാ
പ്രതിഷിദ്ധാപി കൈകേയ്യാ ലക്ഷ്മീരിവ ഗുണോന്മുഖീ.

27 അനസൂയാതിസൃഷ്ടേന പുണ്യഗന്ധേന കാനനം
സാ ചകാരാംഗരാഗേണ പുഷ്പോച്ചലിതഷട്പദം.

28 സന്ധ്യാഭ്രകപിശസ്തസ്യ വിരാധോ നാമ രാക്ഷസഃ
അതിഷ്ഠന്മാർഗ്ഗമാവൃത്യ രാമസ്യേന്ദോരിവ ഗ്രഹഃ.

29 സ ജഹാര തയോർമദ്ധ്യേ മൈഥിലീം ലോകശോഷണഃ
നഭോനഭസ്യയോർവൃഷ്ടിമവഗ്രഹ ഇവാന്തരേ.

30 തം വിനിഷ്പിഷ്യ കാകുൽസ്ഥൌ പുരാ ദൂഷയതി സ്ഥലീം
ഗന്ധേനാശുചിനാ ചേതി വസുധായാം നിചഖ്നതുഃ.

31 പഞ്ചവട്യാം തതോ രാമഃ ശാസനാൽ കുംഭജന്മനഃ
അനപോഢസ്ഥിതിസ്തസ്ഥൌ വിന്ധ്യാദ്രിഃ പ്രകൃതാവിവ.

32 രാവണാവരജാ തത്ര രാഘവം മദനാതുരാ
അഭിപേദേ നിദാഘാർത്താ വ്യാളീവ മലയദ്രുമം.

33 സാ സീതാസന്നിധാവേവ തം വവ്രേ കഥിതാന്വയാ
അത്യാരൂഢോ ഹി നാരീണാമകാലജ്ഞോ മനോഭവഃ.

34 കളത്രവാനഹം ബാലേ! കനീയാംസം ഭജസ്വ മേ
ഇതി രാമോ വൃഷസ്യന്തീം വൃഷസ്കന്ധഃ ശശാസ താം.

35 ജ്യേഷ്ഠാഭിഗമനാൽ പൂർവ്വം തേനാപ്യനഭിനന്ദിതാ
സാഭൂദ്രാമാശ്രയാ ഭൂയോ നദീവോഭയകൂലഭാക്.

36 സംരംഭം മൈഥിലീഹാസഃ ക്ഷണസൌമ്യാം നിനായ താം
നിവാതസ്തിമിതാം വേലാം ചന്ദ്രോദയ ഇവോദധേഃ.

22. ഇന്ദ്രന്റെ പുത്രനായ ജയന്തൻ പക്ഷിയായി അവളുടെ സ്തനങ്ങളെ ഭർത്താവേല്പിച്ച നഖക്ഷതങ്ങളിൽ ഭംഗികേട് കണ്ടതു വെളിപ്പെടുത്താനെന്ന പോലെ നഖങ്ങളെക്കൊണ്ടു പോറലേല്പിച്ചു.

23. പ്രിയതമയാൽ ഉണർത്തപ്പെട്ട രാമൻ അവനിൽ ഇഷീകാസ്ത്രം പ്രയോഗിച്ചു. ഒരു കണ്ണു കളഞ്ഞു ആ അസ്ത്രത്തിൽനിന്നും അവൻ മോചനം നേടി.

24. രാമനാകട്ടെ അടുത്ത സ്ഥലമായതുകൊണ്ടു ഭരതൻ വീണ്ടും വന്നേയ്ക്കുമെന്നു വിച്ചാരിച്ച് ഉൽക്കണ്ഠ പൂണ്ടു നോക്കിനിൽക്കുന്ന മാനുകളോടുകൂടിയ ചിത്രകൂടപ്രദേശത്തെ വിട്ടുപോയി.

25. അതിഥിപ്രിയരായ ഋഷിമാരുടെ ആശ്രമത്തിൽ, സൂര്യൻ വർഷാസംബന്ധികളായ രാശികളിലെന്നപോലെ താമസിച്ചുകൊണ്ടു അദ്ദേഹം ദക്ഷിണദിക്കിലേയ്ക്കു പോയി.

26. അദ്ദേഹത്തെ പിൻതുടരുന്ന വിദേഹരാജപുത്രി, കൈകേയി തടുത്തു നിർത്തിയിട്ടും ഗുണം നോക്കി പുറപ്പെട്ട രാജ്യലക്ഷ്മി എന്നപോലെ ശോഭിച്ചു.

27. അവൾ അനസൂയ കൊടുത്ത പുണ്യഗന്ധമുള്ള കുറിക്കൂട്ടുകൊണ്ടു വനത്തിൽ പുഷ്പങ്ങളിൽ നിന്നു വണ്ടുകളെ ആകർഷിച്ചുകൊണ്ടിരുന്നു.

28. അവിടെ സന്ധ്യാമേഘംപോലെ ചെമ്പിച്ച വിരാധനെന്ന രാക്ഷസൻ രാമന്റെ മാർഗ്ഗത്തെ, രാഹു ചന്ദ്രന്റേതിനെ എന്നപോലെ തടഞ്ഞുനിന്നു.

29. ലോകത്തെ ശോഷിപ്പിക്കുന്ന അവൻ അവരുടെ മദ്ധ്യത്തിലുള്ള സീതയെ വൃഷ്ടിപ്രതിബന്ധം ശ്രാവണപ്രോഷ്ഠപദമാങ്ങളുടെ ഇടയ്ക്കുള്ള മഴയെ എന്നപോലെ പിടിച്ചെടുത്തു.

30. രാമലക്ഷ്മണന്മാർ അവനെ വധിച്ചിട്ട്, ഇവൻ കെട്ട ഗന്ധംകൊണ്ടു ഈ സ്ഥലത്തെ ദുഷിപ്പിക്കുമെന്നു കരുതി ഭൂമിയിൽ കുഴിച്ചുമൂടി.

31. അതിനുശേഷം രാമൻ അഗസ്ത്യന്റെ കല്പനയനുസരിച്ചു പഞ്ചവടിയിൽ വിന്ധ്യപർവതം പൂർവ്വസ്ഥിതിയിലെന്നപോലെ നില തെററിക്കാതെ സ്ഥിതിചെയ്തു.

32. അവിടെ കാമപരവശയായ രാവണസഹോദരി (ശൂർഷണഖ) രാമനെ, വേനൽകൊണ്ടു പൊറുതികെട്ട പെൺപാമ്പ് ചന്ദനമരത്തെ എന്നപോലെ സമീപിച്ചു.

33. അവൾ തന്റെ കുലം പറഞ്ഞിട്ടു സീതയുടെ അടുത്തുവെച്ചുതന്നെ അദ്ദേഹത്തെ വരിച്ചു. സ്ത്രീകളുടെ അതിരുകടന്ന കാമവികാരം കാലംനോക്കുകയില്ലല്ലോ.

34. ''അല്ലയോ യുവതി! എനിക്കു ഭാര്യയുണ്ട്. എന്റെ അനുജന്റെ അടുത്തു പോയിനോക്കു'' എന്നിങ്ങനെ പുളപ്പുപൂണ്ടുവന്ന അവളോട് കാളത്തോളുള്ളന്ന രാമൻ പറഞ്ഞു.

35. ആദ്യം ജ്യേഷ്ഠനെ വരിക്കുകയാൽ അദ്ദേഹത്താലും അഭിനന്ദിയ്ക്കപ്പെടാത്ത അവൾ ഇരുകരയും (മാറിമററി) ഓളം തള്ളുന്ന നദിയെന്നപോലെ വീണ്ടും രാമനെ വന്നാശ്രയിച്ചു.

36. ക്ഷണനേരത്തേയ്ക്കു സൌമ്യഭാവം കൈക്കൊണ്ടിരുന്ന അവളെ സീതയുടെ പുഞ്ചിരി, കാററില്ലാതെ ഒതുങ്ങിക്കിടക്കുന്ന കടൽക്കരയെ ചന്ദ്രോദയമെന്നപോലെ ക്ഷോഭിപ്പിച്ചു.

37 ഫലമസ്യോപഹാസസ്യ സദ്യഃ പ്രാപ്സ്യസി പശ്യ മാം
മൃഗ്യാ പരിഭവോവ്യാഘ്ര്യാമിത്യവേഹി ത്വയാ കൃതം.

38 ഇത്യുക്ത്വാ മൈഥിലീം ഭർത്തുരംഗേ നിവിശതീം ഭയാൽ
രൂപം ശൂർപ്പണഖാ നാമ്നഃ സദൃശം പ്രത്യപദ്യത.

39 ലക്ഷ്മണഃ പ്രഥമം ശ്രുത്വാ കോകിലാമഞ്ജുവാദിനീം
ശിവാഘോരസ്വനാം പശ്ചാൽ ബുബുധേ വികൃതേതി താം

40 പർണ്ണശാലാമഥ ക്ഷിപ്രം വികൃഷ്ടാസിഃ പ്രവിശ്യ സഃ
വൈരൂപ്യപൗനരുക്ത്യേന ഭീഷണാം താമയോജയൽ.

41 സാ വക്രനഖധാരിണ്യാ വേണുകർക്കശപർവ്വയാ
അങ്കുശാകാരയാംഗുല്യാ താവതർജ്ജയദംബരേ.

42 പ്രാപ്യ ചാശു ജനസ്ഥാനം ഖരാദിഭ്യസ്തഥാവിധം
രാമോപക്രമമാചഖ്യൗ രക്ഷഃപരിഭവം നവം.

43 മുഖാവയവലൂനാം താം നൈരൃതാ യൽ പുരോ ദധുഃ
രാമാഭിയായിനാം തേഷാം തദേവാഭൂദമംഗളം.

44 ഉദായുധാനാപതതസ്താൻ ദൃപ്താൻ പ്രേക്ഷ്യ രാഘവഃ
നിദധേ വിജയാശംസാം ചാപേ സീതാം ച ലക്ഷ്മണേ.

45 എകോ ദാശരഥിഃ കാമം യാതുധാനാഃ സഹസ്രശഃ
തേ തു യാവന്ത എവാജൗ താവാംശ്ച ദദൃശേ സ തൈഃ.

46 അസജ്ജനേന കാകുൽസ്ഥഃ പ്രയുക്തമഥ ദൂഷണം
ന ചക്ഷമേ ശുഭാചാരഃ സ ദൂഷണമിവാത്മനഃ.

47 തം ശരൈഃ പ്രതിജഗ്രാഹ ഖരത്രിശിരസൗ ച സഃ
ക്രമശസ്തേ പുനസ്തസ്യ ചാപാൽ സമമിവോദ്യയുഃ.

48 തൈസ്ത്രയാണാം ശിതൈർബാണൈര്യഥാപൂർവ്വവിശുദ്ധിഭിഃ
ആയുർദ്ദേഹാതിഗൈഃ പീതം രുധിരം തു പതത്രിഭിഃ.

49 തസ്മിൻ രാമശരോൽക്കൃത്തേ ബലേ മഹതി രക്ഷസാം
ഉത്ഥിതം ദദൃശേഽന്യച്ച കബന്ധേഭ്യോ ന കിഞ്ചന.

50 സാ ബാണവർഷിണം രാമം യോധയിത്വാ സുരദ്വിഷാം
അപ്രബോധായ സുഷ്വാപ ഗൃധ്രച്ഛായേ വരൂഥിനീ.

51 രാഘവാസ്ത്രവിദീർണ്ണാനാം രാവണം പ്രതി രക്ഷസാം
തേഷാം ശൂർപ്പണഖൈവൈകാ ദുഷ്പ്രവൃത്തിഹരാഽഭവൽ.

37. ''ഈ പരിഹസിച്ചതിന്റെ ഫലം നിനക്കുടനെ കിട്ടും. എന്നെ നോക്കിക്കോ. പെൺപുലിയെ മാൻപേട കടന്നപമാനിയ്ക്കുന്നതുപോലെയാണ് നിന്റെ പ്രവൃത്തി എന്നു മനസ്സിലാക്കിക്കോ''.

38. ഭയപ്പെട്ടു ഭർത്താവിന്റെ ഉടലിൽ ചൂളുന്ന സീതയോടു ഇപ്രകാരം പറഞ്ഞിട്ടു ശൂർപ്പണഖ പേരിനനുസരിച്ച (മുറംപോലുള്ള നഖത്തോടുകൂടിയ) രൂപംകൈക്കൊണ്ടു.

39. ആദ്യം പെൺകുയിലെന്നപോലെ കർണ്ണമധുരമായി സംസാരിച്ചിരുന്ന അവൾ പിന്നീടു കുറുനരിയെപ്പോലെ ഭയങ്കരമായി ശബ്ദിക്കുന്നതു കേട്ടിട്ടു ലക്ഷ്മണൻ അവളെ തരംകെട്ടവളെന്നു മനസ്സിലാക്കി.

40. ഉടനെ അദ്ദേഹം വാളൂരി പർണ്ണശാലയ്ക്കുള്ളിൽ കടന്നു ഘോരരൂപിണിയായ അവൾക്കു വൈരൂപ്യം ഇരട്ടിയാക്കി.

41. അവൾ ആകാശത്തിൽനിന്നു്, വക്രനഖങ്ങളാർന്ന മുളക്കമ്പുപോലെ കഠിനമായ സന്ധികളോടുകൂടിയ തോട്ടിപോലെയുള്ള വിരലുകൊണ്ടു് അവരെ താക്കീതുചെയ്തു.

42. ഉടൻതന്നെ അവൾ ജനസ്ഥാനത്തു ചെന്നു ഖരാദികളോടു്, രാമൻ ആ വിധത്തിൽ രാക്ഷസന്മാരുടെ നേരെ തുടങ്ങിയ ദ്രോഹത്തെപ്പററി പറഞ്ഞു.

43. രാക്ഷസന്മാർ, കാതും മൂക്കും മുറിഞ്ഞ അവളെ (വഴികാണിപ്പാൻ) മുന്നിൽ നടത്തിയതുതന്നെ. രാമനെ എതിർക്കാൻ പുറപ്പെട്ട അവർക്കു ദുഃശ്ശകുനമായിത്തീർന്നു.

44. ആയുധങ്ങൾ ഓങ്ങി ദർപ്പം പൂണ്ടു വന്നടുക്കുന്ന അവരെ കണ്ടിട്ടു രാഘവൻ, വിജയിക്കാനുള്ള ആശയെ വില്ലിലും സീതയെ ലക്ഷ്മണനിലും അർപ്പിച്ചു.

45. രാമൻ ഒററയ്ക്കായിരുന്നു, രാക്ഷസന്മാർ ആയിരക്കണക്കിലുണ്ടായിരുന്നു. ശരിതന്നെ. എന്നാൽ, യുദ്ധത്തിൽ അവർ എത്ര പേരുണ്ടോ അത്രയും രാമനുള്ളതായി അവർക്കു കാണുമാറായി.

46. അനന്തരം ദുർജ്ജനങ്ങൾ (ഖരാദികൾ) അയച്ച ദൂഷണനെ (രാക്ഷസനെ) തന്റെ നേർക്കുള്ള ദോഷാരോപണത്തെ എന്നപോലെ ശുഭാചാരനായ ആ കാകുൽസ്ഥൻ പൊറുത്തില്ല.

47. അവനേയും ഖരൻ ത്രിശിരസ്സ് എന്നിവരേയും അദ്ദേഹം ബാണങ്ങൾ കൊണ്ടു ക്രമത്തിൽ എതിരിട്ടു. അവയാകട്ടെ അദ്ദേഹത്തിന്റെ വില്ലിൽ നിന്നു് ഒരുമിച്ചെന്നപോലെ തെറിച്ചു.

48. ആ കൂർത്ത ബാണങ്ങൾ മുമ്പിലത്തേതുപോലത്തെ ശുദ്ധിയോടുകൂടിത്തന്നെ ഉടൽ കടന്നിട്ടു് ആ മൂന്നുപേരുടേയും ജീവൻ നുകർന്നു. രക്തം പക്ഷികളും കുടിച്ചു,

49. രാമബാണങ്ങളാൽ ഛേദിയ്ക്കപ്പെട്ട ആ വലിയ രാക്ഷസക്കൂട്ടത്തിൽ കബന്ധങ്ങളൊഴികെ മററൊന്നും നിവർന്നുനില്ക്കുന്നതായി കണ്ടില്ല.

50. ആ രാക്ഷസസൈന്യം, ബാണം വർഷിയ്ക്കുന്ന രാമനെക്കൊണ്ടു യുദ്ധം ചെയ്യിച്ചിട്ടു കഴുകുകളുടെ നിഴലിൽ ഉണരാത്തവിധം ഉറങ്ങി.

51. രാഘവാസ്ത്രങ്ങളെക്കൊണ്ടു് നശിച്ച ആ രാക്ഷസന്മാരുടെ ദുർവൃത്തമാനം രാവണന്റെ സമീപത്തുപോയി പറയുവാൻ ശൂർപ്പണഖ ഒരാൾ മാത്രമേ ശേഷിച്ചുള്ളൂ.

52 നിഗ്രഹാൽ സ്വസുരാപ്താനാം വധാച്ച ധനദാനുജഃ
രാമേണ നിഹിതം മേനേ പദം ദശസ്യ മൂർദ്ധസു.

53 രക്ഷസാ മൃഗരൂപേണ വഞ്ചയിത്വാ സ രാഘവൌ
ജഹാര സീതാം പക്ഷീന്ദ്രപ്രയാസക്ഷണവിഘ്നിതഃ.

54 തൌ സീതാന്വേഷിണൌ ഗൃധ്രം ലൂനപക്ഷമപശ്യതാം
പ്രാണൈർദശരഥപ്രീതേരനൃണം കണ്ഠവർത്തിഭിഃ.

55 സ രാവണഹൃതാം താഭ്യാം വചസാചഷ്ട മൈഥിലീം
ആത്മനഃ സുമഹൽ കർമ്മ വ്രണൈരാവേദ്യ സംസ്ഥിതഃ.

56 തയോസ്തസ്മിൻ നവീഭൂതപിതൃവ്യാപത്തിശോകയോഃ
പിതരീവാഗ്നിസംസ്കാരാൽ പരാ വവൃതിരേ ക്രിയാഃ.

57 വധനിർദ്ധൂതശാപസ്യ കബന്ധസ്യോപദേശതഃ
മുമൂർച്ഛ സഖ്യം രാമസ്യ സമാനവ്യസനേ ഹരൌ.

58 സ ഹത്വാ ബാലിനം വീരസ്തൽപദേ ചിരകാംക്ഷിതേ
ധാതോഃ സ്ഥാന ഇവാദേശം സുഗ്രീവം സന്ന്യവേശയൽ.

59 ഇതസ്തതശ്ച വൈദേഹീമന്വേഷ്ടും ഭർത്തൃചോദിതാഃ
കപയശ്ചേരു, രാർത്തസ്യ രാമസ്യേവ മനോരഥാഃ.

60 പ്രവൃത്താവുപലബ്ധായാം തസ്യാഃ സമ്പാതിദർശനാൽ
മാരുതിഃ സാഗരം തീർണ്ണഃ സംസാരമിവ നിർമ്മമഃ.

61 ദൃഷ്ടാ വിചിന്വതാ തേന ലങ്കായാം രാക്ഷസീവൃതാ
ജാനകീ വിഷവല്ലീഭിഃ പരീതേവ മഹൌഷധിഃ.

62 തസ്യൈ ഭർത്തുരഭിജ്ഞാനമംഗുലീയം ദദൌ കപിഃ
പ്രത്യുൽഗതമിവാനുഷ്ണൈസ്തദാനന്ദാശ്രുബിന്ദുഭിഃ.

63 നിർവ്വാപ്യ പ്രിയസന്ദേശൈഃ സീതാമക്ഷവധോദ്ധതഃ
സ ദദാഹ പുരീം ലങ്കാം ക്ഷണസോഢാരിനിഗ്രഹഃ.

64 പ്രത്യഭിജ്ഞാനരത്നം ച രാമായാദർശയൽ കൃതീ
ഹൃദയം സ്വയമായാതം വൈദേഹ്യാ ഇവ മൂർത്തിമൽ.

65 സ പ്രാപ ഹൃദയന്യസ്തമണിസ്പർശനിമീലിതഃ
അപയോധരസംസർഗ്ഗാം പ്രിയാലിംഗനനിർവൃതിം.

66 ശ്രുത്വാ രാമഃ പ്രിയോദന്തം മേനേ തത്സംഗമോത്സുകഃ
മഹാർണ്ണവപരിക്ഷേപം ലങ്കായാഃ പരിഖാലഘും.

52. സഹോദരിയെ വികൃതരൂപയാക്കുകയും ബന്ധുക്കളെ വധിക്കുകയും ചെയ്ത രാമൻ തന്റെ പത്തു ശിരസ്സുകളിലും ചവുട്ടി നിന്നതായി രാവണൻ കരുതി.

53. അയാം മാനിന്റെ രൂപംപൂണ്ട (മാരീചൻ) രാക്ഷസനെക്കൊണ്ടു രാമലക്ഷ്മണന്മാരെ ചതിച്ചു സീതയെ കട്ടുകൊണ്ടുപോയി. പക്ഷീന്ദ്രനായ ജടായുവിന്റെ പരിശ്രമം കുറച്ചുനേരത്തേക്കു തടസ്സമായി.

54. സീതയെ അന്വേഷിച്ചു നടക്കുന്ന രാമലക്ഷ്മണന്മാർ, ചിറകരിയപ്പെട്ട ജടായു കണ്ഠഗതപ്രാണനായി ദശരഥന്റെ സ്നേഹത്തിനുള്ള കടം വീട്ടി കിടക്കുന്ന സ്ഥിതിയിൽ കണ്ടെത്തി.

55. അദ്ദേഹം അവരോടു, സീതയെ രാവണൻ അപഹരിച്ചുകൊണ്ടുപോയ വിവരം വാക്കുകൾകൊണ്ടറിയിച്ചു. തന്റെ സുമഹത്തായ കർമ്മത്തെ മുറിപ്പാടുകൾകൊണ്ടു വെളിപ്പെടുത്തിയിട്ടു മരിക്കുകയും ചെയ്തു.

56. പിതൃമരണദുഃഖം നവീഭവിച്ച അവർ അച്ഛന്നു ചെയ്യുന്നതുപോലെ ആ ജടായുവിന്നു് അഗ്നിസംസ്കാരം മുതലായ ക്രിയകൾ ചെയ്തു.

57. വധംകൊണ്ടു ശാപമകന്ന കബന്ധന്റെ ഉപദേശമനുസരിച്ചു സമാനദുഃഖംപൂണ്ട സുഗ്രീവവാനരനോടു രാമൻ സൌഹാർദ്ദബന്ധം സ്ഥാപിച്ചു.

58. വീരനായ അദ്ദേഹം ബാലിയെ കൊന്നിട്ടു്, വളരെക്കാലമായി ആഗ്രഹിച്ചിരുന്ന ആ സ്ഥാനത്തു സുഗ്രീവനെ, ധാതുവിന്റെ സ്ഥാനത്തു് ആ ദേശത്തെ എന്നപോലെ വാഴിച്ചു.

59. സീതയെ അന്വേഷിക്കുവാൻ വാനരരാജാവിനാൽ പറഞ്ഞയയ്ക്കപ്പെട്ട വാനരന്മാർ, ദുഃഖിതനായ രാമന്റെ മനോരഥങ്ങളെന്നപോലെ ഇവിടെയും അവിടെയും സഞ്ചരിച്ചു.

60. സമ്പാതിയെ കണ്ടു സീതയുടെ വിവരമറിഞ്ഞപ്പോൾ ഹനുമാൻ, നിർമ്മമനായ യോഗി സംസാരത്തെ എന്നപോലെ സമുദ്രത്തെ തരണം ചെയ്തു.

61. അന്വേഷിച്ചു നടക്കുന്ന അദ്ദേഹം ലങ്കയിൽ രാക്ഷസിമാരാൽ ചുററപ്പെട്ടിരിയ്ക്കുന്ന സീതയെ, വിഷവള്ളികളാൽ ചുററപ്പെട്ട മഹൌഷധിയെ എന്നപോലെ കണ്ടു.

62. വാനരൻ ഭർത്താവിന്റെ അടയാളമായ മോതിരം അവൾക്കു കൊടുത്തു. അപ്പോൾ അവളുടെ തണുത്ത ആനന്ദാശ്രുബിന്ദുക്കൾ ആ മോതിരത്തെ എതിരേററതുപോലെ തോന്നി.

63. അദ്ദേഹം പ്രിയന്റെ സന്ദേശങ്ങളെക്കൊണ്ടു സീതയെ ആശ്വസിപ്പിച്ചിട്ടു് അക്ഷകുമാരനെ കൊന്നതിനാൽ ഉദ്ധതനായി കുറച്ചുനേരം ശത്രുവിന്റെ ബന്ധനം സഹിച്ചു ലങ്കാപുരി ദഹിപ്പിച്ചു.

64. കൃതാർത്ഥനായ ഹനുമാൻ പകരം അടയാളമായി കൊടുത്തയച്ച ചൂഡാരത്നത്തെ, രൂപമെടുത്തു തന്നത്താൻ വന്നെത്തിയ സീതയുടെ ഹൃദയത്തെ എന്നപോലെ രാമന്നു കാണിച്ചുകൊടുത്തു.

65. രാമൻ മാറോടണച്ച ആ രത്നത്തിന്റെ സ്പർശനത്താൽ കണ്ണടച്ചു് സ്തനങ്ങളുണയ്ക്കാതെ പ്രിയതമ പുണർന്നാലത്തെ സുഖമനുഭവിച്ചു.

66. രാമൻ പ്രിയതമയുടെ വിവരം അറിഞ്ഞപ്പോൾ അവളുടെ അടുക്കലേക്കെത്തുവാനുള്ള ഔത്സുക്യത്താൽ ലങ്കയെച്ചുററിയുള്ള മഹാസമുദ്രത്തെ, കിടങ്ങിനെപ്പോലെ ചെറുതാണെന്നു വിചാരിച്ചു.

67 സ പ്രതസ്ഥേഽരിനാശായ ഹരിസൈന്യൈരനുദ്രുതഃ
ന കേവലം ഭുവഃ പൃഷ്ഠേ വ്യോമ്നി സംബാധവർത്മഭിഃ.

68 നിവിഷ്ടമുദധേഃ കൂലേ തം പ്രപേദേ വിഭീഷണഃ
സ്നേഹാദ്രാക്ഷസലക്ഷ്മ്യേവ ബുദ്ധിമാവിശ്യ ചോദിതഃ.

69 തസ്മൈ നിശാചരൈശ്വര്യ്യം പ്രതിശുശ്രാവ രാഘവഃ
കാലേ ഖലു സമാരബ്ധാഃ ഫലം ബധ്നന്തി നീതയഃ.

70 സ സേതും ബന്ധയാമാസ പ്ലവഗൈർലവണാംഭസി
രസാതലാദിവോന്മഗ്നം ശേഷം സ്വപ്നായ ശാർങ്ഗിണഃ.

71 തേനോത്തീര്യ്യ പഥാ ലങ്കാം രോധയാമാസ പിംഗളൈഃ
ദ്വിതീയം ഹേമപ്രാകാരം കുർവ്വദ്ഭിരിവ വാനരൈഃ.

72 രണഃ പ്രവവൃതേ തത്ര ഭീമഃ പ്ലവഗരക്ഷസാം
ദിഗ്വിജൃംഭിതകാകുൽസ്ഥപൌലസ്ത്യജയഘോഷണഃ.

73 പാദപാവിദ്ധപരിഘഃ ശിലാനിഷ്പിഷ്ടമുൽഗരഃ
അതിശസ്ത്രനഖന്യാസഃ ശൈലരുഗ്ണമതംഗജഃ.

74 അഥ രാമശിരശ്ഛേദദർശനോദ്ഭ്രാന്തചേതനാം
സീതാം മായേതി ശംസന്തീ ത്രിജടാ സമജീവയൽ.

75 'കാമം ജീവതി മേ നാഥ' ഇതി സാ വിജഹൌ ശുചം
പ്രാങ്മത്വാ സത്യമസ്യാന്തം ജീവിതാസ്മീതി ലജ്ജിതാ.

76 ഗരുഡാപാതവിശ്ലിഷ്ടമേഘനാദാസ്ത്രബന്ധനഃ
ദാശരഥ്യോഃ ക്ഷണക്ലേശഃ സ്വപ്നവൃത്ത ഇവാഭവൽ.

77 തതോ ബിഭേദ പൌലസ്ത്യഃ ശക്ത്യാ വക്ഷസി ലക്ഷ്മണം
രാമസ്ത്വനാഹതോഽപ്യാസീദ്വിദീർണ്ണഹൃദയഃ ശുചാ.

78 സ മാരുതിസമാനീതമഹൌഷധിഗതവ്യഥഃ
ലങ്കാസ്ത്രീണാം പുനശ്ചക്രേ വിലാപാചാര്യ്യകം ശരൈഃ.

79 സ നാദം മേഘനാദസ്യ ധനുശ്ചേന്ദ്രായുധപ്രഭം
മേഘസ്യേവ ശരൽകാലോ ന കിഞ്ചിൽ പര്യ്യശേഷയൽ.

80 കുംഭകർണ്ണഃ കപീന്ദ്രേണ തുല്യാവസ്ഥഃ സ്വസുഃ കൃതഃ
രുരോധ രാമം ശൃംഗീവ ടങ്കച്ഛിന്നമനഃശിലഃ.

81 അകാലേ ബോധിതോ ഭ്രാത്രാ പ്രിയസ്വപ്നോ വൃഥാ ഭവാൻ
രാമേഷുഭിരിതീവാസൌ ദീർഘനിദ്രാം പ്രവേശിതഃ.

67. അദ്ദേഹം ഭൂമിയുടെമീതെ മാത്രമല്ല ആകാശത്തും വഴിയുണ്ടാക്കിയവാനരസൈന്യത്താൽ പിൻതുടരപ്പെട്ടുകൊണ്ടു ശത്രുസംഹാരത്തിനായി പുറപ്പെട്ടു.

68. കടൽത്തീരത്തെത്തി കൂടാരമടിച്ച അദ്ദേഹത്തെ വിഭീഷണൻ, രാക്ഷസലക്ഷ്മി സ്നേഹംമൂലം ബുദ്ധിയിൽ പ്രവേശിച്ച പ്രേരണ നൽകിയിട്ടെന്നപോലെ ചെന്നാശ്രയിച്ചു.

69. രാമൻ അദ്ദേഹത്തിനു രാക്ഷസാധിപത്യം വാഗ്ദാനംചെയ്തു. തക്ക സമയത്തു ആരംഭിച്ച നീതികൾ ഫലം കൈവരുത്തുന്നതാണല്ലോ

70. അദ്ദേഹം വാനരന്മാരെക്കൊണ്ടു സമുദ്രത്തിൽ, നാരായണന്റെ നിദ്രയ്ക്കായി പാതാളത്തിൽനിന്നുയർന്നുവന്ന ആദിശേഷനോ എന്നു തോന്നും വിധത്തിലുള്ള സേതു ബന്ധിപ്പിച്ചു.

71. ആ വഴിയ്ക്കു സമുദ്രം തരണംചെയ്തു ചെമ്പിച്ച വാനരന്മാരെക്കൊണ്ടു മറെറാരു പൊന്മതിൽ നിർമ്മിയ്ക്കുംപോലെ ലങ്ക വളഞ്ഞു.

72. അവിടെ വാനരന്മാരും രാക്ഷസന്മാരും തമ്മിൽ, കാകൽസ്ഥന്റെയും പൌലസ്ത്യന്റെയും ജയഘോഷങ്ങൾ ദിഗന്തങ്ങളിൽ മുഴക്കിക്കൊണ്ടു ഭീകരമായ യുദ്ധം നടന്നു.

73. വൃക്ഷങ്ങളെക്കൊണ്ടു പരിഘങ്ങളെ മുറിച്ചും പാറകളെക്കൊണ്ടു മുൽഗ്ഗരങ്ങളെ പൊടിയാക്കിയും ആയുധങ്ങളെ കവിഞ്ഞ നഖങ്ങളാഴ്ത്തിയും കുന്നുകളെക്കൊണ്ടു് ആനകളെ ഞെരിച്ചും ഉള്ളതായിരുന്നു ആ യുദ്ധം.

74 അനന്തരം ത്രിജട എന്ന രാക്ഷസി, രാമന്റെ ഛേദിച്ച ശിരസ്സ് കണ്ടു് പരിഭ്രമിച്ച സീതയെ, അതു മായയാണെന്നറിയിച്ചു സമാധാനിപ്പിച്ചു.

75. 'ആവൂ! എന്റെ ജീവിതേശ്വരൻ ജീവിച്ചിരിപ്പുണ്ടല്ലോ' എന്നു നിനച്ചു അവൾ സങ്കടം വെടിഞ്ഞു. മുമ്പു ഇദ്ദേഹം മരിച്ചതു സത്യമാണെന്നു വിചാരിച്ചിട്ടു് ഞാൻ ജീവിച്ചിരുന്നുവല്ലൊ എന്നോർത്തു ലജ്ജിച്ചു.

76. ഗരുഡൻ വന്നെത്തിയതോടെ മേഘനാദകൃതമായ നാഗാസ്ത്രബന്ധനം അഴിഞ്ഞുപോയതുകൊണ്ടു് രാമലക്ഷ്മണന്മാർക്കുണ്ടായ തെല്ലിടനേരത്തെ ക്ലേശം സ്വപ്നസംഭവംപോലായി.

77. അതിനുശേഷം രാവണൻ വേൽകൊണ്ടു ലക്ഷ്മണന്റെ മാറിൽ മുറിവേല്പിച്ചു. രാമനാകട്ടെ ആയുധമേററില്ലെങ്കിലും വ്യസനത്താൽ ഹൃദയം പിളർന്നവനായി.

78. ഹനുമാൻ പോയിക്കൊണ്ടുവന്ന മഹൌഷധിയാൽ വേദനമാറിയ ലക്ഷ്മണൻ പിന്നെ ശരങ്ങളെക്കൊണ്ടു ലങ്കയിലെ സ്ത്രീകളുടെ വിലാപത്തിന്നു ആചാര്യനായി.

79. ശരൽക്കാലം മേഘത്തിന്റെ എന്നപോലെ അദ്ദേഹം മേഘനാദന്റെ ഗർജ്ജനത്തേയും മഴവില്ലൊത്ത വില്ലിനേയും ഒട്ടും ശേഷിപ്പിച്ചില്ല.

80. സുഗ്രീവനാൽ സഹോദരിയ്ക്കൊത്ത അവസ്ഥയിലാക്കപ്പെട്ട (കാതും മൂക്കും അരിയപ്പെട്ട) കുംഭകർണ്ണൻ, കന്മഴുകൊണ്ടു മനയോല കൊത്തിയെടുത്ത ഒരു മലപോലെ രാമനോടെതിരിട്ടു.

81. നിദ്രാപ്രിയനായ അങ്ങയെ സഹോദരൻ അകാലത്തു വെറുതെ ഉണർത്തിയല്ലോ എന്നു കരുതിയിട്ടാവാം, രാമബാണങ്ങൾ അയാളെ ദീർഘനിദ്രയിൽ പ്രവേശിപ്പിച്ചു.

82 ഇതരാണ്യപി രക്ഷാംസി പേതുഃവാനരകോടിഷു.
രജാംസി സമരോത്ഥാനി തച്ഛോണിതനദീഷ്വിവ.

83 നിര്യയാവഥ പൌലസ്ത്യഃ പുനര്യുദ്ധായ മന്ദിരാൽ
അരാവണമരാമം വാ ജഗദദ്യേതി നിശ്ചിതഃ.

84 രാമം പദാതിമാലോക്യ ലങ്കേശം ച വരൂഥിനം
ഹരിയുഗ്യം രഥം തസ്മൈ പ്രജിഘായ പുരന്ദരഃ

85 തമാധൂതധ്വജപടം വ്യോമഗംഗോർമ്മിവായുഭിഃ
ദേവസൂതഭുജാലംബീ ജൈത്രമധ്യാസ്ത രാഘവഃ.

86 മാതലിസ്തസ്യ മാഹേന്ദ്രമാമുമോച തനുച്ഛദം
യത്രോൽപലദളക്ലൈബ്യമസ്ത്രാണ്യാപുഃ സുരദ്വിഷാം.

87 അന്യോന്യദർശനപ്രാപ്തവിക്രമാവസരം ചിരാൽ
രാമരാവണയോർയുദ്ധം ചരിതാർത്ഥമിവാഭവൽ.

88 ഭുജമൂർദ്ധോരുബാഹുല്യാദേകോഽപി ധനദാനുജഃ
ദദൃശേ ഹ്യയഥാപൂർവ്വോ മാതൃവംശ ഇവ സ്ഥിതഃ.

89 ജേതാരം ലോകപാലാനാം സ്വമുഖൈരർച്ചിതേശ്വരം
രാമസ്തുലിതകൈലാസമരാതിം ബഹ്വമന്യത.

90 തസ്യ സ്ഫുരതി പൌലസ്ത്യഃ സീതാസംഗമശംസിനി
നിചഖാനാധികക്രോധഃ ശരം സവ്യേതരേ ഭുജേ.

91 രാവണസ്യാപി രാമാസ്തോ ഭിത്വാ ഹൃദയമാശുഗഃ
വിവേശ ഭുവമാഖ്യാതുമുരഗേഭ്യ ഇവ പ്രിയം.

92 വചസേവ തയോർവ്വാക്യമസ്ത്രമസ്ത്രേണ നിഘ്നതോഃ
അന്യോന്യജയസംരംഭോ വവൃധേ വാദിനോരിവ.

93 വിക്രമവ്യതിഹാരേണ സാമാന്യാഭൂദ്ദ്വയോരപി
ജയശ്രീരന്തരാ വേദിർമ്മത്തവാരണയോരിവ.

94 കൃതപ്രതികൃതപ്രീതൈസ്തയോർമ്മുക്താം സുരാസുരൈഃ
പരസ്പരശരവ്രാതാഃ പുഷ്പവൃഷ്ടിം ന സേഹിരേ.

95 അയശ്ശങ്കുചിതാം രക്ഷഃ ശതഘ്നീമഥ ശത്രവേ
ഹൃതാം വൈവസ്വതസ്യേവ കൂടശാല്മലിമക്ഷിപൽ.

96 രാഘവോ രഥമപ്രാപ്താം താമാശാം ച സുരദ്വിഷാം
അർദ്ധചന്ദ്രമുഖൈർബാണൈശ്ചിച്ഛേദ കദളീസുഖം.

82. മററു രാക്ഷസന്മാരും, യുദ്ധത്തിൽ പൊങ്ങിയ പൊടികൾ അതിലെ ചോരപ്പുഴയിലെന്നപോലെ വാനരസമൂഹത്തിൽ വന്നുവീണു.

83. പിന്നീട് രാവണൻ, ഇന്നു ലോകത്തിൽ രാവണനില്ലാതാവും; അല്ലെങ്കിൽ രാമനില്ലാതാവും, എന്നുറച്ചിട്ടു രാജധാനായിൽനിന്നു വീണ്ടും യുദ്ധത്തിനിറങ്ങി.

84. രാമനെ കാലാളായും രാവണനെ തേരാളിയായും കണ്ടപ്പോൾ ഇന്ദ്രൻ അദ്ദേഹത്തിനു മഞ്ഞക്കുതിരകളെ പൂട്ടിയ സ്വന്തം രഥം അയച്ചു കൊടുത്തു.

85. വിണ്ണാററിൻതിരക്കാററിനാൽ കൊടിക്കൂറ ഇളക്കപ്പെട്ടതും ജയശീലവുമായ അതിൽ രാഘവൻ ദേവസൂതൻെറ (മാതലിയുടെ) കൈപിടിച്ചു കയറിയിരുന്നു.

86. മാതലി അദ്ദേഹത്തിന്നു ഇന്ദ്രൻെറ മാർച്ചട്ട അണിയിച്ചുകൊടുത്തു; അസുരന്മാരുടെ ആയുധങ്ങൾ അതിൽ തട്ടിയാൽ ഉൽപലദളങ്ങൾപോലെ ദുർബ്ബലങ്ങളായിപ്പോയിരുന്നു.

87. രാമരാവണന്മാർ തമ്മിലുള്ള വൈരം വളരെക്കാലത്തെ കാത്തിരിപ്പിനുശേഷം അന്യോന്യം കണ്ടെത്തി യുദ്ധംചെയ്യുവാൻ അവസരം ലഭിച്ചതിനാൽ കൃതാർത്ഥതപൂണ്ടതുപോലായി.

88. ഒററയ്ക്കാണെങ്കിലും വൈശ്രവണാനുജൻ, വളരെയധികം കൈകളും തലകളും ഉള്ളതുനിമിത്തം മാതൃവംശത്തിൽ നില്ക്കുന്നവനെപ്പോലെ കാണപ്പെട്ടു.

89. ലോകപാലകന്മാരെ ജയിച്ചവനും തൻെറ ശിരസ്സുകളെക്കൊണ്ടു പരമേശ്വരനെ പൂജിച്ചവനും കൈലാസപർവ്വതമെടുത്തു അമ്മാനമാടിയവനുമായ ആ ശത്രുവിനെ രാമൻ ബഹുമാനിച്ചു.

90. സീതാസംഗമത്തെ സൂചിപ്പിച്ചു തുടിയ്ക്കുന്ന അദ്ദേഹത്തിൻെറ വലത്തെ കയ്യിന്മേൽ ഏററവും ക്രുദ്ധനായ രാവണൻ ഒരു ശരം എയ്യുതറച്ചു.

91. രാമൻ വിട്ട ബാണം രാവണൻെറയും മാറു തുളച്ചു നാഗങ്ങളോടു പ്രിയവാർത്ത പറയുവാനെന്നപോലെ ഭൂമിക്കുള്ളിൽ പ്രവേശിച്ചു.

92. വാക്കുകൊണ്ടു വാക്കിനെ എന്നപോലെ അസ്ത്രംകൊണ്ടു അസ്ത്രത്തെ ഖണ്ഡിക്കുന്ന അവർക്കു വാദിപ്രതിവാദികൾക്കു എന്നപോലെ തമ്മിൽത്തമ്മിൽ ജയിപ്പാനുള്ള വാശി മൂത്തുവന്നു.

93. പരാക്രമം മാറിമാറി കണ്ടതുകൊണ്ട് ഇരുവക്ക്മിടയിൽ മദിച്ച ആനകൾക്കിടയിൽ കളമെന്നപോലെ വിജയം സമമായിനിന്നു.

94. അവരുടെ പ്രയോഗവും പ്രതിപ്രയോഗവും കണ്ടു പ്രീതരായ ദേവന്മാരും അസുരന്മാരും വർഷിച്ച പുഷ്പവൃഷ്ടിയെ അന്യോന്യം അയച്ച അമ്പിൻനിരകൾ സഹിച്ചില്ല.

95. അപ്പോൾ രാക്ഷസൻ യമൻെറ കയ്യിൽനിന്നു തട്ടിയെടുത്ത കൂടശാല്മലിയെപ്പോലുള്ള, ഇരിമ്പാണികൾ നിറഞ്ഞ ശതഘ്നിയെന്ന ആയുധം ശത്രുവിൻെറ നേർക്കയച്ചു.

96. തേരിലെത്തുംമുമ്പുതന്നെ അതിനേയും അസുരന്മാരുടെ ആഗ്രഹത്തേയും രാഘവൻ, അർദ്ധചന്ദ്രനൊത്ത വായ്ത്തലയുള്ള ബാണങ്ങളെക്കൊണ്ടു വാഴപ്പിണ്ടി മുറിക്കുംപോലെ എളുപ്പത്തിൽ ഛേദിച്ചു.

97 അമോഘം സന്ദധേ ചാസ്മൈ ധനുഷ്യേകധനുർദ്ധരഃ
ബ്രാഹ്മമസ്ത്രം പ്രിയാശോകശല്യനിഷ്കർഷണൌഷധം.

98 തദ്വ്യോമ്നി ശതധാ ഭിന്നം ദദൃശേ ദീപ്തിമന്മുഖം
വപുർമ്മഹോരഗസ്യേവ കരാളഫണമണ്ഡലം.

99 തേന മന്ത്രപ്രയുക്തേന നിമേഷാർദ്ധാദപാതയൽ
സ രാവണശിരഃപംക്തിമജ്ഞാതവ്രണവേദനാം.

100 ബാലാർക്കപ്രതിമേവാപ്സു വീചിഭിന്നാ പതിഷ്യതഃ
രരാജ രക്ഷഃകായസ്യ കണ്ഠച്ഛേദപരമ്പരാ.

101 മരുതാം പശ്യതാം തസ്യ ശിരാംസി പതിതാന്യപി
മനോ നാതിവിശശ്വാസ പുനസ്സന്ധാനശങ്കിനാം.

102 അഥ മദഗുരുപക്ഷൈർല്ലോകപാലദ്വിപാനാ-
മനുഗതമളിവൃന്ദൈർഗ്ഗണ്ഡഭിത്തീർവിഹായ
ഉപനതമണിബന്ധേ മൂർദ്ധ്നി പൌലസ്ത്യശത്രോഃ
സുരഭി സുരവിമുക്തം പുഷ്പവർഷം പപാത.

103 യന്താ ഹരേഃ സപദി സംഹൃതകാർമുകജ്യ-
മാപൃച്ഛ്യ രാഘവമനുഷ്ഠിതദേവകാര്യം
നാമാങ്കരാവണശരാചിതകേതുയഷ്ടി-
മൂർദ്ധ്വം രഥം ഹരിസഹസ്രയുജം നിനായ.

104 രഘുപതിരപി ജാതവേദോവിശുദ്ധാം പ്രഗൃഹ്യ പ്രിയാം
പ്രിയസുഹൃദി വിഭീഷണേ സംഗമയ്യ ശ്രിയം വൈരിണഃ
രവിസുതസഹിതേന തേനാനുയാതഃ സസൌമിത്രിണാ
ഭുജവിജിതവിമാനരത്നാധിരൂഢഃ പ്രതസ്ഥേ പുരീം.

ഇതി ദ്വാദശഃ സർഗ്ഗഃ

## ത്രയോദശഃ സർഗ്ഗഃ

1 അഥാത്മനഃ ശബ്ദഗുണം ഗുണജ്ഞഃ
പദം വിമാനേന വിഗാഹമാനഃ
രത്നാകരം വീക്ഷ്യ മിഥഃ സ ജായാം
രാമാഭിധാനോ ഹരിരിത്യുവാച.

2 വൈദേഹി! പശ്യാമലയാദ്വിഭക്തം
മത്സേതുനാ ഫേനിലമംബുരാശിം
ഛായാപഥേനേവ ശരൽപ്രസന്ന-
മാകാശമാവിഷ്കൃതചാരുതാരം.

3 ഗുരോർയ്യിയക്ഷോഃ കപിലേന മേധ്യേ
രസാതലം സംക്രമിതേ തുരംഗേ
തദർത്ഥമുർവീമവദാരയത്ഭിഃ
പൂർവ്വൈഃ കിലായം പരിവർദ്ധിതോ നഃ

97. അദിതീയധനർദ്ധരനായ അദ്ദേഹം രാവണന്റെ നേക്ക്, വെറുതെയാകാത്തതും പ്രിയാദുഃഖമാകുന്ന ശല്യം പുറത്തെടുക്കാനുള്ള മരുന്നുമായ ബ്രഹ്മാസ്ത്രത്തെ വില്ലിൽ തൊടുത്തു.

98. അതു ആകാശത്തിൽ പത്തായിപ്പിരിഞ്ഞു ദീപ്തി പൂണ്ട മുഖങ്ങളുമായി, ഭയങ്കരങ്ങളായ പത്തികളോടുകൂടിയ ഒരു മഹാസർപ്പത്തിന്റെ ഉടലെന്നപോലെ കാണപ്പെട്ടു.

99. അദ്ദേഹം മന്ത്രപൂർവ്വം പ്രയോഗിച്ച ആ അമ്പുകൊണ്ട് അരനിമിഷത്തിനിടയിൽ രാവണന്റെ വരിയായി നിൽക്കുന്ന തലകളെ, മുറിയുമ്പോഴത്തെ വേദനയറിയാത്തവണ്ണം താഴെ വീഴ്ത്തി.

100. വീഴാൻപോകുന്ന രാക്ഷസശരീരത്തിലെ മുറിക്കഴുത്തുകൾ ജലത്തിൽ ഓളങ്ങൾ നിമിത്തം അനേകമായി കാണപ്പെടുന്ന ബാലാർക്കന്റെ പ്രതിബിംബങ്ങൾപോലെ ശോഭിച്ചു.

101. അയാളുടെ ശിരസ്സുകൾ പതിക്കുന്നതു കണ്ടിട്ടും വീണ്ടും അവ ഉടലിനോടു ചേർന്നാലോ എന്ന ശങ്കകൊണ്ടു ദേവന്മാരുടെ മനസ്സ് തികച്ചും വിശ്വസിച്ചില്ല.

102. ദേവന്മാർ ചൊരിഞ്ഞ സുരഭിലമായ പുഷ്പവൃഷ്ടി, ദിഗ്ഗജങ്ങളുടെ കപോലങ്ങളെ വെടിഞ്ഞു മദനീരൊട്ടി ചിറകു കനത്ത വരിവണ്ടുകളാൽ അനുഗമിക്കപ്പെട്ടുകൊണ്ടു (രാജ്യാഭിഷേകത്തിൽ) രത്നമണിവാനടുത്ത രാവണശത്രുവിന്റെ ശിരസ്സിൽ വീണു.

103. ഇന്ദ്രന്റെ സാരഥി, ദേവകാര്യം നിർവ്വഹിച്ചു വില്ഞാണഴിച്ചു നിൽക്കുന്ന രാഘവനോടു വിട വാങ്ങിയിട്ടു പേർകൊത്തിയ രാവണന്റെ അമ്പുകൾ ഇടതിങ്ങി തറഞ്ഞ കൊടിമരത്തോടും ആയിരം കുതിരകളോടും കൂടിയ ഇന്ദ്രന്റെ തേരിനെ ഉടനെ മുകളിലേയ്ക്കുകൊണ്ടുപോയി.

104. രഘുപതിയാകട്ടെ, അഗ്നിയിൽ പ്രവേശിച്ചു ശുദ്ധയായ പ്രിയപത്നിയെ സ്വീകരിച്ച്, ഇഷ്ടസുഹൃത്തായ വിഭീഷണനിൽ ശത്രുലക്ഷ്മിയെ അർപ്പിച്ച് സുഗ്രീവനോടും ലക്ഷ്മണനോടുംകൂടിയ വിഭീഷണനാൽ പിൻതുടരപ്പെട്ടുകൊണ്ട്, ഭുജബലംകൊണ്ടു നേടിയെടുത്ത പുഷ്പകവിമാനത്തിലേറി സ്വപുരിയിലേക്കു പുറപ്പെട്ടു.

പന്ത്രണ്ടാം സർഗ്ഗം കഴിഞ്ഞു

## പതിമൂന്നാം സർഗ്ഗം

1. അതിനുശേഷം, ഗുണമറിയുന്ന രാമനെന്നുപേരായ ആ മഹാവിഷ്ണു ശബ്ദമാകുന്ന ഗുണത്തോടുകൂടിയ തന്റെ സ്ഥാനത്തിലൂടെ (ആകാശത്തിലൂടെ) വിമാനത്തിൽ പോകുമ്പോൾ സമുദ്രത്തെ നോക്കിക്കൊണ്ടു ഏകാന്തത്തിൽ പത്നിയോടു ഇപ്രകാരം പറഞ്ഞു.

2. അല്ലയോ വൈദേഹി! മലയപർവ്വതംവരെയുള്ള എന്റെ സേതുവിനാൽ വേർതിരിക്കപ്പെട്ട നുരയുള്ള സമുദ്രത്തെ, ഛായാപഥത്താൽ പകുക്കപ്പെട്ടതും ശരൽക്കാലത്താൽ തെളിഞ്ഞതും മനോഹരങ്ങളായ നക്ഷത്രങ്ങളെ പ്രകാശിപ്പിക്കുന്നതുമായ ആകാശത്തെയെന്നപോലെ കണ്ടാലും.

3. അശ്വമേധയാഗത്തിനൊരുങ്ങിയ അച്ഛന്റെ യാഗകുതിരയെ കപിലൻ പാതാളത്തിലേയ്ക്കു കടത്തിയപ്പോൾ അതിനുവേണ്ടി ഭൂമി കുഴിച്ചുചെന്ന നമ്മുടെ പൂർവ്വികന്മാരാൽ വളർത്തപ്പെട്ടതാണിത്.

4 ഗർഭം ദധത്യക്മരീചയോ$f$സ്മാ–
ദ്വിവൃദ്ധിമത്രാശ്നുവതേ വസൂനി
അബിന്ധനം വഹ്നിമസൌ ബിഭർത്തി
പ്രഹ്ലാദനം ജ്യോതിരജന്യനേന.
5 താം താമവസ്ഥാം പ്രതിപദ്യമാനം
സ്ഥിതം ദശ വ്യാപ്യ ദിശോ മഹിമ്നാ
വിഷ്ണോരിവാസ്യാനവധാരണീയ–
മീദൃക്തയാ രൂപമിയത്തയാ വാ.
6 നാഭിപ്രരൂഢാംബുരുഹാസനേന
സംസ്തൂയമാനഃ പ്രഥമേന ധാത്രാ
അമും യുഗാന്തോചിതയോഗനിദ്രഃ
സംഹൃത്യ ലോകാൻ പുരുഷോ$f$ധിശേതേ.
7 പക്ഷച്ഛിദാ ഗോത്രഭിദാത്തഗന്ധാഃ
ശരണ്യമേനം ശതശോ മഹീധ്രാഃ
നൃപാ ഇവോപപ്ലവിനഃ പരേഭ്യോ
ധർമ്മോത്തരം മധ്യമമാശ്രയന്തേ.
8 രസാതലാദാദിഭവേന പുംസാ
ഭുവഃ പ്രവൃത്തോദ്വഹനക്രിയായാഃ
അസ്യാച്ഛമംഭഃ പ്രളയപ്രവൃദ്ധം
മുഹൂർത്തവക്ത്രാവരണം ബഭൂവ.
9 മുഖാർപ്പണേഷു പ്രകൃതിപ്രഗത്ഭാഃ
സ്വയം തരംഗാധരദാനദക്ഷഃ
അനന്യസാമാന്യകളത്രവൃത്തിഃ
പിബത്യസൌ പായയതേ ച സിന്ധൂഃ.
10 സസത്വമാദായ നദീമുഖാംഭഃ
സമ്മീലയന്തോ വിവൃതാനനത്വാൽ
അമീ ശിരോഭിസ്തിമയഃ സരന്ധ്രൈ–
രൂർദ്ധ്വം വിതന്വന്തി ജലപ്രവാഹാൻ.
11 മാതംഗനക്രൈഃ സഹസോൽപതത്ഭിർ–
ഭിന്നാൻ ദ്വിധാ പശ്യ സമുദ്രഫേനാൻ
കപോലസംസർപ്പിതയാ യ ഏഷാം
വ്രജന്തി കർണ്ണക്ഷണചാമരത്വം.
12 വേലാനിലായ പ്രസൃതാ ഭുജംഗാ
മഹോർമ്മിവിസ്ഫൂർജ്ജഥുനിർവ്വിശേഷാഃ
സൂര്യാംശുസമ്പർക്കസമിദ്ധരാഗൈർ–
വ്യജ്യന്ത ഏതേ മണിഭിഃ ഫണസ്ഥൈഃ.
13 തവാധരസ്പർദ്ധിഷു വിദ്രുമേഷു
പര്യസ്തമേതൽ സഹസോർമ്മിവേഗാൽ
ഊർദ്ധ്വാങ്കുരപ്രോതമുഖം കഥഞ്ചിൽ
ക്ലേശാദപക്രാമതി ശംഖയൂഥം.

4. ഇതിൽനിന്നു സൂര്യരശ്മികൾ ഗർഭം ധരിയ്ക്കുന്നു; ഇതിൽക്കിടന്നു രത്നങ്ങൾ പാകമാകുന്നു; ഇതു വെള്ളം വിറകായ അഗ്നിയെ വെച്ചുപുലർത്തുന്നു.; ആഹ്ളാദജനകമായ തേജസ്സ് (ചന്ദ്രൻ) ജനിച്ചതു് ഇതിൽ നിന്നാണ്.

5. അതാതു് അവസ്ഥയെ പ്രാപിയ്ക്കുന്നതും മഹിമകൊണ്ടു പത്തുദിക്കിലും പരന്നുകിടക്കുന്നതുമായ വിഷ്ണുവിൻേറതുപോലുള്ള ഇതിൻെറ രൂപം ഇന്നമാതിരിയാണെന്നോ ഇത്രയാണെന്നോ നിശ്ചയിപ്പാൻ സാധിക്കുന്നതല്ല.

6. നാഭിയിൽ മുളച്ചുവന്ന താമരപ്പൂവിൽ ഇരിയ്ക്കുന്ന ആദ്യത്തെ ധാതാവിനാൽ (ബ്രഹ്മാവിനാൽ) സ്തുതിക്കപ്പെടുന്ന പുരുഷൻ (വിഷ്ണു) ലോകങ്ങളെ (തൻെറ ശരീരത്തിൽ) ഉള്ളടക്കി ലോകാവസാനത്തിൽ പതിവുള്ള യോഗനിദ്ര പൂണ്ടു് ഇതിലത്രേ കിടക്കുന്നതു്.

7. ചിറകരിയുന്ന ദേവേന്ദ്രനാൽ ഉപദ്രവിയ്ക്കപ്പെട്ട നൂറുനൂറു പർവതങ്ങൾ, ആശ്രയം നൽകുന്ന ഇതിനെ, ശത്രുക്കളിൽനിന്നു് ആപത്തു നേരിട്ട രാജാക്കന്മാർ ധർമ്മനിഷ്ഠകൊണ്ടു ഉത്തമനും മദ്ധ്യസ്ഥത പാലിക്കുന്നവനുമായ രാജാവിനെ എന്നപോലെ വന്നാശ്രയിക്കുന്നു.

8. ആദിപുരുഷനാൽ (വരാഹരൂപത്തിൽ) പാതാളത്തിൽനിന്നു ഉദ്ധരിയ്ക്കപ്പെട്ട ഭൂമിയ്ക്കു പ്രളയത്തിൽ പെരുകിയ ഇതിലെ തെളിഞ്ഞവെള്ളം ക്ഷണനേരത്തേക്കു മൂടുപടമായിത്തീർന്നു.

9. അനന്യസാധാരണമായ വിധത്തിൽ ഭാര്യമാരോടു ദാക്ഷിണ്യവാനും സ്വയം തിരകളാകുന്ന അധരങ്ങൾ നല്കുന്നതിൽ സാമർത്ഥ്യമുള്ളവനുമായ ഇവൻ ചുംബനം ചെയ്യുന്നതിൽ സ്വാഭാവികമായി പ്രഗത്ഭകളായ നദികളെ നുകരുകയും നുകരിയ്ക്കുകയും ചെയ്യുന്നു.

10. ഇതാ തിമിംഗലങ്ങൾ വായ തുറന്നുവെച്ചു പ്രാണികളുൾപ്പെട്ട അഴിമുഖത്തിലെ ജലം കുടിച്ചതിനുശേഷം വായ് മൂടിയിട്ടു ദ്വാരമുള്ള ശിരസ്സുകളിലൂടെ മേല്പോട്ടു ജലപ്രവാഹങ്ങളെ ഉളവാക്കുന്നു.

11. പെട്ടെന്നു ഉയർന്നുവരുന്ന കടലാനകളാൽ രണ്ടായി വിഭാഗിക്കപ്പെട്ട സമുദ്രത്തിലെ നുരക്കട്ടകളെ നോക്കൂ; അവ ഇവയുടെ കവിൾത്തടങ്ങളിൽ പററിപ്പിടിച്ചു കുറച്ചു നേരത്തേയ്ക്കു കർണ്ണചാമരങ്ങളായിത്തീരുന്നു.

12. കരയിൽനിന്നു വീശുന്ന കാററു കൊള്ളുവാൻവേണ്ടി അരിച്ചുവന്നു്, വലിയ തിരമാലകളിൽ നിന്നു ഭേദമില്ലാതെ നീണ്ടുകിടക്കുന്ന ഈ സർപ്പങ്ങൾ സൂര്യപ്രകാശം തട്ടി മിന്നിത്തിളങ്ങുന്ന ഫണങ്ങളിലെ രത്നങ്ങളെക്കൊണ്ടു തിരിച്ചറിയപ്പെടുന്നു.

13. നിൻെറ ചുണ്ടിനോടൊത്ത പവിഴങ്ങളിൽ ഓളത്തിൻെറ വേഗത്താൽ പെട്ടെന്നു വന്നടിഞ്ഞു, എഴുന്നു നിൽക്കുന്ന മുനകളിൽ മുഖം ഉടക്കിപ്പോയ ഈ ശംഖനിര വളരെ പ്രയാസപ്പെട്ടു വിട്ടുപോകുന്നു.

14 പ്രവൃത്തമാത്രേണ പയാംസി പാതു-
മാവർത്തവേഗാൽ ഭ്രമതാ ഘനേന
ആഭാതി ഭൂയിഷ്ഠമയം സമുദ്രഃ
പ്രമഥ്യമാനോ ഗിരിണേവ ഭൂയഃ.

15 ദൂരാദയശ്ചക്രനിഭസ്യ തന്വീ
തമാലതാളീവനരാജിനീലാ
ആഭാതി വേലാ ലവണാംബുരാശേർ-
ധാരാനിബദ്ധേവ കളങ്കരേഖാ.

16 വേലാനിലഃ കേതകരേണുഭിസ്തേ
സംഭാവയന്നാനനമായതാക്ഷി!
മാമക്ഷമം മണ്ഡനകാലഹാനേർ-
വേത്തീവ ബിംബാധരബദ്ധതൃഷ്ണം.

17 ഏതേ വയം സൈകതഭിന്നശുക്തി
പര്യസ്തമുക്താപടലം പയോധേഃ
പ്രാപ്താ മുഹൂർത്തേന വിമാനവേഗാൽ
കൂലം ഫലാവർജ്ജിതപൂഗമാലം.

18 കുരുഷ്വ താവൽ കരഭോരു! പശ്ചാ-
ന്മാർഗ്ഗേ മൃഗപ്രേക്ഷിണി! ദൃഷ്ടിപാതം;
ഏഷാ വിദൂരീഭവതഃ സമുദ്രാൽ
സകാനനാ നിഷ്പതതീവ ഭൂമിഃ

19 ക്വചിൽ പഥാ സഞ്ചരതേ ഘനാനാം
ക്വചിൽ സുരാണാം, പതതാം ക്വചിച്ച
യഥാവിധോ മേ മനസോഽഭിലാഷഃ
പ്രവർത്തതേ പശ്യ തഥാ വിമാനം.

20 അസൌ മഹേന്ദ്രദ്വിപദാനഗന്ധി-
സ്ത്രിമാർഗ്ഗഗാവീചിവിമർദ്ദശീതഃ
ആകാശവായുർദ്ദിനയൗവനോത്ഥാ-
നാചാമതി സ്വേദലവാൻ മുഖേ തേ.

21 കരേണ വാതായനലംബിതേന
സ്പൃഷ്ടസ്ത്വയാ ചണ്ഡി! കുതൂഹലിന്യാ
ആമുഞ്ചതീവാഭരണം ദ്വിതീയ-
മുദ്ഭിന്നവിദ്യുദ്വലയോ ഘനസ്തേ.

22 അമീ ജനസ്ഥാനമപോഢവിഘ്നം
മത്വാ സമാരബ്ധനവോടജാനി
അധ്യാസതേ ചീരഭൃതോ യഥാസ്വം
ചിരോജ്ഝിതാന്യാശ്രമമണ്ഡലാനി.

23 സൈഷാ സ്ഥലീ, യത്ര വിചിന്വതാ ത്വാം
ഭ്രഷ്ടം മയാ നൂപുരമേകമുർവ്യാം
അദൃശ്യത ത്വച്ചരണാരവിന്ദ-
വിശ്ലേഷദുഃഖാദിവ ബദ്ധമൗനം.

14. വെള്ളം കുടിപ്പാൻ തുടങ്ങിയപ്പോഴേക്കും ഒരു ചുഴിയിൽപ്പെട്ടു വട്ടം തിരിഞ്ഞുതുടങ്ങിയ മേഘത്താൽ ഈ സമുദ്രം, വീണ്ടും മന്ദരപർവ്വതംകൊണ്ടു മഥനം ചെയ്യപ്പെടുന്നതുപോലെ ശോഭിക്കുന്നു.

15. അകലെ ഇരിമ്പുചക്രം പോലിരിയ്ക്കുന്ന ലവണസമുദ്രത്തിന്റെ, താലതമാലവൃക്ഷനിരയാൽ കറുത്തു നേർത്തു കാണുന്ന കര, വക്കത്തു നീളെ പററി പിടിച്ച തുരുമ്പുപോലെ കാണപ്പെടുന്നു.

16. ആയതാക്ഷി! കൈതപ്പൂമ്പൊടി കൊണ്ടുവന്നു നിന്റെ മുഖത്തു പൂശിത്തരുന്ന ഈ കടൽക്കാററ്, ബിംബാധാരത്തിന്മേൽ ആഗ്രഹം വർദ്ധിച്ചിരിക്കുന്ന ഞാൻ, മുഖം അലങ്കരിക്കാൻ താമസം വരുന്നതിനെ പൊറുക്കുന്നില്ലെന്നു മനസ്സിലാക്കിയതുപോലെ തോന്നുന്നു.

17. ഇതാ നമ്മൾ, മണൽത്തിട്ടിൽപ്പെട്ടു പൊട്ടിയ ചിപ്പികളിൽനിന്നു വീണുകിടക്കുന്ന മുത്തിൻനിരയോടും കായ്കളെക്കൊണ്ടു ചാഞ്ഞ കവുങ്ങിൻതോപ്പുകളോടുംകൂടിയ സമുദ്രതീരത്തിൽ വിമാനത്തിന്റെ വേഗത്താൽ കുറച്ചുനേരംകൊണ്ടു എത്തിച്ചേർന്നിരിക്കുന്നു.

18. അല്ലയോ മാൻകണ്ണാളായ സുന്ദരി! പിന്നിലേക്കു ഒന്നു തിരിഞ്ഞു നോക്കു. അകന്നു പോകുന്ന സമുദ്രത്തിൽനിന്നു ഇതാ കാടുകളോടുകൂടിയ ഭൂമി പൊങ്ങി വരുന്നതുപോലെ തോന്നുന്നു.

19. നോക്കു, ചില പ്രദേശങ്ങളിൽ മേഘമാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്നു. ചില പ്രദേശങ്ങളിൽ ദേവമാർഗ്ഗത്തിലൂടെ, ചിലപ്രദേശങ്ങളിൽ പക്ഷിമാർഗ്ഗത്തിലൂടെയും. എന്റെ ആഗ്രഹം എങ്ങനെയോ അങ്ങനെ വിമാനം പ്രവർത്തിയ്ക്കുന്നു.

20. ഇതാ ഐരാവതത്തിന്റെ മദജലഗന്ധം പൂണ്ടതും ഗംഗാനദിയിലെ ഓളങ്ങളിൽത്തട്ടി തണുത്തതുമായ ആകാശവായു നിന്റെ മുഖത്തു ഉച്ചനേരത്തുളവായ വിയർപ്പുപൊടികളെ ആചമിക്കുന്നു. (വലിച്ചുകുടിക്കുന്നു).

21. അല്ലയോ കോപശീലേ! കുതുഹലത്തോടുകൂടി നീ ജനാലയിലൂടെ പുറത്തേയ്ക്കു നീട്ടിയ കൈകൊണ്ടു തൊട്ട മേഘം, ഒരു മിന്നൽക്കൊടിവള മുളപ്പിച്ചിട്ടു നിനക്കു രണ്ടാമതൊരു ആഭരണവുംകൂടി ഇട്ടുവിക്കുന്നുണ്ടെന്നു തോന്നുന്നു.

22. ഇതാ ജനസ്ഥാനത്തിലെ ബാധകൾ നീങ്ങി എന്നു മനസ്സിലാക്കിയ മഹർഷിമാർ വളരെക്കാലമായി ഉപേക്ഷിച്ചുപോയിരുന്ന അവരവരുടെ ആശ്രമങ്ങളിൽ പുതിയതായി പർണ്ണശാലകൾ കെട്ടിയുണ്ടാക്കി താമസിച്ചു തുടങ്ങുന്നു.

23. നിന്നെ തിരഞ്ഞുനടക്കുന്ന ഞാൻ, നിന്റെ കാൽത്താമരപ്പൂവുമായി പിരിഞ്ഞതിലുള്ള ദുഃഖംകൊണ്ടെന്നപോലെ നിശ്ശബ്ദമായി നിലത്തു വീണു കിടക്കുന്ന ഒരു കാൽച്ചിലങ്ക കണ്ടെത്തിയ സ്ഥലമാണ് ഇത്.

24 ത്വം രക്ഷസാ ഭീരു! യതോപനീതാ
തം മാർഗ്ഗമേതാഃ കൃപയാ ലതാ മേ
അദർശയൻ വക്തുമശക്നുവത്യഃ
ശാഖാഭിരാവർജ്ജിതപല്ലവാഭിഃ.

25 മൃഗ്യശ്ച ദർഭാങ്കുരനിർവ്യപേക്ഷാ-
സ്തവാഗതിജ്ഞം സമബോധയൻ മാം
വ്യാപാരയന്ത്യോ ദിശി ദക്ഷിണസ്യാ-
മുൽപക്ഷ്മരാജീനി വിലോചനാനി.

26 ഏതൽ ഗിരേർമ്മാല്യവതഃ പുരസ്താ-
ദാവിർഭവത്യംബരലേഹി ശൃംഗം
നവം പയോ യത്ര ഘനൈർമ്മയാ ച
ത്വദ്വിപ്രയോഗാശ്രു സമം വിസൃഷ്ടം.

27 ഗന്ധശ്ച ധാരാഹതപല്വലാനാം
കാദംബമർദ്ധോൽഗ്ഗതകേസരം ച,
സ്നിഗ്ദ്ധാശ്ച കേകാഃ ശിഖിനാമഭൂവൻ
യസ്മിന്നസഹ്യാനി വിനാ ത്വയാ മേ.

28 പൂർവ്വാനുഭൂതം സ്മരതാ ച യത്ര
കമ്പോത്തരം ഭീരു! തവോപഗൂഢം
ഗുഹാവിസാരീണ്യതിവാഹിതാനി
മയാ കഥഞ്ചിൽ ഘനഗർജ്ജിതാനി.

29 ആസാരസിക്തക്ഷിതിബാഷ്പയോഗാ-
ന്മാമക്ഷിണോദ്യത്ര വിഭിന്നകോശൈഃ
വിഡംബ്യമാനാ നവകന്ദളൈസ്തേ
വിവാഹധൂമാരുണലോചനശ്രീഃ.

30 ഉപാന്തവാനീരവനോപഗൂഢാ-
ന്യാലക്ഷ്യപാരിപ്ലവസാരസാനി
ദൂരാവതീർണ്ണാ പിബതീവ ഖേദാ-
ദമൂനി പമ്പാസലിലാനി ദൃഷ്ടിഃ.

31 അത്രാവിയുക്താനി രഥാംഗനാമ്നാ-
മന്യോന്യദത്തോൽപലകേസരാണി
ദ്വന്ദ്വാനി ദൂരാന്തരവർത്തിനാ തേ
മയാ പ്രിയേ! സസ്പൃഹമീക്ഷിതാനി.

32 ഇമാം തടാശോകലതാം ച തന്വീം
സ്തനാഭിരാമസ്തബകാവനമ്രാം
ത്വൽപ്രാപ്തിബുദ്ധ്യാ പരിരബ്ധുകാമഃ
സൌമിത്രിണാ സാശ്രുരഹം നിഷിദ്ധഃ.

33 അമൂർവ്വിമാനാന്തരലംബിനീനാം
ശ്രുത്വാ സ്വനം കാഞ്ചനകിങ്കിണീനാം.
പ്രത്യുദ്വ്രജന്തീവ ഖമുൽപതന്ത്യോ
ഗോദാവരീസാരസപംക്തയസ്ത്വാം.

24. അല്ലയോ ഭീരു! നിന്നെ രാവണൻ കൊണ്ടുപോയ മാർഗ്ഗത്തെ ഈ ലതകൾ വാക്കുകൊണ്ടു പറയുവാൻ സാധിയ്ക്കായ്കയാൽ തളിരുകൾ താഴ്ത്തിയ ശാഖകളെക്കൊണ്ടു എനിയ്ക്കു ദയവോടെ ചൂണ്ടിക്കാണിച്ചുതന്നു.

25. മാൻപേടകളും, നീ പോയ വഴിയറിയാതെ വിഷമിക്കുന്ന എനിക്കു്, ദർഭക്കുമ്പുകളിൽ ശ്രദ്ധയില്ലാതെ ഉയർന്ന ഇമരോമങ്ങളോടുകൂടിയ കണ്ണുകളെ തെക്കെ ദിക്കിലേക്കു തിരിച്ചു ശരിയായ അറിവു തന്നു.

26. ഇതാ മാല്യവാൻപർവ്വതത്തിൻെറ അംബരചുംബിയായ കൊടുമുടി മുന്നിൽ തെളിഞ്ഞുവരുന്നു. ഇവിടെയാണു് മേഘങ്ങൾ പുതിയ ജലവും ഞാൻ നീ വേർപെട്ടതിലുള്ള കണ്ണീരും ഒപ്പം പൊഴിച്ചതു്.

27. ഇവിടെ പുതുമഴയേററ കാട്ടുപൊയ്കകളിൽനിന്നുയർന്ന സുഗന്ധവും കേസരം പകുതി വെളിപ്പെട്ട കടമ്പിൻപൂവും മയിലുകളുടെ മധുരങ്ങളായ കേകാശബ്ദങ്ങളും, നീയില്ലാത്തതിനാൽ എനിക്കു അസഹ്യങ്ങളായിത്തീർന്നു.

28. അല്ലയോ ഭീരു! ഇവിടെ ഗുഹയിൽ വന്നു തട്ടുന്ന മേഘഗർജ്ജനങ്ങളെ, മുമ്പു് അനുഭവിച്ചിട്ടുള്ള, പേടിച്ചുവിറച്ച നിൻെറ ആലിംഗനങ്ങളുടെ ഓർമ്മ വരികയാൽ ഞാൻ വളരെ പ്രയാസപ്പെട്ടാണു്, സഹിച്ചു കഴിച്ചുകൂട്ടിയതു്.

29. ഇവിടെ മൊട്ടുവിരിഞ്ഞ പുതിയ കന്ദളപുഷ്പങ്ങൾ, പുതുമഴയേററ മണ്ണിൽനിന്നു പൊങ്ങിയ ആവി തട്ടിയപ്പോൾ, വിവാഹധൂമമേററു കലങ്ങിയ നിൻെറ കണ്ണിൻെറ ഭംഗിയെ അനുകരിച്ചിട്ടു എന്നെ കൂടുതൽ ക്ഷീണിപ്പിച്ചു.

30. ചുററും ആററുവഞ്ഞിക്കാടുകൾ ഉള്ളതും വണ്ടാരക്കോഴികൾ നീന്തുന്നതും അവിടവിടെ കാണാവുന്നതുമായ ആ പമ്പാനദിയിലെ ജലങ്ങളെ എൻെറ കണ്ണു് ആണ്ടിറങ്ങിച്ചെന്നു കുടിക്കുന്നതുപോലെ തോന്നുന്നു.

31. ഇവിടെ ചക്രവാകദമ്പതികൾ അടുത്തിരുന്നു പരസ്പരം താമരയല്ലി കൊടുക്കുന്നതു്, പ്രിയേ! നിന്നിൽനിന്നു വളരെ ദൂരെ പാർത്തിരുന്ന ഞാൻ കൊതിയോടെ നോക്കി നിന്നിട്ടുണ്ടു്.

32. സ്തനങ്ങളെപ്പോലെ ഭംഗിയാർന്ന പൂങ്കുലകളാൽ താണു കരയ്ക്കുനില്ക്കുന്ന ഈ ചെറിയ അശോകവള്ളിയെ നീയാണെന്നുകരുതി ആലിംഗനം ചെയ്യാൻ തുടങ്ങുന്ന എന്നെ ലക്ഷ്മണൻ കണ്ണീരോടെ തടയുകയുണ്ടായിട്ടുണ്ടു്.

33. അതാ ഗോദാവരീനദിയിലെ വണ്ടാരക്കോഴിക്കൂട്ടങ്ങൾ വിമാനത്തിനുള്ളിൽ തൂങ്ങിയാടുന്ന കാഞ്ചനകിങ്കിണികളുടെ ശബ്ദം കേട്ടു ആകാശത്തേക്കു പറന്നുയർന്നു നിന്നെ എതിരേല്ക്കുന്നതായി തോന്നുന്നു.

34 ഏഷാ ത്വയാ പേശലമധ്യയാപി
ഘടാംബുസംവർദ്ധിതബാലചൂതാ
ആനന്ദയത്യുന്മുഖകൃഷ്ണസാരാ
ദൃഷ്ട്വാ ചിരാൽ പഞ്ചവടീ മനോ മേ.

35 അത്രാനുഗോദം മൃഗയാനിവൃത്ത-
സ്തരംഗവാതേന വിനീതഖേദഃ
രഹസ്ത്വദുത്സംഗനിഷണ്ണമൂർദ്ധാ
സ്മരാമി വാനീരഗൃഹേഷു സുപ്തഃ.

36 ഭ്രൂഭേദമാത്രേണ പദാന്മഘോനഃ
പ്രഭ്രംശയാം യോ നഹുഷം ചകാര
തസ്യാവിലാംഭഃപരിശുദ്ധിഹേതോർ-
ഭൗമോ മുനേഃ സ്ഥാനപരിഗ്രഹോഽയം.

37 ത്രേതാഗ്നിധൂമാഗ്രമനിന്ദ്യകീർത്തേ-
സ്തസ്യേദമാക്രാന്തവിമാനമാർഗ്ഗം
ഘ്രാത്വാ ഹവിർഗ്ഗന്ധി രജോവിമുക്തഃ
സമശ്നുതേ മേ ലഘിമാനമാത്മാ.

38 ഏതന്മുനേർമ്മാനിനി! ശാതകർണ്ണേഃ
പഞ്ചാപ്സരോ നാമ വിഹാരവാരി
ആഭാതി പര്യന്തവനം വിദൂരാ-
ന്മേഘാന്തരാലക്ഷ്യമിവേന്ദുബിംബം.

39 പുരാ സ ദർഭാങ്കുരമാത്രവൃത്തി-
ശ്ചരൻ മൃഗൈഃ സാർദ്ധമൃഷിർമ്മഘോനാ
സമാധിഭീതേന കിലോപനീതഃ
പഞ്ചാപ്സരോയൗവനകൂടബന്ധം.

40 തസ്യായമന്തർഹിതസൗധഭാജഃ
പ്രസക്തസംഗീതമൃദംഗഘോഷഃ
വിയൽഗതഃ പുഷ്പകചന്ദ്രശാലാഃ
ക്ഷണം പ്രതിശ്രുന്മുഖരാഃ കരോതി.

41 ഹവിർഭുജാമേധവതാം ചതുർണ്ണാം
മധ്യേ ലലാടന്തപസപ്തസപ്തിഃ
അസൗ തപസ്യത്യപരസ്തപസ്വീ
നാമ്നാ സുതീക്ഷ്ണശ്ചരിതേന ദാന്തഃ.

42 അമും സഹാസപ്രഹിതേക്ഷണാനി
വ്യാജാർദ്ധസന്ദർശിതമേഖലാനി
നാലം വികർത്തും ജനിതേന്ദ്രശങ്കം
സുരാംഗനാവിഭ്രമചേഷ്ടിതാനി.

43 ഏഷോഽക്ഷമാലാവലയം മൃഗാണാം
കണ്ഡൂയിതാരം കുശസൂചിലാവം
സഭാജനേ മേ ഭുജമുഗ്രതേജാഃ
സവ്യേതരം പ്രാധ്വമിതഃ പ്രയുംക്തേ.

34. മെലിഞ്ഞ മധ്യഭാഗത്തോടുകൂടിയവളെങ്കിലും നീ കുടത്തിൽ ജലം കൊണ്ടുവന്നു നനച്ചുവളർത്തിയ തൈമാവുകളോടുകൂടിയതും ശിരസ്സുപൊക്കി നോക്കുന്ന മാനുകളോടുകൂടിയതും വളരെക്കാലത്തിനുശേഷം കണ്ടതുമായ ഈ പഞ്ചവടി എൻെറ മനസ്സിനെ ആനന്ദിപ്പിക്കുന്നു.

35. ഇവിടെ ഗോദാവരിയ്ക്കടുത്തു നായാട്ടു കഴിഞ്ഞു മടങ്ങി ആററുവഞ്ഞി കുടിലുകളിൽ നിൻെറ മടിയിൽ തലയുംവെച്ച് ഓളക്കാററിൻ ക്ഷീണം തീർത്തുകൊണ്ടു് ഉറങ്ങിയതു് ഞാനോർക്കുന്നു.

36. ഒരു പുരികം ചുളിയ്ക്കൽമാത്രം കൊണ്ടു നഹുഷനെ ഇന്ദ്രൻെറ സ്ഥാനത്തിൽനിന്നു തള്ളിവിട്ടവനും കലങ്ങിയ ജലം തെളിയാൻ കാരണഭൂതനുമായ ആ അഗസ്ത്യമുനിയുടെ, ഭൂമിയിലുള്ള ആശ്രമമാണിതു്.

37. വിമാനമാർഗ്ഗം പിടിച്ചടക്കിയതും ഹവിസ്സിൻെറ ഗന്ധമുള്ളതും, പുണ്യകീർത്തിയായ അദ്ദേഹത്തിൻെറ ആശ്രമത്തിലെ ദക്ഷിണം, ഗാർഹപത്യം ആഹവനീയം എന്നീ മൂന്നഗ്നികളിൽ നിന്നുയരുന്നതുമായ പുകച്ചുരുൾ മുകന്നിട്ടു് എൻെറ ആത്മാവു്, രജോഗുണത്തിൽനിന്നു മുക്തമായി ലഘുവായിത്തീരുന്നു.

38. അല്ലയോ മാനിനി! ഇതാ പഞ്ചാപ്സരസ്സ് എന്നുപേരുള്ള, ചുററും വനനിബിഡമായ ശാതകർണ്ണിമഹർഷിയുടെ ക്രീഡാതടാകം, ദൂരത്തിൽ മേഘങ്ങൾക്കിടയിലൂടെ കാണുന്ന ചന്ദ്രബിംബംപോലെ ശോഭിക്കുന്നു.

39. പണ്ടു ആ താപസൻ മാനുകളോടൊപ്പം ദർഭമുനകൾകൊണ്ടുപജീവനം കഴിച്ചുനടക്കുന്ന കാലത്തു തപസ്സമാധികൊണ്ടു ഭയന്ന ദേവേന്ദ്രൻ അഞ്ചു് അപ്സരസ്സുകളുടെ യൌവനക്കെണിയിൽ അദ്ദേഹത്തെ പെടുത്തുകയുണ്ടായി.

40. പുറമേ കാണാത്തവിധം മാളികയിലിരിയ്ക്കുന്ന അദ്ദേഹത്തിൻെറ തുടർച്ചയായുള്ള സംഗീതത്തിലെ മൃദംഗഘോഷം, ആകാശത്തെത്തി പുഷ്പകത്തിൻെറ മുകൾഭാഗത്തെ ക്ഷണനേരത്തേയ്ക്കു പ്രതിധ്വനികൊണ്ടു മുഖരിതമാക്കിത്തീർക്കുന്നു.

41. അതാ പേരുകൊണ്ടു സുതീക്ഷ്ണനും നടപ്പുകൊണ്ടു വിനീതനുമായ മറെറാരു മഹർഷി വിറകിട്ടു കത്തിജ്ജ്വലിക്കുന്ന നാലു അഗ്നികളുടെ മദ്ധ്യത്തിൽ തല പൊള്ളിക്കുന്ന ഉച്ചവെയിലത്തു തപസ്സു ചെയ്യുന്നു.

42. ഇന്ദ്രനു പേടിയുണ്ടാക്കിയ അദ്ദേഹത്തിൻെറ തപസ്സിളക്കുവാൻ, പുഞ്ചിരിപൊഴിച്ചുകൊണ്ടുള്ള കടാക്ഷങ്ങളും അറിയാത്ത ഭാവത്തിൽ അരഞ്ഞാണിനെ ഇടക്കിടെ വെളിപ്പെടുത്തലുമടങ്ങിയ അപ്സരസ്ത്രീകളുടെ വിലാസചേഷ്ടകൾക്കും സാധിച്ചില്ല.

43. മഹൌജസ്സായ ഇദ്ദേഹം രുദ്രാക്ഷമാല ചുററിയിട്ടതും മാനുകൾക്കു ചൊറിഞ്ഞുകൊടുക്കുന്നതും ദർഭത്തുമ്പു പറിച്ചെടുക്കുന്നതുമായ തൻെറ വലത്തെ കയ്യിനെ, എന്നെ ആദരിപ്പാനായി ഇങ്ങോട്ടു് ഉയർത്തി വീശുന്നു.

44 വാചംയമത്വാൽ പ്രണതിം മമൈഷ
കമ്പേന കിഞ്ചിൽ പ്രതിഗൃഹ്യ മൂർദ്ധ്നഃ
ദൃഷ്ടിം വിമാനവ്യവധാനമുക്താം
പുനഃ സഹസ്രാർച്ചിഷി സന്നിധത്തേ.

45 അദഃ ശരണ്യം ശരഭംഗനാമ്ന-
സ്തപോവനം പാവനമാഹിതാഗ്നേഃ
ചിരായ സന്തർപ്പ്യ സമിദ്ഭിരഗ്നിം
യോ മന്ത്രപൂതാം തനുമപ്യഹൌഷീൽ.

46 ഛായാവിനീതാദ്ധ്വപരിശ്രമേഷു
ഭൂയിഷ്ഠസംഭാവ്യഫലേഷ്വമീഷു
തസ്യാതിഥീനാമധുനാ സപര്യാ
സ്ഥിതാ സുപുത്രേഷ്വിവ പാദപേഷു.

47 ധാരാസ്വനോൽഗാരിദരീമുഖോഽസൌ
ശൃംഗാഗ്രലഗ്നാംബുദവപ്രപങ്കഃ
ബധ്നാതി മേ ബന്ധുരഗാത്രി! ചക്ഷുർ-
ദൃപ്തഃ കകുദ്മാനിവ ചിത്രകൂടഃ.

48 ഏഷാ പ്രസന്നസ്തിമിതപ്രവാഹാ
സരിദ്വിദൂരാന്തരഭാവതന്വീ
മന്ദാകിനീ ഭാതി നഗോപകണ്ഠേ
മുക്താവലീ കണ്ഠഗതേവ ഭൂമേഃ.

49 അയം സുജാതോഽനുഗിരം തമാലഃ
പ്രവാളമാദായ സുഗന്ധി യസ്യ
യവാങ്കുരാപാണ്ഡുകപോലശോഭീ
മയാവതംസഃ പരികല്പിതസ്തേ.

50 അനിഗ്രഹത്രാസവിനീതസത്ത്വ-
മപുഷ്പലിംഗാൽ ഫലബന്ധിവൃക്ഷം
വനം തപസ്സാധനമേതദത്രേ-
രാവിഷ്കൃതോദഗ്രതരപ്രഭാവം.

51 അത്രാഭിഷേകായ തപോധനാനാം
സപ്തർഷിഹസ്തോദ്ധൃതഹേമപത്മാം
പ്രവർത്തയാമാസ കിലാനസൂയാ
ത്രിസ്രോതസം ത്ര്യംബകമൌലിമാലാം.

52 വീരാസനൈർദ്ധ്യാനജുഷാമൃഷീണാ-
മമീ സമധ്യാസിതവേദിമധ്യാഃ
നിവാതനിഷ്കമ്പതയാ വിഭാതി
യോഗാധിരൂഢാ ഇവ ശാഖിനോഽപി.

53 സോഽയം പുരസ്താദ്വപയാചിതോ യ-
സ്ത്വയാ വടഃ ശ്യാമ ഇതി പ്രതീതഃ
രാശിർമ്മണീനാമിവ ഗാരുഡാനാം
സപദ്മരാഗഃ ഫലിതോ വിഭാതി.

44. ഇദ്ദേഹം മൌനവ്രതത്തിലായതുകൊണ്ടു് എന്റെ നമസ്ക്കാരത്തെ ശിരസ്സു് കുറച്ചൊന്നിളക്കി സ്വീകരിച്ചിട്ടു് വിമാനംകൊണ്ടുള്ള മറവു തീൎന്ന ദൃഷ്ടിയെ വീണ്ടും സൂര്യനിൽ അൎപ്പിക്കുന്നു.

45. അതാ ശരഭംഗനെന്നുപേരായ ആഹിതാഗ്നിയുടെ ശരണാർഹവും പാവനവുമായ തപോവനം. അദ്ദേഹം വളരെക്കാലം ചമതകൾകൊണ്ടു് അഗ്നിയെ സന്തോഷിപ്പിച്ചിട്ടു് ഒടുവിൽ മന്ത്രത്താൽ പരിശുദ്ധമായ തന്റെ ദേഹത്തേയും ഹോമിച്ചു.

46. ഇപ്പോൾ അദ്ദേഹത്തിന്റെ അതിഥിസൽക്കാരം, നല്ല മക്കളിലെന്നപോലെ തണൽകൊണ്ടു വഴിത്തളർച്ച തീർക്കുന്നതും ധാരാളം പഴങ്ങൾ നൽകുന്നതുമായ ഈ മരങ്ങളിൽ നിലനിന്നുവരുന്നു.

47. അല്ലയോ സുന്ദരി! വെള്ളച്ചാട്ടങ്ങളുടെ ശബ്ദം മുഴങ്ങുന്ന ഗുഹാമുഖത്തോടും കൊടുമുടികളുടെ അററത്തു പററിയ മേഘങ്ങളാകുന്ന ചളിയോടും കൂടിയ ചിത്രകൂടം, മദമിളകിയ കാളക്കൂററനെപ്പോലെ എന്റെ കണ്ണുകളെ പിടിച്ചുകെട്ടുന്നു.

48. ഇതാ തെളിഞ്ഞൊതുങ്ങിയ ജലപ്രവാഹത്തോടുകൂടി ദൂരംകൊണ്ടു ചെറുതായിത്തോന്നുന്ന ഗംഗ, ചിത്രകൂടപൎവ്വതത്തിന്നടുക്കെ ഭൂമിയുടെ കഴുത്തിലണിഞ്ഞ മുത്തുമാലപോലെ ശോഭിക്കുന്നു.

49. ഇതാ പൎവ്വതത്തിന്നടുത്തു നന്നായി വളർന്ന തമാലവൃക്ഷം. ഇതിന്റെ മണമേറിയ തളിരെടുത്തിട്ടാണല്ലോ ഞാൻ നിനക്കു യവാങ്കുരംപോലെ ഒട്ടു വെളുത്ത കവിൾത്തടത്തിൽ ശോഭിക്കുമാറു കർണ്ണാഭരണം ഉണ്ടാക്കിയതു്.

50. ദ്രോഹിയ്ക്കുമെന്ന ഭയമില്ലാതെ അടക്കംവന്ന മൃഗപക്ഷികളോടും പുഷ്പിക്കാതെതന്നെ കായ്ക്കുന്ന മരങ്ങളോടുംകൂടി അത്യുന്നതമായ പ്രഭാവത്തെ കാണിക്കുന്നേ ഇതു് അത്രിമഹർഷി തപസ്സനുഷ്ഠിക്കുന്ന വനമാകുന്നു.

51. ഇവിടെ തപോധനന്മാരുടെ നീരാട്ടുകളിക്കുവേണ്ടി (അത്രിപത്നിയായ) അനസൂയയാണത്രേ, സപ്തർഷിമാർ സ്വന്തം കൈകൊണ്ടു പൊന്താമരപ്പൂ വറുക്കാറുള്ളതും ശിവന്റെ തിരുമുടിയലങ്കാരവുമായ ആകാശഗംഗയെ വരുത്തി പ്രവഹിപ്പിച്ചതു്.

52. വീരാസനംപൂണ്ടു ധ്യാനത്തിലിരിക്കുന്ന മഹർഷിമാരുടെ ഈ വൃക്ഷങ്ങളും കാററത്തു ഇളകാതെ നിന്നു യോഗം പരിശീലിക്കുന്നതുപോലെ ശോഭിക്കുന്നു.

53. നിന്നാൽ മുമ്പു പ്രാൎത്ഥിക്കപ്പെട്ട ശ്യാമമെന്നുപേരായ ആ വടവൃക്ഷം, മുമ്പിലിതാ നോക്കു—പഴങ്ങൾ നിറഞ്ഞ ഈ വൃക്ഷം, പത്മരാഗമണികളോടിടകലർന്ന മരതകരത്നങ്ങൾ കൂട്ടിയിട്ടതുപോലെ ശോഭിക്കുന്നു.

54 ക്വചിൽ പ്രഭാലേപിഭിരിന്ദ്രനീലൈർ-
മ്മുക്താമയീ യഷ്ടിരിവാനുവിദ്ധാ
അന്യത്ര മാലാ സിതപങ്കജാനാ-
മിന്ദീവരൈരുൽഖചിതാന്തരേവ
55 ക്വചിൽ ഖഗാനാം പ്രിയമാനസാനാം
കാദംബസംസർഗ്ഗവതീവ പങ്‌ക്തിഃ
അന്യത്ര കാളാഗുരുദത്തപത്രാ
ഭക്തിർഭുവശ്ചന്ദനകല്പിതേവ
56 ക്വചിൽ പ്രഭാ ചാന്ദ്രമസീ തമോഭി-
ശ്ഛായാവിലീനൈഃ ശബളീകൃതേവ
അന്യത്ര ശുഭ്രാ ശരദഭ്രലേഖാ
രന്ധ്രേഷ്വിവാലക്ഷ്യനഭഃപ്രദേശാ
57 ക്വചിച്ച കൃഷ്ണോരഗഭൂഷണേവ
ഭസ്മാംഗരാഗാ തനുരീശ്വരസ്യ
പശ്യാനവദ്യാംഗി! വിഭാതി ഗംഗാ
ഭിന്നപ്രവാഹാ യമുനാതരംഗൈഃ.
58 സമുദ്രപത്ന്യോർജ്ജലസന്നിപാതേ
പൂതാത്മനാമത്ര കിലാഭിഷേകാൽ
തത്വാവബോധേന വിനാപി ഭൂയ-
സ്തനുത്യജാം നാസ്തി ശരീരബന്ധഃ.
59 പുരം നിഷാദാധിപതേരിദം ത-
ദ്യസ്മിൻ മയാ മൌലിമണിം വിഹായ
ജടാസു ബദ്ധാസ്വരുദൽ സുമന്ത്രഃ
'കൈകേയി! കാമാഃ ഫലിതാസ്തവേ'തി.
60 പയോധരൈഃ പുണ്യജനാംഗനാനാം
നിർവ്വിഷ്ടഹേമാംബുജരേണു യസ്യാഃ
ബ്രാഹ്മം സരഃ കാരണമാപ്തവാചോ
ബുദ്ധേരിവാവ്യക്തമുദാഹരന്തി.
61 ജലാനി യാ തീരനിഖാതയൂപാ
വഹത്യയോധ്യാമനു രാജധാനീം
തുരംഗമേധാവഭൃഥാവതീർണ്ണൈ-
രിക്ഷ്വാകുഭിഃ പുണ്യതരീകൃതാനി.
62 യാം സൈകതോത്സംഗസുഖോചിതാനാം
പ്രാജ്യൈഃ പയോഭിഃ പരിവർദ്ധിതാനാം
സാമാന്യധാത്രീമിവ മാനസം മേ
സംഭാവയത്യുത്തരകോസലാനാം.
63 സേയം മദീയാ ജനനീവ തേന
മാന്യേന രാജ്ഞാ സരയൂർവിയുക്താ
ദൂരേ വസന്തം ശിശിരാനിലൈർമ്മാം
തരംഗഹസ്തൈരുപഗൂഹതീവ.

54. ഒരു സ്ഥലത്തു മിന്നിത്തിളങ്ങുന്ന ഇന്ദ്രനീലക്കല്ല് ഇടകലർത്തി കോർത്ത മുത്തുമാലയിഴപോലെയും മററൊരിടത്ത് ഇടയ്ക്കു കരിങ്കുവളപ്പൂ തൊടുത്തിട്ടുള്ള വെള്ളത്താമരപ്പൂമാലപോലെയും

55. ഒരിടത്തു കാരന്നങ്ങളിടചേർന്ന അരയന്നങ്ങളുടെ നിരപോലെയും വേറൊരിടത്തു ഭൂമിയ്ക്കു കാരകിൽകൊണ്ടു പൊട്ടുതൊട്ട ചന്ദനംകൊണ്ടുള്ള വരക്കുറിപോലെയും

56. ഒരിടത്തു തണൽ പററി നില്ക്കുന്ന ഇരുളുകളിടകലർന്ന പൂനിലാവുപോലെയും മററൊരിടത്തു വിടവുകളിലൂടെ ആകാശം കാണാവുന്ന വെളുത്ത ശരൽക്കാലമേഘം പോലെയും

57. ഒരിടത്തു കൃഷ്ണസർപ്പങ്ങളെയണിഞ്ഞതും ഭസ്മം പൂശിയതുമായ പരമേശ്വരന്റെ ശരീരംപോലെയും യമുനയുടെ തരംഗങ്ങളോടിടകലർന്ന പ്രവാഹത്തോടുകൂടിയ ഗംഗ ശോഭിക്കുന്നു. സുന്ദരി! നോക്കൂ.

58. സമുദ്രപത്നിമാരുടെ ഈ സംഗമസ്ഥാനത്തു സ്നാനംചെയ്ത് ആത്മശുദ്ധിനേടി ദേഹത്യാഗം ചെയ്യുന്നവക്ക് തത്ത്വജ്ഞാനം കൂടാതെയും വീണ്ടും ശരീരബന്ധം ഇല്ലാതെയാവുന്നതാണ്.

59. ഇത് നിഷാദരാജാവിന്റെ (ഗുഹന്റെ) ആ നഗരമാണ്; ഇവിടെ വെച്ചു ഞാൻ ശിരോരത്നം ഉപേക്ഷിച്ചു ജടകൾ ബന്ധിച്ചപ്പോഴാണല്ലോ സുമന്ത്രൻ 'കൈകേയി! നിന്റെ അഭിലാഷമെല്ലാം സാധിച്ചു' എന്നു പറഞ്ഞു പൊട്ടിക്കരഞ്ഞതു്.

60. ബുദ്ധിക്കു മൂലപ്രകൃതിയെന്നപോലെ യാതൊന്നിന്, യക്ഷസ്ത്രീകളുടെ സ്തനങ്ങളിൽ അണിയുന്ന പൊൻതാമരപ്പൊടിയോടുകൂടിയ മാനസസരസ്സാണ് കാരണമെന്നു പ്രാമാണികന്മാർ പറയുന്നുവോ.

61. കരയ്ക്കു യൂപങ്ങൾ നാട്ടിയിട്ടുള്ള യാതൊന്നാണോ അശ്വമേധങ്ങളുടെ അവഭൃഥസ്നാനത്തിനിറങ്ങിയ ഇക്ഷ്വാകുരാജാക്കന്മാരാൽ വളരെയധികം ശുദ്ധമാക്കിത്തീർത്തിട്ടുള്ള ജലങ്ങളെ അയോധ്യാരാജധാനിയ്ക്കരികെ പ്രവഹിപ്പിച്ചുകൊണ്ടിരിക്കുന്നതു്.

62. യാതൊന്നിനെയാണോ മണൽത്തിട്ടാകുന്ന മടിയിൽ സുഖമായിരുന്നു ശീലിച്ചിട്ടുള്ളവയും സമൃദ്ധമായ പയസ്സുകൊണ്ടു വളത്തപ്പെട്ടുപോന്നവയുമായ ഉത്തരകോസലദേശങ്ങളുടെ വളത്തമ്മയെപ്പോലെ എന്റെ മനസ്സ് ആദരിക്കുന്നതു്.

63. ആ സരയൂനദിയിതാ, മാന്യനായ ആ രാജാവിനോടു വേർപ്പെട്ടു എന്റെ ജനനിയെന്നപോലെ അകലെ ഇരിക്കുന്ന എന്നെ കുളിർകാററോടുകൂടിയ തിരമാലകളാകുന്ന കൈകളെക്കൊണ്ട് ആലിംഗനംചെയ്യുന്നതുപോലെ തോന്നുന്നു.

64 വിരക്തസന്ധ്യാകപിശം പുരസ്താ-
ദ്യതോ രജഃ പാർത്ഥിവമുജ്ജിഹീതേ
ശങ്കേ ഹനുമൽകഥിതപ്രവൃത്തിഃ
പ്രത്യുൽഗതോ മാം ഭരതഃ സസൈന്യഃ.

65 അദ്ധാ ശ്രിയം പാലിതസംഗരായ
പ്രത്യർപ്പയിഷ്യത്യനഘാം സ സാധുഃ
ഹത്വാ നിവൃത്തായ മൃധേ ഖരാദീൻ
സംരക്ഷിതാം ത്വാമിവ ലക്ഷ്മണോ മേ.

66 അസൌ പുരസ്കൃത്യ ഗുരും പദാതിഃ
പശ്ചാദവസ്ഥാപിതവാഹിനീകഃ
വൃദ്ധൈരമാത്യൈഃ സഹ ചീരവാസാ
മാമർഘ്യപാണിർഭരതോഽഭ്യുപൈതി.

67 പിത്രാ വിസൃഷ്ടാം മദപേക്ഷയാ യഃ
ശ്രിയം യുവാപ്യങ്കഗതാമഭോക്താ
ഇയന്തി വർഷാണി തയാ സഹോഗ്ര-
മഭ്യസ്യതീവ വ്രതമാസിധാരം.

68 ഏതാവദുക്തവതി ദാശരഥൌ തദീയാ-
മിച്ഛാം വിമാനമധിദേവതയാ വിദിത്വാ
ജ്യോതിഷ്പഥാദവതതാര സവിസ്മയാഭി-
രുദ്വീക്ഷിതം പ്രകൃതിഭിർഭരതാനുഗാഭിഃ.

69 തസ്മാൽ പുരസ്സരവിഭീഷണദർശിതേന
സേവാവിചക്ഷണഹരീശ്വരദത്തഹസ്തഃ
യാനാദവാതരദദൂരമഹീതലേന
മാർഗ്ഗേണ ഭംഗിരചിതസ്ഫടികേന രാമഃ.

70 ഇക്ഷ്വാകുവംശഗുരവേ പ്രയതഃ പ്രണമ്യ
സ ഭ്രാതരം ഭരതമർഘ്യപരിഗ്രഹാന്തേ
പര്യശ്രുരസ്വജത, മൂർദ്ധനി ചോപജഘ്രൌ
തദ്ഭക്ത്യപോഢപിതൃരാജ്യമഹാഭിഷേകേ.

71 ശ്മശ്രുപ്രവൃദ്ധിജനിതാനനവിക്രിയാംശ്ച
പ്ലക്ഷാൻ പ്രരോഹജടിലാനിവ മന്ത്രിവൃദ്ധാൻ
അന്വഗ്രഹീൽ പ്രണമതഃ ശുഭദൃഷ്ടിപാതൈർ-
വാർത്താനുയോഗമധുരാക്ഷരയാ ച വാചാ.

72 ''ദുർജ്ജാതബന്ധുരയമൃക്ഷഹരീശ്വരോ മേ
പൌലസ്ത്യ ഏഷ സമരേഷു പുരഃ പ്രഹർത്താ''
ഇത്യാദൃതേന കഥിതൌ രഘുനന്ദനേന
വ്യുൽക്രമ്യ ലക്ഷ്മണമുഭൌ ഭരതോ വവന്ദേ.

73 സൌമിത്രിണാ തദനു സംസസൃജേ, സ ചൈന-
മുത്ഥാപ്യ നമ്രശിരസം ഭൃശമാലിലിംഗ
രൂഢേന്ദ്രജിൽപ്രഹരണവ്രണകർക്കശേന
ക്ലിശ്യന്നിവാസ്യ ഭുജമദ്ധ്യമുരസ്ഥലേന.

64. നല്പപോലെ തുടുത്ത സന്ധ്യപോലെ ചുകന്ന ഭൂമിയിലെ പൊടി മുമ്പിൽ ഉയർന്നുകാണുന്നതുകൊണ്ടു, ഹനൂമാൻ പറഞ്ഞു വിവരമറിഞ്ഞ ഭരതൻ സൈന്യസമേതനായി എന്നെ എതിരേൽക്കാൻ വന്നിരിക്കുന്നു എന്നു ഞാൻ കരുതുന്നു.

65. സാധുശീലനായ അയാം പ്രതിജ്ഞ പാലിച്ച എനിക്കു്, യാതൊരുകോട്ടവും തട്ടാതെ കാത്തുപോന്ന രാജ്യശ്രീയെ, യുദ്ധത്തിൽ ഖരൻ മുതലായവരെ കൊന്നൊടുക്കി മടക്കിവന്ന എനിക്കു, കാത്തുരക്ഷിക്കപ്പെട്ട നിന്നെ ലക്ഷ്മണൻ എന്നപോലെ തീർച്ചയായും മടക്കിത്തരും.

66. അതാ മരവുരി ധരിച്ച ഭരതൻ സൈന്യങ്ങളെ പിന്നിൽ നിർത്തി അർഘ്യം കയ്യിലെടുത്തു കാൽനടയായി വൃദ്ധന്മാരായ മന്ത്രിമാരോടുകൂടി ഗുരുവായ വസിഷ്ഠനെ മുൻനടത്തി എന്നെ എതിരേല്ക്കുവാനായി വരുന്നു.

67. ഇയാം പിതാവിനാൽ നൽകപ്പെട്ട സ്വാധീനയായ രാജ്യശ്രീയെ യുവാവായിരുന്നിട്ടും എന്നെ വിചാരിച്ചു് അനുഭവിയ്ക്കാതെ ഇത്രയും വഷങ്ങാം ആ ശ്രീയോടുകൂടി കഠിനമായ അസിധാരാവ്രതം പരിശീലിക്കുകയായിരുന്നുവോ എന്നു തോന്നും.'

68. രാമൻ ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചപ്പോാം വിമാനം അദ്ദേഹത്തിന്റെ മനോരഥത്തെ സ്വന്തം അധിദേവതയാൽ മനസ്സിലാക്കിയിട്ടു ഭരതനെ അനുഗമിച്ചുവന്ന ജനങ്ങളാൽ വിസ്മയത്തോടെ മുഖമുയർത്തി നോക്കപ്പെട്ടുകൊണ്ടു് ആകാശത്തുനിന്നു ഇറങ്ങിവന്നു.

69. ആ വിമാനത്തിൽനിന്നു രാമൻ, സേവചെയ്യുന്നതിൽ സമത്ഥനായ വാനരരാജാവിന്റെ കൈ പിടിച്ചുകൊണ്ടു മുന്നിൽ നടക്കുന്ന വിഭീഷണൻ കാണിച്ചുകൊടുക്കുന്നതും ഭൂതലത്തോടടുത്തതും സ്ഫടികപ്പടികാം നിർമ്മിച്ചിട്ടുള്ളതുമായ മാർഗ്ഗത്തിൽക്കൂടി ഇറങ്ങി.

70. പരിശുദ്ധനായ അദ്ദേഹം ഇക്ഷ്വാകുവംശത്തിലെ ഗുരുവിനെ (വസിഷ്ഠനെ) വന്ദിച്ചിട്ടു് അർഘ്യം സ്വീകരിച്ചതിനുശേഷം അനുജനോടുകൂടിയ ഭരതനെ കണ്ണുനീർപൊഴിച്ചുകൊണ്ടു് ആലിംഗനം ചെയ്തു. അദ്ദേഹത്തിലുള്ള ഭക്തികൊണ്ടു പിതാവിന്റെ രാജ്യത്തിലെ മഹത്തായ അഭിഷേകം ഉപേക്ഷിച്ച മൂർദ്ധാവിൽ മുകരുകയും ചെയ്തു.

71. വേരുകാംകൊണ്ടു ചിടക്കെട്ടിയ അത്തിമരങ്ങളെപ്പോലെ താടിവളൻ മുഖത്തിന്റെ ഛായ മാറിയിട്ടുള്ള, നമസ്ക്കരിക്കുന്ന മന്ത്രിവൃദ്ധന്മാരെ തെളിഞ്ഞ നോട്ടംകൊണ്ടും കുശലം അന്വേഷിച്ചുകൊണ്ടുള്ള മധുരാക്ഷരമായ വാക്കുകൊണ്ടും അനുഗ്രഹിച്ചു.

72. ''ഇദ്ദേഹം എന്റെ ആപൽബന്ധുവായ ഋക്ഷവാനരരാജാവാണു്, ഇദ്ദേഹം യുദ്ധങ്ങളിൽ മുൻനിരയിൽനിന്നു പൊരുതിയ പുലസ്ത്യപുത്രനാണു്''' എന്നു ബഹുമാനത്തോടെ രാമൻ പറഞ്ഞുകൊടുത്ത ആ രണ്ടുപേരെ ഭരതൻ ലക്ഷ്മണനെക്കടന്നുചെന്നു വന്ദിച്ചു.

73. പിന്നീടു് ലക്ഷ്മണന്റെ അടുത്തുചെന്നു. അദ്ദേഹവും ശിരസ്സുകുനിച്ചു വണങ്ങിയ ഇദ്ദേഹത്തെ എഴുന്നേല്പിച്ചു്, മേഘനാദന്റെ ആയുധങ്ങാംകൊണ്ടുണ്ടായ മുറിവുകൊണ്ടു കടുത്ത തന്റെ മാറിടംകൊണ്ടു് ഇദ്ദേഹത്തിന്റെ നെഞ്ചിനെ ഞെരിയ്ക്കുന്നുവോ എന്നു തോന്നുംവണ്ണം മുറുകെ പുണർന്നു.

74 രാമാജ്ഞയാ ഹരിചമൂപതയസ്തദാനീം
കൃത്വാ മനുഷ്യവപുരാരുരുഹുർഗ്ഗജേന്ദ്രാൻ
തേഷു ക്ഷരത്സു ബഹുധാ മദവാരിധാരാഃ
ശൈലാധിരോഹണസുഖാന്യുപലേഭിരേ തേ.

75 സാനുപ്ലവഃ പ്രഭുരപി ക്ഷണദാചരാണാം
ഭേജേ രഥാൻ ദശരഥപ്രഭവാനുശിഷ്ടഃ
മായാവികല്പരചിതൈരപി യേ തദീയൈർ-
ന സ്യന്ദനൈസ്തുലിതകൃത്രിമഭക്തിശോഭാഃ.

76 ഭൂയസ്തതോ രഘുപതിർവിലസൽപതാക-
മധ്യാസ്ത കാമഗതി സാവരജോ വിമാനം
ദോഷാതനം ബുധബൃഹസ്പതിയോഗദൃശ്യ-
സ്താരാപതിസ്തരളവിദ്യുദിവാഭ്രവൃന്ദം.

77 തത്രേശ്വരേണ ജഗതാം പ്രളയാദിവോർവ്വീം
വർഷാത്യയേന രുചമഭ്രഘനാദിവേന്ദോഃ
രാമേണ മൈഥിലസുതാം ദശകണ്ഠകൃച്ഛ്റാ-
ദഭ്യുദ്ധൃതാം ധൃതിമതീം ഭരതോ വവന്ദേ.

78 ലങ്കേശ്വരപ്രണതിഭംഗദൃഢവ്രതം ത-
ദ്വന്ദ്യം യുഗം ചരണയോർജ്ജനകാത്മജായാഃ
ജ്യേഷ്ഠാനുവൃത്തിജടിലം ച ശിരോഽസ്യ സാധോ-
രന്യോന്യപാവനമഭൂദുഭയം സമേത്യ.

79 ക്രോശാർദ്ധം പ്രകൃതിപുരസ്സരേണ ഗത്വാ
കാകുൽസ്ഥഃ സ്തിമിതജവേന പുഷ്പകേണ
ശത്രുഘ്നപ്രതിവിഹിതോപകാരമാര്യ്യഃ
സാകേതോപവനമുദാരമധ്യുവാസ.

ഇതി ത്രയോദശഃ സർഗ്ഗഃ

## ചതുർദ്ദശഃ സർഗ്ഗഃ

1 ഭർത്തുഃ പ്രണാശാദഥ ശോചനീയം
ദശാന്തരം തത്ര സമം പ്രപന്നേ
അപശ്യതാം ദാശരഥീ ജനന്യൌ
ഛേദാദിവോപഘ്നതരോർവ്വ്രതത്യൌ.

2 ഉഭാവുഭാഭ്യാം പ്രണതൌ ഹതാരീ
യഥാക്രമം വിക്രമശോഭിനൌ തൌ
വിസ്പഷ്ടമസ്രാന്ധതയാ ന ദൃഷ്ടൌ
ജ്ഞാതൌ സുതസ്പർശസുഖോപലംഭാൽ.

74. ആ സമയത്തു വാനരസേനാധിപതികൾ രാമന്റെ ആജ്ഞയനുസരിച്ചു മനുഷ്യാകൃതി ധരിച്ചു കൊമ്പനാനകളുടെ പുറത്തുകയറി; പല വഴിക്കും മദനീർ പൊഴിക്കുന്ന അവയുടെമേൽ ഇരുന്നപ്പോൾ അവർ, പർവ്വതത്തിന്റെ മുകളിൽ കയറിയിരുന്നാലത്തെ ആനന്ദം അനുഭവിച്ചു.

75. രാക്ഷസന്മാരുടെ രാജാവും ദാശരഥിയുടെ കല്പനപ്രകാരം പരിവാരങ്ങളോടുകൂടി രഥങ്ങളിൽ കയറി; ആ രഥങ്ങൾ, മായാവിശേഷങ്ങൾകൊണ്ടു നിർമ്മിച്ച അദ്ദേഹത്തിന്റെ തേരുകളോടുപോലും കിടപിടിക്കുന്ന കൈവേലകൾകൊണ്ട് അഴകുള്ളവയായിരുന്നു.

76. പിന്നീട് വീണ്ടും രാമൻ സഹോദരന്മാരോടുകൂടി കൊടിക്കൂറ പറക്കുന്നതും മന്ദഗതിയുമായ വിമാനത്തിൽ, ചന്ദ്രൻ ബുധനോടും ബൃഹസ്പതിയോടും ചേർന്നതിനാൽ ദർശനീയനായിട്ട് മിന്നലുള്ള, രാത്രിയിലെ കാർമേഘത്തിലെന്നപോലെ കയറിയിരുന്നു.

77. ആ വിമാനത്തിൽ, ജഗദീശ്വരനാൽ പ്രളയസമുദ്രത്തിൽനിന്നു ഉദ്ധരിക്കപ്പെട്ട ഭൂമിയെ എന്നപോലെയും ശരത്തുവിനാൽ മഴക്കാറിൽനിന്നു വീണ്ടെടുക്കപ്പെട്ട പൂനിലാവിനെ എന്നപോലെയും രാമനാൽ രാവണനിൽനിന്നു വീണ്ടെടുക്കപ്പെട്ട സന്തോഷവതിയായിരിക്കുന്ന സീതയെ ഭരതൻ വന്ദിച്ചു.

78. ലങ്കേശ്വരന്റെ പ്രണാമങ്ങളെ അവഗണിക്കുന്നതിൽ ദൃഢവ്രതമായിനിന്ന, പൂജ്യമായ ജാനകിയുടെ ആ കഴലിണയും ജ്യേഷ്ഠനെ അനുസരിച്ചു ചിടകെട്ടിയ ഈ സാധുവിന്റെ ശിരസ്സും—രണ്ടും—കൂടിച്ചേർന്നു പരസ്പരം പവിത്രീകരിച്ചു.

79. ആരാധ്യനായ കാകുൽസ്ഥൻ മുമ്പിൽ നടക്കുന്ന പൌരജനങ്ങളുമായി വേഗം കുറച്ചു പുഷ്പകവിമാനത്തിൽ ഒരു നാഴികയോളം യാത്ര ചെയ്തിട്ട് ശത്രുഘ്നൻ മുമ്പേ തയ്യാറാക്കിയ കൂടാരങ്ങളോടുകൂടിയ ഉൽകൃഷ്ടമായ സാകേതത്തിലെ ഉദ്യാനത്തിൽ ചെന്നുചേർന്നു.

പതിമൂന്നാം സർഗ്ഗം കഴിഞ്ഞു

## പതിനാലാം സർഗ്ഗം

1. പിന്നീട് അവിടെ രാമലക്ഷ്മണന്മാർ, താങ്ങുവൃക്ഷം ഛേദിക്കപ്പെട്ടതിനാൽ രണ്ടു വള്ളികളെപ്പോലെ ഭർത്താവു മരിച്ചുപോയതിനാൽ ശോചനീയമായൊരു സ്ഥിതിയെ ഒപ്പം പ്രാപിച്ച അമ്മമാരെ ചെന്നു കണ്ടു.

2. ശത്രുക്കളെ നിഗ്രഹിച്ച പരാക്രമത്താൽ ശോഭിക്കുന്നവരും ജ്യേഷ്ഠക്രമത്തിൽ വണങ്ങിയവരുമായ ആ രണ്ടുപേരെയും രണ്ടമ്മമാരും കണ്ണുനീർ വന്നു മൂടുകയാൽ സ്പഷ്ടമായി കണ്ടില്ല. പുത്രസ്പർശത്തിന്റെ സുഖം ലഭിച്ചതുകൊണ്ടു മനസ്സിലാക്കി.

3 ആനന്ദജഃ ശോകജമശ്രു ബാഷ്പ-
സ്തയോരശീതം ശിശിരോ ബിഭേദ
ഗംഗാസരയ്വോർജ്ജലമുഷ്ണതപ്തം
ഹിമാദ്രിനിഷ്യന്ദ ഇവാവതീർണ്ണഃ
4 തേ പുത്രയോർന്നൈരൃതശസ്ത്രമാർഗ്ഗാ-
നാർദ്രാനിവാംഗേ സദയം സ്പൃശന്ത്യൌ
അപീപ്സിതം ക്ഷത്രകുലാംഗനാനാം
ന വീരസൂശബ്ദമകാമയേതാം.
5 ''ക്ലേശാവഹാ ഭർത്തുരലക്ഷണാഹം
സീതേ''തി നാമ സ്വമുദീരയന്തീ
സ്വർഗ്ഗപ്രതിഷ്ഠസ്യ ഗുരോർമ്മഹിഷ്യാ-
വഭക്തിഭേദേന വധൂർവ്വവന്ദേ.
6 ''ഉത്തിഷ്ഠ വത്സേ! നനു സാനുജോഽസൌ
വൃത്തേന ഭർത്താ ശുചിനാ തവൈവ
കൃച്ഛ്രം മഹത്തീർണ്ണ ഇതി പ്രിയാർഹാം
താമൂചതുസ്തേ പ്രിയമപ്യമിഥ്യാ.
7 അഥാഭിഷേകം രഘുവംശകേതോഃ
പ്രാരബ്ധമാനന്ദജലൈർജ്ജനന്യോഃ
നിർവ്വർത്തയാമാസുരമാത്യവൃദ്ധാ-
സ്തീർത്ഥാഹൃതൈഃ കാഞ്ചനകുംഭതോയൈഃ.
8 സരിത്സമുദ്രാൻ സരസീശ്ച ഗത്വാ
രക്ഷഃകപീന്ദ്രൈരുപപാദിതാനി
തസ്യാപതന്മൂർദ്ധ്നി ജലാനി ജിഷ്ണോർ-
-വിന്ധ്യസ്യ മേഘപ്രഭവാ ഇവാപഃ.
9 തപസ്വിവേഷക്രിയയാപി താവ-
ദ്യഃ പ്രേക്ഷണീയഃ സുതരാം ബഭൂവ
രാജേന്ദ്രനേപഥ്യവിധാനശോഭാ
തസ്യോദിതാസീൽ പുനരുക്തദോഷാ.
10 സ മൌലരക്ഷോഹരിഭിഃ സസൈന്യ-
സ്തൂര്യസ്വനാനന്ദിതപൌരവർഗ്ഗഃ
വിവേശ സൌധോൽഗതലാജവർഷാ-
മുത്തോരണാമന്വയരാജധാനീം.
11 സൌമിത്രിണാ സാവരജേന മന്ദ-
മാധൂതവാലവ്യജനോ രഥസ്ഥഃ
ധൃതാതപത്രോ ഭരതേന സാക്ഷാ-
ദുപായസംഘാത ഇവ പ്രസിദ്ധഃ.
12 പ്രാസാദകാലാഗുരുധൂമരാജി-
സ്തസ്യാഃ പുരോ വായുവശേന ഭിന്നാ
വനാന്നിവൃത്തേന രഘൂത്തമേന
മുക്താ സ്വയം വേണിരിവാബഭാസേ.

3. അവരുടെ ശോകംകൊണ്ടുണ്ടായ ചൂടുകണ്ണീരിനെ സന്തോഷംകൊണ്ടു ളവായ തണുത്ത കണ്ണുനീർ, ഗംഗയിലും സരയുവിലും ഉഷ്ണാധിക്യം കൊണ്ടു കാഞ്ഞുകിടക്കുന്ന ജലത്തെ ഹിമവാനിൽനിന്നിറങ്ങിവന്ന ജല പ്രവാഹമെന്നപോലെ മാററിക്കളഞ്ഞു.

4. ആ രണ്ടുപേരും, പുത്രന്മാരുടെ ദേഹത്തിൽ രാക്ഷസന്മാരുടെ ആയു ധമേററുണ്ടായ മുറിപ്പാടുകളെ ഉണങ്ങിയിട്ടില്ലെന്നപോലെ സാവധാനം തലോടുമ്പോൾ ക്ഷത്രിയവംശത്തിൽ ജനിച്ച സ്ത്രീകൾ കൊതിക്കുന്നതാ ണെങ്കിലും വീരമാതാവെന്ന പേരിനെ ഇഷ്ടപ്പെട്ടില്ല.

5. ''ഭർത്താവിനെ ക്ലേശിപ്പിച്ച ലക്ഷണംകെട്ട സീതയാണ് ഞാൻ—'' എന്നിങ്ങനെ തൻെറ പേർ പറഞ്ഞുകൊണ്ടു പുത്രഭാര്യയായ സീത സ്വർഗ്ഗ സ്ഥനായ ശ്വശുരൻെറ പത്നിമാരെ ഭക്തിഭേദംകൂടാതെ വന്ദിച്ചു.

6. ''വത്സേ! എഴുന്നേല്ക്കു, നിൻെറ ഈ ഭർത്താവു സഹോദരന്മാരോ ടൊപ്പം, നിൻെറ പരിശുദ്ധമായ പാതിവ്രത്യംകൊണ്ടുതന്നെയാണല്ലോ മഹത്തായ ആപത്തിനെ തരണംചെയ്തതു്'' എന്നു പറഞ്ഞു് അവർ പ്രി യവാക്കു പറയേണ്ട അവളോടു് പ്രിയമെങ്കിലും വാസ്തവം പറഞ്ഞു.

7. പിന്നീടു് അമ്മമാരുടെ സന്തോഷാശ്രുക്കളെക്കൊണ്ടാരംഭിച്ച രഘു കുലശ്രേഷ്ഠൻെറ പട്ടാഭിഷേകം, വൃദ്ധരായ സചിവന്മാർ പുണ്യതീർത്ഥങ്ങ ളിൽനിന്നു കൊണ്ടുവന്ന, സ്വർണ്ണക്കുടങ്ങളിലെ ജലങ്ങളെക്കൊണ്ടു നിർവ്വ ഹിച്ചു.

8. പുഴകളിലും സമുദ്രങ്ങളിലും സരസ്സുകളിലും ചെന്നു രാക്ഷസന്മാരും വാനരമുഖ്യന്മാരും കൊണ്ടുവന്ന ജലങ്ങൾ ജയശാലിയായ അദ്ദേഹത്തിൻെറ ശിരസ്സിൽ, മേഘങ്ങളിൽനിന്നു പെയ്യുന്ന ജലം വിന്ധ്യപർവ്വതത്തിൻെറ മുകളിലെന്നപോലെ പതിച്ചു.

9. അന്നുവരെ താപസന്മാരുടെ വേഷംകൊണ്ടുപോലും ഏററവും ദർശ നീയനായിരുന്ന അദ്ദേഹത്തിനു രാജപദവിയ്ക്കൊത്ത വേഷമണിഞ്ഞപ്പോ ളുണ്ടായ ഭംഗി ഇരട്ടി വർദ്ധിച്ചു.

10. അദ്ദേഹം, കുലാമാത്യന്മാർ, രാക്ഷസന്മാർ, വാനരന്മാർ എന്നിവ രോടും സൈന്യങ്ങളോടുംകൂടി പെരുമ്പറയൊലികൊണ്ടു ജനക്കൂട്ടത്തെ ആഹ്ലാ ദിപ്പിച്ചുകൊണ്ടു സൌധങ്ങളിൽനിന്നും പുഷ്പം വർഷിക്കുന്നതും ഉത്തും ഗങ്ങളായ കമാനങ്ങളോടു കൂടിയതുമായ രഘുവംശരാജധാനിയിലേയ്ക്കു പ്രവേശിച്ചു.

11. രഥത്തിലിരുന്നു സുമിത്രാപുത്രന്മാരായ അനുജന്മാർ സാവധാനം വെൺചാമരം വീശിയും ഭരതൻ വെൺകൊററക്കുട പിടിച്ചും രൂപമെടു ത്തുവന്ന പ്രസിദ്ധമായ സാമാദി നാലുപായങ്ങളുടെ സമ്മേളനമാണെന്നു തോന്നുംപോലെയാണു് രാജധാനിയിലേയ്ക്കു പ്രവേശിച്ചതു്.

12. മാളികകളിൽനിന്നുയരുന്ന കാരകിൽപ്പുകച്ചുരുളുകൾ കാററുതട്ടി പരന്നിട്ടു്, വനവാസം കഴിഞ്ഞു തിരിച്ചുവന്ന രഘുശ്രേഷ്ഠൻ താൻതന്നെ അഴിച്ചു വേർപെടുത്തു, ആ പുരിയുടെ വേണി എന്നപോലെ ശോഭിച്ചു.

13 ശ്വശ്രൂജനാനുഷ്ഠിതചാരുവേഷാം
കർണ്ണീരഥസ്ഥാം രഘുവീരപത്നീം
പ്രാസാദവാതായനദൃശ്യബന്ധൈഃ
സാകേതനാര്യോഽഞ്ജലിഭിഃ പ്രണേമുഃ.

14 സ്ഫുരൽപ്രഭാമണ്ഡലമാനസൂയം
സാ ബിഭ്രതീ ശാശ്വതമംഗരാഗം
രരാജ ശുദ്ധേതി പുനഃ സ്വപുര്യൈ
സന്ദർശിതാ വഹ്നിഗതേവ ഭർത്ത്രാ.

15 വേശ്മാനി രാമഃ പരിബർഹവന്തി
വിശ്രാണ്യ സൗഹാർദ്ദനിധിഃ സുഹൃദ്ഭ്യഃ
ബാഷ്പായമാണോ ബലിമന്നികേത-
മാലേഖ്യശേഷസ്യ പിതുർവിവേശ.

16 കൃതാഞ്ജലിസ്തത്ര ''യദംബ! സത്യാ-
ന്നാഭ്രശ്യത സ്വർഗ്ഗഫലാൽ ഗുരുർന്നഃ
തച്ചിന്ത്യമാനം സുകൃതം തവേ''തി
ജഹാര ലജ്ജാം ഭരതസ്യ മാതുഃ.

17 തഥൈവ സുഗ്രീവവിഭീഷണാദീ-
നുപാചരൽ കൃത്രിമസംവിധാഭിഃ
സങ്കല്പമാത്രോദിതസിദ്ധയസ്തേ
ക്രാന്താ യഥാ ചേതസി വിസ്മയേന.

18 സഭാജനായോപഗതാൻ സ ദിവ്യാൻ
മുനീൻ പുരസ്കൃത്യ ഹതസ്യ ശത്രോഃ
ശുശ്രാവ തേഭ്യഃ പ്രഭവാദി വൃത്തം
സ്വവിക്രമേ ഗൗരവമാദധാനം.

19 പ്രതിപ്രയാതേഷു തപോധനേഷു
സുഖാദവിജ്ഞാതഗതാർദ്ധമാസാൻ
സീതാസ്വഹസ്തോപഹൃതാഗ്ര്യപൂജാൻ
രക്ഷഃകപീന്ദ്രാൻ വിസസർജ്ജ രാമഃ.

20 തച്ചാത്മചിന്താസുലഭം വിമാനം
ഹൃതം സുരാരേഃ സഹ ജീവിതേന
കൈലാസനാഥോദ്വഹനായ ഭൂയഃ
പുഷ്പം ദിവഃ പുഷ്പകമന്വമംസ്ത.

21 പിതുർന്നിദേശാദ്വനവാസമേവം
നിസ്തീര്യ രാമഃ പ്രതിപന്നരാജ്യഃ
ധർമ്മാർത്ഥകാമേഷു സമാം പ്രപേദേ
തഥാ യഥൈവാവരജേഷു വൃത്തിം.

22 സർവ്വാസു മാതൃഷ്വപി വത്സലത്വാൽ
സ നിർവ്വിശേഷപ്രതിപത്തിരാസീൽ
ഷഡാനനാപീതപയോധരാസു
നേതാ ചമൂനാമിവ കൃത്തികാസു.

13. ശ്വശ്രൂജനങ്ങളാൽ മനോഹരമായി അലങ്കരിയ്ക്കപ്പെട്ട കണ്ണീരഥത്തിൽ ഇരുന്നരുളുന്ന രഘുവീരപത്നിയെ അയോദ്ധ്യയിലെ സ്ത്രീകൾ മാളികജനാലകളിലൂടെ നോക്കിക്കൊണ്ട് അഞ്ജലിബന്ധം ചെയ്തു വന്ദിച്ചു.

14. അനസൂയ കൊടുത്തതും സ്ഫുരിക്കുന്ന പ്രഭാമണ്ഡലത്തോടുകൂടിയതും ഒരിക്കലും മായാത്തതുമായ അംഗരാഗം ധരിച്ചുകൊണ്ടിരിക്കുന്ന അവൾ ഭർത്താവിനാൽ സ്വന്തം പട്ടണത്തിന്നു പരിശുദ്ധയാണെന്നു കാട്ടിക്കൊടുപ്പാൻ വീണ്ടും അഗ്നിയിൽ പ്രവേശിപ്പിയ്ക്കപ്പെട്ടാലത്തെപ്പോലെ പ്രശോഭിച്ചു.

15. സൌഹാർദ്ദനിധിയായ രാമൻ സുഹൃത്തുക്കൾക്കു വേണ്ടതെല്ലാം ഒരുക്കിയിട്ടുള്ള ഗൃഹങ്ങൾ കൊടുത്തിട്ട്, ചിത്രംമാത്രം അവശേഷിച്ച പിതാവിന്റെ, പൂജയുള്ള ഗൃഹത്തിലേക്കു കണ്ണീർ വാർത്തുകൊണ്ടു കടന്നുചെന്നു.

16. അവിടെച്ചെന്നു കൈകൂപ്പിക്കൊണ്ടു "അമ്മേ! ഞങ്ങളുടെ പിതാവു് സ്വർഗ്ഗമാകുന്ന ഫലത്തോടുകൂടിയ സത്യത്തിൽനിന്നു തെററിപ്പോകാഞ്ഞതു്, ചിന്തിച്ചുനോക്കിയാൽ അവിടുത്തെ സുകൃതംകൊണ്ടാണ്" എന്നു പറഞ്ഞു ഭരതമാതാവിന്റെ (കൈകേയിയുടെ) ലജ്ജയകററി.

17. സുഗ്രീവൻ വിഭീഷ്ണൻ മുതലായവരെ, സങ്കല്പമാത്രംകൊണ്ടു കാര്യം സാധിക്കാൻ ശക്തിയുള്ള അവക്കുപോലും വിസ്മയം തോന്നിക്കുംവണ്ണം കരകൌശലംകൊണ്ടുണ്ടാക്കിയ ഏർപ്പാടുകളെക്കൊണ്ടു സൽക്കരിച്ചു.

18. അദ്ദേഹം, അഭിനന്ദിപ്പാൻ എത്തിച്ചേർന്ന അഗസ്ത്യൻ മുതലായ ദിവ്യമുനിമാരെ സൽക്കരിച്ചിട്ട് അവരിൽനിന്ന്, കൊല്ലപ്പെട്ട ശത്രുവിന്റെ, പിറവി മുതൽക്കുള്ള, തന്റെ പരാക്രമത്തിന്നു മാററു വദ്ധിപ്പിക്കുന്ന വൃത്താന്തം കേട്ടു.

19. മഹർഷിമാർ മടങ്ങിയതിനുശേഷം രാമൻ, സുഖംകൊണ്ട് അറിയാതെ പകുതിമാസം കഴിഞ്ഞു്, രാക്ഷസവാനരശ്രേഷ്ഠന്മാരെ, സീത സ്വന്തം കൈകൊണ്ടു നൽകിയ മുന്തിയ സമ്മാനങ്ങളുമായി തിരിച്ചയച്ചു.

20. രാക്ഷസരാജാവിന്റെ ജീവനോടൊപ്പം അപഹരിച്ചതും ആകാശത്തിന്റെ പുഷ്പവും ആയ ആ പുഷ്പകവിമാനത്തിന്, താൻ വിചാരിച്ചാൽ ഉടനെ എത്തിച്ചേരണമെന്ന വ്യവസ്ഥയോടുകൂടി, വീണ്ടും കുബേരനെ വഹിക്കുവാൻ അനുമതി നൽകി.

21. ഇങ്ങനെ പിതാവിന്റെ കല്പനപ്രകാരം വനവാസം കഴിച്ചുകൂട്ടി രാജ്യം സ്വീകരിച്ച രാമൻ സഹോദരന്മാരിലെന്നപോലെ ധർമ്മാർത്ഥകാമങ്ങളിൽ തുല്യനിലയോടെ പെരുമാറിപ്പോന്നു.

22. അദ്ദേഹം വാത്സല്യംമൂലം എല്ലാ അമ്മമാരോടും, സ്കന്ദൻ ആറു മുഖംകൊണ്ടും മുല കുടിച്ചിട്ടുള്ള (ആറു) കൃത്തികമാരോടെന്നപോലെ ഒരു ഭേദവും കൂടാതെ പെരുമാറിവന്നു.

23 തേനാർത്ഥവാൻ ലോഭപരാങ്മുഖേന
തേന ഘ്നതാ വിഘ്നഭയം ക്രിയാവാൻ
തേനാസ ലോകഃ പിതൃമാൻ വിനേത്രാ
തേനൈവ ശോകാപനുദേന പുത്രീ.
24 സ പൌരകാര്യാണി സമീക്ഷ്യ കാലേ
രേമേ വിദേഹാധിപതേർദുഹിത്രാ
ഉപസ്ഥിതശ്ചാരുവപുസ്തദീയം
കൃതോപഭോഗോത്സുകയേവ ലക്ഷ്മ്യാ.
25 തയോര്യഥാപ്രാർത്ഥിതമിന്ദ്രിയാർത്ഥാ-
നാസേദുഷോഃ സത്മസു ചിത്രവത്സു
പ്രാപ്താനി ദുഃഖാന്യപി ദണ്ഡകേഷു
സഞ്ചിന്ത്യമാനാനി സുഖാന്യഭൂവൻ.
26 അഥാധികസ്നിഗ്ദ്ധവിലോചനേന
മുഖേന സീതാ ശരപാണ്ഡുരേണ
ആനന്ദയിത്രീ പരിണേതുരാസീ-
ദനക്ഷരവ്യഞ്ജിതദൌഹൃദേന.
27 താമങ്കമാരോപ്യ കൃശാംഗയഷ്ടിം
വർണ്ണാന്തരാക്രാന്തപയോധരാഗ്രാം
വിലജ്ജമാനാം രഹസി പ്രതീതഃ
പപ്രച്ഛ രാമാം രമണോഽഭിലാഷം.
28 സാ ദഷ്ടനീവാരബലീനി ഹിംസ്രൈഃ
സംബദ്ധവൈഖാനസകന്യകാനി
ഇയേഷ ഭൂയഃ കുശവന്തി ഗന്തും
ഭാഗിരഥീതീരതപോവനാനി.
29 തസ്യൈ പ്രതിശ്രുത്യ രഘുപ്രവീര-
സ്തദീപ്സിതം പാർശ്വചരാനുയാതഃ
ആലോകയിഷ്യൻ മുദിതാമയോദ്ധ്യാം
പ്രാസാദമഭ്രംലിഹമാരുരോഹ.
30 ഋദ്ധാപണം രാജപഥം സ പശ്യൻ
വിഗാഹ്യമാനാം സരയൂം ച നൌഭിഃ
വിലാസിഭിശ്ചാധ്യുഷിതാനി പൌരൈഃ
പുരോപകണ്ഠോപവനാനി രേമേ.
31 സ കിംവദന്തീം വദതാം പുരോഗഃ
സ്വവൃത്തമുദ്ദിശ്യ വിശുദ്ധവൃത്തഃ
സർപ്പാധിരാജോരുഭുജോഽപസർപ്പം
പപ്രച്ഛ ഭദ്രം വിജിതാരിഭദ്രഃ.
32 നിർബ്ബന്ധപൃഷ്ടഃ സ ജഗാദ ''സർവ്വം
സ്തുവന്തി പൌരാശ്ചരിതം ത്വദീയം
അന്യത്ര രക്ഷോഭവനോഷിതായാഃ
പരിഗ്രഹാന്മാനവദേവ! ദേവ്യാഃ.''

23. ലോകം, ലോഭത്തിന്റെ നേക്കു തിരിഞ്ഞുനോക്കാത്ത അദ്ദേഹത്തെക്കൊണ്ടു ധനമുള്ളതായി, വിഘ്നഭയം ഇല്ലാതാക്കുന്ന അദ്ദേഹത്തെക്കൊണ്ടു ക്രിയയുള്ളതായി, വിനയമൂലവാക്കുന്ന അദ്ദേഹത്തെക്കൊണ്ടു പിതാവുള്ളതായി, ശോകം തീർക്കുന്ന അദ്ദേഹത്തെക്കൊണ്ടുതന്നെ പുത്രനുള്ളതുമായി.

24. അദ്ദേഹം യഥാകാലം പൌരന്മാരുടെ കാര്യങ്ങൾ നോക്കിയതിനുശേഷം മൈഥിലിയോടുകൂടി, മനോഹരമായ അവളുടെ രൂപം ധരിച്ചു ഉപഭോഗത്തിൽ ഉത്സാഹം പൂണ്ടുവന്ന രാജ്യലക്ഷ്മിയോടുകൂടെയെന്നപോലെ രമിച്ചു.

25. ചിത്രങ്ങളുള്ള ഗൃഹങ്ങളിൽ യഥേഷ്ടം ഇന്ദ്രിയസുഖങ്ങളെ അനുഭവിച്ചുകൊണ്ടിരുന്ന അവർക്കു ദണ്ഡകാരണ്യത്തിൽ നേരിട്ട ദുഃഖങ്ങൾപോലും ആലോചിക്കുന്തോറും സുഖമയങ്ങളായിത്തീർന്നു.

26. അക്കാലത്തു സീത നല്ലപോലെ തിളങ്ങുന്ന കണ്ണുകളോടും ശരപ്പുല്ലുപോലെ വിളർത്ത കവിൾത്തടങ്ങളോടുംകൂടി മൌനമായി ഗർഭത്തെ സൂചിപ്പിക്കുന്ന മുഖംകൊണ്ടു ഭർത്താവിനെ സന്തുഷ്ടനാക്കിത്തീർത്തു.

27. സന്തുഷ്ടനായ രമണൻ, ചടച്ച ശരീരവും നിറം മാറിവരുന്ന സ്തനാഗ്രങ്ങളുമായി നാണിച്ചുനിൽക്കുന്ന ആ രമണിയെ രഹസ്യത്തിൽ മടിയിൽ പിടിച്ചിരുത്തി എന്താഗ്രഹിക്കുന്നു എന്നു ചോദിച്ചു.

28. അവളും, ക്രൂരജന്തുക്കൾ വരിനെല്ലുകൊണ്ടുള്ള ബലി തിന്നുന്നതും തന്നോടു സ്ഥിരബന്ധമുള്ള തപസ്വികന്യകകൾ വസിക്കുന്നതും കുശപ്പുല്ലുകളോടുകൂടിയതുമായ ഗംഗാനദീതീരത്തിലെ തപോവനങ്ങളിലേക്കു വീണ്ടും പോകുവാൻ ആഗ്രഹിച്ചു.

29. രഘുകുലവീരൻ അവളോട്, ആ ആഗ്രഹം നിറവേററിത്തരാമെന്നു പറഞ്ഞിട്ട് പരിചാരകന്മാരാൽ പിൻതുടരപ്പെട്ടുകൊണ്ടു സന്തുഷ്ടമായ അയോധ്യയെ നോക്കിക്കാണുന്നതിനായി അംബരചുംബിയായ മാളികയിലേക്കു കയറി.

30. അദ്ദേഹം നിറഞ്ഞ പാണ്ടികശാലകളോടുകൂടിയ രാജവീഥിയേയും വഞ്ചികൾ നീങ്ങിക്കൊണ്ടിരിക്കുന്ന സരയൂവിനേയും വിലാസവാന്മാരായ സ്ത്രീപുരുഷന്മാർ വന്നിരിക്കുന്ന നഗരോദ്യാനങ്ങളേയും നോക്കിക്കൊണ്ടു നിർവൃതി പൂണ്ടു.

31. വാഗ്മികളിൽ അഗ്രഗണ്യനും ശുദ്ധചരിതനും ആദിശേഷനു തുല്യമായ വലിയ കൈകളുള്ളവനും ശത്രുക്കളെ ജയിച്ചവനുമായ അദ്ദേഹം ഭദ്രനെന്ന ചാരനോടു തന്റെ പ്രവൃത്തികളെ ഉദ്ദേശിച്ച് ആളുകൾ എന്തു പറയുന്നു എന്നു ചോദിച്ചു.

32. നിർബ്ബന്ധിച്ചു ചോദിച്ചപ്പോൾ അവൻ പറഞ്ഞു, ''പ്രഭോ! രാക്ഷസഗൃഹത്തിൽ താമസിച്ച ദേവിയെ സ്വീകരിച്ചതൊഴികെ അവിടുത്തെ എല്ലാ പ്രവൃത്തികളേയും പൌരന്മാർ സ്തുതിക്കുന്നു.

33 കളത്രനിന്ദാഗുരുണാ കിലൈവ-
മഭ്യാഹതം കീർത്തിവിപര്യയേണ
അയോഘനേനായ ഇവാഭിതപ്തം.
വൈദേഹിബന്ധോർഹൃദയം വിദദ്രേ.

34 കിമാത്മനിർവ്വാദകഥാമുപേക്ഷേ
ജായാമദോഷാമുത സന്ത്യജാമി?
ഇത്യേകപക്ഷാശ്രയവിക്ലബത്വാ-
ദാസീൽ സ ദോളാചലചിത്തവൃത്തിഃ.

35 നിശ്ചിത്യ ചാനന്യനിവൃത്തി വാച്യം
ത്യാഗേന പത്ന്യാഃ പരിമാർഷ്ടുമൈച്ഛൽ
അപി സ്വദേഹാൽ, കിമുതേന്ദ്രിയാർത്ഥാ-
ദ്യശോധനാനാം ഹി യശോ ഗരീയഃ.

36 സ സന്നിപാത്യാവരജാൻ ഹതൌജാ-
സ്തദ്വിക്രിയാദർശനലുപ്തഹർഷാൻ
കൌലീനമാത്മാശ്രയമാചചക്ഷേ
തേഭ്യഃ പുനശ്ചേദമുവാച വാക്യം.

37 'രാജർഷിവംശസ്യ രവിപ്രസൂതേ-
രുപസ്ഥിതഃ പശ്യത കീദൃശോഽയം?
മത്തഃ സദാചാരശുചേഃ കളങ്കഃ
പയോദവാതാദിവ ദർപ്പണസ്യ.

38 പൌരേഷു സോഽഹം ബഹുളീഭവന്ത-
മപാം തരംഗേഷ്വിവ തൈലബിന്ദും
സോഢും ന തൽപ്പൂർവ്വമവർണ്ണമീശ
ആലാനികം സ്ഥാണുമിവ ദ്വിപേന്ദ്രഃ.

39 തസ്യാപനോദായ ഫലപ്രവൃത്താ-
വുപസ്ഥിതായാമപി നിർവ്യപേക്ഷഃ
ത്യക്ഷ്യാമി വൈദേഹസുതാം, പുരസ്താൽ
സമുദ്രനേമിം പിതുരാജ്ഞയേവ.

40 അവൈമി ചൈനാമനഘേതി; കിന്തു
ലോകാപവാദോ ബലവാൻ മതോ മേ;
ഛായാ ഹി ഭൂമേഃ ശശിനോ മലത്വേ-
നാരോപിതാ ശുദ്ധിമതഃ പ്രജാഭിഃ.

41 രക്ഷോവധാന്തോ ന ച മേ പ്രയാസോ
വ്യർത്ഥഃ, സ വൈരപ്രതിമോചനായ
അമർഷണഃ ശോണിതകാംക്ഷയാ കിം
പദാ സ്പൃശന്തം ദശതി ദ്വിജിഹ്വഃ.

42 തദേഷ സർഗ്ഗഃ കരുണാർദ്രചിത്തൈർ-
ന മേ ഭവത്ഭിഃ പ്രതിഷേധനീയഃ.
യദ്യർത്ഥിതാ നിർഹൃതവാച്യശല്യാൻ
പ്രാണാൻ മയാ ധാരയിതും ചിരം വഃ.''

33. ഇങ്ങിനെ പത്നിയുടെ നിന്ദകൊണ്ടു കഠിനമായ ദുഷ്പ്പേരാൽ ആഞ്ഞടിക്കപ്പെട്ട വൈദേഹീബന്ധുവിൻെറ ഹൃദയം, ഇരിമ്പുപാററികൊണ്ടടിച്ച പഴുത്ത ഇരുമ്പെന്നപോലെ ചതഞ്ഞു.

34. തന്നെക്കുറിച്ച അപവാദം പറയുന്നതു കാര്യമാക്കാതിരിക്കണമോ അതോ നിർദ്ദോഷിയായ ഭാര്യയെ ഉപേക്ഷിക്കണമോ എന്നിങ്ങനെ ഒരു ഭാഗത്തു് ഉറച്ചുനില്ലാൻ സാധിക്കാത്തതുകൊണ്ടു് അദ്ദേഹത്തിൻെറ മനസ്സ് ഊഞ്ഞാലുപോലെ അങ്ങോട്ടുമിങ്ങോട്ടും ആടുകയായി.

35. ചീത്തപ്പേരു് ഇല്ലാതാകുവാൻ വേറെ പോംവഴിയില്ലെന്നു തീർച്ചയായപ്പോൾ പത്നീപരിത്യാഗംകൊണ്ടു അതു മായ്ച്ചുകളയുവാൻ അദ്ദേഹം ആശിച്ചു. യശസ്സു ധനമായിട്ടുള്ളവർക്കു സ്വശരീരത്തെക്കാളും വലുതു് യശസ്സാണു്. ഇന്ദ്രിയവിഷയത്തെക്കാളുമെന്നു പിന്നെ പറയേണ്ടതുണ്ടോ?

36. തേജസ്സു മങ്ങിയ അദ്ദേഹം അനുജന്മാരെ വിളിച്ചുകൂട്ടിയിട്ടു്, അദ്ദേഹത്തിൻെറ ഭാവഭേദം കണ്ടു ഹർഷമില്ലാതായ അവരോടു തൻെറ പേരിലുണ്ടായ ദുഷ്കീർത്തിയെപ്പററി അറിയിച്ചു. പിന്നെ ഈ വാക്കും പറഞ്ഞു.

37. ''നോക്കുവിൻ. സൂര്യനിൽനിന്നുളവായ രാജവംശത്തിനു സദാചാരശുദ്ധനായ എന്നിൽനിന്നു്, കണ്ണാടിയ്ക്കു മഴക്കാററിൽനിന്നെന്നപോലെ വന്നുചേർന്ന ഈ കളങ്കം ഏതുവിധത്തിലുള്ളതാണു്?

38. വെള്ളത്തിലെ തിരമാലകളിൽ എണ്ണത്തുള്ളിയെന്നപോലെ പൌരജനങ്ങൾക്കിടയിൽ വ്യാപിച്ചുവരുന്നതും ആദ്യത്തേതുമായ ഈ അപവാദത്തെ, ആനത്തലവൻ തളപ്പുകുററിയെ. എന്നപോലെ സഹിക്കുവാൻ ആ ഞാൻ അശക്തനാണു്.

39. അതിനെ ദൂരീകരിക്കുന്നതിനായി, സന്താനലാഭം അടുത്തിരിക്കുന്നുവെങ്കിലും അതിനെപ്പററി ചിന്തിക്കാതെ സീതയെ, മുമ്പു് അച്ഛൻെറ ആജ്ഞയാൽ ഭൂമിയെ എന്നപോലെ ഞാൻ ഉപേക്ഷിക്കാൻ ഭാവിക്കുന്നു.

40. ഇവൾ നിർദ്ദോഷയാണെന്നു എനിക്കറിവുള്ളതാണു്. എന്നാൽ ലോകാപവാദമാണു് വലുതെന്നു ഞാൻ കരുതുന്നു. ഭൂമിയുടെ നിഴലാണല്ലോ തെളിഞ്ഞ ചന്ദ്രനു കളങ്കമായി ജനങ്ങളാൽ ആരോപിയ്ക്കപ്പെട്ടിരിക്കുന്നതു്.

41. രാക്ഷസനിഗ്രഹമടക്കമുണ്ടായ എൻെറ പ്രയത്നമാകട്ടെ നിഷ്പ്രയോജനമല്ല, അതു്, പക പോക്കുവാൻ വേണ്ടിയായിരുന്നു; കോപിയായ സർപ്പം, കാൽകൊണ്ടു ചവുട്ടിയവനെ കടിയ്ക്കുന്നതു രക്തം കൊതിച്ചിട്ടാണോ?

42. അതിനാൽ അപവാദമാകുന്ന ശല്യം പറിച്ചുകളഞ്ഞു എന്നെക്കൊണ്ടു് ഏറെനാൾ പ്രാണനെ ധരിപ്പിക്കണമെന്നു ആഗ്രഹമുണ്ടെങ്കിൽ എൻെറ ഈ തീരുമാനത്തിനു് കരുണാർദ്രഹൃദയന്മാരായ നിങ്ങൾ എതിർ പറയരുതു്.''

43 ഇത്യുക്തവന്തം ജനകാത്മജായാം
നിതാന്തരുക്ഷാഭിനിവേശമീശം
ന കശ്ചന ഭ്രാതൃഷു തേഷു ശക്തോ
നിഷേദ്ധുമാസീദനുമോദിതും വാ.

44 സ ലക്ഷ്മണം ലക്ഷ്മണപൂർവ്വജന്മാ
വിലോക്യ ലോകത്രയഗീതകീർത്തിഃ
സൌമ്യേതി ചാഭാഷ്യ യഥാർത്ഥഭാഷീ
സ്ഥിതം നിദേശേ പൃഥഗാദിദേശ.

45 പ്രജാവതീ ദോഹദശംസിനീ തേ
തപോവനേഷു സ്പൃഹയാലുരേവ
സ ത്വം രഥീ തദ്വ്യപദേശനേയാം
പ്രാപയ്യ വാല്മീകിപദം ത്യജൈനാം.''

46 സ ശുശ്രുവാൻ മാതരി ഭാർഗ്ഗവേണ
പിതുർന്നിയോഗാൽ പ്രഹൃതം ദ്വിഷദ്വൽ
പ്രത്യഗ്രഹീദഗ്രജശാസനം ത-
ദാജ്ഞാ ഗുരൂണാം ഹ്യവിചാരണീയാ.

47 അഥാനുകൂലശ്രവണപ്രതീതാ-
മത്രസ്നുഭിര്യുക്തധുരം തുരംഗൈഃ
രഥം സുമന്ത്രപ്രതിപന്നരശ്മി-
മാരോപ്യ വൈദേഹസുതാം പ്രതസ്ഥേ.

48 സാ നീയമാനാ രുചിരാൻ പ്രദേശാൻ
പ്രിയങ്കരോ മേ പ്രിയ ഇത്യനന്ദൽ
നാബുദ്ധ കല്പദ്രുമതാം വിഹായ
ജാതം തമാത്മന്യസിപത്രവൃക്ഷം.

49 ജുഗൂഹ തസ്യാഃ പഥി ലക്ഷ്മണോ യൽ
സവ്യേതരേണ സ്ഫുരതാ തദക്ഷ്ണാ
ആഖ്യാതമസ്യൈ ഗുരു ഭാവി ദുഃഖ-
മത്യന്തലുപ്തപ്രിയദർശനേന.

50 സാ ദുർന്നിമിത്തോപഗതാദ്വിഷാദാൽ
സദ്യഃ പരിമ്ലാനമുഖാരവിന്ദാ
രാജ്ഞഃ ശിവം സാവരജസ്യ ഭൂയാ-
ദിത്യാശശംസേ കരണൈരബാഹ്യൈഃ.

51 ഗുരോർന്നിയോഗാദ്വനിതാം വനാന്തേ
സാധ്വീം സുമിത്രാതനയോ വിഹാസ്യൻ
അവാര്യതേവോത്ഥിതവീചിഹസ്തൈർ
ജ്ജഹ്നോർദ്ദുഹിത്രാ സ്ഥിതയാ പുരസ്താൽ.

52 രഥാൽ സ യന്ത്രാ നിഗൃഹീതവാഹാൽ
താം ഭ്രാതൃജായാം പുളിനേഽവതാര്യ്യ
ഗംഗാം നിഷാദാഹൃതനൌവിശേഷഃ
തതാര സന്ധാമിവ സത്യസന്ധഃ.

43. ഇങ്ങനെ പറഞ്ഞു ജാനകിയുടെ നേർക്കു ഏററവും കഠിനമായി പ്രവർത്തിപ്പാൻ മുതിർന്നിരിക്കുന്ന ആ രാജാവിനെ തടയുവാനോ അനുമോദിക്കുവാനോ ആ സഹോദരന്മാരിൽ ഒരാളും ശക്തനായില്ല.

44. ത്രിലോകത്തിലും കീർത്തികേട്ടവനും വാക്കുപാലിക്കുന്നവനുമായ ആ ലക്ഷ്മണാഗ്രജൻ ആജ്ഞാകാരിയായ ലക്ഷ്മണനെ നോക്കി ''സൌമ്യ!'' എന്നഭിസംബോധന ചെയ്തതിനുശേഷം പ്രത്യേകമായി ഇങ്ങനെ ആജ്ഞാപിച്ചു.

45, ''ഗർഭാഭിലാഷം പറഞ്ഞ നിൻെറ ജ്യേഷ്ഠത്തി, തപോവനങ്ങളിൽ പോകാൻ ആഗ്രഹിക്കുന്നവളുംതന്നെയാണ്. അതിനാൽ നീ രഥത്തിൽ അതു കാരണമായിപ്പറഞ്ഞു വാല്മീകിയുടെ സ്ഥലത്തുകൊണ്ടുചെന്ന് അവളെ ഉപേക്ഷിക്കുക.''

46. പരശുരാമൻ പിതാവിൻെറ കല്പനയാൽ അമ്മയുടെനേരെ ശത്രുവിൻെറ നേർക്കെന്നപോലെ ആയുധം പ്രയോഗിച്ചിട്ടുള്ളതിനെപ്പററി കേട്ടിട്ടുള്ള അദ്ദേഹം ആ ജ്യേഷ്ഠൻെറ ആജ്ഞയെ സ്വീകരിച്ചു. ഗുരുജനങ്ങളുടെ ആജ്ഞയെപ്പററി ചിന്തിക്കാൻ പാടില്ലല്ലോ.

47. പിന്നീട് അദ്ദേഹം തൻെറ ആഗ്രഹം സാധിപ്പിക്കുന്നതായിക്കേട്ടു സന്തോഷിച്ച ജാനകിയെ ഭയസംഭ്രമമില്ലാത്ത കുതിരകളെ പൂട്ടി സുമന്ത്രനാൽ തെളിക്കപ്പെട്ട രഥത്തിൽക്കയററി പുറപ്പെട്ടു.

48. ആനന്ദം ഉളവാക്കുന്ന പ്രദേശങ്ങളിലേക്കു കൊണ്ടുപോകപ്പെടുന്ന അവൾ 'എൻെറ പ്രാണേശ്വരൻ പ്രിയം ചെയ്യുന്ന ആളുംതന്നെ' എന്നാഹ്ളാദിച്ചു. അദ്ദേഹം കല്പവൃക്ഷസ്വഭാവം വെടിഞ്ഞു തൻെറ നേർക്കു കള്ളിമരമായിത്തീർന്നതു മനസ്സിലാക്കിയില്ല.

49. വഴിയിൽ ലക്ഷ്മണൻ അവളിൽനിന്നു യാതൊന്നു മറച്ചുവെച്ചുവോ, വരാനിരിക്കുന്ന ആ വലിയ ദുഃഖം, എന്നെന്നേക്കുമായി പ്രിയദർശനം നഷ്ടപ്പെട്ടു തുടിയ്ക്കുന്ന വലത്തേ കണ്ണിനാൽ ഇവളോടു പറയപ്പെട്ടു.

50. ദുർല്ലക്ഷണങ്ങളും കണ്ടുണ്ടായ സങ്കടംമൂലം പെട്ടെന്നു മ്ളാനമായ മുഖകമലത്തോടുകൂടിയ അവൾ 'സഹോദരന്മാരോടുകൂടിയ രാജാവിനു നന്മ വരണേ' എന്നു അന്തഃകരണങ്ങളെക്കൊണ്ടു നേർന്നു.

51. ജ്യേഷ്ഠൻെറ ആജ്ഞയാൽ ആ സാധ്വിയെ വനത്തിൽ കൊണ്ടുപോയി ഉപേക്ഷിക്കാൻപോകുന്ന ലക്ഷ്മണൻ, മുന്നിൽ നിൽക്കുന്ന ഗംഗാനദിയാൽ ഉയർന്ന തിരമാലകളാകുന്ന കൈകളെക്കൊണ്ടു തടയപ്പെട്ടുവോ എന്നു തോന്നി.

52. സത്യസന്ധനായ അദ്ദേഹം, സുമന്ത്രൻ കുതിരകളെ നിർത്തിയ രഥത്തിൽനിന്നു ആ ജ്യേഷ്ഠപത്നിയെ മണൽത്തിട്ടിൽ ഇറക്കി മുക്കുവരെക്കൊണ്ടു വിശേഷമായ തോണി കൊണ്ടുവരുവിച്ച്, പ്രതിജ്ഞയെ എന്നപോലെ ഗംഗാനദിയെ തരണം ചെയ്തു.

53 അഥ വ്യവസ്ഥാപിതവാക് കഥഞ്ചിൽ
സൌമിത്രിരന്തർഗ്ഗതബാഷ്പകണ്ഠഃ
ഔൽപ്പാതികം മേഘ ഇവാശ്മവർഷം
മഹീപതേഃ ശാസനമുജ്ജഗാര.

54 തതോഭിഷംഗാനിലവിപ്രവിദ്ധാ
പ്രഭ്രശ്യമാനാഭരണപ്രസൂനാ
സ്വമൂർത്തിലാഭപ്രകൃതിം ധരിത്രീം
ലതേവ സീതാ സഹസാ ജഗാമ.

55 ''ഇക്ഷ്വാകുവംശപ്രഭവഃ കഥം ത്വാം
ത്യജേദകസ്മാൽ പതിരാര്യവൃത്തഃ''
ഇതി ക്ഷിതിഃ സംശയിതേവ തസ്യൈ
ദദൌ പ്രവേശം ജനനീ ന താവൽ.

56 സാ ലുപ്തസംജ്ഞാ ന വിവേദ ദുഃഖം
പ്രത്യാഗതാസുഃ സമതപ്യതാന്തഃ
തസ്യാഃ സുമിത്രാത്മജയത്നലബ്ധോ
മോഹാദഭൂൽ കഷ്ടതരഃ പ്രബോധഃ.

57 നചാവദൽ ഭർത്തുരവർണ്ണമാര്യാ
നിരാകരിഷ്ണോർവൃജിനാദൃതേ$\not{}$പി
ആത്മാനമേവ സ്ഥിരദുഃഖഭാജം
പുനഃപുനർദ്ദുഷ്കൃതിനം നിനിന്ദ.

58 ആശ്വാസ്യ രാമാവരജഃ സതീം താ-
മാഖ്യാതവാല്മീകിനികേതമാർഗ്ഗഃ
''നിഘ്നസ്യ മേ ഭർത്തൃനിദേശരൌക്ഷ്യം
ദേവി! ക്ഷമസ്വേ''തി ബഭൂവ നമ്രഃ.

59 സീതാ തമുത്ഥാപ്യ ജഗാദ വാക്യം
'പ്രീതാസ്മി തേ സൌമ്യ! ചിരായ ജീവ
വിഡൌജസാ വിഷ്ണുരിവാഗ്രജേന
ഭ്രാത്രാ യദിത്ഥം പരവാനസി ത്വം.

60 ശ്വശ്രൂജനം സർവ്വമനുക്രമേണ
വിജ്ഞാപയ പ്രാപിതമൽപ്രണാമഃ
''പ്രജാനിഷേകം മയി വർത്തമാനം
സൂനോരനുധ്യായത ചേതസേ''തി

61 വാച്യസ്ത്വയാ മദ്വചനാൽ സ രാജാ
''വഹ്നൌ വിശുദ്ധാമപി യൽ സമക്ഷം
മാം ലോകവാദശ്രവണാദഹാസീഃ
ശ്രുതസ്യ കിം തൽ സദൃശം കുലസ്യ?

62 കല്യാണബുദ്ധേരഥവാ തവായം
ന കാമചാരോ മയി ശങ്കനീയഃ
മമൈവ ജന്മാന്തരപാതകാനാം
വിപാകവിഷ്ഫൂർജ്ജഥുരപ്രസഹ്യഃ.

53. പിന്നീട വാക്കുകളെ ആലോചിച്ചുതീരുമാനിച്ചും കണ്ണുനീർ തൊണ്ട യിലൊതുക്കിയും ലക്ഷ്മണൻ രാജാവിൻെറ അതുളപ്പാടിനെ, മേഘം കാല ദോഷസൂചകമായി കല്ലു വർഷിക്കുന്നതുപോലെ എങ്ങനെയോ പുറത്താക്കി.

54. അപ്പോരം അസഹ്യമായ അപമാനത്താൽ ആഹതയായ സീത, കൊട കാററുതട്ടി പുഷ്പങ്ങരം കൊഴിയുന്ന ലതയെപ്പോലെ ആഭരണങ്ങരം ഉതിർന്നുകൊണ്ടു ബോധമററു തൻെറ ശരീരലാഭത്തിനു കാരണഭൂതയായ ഭൂമിയിൽ പെട്ടെന്നു വീണു.

55. ഇക്ഷ്വാകുകലത്തിൽ ജനിച്ച, സദാചാരസ്ഥിതനായ ഭർത്താവ് എങ്ങനെ നിന്നെ കാരണമെന്യേ ഉപേക്ഷിക്കും എന്നു ശങ്കിച്ചിട്ടെന്നവണ്ണം മാതാവായ ഭൂമിദേവി അപ്പോരം അവരംക്കു തന്നിൽ പ്രവേശം നൽകിയില്ല.

56. അവരം പ്രജ്ഞയററു കിടക്കെ സങ്കടം അറിഞ്ഞില്ല, ജീവൻ വീണ്ടു കിട്ടിയപ്പോരം ഉള്ളിൽ കഠിനദുഃഖമുണ്ടായി. അവരംക്കു ലക്ഷ്മണൻെറ ശ്രമംകൊണ്ടു ബോധം വന്നപ്പോരം അതു മോഹാലസ്യത്തേക്കാരം ദുസ്സഹമായിത്തീർന്നു.

57. ആ പതിവ്രത, കുററമററ തന്നെ നിരാകരിച്ച ഭർത്താവിനെപ്പററി ചീത്തയായ ഒരക്ഷരംപോലും പറഞ്ഞില്ല. എന്നെന്നും ദുഃഖമനുഭവിച്ചുപോന്ന, പാപംചെയ്ത തന്നെത്തന്നെ വീണ്ടും വീണ്ടും നിന്ദിച്ചു.

58. രാമാനുജൻ ആ സാധ്വിയെ സമാധാനിപ്പിച്ച്, വാല്മീകിയുടെ ആശ്രമത്തിലേക്കുള്ള വഴി പറഞ്ഞുകൊടുത്തിട്ട്, ''ദേവി! പരതന്ത്രനായ ഞാൻ സ്വാമിയുടെ കല്പനയാൽ ചെയ്ത കടുകയ്യു ക്ഷമിക്കണമേ'' എന്നു പറഞ്ഞു കാൽക്കൽ വീണു.

59. സീത അദ്ദേഹത്തെ എഴുന്നേൽപ്പിച്ചു പറഞ്ഞു: ''സൌമ്യ! നിന്നിൽ എനിക്കു സന്തോഷമേ ഉള്ളു. ദീർഘായുഷ്മാനായിരിക്കു. നീ ജ്യേഷ്ഠസഹോദരനാൽ, വിഷ്ണു ഇന്ദ്രനാലെന്നപോലെ പരാധീനനാണല്ലോ.

60. അമ്മമാരെയെല്ലാവരേയും വഴിപോലെ എൻെറ വന്ദനമറിയിച്ചിട്ടു പറയൂ— ''എന്നിലിരിക്കുന്ന പുത്രൻെറ സന്തതിബീജത്തെ മനസ്സിൽ ഓർക്കണമേ'' എന്ന്.

61. നീ ഞാൻ പറഞ്ഞതായിട്ടു ആ രാജാവിനോടു പറയണം. കൺമുമ്പിൽവെച്ചു അഗ്നിയിൽ പരിശുദ്ധയായിട്ടും എന്നെ ആളുകളുടെ വാക്കുകേട്ടു പരിത്യജിച്ചുവല്ലോ. അതു് (അങ്ങയുടെ) അറിവിനോ വംശമഹത്ത്വത്തിനോ യോജിച്ചതാണോ?

62. അഥവാ നന്മ മാത്രം ബുദ്ധിയിലുദിക്കുന്ന അങ്ങു എൻെറ നേരെ സ്വച്ഛന്ദമായി പ്രവർത്തിച്ചതാണെന്നു സംശയിച്ചുകൂടാ. ഞാൻതന്നെ ജന്മാന്തരങ്ങളിൽച്ചെയ്ത പാപങ്ങളുടെ ഫലങ്ങരം മൂപ്പെത്തി ഭയങ്കരമായി പൊട്ടിത്തെറിച്ചതാണു്.

63 ഉപസ്ഥിതാം പൂവ്വമപാസ്യ ലക്ഷ്മീം
വനം മയാ സാദ്ധമസി പ്രപന്നഃ
ത്വയ്യാസ്പദം പ്രാപ്യ തയാതിരോഷാൽ
സോഢാസ്മി ന ത്വത്ഭവനേ വസന്തീ.

64 നിശാചരോപപ്ലുതഭർത്തൃകാണാം
തപസ്വിനീനാം ഭവതഃ പ്രസാദാൽ
ഭൂത്വാ ശരണ്യാ, ശരണാർത്ഥമന്യം
കഥം പ്രപത്സ്യേ ത്വയി ദീപ്യമാനേ.

65 കിം വാ തവാത്യന്തവിയോഗമോഘേ
കുയ്യാമുപേക്ഷാം ഹതജീവിതേഽസ്മിൻ
സ്യാദ്രക്ഷണീയം യദി മേ ന തേജ–
സ്ത്വദീയമന്തർഗ്ഗതമന്തരായഃ.

66 സാഹം തപഃ സൂര്യനിവിഷ്ടദൃഷ്ടി–
രൂദ്ധ്വം പ്രസൂതേശ്ചരിതും യതിഷ്യേ
ഭൂയോ യഥാ മേ ജനനാന്തരേഽപി
ത്വമേവ ഭത്താ, ന ച വിപ്രയോഗഃ.

67 നൃപസ്യ വർണ്ണാശ്രമപാലനം യൽ
സ ഏവ ധമ്മോ മനുനാ പ്രണീതഃ
നിവ്വാസിതാപ്യേവമതസ്ത്വയാഹം
തപസ്വിസാമാന്യമവേക്ഷണീയാ.''

68 തഥേതി തസ്യാഃ പ്രതിഗൃഹ്യ വാചം
രാമാനുജേ ദൃഷ്ടിപഥം വ്യതീതേ
സാ മുക്തകണ്ഠം വ്യസനാതിഭാരാ–
ച്ചക്രന്ദ വിഗ്നാ കുരരീവ ഭൂയഃ.

69 നൃത്യം മയൂരാഃ കുസുമാനി വൃക്ഷാ
ദർഭാനുപാത്താൻ വിജഹുർഹരിണ്യഃ
തസ്യാഃ പ്രപന്നേ സമദുഃഖഭാവ–
മത്യത്ഥമാസീദ്രുദിതം വനേഽപി.

70 താമഭ്യഗച്ഛദ്രുദിതാനുസാരീ
കവിഃ കുശേധ്മാഹരണായ യാതഃ
നിഷാദവിദ്ധാണ്ഡജദർശനോത്ഥഃ
ശ്ലോകത്വമാപദ്യത യസ്യ ശോകഃ.

71 തമശ്രു നേത്രാവരണം പ്രമൃജ്യ
സീതാ വിലാപാദ്വിരതാ വവന്ദേ
തസ്മൈ മുനിർദ്ദൌഹൃദലിംഗദർശീ
ദാശ്വാൻ സുപുത്രാശിഷമിത്യുവാച.

72 ''ജാനേ വിസൃഷ്ടാം പ്രണിധാനതസ്ത്വാം
മിഥ്യാപവാദക്ഷുഭിതേന ഭർത്രാ
തന്മാ വ്യഥിഷ്ഠാ, വിഷയാന്തരസ്ഥം
പ്രാപ്താസി വൈദേഹി! പിതുർന്നികേതം.

63. മുമ്പു സമീപത്തു വന്ന ലക്ഷ്മിയെ ഉപേക്ഷിച്ച് എന്നോടൊത്തു അങ്ങ് വനവാസത്തിനു വന്നു. അവരക്ക ഇന്നു അങ്ങയിൽ സ്ഥിരപ്രതിഷ്ഠ കിട്ടിയപ്പോൾ അതിയായ രോഷംമൂലം ഞാൻ അങ്ങയുടെ ഭവനത്തിൽ താമസിക്കുന്നതു സഹിക്കവയ്യെന്നായി.

64. രാക്ഷസന്മാരാൽ ഭർത്താക്കന്മാർക്ക് ഉപദ്രവം പററിയ തപസ്വിനിമാർക്ക അങ്ങയുടെ പ്രസാദത്താൽ ശരണാർഹയായിത്തീർന്ന ഞാൻ അങ്ങു ജീവിച്ചിരിക്കെ ശരണാർത്ഥിനിയായി എങ്ങിനെയാണ് മററൊരുവനെ ആശ്രയിക്കുക?

65. അങ്ങിൽനിന്നു എന്നേക്കുമായി പിരിഞ്ഞതുകൊണ്ടു പാഴായ ഈ നശിച്ച ജീവിതത്തിന്റെ പേരിൽ ഉപേക്ഷ കാണിക്കാമോ? എന്റെ വയററിൽ സംരക്ഷിക്കപ്പെടേണ്ടതായ അങ്ങയുടെ തേജസ്സ് (ഗർഭം) അതിനു വിഘ്നമായിരുന്നില്ലെങ്കിൽ!

66. ആ ഞാൻ പ്രസവത്തിനുശേഷം, അടുത്ത ജന്മത്തിലും അങ്ങുതന്നെ എനിയ്ക്കു ഭർത്താവാവുകയും വേർപാടില്ലാതിരിക്കയുംചെയ്യാനായി സൂര്യനിൽ ദൃഷ്ടിയൂന്നി തപസ്സു ചെയ്യുവാൻ ശ്രമിക്കും.

67. വർണ്ണാശ്രമപരിപാലനമാണല്ലോ രാജാവിന്റെ ധർമ്മമായി മനു നിശ്ചയിച്ചിട്ടുള്ളത്, അതിനാൽ ഞാൻ, ഇങ്ങിനെ പുറംതള്ളപ്പെട്ടവളാണെങ്കിലും തപസ്വികളുടെ കൂട്ടത്തിൽ ഒരുത്തിയായിക്കരുതി അങ്ങയാൽ പരിപാലിക്കപ്പെടേണ്ടവളാണ്.

68. 'അങ്ങനെയാവട്ടെ' എന്നു അവളുടെ വാക്കുകൾ സ്വീകരിച്ചുകൊണ്ടു രാമാനുജൻ ദൃഷ്ടിയിൽനിന്നു മറഞ്ഞപ്പോൾ അഴലാണ്ട അഴകുരൽപ്പിടയെപ്പോലെ വ്യസനാധിക്യത്താൽ അവൾ ഉച്ചത്തിൽ നിലവിളിച്ചു.

69. മയിലുകൾ നൃത്തം നിറുത്തി. വൃക്ഷങ്ങൾ പുഷ്പങ്ങൾ പൊഴിച്ചു. മാൻപേടകൾ കടിച്ച ദർഭപ്പുല്ലുകൾ ഉപേക്ഷിച്ചു. അവളോടുള്ള അനുകമ്പയാൽ ആ കാടുതന്നെ വല്ലാതെ കരഞ്ഞതുപോലെയായി.

70. വേടന്റെ അമ്പേററു വീണ പക്ഷിയെ കണ്ടിട്ട് യാതൊരാൾക്കുണ്ടായ ശോകം ശ്ലോകമായി പരിണമിച്ചുവോ ആ കവി (വാത്മീകി) ദർഭയും വിറകും ശേഖരിക്കുവാൻ പോയപ്പോൾ ആ കരച്ചിൽ കേട്ടു അവളുടെ അടുക്കൽ കതിച്ചെത്തി.

71. സീത കരച്ചിൽ നിർത്തി, കാഴ്ചമറക്കുന്ന കണ്ണുനീർ തുടച്ച് അദ്ദേഹത്തെ വന്ദിച്ചു. മഹർഷി അവളിൽ ഗർഭലക്ഷണം കണ്ടിട്ട് ''സൽപുത്രനുണ്ടാകട്ടെ'' എന്നു് അനുഗ്രഹിച്ചതിനുശേഷം ഇങ്ങിനെ പറഞ്ഞു.

72. ''മിഥ്യാപവാദം കേട്ടു ക്ഷോഭിച്ച ഭർത്താവിനാൽ ത്യജിക്കപ്പെട്ടവളാണ് നീയെന്നു ഞാൻ സമാധികൊണ്ടറിയുന്നു; അതുകൊണ്ടു നീ ദുഃഖിക്കേണ്ട. അല്ലയോ വൈദേഹി! മററൊരു ദിക്കിൽ വസിക്കുന്ന പിതാവിന്റെ ഗൃഹത്തിലാണ് നീ എത്തിയിരിക്കുന്നത്.

73 ഉൽഖാതലോകത്രയകണ്ടകേഽപി
സത്യപ്രതിജ്ഞേഽപ്യവികത്ഥനേഽപി
ത്വാം പ്രത്യകസ്മാൽ കലുഷപ്രവൃത്താ-
വസ്ത്യേവ മന്യുർഭരതാഗ്രജേ മേ.

74 തവോരുകീർത്തിഃ ശ്വശുരഃ സഖാ മേ
സതാം ഭവോച്ഛേദകരഃ പിതാ തേ
ധുരി സ്ഥിതാ ത്വം പതിദേവതാനാം
കിംത,ന്ന യേനാസി മമാനുകമ്പ്യാ.

75 തപസ്വിസംസർഗ്ഗവിനീതസത്ത്വേ
തപോവനേ വീതഭയാ വസാസ്മിൻ
ഇതോ ഭവിഷ്യത്യനഘപ്രസൂതേ-
രപത്യസംസ്കാരമയോ വിധിസ്തേ.

76 അശൂന്യതീരാം മുനിസന്നിവേശൈ-
സ്തമോപഹന്ത്രീം തമസാം വിഗാഹ്യ
തത്സൈകതോത്സംഗബലിക്രിയാഭിഃ
സമ്പത്സ്യതേ തേ മനസഃ പ്രസാദഃ.

77 പുഷ്പം ഫലം ചാർത്തവമാഹരന്ത്യോ
ബീജം ച ബാലേയമകൃഷ്ടരോഹി
വിനോദയിഷ്യന്തി നവാഭിഷംഗാ-
മുദാരവാചോ മുനികന്യകാസ്ത്വാം.

78 പയോഘടൈരാശ്രമബാലവൃക്ഷാൻ
സംവർദ്ധയന്തീ സ്വബലാനുരൂപൈഃ
അസംശയം പ്രാക് തനയോപപത്തേഃ
സ്തനന്ധയപ്രീതിമവാപ്സ്യസി ത്വം''.

74 അനുഗ്രഹപ്രത്യഭിനന്ദിനീം താം
വാല്മീകിരാദായ ദയാർദ്രചേതാഃ
സായം മൃഗാധ്യാസിതവേദിപാർശ്വം
സ്വമാശ്രമം ശാന്തമൃഷിർന്നിനായ.

80 താമർപ്പയാമാസ ച ശോകദീനാം
തദാഗമപ്രീതിഷു താപസീഷു
നിർവ്വിഷ്ടസാരാം പിതൃഭിർഹിമാംശോ-
രന്ത്യാം കലാം ദർശ ഇവൗഷധീഷു.

81 താ ഇംഗുദീസ്നേഹകൃതപ്രദീപ-
മാസ്തീർണ്ണമേധ്യാജിനതല്പമന്തഃ
തസ്യൈ സപര്യാനുപദം ദിനാന്തേ
നിവാസഹേതോരുടജം വിതേരുഃ.

82 തത്രാഭിഷേകപ്രയതാ വസന്തീ
പ്രയുക്തപൂജാ വിധിനാതിഥിഭ്യഃ
വന്യേന സാ വല്കലിനീ ശരീരം
പത്യുഃ പ്രജാസന്തതയേ ബഭാര.

73. മൂന്നുലോകത്തിനും കണ്ടകനായിരുന്നവനെ ഉന്മൂലനം ചെയ്യവനാണെങ്കിലും സത്യപ്രതിജ്ഞനാണെങ്കിലും, ആത്മപ്രശംസചെയ്യാത്തവനാണെങ്കിലും നിന്റെ മേൽ അകാരണമായി കാലുഷ്യം കാണിച്ച രാമനിൽ എനിക്കു ദ്വേഷ്യംതന്നെ തോന്നുന്നു.

74. വലിയ യശസ്സുള്ള നിന്റെ ശ്വശുരൻ എന്റെ സ്നേഹിതനാണ്. നിന്റെ അച്ഛൻ സജ്ജനങ്ങളെ സംസാരദുഃഖത്തിൽനിന്നും മോചിപ്പിക്കുന്നവനാണ്. നീ പതിവ്രതമാരിൽ അഗ്രഗണ്യയാണ്. നിന്നെ എന്റെ അനുകമ്പയ്ക്കു യോഗ്യയാക്കിത്തീർക്കുന്നതല്ലാതെ എന്തൊന്നുണ്ട്?

75. മഹർഷിമാരുടെ സഹവാസം നിമിത്തം ശാന്തശീലരായിത്തീർന്നിട്ടുള്ള മൃഗങ്ങളോടുകൂടിയ ഈ തപോവനത്തിൽ ഭയംകൂടാതെ നീ താമസിച്ചുകൊള്ളുക. സുഖപ്രസവത്തിനുശേഷം നിന്റെ സന്താനസംസ്കാരത്തിനുള്ള ക്രിയകൾ ഇവിടെ നടത്താം.

76. കരയ്ക്കു നിറയെ തപസ്വികളുടെ പർണ്ണശാലകളോടുകൂടിയതും ശോകത്തെ ഇല്ലാതാക്കുന്നതുമായ തമസാനദിയിൽ സ്നാനം ചെയ്ത് അതിന്റെ മണൽത്തിട്ടിൽ പൂജകൾ ചെയ്തുകൊണ്ടിരിക്കുന്ന നിനക്കു മനസ്സിനു സമാധാനം കൈവന്നുകൊള്ളും.

77. അതാതു ഋതുക്കളിലുണ്ടാവുന്ന പൂവും കായും കൃഷിചെയ്യാതെ വളരുന്ന ബലിധാന്യവും കൊണ്ടുവന്നു തന്നും നല്ല വാക്കുകൾ പറഞ്ഞും താപസകന്യകമാർ പുതുതായി ആപത്തിൽപ്പെട്ട നിന്നെ സമാധാനിപ്പിക്കും.

78. തന്റെ ശക്തിക്കൊത്ത തണ്ണീർക്കുടങ്ങളേന്തി ആശ്രമത്തിലെ തൈമരങ്ങളെ നനച്ചു വളർത്തിക്കൊണ്ടിരുന്നാൽ തീർച്ചയായും സന്താനലബ്ധിക്കു മുമ്പുതന്നെ നിനക്കു മുലകുടിക്കുന്ന കുഞ്ഞുങ്ങളോടുള്ള സ്നേഹം ഉളവാകും.''

79. ആശീർവാദത്തെ അഭിനന്ദനത്തോടെ സ്വീകരിച്ച അവളേയും കൂട്ടി ദയാർദ്രചിത്തനായ വാല്മീകിമഹർഷി സന്ധ്യയ്ക്കു വേദിക്കടുത്തു ചെന്നു കിടക്കുന്ന മാനുകളോടുകൂടിയ ശാന്തമായ തന്റെ ആശ്രമത്തിലേക്കു കൊണ്ടുപോയി.

80. കറുത്തവാവ്, പിതൃക്കളാൽ സാരം നുകർന്നുകഴിഞ്ഞ ചന്ദ്രന്റെ അവസാനത്തെ കലയെ ഓഷധികളുടെ പക്കൽ എന്നപോലെ ശോകാകുലയായ അവളെ, അവൾ വന്നതിൽ സന്തോഷിക്കുന്ന താപസിമാരുടെ പക്കൽ ഏല്പിച്ചു കൊടുക്കുകയും ചെയ്തു.

81. അവർ അവളെ വേണ്ടവിധത്തിൽ സൽക്കരിച്ചശേഷം രാത്രി ഉറങ്ങുന്നതിനായി അകത്ത് ഓടലെണ്ണകൊണ്ടു വിളക്കുവെച്ചതും ശുദ്ധമായ മാൻതോൽകൊണ്ടു മെത്തവിരിച്ചതുമായ ഒരു പർണ്ണശാല കൊടുത്തു.

82. അവിടെ അവൾ സ്നാനശുദ്ധയായി മരവുരി ധരിച്ച് അതിഥികളെ വേണ്ടപോലെ പൂജിച്ചും കായ്കൾ ഭക്ഷിച്ചും പാർത്തുകൊണ്ടു ഭർത്താവിന്റെ സന്തതിക്കുവേണ്ടി ദേഹം ഭരിച്ചു.

83 അപി പ്രഭുഃ സാനുശയോഽധുനാ സ്യാ-
ദിത്യുത്സുകഃ ശക്രജിതോഽപി ഹന്താ
ശശംസ സീതാപരിദേവിതാന്ത-
മനുഷ്ഠിതം ശാസനമഗ്രജായ.

84 ബഭൂവ രാമഃ സഹസാ സബാഷ്പ-
സ്തുഷാരവർഷീവ സഹസ്യചന്ദ്രഃ
കൌലീനഭീതേന ഗൃഹാന്നിരസ്താ
ന തേന വൈദേഹസുതാ മനസ്തഃ.

85 നിഗൃഹ്യ ശോകം സ്വയമേവ ധീമാൻ
വർണ്ണാശ്രമാവേക്ഷണജാഗരൂകഃ
സ ഭ്രാതൃസാധാരണഭോഗമൃദ്ധം
രാജ്യം രജോരിക്തമനാഃ ശശാസ.

86 താമേകഭാര്യ്യാം പരിവാദഭീരോഃ
സാധ്വീമപി ത്യക്തവതോ നൃപസ്യ
വക്ഷസ്യസംഘട്ടസുഖം വസന്തീ
രേമേ സപത്നീരഹിതേവ ലക്ഷ്മീഃ.

87 സീതാം ഹിത്വാ ദശമുഖരിപുർന്നോപയേമേ യദന്യാം
തസ്യാ ഏവ പ്രതികൃതിസഖോ യത് ക്രതൂനാജഹാര
വൃത്താന്തേന ശ്രവണവിഷയപ്രാപിണാ തേന ഭർത്തുഃ
സാ ദുർവ്വാരം കഥമപി പരിത്യാഗദുഃഖം വിഷേഹേ.

ഇതി ചതുർദ്ദശഃ സർഗ്ഗഃ

## പഞ്ചദശഃ സർഗ്ഗഃ

1 കൃതസീതാപരിത്യാഗഃ സ രത്നാകരമേഖലാം
ബുഭുജേ പൃഥിവീപാലഃ പൃഥിവീമേവ കേവലാം.

2 ലവണേന വിലുപ്തേജ്യാസ്താമിസ്രേണ തമഭ്യയുഃ
മുനയോ യമുനാഭാജഃ ശരണ്യം ശരണാർത്ഥിനഃ.

3 അവേക്ഷ്യ രാമം തേ തസ്മിൻ ന പ്രജഹ്രുഃ സ്വതേജസാ
ത്രാണാഭാവേ ഹി ശാപാസ്ത്രാഃ കുർവ്വന്തി തപസോ വ്യയം.

4 പ്രതിശുശ്രാവ കാകുൽസ്ഥസ്തേഭ്യോ വിഘ്നപ്രതിക്രിയാം
ധർമ്മസംരക്ഷണാർത്ഥൈവ പ്രവൃത്തിർഭുവി ശാർങ്ഗിണഃ.

5 തേ രാമായ വധോപായമാചഖ്യുർവ്വിബുധദ്വിഷഃ
'ദുർജ്ജയോ ലവണഃ ശൂലീ വിശൂലഃ പ്രാർത്ഥ്യതാ'മിതി.

6 ആദിദേശാഥ ശത്രുഘ്നം തേഷാം ക്ഷേമായ രാഘവഃ
കരിഷ്യന്നിവ നാമാസ്യ യഥാർത്ഥമരിനിഗ്രഹാൽ.

83. മേഘനാദനെ വധിച്ച ലക്ഷ്മണനും 'സ്വാമി ഇപ്പോൾ പശ്ചാത്താപം പൂണ്ടിരിക്കുമോ' എന്നു് ആശിച്ചുകൊണ്ടു്, കല്പന അനുഷ്ഠിച്ച വിവരം, സീതയുടെ വിലാപംവരെ, ജ്യേഷ്ഠനെ അറിയിച്ചു.

84. പെട്ടെന്നു രാമൻ മഞ്ഞു പൊഴിക്കുന്ന ഹേമന്തർത്തുവിലെ ചന്ദ്രനെപ്പോലെ കണ്ണുനീർ പൊഴിച്ചു. അപവാദഭീരുവായ അദ്ദേഹം സീതയെ കൊട്ടാരത്തിൽനിന്നല്ലാതെ ഹൃദയത്തിൽനിന്നു ബഹിഷ്ക്കരിച്ചിരുന്നില്ല.

85. ബുദ്ധിമാനായ അദ്ദേഹം തന്നത്താൻ സങ്കടമൊതുക്കി വർണ്ണാശ്രമങ്ങളെ രക്ഷിക്കുന്നതിൽ ജാഗരൂകനായും മനസ്സിനെ രജോഗുണം സ്പർശിക്കാതെയും സമൃദ്ധിചേർന്ന രാജ്യത്തെ സഹോദരന്മാരോടൊരുമിച്ചു ശാസനം ചെയ്തുപോന്നു.

86. അപവാദത്തെ ഭയന്നു പതിവ്രതയായിട്ടുപോലും ആ ഒരേ ഒരു ഭാര്യയെ ത്യാഗംചെയ്ത ആ രാജാവിന്റെ മാറിടത്തിൽ സംഘട്ടനത്തിനാരുമില്ലാതെ സുഖമായിരിക്കുന്ന ലക്ഷ്മി സപത്നിയില്ലാത്തവളെപ്പോലെ രമിച്ചു.

87. രാവണാന്തകൻ സീതയെ ഉപേക്ഷിച്ചതിനുശേഷം വേറൊരുവളെ വിവാഹം ചെയ്തില്ലെന്നും അവളുടെതന്നെ പ്രതിമ വെച്ചിട്ടാണു് യജ്ഞങ്ങൾ ചെയ്തതെന്നുമുള്ള ഭർത്താവിന്റെ വൃത്താന്തങ്ങൾ ചെവിയിലെത്തിയപ്പോൾ അവൾ അസഹ്യമാണെങ്കിലും പരിത്യാഗദുഃഖത്തെ ഒരുവിധത്തിൽ സഹിച്ചുപോന്നു.

പതിന്നാലാം സർഗ്ഗം കഴിഞ്ഞു

## പതിനഞ്ചാം സർഗ്ഗം

1. സീതയെ കൈവെടിഞ്ഞ ആ ഭൂപാലൻ സമുദ്രമാകുന്ന അരഞ്ഞാണോടുകൂടിയ വെറും ഭൂമിയെമാത്രം അനുഭവിച്ചുപോന്നു.

2. ലവണനെന്ന അസുരനാൽ യാഗകർമ്മങ്ങൾ മുടക്കപ്പെട്ട യമുനാതീരവാസികളായ ഋഷിമാർ, ശരണം പ്രാപിക്കുവാൻ യോഗ്യനായ അദ്ദേഹത്തിന്റെ അടുക്കൽ ശരണം പ്രാപിച്ചു.

3. അവർ രാമനെ കണ്ടിട്ടാണു് അവനിൽ സ്വന്തം പ്രഭാവം കാണിക്കാതിരുന്നതു്. ശാപായുധന്മാരായ മുനിമാർ വേറെ പോംവഴിയില്ലെങ്കിലേ (ശാപംകൊണ്ടു) തപസ്സു ചെലവാക്കാറുള്ളു.

4. കാകുൽസ്ഥൻ അവരോടു്, വിഘ്നത്തിനു പ്രതിക്രിയ ചെയ്തുകൊടുക്കാമെന്നേററു. ഭൂമിയിൽ മഹാവിഷ്ണുവിന്റെ അവതാരം ധർമ്മപരിപാലനത്തിനുവേണ്ടിയാണല്ലോ.

5. അവർ രാമനു് ആ അസുരനെ വധിക്കാനുള്ള മാർഗ്ഗവും പറഞ്ഞുകൊടുത്തു. ''ശൂലത്തോടുകൂടിയ ലവണനെ ജയിക്കാൻ സാധ്യമല്ല. ശൂലമില്ലാതിരിക്കുന്ന സമയത്തുവേണം അവനെ നേരിടുവാൻ'' എന്നു്.

6. അപ്പോൾ രാമൻ അവരുടെ ക്ഷേമത്തിനായി ശത്രുഘ്നനെ നിയോഗിച്ചു. അദ്ദേഹത്തിന്റെ പേരിനെ ശത്രുഹനനംകൊണ്ടു അന്വർത്ഥമാക്കുവാൻ വേണ്ടിയാകാം.

7 യഃ കശ്ചന രഘൂണാം ഹി പരമേകഃ പരന്തപഃ
അപവാദ ഇവോത്സർഗ്ഗം വ്യാവർത്തയിതുമീശ്വരഃ.

8 അഗ്രജേന പ്രയുക്താശീസ്തതോ ദാശരഥീ രഥീ
യയൌ വനസ്ഥലീഃ പശ്യൻ പുഷ്പിതാഃ സുരഭീരഭീഃ.

9 രാമാദേശാദനുഗതാ സേനാ തസ്യാർത്ഥസിദ്ധയേ
പശ്ചാദദ്ധ്യയനാർത്ഥസ്യ ധാതോരധിരിവാഭവൽ.

10 ആദിഷ്ടവർത്മാ മുനിഭിഃ സ ഗച്ഛൻ തപതാം വരഃ
വിരരാജ രഥപ്രഷ്ഠൈർബാലഖില്യൈരിവാംശുമാൻ.

11 തസ്യ മാർഗ്ഗവശാദേകാ ബഭൂവ വസതിര്യതഃ
രഥസ്വനോൽകണ്ഠമൃഗേ വാല്മീകീയേ തപോവനേ.

12 തമൃഷിഃ പൂജയാമാസ കുമാരം ക്ലാന്തവാഹനം
തപഃപ്രഭാവസിദ്ധാഭിർവ്വിശേഷപ്രതിപത്തിഭിഃ.

13 തസ്യാമേവാസ്യ യാമിന്യാമന്തർവ്വത്നീ പ്രജാവതീ.
സുതാവസൂത, സമ്പന്നൌ കോശദണ്ഡാവിവ ക്ഷിതിഃ.

14 സന്താനശ്രവണാൽ ഭ്രാതുഃ സൌമിത്രിഃ സൌമനസ്യവാൻ
പ്രാഞ്ജലിർമുനിമാമന്ത്ര്യ പ്രാതര്യുക്തരഥോ യയൌ.

15 സ ച പ്രാപ മധൂപഘ്നം കുംഭീനസ്യാശ്ച കുക്ഷിജഃ
വനാൽ കരമിവാദായ സത്ത്വരാശിമുപസ്ഥിതഃ.

16 ധൂമധൂമ്രോ വസാഗന്ധീ ജ്വാലാബഭ്രുശിരോരുഹഃ
ക്രവ്യാൽഗണപരീവാരശ്ചിതാഗ്നിരിവ ജംഗമഃ.

17 അപശൂലം തമാസാദ്യ ലവണം ലക്ഷ്മണാനുജഃ
രുരോധ. സമ്മുഖിനോ ഹി ജയോ രന്ധ്രപ്രഹാരിണാം.

18 ''നാതിപര്യാപ്തമാലക്ഷ്യ മൽക്കക്ഷേരദ്യ ഭോജനം
ദിഷ്ട്യാ ത്വമസി മേ ധാത്രാ ഭീതേനേവോപപാദിതഃ.''

19 ഇതി സന്തർജ്ജ്യ ശത്രുഘ്നം രാക്ഷസസ്തജ്ജിഘാംസയാ
പ്രാംശുമുൽപാടയാമാസ മുസ്താസ്തംബമിവ ദ്രുമം

20 സൌമിത്രേർന്നിശിതൈർബാണൈരന്തരാ ശകലീകൃതഃ
ഗാത്രം പുഷ്പരജഃ പ്രാപ, ന ശാഖീ നൈരൃതേരിതഃ.

21 വിനാശാത്തസ്യ വൃക്ഷസ്യ രക്ഷസ്തസ്മൈ മഹോപലം
പ്രജിഘായ കൃതാന്തസ്യ മുഷ്ടിം പൃഥഗിവ സ്ഥിതം.

7. രഘുവംശത്തിൽപ്പെട്ട ശത്രുഘാതകനായ എതൊരുവനും ഒററയ്ക്കു, വിശേഷവിധി സാമാന്യവിധിയെ എന്നപോലെ ശത്രുവിനെ പിന്മടക്കുവാൻ ശക്തനാണല്ലൊ.

8. പിന്നീടു അഗ്രജനാൽ ആശീർവ്വദിയ്ക്കപ്പെട്ട ശത്രുഘ്നൻ രഥത്തിലേറി പുഷ്പിച്ച സുരഭിലങ്ങളായ വനപ്രദേശങ്ങളെ കണ്ടുകൊണ്ടു പേടികൂടാതെ പോയി.

9. അദ്ദേഹത്തിന്നു അർത്ഥം സിദ്ധിക്കാൻ രാമൻെറ കല്പനയാൽ സൈന്യം, അധ്യയനം എന്നർത്ഥമായ ധാതുവിന്നു് 'അധി' (എന്ന ഉപസർഗ്ഗം) എന്നപോലെ പിന്നാലെ ചെന്നു.

10. മഹർഷിമാരാൽ മാർഗ്ഗനിർദ്ദേശം ചെയ്യപ്പെട്ടു പോകുന്ന പ്രതാപശാലിയായ അദ്ദേഹം രഥത്തിനു മുമ്പിൽ നടക്കുന്ന ബാലഖില്യന്മാരെ കൊണ്ടു സൂര്യനെന്നപോലെ ശോഭിച്ചു.

11. യാത്രയ്ക്കിടയിൽ വഴിക്കു് അദ്ദേഹത്തിന്നു്, രഥത്തിൻെറ ശബ്ദത്താൽ കഴുത്തുയർത്തിനോക്കുന്ന മൃഗങ്ങളോടുകൂടിയ വാല്മീകിയുടെ ആശ്രമത്തിൽ താമസം വേണ്ടിവന്നു.

12. മഹർഷി, ക്ഷീണിച്ച വാഹനങ്ങളോടുകൂടിയ ആ രാജകുമാരനെ തപസ്സിദ്ധികൊണ്ടു ലഭിച്ച വിശേഷപ്പെട്ട സാധനങ്ങളെക്കൊണ്ടു സൽക്കരിച്ചു.

13. ആ രാത്രിയിൽത്തന്നെ, ഭൂമി സമ്പന്നങ്ങളായ ഭണ്ഡാരസൈന്യങ്ങളെ എന്നപോലെ ഗർഭിണിയായിരുന്ന ഇദ്ദേഹത്തിൻെറ ജ്യേഷ്ഠപത്നി രണ്ടാൺകുട്ടികളെ പ്രസവിച്ചു.

14. ജ്യേഷ്ഠനു സന്താനമുണ്ടായി എന്നു കേട്ടു സന്തോഷിച്ച സുമിത്രാപുത്രൻ പ്രഭാതത്തിൽ കൈകൂപ്പി ഋഷിയോടു സമ്മതം വാങ്ങി രഥത്തിൽ കയറി യാത്രതുടർന്നു.

15. അദ്ദേഹം മധുവനത്തിലെത്തിയതും കുംഭീനസിയുടെ പുത്രനായ ലവണൻ കാട്ടിൽനിന്നു കരംപിരിവെന്നപോലെ വനജീവികളെ കെട്ടിയെടുത്തുംകൊണ്ടു വന്നതും ഒരേ സമയത്തായിരുന്നു.

16. പുകയുടെ നിറംപൂണ്ടും വസയുടെ നാററം കലർന്നും തീജ്വാലപോലെ ചെമ്പിച്ച മുടിയാർന്നും മാംസംതീനികളാൽ ചുററപ്പെട്ടും അവൻ, സഞ്ചരിക്കുന്ന ചിതാഗ്നിപോലെയായിരുന്നു.

17. ശത്രുഘ്നൻ ശൂലം കയ്യിലില്ലാത്ത ആ ലവണനെ ചെന്നുതടുത്തു. തക്കം നോക്കി പ്രഹരിക്കുന്നവർക്കു ജയം മുന്നിലാണല്ലോ.

18. ''ഇന്നു എൻെറ വയററിനു ഇര വേണ്ടുവോളമായിട്ടില്ല എന്നു കണ്ടു ഭയപ്പെട്ട ദൈവം, ഭാഗ്യത്താൽ നിന്നെ എനിക്കു എത്തിച്ചുതന്നു.''

19. ഇപ്രകാരം ശത്രുഘ്നനെ തർജ്ജനം ചെയ്തു് അദ്ദേഹത്തെ കൊല്ലുവാനായി ആ രാക്ഷസൻ നല്ല ഉയരമുള്ളൊരു മരം ഒരു മുത്തങ്ങമുരടു് എന്നപോലെ പറിച്ചെടുത്തു.

20. സൌമിത്രിയുടെ കൂർത്ത ശരങ്ങളാൽ ഇടയ്ക്കുവെച്ചു മുറിഞ്ഞു പോയതുകൊണ്ടു ശരീരത്തിൽ രാക്ഷസൻ എറിഞ്ഞ മരം എത്തിയില്ല. പൂമ്പൊടി മാത്രമെ എത്തിയുള്ളു.

21. ആ മരം നശിച്ചപ്പോഠം രാക്ഷസൻ അദ്ദേഹത്തിൻെറ നേർക്കു്, വേറിട്ടു നില്ക്കുന്ന അന്തകൻെറ മുഷ്ടി പോലുള്ള വലിയ ഒരു പാറ എടുത്തെറിഞ്ഞു.

22 ഐന്ദ്രമസ്ത്രമുപാദായ ശത്രുഘ്നേന സ താഡിതഃ
സികതാത്വാദപി പരാം പ്രപേദേ പരമാണുതാം.

23 തമുപാദ്രവദുദ്യമ്യ ദക്ഷിണം ദോർന്നിശാചരഃ
ഏകതാല ഇവോൽപാതപവനപ്രേരിതോ ഗിരിഃ.

24 കാർഷ്ണേന പത്രിണാ ശത്രുഃ സ ഭിന്നഹൃദയഃ പതൻ
ആനിനായ ഭുവഃ കമ്പം ജഹാരാശ്രമവാസിനാം.

25 വയസാം പംക്തയഃ പേതുർഹതസ്യോപരി രക്ഷസഃ
തൽപ്രതിദ്വന്ദ്വിനോ മൂർദ്ധ്നി ദിവ്യാഃ കുസുമവൃഷ്ടയഃ.

26 സ ഹത്വാ ലവണം വീരസ്തദാ മേനേ മഹൌജസഃ
ഭ്രാതുഃ സോദര്യമാത്മാനമിന്ദ്രജിദ്വധശോഭിനഃ.

27 തസ്യ സംസ്തൂയമാനസ്യ ചരിതാർത്ഥൈസ്തപസ്വിഭിഃ
ശുശുഭേ വിക്രമോദഗ്രം വ്രീഡയാവനതം ശിരഃ.

28 ഉപകൂലം സ കാളിന്ദ്യാഃ പുരീം പൌരുഷഭൂഷണഃ
നിർമ്മമേ നിർമ്മമോഽർത്ഥേഷു മധുരാം മധുരാകൃതിഃ.

29 യാ സൌരാജ്യപ്രകാശാഭിർബഭൌ പൌരവിഭൂതിഭിഃ
സ്വർഗ്ഗാഭിഷ്യന്ദവമനം കൃത്വേവോപനിവേശിതാ.

30 തത്ര സൌധഗതഃ പശ്യൻ യമുനാം ചക്രവാകിനീം
ഹേമഭക്തിമതീം ഭൂമേഃ പ്രവേണീമിവ പിപ്രിയേ.

31 സഖാ ദശരഥസ്യാപി ജനകസ്യ ച മന്ത്രകൃൽ
സഞ്ചസ്കാരോഭയപ്രീത്യാ മൈഥിലേയൌ യഥാവിധി.

32 സ തൌ കുശലവോന്മൃഷ്ടഗർഭക്ലേദൌ തദാഖ്യയാ
കവിഃ കുശലവാവേവ ചകാര കില നാമതഃ.

33 സാംഗം ച വേദമധ്യാപ്യ കിഞ്ചിദുൽക്രാന്തശൈശവൌ
സ്വാം കൃതിം ഗാപയാമാസ കവിപ്രഥമപദ്ധതിം.

34 രാമസ്യ മധുരം വൃത്തം ഗായന്തൌ മാതുരഗ്രതഃ
തദ്വിയോഗവ്യഥാം കിഞ്ചിച്ഛിഥിലീചക്രതുഃ സുതൌ.

35 ഇതരേഽപി രഘോർവംശ്യാസ്ത്രയസ്ത്രേതാഗ്നിതേജസഃ
തദ്യോഗാൽ പതിവത്നീഷു പത്നീഷ്വാസൻ ദ്വിസൂനവഃ.

36 ശത്രുഘാതിനി ശത്രുഘ്നഃ സുബാഹൌ ച ബഹുശ്രുതേ
മധുരാ വിദിശേ സൂന്വോർന്നിദധേ പൂർവ്വജോത്സുകഃ.

37 ഭൂയസ്തപോവ്യയോ മാ ഭൂദ്വാല്മീകേരിതി സോഽത്യഗാൽ
മൈഥിലീതനയോൽഗീതനിഷ്പന്ദമൃഗമാശ്രമം.

22. ശത്രുഘ്നൻ ഇന്ദ്രാസ്ത്രം എടുത്തു പ്രയോഗിച്ചപ്പോൾ അതു മണൽത്തരികളെക്കാളും ചെറിയ തരികളായി പൊടിഞ്ഞുപോയി.

23. രാക്ഷസൻ വലതുകൈയും ഓങ്ങിക്കൊണ്ട്, പ്രളയക്കാററു പറപ്പിച്ച, ഒററപ്പനമരത്തോടുകൂടിയ പർവതം എന്നപോലെ അദ്ദേഹത്തിന്റെ നേക്കു പാഞ്ഞുചെന്നു.

24. വൈഷ്ണവാസ്ത്രംകൊണ്ടു നെഞ്ചു പിളൎന്നു വീണ ആ രാക്ഷസൻ ഭൂമിയ്ക്കു വിറയുണ്ടാക്കി, ആശ്രമവാസികളുടെ വിറ തീൎക്കുകയും ചെയ്തു.

25. വധിക്കപ്പെട്ട രാക്ഷസന്റെമേൽ പറവക്കൂട്ടങ്ങൾ വന്നുവീണു. അവന്റെ എതിരാളിയുടെ ശിരസ്സിൽ ദിവ്യങ്ങളായ പുഷ്പവൎഷങ്ങളും.

26. ആ വീരൻ ലവണനെ വധിച്ചുകഴിഞ്ഞപ്പോൾ താൻ, പരാക്രമിയും ഇന്ദ്രജിത്തിന്റെ വധംകൊണ്ടു ശോഭിക്കുന്നവനുമായ ജ്യേഷ്ഠന്റെ സഹോദരൻതന്നെയെന്നു അഭിമാനം പൂണ്ടു.

27. കൃതാൎത്ഥരായ മഹൎഷിമാരാൽ പുകഴ്ത്തപ്പെട്ടപ്പോൾ ശൌൎയ്യംകൊണ്ട് ഉന്നതമായ അദ്ദേഹത്തിന്റെ ശിരസ്സു ലജ്ജകൊണ്ടു കുനിഞ്ഞു ശോഭിച്ചു.

28. പൌരുഷംകൊണ്ടലംകൃതനും സമ്പത്തുകളോടു മമതയില്ലാത്തവനും സുന്ദരനുമായ അദ്ദേഹം യമുനാനദിയുടെ തീരത്തു മധുര നിൎമ്മിച്ചു.

29. ആ മധുരാപുരി, നല്ല രാജാവുള്ളതു മൂലം പ്രകാശിച്ച പൌരന്മാരുടെ ഐശ്വൎയ്യങ്ങളെക്കൊണ്ട്, സ്വൎഗ്ഗത്തിൽനിന്ന് (ജനവൎദ്ധനമൂലം) ഇറക്കിക്കൊണ്ടുവന്ന ഒരു ഭാഗംപോലെ ശോഭിച്ചു.

30. അവിടെ സൌധത്തിലിരുന്ന് അദ്ദേഹം, ചക്രവാകങ്ങളോടുകൂടിയ യമുനാനദിയെ, സ്വൎണ്ണാഭരണമണിഞ്ഞ, മെടഞ്ഞിട്ട ഭൂമിയുടെ കാർകുന്തലിനെ എന്നപോലെ നോക്കിക്കണ്ടു സന്തോഷിച്ചു.

31. ദശരഥമഹാരാജാവിന്റെ സുഹൃത്തും ജനകമഹാരാജാവിന്റെ മന്ത്രകൎത്താവുമായ വാല്മീകി, രണ്ടുപേരോടുമുള്ള ഇഷ്ടംകൊണ്ടു വൈദേഹീസുതന്മാൎക്കു യഥാവിധി ബാല്യസംസ്കാരങ്ങളനുഷ്ഠിച്ചു.

32. ആ കവി കുശംകൊണ്ടും ലവംകൊണ്ടും (ദർഭപ്പുല്ലിന്റെ തലയും കടയും കൊണ്ടു) ഗർഭത്തിലെ കെട്ടനീരു തുടച്ചു കളയുകയാലത്രെ, അവൎക്കു് ആ പേരുകൾകൊണ്ടുതന്നെ കുശൻ ലവൻ എന്നു നാമകരണം ചെയ്തു.

33. ശൈശവം ഏകദേശം കഴിഞ്ഞ അവരെ, അംഗങ്ങളോടുകൂടിയ വേദങ്ങൾ പഠിപ്പിച്ചതിനുശേഷം ആദികാവ്യമായ തന്റെ കൃതി അവരെക്കൊണ്ടു പാടിപ്പിക്കുവാൻ തുടങ്ങി.

34. ആ പുത്രന്മാർ, മധുരമായ രാമകഥ മാതാവിന്റെ മുമ്പിൽവെച്ചു പാടിക്കൊണ്ട് അവളുടെ വിരഹവേദന തെല്ലൊന്നു കുറച്ചു.

35. മൂന്നഗ്നിയ്ക്കൊത്ത തേജസ്സോടുകൂടിയ മററു മൂന്നു രഘുവംശജന്മാരും അവരുമായി ചേൎന്നതുകൊണ്ടു ഭൎത്തൃമതികളായ ഭാര്യമാരിൽ ഈരണ്ടു പുത്രന്മാരെ ജനിപ്പിച്ചു.

36. ജ്യേഷ്ഠന്മാരോടു ചേരുവാൻ കൊതിക്കുന്ന ശത്രുഘ്നൻ ശത്രുഘാതി, മഹാപണ്ഡിതനായ സുബാഹു എന്നീ പുത്രന്മാൎക്കു മധുരയേയും വിദിശയേയും ഏല്പിച്ചുകൊടുത്തു.

37. അദ്ദേഹം വാല്മീകിക്കു വീണ്ടും തപോവ്യയമുണ്ടാക്കാൻ പാടില്ലെന്നു കരുതി മൈഥിലീപുത്രന്മാരുടെ (രാമായണ) ഗാനംകേട്ടു നിശ്ചലങ്ങളായ മൃഗങ്ങളോടുകൂടിയ ആശ്രമത്തിൽ കയറാതെ കടന്നുപോയി.

38 വശീ വിവേശ ചായോധ്യാം രഥ്യാസംസ്കാരശോഭിനീം.
ലവണസ്യ വധാൽ പൌരൈരീക്ഷിതോ'ത്യന്തഗൌരവം.

39 സ ദദർശ സഭാമധ്യേ സഭാസത്ഭിരുപസ്ഥിതം
രാമം സീതാപരിത്യാഗാദസാമാന്യപതിം ഭുവഃ.

40 തമഭ്യനന്ദൽ പ്രണതം ലവണാന്തകമഗ്രജഃ
കാലനേമിവധാൽ പ്രീതസ്സുരാഷാഡിവ ശാർങ്ഗിണം.

41 സ പൃഷ്ടഃ സർവ്വതോ വാർത്തമാഖ്യദ്രാജ്ഞേ ന സന്തതിം
പ്രത്യർപ്പയിഷ്യതഃ കാലേ കവേരാദ്യസ്യ ശാസനാൽ.

42 അഥ ജാനപദോ വിപ്രഃ പുത്രമപ്രാപ്തയൌവനം
അവതാര്യാങ്കശയ്യാസ്ഥം ദ്വാരി ചക്രന്ദ ഭൂപതേഃ.

43 ''ശോചനീയാസി വസുധേ! യാ ത്വം ദശരഥാച്ച്യുതാ
രാമഹസ്തമനുപ്രാപ്യ കഷ്ടാൽ കഷ്ടതരം ഗതാ.''

44 ശ്രുത്വാ തസ്യാ ശുചോ ഹേതും ഗോപ്താ ജിഹ്രായ രാഘവഃ
ന ഹ്യകാലഭവോ മൃത്യുരിക്ഷ്വാകുപദമസ്പൃശൽ.

45 സ മുഹൂർത്തം ക്ഷമസ്വേതി ദ്വിജമാശ്വാസ്യ ദുഃഖിതം
യാനം സസ്മാര കൌബേരം വൈവസ്വതജിഗീഷയാ.

46 ആത്തശസ്ത്രസ്തദധ്യാസ്യ പ്രതസ്ഥേ ച രഘൂദ്വഹഃ
ഉച്ചചാര പുരശ്ചാസ്യ ഗൂഢരൂപാ സരസ്വതീ.

47 ''രാജൻ! പ്രജാസു തേ കശ്ചിദപചാരഃ പ്രവർത്തതേ
തമന്വിഷ്യ പ്രശമയേർഭവിതാസി തതഃ കൃതീ.''

48 ഇത്യാപ്തവചനാദ്രാമോ വിചേഷ്യൻ വർണ്ണവിക്രിയാം
ദിശഃ പപാത പത്രേണ വേഗനിഷ്കമ്പകേതുനാ.

49 അഥ ധൂമാഭിതാമ്രാക്ഷം വൃക്ഷശാഖാവലംബിനം
ദദർശ കഞ്ചിദൈക്ഷ്വാകസ്തപസ്യന്തമധോമുഖം.

50 പൃഷ്ടനാമാന്വയോ രാജ്ഞാ സ കിലാചഷ്ട ധൂമപഃ
ആത്മാനം ശംബൂകം നാമ ശൂദ്രം സുരപദാർത്ഥിനം.

51 തപസ്യനധികാരിത്വാൽ പ്രജാനാം തമഘാവഹം
ശീർഷച്ഛേദ്യം പരിച്ഛിദ്യ നിയന്താ ശസ്ത്രമാദദേ.

38. ജിതേന്ദ്രിയനായ അദ്ദേഹം അലങ്കാരപൂർണ്ണങ്ങളായ രാജവീഥികളെക്കൊണ്ടു ശോഭിക്കുന്ന അയോധ്യയിൽ, ലവണനെ കൊന്നതുകൊണ്ടു ജനങ്ങളാൽ അതിററ ആദരവോടെ വീക്ഷിക്കപ്പെട്ടുകൊണ്ടു പ്രവേശിച്ചു.

39. അദ്ദേഹം സഭയുടെ നടുക്കു സദസ്യരാൽ സേവിക്കപ്പെട്ടുകൊണ്ടു സീതയെ ത്യജിച്ചതിനാൽ ഭൂമിയുടെ മാത്രം പതിയായിത്തീർന്നിരിക്കുന്ന രാമനെ കണ്ടു.

40. ലവണനെ വധിച്ചു വന്നു വണങ്ങിയ ശത്രുഘ്നനെ, കാലനേമിയെ കൊന്നതിൽ സന്തുഷ്ടനായ ഇന്ദ്രൻ മഹാവിഷ്ണുവിനെ എന്നപോലെ ആ ജ്യേഷ്ഠൻ അഭിനന്ദിച്ചു.

41. രാജാവു ചോദിച്ചപ്പോൾ അദ്ദേഹം എല്ലാവിവരങ്ങളും പറഞ്ഞറിയിച്ചു. തക്കസമയത്തു മടക്കി ഏല്പിക്കാൻ തീരുമാനിച്ച ആദികവിയുടെ ആജ്ഞയാൽ പുത്രജനനത്തെപ്പററിമാത്രം പറഞ്ഞില്ല.

42. അതിനുശേഷം ഗ്രാമവാസിയായ ഒരു ബ്രാഹ്മണൻ യൌവനത്തിലെത്തിയിട്ടില്ലാത്ത മരിച്ച പുത്രനെ മടിയിൽക്കിടത്തി രാജദ്വാരത്തിൽ അവതരിപ്പിച്ചു നിലവിളിച്ചു.

43. ''അല്ലയോ ഭൂമിദേവീ! ദശരഥൻെറ കയ്യിൽനിന്നു വീണു രാമൻെറ കയ്യിൽപ്പെട്ടിട്ട് കഷ്ടത്തേക്കാൾ കഷ്ടമായ അവസ്ഥയെ പ്രാപിച്ച നീ ശോചനീയതന്നെ''.

44. അദ്ദേഹത്തിൻെറ വ്യസനകാരണം കേട്ടപ്പോൾ രാഘവൻ ലജ്ജിതനായി. ഇക്ഷ്വാകുവംശരാജാക്കന്മാർ ഭരിക്കുന്ന രാജ്യത്ത് അകാലമരണമുണ്ടായിട്ടില്ലതന്നെ.

45. അദ്ദേഹം 'കുറച്ചു നേരം ക്ഷമിക്കു' എന്നു പറഞ്ഞു ശോകാകുലനായ ബ്രാഹ്മണനെ സമാധാനിപ്പിച്ചിട്ട് യമനെ ജയിക്കുവാൻ തീർച്ചയാക്കി കുബേരൻെറ വാഹനം (പുഷ്പകവിമാനം) സ്മരിച്ചു.

46. രഘുവീരൻ ആയുധമേന്തി പുഷ്പകവിമാനത്തിലേറി പുറപ്പെട്ടപ്പോൾ അദ്ദേഹത്തിൻെറ മുമ്പിൽ ഒരു അശരീരി വാക്കു് ഉണ്ടായി.

47. ''രാജാവേ! അങ്ങയുടെ പ്രജകൾക്കിടയിൽ ഒരു അനാചാരം നടക്കുന്നുണ്ടു്. അതു തിരഞ്ഞു പിടിച്ചു തടയുക; അപ്പോൾ അങ്ങു കൃതാർത്ഥനാകുന്നതാണ്.''

48. ഈ ആപ്തവചനം കേട്ടിട്ട് രാമൻ വർണ്ണധർമ്മത്തിലെ ക്രമക്കേടു കണ്ടുപിടിക്കുന്നതിനായി, വേഗതകൊണ്ടു കൊടിക്കൂറ ചലിക്കാത്ത വാഹനത്തിൽ ദിക്കുകളിൽ പറന്നെത്തി.

49. അപ്പോൾ (ചുവട്ടിൽ തീയിട്ട് അതിൽനിന്നുപൊങ്ങുന്ന) പുകകൊണ്ടു കണ്ണു കലങ്ങി വൃക്ഷത്തിൻെറ കൊമ്പിന്മേൽ തല കീഴായി തൂങ്ങിനിന്നു തപസ്സുചെയ്യുന്ന ഒരാളെ രാഘവൻ കണ്ടെത്തി.

50. രാജാവു് പേരും കുലവും ചോദിച്ചപ്പോൾ ആ പുകകുടിയൻ, 'ഞാൻ സ്വർഗ്ഗം ആഗ്രഹിക്കുന്ന ശംബൂകനെന്നു പേരായ ശൂദ്രനാണ്' എന്നു പറഞ്ഞു.

51. തപസ്സുചെയ്യുവാൻ അധികാരമില്ലാത്ത അവൻ പ്രജകൾക്കു് സങ്കടം വരുത്തുന്നു എന്നതുകൊണ്ടു് അവൻെറ ശിരച്ഛേദം ചെയ്യേണ്ടതാണെന്നു തീർച്ചയാക്കി രാജാവു് ആയുധമെടുത്തു.

52 സ തദ്വക്ത്രം ഹിമക്ലിഷ്ടകിഞ്ജല്ക്കമിവ പങ്കജം
ജ്യോതിഷ്കണാഹതശ്മശ്രു കണ്ഠനാളാദപാതയൽ.

53 കൃതദണ്ഡഃ സ്വയം രാജ്ഞാ ലേഭേ ശൂദ്രഃസതാംഗതിം
തപസാ ദുശ്ചരേണാപി ന സ്വമാർഗ്ഗവിലംഘിനാ.

54 രഘുനാഥോഽപ്യഗസ്ത്യേന മാർഗ്ഗസന്ദർശിതാത്മനാ
മഹൌജസാ സംയുയുജേ ശരൽകാലഇവേന്ദുനാ.

55 കുംഭയോനിരലങ്കാരം തസ്മൈ ദിവ്യപരിഗ്രഹം
ദദൌ ദത്തം സമുദ്രേണ പീതേനേവാത്മനിഷ്ക്രയം.

56 തം ദധന്മൈഥിലീകണ്ഠനിർവ്യാപാരേണ ബാഹുനാ
പശ്ചാന്നിവവൃതേ രാമഃ പ്രാക് പരാസുർദ്വിജാത്മജഃ.

57 തസ്യ പൂർവ്വോദിതാം നിന്ദാം ദ്വിജഃ പുത്രസമാഗതഃ
സ്തുത്യാ നിവർത്തയാമാസ ത്രാതുർവൈവസ്വതാദപി.

58 തമധ്വരായ മുക്താശ്വം രക്ഷഃകപിനരേശ്വരാഃ
മേഘാഃ സസ്യമിവാംഭോഭിരഭ്യവർഷന്നുപായനൈഃ.

59 ദിഗ്ഭ്യോ നിമന്ത്രിതാശ്ചൈനമഭിജഗ്മുർമ്മഹർഷയഃ
ന ഭൌമാന്യേവ ധിഷ്ണ്യാനി ഹിത്വാ ജ്യോതിർമ്മയാന്യപി.

60 ഉപശല്യനിവിഷ്ടൈസ്തൈശ്ചതുർദ്വാരമുഖീ ബഭൌ
അയോധ്യാ സൃഷ്ടലോകേവ സദ്യഃ പൈതാമഹീ തനുഃ.

61 ശ്ലാഘ്യസ്ത്യാഗോഽപി വൈദേഹ്യാഃ പത്യുഃ പ്രാഗ്വംശവാസിനഃ
അനന്യജാനേഃ സൈവാസീദ്യസ്മാജ്ജായാ ഹിരണ്മയീ.

62 വിധേരധികസംഭാരസ്തതഃ പ്രവവൃതേ മഖഃ
ആസൻ യത്ര ക്രിയാവിഘ്നാ രാക്ഷസാ ഏവ രക്ഷിണഃ.

63 തതഃ പ്രാചേതസോപജ്ഞം രാമായണമിതസ്തതഃ
മൈഥിലേയൌ കുശലവൌ ജഗതുർഗ്ഗുരുചോദിതൌ.

64 വൃത്തം രാമസ്യ വാല്മീകേഃ കൃതിസ്തൌ കിന്നരസ്വനൌ
കിം ത, ദ്യേന മനോ ഹർത്തുമലം സ്യാതാം ന ശൃണ്വതാം!

65 രൂപേ ഗീതേ ച മാധുര്യം തയോസ്തജ്ജ്ഞൈർന്നിവേദിതം
ദദർശ സാനുജോ രാമഃ ശുശ്രാവ ച കുതൂഹലീ.

52. അദ്ദേഹം, തീപ്പൊരികളേററു കരിഞ്ഞ താടിരോമങ്ങളോടുകൂടിയ അവൻെറ മുഖത്തെ, മഞ്ഞുവീണ കരിഞ്ഞ അല്ലികളോടുകൂടിയ താമരപ്പൂവിനെ എന്നപോലെ കണ്ഠനാളത്തിൽനിന്നു വീഴ്ത്തി.

53. രാജാവിനാൽ സ്വയം ശിക്ഷിക്കപ്പെട്ട ആ ശൂദ്രൻ, സ്വന്തം വഴിവിട്ടു വളരെ കഷ്ടപ്പെട്ടാചരിച്ച തപസ്സുകൊണ്ടും കിട്ടാത്ത സൽഗതിയെ പ്രാപിച്ചു.

54. രഘുനാഥനും, ശരൽക്കാലം ചന്ദ്രനുമായിട്ടെന്നപോലെ, വഴിയ്ക്കു തന്നെത്താൻ പ്രത്യക്ഷപ്പെട്ടവനും മഹാതേജസ്വിയുമായ അഗസ്ത്യമഹർഷിയുമായി സമ്മേളിച്ചു.

55. പാനംചെയ്യപ്പെട്ട സമുദ്രത്താൽ തൻെറ മോചനത്തിനു പ്രതിഫലമെന്നപോലെ നൽകപ്പെട്ടതും ദിവ്യന്മാർക്കു വേണ്ടതുമായ അലങ്കാരം (വള) കുംഭസംഭവൻ അദ്ദേഹത്തിനു കൊടുത്തു.

56. അതിനെ സീതയുടെ കഴുത്തിൽ പെരുമാറാതായ കയ്യിന്മേൽ അണിഞ്ഞുകൊണ്ടു പിന്നീടാണ് രാമൻ തിരിച്ചെത്തിയത്. മരിച്ചുപോയ ബ്രാഹ്മണപുത്രൻ മുമ്പ് പുനർജ്ജീവിച്ചു.

57. പുത്രനെ ലഭിച്ച ബ്രാഹ്മണൻ കാലനിൽനിന്നുപോലും രക്ഷിക്കുന്ന ആ മഹാരാജാവിനുനേരെ ആദ്യം ചൊരിഞ്ഞ നിന്ദയെ സ്തുതികൊണ്ട് മായ്ച്ചുകളഞ്ഞു.

58. അശ്വമേധയാഗത്തിന്നായി കുതിരയെ വിട്ട അദ്ദേഹത്തിനു രാക്ഷസ—വാനര—മനുഷ്യരാജാക്കന്മാർ, സസ്യങ്ങൾക്ക് മേഘങ്ങൾ ജലങ്ങളെന്നപോലെ കാഴ്ചവസ്തുക്കൾ വർഷിച്ചു.

59. ക്ഷണിയ്ക്കപ്പെട്ട താപസന്മാർ ഭൂമിയിലുള്ള സ്ഥാനങ്ങളെ മാത്രമല്ല ജ്യോതിർമ്മയങ്ങളായ സ്ഥാനങ്ങളേയും ഉപേക്ഷിച്ചു എല്ലാ ദിക്കുകളിൽ നിന്നും ഇദ്ദേഹത്തിൻെറ സമീപംത്തത്തിച്ചേർന്നു.

60· നഗരത്തിനു പുറത്തു താമസിക്കുന്ന അവരോടും നാലു ഗോപുരങ്ങളാകുന്ന മുഖങ്ങളോടും കൂടിയ അയോധ്യ, ലോകങ്ങളെ സൃഷ്ടിച്ചു കഴിഞ്ഞ ഉടനെയുള്ള വിധാതാവിൻെറ ശരീരമെന്നപോലെ ശോഭിച്ചു.

61. യാഗശാലയിൽ, മററൊരു ഭാര്യയില്ലാത്ത ഭർത്താവിനു സ്വർണ്ണംകൊണ്ടുണ്ടാക്കിയ സീത തന്നെയായിരുന്നു സഹധർമ്മിണി എന്നതുകൊണ്ടു സീതയുടെ പരിത്യാഗംപോലും ശ്ലാഘ്യമായിത്തീർന്നു.

62. അനന്തരം വിധിച്ചതിലും അധികം ഒരുക്കങ്ങളോടുകൂടി യാഗം നടന്നു; അവിടെ യജ്ഞവിഘ്നം സൃഷ്ടിക്കുന്ന രാക്ഷസന്മാർ തന്നെയായിരുന്നു കാവൽക്കാർ.

63. അക്കാലത്തു സീതാതനയന്മാരായ കുശലവന്മാർ വാല്മീകിമഹർഷിയാൽ രചിതമായ രാമായണത്തെ ഗുരുവിൻെറ പ്രേരണയാൽ അവിടവിടെ പാടിക്കൊണ്ടു നടന്നിരുന്നു.

64. രാമൻെറ ചരിതം, വാല്മീകിയുടെ കൃതി, പാടുന്നവരോ കിന്നരന്മാർക്കൊത്ത സ്വരമുള്ളവർ—ശ്രോതാക്കളുടെ മനം കവരുവാൻ ഉതകാത്തതായി എന്തൊന്നുണ്ട്?

65. അവരുടെ ആകൃതിയിലും പാട്ടിലുമുള്ള മാധുര്യം, അറിവുള്ളവർ ചെന്നറിയിച്ചപ്പോൾ കുതൂഹലം തോന്നിയ രാമൻ സഹോദരന്മാരോടൊപ്പം അവരെ സദസ്സിൽ കാണുകയും പാടിക്കേൾക്കുകയും ചെയ്തു.

66 തൽഗീതശ്രവണൈകാഗ്രാ സംസദശ്രുമുഖീ ബഭൗ
ഹിമനിഷ്യന്ദിനീ പ്രാതർന്നിർവ്വാതേവ വനസ്ഥലീ.

67 വയോവേഷവിസംവാദി രാമസ്യ ച തയോസ്തദാ
ജനതാ പ്രേക്ഷ്യ സാദൃശ്യം നാക്ഷികമ്പം വ്യതിഷ്ഠത.

68 ഉഭയോർന്ന തഥാ ലോകഃ പ്രാവീണ്യേന വിസിഷ്മിയേ
നൃപതേഃ പ്രീതിദാനേഷു വീതസ്പൃഹതയാ യഥാ.

69 ''ഗേയേ കോ നു വിനേതാ വാം കസ്യ ചേയം കൃതിഃ കവേഃ?''
ഇതി രാജ്ഞാ സ്വയം പൃഷ്ടൗ തൗ വാല്മീകിമശംസതാം.

70 അഥ സാവരജോ രാമഃ പ്രാചേതസമുപേയിവാൻ
ഊരീകൃത്യാത്മനോ ദേഹം രാജ്യമസ്മൈ ന്യവേദയൽ.

71 സ താവാഖ്യായ രാമായ മൈഥിലേയൗ തദാത്മജൗ
കവിഃ കാരുണികോ വവ്രേ സീതായാഃ സമ്പരിഗ്രഹം.

72 താതാ! ശുദ്ധാ സമക്ഷം നഃ സ്നുഷാ തേ ജാതവേദസി
ദൗരാത്മ്യാദ്രക്ഷസസ്താം തു നാത്രത്യാഃ ശ്രദ്ദധുഃ പ്രജാഃ.

73 താഃ സ്വചാരിത്രമുദ്ദിശ്യ പ്രത്യായയതു മൈഥിലീ
തതഃ പുത്രവതീമേനാം പ്രതിപത്സ്യേ ത്വദാജ്ഞയാ.

74 ഇതി പ്രതിശ്രുതേ രാജ്ഞാ ജാനകീമാശ്രമാന്മുനിഃ
ശിഷ്യൈരാനായയാമാസ സ്വസിദ്ധിം നിയമൈരിവ.

75 അന്യേദ്യുരഥ കാകുൽസ്ഥഃ സന്നിപാത്യ പുരൗകസഃ
കവിമാഹ്വായയാമാസ പ്രസ്തുതപ്രതിപത്തയേ.

76 സ്വരസംസ്കാരവത്യാസൌ പുത്രാഭ്യാമഥ സീതയാ
ഋചേവോദർച്ചിഷം സൂര്യം രാമം മുനിരുപസ്ഥിതഃ.

77 കാഷായപരിവീതേന സ്വപദാർപ്പിതചക്ഷുഷാ
അന്വമീയത ശുദ്ധേതി ശാന്തേന വപുഷൈവ സാ.

78 ജനാസ്തദാലോകപഥാൽ പ്രതിസംഹൃതചക്ഷുഷഃ
തസ്ഥുസ്തേവാങ്മുഖാഃ സർവ്വേ ഫലിതാ ഇവ ശാലയഃ.

79 താം ദൃഷ്ടിവിഷയേ ഭർത്തുർമ്മുനിരാസ്ഥിതവിഷ്ടരഃ
''കുരു നിസ്സംശയം വത്സേ! സ്വവൃത്തേ ലോക''മിത്യശാൽ.

66. അവരുടെ പാട്ടിൽ ശ്രദ്ധിച്ചു കണ്ണീർ തൂകിയിരിക്കുന്ന സദസ്സ്, പ്രഭാതത്തിൽ കാററില്ലാതെ മഞ്ഞു ഇററുവീണുകൊണ്ടിരിക്കുന്ന വനഭൂമി പോലെ ശോഭിച്ചു.

67. അപ്പോൾ ജനസമൂഹം, രാമനും അവർക്കും തമ്മിൽ പ്രായത്തിലും വേഷത്തിലുമൊഴിച്ചുള്ള സാദൃശ്യം കണ്ടിട്ടു മിഴിയനക്കമില്ലാതെ നിന്നു പോയി.

68. ആ രണ്ടുപേരുടേയും നൈപുണ്യം കണ്ടിട്ടല്ല, രാജാവു കൊടുത്ത സമ്മാനങ്ങളെക്കുറിച്ചുള്ള നിസ്പൃഹത കണ്ടിട്ടാണ് ജനങ്ങൾ അധികം അത്ഭുതപ്പെട്ടതു്.

69. ''ആരാണ് നിങ്ങളെ ഗീതം അഭ്യസിപ്പിച്ചതു്? ഈ കൃതി ഏതു കവിയുടേതാണ്?'' എന്നു രാജാവു് സ്വയം ചോദിച്ചപ്പോൾ അവർ, വാല്മീകിയെപ്പറഞ്ഞു.

70. അതിനുശേഷം സഹോദരന്മാരോടുകൂടി രാമൻ വാല്മീകിയുടെ അടുത്തു ചെന്നിട്ട്, തന്റെ ശരീരം മാത്രമെടുത്തിട്ട് രാജ്യം മുഴുവൻ അദ്ദേഹത്തിനു സമർപ്പിച്ചു.

71. കരുണാർദ്രനായ ആ കവി രാമനോടു്, അവർ സീതയിൽ അദ്ദേഹത്തിനുണ്ടായ പുത്രന്മാരാണെന്നറിയിച്ചിട്ടു സീതയെ പരിഗ്രഹിക്കുവാൻ ആവശ്യപ്പെട്ടു.

72. ''ഗുരോ! അവിടുത്തെ വധു നമ്മുടെ കൺമുമ്പിൽവെച്ച് അഗ്നിയിൽ ശുദ്ധയായവളാണ്. എന്നാൽ രാക്ഷസന്റെ ദുഷ്ടതയോർത്തു ഇവിടെയുള്ള ജനങ്ങൾ അതു വിശ്വസിച്ചിട്ടില്ല.

73. മൈഥിലി തന്റെ ചാരിത്രത്തെപ്പററി അവരെ വിശ്വസിപ്പിക്കട്ടെ. എന്നാൽ പുത്രന്മാരോടുകൂടി ഇവളെ അങ്ങയുടെ കല്പനയനുസരിച്ചു ഞാൻ സ്വീകരിച്ചുകൊള്ളാം.''

74. ഇങ്ങനെ രാജാവു് വാഗ്ദാനം ചെയ്തപ്പോൾ മഹർഷി ശിഷ്യന്മാരെക്കൊണ്ടു് ആശ്രമത്തിൽനിന്നു ജാനകിയെ, നിയമങ്ങളെക്കൊണ്ടു തന്റെ യോഗസിദ്ധിയെ എന്നപോലെ വരുത്തിച്ചു.

75. പിറേറദിവസം കാകുൽസ്ഥൻ പൌരന്മാരെ വിളിച്ചുകൂട്ടിയതിനു ശേഷം പറഞ്ഞകാര്യം നിർവ്വഹിക്കുന്നതിനായി കവിയെ വിളിക്കുവാൻ ആളെ അയച്ചു.

76. അപ്പോൾ മുനി, സ്വരവും സംസ്ക്കാരവുമൊത്തുചേർന്ന ഋഗ്വേദമന്ത്രവുമായി ഉദയസൂര്യനെയെന്നപോലെ രണ്ടു പുത്രന്മാരോടു ചേർന്ന സീതയുമായി രാമനെ സമീപിച്ചു.

77. കാഷായവസ്ത്രമണിഞ്ഞു സ്വന്തം കാലടിയിൽ ദൃഷ്ടിയൂന്നി ശാന്തമായി കാണപ്പെട്ട ആ ശരീരംകൊണ്ടുതന്നെ സീത പരിശുദ്ധയാണെന്നു ജനങ്ങൾ ഊഹിച്ചു.

78. ജനങ്ങൾ അവളുടെ കാഴ്ചപ്പാടിൽനിന്നു കണ്ണുകൾ പിൻവലിച്ചു വിളഞ്ഞ നെൽച്ചെടികളെപ്പോലെ തലകുനിച്ചുനിന്നു.

79. വിഷ്ടരത്തിൽ ഇരുന്ന മഹർഷി ഭർത്താവിന്റെ കൺമുമ്പിലെത്തിയ അവളോട് ''വത്സേ! പുരവാസികൾക്കു സ്വന്തം ചാരിത്രത്തിലുള്ള ശങ്ക തീർത്തുകൊടുക്കു'' എന്നരുളിച്ചെയ്തു.

80 അഥ വാല്മീകിശിഷ്യേണ പുണ്യമാവർജ്ജിതം പയഃ
ആചമ്യോദീരയാമാസ സീതാ സത്യാം സരസ്വതീം.

81 ''വാങ്മനഃകർമ്മഭിഃ പത്യൌ വ്യഭിചാരോ യഥാ ന മേ
തഥാ വിശ്വംഭരേ! ദേവി! മാമന്തർദ്ധാതുമർഹസി !

82 ഏവമുക്തേ തയാ സാധ്വ്യാ രന്ധ്രാൽ സദ്യോഭവാൽ ഭുവഃ
ശാതഹ്രദമിവ ജ്യോതിഃ പ്രഭാമണ്ഡലമുദ്യയൌ.

83 തത്ര നാഗഫണോൽക്ഷിപ്തസിംഹാസനനിഷേദുഷീ
സമുദ്രവസനാ സാക്ഷാൽ പ്രാദുരാസീദ്വസുന്ധരാ.

84 സാ സീതാമങ്കമാരോപ്യ ഭർത്തൃപ്രണിഹിതേക്ഷണാം
'മാമേ'തി വ്യാഹരത്യേവ തസ്മിൻ പാതാളമഭ്യഗാൽ.

85 ധരായാം തസ്യ സംരംഭം സീതാപ്രത്യർപ്പണൈഷിണഃ
ഗുരുർവ്വിധിബലാപേക്ഷീ ശമയാമാസ ധന്വിനഃ.

86 ഋഷീൻ വിസൃജ്യ യജ്ഞാന്തേ സുഹൃദശ്ച പുരസ്കൃതാൻ
രാമഃ സീതാഗതം സ്നേഹം നിദധേ തദപത്യയോഃ.

87 യുധാജിതശ്ച സന്ദേശാൽ സ ദേശം സിന്ധുനാമകം
ദദൌ ദത്തപ്രഭാവായ ഭരതായ ഭൃതപ്രജഃ.

88 ഭരതസ്തത്ര ഗന്ധർവ്വാൻ യുധി നിർജ്ജിത്യ കേവലം
ആതോദ്യം ഗ്രാഹയാമാസ സമത്യാജയദായുധം.

89 സ തക്ഷപുഷ്കലൌ പുത്രൌ രാജധാന്യോസ്തദാഖ്യയോഃ
അഭിഷിച്യാഭിഷേകാർഹൌ രാമാന്തികമഗാൽ പുനഃ.

90 അംഗദം ചന്ദ്രകേതും ച ലക്ഷ്മണോഽപ്യാത്മസംഭവൌ
ശാസനാദ്രഘുനാഥസ്യ ചക്രേ കാരാപഥേശ്വരൌ.

91 ഇത്യാരോപിതപുത്രാസ്തേ ജനനീനാം ജനേശ്വരാഃ
ഭർത്തൃലോകപ്രപന്നാനാം നിവാപാൻ വിദധുഃ ക്രമാൽ.

92 ഉപേത്യ മുനിവേഷോഽഥ കാലഃ പ്രോവാച രാഘവം
'രഹസ്സംവാദിനൌ പശ്യേദാവാം യസ്തം ത്യജേ'രിതി.

93 തഥേതി പ്രതിപന്നായ വിവൃതാത്മാ നൃപായ സഃ
ആചഖ്യൌ ''ദിവമധ്യാസ്വ ശാസനാൽ പരമേഷ്ഠിനഃ.''

94 വിദ്വാനപി തയോർദ്വാഃസ്ഥഃ സമയം ലക്ഷ്മണോഽഭിനൽ
ഭീതോ ദുർവ്വാസസഃ ശാപാദ്രാമസന്ദർശനാർത്ഥിനഃ.

80. അപ്പോൾ സീത, വാല്മീകിയുടെ ശിഷ്യൻ ഒഴിച്ചുകൊടുത്ത പുണ്യ ജലം ആചമിച്ചിട്ട സത്യവാക്യം ഉച്ചരിച്ചു.

81. ''മനസാ വാചാ കർമ്മണാ ഞാൻ ഭർത്താവിൽനിന്ന തെററിനടന്നിട്ടില്ലെങ്കിൽ വിശ്വംഭരേ! ദേവി! അവിടുന്ന എന്നെ ഉൾക്കൊള്ളേണമേ''.

82. ആ സതി ഇത്രയും പറഞ്ഞപ്പോൾ ഭൂമിയിൽ പെട്ടെന്നുണ്ടായ ഒരു വിടവിൽ മിന്നലിന്റെ തിളക്കംപോലുള്ള ഒരു പ്രഭാമണ്ഡലം ഉയർന്നു വന്നു.

83. അതിൽ നാഗഫണങ്ങളിലുയർത്തിയ സിംഹാസനത്തിലിരിക്കുന്ന വളും കടലുടയാട ധരിച്ചവളുമായ ഭൂമിദേവി കണ്മുന്നിൽ പ്രത്യക്ഷപ്പെട്ടു.

84. ഭർത്താവിൽത്തന്നെ ദൃഷ്ടി പതിപ്പിച്ച സീതയെ മടിയിലെടുത്തുവെച്ച്, അദ്ദേഹം 'അരുതേ അരുതേ' എന്നു വിലക്കിക്കൊണ്ടിരിക്കെ ത്തന്നെ ആ ദേവി പാതാളത്തിലേക്കു പോയി.

85. സീതയെ വീണ്ടുകിട്ടുവാൻ ആഗ്രഹിച്ചു വില്ലെടുത്ത അദ്ദേഹത്തിന്ന ഭൂമിയുടെ നേർക്കുണ്ടായ കോപത്തെ, ഗുരു വിധിബലം ചൂണ്ടിക്കാട്ടി ശമിപ്പിച്ചു.

86. യാഗം അവസാനിപ്പിച്ചു മഹർഷിമാരെയും സ്നേഹിതന്മാരെയും സൽക്കരിച്ചു യാത്രയാക്കിയിട്ട രാമൻ സീതയിലുണ്ടായിരുന്ന സ്നേഹത്തെ അവളുടെ പുത്രന്മാരിൽ അർപ്പിച്ചു.

87. പ്രജകളെ സംരക്ഷിച്ചുപോന്ന അദ്ദേഹം യുധാജിത്തിന്റെ സന്ദേശ പ്രകാരം സിന്ധു (ഗാന്ധാരം) എന്ന ദേശത്തെ, തനിക്കു പ്രഭാവം നൽകിയ ഭരതന്നു കൊടുത്തു

88. അവിടെ ഭരതൻ ഗന്ധർവ്വന്മാരെ യുദ്ധത്തിൽ തോല്പിച്ച് ആയുധം വെയ്പിച്ചിട്ട വാദ്യമെടുപ്പിച്ചു.

89. ഭരതൻ അഭിഷേകത്തിന്ന പ്രായമായ തക്ഷൻ പുഷ്കലൻ എന്നീ പുത്രന്മാരെ അവരുടെ പേരുള്ള തക്ഷശില, പുഷ്കലാവതി എന്നീ രാജധാനികളിൽ അഭിഷേകംചെയ്തു വാഴിച്ചു വീണ്ടും രാമന്റെ സമീപത്തേക്കു പോന്നു.

90. ലക്ഷ്മണനും രാമന്റെ കല്പനയാൽ അംഗദൻ ചന്ദ്രകേതു എന്നീ പുത്രന്മാരെ കാരാപഥത്തിലെ രാജാക്കന്മാരാക്കി.

91. ഇങ്ങിനെ മക്കൾക്കു രാജവാഴ്ച കൊടുത്ത ആ രാജാക്കന്മാർ ഭർത്തൃലോകം പൂകിയ (മരിച്ചുപോയ) അമ്മമാൎക്കു മുറയനുസരിച്ചു പിതൃക്രിയകൾ ചെയ്തു.

92. അതിന്നുശേഷം അന്തകൻ മുനിവേഷംപൂണ്ടു രാമന്റെ സമീപത്തു വന്ന്, ''ഏകാന്തത്തിൽ സംസാരിക്കുന്ന നമ്മെ ആർ കാണുന്നുവോ അവനെ ഉപേക്ഷിയ്ക്കണം'' എന്നു പറഞ്ഞു.

93. 'അപ്രകാരമാകട്ടെ' എന്നു സമ്മതിച്ച രാജാവിനോട് അദ്ദേഹം സ്വരൂപം പ്രകടിപ്പിച്ചിട്ട് ''ബ്രഹ്മാവിന്റെ ശാസനയാൽ ഇനി സ്വർഗ്ഗത്തിലേക്കു പോരിക'' എന്നു പറഞ്ഞു.

94. നടയിൽ കാവൽനിന്നിരുന്ന ലക്ഷ്മണൻ, രാമനെ സന്ദർശിക്കാൻ വന്ന ദുർവ്വാസാവിന്റെ ശാപത്തെ ഭയന്ന് അറിഞ്ഞുകൊണ്ടുതന്നെ പ്രതിജ്ഞയെ ലംഘിച്ചു.

95 സ ഗത്വാ സരയൂതീരം ദേഹത്യാഗേന യോഗവിൽ
ചകാരാവിതഥാം ഭ്രാതുഃ പ്രതിജ്ഞാം പൂവ്വജന്മനഃ,

96 തസ്മിന്നാത്മചതുർഭാഗേ പ്രാങ്ങ്നാകമധിതസ്ഥുഷി
രാഘവഃ ശിഥിലം തസ്ഥൌ ഭുവി ധമ്മസ്ത്രിപാദിവ.

97 സ നിവേശ്യ കുശാവത്യാം രിപുനാഗാങ്കുശം കുശം
ശരാവത്യാം സതാം സൂക്തൈജ്ജനിതാശ്രുലവം ലവം.

98 ഉദക് പ്രതസ്ഥേ സ്ഥിരധീഃ സാനുജോഽഗ്നിപുരസ്സരഃ
അന്വിതഃ പതിവാത്സല്യാൽ ഗൃഹവജ്ജമയോധ്യയാ.

99 ജഗൃഹുസ്തസ്യ ചിത്തജ്ഞാഃ പദവീം ഹരിരാക്ഷസാഃ
കദംബമുകുളസ്ഥൂലൈരഭിവൃഷ്ടാം പ്രജാശ്രുഭിഃ.

100 ഉപസ്ഥിതവിമാനേന തേന ഭക്താനുകമ്പിനാ
ചക്രേ ത്രിദിവനിശ്രേണിഃ സരയൂരനുയായിനാം.

101 യൽ ഗോപ്രതരകല്പോഽഭൂൽ സമ്മദ്ദസ്തത്ര മജ്ജതാം
അതസ്തദാഖ്യയാ തീത്ഥം പാവനം ഭുവി പപ്രഥേ.

102 സ വിഭുർവിബുധാംശേഷു പ്രതിപന്നാത്മമൂത്തിഷു
ത്രിദശീഭൂതപൌരാണാം സ്വഗ്ഗാന്തരമകല്പയൽ.

103 നിർവത്ത്യൈവം ദശമുഖശിരശ്ഛേദകാര്യം സുരാണാം
വിഷ്വക്സേനഃ സ്വതനുമവിശൽ സവ്വലോകപ്രതിഷ്ഠാം
ലങ്കാനാഥം പവനതനയം ചോഭയം സ്ഥാപയിത്വാ
കീത്തിസ്തംഭദ്വയമിവ ഗിരൌ ദക്ഷിണേ ചോത്തരേ ച.

ഇതി പഞ്ചദശഃ സഗ്ഗഃ

## ഷോഡശഃ സർഗ്ഗഃ

1 അഥേതരേ സപ്ത രഘുപ്രവീരാ
ജ്യേഷ്ഠം പുരോജന്മതയാ ഗുണൈശ്ച
ചക്രുഃ കുശം രത്നവിശേഷഭാജം
സൌഭ്രാത്രമേഷാം ഹി കുലാനുസാരി.

2 തേ സേതുവാത്താഗജബന്ധമുഖ്യൈ-
രഭ്യുച്ഛ്രിതാഃ കമ്മഭിരപ്യവന്ധ്യൈഃ
അന്യോന്യദേശപ്രവിഭാഗസീമാം
വേലാം സമുദ്രാ ഇവ ന വ്യതീയുഃ.

95. യോഗജ്ഞനായ അദ്ദേഹം സരയൂനദീതീരത്തു ചെന്നു (യോഗം കൊണ്ടു) ശരീരത്യാഗം ചെയ്തിട്ടു ജ്യേഷ്ഠഭ്രാതാവിന്റെ പ്രതിജ്ഞയെ അസത്യമാക്കാതെ കഴിച്ചു.

96. തന്റെ നാലിലൊരംശമായ ആ അനുജൻ ആദ്യമേ സ്വർഗ്ഗം പൂകിയതോടുകൂടി മൂന്നു കാലിൽ മാത്രം നില്ക്കുന്ന ധർമ്മത്തിന്റെയെന്നപോലെ ഭൂമിയിൽ രാമന്റെ നില ശിഥിലമായി.

97. അദ്ദേഹം ശത്രുക്കളാകുന്ന ആനകൾക്കു തോട്ടിയായ കുശനെ കുശാവതിയിലും സദ്വാക്കുകൾകൊണ്ട്, സജ്ജനങ്ങൾക്കു കണ്ണീരുണ്ടാക്കിയ ലവനെ ശരാവതിയിലും വാഴിച്ചതിനുശേഷം,

98. സഹോദരന്മാരോടുകൂടെ അഗ്നിയാകുന്ന മുന്നകമ്പടിയോടുകൂടി, രാജാവിനോടുള്ള വാത്സല്യംമൂലം വസതികളുപേക്ഷിച്ച അയോധ്യാവാസികളാൽ പിൻതുടരപ്പെട്ടുകൊണ്ടു വടക്കോട്ടു യാത്ര തിരിച്ചു.

99. അദ്ദേഹത്തിന്റെ ഹൃദയമറിയാവുന്ന വാനരന്മാരും രാക്ഷസന്മാരും പ്രജകളൊഴുക്കിയ, കടമ്പിൻമൊട്ടുകൾപോലെ വലുപ്പമുള്ള അശ്രുബിന്ദുക്കൾകൊണ്ടു നനഞ്ഞ അദ്ദേഹത്തിന്റെ വഴിയെ അനുഗമിച്ചു.

100. ഭക്തന്മാരിൽ ദയാലുവായ അദ്ദേഹം, വിമാനം വന്നുചേർന്നപ്പോൾ സരയൂനദിയെ അനുഗാമികൾക്കു സ്വർഗ്ഗത്തിലേക്കുള്ള കോണിയാക്കി കല്പിച്ചു.

101. അതിൽ മുങ്ങുന്നവരുടെ തിക്കിത്തിരക്കു, ഗോക്കൾ കടക്കാൻ തിക്കിത്തിരക്കുന്നതുപോലെയായതിനാൽ ഗോപ്രതരം എന്ന പേരോടുകൂടി പരിശുദ്ധമായ തീർത്ഥം ഭൂമിയിൽ പ്രസിദ്ധമായി.

102. പ്രഭുവായ അദ്ദേഹം, (സുഗ്രീവൻ മുതലായ) ദേവാംശസംഭവന്മാർ അവരവരുടെ പൂർവരൂപത്തിൽ ലയിച്ചപ്പോൾ ദേവന്മാരായിത്തീർന്ന പൌരന്മാർക്കു വേറൊരു സ്വർഗ്ഗം ഉണ്ടാക്കിക്കൊടുത്തു.

103. ഇങ്ങനെ ശ്രീമഹാവിഷ്ണു ദേവന്മാർക്കുവേണ്ടി രാവണനെ വധിച്ചിട്ടു തെക്കും വടക്കും പർവ്വതത്തിൽ (ത്രികൂടത്തിലും ഗന്ധമാദനത്തിലും) രണ്ടു കീർത്തിസ്തംഭങ്ങളെ എന്ന പോലെ വിഭീഷണൻ ഹനുമാൻ എന്നീ രണ്ടു പേരെ സ്ഥാപിച്ചിട്ട് ലോകത്തിന്നാകെ താങ്ങായ സ്വശരീരത്തിൽ പ്രവേശിച്ചു.

പതിനഞ്ചാം സർഗ്ഗം കഴിഞ്ഞു

## പതിനാറാം സർഗ്ഗം

1. അതിനുശേഷം മററു ഏഴു രഘുവീരന്മാരും, ആദ്യം ജനിച്ചതുകൊണ്ടും ഗുണങ്ങളെക്കൊണ്ടും ജ്യേഷ്ഠനായ കുശനെ മികച്ച രത്നങ്ങളുടെ അവകാശിയാക്കിവെച്ചു. ഇവർക്കു സഹോദരസ്നേഹം വംശപരമ്പരയാ ഉള്ളതാണല്ലോ.

2. അവർ ചിറകെട്ടുക, കൃഷിചെയ്യുക, ആനയെ പിടിക്കുക മുതലായ സഫലപ്രവൃത്തികൾകൊണ്ടു അഭിവൃദ്ധി പ്രാപിച്ചുകൊണ്ടിരുന്നിട്ടും തമ്മിൽത്തമ്മിൽ ദേശം വിഭജിച്ചതിന്റെ അതിർത്തിയെ, സമുദ്രങ്ങൾ കരയെ എന്നപോലെ ലംഘിച്ചില്ല.

3 ചതുർഭുജാംശപ്രഭവഃ സ തേഷാം
ദാനപ്രവൃത്തേരനുപാരതാനാം
സുരദ്വിപാനാമിവ സാമയോനിർ
ഭിന്നോഷ്ടധാ വിപ്രസസാര വംശഃ.
4 അഥാർദ്ധരാത്രേ സ്തിമിതപ്രദീപേ
ശയ്യാഗൃഹേ സുപ്തജനേ പ്രബുദ്ധഃ
കുശഃ പ്രവാസസ്ഥകളത്രവേഷാ-
മദൃഷ്ടപൂർവ്വാം വനിതാമപശ്യൽ.
5 സാ സാധുസാധാരണപാർത്ഥിവർദ്ധേഃ
സ്ഥിത്വാ പുരസ്താൽ പുരുഹൂതഭാസഃ
ജേതുഃ പരേഷാം ജയശബ്ദപൂർവ്വം
തസ്യാഞ്ജലിം ബന്ധുമതോ ബബന്ധ.
6 അഥാനപോഢാർഗ്ഗളമപ്യഗാരം
ഛായാമിവാദർശതലം പ്രവിഷ്ടാം
സവിസ്മയോ ദാശരഥേസ്തനൂജഃ
പ്രോവാച പൂർവ്വാർദ്ധവിസൃഷ്ടതല്പഃ.
7 ''ലബ്ധാന്തരാ സാവരണേഽപി ഗേഹേ
യോഗപ്രഭാവോ ന ച ലക്ഷ്യതേ തേ
ബിഭർഷി ചാകാരമനിർവൃതാനാം
മൃണാളിനീ ഹൈമമിവോപരാഗം.
8 കാ ത്വം ശുഭേ! കസ്യ പരിഗ്രഹോ വാ
കിം വാ മദഭ്യാഗമകാരണം തേ?
ആചക്ഷ്വ മത്വാ വശിനാം രഘൂണാം
മനഃ പരസ്ത്രീവിമുഖപ്രവൃത്തി.''
9 തമബ്രവീൽ സാ ''ഗുരുണാനവദ്യാ
യാ നീതപൌരാ സ്വപദോന്മുഖേന
തസ്യാഃ പുരഃ സമ്പ്രതി വീതനാഥാം
ജാനീഹി രാജന്നധിദേവതാം മാം.
10 വസ്വൌകസാരാമഭിഭൂയ സാഹം
സൌരാജ്യബദ്ധോത്സവയാ വിഭൂത്യാ
സമഗ്രശക്തൌ ത്വയി സൂര്യവംശ്യേ
സതി പ്രപന്നാ കരുണാമവസ്ഥാം.
11 വിശീർണ്ണകല്പാട്ടശതോ നിവേശഃ
പര്യസ്തസാലഃ പ്രഭുണാ വിനാ മേ
വിഡംബയത്യസ്തനിമഗ്നസൂര്യം
ദിനാന്തമുഗ്രാനിലഭിന്നമേഘം.
12 നിശാസു ഭാസ്വൽകളനൂപുരാണാം
യഃ സഞ്ചരോഽഭൂദഭിസാരികാണാം
നദന്മുഖോല്കാവിചിതാമിഷാഭിഃ
സ വാഹ്യതേ രാജപഥഃ ശിവാഭിഃ.

3. ദാനകർമ്മത്തിൽനിന്നു പിന്മാറാത്ത അവരുടെ, നാരായണാംശങ്ങളിൽ നിന്നുളവായ ആ വംശം, മദമ്പാടു തീരാത്ത ദിഗ്ഗജങ്ങളുടെ, സാമത്തിൽ നിന്നുളവായ വംശമെന്നപോലെ എട്ടായി പിരിഞ്ഞു പരന്നു.

4. അന്നൊരുദിവസം അർദ്ധരാത്രി ദീപത്തിന്റെ നാളം നിശ്ചലമായി നില്ക്കുന്നതും ആളുകളുറങ്ങിയതുമായ ശയ്യാഗൃഹത്തിൽ ഉണർന്ന കുശൻ പ്രോഷിതഭർത്തൃകയായ സ്ത്രീയുടെ വേഷം ധരിച്ചവളും മുമ്പു കണ്ടിട്ടില്ലാത്തവളുമായ ഒരു സ്ത്രീയെ കണ്ടു.

5. അവരം, സജ്ജനങ്ങൾക്കൊക്കുന്ന രാജസമൃദ്ധിയോടുകൂടി ഇന്ദ്രനു തുല്യമായ പ്രഭാവം പൂണ്ടു ശത്രുക്കളെ ജയിച്ചു ബന്ധുജനങ്ങളോടുകൂടിയിരിക്കുന്ന അദ്ദേഹത്തിന്റെ മുമ്പിൽനിന്നു ജയമരുളി കൈകൂപ്പി.

6. അപ്പോൾ രാമാത്മജൻ മെത്തയിൽനിന്നു പാതിയെഴുന്നേററിരുന്നിട്ട്, കണ്ണാടിയ്ക്കുള്ളിൽ ഛായയെന്നപോലെ, വാതിൽ തുറന്നിട്ടില്ലെങ്കിലും മുറിയ്ക്കുള്ളിൽ പ്രവേശിച്ച അവളോടു വിസ്മയത്തോടെ പറഞ്ഞു.

7. ''തഴുതു നീക്കാതെതന്നെ ഗൃഹത്തിനുള്ളിൽ നിനക്കു പ്രവേശം ലഭിച്ചിരിക്കുന്നു. യോഗപ്രഭാവമുള്ളതായി തോന്നുന്നില്ല. മഞ്ഞിലടിഞ്ഞ താമരപോലെ നീ അസുഖമുള്ളവരുടെ ആകൃതിയും ധരിക്കുന്നു.

8. ഭദ്രേ! നീ ആരാണ്? ആരുടെ പത്നിയാണ്? ജിതേന്ദ്രിയരായ രഘുവീരന്മാരുടെ മനസ്സു പരസ്ത്രീകളിൽ ചെല്ലാത്തതാണെന്ന് ഓർത്തുകൊണ്ടു മറുപടി പറയുക.''

9 അവരം അദ്ദേഹത്തോടു പറഞ്ഞു— ''രാജാവേ! സ്വസ്ഥാനത്തേക്കു പുറപ്പെട്ട അങ്ങയുടെ അച്ഛൻ ദോഷമററ ഏതൊരു നഗരിയിലെ ജനങ്ങളെ കൂട്ടിക്കൊണ്ടുപോയോ ആ നഗരിയുടെ അനാഥയായ അധിദേവതയാണ് ഞാനെന്ന് അറിഞ്ഞാലും.

10. അക്കാലത്തു നല്ല രാജവാഴ്ചയാൽ ഉത്സവപൂർണ്ണമായ സമൃദ്ധികൊണ്ടു അളകയെ തോല്പിച്ചിരുന്ന ആ ഞാൻ, ശക്തിമാനും സൂര്യവംശ്യജനുമായ അങ്ങിരിയ്ക്കെത്തന്നെ ഇന്നു ദയനീയമായ ഒരു നിലയിലെത്തിയിരിക്കുന്നു.

11. ഇന്നു നാഥനില്ലായ്കയാൽ മിക്കവാറും പൊട്ടിപ്പൊളിഞ്ഞ നൂറുകണക്കിനുള്ള വെണ്മാടങ്ങളോടുകൂടിയതും തകർന്ന കോട്ടമതിലുകളോടുകൂടിയതുമായ എന്റെ അധിവാസസ്ഥാനം സൂര്യൻ അസ്തമിച്ചു ഉഗ്രമായ കാററിൽ മേഘങ്ങൾ ചിതറിയ സന്ധ്യാസമയത്തെ അനുകരിക്കുന്നു.

12. മിന്നിത്തിളങ്ങുന്നവയും മധുരമായി കിലുങ്ങുന്നവയുമായ നൂപുരങ്ങളോടുകൂടിയ അഭിസാരികമാർ രാത്രിയിൽ സഞ്ചരിച്ചിരുന്ന ആ രാജമാർഗ്ഗത്തിൽ, ഓരിയിടുവാൻ തുറന്ന വായിലെ തീജ്വാലയാൽ ആഹാരം തേടി നടക്കുന്ന കുറുനരികൾ ചുററി നടക്കുന്നു.

13 ആസ്ഫാലിതം യൽ പ്രമദാകരാഗ്രൈർ–
മൃദംഗധീരധ്വനിമന്വഗച്ഛൽ
വന്യൈരിദാനീം മഹിഷൈസ്തദംഭഃ
ശൃംഗാഹതം ക്രോശതി ദീർഘികാണാം.
14 വൃക്ഷേശയാ യഷ്ടിനിവാസഭംഗാ–
ന്മൃദംഗശബ്ദാപഗമാദലാസ്യാഃ
പ്രാപ്താ ദവോൽക്കാഹതശേഷബർഹാഃ
ക്രീഡാമയൂരാ വനബർഹിണത്വം.
15 സോപാനമാർഗ്ഗേഷു ച യേഷു രാമാ
നിക്ഷിപ്തവത്യശ്ചരണാൻ സരാഗാൻ
സദ്യോഹതന്യങ്കുഭിരസ്രദിഗ്ദ്ധം
വ്യാഘ്രൈഃ പദം തേഷു നിധീയതേ മേ.
16 ചിത്രദ്വിപാഃ പത്മവനാവതീർണ്ണാഃ
കരേണുഭിർദ്ദത്തമൃണാളഭംഗാഃ
നഖാങ്കുശാഘാതവിഭിന്നകുംഭാഃ
സംരബ്ധസിംഹപ്രഹൃതം വഹന്തി.
17 സ്തംഭേഷു യോഷിൽപ്രതിയാതനാനാ–
മുൽക്രാന്തവർണ്ണക്രമധൂസരണാം
സ്തനോത്തരീയാണി ഭവന്തി സംഗാ–
ന്നിർമ്മോകപട്ടാഃ ഫണിഭിർവിമുക്താഃ.
18 കാലാന്തരശ്യാമസുധേഷു നക്ത–
മിതസ്തതോ രൂഢതൃണാങ്കുരേഷു
ത ഏവ മുക്താഗുണശുദ്ധയോഽപി
ഹർമ്മ്യേഷു മൂർച്ഛന്തി ന ചന്ദ്രപാദാഃ.
19 ആവർജ്ജ്യ ശാഖാഃ സദയം ച യാസാം
പുഷ്പാണ്യുപാത്താനി വിലാസിനീഭിഃ
ബന്ധ്യൈഃ പുളിന്ദൈരിവ വാനരൈസ്താഃ
ക്ലിശ്യന്ത ഉദ്യാനലതാ മദീയാഃ.
20 രാത്രാവനാവിഷ്കൃതദീപഭാസഃ
കാന്താമുഖശ്രീവിയുതാ ദിവാപി
തിരസ്ക്രിയന്തേ കൃമിതന്തുജാലൈർ–
വിച്ഛിന്നധൂപപ്രസരാ ഗവാക്ഷാഃ.
21 ബലിക്രിയാവർജ്ജിതസൈകതാനി
സ്നാനീയസംസർഗ്ഗമനാപ്നുവന്തി
ഉപാന്തവാനീരഗൃഹേഷു ദൃഷ്ട്വാ
ശൂന്യാനി ദൂയേ സരയൂജലാനി.
22 തദർഹസീമാം വസതിം വിസൃജ്യ
മാമഭ്യുപൈതും കുലരാജധാനീം
ഹിത്വാ തനും കാരണമാനുഷീം താം
യഥാ ഗുരുസ്തേ പരമാത്മമൂർത്തിം.

13. പെൺകൊടിമാരുടെ കൈപ്പടംകൊണ്ടു തുടിയ്ക്കപ്പെട്ട മൃദംഗത്തിൻെറ ഗംഭീരമായ ശബ്ദത്തെ അനുകരിച്ചിരുന്ന ആ പൊയ്കകളിലെ ജലം ഇന്നു കാട്ടുപോത്തുകളുടെ കൊമ്പുകളാൽ പ്രഹരിക്കപ്പെട്ടു് ഒച്ചയുണ്ടാക്കുന്നു.

14. ഇരിക്കുവാനുള്ള പടികരം മുറിഞ്ഞുപോകയാൽ വൃക്ഷങ്ങളിലുറങ്ങുന്നവയും മൃദംഗശബ്ദം നിലച്ചുപോകയാൽ നൃത്തംചെയ്യാത്തവയും കാട്ടുതീക്കൊള്ളികളാൽ കരിക്കപ്പെട്ട ബാക്കിയായ പീലികളോടുകൂടിയവയുമായിട്ടു്, ക്രീഡാമയൂരങ്ങരം കാട്ടുമയിലുകളായിത്തീർന്നിരിക്കുന്നു.

15. അന്നു സുന്ദരിമാരായ തരുണികളുടെ ചെമ്പഞ്ഞിച്ചാറണിഞ്ഞ കാലടികരം പതിഞ്ഞിരുന്ന കോണിപ്പടികളിൽ വ്യാഘ്രങ്ങരം, മാനിനെക്കൊന്നു ഉടനെ ചോരപുരണ്ട കാൽവെച്ചു നടക്കുന്നു.

16. താമരക്കുളത്തിൽ ഇറങ്ങിയവയും പിടിയാനകളാൽ താമരവളയം പറിച്ചുകൊടുക്കപ്പെടുന്നവയുമായ ചിത്രത്തിലെ ആനകരം നഖത്തോട്ടികളേററു മസ്തകം പൊളിഞ്ഞു്, ശുണ്ഡിപിടിച്ച സിംഹങ്ങളുടെ അടി കൊള്ളുന്നു.

17. തൂണുകളിൽ ചായപ്പണികരം നിറംമാറി മങ്ങിനില്ക്കുന്ന പെൺപ്രതിമകരംക്കു സർപ്പങ്ങരം ഊരിയിട്ടുപോയ വളകരം ഒട്ടിച്ചേർന്നു മുലക്കച്ചകളായിത്തീരുന്നു.

18. കാലപ്പഴക്കംകൊണ്ടു വെള്ളവടിച്ചതു കറുത്തു് അവിടവിടെ പുല്ലു മുളച്ചുനിൽക്കുന്ന വെണ്മാടങ്ങളിൽ, രാത്രികാലങ്ങളിൽ മുത്തുമാലയിഴപോലെ തെളിമയുള്ള അതേ ചന്ദ്രകിരണങ്ങരം തിളങ്ങുന്നില്ല.

19. ചില്ലകളെ മെല്ലെ പിടിച്ചുതാഴ്ത്തി വിലാസിനികളാൽ ദയവോടുകൂടിമാത്രം പൂക്കളിറുക്കപ്പെട്ടിരുന്ന ഏൻെറ ഉദ്യാനലതകളെ, ബലാൽക്കാരമായി പിടിച്ചുകൊണ്ടുവന്ന സ്ത്രീകളെ കാട്ടാളന്മാരെന്നപോലെ കാട്ടുകരങ്ങന്മാർ പിടിച്ചുവലിക്കുന്നു.

20. പകൽ സുന്ദരിമാരുടെ മുഖശ്രീയണിയാത്തവയും രാത്രിയിൽ ദീപപ്രകാശം കാണിക്കാത്തവയും സുഗന്ധധൂപങ്ങരം പരക്കാത്തവയുമായ കിളിവാതിലുകരം മാറാലകരംകൊണ്ടു, തിരസ്ക്കരിക്കുവാൻ യോഗ്യങ്ങളായിത്തീർന്നിരിക്കുന്നു.

21. മണൽത്തിട്ടുകളിൽ ബലികർമ്മങ്ങരം നടക്കാഞ്ഞവയും സ്നാനോപകരണങ്ങരം ചേരാത്തവയും ശൂന്യങ്ങളായ ആററുവഞ്ഞിക്കുടിലുകളോടുകൂടിയവയുമായ സരയൂനദീജലങ്ങരം കാണുമ്പോരം എനിക്കു സങ്കടം തോന്നുന്നു.

22. അതിനാൽ അങ്ങയുടെ പിതാവു്, കാരണം നിമിത്തം സ്വീകരിച്ച മനുഷ്യാകൃതിയെ വിട്ടു പരമാത്മമൂർത്തിയെ പ്രാപിച്ചതുപോലെ അങ്ങു് ഈ വസതി ഉപേക്ഷിച്ചു കുലരാജധാനിയായ അയോധ്യയിലേയ്ക്കു് വന്നാൽ കൊള്ളാം.''

23 തഥേതി തസ്യാഃ പ്രണയം പ്രതീതഃ
പ്രത്യഗ്രഹീൽ പ്രാഗ്രഹരോ രഘൂണാം
പൂരപ്യഭിവ്യക്തമുഖപ്രസാദാ
ശരീരബന്ധേന തിരോബഭൂവ.

24 തദത്ഭുതം സംസദി രാത്രിവൃത്തം
പ്രാതർദ്വിജേഭ്യോ നൃപതിഃ ശശംസ
ശ്രുത്വാ ത ഏനം കുലരാജധാന്യാ
സാക്ഷാൽ പതിത്വേ വൃതമഭ്യനന്ദൻ.

25 കുശാവതീം ശ്രോത്രിയസാൽ സ കൃത്വാ
യാത്രാനുകൂലേഽഹനി സാവരോധഃ
അനുദ്രുതോ വായുരിവാഭ്രവൃന്ദൈഃ
സൈന്യൈരയോധ്യാഭിമുഖഃ പ്രതസ്ഥേ.

26 സാ കേതുമാലോപവനാ ബൃഹത്ഭിർ–
വിഹാരശൈലാനുഗതേവ നാഗൈഃ
സേനാ രഥോദാരഗൃഹാ പ്രയാണേ
തസ്യാഭവജ്ജംഗമരാജധാനീ.

27 തേനാതപത്രാമലമണ്ഡലേന
പ്രസ്ഥാപിതഃ പൂർവനിവാസഭൂമിം
ബഭൗ ബലൗഘഃ ശശിനോദിതേന
വേലാമുദന്വാനിവ നീയമാനഃ.

28 തസ്യ പ്രയാതസ്യ വരൂഥിനീനാം
പീഡാമപര്യാപ്തവതീ വിസോഢും
വസുന്ധരാ വിഷ്ണുപദം ദ്വിതീയ–
മധ്യാരുരോഹേവ രജശ്ഛലേന.

29 ഉദ്യച്ഛമാനാ ഗമനായ പശ്ചാൽ
പുരോ നിവേശേ പഥി ച വ്രജന്തീ
സാ യത്ര സേനാ ദദൃശേ നൃപസ്യ
തത്രൈവ സാമഗ്ര്യമതിം ചകാര.

30 തസ്യ ദ്വിപാനാം മദവാരിസേകാൽ
ഖുരാഭിഘാതാച്ച തുരംഗമാണാം
രേണുഃ പ്രപേദേ പഥി പങ്കഭാവം
പങ്കോഽപി രേണുത്വമിയായ ഭൂയഃ.

31 മാർഗ്ഗൈഷിണീ സാ കടകാന്തരേഷു
വൈന്ധ്യേഷു സേനാ ബഹുധാ വിഭിന്നാ
ചകാര രേവേവ മഹാവിരാവാ
ബദ്ധപ്രതിശ്രുന്തി ഗുഹാമുഖാനി

32 സാ ധാതുഭേദാരുണയാനനേമിഃ
പ്രഭുഃ പ്രപാതധ്വനിമിശ്രതൂര്യഃ
വ്യലംഘയദ്വിന്ധ്യമുപായനാനി
പശ്യൻ പുളിന്ദൈരുപപാദിതാനി.

23. 'അങ്ങനെയാവട്ടെ' എന്നു രഘുവംശാഗ്രേസരൻ സന്തുഷ്ടനായി അവളുടെ പ്രാർത്ഥനയെ സ്വീകരിച്ചു. പുരിയുടെ അധിദേവതയും പ്രസന്നമായ മുഖഭാവത്തോടുകൂടി ശരീരത്തോടെ തിരോധാനം ചെയ്തു.

24. പ്രഭാതമായപ്പോൾ രാജാവു്, സഭയിൽവെച്ചു ബ്രാഹ്മണരോടു് ആ അത്ഭുതകരമായ രാത്രികഥ വിസ്തരിച്ചു പറഞ്ഞു. അവർ ഇദ്ദേഹത്തെ, കുലരാജധാനി പ്രത്യക്ഷമായി വന്നു നാഥനായി വരിച്ചതുകേട്ടു് അഭിനന്ദിച്ചു.

25. അദ്ദേഹം കുശാവതിയെ ശ്രോത്രിയന്മാർക്കു നൽകിയിട്ടു്, യാത്രയ്ക്കനുകൂലമായ ഒരു ദിവസം അന്തഃപുരസ്ത്രീകളോടുകൂടി, കാർനിരയാൽ കാററിന്നപോലെ സൈന്യങ്ങളാൽ പിൻതുടരപ്പെട്ടുകൊണ്ടു് അയോധ്യയിലേയ്ക്കു പുറപ്പെട്ടു.

26. കൊടിക്കൂറനിരയാകുന്ന ഉദ്യാനത്തോടും വലിയ ആനകളാകുന്ന ക്രീഡാശൈലങ്ങളോടും രഥങ്ങളാകുന്ന മഹാപ്രാസാദങ്ങളോടും കൂടിയ ആ സേന അദ്ദേഹത്തിൻെറ പ്രയാണത്തിൽ ചലിക്കുന്ന, രാജധാനിയായി ത്തീർന്നു.

27. വെൺകൊററക്കുടയാകുന്ന തെളിഞ്ഞ മണ്ഡലത്തോടുകൂടിയ അദ്ദേഹത്താൽ പൂർവ്വവസതിയിലേക്കു യാത്രയാക്കപ്പെട്ട ആ സൈന്യപ്രവാഹം, ഉദിച്ചുയർന്ന ചന്ദ്രനാൽ കരയിലേയ്ക്കു് നയിയ്ക്കപ്പെടുന്ന സമുദ്രമെന്നപോലെ ശോഭിച്ചു.

28. യാത്രചെയ്യുന്ന അദ്ദേഹത്തിൻെറ സൈന്യങ്ങളെക്കൊണ്ടുള്ള ദുഃഖം സഹിക്കാൻ കഴിയാത്ത ഭൂമി പൊടിയെന്ന രൂപത്തിൽ രണ്ടാമത്തെ വിഷ്ണുപദത്തിലേക്കു (ആകാശത്തിലേക്കു) കയറിയോ എന്നു തോന്നി.

29. ആ രാജസൈന്യം പിന്നിൽ യാത്രയ്ക്കു് ഉദ്യമിക്കുന്നതായിട്ടോ മുമ്പിൽ താവളമടിയ്ക്കുന്നതായിട്ടോ വഴിയിൽ നടക്കുന്നതായിട്ടോ എവിടെ കാണപ്പെട്ടുവോ അവിടെത്തന്നെ മുഴുവനായി എന്നു തോന്നലുണ്ടാക്കി.

30. അദ്ദേഹത്തിൻെറ ആനകൾ മദജലംകൊണ്ടു നനച്ചതിനാലും കുതിരകൾ കുളമ്പുകൊണ്ടു ചവിട്ടിപൊടിയ്ക്കുകൊണ്ടും വഴിയിൽ പൊടി ചളിയാവുകയും ചളി വീണ്ടും പൊടിയായാവുകയും ചെയ്തു.

31. വിന്ധ്യപർവതത്തിൻെറ താഴ്‌വരകൾക്കിടയിൽ വഴി അന്വേഷിച്ചുകൊണ്ടു ചിന്നിച്ചിതറി പലതായി പിരിഞ്ഞുപോകയാൽ വളരെയധികം ബഹളമുണ്ടാക്കുന്ന ആ സൈന്യം നർമ്മദാനദിയെന്നപോലെ ഗുഹാമുഖങ്ങളിൽ പ്രതിധ്വനിയുണ്ടാക്കി.

32. ആ രാജാവ്, കാവിമണ്ണു പുരണ്ട തേരുരുൾച്ചുററുകളും വെള്ളച്ചാട്ടങ്ങളുടെ ശബ്ദത്തോടിടകലന്ന പെരുമ്പറക്കൊട്ടുമായി മലയന്മാർ കൊണ്ടുവന്നു വെച്ച തിരുമുൽക്കാഴ്ചകളെ തൃക്കൺപാർത്തുകൊണ്ടു വിന്ധ്യനെ കടന്നു പോയി.

33 തീർത്ഥേ തദീയേ ഗജസേതുബന്ധാൽ
പ്രതീപഗാമുത്തരതോഽസ്യ ഗംഗാം
അയത്നബാലവ്യജനീബഭൂവുർ–
ഹംസാ നഭോലംഘനലോലപക്ഷാഃ.

34 സ പൂർവ്വജാനാം കപിലേന രോഷാൽ
ഭസ്മാവശേഷീകൃതവിഗ്രഹാണാം
സുരാലയപ്രാപ്തിനിമിത്തമംഭ–
സ്ത്രൈസ്രോതസം നൌല്ലുളിതം വവന്ദേ.

35 ഇത്യധ്വനഃ കൈശ്ചിദഹോഭിരന്തേ
കൂലം സമാസാദ്യ കുശഃ സരയ്വാഃ
വേദിപ്രതിഷ്ഠാൻ വിതതാധ്വരാണാം
യൂപാനപശ്യച്ഛതശോ രഘൂണാം.

36 ആധൂയ ശാഖാഃ കുസുമദ്രുമാണാം
സ്പൃഷ്ട്വാ ച ശീതാൻ സരയൂതരംഗാൻ
തം ക്ലാന്തസൈന്യം കുലരാജധാന്യാഃ
പ്രത്യുജ്ജഗാമോപവനാന്തവായുഃ.

37 അഥോപശല്യേ രിപുമഗ്നശല്യ–
സ്തസ്യാഃ പുരഃ പൌരസഖഃ സ രാജാ
കുലധ്വജസ്താനി ചലധ്വജാനി
നിവേശയാമാസ ബലീ ബലാനി.

38 താം ശില്പിസംഘാഃ പ്രഭുണാ നിയുക്താ–
സ്തഥാഗതാം സംഭൃതസാധനത്വാൽ
പുരം നവീചക്രുരപാം വിസർഗ്ഗാ–
ന്മേഘാ നിദാഘഗ്ലപിതാമിവോർവീം.

39 തതഃ സപര്യാം സപശൂപഹാരാം
പുരഃ പരാർദ്ധ്യപ്രതിമാഗൃഹായാഃ
ഉപോഷിതൈർവാസ്തുവിധാനവിദ്ഭിർ–
നിർവ്വർത്തയാമാസ രഘുപ്രവീരഃ.

40 തസ്യാഃ സ രാജോപപദം നിശാന്തം
കാമീവ കാന്താഹൃദയം പ്രവിശ്യ
യഥാർഹമന്യൈരനുജീവിലോകം
സംഭാവയാമാസ ഗൃഹൈസ്തദീയൈഃ.

41 സാ മന്ദുരാസംശ്രയിഭിസ്തുരംഗൈഃ
ശാലാഗൃഹസ്തംഭഗതൈശ്ച നാഗൈഃ
പൂരാബഭാസേ വിപണിസ്ഥപണ്യാ
സർവ്വാംഗനദ്ധാഭരണേവ നാരീ.

42 വസൻ സ തസ്യാം വസതൌ രഘൂണാം
പുരാണശോഭാമധിരോപിതായാം
ന മൈഥിലേയഃ സ്പൃഹയാംബഭൂവ
ഭർത്ത്രേ ദിവോ നാപ്യളകേശ്വരായ.

33. വിന്ധ്യപർവ്വതത്തിൻെറ സമീപത്തിലുള്ള കടവിൽ, പ്രവാഹത്തിൽ ആനകളെക്കൊണ്ടു ചിറകെട്ടിയതിനാൽ വിപരീതം തിരിഞ്ഞു പ്രവഹിച്ചു തുടങ്ങിയ ഗംഗയെ കടക്കുന്ന ഇദ്ദേഹത്തിന്നു്, ആകാശത്തിലേക്കു ചിറ കടിച്ചുയരുന്ന ഹംസങ്ങരം, പ്രയത്നം കൂടാതെ ഉളവായ വെൺചാമരങ്ങളായിത്തീർന്നു.

34. അദ്ദേഹം കപിലനാൽ കോപം മൂലം ഭസ്മമാക്കപ്പെട്ട പൂർവ്വികന്മാരുക്കു (സഗരന്മാക്കു) വിണ്ണേറുവാൻ കാരണമായിട്ടുള്ളതും തോണികളാൽ ഇളക്കപ്പെട്ടതുമായ ഗംഗാജലത്തെ വന്ദിച്ചു.

35. ഇങ്ങിനെ കുശൻ കുറച്ചുദിവസങ്ങളെക്കൊണ്ടു വഴി ഒട്ടങ്ങി സരയുവിൻെറ തീരത്തിൽ ചെന്നുചേന്നിട്ടു്, യജ്ഞശീലന്മാരായ രഘുകുലശ്രേഷ്ഠന്മാർ വേദിയിൽ പ്രതിഷ്ഠിച്ച നൂറുകണക്കിനുള്ള യൂപങ്ങരം കണ്ടു.

36. കുലരാജധാനിയിലെ പൂങ്കാവിലെ മാരുതൻ പൂമരങ്ങളുടെ ശാഖകളെ ഉലയ്ക്കുകയും ശീതളമായ സരയൂനദിയിലെ തരംഗങ്ങളെ സ്പശിക്കുകയും ചെയ്തിട്ടു്, ക്ഷീണിച്ച സൈന്യങ്ങളോടുകൂടിയ അദ്ദേഹത്തെ എതിരേററു.

37. പിന്നീടു ശത്രുക്കളിൽ ശരങ്ങരം ആഴ്ത്തിയവനും കുലമഹിമയുള്ളവനും ബലവാനുമായ ആ രാജാവു്, പൌരജനങ്ങളോടുകൂടി കൊടിക്കൂറ പാറുന്ന ആ സൈന്യങ്ങളെ ആ അയോധ്യാനഗരിയുടെ സമീപത്തിൽ പാർപ്പിച്ചു.

38. രാജാവു് ആജ്ഞാപിച്ചേർപ്പെടുത്തിയ ശില്പിവർഗ്ഗങ്ങരം ശേഖരിച്ചുകൊണ്ടുവന്ന സാധനങ്ങരംകൊണ്ടു മുൻവിവരിച്ച വിധത്തിലുള്ള ആ നഗരിയെ, മേഘങ്ങരം വേനൽകൊണ്ടു വരണ്ട ഭൂമിയെ വെള്ളം ചൊരിഞ്ഞിട്ടു് എന്നപോലെ നവീകരിച്ചു.

39. അനന്തരം രഘുവീരൻ പൂർവ്വപുരുഷന്മാരുടെ പ്രതിമ വെച്ചിട്ടുള്ള വസതികളോടുകൂടിയ പുരിക്കു വ്രതാനുശീലരായ ഗൃഹനിർമ്മാണവിദഗ്ദ്ധന്മാരെക്കൊണ്ടു പശുബലിയോടുകൂടിയ വാസ്തുബലി കഴിപ്പിച്ചു.

40. അദ്ദേഹം അവിടത്തെ രാജഗൃഹത്തിൽ, കാമുകൻ കാമിനീഹൃദയത്തിലെന്നപോലെ കടന്നിട്ടു് അവിടെയുള്ള മററു ഗൃഹങ്ങളെക്കൊണ്ടു അനുജീവിവർഗ്ഗത്തെ യഥാർഹം സൽക്കരിച്ചു.

41. ലായത്തിൽ നില്ക്കുന്ന അശ്വങ്ങളോടും പന്തിത്തൂണുകളിൽ തളച്ച ആനകളോടും വിപണിയിൽ നിരന്ന വില്പനസാധനങ്ങളോടും കൂടിയ ആ പുരി, അംഗങ്ങളിലെല്ലാം ആഭരണങ്ങളണിഞ്ഞ സ്ത്രീ എന്നപോലെ ശോഭിച്ചു.

42. പണ്ടത്തെ ഭംഗിയിലേയ്ക്കുയർത്തപ്പെട്ട ആ രഘുകുലരാജാക്കന്മാരുടെ വസതിയിൽ താമസിക്കുന്ന ആ വൈദേഹീപുത്രനു സ്വർഗ്ഗാധിപതിയാവാനോ അളകാധിപതിയാവാനോ ആഗ്രഹമുണ്ടായില്ല.

43 അഥാസ്യ രത്നഗ്രഥിതോത്തരീയ-
മേകാന്തപാണ്ഡുസ്തനലംബിഹാരം
നിശ്വാസഹാര്യംശുകമാജഗാമ
ഘർമ്മഃ പ്രിയാ വേഷമിവോപദേഷ്ടും.
44 അഗസ്ത്യചിഹ്നാദയനാൽ സമീപം
ദിഗുത്തരാ ഭാസ്വതി സന്നിവൃത്തേ
ആനന്ദശീതാമിവ ബാഷ്പവൃഷ്ടിം
ഹിമസ്രുതിം ഹൈമവതീം സസർജ്ജ
45 പ്രവൃദ്ധതാപോ ദിവസോഽതിമാത്ര-
മത്യർത്ഥമേവ ക്ഷണദാ ച തന്വീ-
ഉഭൌ വിരോധക്രിയയാ വിഭിന്നൌ
ജായാപതീ സാനുശയാവിവാസ്താം.
46 ദിനേദിനേ ശൈവലവന്ത്യധസ്താൽ
സോപാനപർവാണി വിമുഞ്ചദംഭഃ
ഉദ്ദണ്ഡപദ്മം ഗൃഹദീർഘികാണാം
നാരീനിതംബദ്വയസം ബഭൂവ.
47 വനേഷു സായന്തനമല്ലികാനാം
വിജൃംഭണോൽഗന്ധിഷു കുഡ്മളേഷു
പ്രത്യേകനിക്ഷിപ്തപദഃ സശബ്ദം
സംഖ്യാമിവൈഷാം ഭ്രമരശ്ചകാര.
48 സ്വേദാനുവിദ്ധാർദ്രനഖക്ഷതാങ്കേ
സന്ദഷ്ടഭൂയിഷ്ഠശിഖം കപോലേ
ച്യുതം ന കർണ്ണാദപി കാമിനീനാം
ശിരീഷപുഷ്പം സഹസാ പപാത.
49 യന്ത്രപ്രവാഹൈഃ ശിശിരൈഃ പരീതാൻ
രസേന ധൌതാൻ മലയോത്ഭവസ്യ
ശിലാവിശേഷാനധിശയ്യ നിന്യു-
ർദ്ധാരാഗൃഹേഷ്വാതപമൃദ്ധിമന്തഃ.
50 സ്നാനാർദ്രമുക്തേഷ്വനുധൂപവാസം
വിന്യസ്തസായന്തനമല്ലികേഷു
കാമോ വസന്താത്യയമന്ദവീര്യഃ
കേശേഷു ലേഭേ ബലമംഗനാനാം.
51 ആപിഞ്ജരാ ബദ്ധരജഃകണത്വാ-
ന്മഞ്ജര്യുദാരാ ശുശുഭേഽർജ്ജുനസ്യ
ദഗ്ദ്ധ്വാപി ദേഹം ഗിരിശേന രോഷാൽ
ഖണ്ഡീകൃതാ ജ്യേവ മനോഭവസ്യ.
52 മനോജ്ഞഗന്ധം സഹകാരഭംഗം
പുരാണശീധും നവപാടലം ച
സംബധ്നതാ കാമിജനേ സ്വദോഷാഃ
സർവ്വേ നിദാഘാവധിനാ പ്രമൃഷ്ടാഃ.

43. അനന്തരം ഇദ്ദേഹത്തിന്റെ പ്രിയമാർക്കു, രത്നം വെച്ചുപിടിപ്പിച്ച ഉത്തരീയം, ആകെ വിളർത്ത സ്തനങ്ങളിൽ തൂങ്ങുന്ന മുത്തുമാല, ഊതിയാൽ പറക്കുന്ന പട്ടുടയാട എന്നിങ്ങനെയുള്ള വേഷം ഉപദേശിപ്പാനോ എന്നു തോന്നുമാറു വേനൽക്കാലം എത്തിച്ചേർന്നു.

44. ആദിത്യൻ അഗസ്ത്യനാൽ അടയാളപ്പെട്ട മാർഗ്ഗത്തിൽനിന്നു (ദക്ഷിണായനത്തിൽനിന്നു്) സമീപത്തേയ്ക്കു തിരിച്ചെത്തിയപ്പോൾ ഉത്തരദിക്കു സന്തോഷംകൊണ്ടു തണുത്ത ബാഷ്പവൃഷ്ടി എന്നപോലെ ഹിമവാനിൽ നിന്നു ഹിമപ്രവാഹം ഉളവാക്കി.

45. പകലിനു ചൂടു വളരെ അധികമായി. രാത്രി നന്നെ ചുരുങ്ങി. അങ്ങനെ അതു രണ്ടും പശ്ചാത്താപത്തോടുകൂടിയ ഭാര്യാഭർത്താക്കന്മാരെപ്പോലെയായിത്തീർന്നു.

46. ദിവസംതോറും പായൽ പിടിച്ചു കിടന്നിരുന്ന കൽപ്പടകളെ വിട്ടിറങ്ങി തണ്ടുയർന്ന താമരപ്പൂക്കളോടുകൂടിയ വീട്ടുപൊയ്കകളിലെ ജലം സ്ത്രീകളുടെ നിതംബംവരെയേ ഉള്ളൂ എന്നായി.

47. ആരാമങ്ങളിൽ അന്തിമല്ലികളുടെ കുറച്ചു വിരിഞ്ഞ, സൌരഭ്യം പരത്തുന്ന മൊട്ടുകളിൽ ഓരോന്നിലും കാലൂന്നി മുരണ്ടുകൊണ്ടു വണ്ടു് ഇവയെ എണ്ണിക്കണക്കാക്കുന്നതുപോലെ തോന്നിച്ചു.

48. വിയർപ്പു പൊടിഞ്ഞതും നഖക്ഷതം ഉണങ്ങിയിട്ടില്ലാത്തതുമായ പ്രേയസിമാരുടെ കവിൾത്തട്ടിൽ കേസരാഗ്രങ്ങൾ അധികവും പററിപ്പിടിച്ച നെന്മേനിവാകപ്പൂവു ചെവിയിൽനിന്നു തൂങ്ങിയിട്ടും ഉടനെ വീണില്ല.

49. ധനാഢ്യന്മാർ ജലധാരാഗൃഹങ്ങളിൽ ചുററും കുളിർ നല്കുന്ന യന്ത്രപ്രവാഹങ്ങൾ ഉള്ളവയും ചന്ദനച്ചാറുകൊണ്ടു മെഴുകിയവയുമായ മികച്ച ശിലാതലങ്ങളിൽ കിടന്നു വെയിലുള്ള സമയം കഴിച്ചുകൂട്ടി.

50. വസന്തം പോയതുകൊണ്ടു വീര്യം മന്ദിച്ച കാമൻ, കുളി കഴിഞ്ഞീറനായി അഴിച്ചിട്ടു നറുംപുകയേല്പിച്ചു അന്തിമല്ലിപ്പൂ ചൂടിയ മങ്കമാരുടെ തലമുടികളിൽ ബലം നേടി.

51. പൂമ്പൊടി വ്യാപിച്ചതുകൊണ്ടു മഞ്ഞനിറത്തിലുള്ളതും നീളംകൂടിയതുമായ നീർമരുതിൻപൂങ്കുല, ദേഹം അഗ്നിക്കിരയാക്കിയിട്ടും (അടങ്ങാത്ത) ദ്വേഷ്യംകൊണ്ടു പരമേശ്വരനാൽ ഖണ്ഡിക്കപ്പെട്ട കാമന്റെ വിൽഞാണെന്നപോലെ ശോഭിച്ചു.

52. സൌരഭ്യം പരത്തുന്ന തേന്മാവിൻകുലയേയും പഴയ കരിമ്പിൻ മദ്യത്തേയും പുതിയ താതിരിപ്പൂവിനേയും ചേർത്തുകൊടുത്തതോടെ വേനൽക്കാലം തന്റെ എല്ലാ കുറവുകളേയും കാമുകന്മാരെസ്സംബന്ധിച്ചേടത്തോളം മാച്ചുകളഞ്ഞു.

53 ജനസ്യ തസ്മിൻ സമയേ വിഗാഢേ
ബഭൂവതുർദ്വൌ സവിശേഷകാന്തൌ
താപാപനോദക്ഷമപാദസേവൌ
സ ചോദയസ്ഥൌ നൃപതിഃ ശശീ ച.
54 അഥോർമ്മിലോലോന്മദരാജഹംസേ
രോധോലതാപുഷ്പവഹേ സരയ്വാഃ
വിഹർത്തുമിച്ഛാ വനിതാസഖസ്യ
തസ്യാംഭസി ഗ്രീഷ്മസുഖേ ബഭൂവ.
55 സ തീരഭൂമൌ വിഹിതോപകാര്യ-
മാനായിഭിസ്താമപകൃഷ്ടനക്രാം
വിഗാഹിതും ശ്രീമഹിമാനുരൂപം
പ്രചക്രമേ ചക്രധരപ്രഭാവഃ.
56 സാ തീരസോപാനപഥാവതാരാ-
ദന്യോന്യകേയൂരവിഘട്ടിനീഭിഃ
സനൂപുരക്ഷോഭപദാഭിരാസീ-
ദുദ്വിഗ്നഹംസാ സരിദംഗനാഭിഃ.
57 പരസ്പരാഭ്യുക്ഷണതൽപരാണാം
താസാം നൃപോ മജ്ജനരാഗദർശീ
നൌസംശ്രയഃ പാർശ്വഗതാം കിരാതീ-
മുപാത്തവാലവ്യജനാം ബഭാഷേ.
58 ''പശ്യാവരോധൈഃ ശതശോ മദീയൈർ-
വ്വിഗാഹ്യമാനോ ഗളിതാംഗരാഗൈഃ
സന്ധ്യോദയഃ സാഭ്ര ഇവൈഷ വർണ്ണം
പുഷ്യത്യനേകം സരയൂപ്രവാഹഃ.
59 വിലുപ്തമന്തഃപുരസുന്ദരീണാം
യദഞ്ജനം നൌലുളിതാഭിരത്ഭിഃ
തൽ ബധ്നതീഭിർമ്മദരാഗശോഭാം
വിലോചനേഷു പ്രതിമുക്തമാസാം.
60 ഏതാ ഗുരുശ്രോണിപയോധരത്വാ-
ദാത്മാനമുദ്വോഢുമശക്നുവത്യഃ
ഗാഢാംഗദൈർബാഹുഭിരപ്സു ബാലാഃ
ക്ലേശോത്തരം രാഗവശാൽ പ്ലവന്തേ.
61 അമീ ശിരീഷപ്രസവാവതംസാഃ
പ്രഭ്രംശിനോ വാരിവിഹാരിണീനാം
പരിപ്ലവാഃ സ്രോതസി നിമ്നഗായാഃ
ശൈവാലലോലാംശ്ഛലയന്തി മീനാൻ.
62 ആസാം ജലാസ്ഫാലനതൽപരാണാം
മുക്താഫലസ്പർദ്ധിഷു ശീകരേഷു
പയോധരോത്സർപ്പിഷു ശീര്യമാണഃ
സംലക്ഷ്യതേ ന ച്ഛിദുരോഽപി ഹാരഃ.

53 ആ സമയം പൂർണ്ണതയിലെത്തിയപ്പോഠം രണ്ടുപേർമാത്രം ജനങ്ങളുടെ ദൃഷ്ടിയിൽ വിശേഷിച്ചും രമണീയന്മാരായിത്തീർന്നു. പാദസേവ ചെയ്താൽ സങ്കടം നശിപ്പിക്കുന്നവരും ഉദിച്ചുയർന്നുകൊണ്ടിരിക്കുന്നവരുമായ ആ രാജാവും ചന്ദ്രനും.

54. അതിനുശേഷം പെൺകൊടിമാരോടുകൂടിയ അദ്ദേഹത്തിന്നു മദോന്മത്തങ്ങളായ ഹംസങ്ങളോടുകൂടിയതും തീരത്തിലുള്ള ലതകളുടെ പുഷ്പങ്ങളെ വഹിക്കുന്നതും ഗ്രീഷ്മകാലത്തു് ആനന്ദകരവുമായ സരയൂനദിയിലെ ജലത്തിൽ ക്രീഡിക്കുവാൻ അഭിലാഷമുണ്ടായി.

55. മഹാവിഷ്ണുവിനു തുല്യമായ തേജസ്സുള്ള അദ്ദേഹം തീരത്തിൽ കൂടാരമടിച്ചിട്ടുള്ളതും മുക്കുവരാൽ മുതലകഠം അകററപ്പെട്ടതുമായ ആ സരയൂനദിയിൽ ഇറങ്ങുവാൻ ഐശ്വര്യത്തിന്നും മഹിമയ്ക്കും ചേർന്നവിധം തയാറായി.

56. കരയിൽനിന്നു കടവിലൂടെ ഇറങ്ങുമ്പോഠം തോഠംവളകഠം തമ്മിൽ ഉരസിയും കാലുകളിൽ ചിലങ്ക കിലുങ്ങിയും ചെന്ന സ്ത്രീകളെക്കൊണ്ടു് ആ സരസ്സിലെ ഹംസങ്ങഠം പേടിച്ചുപോയി.

57. തോണിയിലിരിക്കുന്ന രാജാവു്, തമ്മിൽത്തമ്മിൽ വെള്ളം ഊത്തു വിനോദിക്കുന്ന അവരുടെ ജലക്രീഡാഭിലാഷം കണ്ടു് അടുത്തു വെൺചാമരം വീശിനില്ക്കുന്ന കിരാതിയോടു പറഞ്ഞു.

58. ''നോക്കു. എൻെറ നൂറുകണക്കിലുള്ള അന്തഃപുരസ്ത്രീകഠം അംഗരാഗം കലങ്ങിച്ചേരുംവണ്ണം അവഗാഹനം ചെയ്യുന്നതിനാൽ ഈ സരയൂനദീപ്രവാഹം, മേഘത്തോടുകൂടിയ സന്ധ്യാസമയമെന്നപോലെ അനേകം നിറം പകത്തിക്കാട്ടുന്നു.

59. തോണികൊണ്ടിളകിമറിയുന്ന ജലങ്ങളാൽ, അന്തഃപുരസുന്ദരിമാരുടെ കണ്ണുകളിൽനിന്നും കഴകിക്കളയപ്പെട്ട അഞ്ജനത്തിനു പകരം മദത്തുടുപ്പുകൊണ്ടുള്ള ശോഭ അവയ്ക്കു തിരിച്ചുകൊടുക്കപ്പെട്ടു.

60. കനത്ത നിതംബവും സ്തനങ്ങളും താങ്ങാൻ ശക്തിയില്ലാത്ത തരുണീമണികഠം ഇതാ ജലത്തിൽ തോഠംവളകഠം ഇറുകിയ കൈകളെക്കൊണ്ടു് ഉത്സാഹം നിമിത്തം വളരെ പ്രയാസപ്പെട്ടു നീന്തുന്നു.

61. ജലത്തിൽ വിഹരിക്കുന്ന ഇവരുടെ കാതിന്നലങ്കാരമായ നെന്മേനിവാകപ്പൂവുകഠം കൊഴിഞ്ഞുവീണു് ഒഴുക്കിൽ ചാഞ്ചാടികൊണ്ടു പായൽ കൊതിക്കുന്ന മത്സ്യങ്ങളെ വഞ്ചിക്കുന്നു.

62. വെള്ളത്തിൽ തുടിച്ചുകളിക്കുന്നതിൽ തൽപരകളായിരിക്കുന്ന ഇവരുടെ സ്തനങ്ങളിൽ തെറിച്ചുവീഴുന്ന, മുത്തുകളോടെതിർക്കുന്ന ജലബിന്ദുക്കഠംക്കിടയിൽ മുത്തുമാലകഠംപൊട്ടിച്ചിതറുന്നതു കാണുന്നില്ല.

63 ആവർത്തശോഭാ നതനാഭികാന്തേർ–
ഭംഗോ ഭ്രുവാം ദ്വന്ദ്വചരാഃ സ്തനാനാം
ജാതാനി രൂപാവയവോപമാനാ–
ന്യദൂരവർത്തീനി വിലാസിനീനാം.

64 തീരസ്ഥലീബർഹിഭിരുൽകലാപൈഃ
പ്രസ്നിഗ്ദ്ധകേകൈരഭിനന്ദ്യമാനം
ശ്രോത്രേഷു സമ്മൂർച്ഛതി രക്തമാസാം
ഗീതാനുഗം വാരിമൃദംഗവാദ്യം.

65 സന്ദഷ്ടവസ്ത്രേഷ്വബലാനിതംബേ–
ഷ്വിന്ദുപ്രകാശാന്തരിതോഡുതുല്യാഃ
അമീ ജലാപൂരിതസൂത്രമാർഗ്ഗാ
മൗനം ഭജന്തേ രശനാകലാപാഃ.

66 ഏതാഃ കരോൽപീഡിതവാരിധാരാ
ദർപ്പാൽ സഖീഭിർവദനേഷു സിക്താഃ
വക്രേതരാഗ്രൈരളകൈസ്തരുണ്യ–
ശ്ചൂർണ്ണാരുണാൻ വാരിലവാൻ വമന്തി.

67 ഉദ്ബന്ധകേശഃ സ്രുതപത്രലേഖോ
വിശ്ലേഷിമുക്താഫലപത്രവേഷ്ടഃ
മനോജ്ഞ ഏവ പ്രമദാമുഖാനാ–
മംഭോവിഹാരാകുലിതോഽപി വേഷഃ.''

68 സ നൗവിമാനാദവതീര്യ രേമേ
വിലോലഹാരഃ സഹ താഭിരപ്സു
സ്കന്ധാവലഗ്നോദ്ധൃതപത്മിനീകഃ
കരേണുഭിർവ്വന്യ ഇവ ദ്വിപേന്ദ്രഃ.

69 തതോ നൃപേണാധിഗതാഃ സ്ത്രിയസ്താ
ഭ്രാജിഷ്ണുനാ സാതിശയം വിരേജുഃ
പ്രാഗേവ മുക്താ നയനാഭിരാമാഃ
പ്രാപ്യേന്ദ്രനീലം കിമുതോന്മയൂഖം?

70 വർണ്ണോദകൈഃ കാഞ്ചനശൃംഗമുക്തൈ–
സ്തമായതാക്ഷ്യഃ പ്രണയാദസിഞ്ചൻ
തഥാഗതഃ സോഽതിതരാം ബഭാസേ
സധാതുനിഷ്യന്ദ ഇവാദ്രിരാജഃ.

71 തേനാവരോധപ്രമദാസഖേന
വിഗാഹമാനേന സരിദ്വരാം താം
ആകാശഗംഗാരതിരപ്സരോഭിർ–
വൃതോ മരുത്വാനനുയാതലീലഃ.

72 യൽ കുംഭയോനേരധിഗമ്യ രാമഃ
കുശായ രാജ്യേന സമം ദിദേശ
തദസ്യ ജൈത്രാഭരണം വിഹർത്തു–
രജ്ഞാതപാതം സലിലേ മമജ്ജ.

63. കഴിഞ്ഞ നാഭിയുടെ ഭംഗിയ്ക്കു ചുഴിയുടെ ചന്തം, പുരികങ്ങൾക്കു തരംഗങ്ങൾ, സ്തനങ്ങൾക്കു ചക്രവാകങ്ങൾ— ഇങ്ങനെ പെൺകൊടിമാർക്കു ദൂരെയുള്ള അവയവോപമാനങ്ങൾ അടുത്തുള്ളവയായിത്തീർന്നു.

64. മധുരമായ സ്വരത്തിൽ പാട്ടുപാടിക്കൊണ്ടു ഇവർ വെള്ളത്തിൽ മൃദംഗം വായിക്കുന്നതു്, കരയിൽ പീലി വിടർത്തി നില്ക്കുന്ന മയിലുകളാൽ സുന്ദരമായ കേകാശബ്ദങ്ങളെക്കൊണ്ടു് അഭിനന്ദിക്കപ്പെട്ടുകൊണ്ടു കാതുകളിൽ വന്നലയ്ക്കുന്നു.

65. വസ്ത്രങ്ങൾ (ഈറനായി) ഒട്ടിപ്പിടിച്ച സ്ത്രീകളുടെ നിതംബങ്ങളിൽ നിലാവുകൊണ്ടു മറഞ്ഞ നക്ഷത്രങ്ങളെപ്പോലെ നിലകൊള്ളുന്നവയും നൂലിൻതുളയിൽ വെള്ളം നിറഞ്ഞവയുമായ ഈ അരഞ്ഞാണിഴകൾ മൌനം ഭജിക്കുന്നു.

66. (തോഴിമാരുടെ നേർക്കു്) കൈകൊണ്ടു ജലം കോരിയൊഴിക്കുന്ന ഈ നാരികളുടെ ഘനരെ വാശിയാൽ സഖികൾ (ഇങ്ങോട്ടു്) മുഖത്തേയ്ക്കു ജലം ഊക്കുകയാൽ ഇവർ അഗ്രം നിവർന്ന അളകങ്ങളിലൂടെ കുങ്കുമപൊടി കലങ്ങിച്ചുവന്ന വെള്ളത്തുള്ളികൾ തൂകുന്നു.

67. തലമുടി അഴിഞ്ഞുവീണു് പത്തിക്കീററു് അലിഞ്ഞൊലിച്ചു്, മുത്തുകൊണ്ടുള്ള കണ്ഠാലങ്കാരങ്ങൾ വിട്ടുതുങ്ങി, ജലക്രീഡകൊണ്ടു് അലങ്കോലമായതെങ്കിലും സ്ത്രീകളുടെ വേഷം ഭംഗിയുള്ളതുതന്നെ.

68. അദ്ദേഹം വിമാനംപോലുള്ള തോണിയിൽനിന്നിറങ്ങി മുത്തുമാലയുലയുമാറു് അവരോടുകൂടി, കാട്ടിലെ ആനത്തലവൻ, പറിച്ചെടുത്ത താമരവള്ളി കഴുത്തിൽ ചാർത്തിക്കൊണ്ടു പിടിയാനകളോടൊപ്പമെന്നപോലെ ജലത്തിൽ ക്രീഡിച്ചു.

69. അപ്പോൾ സുന്ദരനായ രാജാവിനോടു ചേർന്ന ആ സ്ത്രീകൾ വളരെയധികം ശോഭിച്ചു. മുത്തുകൾ സ്വതേ നയനാഭിരാമങ്ങളാണു്. കതിർചിന്നുന്ന ഇന്ദ്രനീലത്തെ പ്രാപിച്ചാൽപ്പിന്നെ പറയേണമോ?

70. സുന്ദരിമാർ അദ്ദേഹത്തെ, പ്രണയത്താൽ പൊൻകുഴൽകൊണ്ടു ചാമ്പിവിട്ട കലങ്ങിയ ജലംകൊണ്ടു അഭിഷേകംചെയ്തു. ആ സ്ഥിതിയിൽ അദ്ദേഹം ധാതുക്കൾ അലിഞ്ഞൊലിക്കുന്ന പർവ്വതമെന്നപോലെ ഏററവുമധികം ശോഭിച്ചു.

71. അന്തഃപുരസ്ത്രീകളോടുകൂടി ആ പാവനമായ നദിയിലിറങ്ങി ക്രീഡിക്കുന്ന അദ്ദേഹം, അപ്സരസ്സുകളാൽ ചുററപ്പെട്ടു് ആകാശഗംഗയിൽ രമിക്കുന്ന ഇന്ദ്രന്റെ ലീലയെ അനുവർത്തിച്ചു.

72. രാമൻ, അഗസ്ത്യനിൽനിന്നു ലഭിച്ചു കുശനു രാജ്യത്തോടുകൂടി നല്കിയിരുന്ന വിജയാലങ്കരണം (വള) ഇദ്ദേഹം ക്രീഡിക്കുമ്പോൾ അറിയാതെ വീണു വെള്ളത്തിൽത്താണുപോയി.

73 സ്നാത്വാ യഥാകാമമസൌ സദാര-
സ്തീരോപകാര്യാം ഗതമാത്ര ഏവ
ദിവ്യേന ശൂന്യം വലയേന ബാഹു-
മപോഢനേപഥ്യവിധിർദദർശ.
74 ജയശ്രിയഃ സംവനനം യതസ്ത-
ദാമുക്തപൂർവം ഗുരുണാ ച യസ്മാൽ
സേഹേഽസ്യ ന ഭ്രംശമതോ, ന ലോഭാൽ
സ തുല്യപുഷ്പാഭരണോ ഹി ധീരഃ.
75 തതഃ സമാജ്ഞാപയദാശു സർവാ-
നാനായിനസ്തദ്വിചയേ നദീഷ്ണാൻ
വന്ധ്യശ്രമാസ്തേ സരയൂം വിഗാഹ്യ
തമൂചിരേ മ്ലാനമുഖപ്രസാദാഃ.
76 ''കൃതഃ പ്രയത്നോ, ന ച ദേവ ലബ്ധം!
മഗ്നം പയസ്യാഭരണോത്തമം തേ
നാഗേന ലൌല്യാൽ കുമുദേന നൂന-
മുപാത്തമന്തർഹ്രദവാസിനാ തൽ.''
77 തതഃ സ കൃത്വാ ധനുരാതതജ്യം
ധനുർദ്ധരഃ കോപവിലോഹിതാക്ഷഃ
ഗാരുത്മതം തീരഗതസ്തരസ്വീ
ഭുജംഗനാശായ സമാദദേഽസ്ത്രം.
78 തസ്മിൻ ഹ്രദഃ സംഹിതമാത്ര ഏവ
ക്ഷോഭാൽ സമാവിദ്ധതരംഗഹസ്തഃ
രോധാംസി നിഘ്നന്നവപാതമഗ്നഃ
കരീവ വന്യഃ പരുഷം ররാസ.
79 തസ്മാൽ സമുദ്രാദിവ മഥ്യമാനാ-
ദുദ്വൃത്തനക്രാൽ സഹസോന്മമജ്ജ
ലക്ഷ്മ്യേവ സാർദ്ധം സുരരാജവൃക്ഷഃ
കന്യാം പുരസ്കൃത്യ ഭുജംഗരാജഃ.
80 വിഭൂഷണപ്രത്യുപഹാരഹസ്ത-
മുപസ്ഥിതം വീക്ഷ്യ വിശാം പതിസ്തം
സൌപർണ്ണമസ്ത്രം പ്രതിസംജഹാര
പ്രഹ്വേഷ്വനിർബന്ധരുഷോ ഹി സന്തഃ.
81 ത്രൈലോക്യനാഥപ്രഭവം പ്രഭാവാൽ
കുശം ദ്വിഷാമങ്കുശമസ്ത്രവിദ്വാൻ
മാനോന്നതേനാപ്യഭിവന്ദ്യ മൂർദ്ധ്നാ
മൂർദ്ധാഭിഷിക്തം കുമുദോ ബഭാഷേ.
82 ''അവൈമി കാര്യാന്തരമാനുഷസ്യ
വിഷ്ണോഃ സുതാഖ്യാമപരാം തനും ത്വാം
സോഽഹം കഥം നാമ തവാചരേയ-
മാരാധനീയസ്യ ധൃതേർവിഘാതം?

73. ഇദ്ദേഹം വിലാസിനിമാരോടുകൂടി യഥേഷ്ടം ജലക്രീഡ കഴിഞ്ഞു കരയ്ക്കുള്ള കൂടാരത്തിൽ എത്തി വേഷംമാററുന്നതിനുമുമ്പുതന്നെ കൈത്തണ്ടയിൽ ദിവ്യമായ വളയില്ലെന്നു കണ്ടു.

74. വിജയത്തെ സമ്പാദിച്ചുതരുന്നതും പിതാവുതന്നെ അണിയിച്ചതുമാകയാൽ അതു പോയതു സഹിക്കുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞില്ല. ലോഭം നിമിത്തമല്ല. പുഷ്പവും ആഭരണവും തുല്യമായിക്കാണുന്നവനാണല്ലോ ആ ധീരൻ.

75. അനന്തരം നദിയിൽ മുങ്ങാൻ കഴിവുള്ള എല്ലാ മുക്കുവരേയും അതു തിരയുവാൻ അദ്ദേഹം ആജ്ഞാപിച്ചയച്ചു. അവർ സരയുവിൽ മുങ്ങിയിട്ടും പരിശ്രമം നിഷ്പ്രയോജനമായതിനാൽ മ്ലാനവദനരായി അദ്ദേഹത്തോടു വന്നു പറഞ്ഞു.

76. ''പ്രഭോ! പരിശ്രമിച്ചുനോക്കി. പക്ഷെ വെള്ളത്തിൽ വീണുപോയ തിരുമേനിയുടെ ദിവ്യാഭരണം ലഭിച്ചില്ല. കയത്തിനുള്ളിൽ താമസമുന്ന കുമുദനെന്ന നാഗം കൊതിതോന്നി അതെടുത്തിട്ടുണ്ടാവും.''

77. അപ്പോൾ വില്ലാളിയും ബലശാലിയുമായ അദ്ദേഹം കോപംകൊണ്ടു കണ്ണു ചുമന്നു നദീതീരത്തു ചെന്നു വില്ലു കുലയേററിയിട്ടു നാഗത്തെ കൊല്ലുവാനായി ഗരുഡാസ്ത്രം എടുത്തു.

78. അതു തൊടുത്തപ്പോഴേക്കുതന്നെ ആ ഹ്രദംക്ഷോഭിച്ചു തിരമാലകളാകുന്ന കൈകളുയർത്തി, കരകളെ ഇടിച്ചുകൊണ്ടു വാരിക്കുഴിയിൽ വീണ കാട്ടാന എന്നപോലെ കഠോരമായി ശബ്ദിച്ചു

79. മഥിക്കപ്പെടുന്ന സമുദ്രത്തിൽനിന്നെന്നപോലെ, പേടിച്ചരണ്ടു മുതലകളോടുകൂടിയ ആ കയത്തിൽനിന്നു, ലക്ഷ്മിയോടുകൂടി കല്പവൃക്ഷമെന്നപോലെ ഒരു കന്യകയെ മുന്നിലാക്കികൊണ്ടു സർപ്പരാജാവു പെട്ടെന്നുയർന്നുവന്നു.

80. ആഭരണത്തെ തിരിയെ ഉപഹാരമായി കയ്യിലെടുത്തുകൊണ്ടു് അടുത്തുവന്ന അദ്ദേഹത്തെ കണ്ടപ്പോൾ രാജാവു ഗരുഡാസ്ത്രം പിൻവലിച്ചു. നല്ല ആളുകൾ കീഴടങ്ങിയവർക്കെതിരെ നിർബ്ബന്ധമായി കോപിക്കാറില്ലല്ലോ.

81. അസ്ത്രവൈഭവമറിയാവുന്ന കുമുദൻ ത്രൈലോക്യനാഥൻെറ പുത്രനും ശത്രുക്കളെ അടക്കുന്നവനുമായ കുശനെ, അഭിമാനംകൊണ്ടുയർന്ന ശിരസ്സുകൊണ്ടു വണങ്ങിയിട്ടു് ആ രാജാവോടു പറഞ്ഞു.

82. ''ഞാൻ അങ്ങയെ കാരണമാനുഷനായ വിഷ്ണുവിൻെറ, പുത്രനെന്നു പേരുള്ള വേറൊരു ശരീരമാണെന്നു അറിയുന്നു. ആ ഞാൻ പൂജ്യനായ അങ്ങയ്ക്കു സന്തോഷക്കേടുണ്ടാക്കുമോ?

83 കരാഭിഘാതോത്ഥിതകന്ദുകേയ-
മാലോക്യ ബാലാ തു കുതൂഹലേന
ഹ്രദാൽ പതജ്ജ്യോതിരിവാന്തരിക്ഷാ-
ദാദത്ത ജൈത്രാഭരണം ത്വദീയം.

84 തദേതദാജാനുവിലംബിനാ തേ
ജ്യാഘാതരേഖാസ്ഥിരലാഞ്ഛനേന
ഭുജേന രക്ഷാപരിഘേണ ഭൂമേ-
രുപൈതു യോഗം പുനരംസളേന.

85 ഇമാം സ്വസാരം ച യവീയസീം മേ
കുമുദ്വതീം നാർഹസി നാനുമന്തും
ആത്മാപരാധം നുദതീം ചിരായ
ശുശ്രൂഷയാ പാർത്ഥിവ! പാദയോസ്തേ.''

86 ഇത്യൂചിവാനുപഹൃതാഭരണഃ ക്ഷിതീശം
''ശ്ലാഘ്യോ ഭവാൻ സ്വജന''ഇത്യനുഭാഷിതാരം
സംയോജയാം വിധിവദാസ സമേതബന്ധുഃ
കന്യാമയേന കുമുദഃ കുലഭൂഷണേന.

87 തസ്യാഃ സ്പൃഷ്ടേ മനുജപതിനാ സാഹചര്യായ ഹസ്തേ
മാംഗല്യോർണ്ണാവലയിനി പുരഃ പാവകസ്യോച്ഛിഖസ്യ
ദിവ്യസ്തൂര്യധ്വനിരുദചരദ്വ്യശ്നുവാനോ ദിഗന്താൻ
ഗന്ധോദഗ്രം തദനു വവൃഷുഃ പുഷ്പമാശ്ചര്യമേഘാഃ.

88 ഇത്ഥം നാഗസ്ത്രിഭുവനഗുരോരൗരസം മൈഥിലേയം
ലബ്ധ്വാ ബന്ധും തമപി ച കുശഃ പഞ്ചമം തക്ഷകസ്യ
ഏകഃ ശങ്കാം പിതൃവധരിപോരത്യജദ്വൈനതേയാ-
ച്ഛാന്തവ്യാളാമവനിമപരഃ പൗരകാന്തഃ ശശാസ.

ഇതി ഷോഡശഃ സർഗ്ഗഃ

## സപ്തദശഃ സർഗ്ഗഃ

1 അതിഥിം നാമ കാകുൽസ്ഥാൽ പുത്രമാപ കുമുദ്വതീ
പശ്ചിമാദ്യാമിനീയാമാൽ പ്രസാദമിവ ചേതനാ.

2 സ പിതുഃ പിതൃമാൻ വംശം മാതുശ്ചാനുപമദ്യുതിഃ
അപുനാൽ സവിതേവോഭൗ മാർഗ്ഗാവുത്തരദക്ഷിണൗ.

3 തമാദൗ കുലവിദ്യാനാമർത്ഥമർത്ഥവിദാം വരഃ
പശ്ചാൽ പാർത്ഥിവകന്യാനാം പാണിമഗ്രാഹയൽ പിതാ.

4 ജാത്യസ്തേനാഭിജാതേന ശൂരഃ ശൗര്യവതാ കുശഃ
അമന്യതൈകമാത്മാനമനേകം വശിനാ വശീ.

83. കൈകൊണ്ടു പന്തടിച്ചു പൊന്തിയതു നോക്കിയപ്പോഴാകട്ടെ, ഈ ബാലിക മാനത്തുനിന്നു നക്ഷത്രമെന്നപോലെ കയത്തിൽനിന്നു വീഴുന്ന അങ്ങയുടെ വിജയപ്രദയായ ആഭരണം കണ്ടു കൌതുകത്താൽ എടുത്തു പോയി.

84. ആ ഇതു്, കാൽമുട്ടോളം തൂങ്ങി വിൽഞാൺവടുവാകുന്ന മായാത്ത അടയാളത്തോടുകൂടിയ, ഭൂമിയുടെ രക്ഷയ്ക്കുള്ള ആയുധമായിരിക്കുന്ന, അങ്ങയുടെ ദൃഢമായ കയ്യിനോടു വീണ്ടും ചേരുമാറാകട്ടെ.

85. മഹാരാജാവേ! എൻെറ ഇളയ സഹോദരിയായ ഈ കുമുദ്വതിയെ, വളരെക്കാലം താങ്കളുടെ പാദശുശ്രൂഷചെയ്തു തൻെറ തെററു തീർക്കുവാൻ അനുവദിയ്ക്കാതിരിക്കരുതേ.''

86. ഇങ്ങിനെ പറഞ്ഞു് ആഭരണം കാഴ്ചവെച്ച കുമുദൻ, ''അങ്ങു് ആദരിക്കേണ്ട ബന്ധു''വാണെന്നു് ഉത്തരം നല്കിയ രാജാവിനെ, അവിടെ എത്തിച്ചേർന്ന ബന്ധുക്കളോടുകൂടി കന്യകാരൂപമായ കലാലങ്കാരത്തോടുകൂടി വിധിപോലെ സംയോജിപ്പിച്ചു.

87. രാജാവു് കത്തിജ്ജ്വലിക്കുന്ന അഗ്നിയുടെ മുമ്പിൽവെച്ചു സഹധർമ്മാചരണത്തിന്നായി കരിമ്പടനൂലുകൊണ്ടുള്ള കൌതുകച്ചരടുകെട്ടിയ അവളുടെ കരം പിടിച്ചപ്പോൾ ആകാശത്തു പെരുമ്പറയടി എല്ലാദിക്കുകളിലും മുഴങ്ങുമാറുയർന്നു. ആശ്ചര്യമേഘങ്ങൾ സൌരഭ്യം പരത്തുന്ന പുഷ്പം വർഷിച്ചു.

88. ഇങ്ങനെ നാഗം ത്രൈലോക്യനാഥനു സീതയിലുണ്ടായ ഔരസപുത്രനായ കുശനേയും കുശൻ തക്ഷകനിൽനിന്നു അഞ്ചാമനായ കുമുദനേയും ബന്ധുവായി ലഭിച്ചിട്ടു് ഒന്നാമൻ പിതൃവധത്താൽ ശത്രുവായിരിക്കുന്ന ഗരുഡനിൽനിന്നുള്ള പേടി വിട്ടു. പൌരപ്രിയനായ രണ്ടാമൻ സർപ്പഭയമൊഴിഞ്ഞ ഭൂമിയെ സംരക്ഷിച്ചു.

പതിനാറാം സർഗ്ഗം കഴിഞ്ഞു

## പതിനേഴാം സർഗ്ഗം

1. രാത്രിയുടെ അവസാനത്തെ യാമത്തിൽനിന്നു ബുദ്ധി പ്രസാദത്തെ എന്നപോലെ കുമുദ്വതി കുശനിൽനിന്നു് അതിഥി എന്ന പുത്രനെ ലഭിച്ചു.

2. പ്രശസ്തനായ പിതാവിനോടുകൂടിയ അദ്ദേഹം പിതാവിൻെറയും മാതാവിൻെറയും വംശങ്ങളെ സൂര്യൻ ഉത്തരദക്ഷിണായനങ്ങളെ എന്നപോലെ പരിശുദ്ധമാക്കി.

3. അർത്ഥജ്ഞന്മാരിൽ അഗ്രഗണ്യനായ പിതാവു് അദ്ദേഹത്തെക്കൊണ്ടു് ആദ്യം കുലവിദ്യകളുടെ അർത്ഥത്തേയും പിന്നീടു രാജകുമാരിമാരുടെ പാണിയേയും ഗ്രഹിപ്പിച്ചു.

4. കുലീനനും ശൂരനും ജിതേന്ദ്രിയനുമായ കുശൻ അഭിജാതനും ശൌര്യവാനും ജിതേന്ദ്രിയനുമായ അദ്ദേഹത്തെക്കൊണ്ടു്, തന്നെ ഒരാളെ ഒന്നിലേറെയായി കരുതി.

*60

5 സ കുലോചിതമിന്ദ്രസ്യ സാഹായകമുപേയിവാൻ
ജഘാന സമരേ ദൈത്യം ദുർജ്ജയം, തേന ചാവധി.

6 തം സ്വസാ നാഗരാജസ്യ കുമുദസ്യ കുമുദ്വതീ
അന്വഗാൽ കുമുദാനന്ദം ശശാങ്കമിവ കൌമുദീ.

7 തയോർദ്ദിവസ്പതേരാസീദേകഃ സിംഹാസനാർദ്ധഭാക്
ദ്വിതീയാപി സഖീ ശച്യാഃ പാരിജാതാംശഭാഗിനീ.

8 തദാത്മസംഭവം രാജ്യേ മന്ത്രിവൃദ്ധാഃ സമാദധുഃ
സ്മരന്തഃ പശ്ചിമാമാജ്ഞാം ഭർത്തുഃ സംഗ്രാമയായിനഃ.

9 തേ തസ്യ കല്പയാമാസുരഭിഷേകായ ശില്പിഭിഃ
വിമാനം നവമുദ്വേദി ചതുഃസ്തംഭപ്രതിഷ്ഠിതം.

10 തത്രൈനം ഹേമകുംഭേഷു സംഭൃതൈസ്തീർത്ഥവാരിഭിഃ
ഉപതസ്ഥുഃ പ്രകൃതയോ ഭദ്രപീഠോപവേശിതം.

11 നദദ്ഭിഃ സ്നിഗ്ദ്ധഗംഭീരം തൂര്യൈരാഹതപുഷ്കരൈഃ
അന്വമീയത കല്ല്യാണം തസ്യാവിച്ഛിന്നസന്തതി.

12 ദൂർവായവാങ്കരപ്ലക്ഷത്വഗ്ഭിന്നപുടോത്തരാൻ
ജ്ഞാതിവൃദ്ധൈഃ പ്രയുക്താൻ സ ഭേജേ നീരാജനവിധീൻ.

13 പുരോഹിതപുരോഗാസ്തം ജിഷ്ണും ജൈത്രൈരഥർവ്വഭിഃ
ഉപചക്രമിരേ പൂർവ്വമഭിഷേക്തും ദ്വിജാതയഃ.

14 തസ്യൌഘമഹതീ മൂർദ്ധ്നി നിപതന്തീ വ്യരോചത
സശബ്ദമഭിഷേകശ്രീർഗ്ഗംഗേവ ത്രിപുരദ്വിഷഃ.

15 സ്തൂയമാനഃ ക്ഷണേ തസ്മിന്നലക്ഷ്യത സ ബന്ദിഭിഃ
പ്രവൃഷ്ട ഇവ പർജ്ജന്യഃ സാരംഗൈരഭിനന്ദിതഃ.

16 തസ്യ സന്മന്ത്രപൂതാഭിഃ സ്നാനമദ്ഭിഃ പ്രതീച്ഛതഃ
വവൃധേ വൈദ്യുതസ്യാഗ്നേർവൃഷ്ടിസേകാദിവ ദ്യുതിഃ.

17 സ താവദഭിഷേകാന്തേ സ്നാതകേഭ്യോ ദദൌ വസു
യാവതൈഷാം സമാപ്യേരൻ യജ്ഞാഃ പര്യാപ്തദക്ഷിണാഃ.

18 തേ പ്രീതമനസസ്തസ്മൈ യാമാശിഷമുദൈരയൻ
സാ തസ്യ കർമ്മനിർവൃത്തൈർദ്ദൂരം പശ്ചാൽകൃതാ ഫലൈഃ.

19 ബന്ധച്ഛേദം സ ബദ്ധാനാം വധാർഹാണാമവധ്യതാം
ധുര്യാണാം ച ധുരോ മോക്ഷമദോഹം ചാദിശൽ ഗവാം.

5. അദ്ദേഹം വംശപാരമ്പര്യത്തിനു ചേർന്നവിധം ഇന്ദ്രനെ സഹായിക്കുവാനായിപ്പോയി. യുദ്ധത്തിൽ ദുർജ്ജയനെന്ന അസുരനെ വധിച്ചു, അവനാൽ വധിക്കപ്പെടുകയും ചെയ്തു.

6. കുമുദനെന്ന നാഗരാജന്റെ സഹോദരിയായ കുമുദ്വതി അദ്ദേഹത്തെ, നിലാവ് ആമ്പലിനു ആനന്ദമുളവാക്കുന്ന ചന്ദ്രനെ എന്നപോലെ അനുഗമിച്ചു.

7. അവരിൽ ഒരാൾ സ്വർഗ്ഗനാഥന്റെ സിംഹാസനത്തിൽ പകുതിക്കവകാശിയായി. രണ്ടാമത്തെ ആളും പാരിജാതപുഷ്പത്തിന്റെ പങ്കു ലഭിക്കുന്ന ഇന്ദ്രാണിയുടെ സഖിയായി.

8. യുദ്ധത്തിന്നു പോകുമ്പോൾ നമ്പൂരാൻ നല്കിയ അവസാനത്തെ കല്പനയെ സ്മരിച്ചുകൊണ്ടു മന്ത്രിവൃദ്ധന്മാർ അദ്ദേഹത്തിന്റെ പുത്രനായ അതിഥിയെ രാജ്യത്തിൽ വിധിപ്രകാരം വാഴിച്ചു.

9. അവർ ശില്പികളെക്കൊണ്ട് അദ്ദേഹത്തിന്റെ പട്ടാഭിഷേകത്തിന്നായി നാലുകാലിൽ പ്രതിഷ്ഠിച്ചതും വേദിയുയർന്നതുമായ പുതിയൊരു മണ്ഡപം പണികഴിപ്പിച്ചു.

10. അതിൽ സിംഹാസനത്തിൽ ഇരുത്തിയ ഇദ്ദേഹത്തെ സ്വർണ്ണക്കുടങ്ങളിൽ നിറച്ച തീർത്ഥജലവുമായി മന്ത്രിമാർ സമീപിച്ചു.

11. വാദ്യമുഖത്തു കൊട്ടുമ്പോൾ സ്നിഗ്ദ്ധഗംഭീരമായി പൊങ്ങുന്ന പെരുമ്പറകളുടെ നാദങ്ങളാൽ അദ്ദേഹത്തിനു ഇടവിടാതെ മംഗളമുണ്ടാകുമെന്നു അനുമാനിയ്ക്കപ്പെട്ടു.

12. കറുകനാമ്പ്, യവമുള, ഇത്തിത്തോൽ, തളിർക്കുമ്പ് എന്നിവയോടുകൂടി ബന്ധുവൃദ്ധന്മാർ നിർവ്വഹിച്ച നീരാജനകർമ്മങ്ങളെ അദ്ദേഹം അനുഭവിച്ചു.

13. പുരോഹിതൻ മുമ്പായ ബ്രാഹ്മണർ ജയകരങ്ങളായ അഥർവ്വസൂക്തങ്ങൾ ജപിച്ചു ജയശീലനായ അദ്ദേഹത്തെ ആദ്യം അഭിഷേചിക്കുവാൻ ആരംഭിച്ചു.

14. അദ്ദേഹത്തിന്റെ ശിരസ്സിൽ ശബ്ദത്തോടുകൂടി വലുതായിവന്നുവീഴുന്ന അഭിഷേകലക്ഷ്മി പരമേശ്വരന്റെ ശിരസ്സിൽ പതിക്കുന്ന ഗംഗ എന്നപോലെ പ്രശോഭിച്ചു.

15. ആ സമയത്തു സ്തുതിപാഠകന്മാരാൽ സ്തുതിക്കപ്പെടുന്ന അദ്ദേഹം മഴപെയ്യാൻ തുടങ്ങുമ്പോൾ മയിലുകളാൽ അഭിനന്ദിയ്ക്കപ്പെടുന്ന മേഘമെന്നപോലെ കാണപ്പെട്ടു.

16. നല്ല മന്ത്രങ്ങളാൽ പരിശുദ്ധമായ വെള്ളംകൊണ്ടു നീരാടുന്ന അദ്ദേഹത്തിന്നു മഴപെയ്യുന്നതുകൊണ്ടു വൈദ്യുതമായ അഗ്നിയ്ക്കെന്നപോലെ ശോഭ വർദ്ധിച്ചു.

17. അദ്ദേഹം അഭിഷേകത്തിന്റെ അവസാനത്തിൽ വേദാദ്ധ്യയനംചെയ്ത ഗൃഹസ്ഥബ്രാഹ്മണർക്ക്, വേണ്ടുവോളം ദക്ഷിണയോടുകൂടി യാഗങ്ങൾ ചെയ്തുതീർക്കുവാൻ എത്ര വേണമോ അത്ര ധനം ദാനംചെയ്തു

18. സന്തുഷ്ടരായ അവർ അദ്ദേഹത്തിന്നു നൽകിയ ആശീർവാദം അദ്ദേഹത്തിന്നു കർമ്മങ്ങൾകൊണ്ടുണ്ടായ ഫലങ്ങളെ വളരെയധികം പിന്നിലാക്കി.

19. അദ്ദേഹം തടവുപുള്ളികളെ മോചിപ്പിയ്ക്കുവാനും വധശിക്ഷയ്ക്കു വിധിച്ചവരെ വധിക്കാതിരിയ്ക്കുവാനും ഭാരം വലിയ്ക്കുന്ന കാളകളുടെ ഭാരമൊഴിക്കുവാനും പശുക്കളെ കറക്കാതിരിപ്പാനും ആജ്ഞ നല്കി.

20 ക്രീഡാപതത്രിണോഽപ്യസ്യ പഞ്ജരസ്ഥാഃ ശുകാദയഃ
ലബ്ധമോക്ഷാസ്തദാദേശാദ്യഥേഷ്ടഗതയോഽഭവൻ.

21 തതഃ കക്ഷ്യാന്തരന്യസ്തം ഗജദന്താസനം ശുചി
സോത്തരച്ഛദമധ്യാസ്ത നേപഥ്യഗ്രഹണായ സഃ.

22 തം ധൂപാശ്യാനകേശാന്തം തോയനിർണ്ണിക്തപാണയഃ
ആകല്പസാധനൈസ്തൈസ്തൈരുപസേദുഃ പ്രസാധകാഃ.

23 തേഽസ്യ മുക്താഗുണോന്നദ്ധം മൌലിമന്തർഗ്ഗതസ്രജം
പ്രത്യൂപുഃ പത്മരാഗേണ പ്രഭാമണ്ഡലശോഭിനാ.

24 ചന്ദനേനാംഗരാഗം ച മൃഗനാഭിസുഗന്ധിനാ
സമാപയ്യ തതശ്ചക്രുഃ പത്രം വിന്യസ്തരോചനം.

25 ആമുക്താഭരണഃ സ്രഗ്വീ ഹംസചിഹ്നദുകൂലവാൻ
ആസീദതിശയപ്രേക്ഷ്യഃ സ രാജ്യശ്രീവധൂവരഃ.

26 നേപഥ്യദർശിനശ്ഛായാ തസ്യാദർശേ ഹിരണ്മയേ
വിരരാജോദിതേ സൂര്യേ മേരൌ കല്പതരോരിവ.

27 സരാജകകുദവ്യഗ്രപാണിഭിഃ പാർശ്വവർത്തിഭിഃ
യയാവുദീരിതാലോകഃ സുധർമ്മാനവമാം സഭാം.

28 വിതാനസഹിതം തത്ര ഭേജേ പൈതൃകമാസനം
ചൂഡാമണിഭിരുദ്ഘൃഷ്ടപാദപീഠം മഹീക്ഷിതാം.

29 ശുശുഭേ തേന ചാക്രാന്തം മംഗളായതനം മഹൽ
ശ്രീവത്സലക്ഷണം വക്ഷഃ കൌസ്തുഭേനേവ കൈശവം.

30 ബഭൌ ഭൂയഃ കുമാരത്വാദാധിരാജ്യമവാപ്യ സഃ
ലേഖാഭാവാദുപാരൂഢഃ സാമഗ്ര്യമിവ ചന്ദ്രമാഃ.

31 പ്രസന്നമുഖരാഗം തം സ്മിതപൂർവാഭിഭാഷിണം
മൂർത്തിമന്തമമന്യന്ത വിശ്വാസമനുജീവിനഃ.

32 സ പുരം പുരുഹൂതശ്രീഃ കല്പദ്രുമനിഭധ്വജാം
ക്രമമാണശ്ചകാര ദ്യാം നാഗേനൈരാവതൌജസാ.

33 തസ്യൈകസ്യോച്ഛ്രിതം ഛത്രം മൂർദ്ധ്നി, തേനാമലത്വിഷാ
പൂർവരാജവിയോഗൌഷ്മ്യം കൃൽസ്നസ്യ ജഗതോ ഹൃതം.

34 ധൂമാദഗ്നേഃ ശിഖാഃ പശ്ചാ ദുദയാദംശവോ രവേഃ
സോഽതീത്യ തേജസാം വൃത്തിം സമമേവോത്ഥിതോഗുണൈഃ.

20. കുട്ടിലാക്കിയ താത മുതലായ ഇദ്ദേഹത്തിൻെറ വളർത്തുപക്ഷികാം, അദ്ദേഹത്തിൻെറ ആജ്ഞയാൽ മോചനം ലഭിച്ച നാനാദേശങ്ങളിൽ ഇഷ്ടം പോലെ പറന്നുനടന്നു.

21. പിന്നീട് അദ്ദേഹം അണിഞ്ഞൊരുങ്ങുവാൻ വേറൊരു മുറിയിൽ വെച്ച, ശുചിയായ മേൽവിരിപ്പോടുകൂടിയ ആനക്കൊമ്പുപീഠത്തിൽ ചെന്നിരുന്നു.

22. പുകയേററു വലിഞ്ഞ തലമുടിയോടുകൂടിയ അദ്ദേഹത്തെ, പ്രസാധകന്മാർ ജലംകൊണ്ടു കൈ കഴുകി അതാതു അലങ്കാരസാധനങ്ങളുമായി സമീപിച്ചു.

23. അവർ ഇദ്ദേഹത്തിൻെറ തലമുടി ഉള്ളിൽ പൂമാലവെച്ചു മുത്തുമാല കൊണ്ടു മുകളിലേക്കാക്കി കെട്ടി. പ്രഭാമണ്ഡലത്തോടുകൂടി പ്രകാശിക്കുന്ന ഒരു പത്മരാഗം കൊണ്ടു അലങ്കരിച്ചു.

24. കസ്തൂരികൂട്ടി സുഗന്ധമുള്ള ചന്ദനം ദേഹത്തിൽ പൂശിക്കഴിഞ്ഞതിനു ശേഷം ഗോരോചനംകൊണ്ടു പൊട്ടും തൊടുവിച്ചു.

25. ആഭരണങ്ങാം ധരിച്ചു മാലചാത്തി അരയന്നക്കരയുള്ള പട്ടടുത്തു രാജലക്ഷ്മിയാകുന്ന വധുവിൻെറ വരനായി നില്ക്കുന്ന അദ്ദേഹം ഏററവും ദശനീയനായിത്തീന്നു.

26. വേഷം നോക്കിക്കാണുന്ന അദ്ദേഹത്തിൻെറ പ്രതിബിംബം പൊന്നിൻ കണ്ണാടിയിൽ, സൂര്യോദയത്തിൽ കല്പവൃക്ഷത്തിൻെറ പ്രതിബിംബം മേരുവിലെന്നപോലെ പ്രകാശിച്ചു.

27. അദ്ദേഹം രാജചിഹ്നങ്ങാം കയ്യിലെടുത്ത പാർശ്വവത്തികളാൽ ജയഘോഷം ചെയ്യപ്പെട്ടുകൊണ്ടു സുധമ്മയെക്കാം താഴെയല്ലാത്ത ആസ്ഥാനസഭയിലേക്കു ചെന്നു.

28. അവിടെ വിതാനിച്ചിരിക്കുന്നതും രാജാക്കന്മാരുടെ ചൂഡാമണികളാൽ ഉരച്ചു മിനുസമാക്കപ്പെട്ട പാദപീഠത്തോടു കൂടിയതുമായ പിതാവിൻെറ സിംഹാസനത്തിൽ കയറിയിരുന്നു.

29. അദ്ദേഹം ചെന്നിരുന്നപ്പോാം ശ്രീവത്സാകൃതിയിലുള്ള മഹത്തായ മംഗളഗൃഹം, ശ്രീവത്സം എന്ന മറുവുള്ള മഹാവിഷ്ണുവിൻെറ വക്ഷസ്സ് കൌസ്തുഭംകൊണ്ട് എന്നപോലെ ശോഭിച്ചു.

30. അദ്ദേഹം കൌമാരത്തിൽനിന്നു മഹാരാജസ്ഥാനത്തിലെത്തിയപ്പോാം, ചന്ദ്രൻ കലാരൂപത്തിൽ നിന്നു പൂർണ്ണരൂപത്തെ പ്രാപിച്ചാലത്തെപ്പോലെ വളരെയധികം വിളങ്ങി.

31. പ്രസന്നമായ മുഖത്തോടുകൂടി പുഞ്ചിരിതൂകി സംസാരിക്കുന്ന അദ്ദേഹത്തെ ആശ്രിതന്മാർ മൂത്തിമത്തായ വിശ്വാസംതന്നെയെന്നു കരുതി.

32. ദേവേന്ദ്രനു തുല്യമായ ശ്രീയുള്ള അദ്ദേഹം ഐരാവതത്തിനു തുല്യമായ ഓജസ്സുള്ള ആനമേലേറി യാത്ര ചെയ്യവേ, കല്പവൃക്ഷങ്ങാംക്കൊത്ത ധ്വജങ്ങളോടുകൂടിയ നഗരത്തെ സ്വർഗ്ഗമാക്കിച്ചെയ്തു.

33. അദ്ദേഹത്തിൻെറ ഒരാളുടെ തലയ്ക്കു മുകളിൽ പിടിക്കപ്പെട്ട നിർമ്മലപ്രഭമായ വെൺകൊററക്കുട, ലോകത്തിനു മുഴുവനും പൂർവ്വരാജാവിൻെറ വിരഹം നിമിത്തമുണ്ടായ ചൂടു ശമിപ്പിച്ചു.

34. പുകയ്ക്കു ശേഷമാണ് അഗ്നിയുടെ ജ്വാലകാം, ഉദയത്തിനുശേഷമാണ് സൂര്യൻെറ രശ്മികാം; അദ്ദേഹം തേജസ്വികളുടെ പതിവുവിട്ടു ഗുണങ്ങളോടൊപ്പംതന്നെ ഉയർന്നുവന്നു.

35 തം പ്രീതിവിശദൈർന്നേത്രൈരന്വയുഃ പൌരയോഷിതഃ
ശരൽപ്രസന്നൈർജ്ജ്യോതിഭിർവിഭാവര്യ ഇവ ധ്രുവം.

36 അയോധ്യാദേവതാശ്ചൈനം പ്രശസ്തായതനാർച്ചിതാഃ
അനുദധ്യുരനുധ്യേയം സാന്നിധ്യൈഃ പ്രതിമാഗതൈഃ.

37 യാവന്നാശ്യായതേ വേദിരഭിഷേകജലാപ്ലുതാ
താവദേവാസ്യ വേലാന്തം പ്രതാപഃ പ്രാപ ദുസ്സഹഃ.

38 വസിഷ്ഠസ്യ ഗുരോർമ്മന്ത്രാഃ സായകാസ്തസ്യ ധന്വിനഃ—
കിം തൽ സാധ്യം യദുഭയേ സാധയേയുർന്ന സംഗതാഃ?

39 സ ധർമ്മസ്ഥസഖഃ ശശ്വദർത്ഥിപ്രത്യർത്ഥിനാം സ്വയം
ദദർശ സംശയച്ഛേദ്യാൻ വ്യവഹാരാനതന്ദ്രിതഃ.

40 തതഃ പരമഭിവ്യക്തസൌമനസ്യനിവേദിഭിഃ
യുയോജ പാകാഭിമുഖൈർഭൃത്യവിജ്ഞാപനാം ഫലൈഃ.

41 പ്രജാസ്തൽഗുരുണാ നദ്യോ നഭസേവ വിവർദ്ധിതാഃ
തസ്മിംസ്തു ഭൂയസീം വൃദ്ധിം നഭസ്യേ താ ഇവായയുഃ.

42 യദുവാച ന തന്മിഥ്യാ യദ്ദദൌ ന ജഹാര തൽ
സോഽഭൂൽ ഭഗ്നവ്രതഃ ശത്രൂനുദ്ധൃത്യ പ്രതിരോപയൻ.

43 വയോരൂപവിഭൂതീനാമേകൈകം മദകാരണം
താനി തസ്മിൻ സമസ്താനി നചാസ്യോത്സിഷിചേ മനഃ.

44 ഇത്ഥം ജനിതരാഗാസു പ്രകൃതിഷ്വനുവാസരം
അക്ഷോഭ്യഃ സ നവോഽപ്യാസീദ്ദൃഢമൂല ഇവ ദ്രുമഃ.

45 അനിത്യാഃ ശത്രവോ ബാഹ്യാ വിപ്രകൃഷ്ടാശ്ച തേ യതഃ
അതഃ സോഽഭ്യന്തരാൻ നിത്യാൻ ഷൾപൂർവമജയദ്രിപൂൻ.

46 പ്രമാദവിമുഖേ തസ്മിംശ്ചപലാപി സ്വഭാവതഃ
നികഷേ ഹേമരേഖേവ ശ്രീരാസീദനപായിനീ.

47 കാതര്യം കേവലാ നീതിഃ ശൌര്യം ശ്വാപദചേഷ്ടിതം
അതഃ സിദ്ധിം സമേതാഭ്യാമുഭാഭ്യാമന്വിയേഷ സഃ

48 ന തസ്യ മണ്ഡലേ രാജ്ഞോ ന്യസ്തപ്രണിധിദീധിതേഃ
അദൃഷ്ടമഭവൽ കിഞ്ചിദ്വ്യഭ്രസ്യേവ വിവസ്വതഃ.

35. അദ്ദേഹത്തെ പുരസ്ത്രീകൾ പ്രീതികൊണ്ടു തെളിഞ്ഞ കണ്ണുകളെക്കൊണ്ടു, ധ്രുവനെ രാത്രികൾ ശരത്തുകൊണ്ടു തെളിഞ്ഞ നക്ഷത്രങ്ങളെക്കൊണ്ടെന്നപോലെ പിൻതുടർന്നു.

36. പ്രശസ്തങ്ങളായ ദേവാലയങ്ങളിൽവെച്ചു പൂജിക്കപ്പെടുന്ന അയോധ്യയിലെ ദേവതകളും പ്രതിമാരൂപങ്ങളിൽ സന്നിധാനം ചെയ്തിട്ട് അനുഗ്രഹയോഗ്യനായ ഇദ്ദേഹത്തെ അനുഗ്രഹിച്ചു.

37. അഭിഷേകജലത്തിൽ മുഴകിയ സ്നാനമണ്ഡപം വലിയുന്നതിനു മുൻപുതന്നെ ഇദ്ദേഹത്തിൻെറ ദുസ്സഹമായ പ്രതാപം സമുദ്രക്കരകളിലോളം എത്തിച്ചേർന്നു.

38. ഗുരുവായ വസിഷ്ഠൻെറ മന്ത്രങ്ങളും വില്ലാളിയായ അദ്ദേഹത്തിൻെറ ബാണങ്ങളും രണ്ടും ഒന്നിച്ചു ചേർന്നാൽ അസാദ്ധ്യമായിട്ട് എന്തുകാര്യമാണുള്ളതു്?

39. അദ്ദേഹം എന്നും അലസഭാവം വെടിഞ്ഞു ധർമ്മജ്ഞന്മാരോടുകൂടി വാദിപ്രതിവാദികളുടെ സംശയപരിഹാരം വരുത്തേണ്ടുന്ന കാര്യങ്ങളെ സ്വയമേ നോക്കിപ്പോന്നു.

40. അനന്തരം ഭൃത്യന്മാരുടെ അറിയിപ്പുകളെ, (മുഖത്തു) തെളിവായ സന്തോഷംകൊണ്ടു സൂചിപ്പിക്കപ്പെട്ടവയും അനുഭവത്തിലെത്താറായവയുമായ ഫലങ്ങളോടു യോജിപ്പിച്ചു.

41. ശ്രാവണമാസത്താൽ അഭിവൃദ്ധിയെ പ്രാപിപ്പിക്കപ്പെട്ട നദികൾ പ്രൌഷ്ഠപദത്തിൽ കൂടുതൽ അഭിവൃദ്ധിയെ പ്രാപിക്കുന്നതുപോലെ പിതാവിനാൽ അഭിവൃദ്ധിയിലെത്തിക്കപ്പെട്ട പ്രജകൾ ഇദ്ദേഹത്തിനാൽ കൂടുതൽ അഭിവൃദ്ധിയെ പ്രാപിച്ചു.

42. അദ്ദേഹം പറഞ്ഞതൊന്നും മിഥ്യയായില്ല, കൊടുത്തതൊന്നും തിരിച്ചെടുത്തില്ല, എന്നാൽ ശത്രുക്കളെ ഉന്മൂലനം ചെയ്തതിനുശേഷം വീണ്ടും സ്ഥാനത്തുറപ്പിക്കുകയാൽമാത്രം വ്രതഭംഗം വരുത്തിയവനായി.

43. യൌവനം, സൌന്ദര്യം, സമ്പത്തു് എന്നിവയിൽ ഓരോന്നും അഹങ്കാരത്തിന്നു ഹേതുവാണ്. അവ എല്ലാം അദ്ദേഹത്തിന്നുണ്ട്; എന്നിട്ടും അദ്ദേഹത്തിൻെറ മനസ്സ് അഹങ്കാരം കൊണ്ടില്ല.

44. ഇപ്രകാരം ദിവസം തോറും രാജപുരുഷന്മാർക്കിടയിൽ സ്നേഹം പുലർത്തിപ്പോന്ന അദ്ദേഹം പുതിയവനായിരുന്നിട്ടും വേരുറച്ച വൃക്ഷംപോലെ അക്ഷോഭ്യനായിരുന്നു.

45. പുറമേയുള്ള ശത്രുക്കൾ നശിക്കുന്നവരും ദൂരത്തിരിക്കുന്നവരുമാകയാൽ അദ്ദേഹം അകത്തുള്ള ആറു നിത്യശത്രുക്കളെ ആദ്യം ജയിച്ചു.

46. പ്രമാദം പററാത്ത അദ്ദേഹത്തിൽ പ്രകൃത്യാ ചപലയായ ലക്ഷ്മിപോലും ഉരക്കല്ലിൽ പൊന്നിൻവരയെന്നപോലെ മായാതെ സ്ഥിതിചെയ്തു.

47. കേവലം നീതിപ്രയോഗം ഭീരുത്വമാണ്; കേവലം പരാക്രമം ദുഷ്ടമൃഗങ്ങളുടെ സ്വഭാവവുമാണ്; അതിനാൽ അദ്ദേഹം അവ രണ്ടും യഥോചിതം യോജിപ്പിച്ചു പ്രവർത്തിച്ചു കാര്യങ്ങൾ നേടുവാൻ ആഗ്രഹിച്ചു.

48. ചാരന്മാരാകുന്ന രശ്മികളെ (എല്ലാ സ്ഥലത്തേക്കും) അയച്ചിട്ടുള്ള ആ രാജാവിന്ന്, കാറൊഴിഞ്ഞ സൂര്യനെന്നപോലെ തൻെറ രാജ്യത്തിൽ കാണാൻ സാധിക്കാത്തതായി ഒന്നും ഉണ്ടായിരുന്നില്ല.

49 രാത്രിന്ദിവവിഭാഗേഷു യദാദിഷ്ടം മഹീക്ഷിതാം
തൽ സിഷേവേ നിയോഗേന സ വികല്പപരാങ്മുഖഃ.

50 മന്ത്രഃ പ്രതിദിനം തസ്യ ബഭൂവ സഹ മന്ത്രിഭിഃ
ന ജാതു സേവ്യമാനോഽപി ഗുപ്തദ്വാരഃ സ്മ സൂച്യതേ.

51 പരേഷു സ്വേഷു ച ക്ഷിപ്തൈരവിജ്ഞാതപരസ്പരൈഃ
സോഽപസപ്പൈർജ്ജജാഗാര യഥാകാലം സ്വപന്നപി.

52 ദുർഗ്ഗാണി ദുർഗ്രഹാണ്യാസംസ്തസ്യ രോദ്ധുരപി ദ്വിഷാം
ന ഹി സിംഹോ ഗജാസ്കന്ദീ ഭയാൽ ഗിരിഗുഹാശയഃ.

53 ഭവ്യമുഖ്യാഃ സമാരംഭാഃ പ്രത്യവേക്ഷാനിരത്യയാഃ
ഗർഭശാലിസധർമ്മാണസ്തസ്യ ഗൂഢം വിപേചിരേ.

54 അപഥേന പ്രവവൃതേ ന ജാതുപചിതോഽപി സഃ
വൃദ്ധൌ നദീമുഖേനൈവ പ്രസ്ഥാനം ലവണാംഭസഃ.

55 കാമം പ്രകൃതിവൈരാഗ്യം സദ്യഃ ശമയിതും ക്ഷമഃ
യസ്യ കാര്യഃ പ്രതീകാരഃ സ തന്നൈവോദപാദയൽ.

56 ശക്യേഷ്വേവാഭവദ്യാത്രാ തസ്യ ശക്തിമതഃ സതഃ
സമീരണസഹായോഽപി നാംഭഃപ്രാർത്ഥീ ദവാനലഃ.

57 ന ധർമ്മമർത്ഥകാമാഭ്യാം ബബാധേ ന ച തേന തൌ
നാർത്ഥം കാമേന കാമം വാ സോഽർത്ഥേന സദൃശസ്ത്രിഷു.

58 ഹീനാന്യനുപകർത്തൄണി പ്രവൃദ്ധാനി വികുർവതേ
തേന മധ്യമശക്തീനി മിത്രാണി സ്ഥാപിതാന്യതഃ.

59 പരാത്മനോഃ പരിച്ഛിദ്യ ശക്ത്യാദീനാം ബലാബലം
യയാവേഭിർവിശിഷ്ടശ്ചേൽ പരസ്മാദാസ്ത സോഽന്യഥാ.

60 കോശേനാശ്രയണീയത്വമിതി തസ്യാർത്ഥസംഗ്രഹഃ
അംബുഗർഭോ ഹി ജീമൂതശ്ചാതകൈരഭിനന്ദ്യതേ.

61 പരകർമ്മാപഹഃ സോഽഭൂദുദ്യതഃ സ്വേഷു കർമ്മസു
ആവൃണോദാത്മനോ രന്ധ്രം രന്ധ്രേഷു പ്രഹരൻ രിപൂൻ.

62 പിത്രാ സംവർദ്ധിതോ നിത്യം കൃതാസ്ത്രഃ സാമ്പരായികഃ
തസ്യ ദണ്ഡവതോ ദണ്ഡഃ സ്വദേഹാന്ന വ്യശിഷ്യത.

49. രാവും പകലും വേർതിരിച്ചു രാജാക്കന്മാക്ക് യാതൊന്നു വിധിച്ചിട്ടുണ്ടോ അതിനെ അദ്ദേഹം വികല്പം കൂടാതെ നിയോഗ പ്രകാരം ചെയ്തുപോന്നു.

50 അദ്ദേഹം ദിനംപ്രതി സചിവന്മാരുമായി കാര്യാലോചന നടത്തിയിരുന്നു. അതു തുടൻ നടന്നിരുന്നുവെങ്കിലും, പുറത്തു പോകാതെ സൂക്ഷിച്ചിരുന്നതുകൊണ്ടു് ആക്കും അറിയാൻ കഴിഞ്ഞതിരുന്നില്ല.

51. അദ്ദേഹം യഥാകാലം ഉറങ്ങിയിരുന്നുവെങ്കിലും ശത്രുക്കളിലും മിത്രങ്ങളിലും നിയോഗിക്കപ്പെട്ടവരും പരസ്പരം അറിയാത്തവരുമായ ചാരന്മാരിലൂടെ സദാ ജാഗരൂകരായിരുന്നു.

52. ശത്രുക്കളെ ജയിക്കാൻ ശക്തനെങ്കിലും അദ്ദേഹത്തിന്നു്, ശത്രുക്കാംക്ക പിടിച്ചെടുക്കാൻ കഴിയാത്ത ദുർഗ്ഗങ്ങളുണ്ടായിരുന്നു; ആനകളെ കടന്നാക്രമിക്കുന്ന സിംഹം പേടികൊണ്ടല്ലല്ലോ പർവതഗുഹയിൽ വസിക്കുന്നതു്.

53. ക്ഷേമകരങ്ങളും മേലനേഷണംകൊണ്ടു അപകടം പററാത്തവയുമായ അദ്ദേഹത്തിൻെറ പ്രയത്നങ്ങാം, കതിർ വെളിയിൽ വരാതെ തണ്ടിനകത്തിരുന്നു വിളയുന്ന നെല്ലുപോലെ ഗൂഢമായി ഫലിച്ചിരുന്നു.

54. അദ്ദേഹം ഉയർന്നവനായിട്ടും പിഴച്ച വഴിയിലൂടെ ഒരിക്കലും പ്രവത്തിച്ചില്ല; സമുദ്രം വേലിയേററത്തിലും അഴിമുഖത്തിലൂടെയാണല്ലോ പുറപ്പെടുക.

55. അദ്ദേഹം പൌരജനങ്ങളുടെ വൈരാഗ്യം പെട്ടെന്നു നിത്താൻ പോന്നവൻ തന്നെ; (എന്നാൽ) പരിഹാരം ചെയ്യേണ്ടുന്നതൊന്നും ഉണ്ടാകുവാൻ അദ്ദേഹം വഴിവെച്ചതേ ഇല്ല.

56. അതിബലവാനായിരുന്നിട്ടും അദ്ദേഹം, സാധിക്കാവുന്നവരുടെ നേക്കുമാത്രമേ യുദ്ധയാത്ര ചെയ്തിരുന്നുള്ളു. കാററു സഹായത്തിന്നുണ്ടെന്നു കരുതി കാട്ടുതീ വെള്ളത്തിൽ പിടിയ്ക്കാൻ പോകാറില്ലല്ലോ.

57. (ധർമ്മാർത്ഥകാമങ്ങാം) മൂന്നിലും സമചിത്തനായ അദ്ദേഹം ധമ്മത്തെ അത്ഥകാമങ്ങളെക്കൊണ്ടു ബാധിച്ചില്ല, അവയെ അതിനെക്കൊണ്ടുമില്ല. അത്ഥത്തെ കാമംകൊണ്ടുമില്ല, കാമത്തെ അത്ഥംകൊണ്ടുമില്ല.

58. ബന്ധുക്കാം, ക്ഷയിച്ചാൽ ഉപകാരത്തിനുതകുകയില്ല വളർന്നാൽ പിണങ്ങാൻ ഇടവരും. അതിനാൽ അദ്ദേഹം അവരെ ഇടത്തരം ശക്തിയിൽ (അധികം ക്ഷയം തട്ടാതെയും അധികം ഉയർച്ച പ്രാപിക്കാതെയും) നിലനിത്തിപ്പോന്നു.

59. അദ്ദേഹം ശത്രുവിൻെറയും തൻേറയും ശക്ത്യാദികളുടെ ബലവും ദൌർബ്ബല്യവും ശരിയായി മനസ്സിലാക്കിയിട്ടു ഇവകൊണ്ടു ശത്രുവിനേക്കാം (താൻ) ബലിഷ്ഠനെങ്കിൽ ചെന്നെതിർത്തു. മറിച്ചാണെങ്കിൽ മിണ്ടാതിരുന്നു.

60. ഖജാനയുണ്ടെങ്കിലേ (താൻ മററുള്ളവക്കു) ആശ്രയിക്കേണ്ടവനാകൂ എന്നതുകൊണ്ടാണു് അദ്ദേഹം ധനം ശേഖരിച്ചതു്. (ഇല്ലായ്മകൊണ്ടല്ല) ജലമുംക്കൊണ്ട കാർമേഘങ്ങളാണല്ലൊ ചാതകപക്ഷികളാൽ അഭിനന്ദിയ്ക്കപ്പെടുന്നതു്.

61. അദ്ദേഹം ശത്രുവിൻെറ കർമ്മങ്ങളെ നശിപ്പിച്ചുകൊണ്ടു സ്വകർമ്മങ്ങളിൽ പരിശ്രമിച്ചുപോന്നു; ശത്രുക്കളെ പഴുതുകളിൽ പ്രഹരിക്കുന്ന അദ്ദേഹം സ്വന്തം പഴുതുകാം അടച്ചു.

62. പിതാവിനാൽ വഷിപ്പിക്കപ്പെട്ടു ആയുധാഭ്യാസംചെയ്തു യുദ്ധത്തിനു സന്നദ്ധരായി നില്ക്കുന്ന സൈന്യം, ദണ്ഡനീതിമാനായ അദ്ദേഹത്തിന്നു ശരീരത്തിൽനിന്നു ഭിന്നമായിരുന്നില്ല.

63 സർപ്പസ്യേവ ശിരോരത്നം നാസ്യ ശക്തിത്രയം പരഃ
സ ചകർഷ പരേഭ്യസ്തദയസ്കാന്ത ഇവായസം.

64 വാപീഷ്വിവ സ്രവന്തീഷു വനേഷൂപവനേഷ്വിവ
സാർത്ഥാഃ സ്വൈരം സ്വകീയേഷു ചേരുർവേശ്മസ്വിവാദ്രിഷു.

65 തപോ രക്ഷൻ സ വിഘ്നേഭ്യസ്തസ്കരേഭ്യശ്ച സമ്പദഃ
യഥാസ്വമാശ്രമൈശ്ചക്രേ വർണ്ണൈരപി ഷഡംശഭാക്.

66 ഖനിഭിഃ സുഷുവേ രത്നം ക്ഷേത്രൈഃ സസ്യം വനൈർഗ്ഗജാൻ_
ദിദേശ വേതനം തസ്മൈ രക്ഷാസദൃശമേവ ഭൂഃ.

67 സ ഗുണാനാം ബലാനാം ച ഷണ്ണാം ഷണ്മുഖവിക്രമഃ
ബഭൂവ വിനിയോഗജ്ഞഃ സാധനീയേഷു വസ്തുഷു.

68 ഇതി ക്രമാൽ പ്രയുഞ്ജാനോ ദണ്ഡനീതിം ചതുർവിധാം
ആതീർത്ഥാദപ്രതീഘാതാം സ തസ്യാഃ ഫലമാനശേ.

69 കൂടയുദ്ധവിധിജ്ഞേഽപി തസ്മിൻ മാർഗ്ഗേണ യോധിനി
ഭേജേഽഭിസാരികാവൃത്തിം ജയശ്രീർവീരകാമിനീ.

70 പ്രായഃ പ്രതാപഭഗ്നത്വാദരീണാം തസ്യ ദുർലഭഃ
രണോ ഗന്ധദ്വിപസ്യേവ ഗന്ധഭിന്നാന്യദന്തിനഃ.

71 പ്രവൃദ്ധൗ ഹീയതേ ചന്ദ്രഃ സമുദ്രോഽപി തഥാവിധഃ
സ തു തത്സമവൃദ്ധിശ്ച ന ചാഭൂത്താവിവ ക്ഷയീ.

72 സന്തസ്തസ്യാഭിഗമനാദത്യർത്ഥം മഹതഃ കൃശാഃ
ഉദധേരിവ ജീമൂതാഃ പ്രാപുർദ്ദാതൃത്വമർത്ഥിനഃ.

73 സ്തൂയമാനഃ സ ജിഹ്രായ സ്തുത്യമേവ സമാചരൻ
തഥാപി വവൃധേ തസ്യ തൽകാരിദ്വേഷിണോ യശഃ.

74 ദുരിതം ദർശനേന ഘ്നംസ്തത്ത്വാർത്ഥേന നുദംസ്തമഃ
പ്രജാഃ സ്വതന്ത്രയാഞ്ചക്രേ ശശ്വൽ സൂര്യ ഇവോദിതഃ.

75 ഇന്ദോരഗതയഃ പത്മേ സൂര്യസ്യ കുമുദേഽംശവഃ
ഗുണാസ്തസ്യ വിപക്ഷേഽപി ഗുണിനോ ലേഭിരേഽന്തരം.

63. ഇദ്ദേഹത്തിൻെറ ശക്തിത്രയത്തെ പാമ്പിൻെറ പത്തിയിലുള്ള രത്നത്തെ എന്നപോലെ മററാരും അപഹരിച്ചില്ല. അദ്ദേഹം ശത്രുക്കളിൽനിന്നു അതിനെ, അയസ്ക്കാന്തം ഇരിമ്പിനെ എന്നപോലെ ആകർഷിച്ചെടുത്തു.

64. വ്യാപാരസംഘക്കാർ പുഴകളിൽ സ്വന്തം പൊയ്കകളിലെന്നപോലെയും കാടുകളിൽ സ്വന്തം ഉദ്യാനങ്ങളിലെന്നപോലെയും പർവതങ്ങളിൽ സ്വന്തം വസതികളിലെന്നപോലെയും സ്വൈരമായി സഞ്ചരിച്ചു

65. വിഘ്നങ്ങളിൽനിന്നു തപസ്സിനെയും കള്ളന്മാരിൽനിന്നു സ്വത്തുകളേയും സംരക്ഷിച്ചുവന്ന അദ്ദേഹം, ബ്രഹ്മചര്യാദികളായ ആശ്രമങ്ങളാൽ തപസ്സിൻെറയും ബ്രാഹ്മണാദി വർണ്ണങ്ങളാൽ സമ്പത്തിൻെറയും ആറിലൊരു ഭാഗത്തിനു് അവകാശിയാക്കിവെയ്ക്കപ്പെട്ടു.

66. ഭൂമി ഖനികളിലൂടെ രത്നങ്ങളേയും വയലുകളിലൂടെ സസ്യങ്ങളേയും വനങ്ങളിലൂടെ ഗജങ്ങളേയും ഉൽപ്പാദിപ്പിച്ചിട്ടു് (അദ്ദേഹം നല്കിപോന്ന) സംരക്ഷണത്തിനൊത്ത പ്രതിഫലം അദ്ദേഹത്തിനു നല്കി.

67. ഷൺമുഖനു തുല്യമായ പരാക്രമമുള്ള അദ്ദേഹം സാധിക്കേണ്ടുന്ന കാര്യങ്ങളിൽ ആറു ഗുണങ്ങളെയും ആറു ബലങ്ങളേയും വേണ്ടതുപോലെ ഉപയോഗപ്പെടുത്തുവാൻ അറിയുന്നവനായിരുന്നു.

68. ഇങ്ങിനെ ക്രമപ്രകാരം നാലു പ്രകാരത്തിലുള്ള രാജനീതിയെ (മന്ത്രി തൊട്ടു ദ്വാരപാലൻ വരെയുള്ള) തീർത്ഥസ്ഥാനങ്ങളിൽ തടവു കൂടാതെ പ്രയോഗിച്ചു കൊണ്ടിരുന്ന അദ്ദേഹത്തിന്നു് അതിൻെറ ഫലം സിദ്ധിച്ചുപോന്നു

69. കപടയുദ്ധവിധികൾ അറിഞ്ഞിരുന്നിട്ടും നേർവഴിക്കു പടപൊരുതിപ്പോന്ന അദ്ദേഹത്തിൻെറ നേരെ വീരകാമിനിയായ ജയലക്ഷ്മി അഭിസാരികാവൃത്തി സ്വീകരിച്ചു.

70. ശത്രുക്കൾ മിക്കവാറും പ്രതാപംകൊണ്ടുതന്നെ തോററുപോയതിനാൽ മദഗന്ധംകൊണ്ടു മററാനകളെ വിരട്ടി ഓടിച്ച മത്തഗജത്തിനെന്നപോലെ അദ്ദേഹത്തിന്നും യുദ്ധം ചെയ്യേണ്ട ആവശ്യം ദുർല്ലഭമായിരുന്നു.

71. ചന്ദ്രൻ വളർച്ച മുററിയാൽ ക്ഷയിച്ചുതുടങ്ങും, സമുദ്രവും അങ്ങിനെതന്നെ, അദ്ദേഹം അവക്കു തുല്യമായ വളർച്ച പ്രാപിച്ചുവെങ്കിലും അവരെപ്പോലെ ക്ഷയിക്കുന്നവനായിരുന്നില്ല.

72. അത്യധികം ദരിദ്രരായി യാചിക്കാൻ പുറപ്പെട്ട സത്തുക്കൾ ഏററവും മഹാനായ ഇദ്ദേഹത്തെ പ്രാപിച്ചിട്ടു് മേഘങ്ങൾ സമുദ്രത്തെ പ്രാപിച്ചിട്ടെന്നപോലെ ദാതാക്കളായിത്തീർന്നു.

73. സ്തുത്യർഹമായ പ്രവൃത്തികൾ ചെയ്തു്, സ്തുതിക്കപ്പെടുമ്പോൾ അദ്ദേഹം ലജ്ജിച്ചു; എന്നിട്ടും അതു (സ്തുതി) ചെയ്യുന്നതിനോടു വിരോധമുള്ള അദ്ദേഹത്തിൻെറ കീർത്തി അഭിവൃദ്ധി പ്രാപിച്ചു.

74. ദർശനംകൊണ്ടുതന്നെ ദുരിതം നീക്കുകയും തത്ത്വാർത്ഥം മനസ്സിലാക്കിക്കൊടുത്തു അജ്ഞാനമാകുന്ന അന്ധകാരം നീക്കുകയും ചെയ്തുകൊണ്ടു് ഉദിച്ചുവരുന്ന സൂര്യനെപ്പോലെ അദ്ദേഹം ജനങ്ങളെ സ്വതന്ത്രന്മാരാക്കി.

75. ചന്ദ്രൻെറ രശ്മികൾ താമരപ്പൂവിലും സൂര്യൻെറ രശ്മികൾ ആമ്പൽപ്പൂവിലും പ്രവേശിക്കാറില്ല; നല്ലവനായ അദ്ദേഹത്തിൻെറ ഗുണങ്ങളാകട്ടെ എതിരാളിയിൽ പോലും കടന്നുകൂടി.

76 പരാതിസന്ധാനപരം യദപ്യസ്യ വിചേഷ്ടിതം
ജിഗീഷോരശ്വമേധായ ധർമ്മ ഏവ ബഭൂവ തൽ.

77 ഏവമുദ്യൽപ്രഭാവേണ ശാസ്ത്രനിർദ്ദിഷ്ടേന വർത്മനാ
വൃഷേവ ദേവോ ദേവാനാം രാജ്ഞാം രാജാ ബഭൂവ സഃ.

78 പഞ്ചമം ലോകപാലാനാമൂചുഃ സാധർമ്മ്യയോഗതഃ
ഭൂതാനാം മഹതാം ഷഷ്ഠമഷ്ടമം കുലഭൂഭൃതാം.

79 ദൂരാപവർജ്ജിതച്ഛത്രൈസ്തസ്യാജ്ഞാം ശാസനാർപ്പിതാം
ദധുഃ ശിരോഭിർഭൂപാലാ ദേവാഃ പൌരന്ദരീമിവ.

80 ഋത്വിജഃ സ തഥാനർച്ച ദക്ഷിണാഭിർമ്മഹാക്രതൌ
യഥാ സാധാരണീഭൂതം നാമാസ്യ ധനദസ്യ ച.

81 ഇന്ദ്രാദ്വൃഷ്ടിർന്നിയമിതഗദോദ്രേകവൃത്തിര്യമോഽഭൂ-
ദ്യാദോനാഥഃ ശിവജലപഥഃ കർമ്മണേ നൌചരാണാം.

82 പൂർവ്വാപേക്ഷീ തദനു വിദധേ കോശവൃദ്ധിം കുബേര-
സ്തസ്മിൻ ദണ്ഡോപനതചരിതം ഭേജിരേ ലോകപാലാഃ.

ഇതി സപ്തദശഃ സർഗ്ഗഃ

## അഷ്ടാദശഃ സർഗ്ഗഃ

1 സ നൈഷധസ്യാർത്ഥപതേഃ സുതായാ-
മുൽപാദയാമാസ നിഷിദ്ധശത്രുഃ
അനൂനസാരം നിഷധാന്നഗേന്ദ്രാൽ
പുത്രം യമാഹുർന്നിഷധാഖ്യമേവ.

2 തേനോരുകാര്യേണ പിതാ പ്രജായൈ
കല്പിഷ്യമാണേന നനന്ദ യൂനാ
സുവൃഷ്ടിയോഗാദിവ ജീവലോകഃ
സസ്യേന സമ്പത്തിഫലാത്മകേന.

3 ശബ്ദാദി നിർവിശ്യ സുഖം ചിരായ
തസ്മിന്നവസ്ഥാപിതരാജശബ്ദഃ
കൌമുദ്വതേയഃ കുമുദാവദാതൈർ-
ദ്യാമർജ്ജിതാം കർമ്മഭിരാരുരോഹ.

4 പൌത്രഃ കുശസ്യാപി കുശേശയാക്ഷഃ
സസാഗരാം സാഗരധീരചേതാഃ
ഏകാതപത്രാം ഭുവമേകവീരഃ
പുരാർഗ്ഗളാദീർഘഭുജോ ബുഭോജ.

5 തസ്യാനലൌജാസ്തനയസ്തദന്തേ
വംശശ്രിയം പ്രാപ നളാഭിധാനഃ
യോ നഡ്വലാനീവ ഗജഃ പരേഷാം
ബലാന്യമൃദ്നാന്നളിനാഭവക്ത്രഃ.

76. ശത്രുവിനെ വഞ്ചിച്ചുകൊണ്ടുള്ളതാണെങ്കിലും അശ്വമേധത്തിന്നു വേണ്ടി ജയിക്കാനുദ്ദേശിച്ച ഇദ്ദേഹത്തിന്റെ പ്രവൃത്തി ധർമ്മം തന്നെയായിത്തീർന്നു.

77. ഇങ്ങിനെ മഹത്വം വർദ്ധിക്കുന്നതും ശാസ്ത്രവിഹിതവുമായ മാർഗ്ഗത്തിലൂടെ ഇന്ദ്രൻ ദേവന്മാരുടെ ദേവനായതു പോലെ അദ്ദേഹം രാജാക്കന്മാരുടെ രാജാവായി വേിച്ചു.

78. അദ്ദേഹത്തെ തുല്യധർമ്മയോഗത്താൽ (നാലു) ദിക്പാലകന്മാരിൽ അഞ്ചാമനായും (അഞ്ചു) മഹാഭൂതങ്ങളിൽ ആറാമനായും (ഏഴു) കുലപർവതങ്ങളിൽ എട്ടാമനായും പറഞ്ഞുവന്നു,

79. കല്പിച്ചയച്ച അദ്ദേഹത്തിന്റെ ആജ്ഞയെ, ഇന്ദ്രന്റെ ആജ്ഞയെ ദേവന്മാരെന്നപോലെ രാജാക്കന്മാർ വെൺകൊററക്കുടകളും മാററി ശിരസാ വഹിച്ചു.

80. മഹായാഗത്തിൽ, തന്റെയും കുബേരന്റെയും പേരു് പര്യായമാകത്തക്കവണ്ണം ദക്ഷിണകളെക്കൊണ്ടു് ഋത്വിക്കുകളെ സൽക്കരിച്ചു.

81. ഇന്ദ്രനിൽനിന്നു മഴയുണ്ടായി; യമൻ രോഗങ്ങളെ വർദ്ധിപ്പിക്കുന്ന ജോലി നിറുത്തി; വരുണൻ കപ്പൽ യാത്രക്കാരുടെ വാണിജ്യകർമ്മത്തിനു ജലമാർഗ്ഗം ശോഭനമാക്കിവെച്ചു. അവരെ അനുകരിച്ചു വൈശ്രവണൻ ഭണ്ഡാരത്തെ വർദ്ധമാനമാക്കിത്തീർത്തു. ഇപ്രകാരം ലോകപാലന്മാർ അദ്ദേഹത്തിന്റെ നേരെ കീഴടങ്ങിയവരെപ്പോലെ പെരുമാറിപ്പോന്നു.

പതിനേഴാം സർഗ്ഗം കഴിഞ്ഞു

## പതിനെട്ടാം സർഗ്ഗം

1. ശത്രുക്കളെ ഇല്ലാതാക്കിയ അദ്ദേഹം നിഷധരാജ്യത്തെ രാജാവിന്റെ പുത്രിയിൽ നിഷധമെന്ന പർവതത്തേക്കാൾ ബലത്തിന്നു കുറവില്ലാത്ത പുത്രനെ ജനിപ്പിച്ചു. അദ്ദേഹത്തിനെ നിഷധൻ എന്നുതന്നെ പറയുന്നു.

2. വളരെയധികം പരാക്രമിയും സന്തതിയുണ്ടാകാൻ പോകുന്നവനുമായി ആ യുവാവിനെക്കൊണ്ടു പിതാവു്, നല്ല മഴ ലഭിക്കയാൽ വളരെയധികം വിളവു നൽകാൻ പോകുന്ന സസ്യത്തെക്കൊണ്ടു ജീവലോകമെന്നപോലെ ആഹ്ളാദിച്ചു.

3. വളരെക്കാലം ശബ്ദാദികളായ സുഖഭോഗങ്ങളെ അനുഭവിച്ചതിനു ശേഷം അദ്ദേഹത്തിൽ രാജശബ്ദത്തെ സ്ഥാപിച്ചുവെച്ചു കുമുദ്വതീപുത്രൻ ആമ്പൽപോലെ പരിശുദ്ധമായ കർമ്മങ്ങളെക്കൊണ്ടു നേടിയ സ്വർഗ്ഗത്തിലേക്കു ആരോഹണംചെയ്തു.

4. താമരപ്പൂവിനു തുല്യമായ നേത്രങ്ങളും കടൽപോലെ ധീരമായ മനസ്സും പുരഗോപുരത്തഴുതുപോലെ നീണ്ട കൈകളുമുള്ള ഏകവീരനായ കുശപൌത്രനും കടലുകളുൾപ്പെടെ ഒററവെൺകൊററക്കുടയോടുകൂടിയ ഭൂമിയെ പരിപാലിച്ചു.

5. അഗ്നിതുല്യമായ തേജസ്സുള്ള നളൻ എന്ന അദ്ദേഹത്തിന്റെ പുത്രൻ അദ്ദേഹത്തിന്റെ മരണശേഷം വംശശ്രീയെ പ്രാപിച്ചു. കമലമുഖനായ അദ്ദേഹം ശത്രുക്കളുടെ സൈന്യങ്ങളെ, ആന വേഴൽപ്രദേശങ്ങളെ എന്നപോലെ മർദ്ദിച്ചു.

6 നഭശ്ചരൈർഗ്ഗീതയശാഃ സ ലേഭേ
നഭസ്തലശ്യാമതനും തനൂജം
ഖ്യാതം നഭശ്ശബ്ദമയേന നാമ്നാ
കാന്തം നഭോമാസമിവ പ്രജാനാം.
7 തസ്മൈ വിസൃജ്യോത്തരകോസലാനാം
ധർമ്മോത്തരസ്തൽപ്രഭവഃ പ്രഭുത്വം
മൃഗൈരജര്യം ജരസോപദിഷ്ട-
മദേഹബന്ധായ പുനർബബന്ധ.
8 തേന ദ്വിപാനാമിവ പുണ്ഡരീകോ
രാജ്ഞാമജയ്യോഽജനി പുണ്ഡരീകഃ
ശാന്തേ പിതര്യാഹൃതപുണ്ഡരീകം
യം പുണ്ഡരീകാക്ഷമിവ ശ്രിതാ ശ്രീഃ.
9 സ ക്ഷേമധന്വാനമമോഘധന്വാ
പുത്രം പ്രജാക്ഷേമവിധാനദക്ഷം
ക്ഷ്മാം ലംഭയിത്വാ ക്ഷമയോപപന്നം
വനേ തപഃ ക്ഷാന്തതരശ്ചചാര.
10 അനീകിനീനാം സമരേഽഗ്രയായീ
തസ്യാപി ദേവപ്രതിമഃ സുതോഽഭൂൽ
വ്യശ്രൂയതതാനീകപദാവസാനം
ദേവാദി നാമ ത്രിദിവേഽപി യസ്യ.
11 പിതാ സമാരാധനതൽപരേണ
പുത്രേണ പുത്രീ സ യഥൈവ തേന
പുത്രസ്തഥൈവാത്മജവത്സലേന
സ തേന പിത്രാ പിതൃമാൻ ബഭൂവ.
12 പൂർവ്വസ്തയോരാത്മസമേ ചിരോഢാ-
മാത്മോദ്ഭവേ വർണ്ണചതുഷ്ടയസ്യ
ധുരം നിധായൈകനിധിർഗ്ഗുണാനാം
ജഗാമ യജ്വാ യജമാനലോകാൻ.
13 വശീ സുതസ്തസ്യ വശംവദത്വാൽ
സ്വേഷാമിവാസീദ്ദ്വിഷതാമപീഷ്ടഃ
സകൃദ്വിവിഗ്നാനപി ഹി പ്രയുക്തം
മാധുര്യമീഷ്ടേ ഹരിണാൻ ഗ്രഹീതും.
14 അഹീനഗുർന്നാമ സ ഗാം സമഗ്രാ-
മഹീനബാഹുദ്രവിണഃ ശശാസ
യോ ഹീനസംസർഗ്ഗപരാങ്മുഖത്വാ-
ദ്യുവാപ്യനർത്ഥൈർവ്യസനൈർവിഹീനഃ
15 ഗുരോഃ സ ചാനന്തരമന്തരജ്ഞഃ
പുംസാം പുമാനാദ്യ ഇവാവതീർണ്ണഃ
ഉപക്രമൈരസ്ഖലിതൈശ്ചതുർഭി-
ശ്ചതുർദ്ദിഗീശശ്ചതുരോ ബഭൂവ.

6. ഗഗനചാരികളാൽ സ്തുതിക്കപ്പെട്ട യശസ്സോടുകൂടിയ അദ്ദേഹത്തിന്നു വാനംപോലെ കറുത്ത ശരീരത്തോടുകൂടിയവനും നഭസ്സെന്നപേരിൽ കേൾവികെട്ടവനും ജനങ്ങൾക്കു ശ്രാവണമാസംപോലെ ആകർഷകനുമായ പുത്രനുണ്ടായി.

7. ധർമ്മജ്ഞനായ അദ്ദേഹത്തിന്റെ പിതാവു അദ്ദേഹത്തിന്നു ഉത്തര കോസലത്തിലെ പ്രഭുത്വം കൊടുത്തിട്ട്, വീണ്ടും ജന്മമെടുക്കാതെ കഴിപ്പാൻവേണ്ടി വാൎദ്ധക്യത്താൽ ഉപദേശിക്കപ്പെട്ടപ്രകാരം, മാനുകളോടു ചേർച്ച പൂണ്ടു. (വാനപ്രസ്ഥാശ്രമം സ്വീകരിച്ചു.)

8. അദ്ദേഹത്താൽ ഗജങ്ങൾക്ക് അഷ്ടദിഗ്ഗജങ്ങളിലൊന്നായ പുണ്ഡരീകമെന്നപോലെ രാജാക്കന്മാർക്കു ജയിക്കാൻ കഴിയാത്ത പുണ്ഡരീകൻ ഉൽപ്പാദിപ്പിക്കപ്പെട്ടു. പുണ്ഡരീകമെന്ന യാഗം അനുഷ്ഠിച്ച അദ്ദേഹത്തെ പിതാവു മരിച്ചപ്പോൾ ലക്ഷ്മി മഹാവിഷ്ണുവിനെ എന്നപോലെ ആശ്രയിച്ചു.

9. വില്ലേന്തിയതു വൃഥാവിലായിട്ടില്ലാത്ത അദ്ദേഹം ക്ഷേമധന്വാവെന്നപേരായി ജനങ്ങൾക്കു സുഖം വരുത്തുവാൻ പ്രാപ്തനായവനും ക്ഷമയോടുകൂടിയവനുമായ പുത്രനെ ഭൂമിയേല്പിച്ചിട്ടു വനത്തിൽ ഏററവും ക്ഷമയോടുകൂടി തപസ്സുചെയ്തു.

10. അദ്ദേഹത്തിന്ന്, യുദ്ധത്തിൽ സൈന്യങ്ങളുടെ മുൻപിൽ നടക്കുന്നവനും ദേവന്മാരോടു തുല്യനുമായ പുത്രനുണ്ടായി; അദ്ദേഹത്തിന്റെ ദേവ എന്നു തുടങ്ങി അനീക എന്നവസാനിക്കുന്ന (ദേവാനീകൻ എന്ന) പേർ സ്വർഗ്ഗത്തിലും പ്രസിദ്ധമായി.

11. ആ പിതാവു ശുശ്രൂഷാതൽപ്പരനായ ആ പുത്രനെക്കൊണ്ടു പുത്രവാനായതെങ്ങനെയോ, അങ്ങനെതന്നെ ആ പുത്രൻ പുത്രസ്നേഹം നിറഞ്ഞ ആ പിതാവിനെക്കൊണ്ടു പിതൃമാനുമായി.

12. അവരിൽ, നന്മകളുടെ ഭണ്ഡാരവും യഥാവിധി യജ്ഞംചെയ്യുവനുമായ ആദ്യത്തെ ആൾ (പിതാവ്) തനിക്കു തുല്യനായ പുത്രനിൽ, വളരെക്കാലം (താൻ) ചുമന്ന വർണ്ണാശ്രമരക്ഷണം ഏല്പിച്ചുകൊടുത്തു യാഗം ചെയ്യുന്നവരുടെ ലോകങ്ങളെ പ്രാപിച്ചു.

13. ആ ദേവാനീകന്റെ ജിതേന്ദ്രിയനായ പുത്രൻ പ്രിയം പറയുന്നവനായിരുന്നതുകൊണ്ടു മിത്രങ്ങൾക്കെന്നപോലെ ശത്രുക്കൾക്കും പ്രിയംകരനായിത്തീർന്നു, ഒരിക്കൽ ഭയവിഹ്വലരായ മാനുകളേയും വശീകരിക്കുവാൻ പ്രയോഗിക്കപ്പെട്ട (ഗാന) മാധുര്യം മതിയാകുമല്ലോ.

14. അഹീനഗു എന്ന പേരുള്ള ഭുജബലത്തിൽ ഒട്ടും കുറവില്ലാത്ത അദ്ദേഹം മുഴുവൻ ഭൂമിയേയും സംരക്ഷിച്ചു. അദ്ദേഹം ചീത്തക്കൂട്ടുകെട്ടിലേക്കു പ്രവേശിക്കാത്തതുകൊണ്ടു യുവാവായിട്ടും അനൎത്ഥങ്ങളായ വ്യസനങ്ങൾ ബാധിക്കാത്തവനായിത്തീർന്നു.

15. പിതാവിനുശേഷം പ്രജകളുടെ വിശേഷമറിയുന്നവനും സമൎത്ഥനുമായ അദ്ദേഹവും അവതരിച്ചുവന്ന ആദിപുരുഷനെന്നപോലെ തെററാത്ത നാലുപായാരംഭങ്ങളെക്കൊണ്ടു നാലു ദിക്കുകൾക്കും അധിപനായി വാണു.

16 തസ്മിൻ പ്രയാതേ പരലോകയാത്രാം
ജേതര്യരീണാം തനയം തദീയം
ഉച്ചൈശ്ശിരസ്ത്വാജ്ജിതപാരിയാത്രം
ലക്ഷ്മീഃ സിഷേവേ കില പാരിയാത്രം.
17 തസ്യാഭവൽ സൂനുരുദാരശീലഃ
ശിലഃ ശിലാപട്ടവിശാലവക്ഷാഃ
ജിതാരിപക്ഷോഽപി ശിലീമുഖൈര്യഃ
ശാലീനതാമാവ്രജദീഡ്യമാനഃ.
18 തമാത്മസമ്പന്നമനിന്ദിതാത്മാ
കൃത്വാ യുവാനം യുവരാജമേവ
സുഖാനി സോഽഭുംക്ത സുഖോപരോധി
വൃത്തം ഹി രാജ്ഞാമുപരുദ്ധവൃത്തി.
19 തം രാഗബന്ധിഷ്വവിതൃപ്തമേവ
ഭോഗേഷു സൗഭാഗ്യവിശേഷഭോഗ്യം
വിലാസിനീനാമരതിക്ഷമാപി
ജരാ വൃഥാ മത്സരിണീ ജഹാര.
20 ഉന്നാഭ ഇത്യുന്നതനാമധേയ-
സ്തസ്യായഥാർത്ഥോന്നതനാഭിരന്ധ്രഃ
സുതോഽഭവൽ പങ്കജനാഭകല്പഃ
കൃത്സ്നസ്യ നാഭിർന്നൃപമണ്ഡലസ്യ.
21 തതഃ പരം വജ്രധരപ്രഭാവ
സ്തദാത്മജഃ സംയതി വജ്രഘോഷഃ
ബഭൂവ വജ്രാകരഭൂഷണായാഃ
പതിഃ പൃഥിവ്യാഃ കില വജ്രണാഭഃ.
22 തസ്മിൻ ഗതേ ഖം സുകൃതോപലബ്ധം
തത്സംഭവം ശംഖണമർണ്ണവാന്താ
ഉൽഘാതശത്രും വസുധോപതസ്ഥേ
രത്നോപഹാരൈരുദിതൈഃ ഖനിഭ്യഃ.
23 തസ്യാവസാനേ ഹരിദശ്വധാമാ
പിത്ര്യം പ്രപേദേ പദമശ്വിരൂപഃ
വേലാതടേഷൂഷിതസൈനികാശ്വം
പുരാവിദോ യം വ്യുഷിതാശ്വമാഹുഃ.
24 ആരാധ്യ വിശ്വേശ്വരമീശ്വരേണ
തേന ക്ഷിതേർ വിശ്വസഹോ വിജജ്ഞേ
പാതും സഹോ വിശ്വസഖഃ സമഗ്രാം
വിശ്വംഭരാമാത്മജമൂർത്തിരാത്മാ.
25 അംശേ ഹിരണ്യാക്ഷരിപോഃ സ ജാതേ
ഹിരണ്യനാഭേ തനയേ നയജ്ഞഃ
ദ്വിഷാമസഹ്യഃ സുതരാം തരൂണാം
ഹിരണ്യരേതാ ഇവ സാനിലോഽഭൂൽ.

16. ശത്രുക്കളെ ജയിച്ചവനായ അദ്ദേഹം സ്വർഗ്ഗലോകം പ്രാപിച്ചപ്പോഠം അദ്ദേഹത്തിൻെറ പുത്രനും തലയെടുപ്പുകൊണ്ടു പാരിയാത്രപർവ്വതത്തെ ജയിച്ചവനുമായ പാരിയാത്രനെ ലക്ഷ്മി ആശ്രയിച്ചു.

17. അദ്ദേഹത്തിൽനിന്നു സൌമ്യശീലനായ, പാറപ്പുറംപോലെ വിടൎന്ന വക്ഷസ്സുള്ള, ശിലനെന്ന പുത്രൻ ഉണ്ടായി. അദ്ദേഹം ബാണങ്ങളെക്കൊണ്ടു ശത്രുക്കളെ ജയിച്ചിട്ടും സ്തുതിക്കപ്പെടുമ്പോഠം ലജ്ജാശീലനായിരുന്നു.

18. പരിശുദ്ധഹൃദയനായ അദ്ദേഹം (പാരിയാത്രൻ) കലീനനും യുവാവുമായ അദ്ദേഹത്തെ (ശിലനെ) യുവരാജാവുതന്നെയാക്കി വാഴിച്ചിട്ടു സുഖങ്ങളെ അനുഭവിച്ചു. തടവിലിട്ടാലത്തെപ്പോലുള്ള രാജാക്കന്മാരുടെ ജീവിതം സുഖത്തിനു പ്രതിബന്ധമാണല്ലോ.

19. രാഗം ജനിപ്പിക്കുന്ന ഭോഗങ്ങളിൽ അതൃപ്തനായിരിക്കെത്തന്നെ പെൺകൊടിമാക്കു ഭാഗ്യോന്നതികൊണ്ടു ഭോഗ്യനായ അദ്ദേഹത്തെ, രമിപ്പിക്കുവാൻ ശക്തിയില്ലാത്തവളെങ്കിലും ജര വെറുതെ മത്സരം പൂണ്ടു വശീകരിച്ചു.

20. ആ ശിലനു്, ഉന്നതനാമധേയവാനായി താഴ്ന്ന പൊക്കിഠംകുഴിയോടുകൂടിയവനായി മഹാവിഷ്ണുസദൃശനായി നൃപമണ്ഡലത്തിൽ മുമ്പനായിട്ടുള്ള ഉന്നാഭൻ എന്ന പുത്രൻ ഉണ്ടായി.

21. അനന്തരം ഇന്ദ്രനു സമമായ ശൌര്യംപൂണ്ടു യുദ്ധത്തിൽ വജ്രായുധംപോലെ ചീറുന്ന വജ്രണാഭൻ എന്ന അദ്ദേഹത്തിൻെറ പുത്രൻ വജ്രഖനികളണിയുന്ന ഭൂമിയുടെ നാഥനായി വന്നുപോൽ.

22. അദ്ദേഹം സൽപ്രവൃത്തികൊണ്ടു കിട്ടിയ സ്വർഗ്ഗത്തിലേക്കുപോയപ്പോഠം അദ്ദേഹത്തിൻെറ പുത്രനും ശത്രുക്കളെ ഉന്മൂലനം ചെയ്യുവനുമായ ശംഖണനെ, സമുദ്രത്തോളമുള്ള ഭൂമി ഖനികളിൽനിന്നുണ്ടായ രത്നങ്ങളെ സമ്മാനിച്ചു സേവിച്ചു.

23. അദ്ദേഹത്തിനുശേഷം സൂര്യനൊത്ത തേജസ്സും അശ്വികാഠക്കൊത്ത സൌന്ദര്യവുമുള്ള അദ്ദേഹത്തിൻെറ പുത്രൻ പിതാവിൻെറ സ്ഥാനം ഏറെറടുത്തു. (ജൈത്രയാത്രകളിൽ) കടൽക്കരകളിൽ താമസിച്ച സൈനികാശ്വങ്ങളോടുകൂടിയ അദ്ദേഹത്തെ പുരാണജ്ഞന്മാർ വ്യുഷിതാശ്വനെന്നു വിളിക്കുന്നു.

24. ഭൂമിയുടെ ഈശ്വരനായ അദ്ദേഹത്താൽ വിശ്വേശ്വരനെ പൂജിച്ചിട്ടു വിശ്വസഹനെന്നു പേരായി, മുഴുവൻ ഭൂമിയേയും സംരക്ഷിപ്പാൻ പ്രാപ്തനായി എല്ലാവക്കും തുണയായി പുത്രരൂപനായ ആത്മാവു ജനിപ്പിക്കപ്പെട്ടു.

25. നീതിജ്ഞനായ അദ്ദേഹം, ഹിരണ്യാക്ഷരിപുവായ വിഷ്ണുവിൻെറ അംശമായ ഹിരണ്യനാഭനെന്ന പുത്രനുണ്ടായപ്പോഠം കാറെറാടു യോജിച്ച തീ വൃക്ഷങ്ങഠക്കെന്നപോലെ ശത്രുക്കഠക്കു തീരെ സഹിച്ചുകൂടാത്തവനായി.

26 പിതാ പിതൄണാമനൃണസ്തമന്ത്യേ
വയസ്യനന്താനി സുഖാനി ലിപ്സുഃ
രാജാനമാജാനുവിലംബിബാഹും
കൃത്വാ കൃതീ വല്ക്കലവാൻ ബഭൂവ.
27 കൌസല്യ ഇത്യുത്തരകോസലാനാം
പത്യുഃ പതംഗാന്വയഭൂഷണസ്യ
തസ്യൌരസഃ സോമസുതഃ സുതോഽഭൂ-
ന്നേത്രോത്സവഃ സോമ ഇവ ദ്വിതീയഃ.
28 യശോഭിരാബ്രഹ്മസഭം പ്രകാശഃ
സ ബ്രഹ്മഭൂയം ഗതിമാജഗാമ
ബ്രഹ്മിഷ്ഠമാധായ നിജേഽധികാരേ
ബ്രഹ്മിഷ്ഠമേവ സ്വതനുപ്രസൂതം.
29 തസ്മിൻ കുലാപീഡനിഭേ വിപീഡം
സമ്യങ്മഹീം ശാസതി ശാസനാങ്കാം
പ്രജാശ്ചിരം സുപ്രജസി പ്രജേശേ
നനന്ദുരാനന്ദജലാവിലാക്ഷ്യഃ.
30 പാത്രീകൃതാത്മാ ഗുരുസേവനേന
സ്പഷ്ടാകൃതിഃ പത്രരഥേന്ദ്രകേതോഃ
തം പുത്രിണാം പുഷ്കരപത്രനേത്രഃ
പുത്രഃ സമാരോപയദഗ്രസംഖ്യാം.
31 വംശസ്ഥിതിം വംശകരേണ തേന
സംഭാവ്യ ഭാവീ സ സഖാ മഘോനഃ
ഉപസ്പൃശൻ സ്പർശനിവൃത്തലൌല്യ-
സ്ത്രിപുഷ്കരേഷു ത്രിദശത്വമാപ.
32 തസ്യ പ്രഭാനിർജ്ജിതപുഷ്യരാഗം
പൌഷ്യാം തിഥൌ പുഷ്യമസൂത പത്നീ
യസ്മിന്നപുഷ്യന്നുദിതേ സമഗ്രാം
പുഷ്ടിം ജനാഃ പുഷ്യ ഇവ ദ്വിതീയേ.
33 മഹീം മഹേച്ഛഃ പരികീര്യ സൂനൌ
മനീഷിണേ ജൈമിനയേഽർപ്പിതാത്മാ
തസ്മാത് സയോഗാദധിഗമ്യ യോഗ-
മജന്മനേഽകല്പത ജന്മഭീരുഃ.
34 തതഃ പരം തൽപ്രഭവം പ്രപേദേ
ധ്രുവോപമേയം ധ്രുവസന്ധിമുർവീ
യസ്മിന്നഭൂജ്ജ്യായസി സത്യസന്ധേ
സന്ധിർദ്ധ്രുവഃ സന്നമതാം നൃപാണാം.
35 സുതേ ശിശാവേവ സുദർശനാഖ്യേ
ദർശാത്യയേന്ദുപ്രിയദർശനേ സഃ
മൃഗായതാക്ഷോ മൃഗയാവിഹാരീ
സിംഹാദവാപദ്വിപദം നൃസിംഹഃ,

26. പിതൃക്കാംക്കുള്ള കടം തീൻ്റ കൃതാത്ഥനായ പിതാവു്, വയസ്സായ പ്പോ൦ കാൽമുട്ടോളം നീണ്ട കൈകളുള്ള അദ്ദേഹത്തെ (ഹിരണ്യനാഭനെ) രാജാവായി വാഴിച്ചിട്ടു് അവസാനമില്ലാത്ത സൌഖ്യങ്ങ൦ ആഗ്രഹിച്ചു മരവുരി ധരിച്ചു.

27. ഉത്തരകോസലത്തിനു നാഥനായി സൂര്യവംശത്തിനു ഭൂഷണമായി യജ്ഞം ചെയ്ത അദ്ദേഹത്തിന്നു്, കൌസല്യൻ എന്നു്, രണ്ടാമതൊരു പൂർണ്ണ ചന്ദ്രനെന്നപോലെ നേത്രോത്സവമായ ഔരസപുത്രൻ ജാതനായി.

28. യശസ്സുകരംകൊണ്ടു ബ്രഹ്മസഭവരെ പ്രകാശിച്ച അദ്ദേഹം ബ്രഹ്മജ്ഞൻ തന്നെയായ ബ്രഹ്മിഷ്ഠൻ എന്ന സ്വപുത്രനെ തൻെറ അധികാരത്തിൽ പ്രതിഷ്ഠിച്ചിട്ടു ബ്രഹ്മതത്വരൂപമായ ഗതി (മോക്ഷം) പ്രാപിച്ചു.

29. കുലത്തിന്നു ശിരോഭൂഷണമായവനും സുപ്രജകളോടുകൂടിയവനുമായ ആ രാജാവു് അവിടവിടെ രാജ്യശാസനങ്ങ൦ രേഖപ്പെടുത്തിയിട്ടുള്ള ഭൂമിയെ നിർബ്ബാധമായി മുറയ്ക്കു ഭരിച്ചുകൊണ്ടിരിക്കെ, ജനങ്ങ൦ കണ്ണിൽ സന്തോഷാശ്രു നിറച്ചുകൊണ്ടു ചിരകാലം ആനന്ദിച്ചു.

30. അദ്ദേഹത്തെ, ഗുരുശുശ്രൂഷകൊണ്ടു സ്വയം യോഗ്യത നേടിയവനും ഗരുഡധ്വജൻെറ പ്രത്യക്ഷമൂത്തിയും താമരയിതളുപോലുള്ള കണ്ണുകളോടുകൂടിയവനുമായ പുത്രൻ പുത്രവാന്മാരിൽ ആഗ്രഗണ്യനാക്കി ഉയത്തി.

31. വംശകൃത്തായ അദ്ദേഹത്തെക്കൊണ്ടു (പുത്രനെക്കൊണ്ടു്) വംശം പുരോഗമിച്ചുകൊള്ളുമെന്നു കണ്ടിട്ടു്, ഭാവിയിൽ ദേവേന്ദ്രൻെറ സ്നേഹിതനാകുന്നവനും വിഷയസുഖവിരക്തനുമായ അദ്ദേഹം (ബ്രഹ്മിഷ്ഠൻ) ത്രിപുഷ്ക്കര തീത്ഥത്തിൽ സ്നാനം ചെയ്തു ദേവത്വം പ്രാപിച്ചു.

32. അദ്ദേഹത്തിൻെറ (പുത്രൻെറ) പത്നി പൌഷമാസത്തിലെ വെളുത്തവാവിൻനാ൦ ശോഭകൊണ്ടു പുഷ്യരാഗത്തെ ജയിക്കുന്ന പുഷ്യനെ പ്രസവിച്ചു. അദ്ദേഹം ജാതനായപ്പോ൦ രണ്ടാംപൂയം ഉദിച്ചാലത്തെപ്പോലെ ജനങ്ങ൦ എല്ലാ അഭിവൃദ്ധിയേയും നേടി.

33. മഹാശയനും വീണ്ടും ശരീരമെടുക്കുന്നതിൽ ഭീരുവുമായ അദ്ദേഹം ഭൂമിയെ പുത്രനു സമർപ്പിച്ചിട്ടു പണ്ഡിതനായ ജൈമിനിയുടെ ശിഷ്യത്വം നേടി ആ യോഗിയിൽനിന്നു യോഗവിദ്യ കരസ്ഥമാക്കിയിട്ടു മോക്ഷത്തിന്നു അർഹനായിത്തീർന്നു.

34. അതിന്നുശേഷം ഭൂമി, അദ്ദേഹത്തിൽനിന്നു ജനിച്ച ധ്രുവസന്ധിയെ പ്രാപിച്ചു. മഹാനും സത്യസന്ധനുമായ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം കീഴടങ്ങിയ രാജാക്കന്മാക്കു സന്ധി സ്ഥിരമായിരുന്നു.

35. സുദർശനനെന്നു പേരായി അമാവാസി കഴിഞ്ഞുദിയ്ക്കുന്ന ചന്ദ്രനെപ്പോലെ പ്രിയദർശനനായ പുത്രൻ ബാലനായിരിക്കുമ്പോ൦ത്തന്നെ മാനിൻേറതുപോലെ നീണ്ട കണ്ണുകളുള്ളവനും പുരുഷശ്രേഷ്ഠനുമായ അദ്ദേഹം മൃഗങ്ങളെ വേട്ടയാടിക്കൊണ്ടിരിയ്ക്കെ സിംഹത്താൽ കൊല്ലപ്പെട്ടുപോയി.

36 സ്വര്ഗ്ഗാമിനസ്തസ്യ തമൈകമത്യാ-
ദമാത്യവര്ഗ്ഗഃ കുലതന്ത്രമേകം
അനാഥദീനാഃ പ്രകൃതീരവേക്ഷ്യ
സാകേതനാഥം വിധിവച്ചകാര.
37 നവേന്ദുനാ തന്നഭസോപമേയം
ശാബൈകസിംഹേന ച കാനനേന
രഘോഃ കുലം കുഡ്മളപുഷ്കരേണ
തോയേന ചാപ്രൌഢനരേന്ദ്രമാസീൽ.
38 ലോകേന ഭാവീ പിതുരേവ തുല്യഃ
സംഭാവിതോ മൌലിപരിഗ്രഹാൽ സഃ
ദൃഷ്ടോ ഹി വൃണ്വൻ കളഭപ്രമാണോ-
പ്യാശാഃ പുരോവാതമവാപ്യ മേഘഃ.
39 തം രാജവീഥ്യാമധിഹസ്തി യാന്ത-
മാധോരണാലംബിതമഗ്ര്യവേഷം
ഷഡ്വർഷദേശീയമപി പ്രഭുത്വാൽ
പ്രൈക്ഷന്ത പൌരാഃ പിതൃഗൌരവേണ.
40 കാമം ന സോഽകല്പത പൈതൃകസ്യ
സിംഹാസനസ്യ പ്രതിപൂരണായ
തേജോമഹിമ്നാ പുനരാവൃതാത്മാ
തദ്വ്യാപ ചാമീകരപിഞ്ജരേണ.
41 തസ്മാദധഃ കിഞ്ചിദിവാവതീർണ്ണാ-
വസംസ്പൃശന്തൌ തപനീയപീഠം
സാലക്തകൌ ഭൂപതയഃ പ്രസിദ്ധൈർ-
വവന്ദിരേ മൌലിഭിരസ്യ പാദൌ.
42 മണൌ മഹാനീല ഇതി പ്രഭാവാ-
ദല്പപ്രമാണേഽപി യഥാ ന മിഥ്യാ
ശബ്ദോ മഹാരാജ ഇതി പ്രയുക്ത-
സ്തഥൈവ തസ്മിൻ യുയുജേഽർഭകേഽപി.
43 പര്യന്തസഞ്ചാരിതചാമരസ്യ
കപോലലോലോഭയകാകപക്ഷാൽ
തസ്യാനനാദുച്ചരിതോ വിവാദ-
ശ്ചസ്ഖാല വേലാസ്വപി നാർണ്ണവാനാം.
44 നിർവൃത്തജാംബൂനദപട്ടശോഭേ
ന്യസ്തം ലലാടേ തിലകം ദധാനഃ
തേനൈവ ശൂന്യാന്യരിസുന്ദരീണാം
മുഖാനി സ സ്മേരമുഖശ്ചകാര.
45 ശിരീഷപുഷ്പാധികസൌകുമാര്യഃ
ഖേദം സ യയാദപി ഭൂഷണേന
നിതാന്തഗുർവീമഥ ചാനുഭാവാൽ
ധുരം ധരിത്ര്യാ ബിഭരാംബഭൂവ.

36. അദ്ദേഹം സ്വർഗ്ഗം പൂകിയപ്പോൾ അദ്ദേഹത്തിൻെറ മന്ത്രിമാർ, അനാഥരായി ദുഃഖിക്കുന്ന ജനങ്ങളെ ഓർത്തിട്ട്, ആ ഓരേ ഒരു കലതന്തുവിനെ ഏകകണ്ഠമായി വിധിപൂർവ്വം സാകേതത്തിലെ രാജാവായി വാഴിച്ചു.

37. ശിശുവായിരിക്കുന്ന രാജാവോടുകൂടിയ ആ രഘുവംശം ഇളംതിങ്കളോടുകൂടിയ ആകാശത്തോടും ഒരേ ഒരു സിംഹക്കുട്ടി മാത്രമുള്ള കാനനത്തോടും ഒററത്താമരപ്പൂമൊട്ടുള്ള ജലത്തോടും സാദൃശ്യമുള്ളതായി.

38. അദ്ദേഹം, കിരീടം ധരിച്ചാൽ പിതാവിനു സമനായിത്തന്നെ വരുമെന്നു പ്രജകൾ തീരുമാനിച്ചു. ആനക്കുട്ടിയോളംമാത്രം വലിപ്പമുള്ള മേഘവും കിഴക്കൻ കാററു കിട്ടിയാൽ ദിക്കുകളെ ആവരണം ചെയ്യുന്നതായി കാണാറുണ്ടല്ലോ.

39. രാജവീഥിയിൽ വേഷഭൂഷണാദികളണിഞ്ഞു പാപ്പാനാൽ താങ്ങപ്പെട്ട് ആനപ്പുറത്തെഴുന്നള്ളുമ്പോൾ ആറുവയസ്സുമാത്രമേ പ്രായമായിട്ടുള്ളുവെങ്കിലും രാജാവായതുകൊണ്ടു പുരവാസികൾ അദ്ദേഹത്തെ പിതാവിലുള്ള ഭയഭക്തികളോടെ വീക്ഷിച്ചു.

40. അദ്ദേഹം അച്ഛൻെറ സിംഹാസനത്തിനു നിറവു വരുത്തുവാൻ മതിയായില്ല, ശരിതന്നെ. എന്നാൽ പൊന്നിൻനിറംപൂണ്ടു ചുററും പരന്നിരുന്ന തേജോമഹിമയാൽ അതിനെ മുഴുവൻ നികത്തിയിരുന്നു.

41. സിംഹാസനത്തിൽനിന്നു താഴത്തേയ്ക്കു സ്വല്പം തൂക്കിയിട്ടു പൊൻപാദപീഠത്തിൽ തൊടാതെ നില്ക്കുന്ന ഇദ്ദേഹത്തിൻെറ, അരക്കുചാറണിഞ്ഞ പാദങ്ങളെ രാജാക്കന്മാർ അലങ്കരിച്ചിട്ടുള്ള ശിരസ്സുകളെക്കൊണ്ടു വന്ദിച്ചു.

42. ചെറിയ രത്നത്തിൽപ്പോലും മഹാനീലം എന്നപേർ പ്രഭാമഹത്ത്വംകൊണ്ടു മിഥ്യയാകാത്തതെപ്രകാരമോ അപ്രകാരംതന്നെ ചെറിയ കുട്ടിയാണെങ്കിലും അദ്ദേഹത്തിൽ മഹാരാജാവ് എന്ന പേരു പ്രഭാവംകൊണ്ടു യോജിച്ചതായി.

43. രണ്ടു ഭാഗത്തുനിന്നും വീശുന്ന ചാമരംകൊണ്ടു കവിൾത്തടത്തിൽ കിടന്നു നൃത്തംചെയ്യുന്ന രണ്ടു കൊച്ചുമുടിയോടുകൂടിയ അദ്ദേഹത്തിൻെറ മുഖത്തുനിന്നു പുറപ്പെട്ട വാക്കു സമുദ്രതീരങ്ങളിൽപ്പോലും പതറുകയുണ്ടായില്ല.

44. പൊൻതലപ്പാവണിഞ്ഞിട്ടുള്ള നെററിമേൽ തൊട്ട പൊട്ടോടുകൂടിയ മുഖത്തു മന്ദസ്മിതത്തോടുകൂടിയ അദ്ദേഹം ശത്രുസ്ത്രീകളുടെ മുഖങ്ങളിൽ പൊട്ട് ഇല്ലാതാക്കി. (അവക്കു വൈധവ്യം വരുത്തി.)

45. നെന്മേനിവാകപ്പൂവിനേക്കാൾ സുകുമാരനായ അദ്ദേഹം ആഭരണമണിഞ്ഞാൽത്തന്നെ ക്ഷീണിച്ചു പോകുമെങ്കിലും പ്രഭാവം കൊണ്ടു, വളരെയധികം കനമുള്ള ഭൂമിയുടെ ഭാരത്തെപ്പോലും വഹിച്ചു.

46 ന്യസ്താക്ഷരാമക്ഷരഭൂമികായാം
കാർത്സ്ന്യേന ഗൃഹ്ണാതി ലിപിം ന യാവൽ
സർവാണി താവച്ഛ്രുതവൃദ്ധയോഗാൽ
ഫലാന്യപായുംക്ത സ ദണ്ഡനീതേഃ.

47 ഉരസ്യപര്യാപ്തനിവേശഭാഗാ
പ്രൌഢീഭവിഷ്യന്തമുദീക്ഷമാണാ
സഞ്ജാതലജ്ജേവ തമാതപത്ര-
ച്ഛായാച്ഛലേനോപജുഗൂഹ ലക്ഷ്മീഃ.

48 അനശ്നുവാനേന യുഗോപമാന-
മബദ്ധമൌർവ്വീകിണലാഞ്ഛനേന
അസ്പൃഷ്ടഖഡ്ഗത്സരുണാപി ചാസീ-
ദ്രക്ഷാവതീ തസ്യ ഭുജേന ഭൂമിഃ.

49 ന കേവലം ഗച്ഛതി തസ്യ കാലേ
യയുഃ ശരീരാവയവാ വിവൃദ്ധിം
വംശ്യാ ഗുണാഃ ഖല്വപി ലോകകാന്താഃ
പ്രാരംഭസൂക്ഷ്മാഃ പ്രഥിമാനമാപുഃ.

50 സ പൂർവ്വജന്മാന്തരദൃഷ്ടപാരാഃ
സ്മരന്നിവാക്ലേശകരോ ഗുരൂണാം
തിസ്രസ്ത്രിവർഗ്ഗാധിഗമസ്യ മൂലം
ജഗ്രാഹ വിദ്യാഃ പ്രകൃതീശ്ച പിത്ര്യാഃ.

51 വ്യൂഹ്യ സ്ഥിതഃ കിഞ്ചിദിവോത്തരാർദ്ധ-
മുന്നദ്ധചൂഡോഽഞ്ചിതസവ്യജാനുഃ
ആകർണ്ണമാകൃഷ്ടസബാണധന്വാ
വ്യരോചതാസ്ത്രേഷു വിനീയമാനഃ.

52 അഥ മധു വനിതാനാം നേത്രനിർവേശനീയം
മനസിജതരുപുഷ്പം രാഗബന്ധപ്രവാളം
അകൃതകവിധി സർവാംഗീണമാകല്പജാതം
വിലസിതപദമാദ്യം യൌവനം സ പ്രപേദേ.

53 പ്രതികൃതിരചനാഭ്യോ ദൂതിസന്ദർശിതാഭ്യഃ
സമധികതരരൂപാഃ ശുദ്ധസന്താനകാമൈഃ
അധിവിവിദുരമാത്യൈരാഹൃതാസ്തസ്യ യൂനഃ
പ്രഥമപരിഗൃഹീതേ ശ്രീഭുവൌ രാജകന്യാഃ.

ഇത്യഷ്ടാദശഃ സർഗ്ഗഃ

46. എഴുത്തുപലകമേൽ എഴുതിയ അക്ഷരം മുഴുവൻ വായിക്കാറാകുന്നതിനുമുമ്പുതന്നെ അദ്ദേഹം വിദ്യാവൃദ്ധന്മാരോടുകൂടി ദണ്ഡനീതിയുടെ എല്ലാ ഫലങ്ങളേയും ഉപയോഗിച്ചു.

47. വക്ഷസ്സിൽ കുടികൊള്ളുവാൻ ഇടം പോരാതെ അദ്ദേഹത്തിന്റെ പ്രായപൂർത്തി വരുന്നതും കാത്തിരിക്കുന്ന രാജലക്ഷ്മി ലജ്ജകൊണ്ടെന്നപോലെ വെൺകൊററക്കുടയുടെ നിഴലെന്ന വ്യാജേന അദ്ദേഹത്തെ ആലിംഗനം ചെയ്തു.

48. നുകത്തോടു സാദൃശ്യം ലഭിച്ചിട്ടില്ലെങ്കിലും വിൽഞാൺകൊണ്ടു അടയാളമുണ്ടായിട്ടില്ലെങ്കിലും വാറുംപ്പിടി തൊട്ടിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ കയ്യാൽ ഭൂമി സുരക്ഷിതയായിത്തീർന്നു.

49. കാലക്രമത്തിൽ അദ്ദേഹത്തിന്റെ ശരീരാവയവങ്ങൾ മാത്രമല്ല വളർച്ച പ്രാപിച്ചുള്ളു. ജനങ്ങൾ ഇഷ്ടപ്പെടുന്നവയും ആരംഭത്തിൽ സൂക്ഷ്മങ്ങളുമായ കലമേന്മകളും വൃദ്ധിയെ പ്രാപിച്ചു.

50. അദ്ദേഹം (വിദ്യാഭ്യാസ കാലത്തു്) പൂർവ്വ ജന്മത്തിൽ വിദ്യകളുടെ കര കണ്ടിട്ടുള്ളതു് ഓർക്കുകയാണെന്നതുപോലെ ഗുരുനാഥന്മാരെ ക്ലേശിപ്പിക്കാതെ ധർമ്മാർത്ഥകാമങ്ങൾ ലഭ്യമാക്കുവാൻ ഹേതുവായ മൂന്നു വിദ്യകളേയും പിതാവിന്റെ (രാജ്യ) പ്രകൃതികളേയും സ്വാധീനമാക്കി.

51. അസ്ത്രവിദ്യയിൽ പയററുമ്പോൾ അദ്ദേഹം തലമുടി മേല്പോട്ടാക്കി കെട്ടി അരസ്സു മേലോട്ടുള്ള ശരീരഭാഗം കുറച്ചൊന്നു വിടർത്തി ഇടത്തെ കാൽമുട്ടു തെല്ലൊന്നു വളച്ചു ബാണം തൊടുത്ത വില്ലിനെ ചെവിയോളം വലിച്ചുകൊണ്ടു വിളങ്ങി.

52. അനന്തരം അദ്ദേഹം സ്ത്രീകൾക്കു കണ്ണുകൊണ്ടു ആസ്വദിക്കാവുന്ന മധുവും പ്രണയമാകുന്ന തളിരോടുകൂടി കാമവൃക്ഷത്തിന്മേൽ വിടർന്ന പുഷ്പവും എല്ലാ അംഗങ്ങൾക്കും അകൃത്രിമമായ ആഭരണവും വിലാസങ്ങളുടെ പ്രഥമസ്ഥാനവുമായ യൌവനത്തെ പ്രാപിച്ചു.

53. ദൂതികൾ കൊണ്ടുവന്നു കാണിച്ച ഛായാപടങ്ങളേക്കാൾ അധികം അഴകോടുകൂടിയവരും നല്ല സന്താനങ്ങളെ ആഗ്രഹിക്കുന്ന സചിവന്മാരാൽ കൂട്ടിക്കൊണ്ടുവരപ്പെട്ടവരുമായ രാജകുമാരിമാർ യുവാവായ അദ്ദേഹം മുമ്പുതന്നെ വേട്ട രാജ്യശ്രീക്കും പൃഥിവിക്കും സപത്നിമാരായി വന്നു.

പതിനെട്ടാം സർഗ്ഗം കഴിഞ്ഞു

## ഏകോനവിംശഃ സർഗ്ഗഃ

1 അഗ്നിവർണ്ണമഭിഷിച്യ രാഘവഃ
സ്വേ പദേ തനയമഗ്നിതേജസം
ശിശ്രിയേ ശ്രുതവതാമപശ്ചിമഃ
പശ്ചിമേ വയസി നൈമിഷം വശീ.

2 തത്ര തീർത്ഥസലിലേന ദീർഘികാ-
സ്തല്പമന്തരിതഭൂമിഭിഃ കുശൈഃ,
സൗധവാസമുടജേന വിസ്മൃതഃ
സഞ്ചികായ ഫലനിസ്പൃഹസ്തപഃ.

3 ലബ്ധപാലനവിധൗ ന തത്സുതഃ
ഖേദമാപ, ഗുരുണാ ഹി മേദിനീ
ഭോക്തുമേവ ഭുജനിർജ്ജിതദ്വിഷാ
ന പ്രസാധയിതുമസ്യ കല്പിതാ.

4 സോഽധികാരമധിപഃ കുലോചിതം
കാശ്ചന സ്വയമവർത്തയൽ സമാഃ;
സന്നിവേശ്യ സചിവേഷ്വതഃ പരം
സ്ത്രീവിധേയനവയൗവനോഽഭവൽ.

5 കാമിനീസഹചരസ്യ കാമിന-
സ്തസ്യ വേശ്മസു മൃദംഗനാദിഷു
ഋദ്ധിമന്തമധികർദ്ധിരുത്തരഃ
പൂർവ്വമുത്സവമപോഹദുത്സവഃ.

6 ഇന്ദ്രിയാർത്ഥപരിശൂന്യമക്ഷമഃ
സോഢുമേകമപി സ ക്ഷണാന്തരം
അന്തരേവ വിഹരൻ ദിവാനിശം
ന വ്യപൈക്ഷത സമുത്സുകാഃ പ്രജാഃ.

7 ഗൗരവാദ്യദപി ജാതു മന്ത്രിണാം
ദർശനം പ്രകൃതികാംക്ഷിതം ദദൗ
തൽ ഗവാക്ഷവിവരാവലംബിനാ
കേവലേന ചരണേന കല്പിതം.

8 തം കൃതപ്രണതയോഽനുജീവിനഃ
കോമളാത്മനഖരാഗരൂഷിതം
ഭേജിരേ നവദിവാകരാതപ-
സ്പൃഷ്ടപങ്കജതുലാധിരോഹിണം.

9 യൗവനോന്നതവിലാസിനീസ്തന-
ക്ഷോഭലോലകമലാശ്ച ദീർഘികാഃ
ഗൂഢമോഹനഗൃഹാസ്തദംബുഭിഃ
സ വ്യഗാഹത വിഗാഢമന്മഥഃ.

10 തത്ര സേകഹൃതലോചനാഞ്ജനൈ-
ർദ്ധൗതരാഗപരിപാടലാധരൈഃ
അംഗനാസ്തമധികം വ്യലോഭയ-
ന്നർപ്പിതപ്രകൃതികാന്തിഭിർമുഖൈഃ.

# പത്തൊമ്പതാം സർഗ്ഗം

1. പണ്ഡിതന്മാരിൽ അഗ്രഗണ്യനും ജിതേന്ദ്രിയനുമായ സുദർശനൻ വയസ്സായപ്പോൾ അഗ്നിതുല്യമായ തേജസ്സുള്ള അഗ്നിവർണ്ണനെന്ന മകനെ തൻെറ സ്ഥാനത്തു വാഴിച്ചിട്ടു നൈമിഷം എന്ന പുണ്യാശ്രമത്തിൽ താമസമാക്കി.

2. അവിടെ തീർത്ഥജലംകൊണ്ടു കളിപ്പൊയ്കകളേയും ഭൂമിയിൽ വിരിച്ച കുശപ്പുല്ലുകളെക്കൊണ്ടു പള്ളിമെത്തയേയും പർണ്ണശാലകൊണ്ടു അരമനയിലെ വാസത്തെയും വിസ്മരിച്ചു ഫലകാമനയില്ലാതെ തപസ്സനുഷ്ഠിച്ചു.

3. അദ്ദേഹത്തിൻെറ പുത്രനു, ലഭിച്ച രാജ്യം പരിപാലിക്കുന്നതിനു ബുദ്ധിമുട്ടുണ്ടായില്ല; എന്തെന്നാൽ, ഭുജബലംകൊണ്ടു ശത്രുക്കളെ തോല്പിച്ച പിതാവ്, ഭൂമി ഇദ്ദേഹത്തിനു അനുഭവിപ്പാനാണ് ഏല്പിച്ചുകൊടുത്തതു്, പ്രസാധനത്തിനല്ല (ശത്രുജയം മുതലായ സിദ്ധിക്കുവേണ്ടി പ്രയത്നിപ്പാനല്ല).

4. അധീശ്വരനായ അദ്ദേഹം കുലോചിതമായ വിധത്തിൽ ഭരണാധികാരം കുറച്ചു വർഷം സ്വയം നിർവ്വഹിച്ചു. അനന്തരം അതു മന്ത്രിമാരെ ഏല്പിച്ചിട്ടു തൻെറ നവയൌവ്വനത്തെ സ്ത്രീകൾക്കു് അധീനമാക്കിക്കൊടുത്തു.

5. കാമിനിമാരൊത്തു നടക്കുന്ന ആ കാമുകൻെറ, മൃദംഗം മുഴങ്ങിക്കൊണ്ടിരിക്കുന്ന മാളികകളിൽ സമ്പന്നമായ ആദ്യത്തെ ഉത്സവത്തെ അതിനു മേലായ അടുത്ത ഉത്സവം തോല്പിച്ചു.

6. ഇന്ദ്രിയസുഖമനുഭവിക്കാതെ ഒരു ക്ഷണംപോലും സഹിക്കാൻ സാധിക്കാത്ത അദ്ദേഹം രാവും പകലും അന്തഃപുരങ്ങളിൽത്തന്നെ രമിച്ചുകൊണ്ടു ഉത്സുകരായ പൌരന്മാരെപ്പററി ചിന്തിച്ചതേയില്ല.

7. മന്ത്രിമാരോടുള്ള ആദരവുനിമിത്തം വല്ലപ്പോഴും പ്രജകളാഗ്രഹിക്കുന്ന ദർശനം നല്കിയതുതന്നെ ജനാലവിടവിലൂടെ വെറും കാൽകൊണ്ടു മാത്രമായിരുന്നു.

8. ആശ്രിതരായ ജനങ്ങൾ അങ്ങിനെ കാണപ്പെട്ടതും നഖങ്ങളുടെ കോമളമായ ഇടപ്പു വ്യാപിച്ചതും ഉദിച്ചുയരുന്ന സൂര്യൻെറ ഇളംവെയിൽ തട്ടിയ താമരപ്പൂവിനോടു തുല്യവുമായ അതിനെ താണുവണങ്ങി സേവിച്ചു.

9. കാമം മുഴുത്ത അദ്ദേഹം യൌവ്വനംകൊണ്ടു മദിച്ച മങ്കമാരുടെ സ്തനങ്ങളെക്കൊണ്ടു് ഇളകിയാടുന്ന താമരപ്പൂക്കളോടുകൂടിയതും വെള്ളംകൊണ്ടു മറഞ്ഞ മോഹനഗൃഹത്തോടുകൂടിയതുമായ കളിപ്പൊയ്കകളിലേക്കു് ഇറങ്ങിച്ചെന്നു.

10. അവിടെ അംഗനമാർ, വെള്ളം ഊത്തു കണ്ണിലെ മഷിപോയതും ചെഞ്ചായം പോയി ഇളന്തുടുപ്പാന്ന ചൊടിയോടുകൂടിയതും സ്വാഭാവികമായ സൌന്ദര്യം തെളിച്ചു കാണിക്കുന്നതുമായ മുഖങ്ങളെക്കൊണ്ടു് അദ്ദേഹത്തെ വളരെയധികം വിലോഭിപ്പിച്ചു.

11 ഘ്രാണകാന്തമധുഗന്ധകർഷിണീഃ
പാനഭൂമിരചനാഃ പ്രിയാസഖഃ
അഭ്യപദ്യത സ വാസിതാസഖഃ
പുഷ്പിതാഃ കമലിനീരിവ ദ്വിപഃ.

12 സാതിരേകമദകാരണം രഹ-
സ്തേന ദത്തമഭിലേഷുരംഗനാഃ
താഭിരപ്യുപഹൃതം മുഖാസവം
സോഽപിബൽ ബകുളതുല്യദോഹദഃ.

13 അങ്കമങ്കപരിവർത്തനോചിതേ
തസ്യ നിന്യതുരശൂന്യതാമുഭേ
വല്ലകീ ച ഹൃദയംഗമസ്വനാ
വല്ഗുവാഗപി ച വാമലോചനാ.

14 സ സ്വയം പ്രഹതപുഷ്കരഃ കൃതീ
ലോലമാല്യവലയോ ഹരൻ മനഃ
നർത്തകീരഭിനയാതിലംഘിനീഃ
പാർശ്വവർത്തിഷു ഗുരുഷ്വലജ്ജയൽ.

15 ചാരു നൃത്യവിഗമേ ച തന്മുഖം
സ്വേദഭിന്നതിലകം പരിശ്രമാൽ
പ്രേമദത്തവദനാനിലഃ പിബ-
ന്നത്യജീവദമരാളകേശ്വരൌ.

16 തസ്യ സാവരണദൃഷ്ടസന്ധയഃ
കാമ്യവസ്തുഷു നവേഷു സംഗിനഃ
വല്ലഭാഭിരുപസൃത്യ ചക്രിരേ
സാമിഭുക്തവിഷയാഃ സമാഗമാഃ.

17 അംഗുലീകിസലയാഗ്രതർജ്ജനം
ഭ്രൂവിഭംഗകുടിലം ച വീക്ഷിതം
മേഖലാഭിരസകൃച്ച ബന്ധനം
വഞ്ചയൻ പ്രണയിനീരവാപ സഃ.

18 തേന ദൂതിവിദിതം നിഷേദുഷാ
പൃഷ്ഠതഃ സുരതവാരരാത്രിഷു
ശുശ്രുവേ പ്രിയജനസ്യ കാതരം
വിപ്രലംഭപരിശങ്കിനോ വചഃ.

19 ലൌല്യമേത്യ ഗൃഹിണീപരിഗ്രഹാ-
ന്നർത്തകീഷ്വസുലഭാസു തദ്വപുഃ
വർത്തതേ സ്മ സ കഥഞ്ചിദാലിഖ-
ന്നംഗുലീക്ഷരണസന്നവർത്തികഃ.

20 പ്രേമഗർവ്വിതവിപക്ഷമത്സരാ-
ദായതാച്ച മദനാന്മഹീക്ഷിതം
നിന്യുരുത്സവവിധിച്ഛലേന തം
ദേവ്യ ഉജ്ഝിതരുഷഃ കൃതാർത്ഥതാം.

11. അദ്ദേഹം പ്രേയസിമാരോടൊത്തു ഘ്രാണേന്ദ്രിയത്തിനു സുഖമുളവാക്കുന്ന മദ്യഗന്ധത്താൽ ഹൃദയമപഹരിക്കുന്ന, ഒരുക്കിവെച്ച മദ്യപാനശാലകളിലേക്കു പിടിയാനകളോടുകൂടി കൊമ്പനാന പൂക്കൾ നിറഞ്ഞ താമരക്കുളങ്ങളിലേയ്ക്കെന്നപോലെ കടന്നുചെന്നു.

12. വിജനസ്ഥലത്തു വിലാസിനിമാർ അത്യധികം മദത്തിന്നു കാരണമായി അദ്ദേഹം നല്കുന്ന മുഖാസവം ആഗ്രഹിച്ചു; അദ്ദേഹം ഇലഞ്ഞിമരത്തിനൊത്ത കൊതിയോടുകൂടി അവർ കവിൾക്കൊണ്ടു നല്കിയ ആസവം നുകരുകയും ചെയ്തു.

13. മടിയിൽ പെരുമാറേണ്ടുന്ന രണ്ടു കൂട്ടം, അദ്ദേഹത്തിന്റെ മടി ശൂന്യമാക്കാതെയായി — ഹൃദയം അപഹരിക്കുന്ന സ്വരത്തോടുകൂടിയ വീണയും മധുരവചനം തൂകുന്ന വാമലോചനയും.

14. സമർത്ഥനായ അദ്ദേഹം മാലയും വളയും ഉലയുമാറു താൻതന്നെ പുഷ്കരവാദ്യം വായിച്ചു മനം കവരുകയാൽ അഭിനയം തെറ്റിപ്പോകുന്ന നർത്തകികളെ ഗുരുക്കന്മാരുടെ മുമ്പിൽവെച്ചു ലജ്ജിപ്പിച്ചു.

15. നൃത്യം കഴിയുമ്പോൾ ക്ഷീണിച്ചു വിയർത്തു പൊട്ടുമാഞ്ഞു സുന്ദരമായ അവരുടെ മുഖത്തെ പ്രേമത്താൽ ഊതിക്കൊറ്റത്തു നുകർന്നിട്ടു ദേവേന്ദ്രനേയും കുബേരനേയും അതിജീവിച്ചു.

16. പുതിയ പുതിയ കാമലീലകളിൽ ആഗ്രഹം കൊള്ളുന്ന അദ്ദേഹത്തിന്നു്, ദൂതിമാർ വഴിയായും നേരിട്ടും ഏർപ്പാടുചെയ്തു നടക്കുന്ന സമാഗമങ്ങൾ, പ്രിയതമമാർ കടന്നുചെന്നു, വിഷയോപഭോഗം പകുതിയാവുമ്പോഴേക്കും തടസ്ഥപ്പെടുത്തി.

17. അദ്ദേഹം പ്രേയസിമാരെ ചതിച്ചിട്ടു്, വിരൽത്തളിത്തുമ്പുകൊണ്ടുള്ള തർജ്ജനത്തേയും പുരികം വളച്ചുകൊണ്ടുള്ള ചെരിഞ്ഞ നോട്ടത്തേയും പലപ്പോഴും അരഞ്ഞാൺ കൊണ്ടുള്ള കെട്ടിയിടലുകളേയും അനുഭവിച്ചു.

18. സുരതത്തിന്നു നിശ്ചയിച്ചുവെച്ച രാത്രികളിൽ ദൂതി അറിയുന്ന വിധത്തിൽ പിറകിൽ നില്ക്കുന്ന അദ്ദേഹത്തിന്നു്, വഞ്ചിച്ചേയ്ക്കുമോ എന്നു ഭയപ്പെടുന്ന പ്രണയിനിമാരുടെ പരിഭവവാക്കു കേൾക്കുമാറായി.

19. അദ്ദേഹം, കുടുംബിനിമാർ സ്വന്തമാക്കിവെച്ചതുകൊണ്ടു ലഭിക്കുവാൻ ബുദ്ധിമുട്ടുള്ള നർത്തകിമാരിൽ കൊതി പെട്ടു് അവരുടെ രൂപം എഴുതുമ്പോൾ വിയർത്തുപോകുന്ന വിരലുകളിൽനിന്നും തൂലിക വഴുതി ഇരുന്നിട്ടുണ്ടു്.

20. പ്രണയഗർവ്വിഷ്ഠരായ സപത്നിമാരോടുള്ള അസൂയകൊണ്ടും നീണ്ടുനില്ക്കുന്ന കാമാഭിനിവേശംകൊണ്ടും ദ്വേഷ്യം ഉപേക്ഷിച്ച രാജ്ഞിമാർ ഉത്സവം നടത്തുകയാണെന്ന ഭാവത്തിൽ ആ രാജാവിനെ കൃതാർത്ഥനാക്കിത്തീർത്തു.

21 പ്രാതരേത്യ പരിഭോഗശോഭിനാ
ദർശനേന കൃതഖണ്ഡനവ്യഥാഃ
പ്രാഞ്ജലിഃ പ്രണയിനീഃ പ്രസാദയൻ
സോഽദ്ദനോൽ പ്രണയമന്ഥരഃ പുനഃ.
22 സ്വപ്നകീർത്തിതവിപക്ഷമംഗനാഃ
പ്രത്യഭൈത്സുരവദന്ത്യ ഏവ തം
പ്രച്ഛദാന്തഗളിതാശ്രുബിന്ദുഭിഃ
ക്രോധഭിന്നവലയൈവിവത്തനൈഃ.
23 ക്ലൃപ്തപുഷ്പശയനാംല്ലതാഗൃഹാ-
നേത്യ ദൂതികൃതമാഗ്ഗദർശനഃ
അന്വഭൂൽ പരിജനാംഗനാരതം
സോഽവരോധഭയവേപഥൂത്തരം.
24 "നാമ വല്ലഭജനസ്യ തേ മയാ
പ്രാപ്യ ഭാഗ്യമപി തസ്യ കാംക്ഷ്യതേ
ലോലുപം നനു മനോ മമേ"തി തം
ഗോത്രവിസ്ഖലിതമൂചുരംഗനാഃ.
25 ചൂർണ്ണബഭ്രു ലുളിതസ്രഗാകുലം
ഛിന്നമേഖലമലക്തകാങ്കിതം
ഉത്ഥിതസ്യ ശയനം വിലാസിന-
സ്തസ്യ വിഭ്രമരതാന്യപാവൃണോൽ.
26 സ സ്വയം ചരണരാഗമാദധേ
യോഷിതാം, ന തു തഥാ സമാഹിതഃ
ലോഭ്യമാനനയനഃ ശ്ലഥാംശുകൈർ-
മേഖലാഗുണപദൈർന്നിതംബിഭിഃ.
27 ചുംബനേ വിപരിവത്തിതാധരം
ഹസ്തരോധി രശനാവിഘട്ടനേ
വിഘ്നിതേച്ഛമപി തസ്യ സർവ്വതോ
മന്മഥേന്ധനമഭൂദ്വധൂരതം.
28 ദപ്പണേഷു പരിഭോഗദർശിനീർ-
നമ്മപൂർവ്വമനുപൃഷ്ഠസംസ്ഥിതഃ
ഛായയാ സ്മിതമനോജ്ഞയാ വധൂർ-
ഹ്രീനിമീലിതമുഖീശ്ചകാര സഃ.
29 കണ്ഠസക്തമൃദുബാഹുബന്ധനം
ന്യസ്തപാദതലമഗ്രപാദയോഃ
പ്രാത്ഥയന്ത ശയനോത്ഥിതം പ്രിയാ-
സ്തം നിശാത്യയവിസർഗ്ഗചുംബനം.
30 പ്രേക്ഷ്യ ദപ്പണതലസ്ഥമാത്മനോ
രാജവേഷമതിശക്രശോഭിനം
പിപ്രിയേ ന സ തഥാ, യഥാ യുവാ
വ്യക്തലക്ഷ്മ പരിഭോഗമണ്ഡനം.

21. പ്രഭാതത്തിൽ സംഭോഗചിഹ്നംകണ്ടു കോപിച്ചു വ്യസനിയ്ക്കുന്ന പ്രിയതമമാരെ കൈകൂപ്പി പ്രസാദിപ്പിക്കുന്ന അദ്ദേഹം പ്രണയമാന്ദ്യം കൊണ്ടു വീണ്ടും വേദനിപ്പിച്ചു.

22. സ്വപ്നത്തിൽ സപത്നിയുടെ പേർ പറഞ്ഞ അദ്ദേഹത്തെ അംഗനമാർ മിണ്ടാതെതന്നെ മെത്തയിൽ കണ്ണുനീർ പൊഴിച്ചുകൊണ്ടും ദ്വേഷ്യംകൊണ്ടു വള ഉടയുംവിധത്തിൽ തിരിഞ്ഞുകിടന്നുകൊണ്ടും തിരസ്കരിച്ചു.

23. അദ്ദേഹം ദൂതിമാരാൽ മാർഗ്ഗദർശനംചെയ്യപ്പെട്ടുകൊണ്ടു (ദേവിമാൎക്കു വേണ്ടി) പുഷ്പശയനം തയ്യാറാക്കിയിട്ടുള്ള ലതാഗൃഹങ്ങളിൽച്ചെന്ന ദേവിമാരെ പേടിച്ചു വിറച്ചുകൊണ്ടു പരിചാരികമാരുടെ സുരതം അനുഭവിച്ചു.

24. പേരു തെററിവിളിച്ച അദ്ദേഹത്തോടു വിലാസിനിമാർ ''അങ്ങയുടെ സപത്നിയുടെ പേർ കിട്ടിയപ്പോഴം അവളുടെ ഭാഗ്യവുംകൂടി കിട്ടുവാൻ ആഗ്രഹം തോന്നുന്ന എന്റെ മനസ്സ് അത്യാഗ്രഹം കൂടിയതാണല്ലോ'' എന്നു പറഞ്ഞു.

25. പൊടികൾകൊണ്ടു മഞ്ഞനിറത്തിലായി, അഴിഞ്ഞുവീണമാല ചിതറി, അരഞ്ഞാൺ പൊട്ടിയതിർന്ന, ചെമ്പഞ്ഞിച്ചാറു പുരണ്ട ശയ്യ, എഴുന്നേററ ആ വിലാസിയുടെ വിചിത്രരതങ്ങളെ വെളിപ്പെടുത്തി.

26. അദ്ദേഹം താൻതന്നെ മങ്കമാൎക്കു പാദങ്ങളിൽ ചെമ്പഞ്ഞിച്ചാറ് അണിയിച്ചുകൊടുത്തു; എന്നാൽ ഉടയാടകിഴിഞ്ഞു നിതംബമേന്തിയ അരഞ്ഞാണിടങ്ങളിൽ കണ്ണുകൾക്കു കൊതി വർദ്ധിച്ചതുകൊണ്ട് ആ അണിയലിൽ അത്രമാത്രം ശ്രദ്ധിച്ചിരുന്നില്ല.

27. ചുംബിയ്ക്കാൻ അടുക്കുമ്പോഴം ചെഞ്ചൊടി തിരിച്ചും അരഞ്ഞാണിന്മേൽ സ്പർശിച്ചാൽ കൈ തട്ടിമാററിയും എന്തും ആശാവിഘ്നം ചെയ്യു കൊണ്ടുള്ള കാമിനിമാരുടെ രതംപോലും അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം കാമനു വിറകായി.

28. കണ്ണാടികളിൽ സംഭോഗചിഹ്നങ്ങളെ ദർശിച്ചുകൊണ്ടിരിക്കുന്ന മങ്കമാരെ, ഹാസ്യപൂർവ്വം പിറകിൽ ചെന്നുനിന്ന അദ്ദേഹം, മന്ദസ്മിതം കൊണ്ടു മനോഹരമായ പ്രതിബിംബംകൊണ്ട്, നാണത്താൽ നമ്രമുഖികളാക്കി.

29. പ്രണയിനിമാർ, കിടക്കയിൽ നിന്നെഴുന്നേററുനിന്ന അദ്ദേഹത്തോടു, കഴുത്തിൽ മുദലമായ കൈകളെക്കൊണ്ടു പുന്നനു (അദ്ദേഹത്തിന്റെ) പാദാഗ്രഹങ്ങളിൽ ചവുട്ടിനിന്നുകൊണ്ട്, രതാവസാനത്തിൽ വിട്ടയക്കുമ്പോഴുള്ള ചുംബനത്തിന്നു പ്രാർത്ഥിച്ചു.

30. യുവാവായ അദ്ദേഹം കണ്ണാടിയിൽ ഇന്ദ്രനേക്കാൾ കൂടുതൽ പ്രകാശിക്കുന്ന തന്റെ രാജവേഷം കണ്ടിട്ട്, പാടുകൾ തെളിഞ്ഞ സംഭോഗാലങ്കാരങ്ങൾ കണ്ടാലത്തെപ്പോലെ അത്രതന്നെ സന്തോഷം കൊണ്ടില്ല.

31 മിത്രകൃത്യമപദിശ്യ പാർശ്വതഃ
പ്രസ്ഥിതം തമനവസ്ഥിതം പ്രിയാഃ
"വിദ്മ തേ ശഠ!, പലായനച്ഛലാ-
ന്യഞ്ജസേ"തി രുരുധുഃ കചഗ്രഹൈഃ.

32 തസ്യ നിർദ്ദയരതിശ്രമാലസാഃ
കണ്ഠസൂത്രമപദിശ്യ യോഷിതഃ
അധ്യശേരത ബൃഹൽ ഭുജാന്തരം
പീവരസ്തനവിലുപ്തചന്ദനം.

33 സംഗമായ നിശി ഗൂഢചാരിണം
ചാരദൂതികഥിതം പുരോഗതാഃ
"വഞ്ചയിഷ്യസി കുതസ്തമോവൃതഃ
കാമുകേ"തിചകൃഷുസ്തമംഗനാഃ.

34 യോഷിതാമുഡുപതേരിവാർച്ചിഷാം
സ്പർശനിർവൃതിമസാവവാപ്നുവൻ
ആരുരോഹ കുമുദാകരോപമാം
രാത്രിജാഗരപരോ ദിവാശയഃ.

35 വേണുനാ ദശനപീഡിതാധരാ
വീണയാ നഖപദാങ്കിതോരവഃ
ശില്പകാര്യ ഉഭയേന വേജിതാ-
സ്തം വിജിഹ്മനയനാ വ്യലോഭയൻ.

36 അംഗസത്ത്വവചനാശ്രയം മിഥഃ
സ്ത്രീഷു നൃത്യമുപധായ ദർശയൻ
സ പ്രയോഗനിപുണൈഃ പ്രയോക്തൃഭിഃ
സഞ്ജഘർഷ സഹ മിത്രസന്നിധൗ.

37 അംസലംബികുടജാർജ്ജുനസ്രജ-
സ്തസ്യ നീപരജസാംഗരാഗിണഃ
പ്രാവൃഷി പ്രമദബർഹിണേഷ്വഭൂൽ
കൃത്രിമാദ്രിഷു വിഹാരവിഭ്രമഃ.

38 വിഗ്രഹാച്ച ശയനേ പരാങ്മുഖീർ-
നാനുനേതുമബലാഃ സ തത്വരേ;
ആചകാംക്ഷ ഘനശബ്ദവിക്ലബാ-
സ്താ വിവൃത്യ വിശതീർഭുജാന്തരം.

39 കാർത്തികീഷു സവിതാനഹർമ്മ്യഭാ-
ഗ്യാമിനീഷു ലളിതാംഗനാസഖഃ
അന്വഭുംക്ത സുരതശ്രമാപഹാം
മേഘമുക്തവിശദാം സ ചന്ദ്രികാം.

40 സൈകതം ച സരയൂം വിവൃണ്വതീം
ശ്രോണീബിംബമിവ ഹംസമേഖലം
സ്വപ്രിയാവിലസിതാനുകാരിണീം
സൗധജാലവിവരൈർവ്യലോകയൽ.

31. സുഹൃത്തുക്കളുമായി കാര്യമുണ്ടെന്നും പറഞ്ഞ് അടുത്തുനിന്നു പുറപ്പെട്ട, സ്ഥിരതയില്ലാത്ത അദ്ദേഹത്തെ പ്രിയമാർ ''ശഠ! ഓടിമറയാനുള്ള നിൻെറ സൂത്രം ഞങ്ങൾക്കു ശരിക്കറിയാം'' എന്നു പറഞ്ഞു തലമുടി പിടിച്ചു തടഞ്ഞു.

32. നിർദ്ദയമായി രമിക്കുകയാൽ ക്ഷീണിച്ചു തളർന്നു പോയ മങ്കമാർ കണ്ട സൂത്രമെന്ന ആലിംഗനം ചെയ്യുകയാണെന്ന നാട്യത്തിൽ ചീർത്ത സ്തനങ്ങളെക്കൊണ്ടു ചന്ദനം മാഞ്ഞുപോകുമാറു് അദ്ദേഹത്തിൻെറ വിരിഞ്ഞ മാറിടത്തിൽ കിടപ്പായി.

33. രാത്രിയിൽ സംഗമത്തിന്നായി ഗൂഢമായി പോകുന്ന അദ്ദേഹത്തെ, ചാരദൂതികൾ പറഞ്ഞറിഞ്ഞു വിലാസിനിമാർ മുമ്പിൽ ചെന്നു നിന്നു ''കാമമോഹി! ഇരുട്ടിലൊളിച്ചു വഞ്ചിക്കുകയാണല്ലേ?'' എന്നു പറഞ്ഞു പിടിച്ചുവലിച്ചു കൊണ്ടുപോയി.

34. ചന്ദ്രരശ്മികളെപ്പോലുള്ള മങ്കമാരുടെ സ്പർശനിർവൃതി അനുഭവിച്ചു കൊണ്ടു രാത്രിയിൽ ഉറക്കമുപേക്ഷിച്ചു പകൽ കിടന്നുറങ്ങുന്ന ഇദ്ദേഹം ആമ്പൽപ്പൊയ്കയുടെ മട്ടിലായി.

35. പല്ലുതട്ടി ചുണ്ടുമുറിഞ്ഞും നഖംകൊണ്ടു തുട കീറിയുമുള്ള സംഗീതക്കാരികൾ ഓടക്കുഴൽകൊണ്ടും വീണകൊണ്ടും വേദനയനുഭവിച്ചു കള്ളനോട്ടം കൊണ്ടു് അദ്ദേഹത്തെ കൊതിപ്പിച്ചു.

36. അദ്ദേഹം ആംഗികം, സാത്വികം, വാചികം എന്നീ അഭിനയപ്രകാരങ്ങളെ സൂത്രത്തിൽ സ്ത്രീകൾക്കു പഠിപ്പിച്ചുകൊടുത്തു മിത്രങ്ങളുടെ മുൻപിൽ പ്രദർശിപ്പിച്ചിട്ടു നാട്യവിദഗ്ദ്ധന്മാരായ നടന്മാരോടു മത്സരിച്ചു.

37. മഴക്കാലത്തു മദോന്മത്തരായ മയിലുകളോടുകൂടിയ കളിക്കുന്നുകളിൽ കടകപ്പാലയുടെയും നീർമരുതിൻെറയും പൂമാലകൾ അണിഞ്ഞും കടമ്പിൻ പൂമ്പൊടികൊണ്ടു് അംഗരാഗം പൂശിയും അദ്ദേഹം പലതരത്തിൽ വിഹരിച്ചു.

38. പ്രണയകലഹം മൂലം കിടക്കയിൽ തിരിഞ്ഞു കിടക്കുന്ന മങ്കമാരെ സമാധാനിപ്പിക്കാൻ ധൃതിപ്പെടാതെ അദ്ദേഹം, ഇടിവെട്ടു കേട്ടു ഭയന്നു മറിഞ്ഞുവന്നു് അവർ മാറിൽ ഒട്ടിച്ചേരുന്നതും കാത്തു കിടന്നു.

39. കാർത്തികരാത്രികളിൽ സുന്ദരികളായ കാമിനിമാരോടുകൂടി വിതാനിച്ചിട്ടുള്ള ഹർമ്മ്യങ്ങളിൽ അദ്ദേഹം സുരതശ്രമം നീക്കുന്നതും കാറുനീങ്ങി തെളിഞ്ഞതുമായ വെണ്ണിലാവിനെ അനുഭവിച്ചു.

40. ഹംസക്കൂട്ടമാകുന്ന അരഞ്ഞാണോടുകൂടിയ മണൽത്തിട്ടിനെ നിതംബബിംബത്തെയെന്നപോലെ വെളിപ്പെടുത്തി തൻെറ പ്രിയമാരുടെ വിലാസത്തെ അനുകരിക്കുന്ന സരയൂനദിയെ മാളികകളിലെ ജനാലപ്പഴുതിലൂടെ അദ്ദേഹം നോക്കിക്കണ്ടു.

41 മർമ്മരൈരഗുരുധൂപഗന്ധിഭിർ–
വ്യക്തഹേമരശനൈസ്തമേകതഃ
ജഹ്രുരാഗ്രഥനമോക്ഷലോലുപം
ഹൈമനൈന്നിവസനൈഃ സുമധ്യമാഃ.

42 അർപ്പിതസ്തിമിതദീപദൃഷ്ടയോ
ഗർഭവേശ്മസു നിവാതകക്ഷിഷു
തസ്യ സർവ്വസുരതാന്തരക്ഷമാഃ
സാക്ഷിതാം ശിശിരരാത്രയോ യയുഃ.

43 ദക്ഷിണേന പവനേന സംഭൃതം
പ്രേക്ഷ്യ ചൂതകുസുമം സപല്ലവം
അന്യഥൈഷുരവധൂതവിഗ്രഹാ–
സ്തം ദുരുത്സഹവിയോഗമംഗനാഃ.

44 താഃ സ്വമങ്കമധിരോപ്യ ദോളയാ
പ്രേംഖയൻ പരിജനാപവിദ്ധയാ
മുക്തരജ്ജു നിബിഡം ഭയച്ഛലാൽ
കണ്ഠബന്ധനമവാപ ബാഹുഭിഃ.

45 തം പയോധരനിഷിക്തചന്ദനൈർ–
മൗക്തികഗ്രഥിതചാരുഭൂഷണൈഃ
ഗ്രീഷ്മവേഷവിധിഭിഃ സിഷേവിരേ
ശ്രോണിലംബിമണിമേഖലൈഃ പ്രിയാഃ.

46 യൽ സ ലഗ്നസഹകാരമാസവം
രക്തപാടലസമാഗമം പപൗ
തേന തസ്യ മധുനിർഗ്ഗമാൽ കൃശ–
ശ്ചിത്തയോനിരഭവൽ പുനന്നവഃ.

47 ഏവമിന്ദ്രിയസുഖാനി നിർവ്വിശ–
ന്നന്യകാര്യവിമുഖഃ സ പാർത്ഥിവഃ
ആത്മലക്ഷണനിവേദിതാനൃതൂ–
നത്യവാഹയദനംഗവാഹിതഃ.

48 തം പ്രമത്തമപി ന പ്രഭാവതഃ
ശേകുരാക്രമിതുമന്യപാർത്ഥിവാഃ
ആമയസ്തു രതിരാഗസംഭവോ
ദക്ഷശാപ ഇവ ചന്ദ്രമക്ഷിണോൽ.

49 ദൃഷ്ടദോഷമപി തന്ന സോഽത്യജൽ
സംഗവസ്തു ഭിഷജാമനാശ്രവഃ
സ്വാദുഭിസ്തു വിഷയൈർഹൃതസ്തതോ
ദുഃഖമിന്ദ്രിയഗണോ നിവാര്യതേ.

50 തസ്യ പാണ്ഡുവദനാല്പഭൂഷണാ
സാവലംബഗമനാ മൃദുസ്വനാ
രാജയക്ഷ്മപരിഹാനിരായയൗ
കാമയാനസമവസ്ഥയാ തുലാം.

41. ശബ്ദമുണ്ടാക്കുന്നവയും അകിൽമണം പരത്തുന്നവയും പൊന്നരഞ്ഞാൺ വെളിപ്പെടുത്തുന്നവയുമായ ശീതകാലത്തിലെ വസ്ത്രങ്ങളെക്കൊണ്ടു നിതംബിനിമാർ അദ്ദേഹത്തെ ഒരു സ്ഥലത്തു മടിക്കുത്തഴിയ്ക്കാൻ ആഗ്രഹിപ്പിച്ചു വശീകരിച്ചു.

42 എല്ലാ സുരതസുഖങ്ങൾക്കും കഴിവുള്ള മഞ്ഞുകാലത്തെ രാത്രികൾ, കാററുതട്ടാത്ത ഗർഭഗൃഹങ്ങളിൽ ചെറുതാക്കി നിശ്ചലമായി നില്ക്കുന്ന വിളക്കാകുന്ന കണ്ണുകളുമായി അദ്ദേഹത്തിനു സാക്ഷികളായിത്തീർന്നു.

43. വിലാസിനിമാർ തെക്കൻകാററിനാൽ സംരേിയ്ക്കപ്പെട്ട തളിരോടു കൂടിയ തേന്മാവു കണ്ടു കലഹം ഉപേക്ഷിച്ചിട്ടു വിരഹം ദുസ്സഹമായിരിക്കുന്ന അദ്ദേഹത്തെ ചെന്നനുനയിച്ചു.

44. അദ്ദേഹം, അവരെ സ്വന്തം മടിയിലിരുത്തി പരിജനം ആട്ടുന്ന ഊഞ്ഞാലിൽ വെച്ചാടിക്കുമ്പോൾ ഭയന്നിട്ടെന്ന ഭാവത്തിൽ കയർവിട്ടു അവർ കൈകളെക്കൊണ്ടു കഴുത്തിൽ മുറുകെ ആലിംഗനം ചെയ്യുന്നതു് അനുഭവിച്ചു.

45. പ്രണയിനിമാർ സ്തനങ്ങളിൽ ചന്ദനച്ചാറാടി മുത്തു കോർത്തുകെട്ടിയ അഴകു നിറഞ്ഞ ആഭരണങ്ങളണിഞ്ഞു നിതംബങ്ങളിൽ മണിമേഖല ചാർത്തിയിട്ടിട്ടുള്ള ഗ്രീഷ്മകാലവേഷവിധാനങ്ങളെക്കൊണ്ടു അദ്ദേഹത്തെ പരിചരിച്ചു.

46. അദ്ദേഹം തേന്മാവിൻതളിരിട്ടതും താതിരിപ്പൂ ചേർത്തതുമായ മധുപാനംചെയ്യുതിനാൽ വസന്തകാലം പോയതുകൊണ്ടു ദുർബ്ബലനായിരുന്ന അദ്ദേഹത്തിന്റെ കാമൻ വീണ്ടും പ്രബലനായി.

47. ഇങ്ങനെ കാമമോഹിതനായ ആ രാജാവു്, മററു കാര്യങ്ങളിലൊന്നും ഏർപ്പെടാതെ ഇന്ദ്രിയസുഖങ്ങളെ അനുഭവിച്ചുകൊണ്ടു് അതാതിന്റെ ലക്ഷണങ്ങളാൽ അറിയിയ്ക്കപ്പെട്ട ഋതുക്കൾ (കാലവിശേഷങ്ങൾ) കഴിച്ചുകൂട്ടി.

48. സ്ത്രീവ്യസനാസക്തനായിട്ടും പ്രഭാവശാലിയാകയാൽ അദ്ദേഹത്തെ മററു രാജാക്കന്മാർ കടന്നാക്രമിപ്പാൻ ശക്തരായില്ല, രതിസുഖത്തിൽനിന്നുണ്ടായ രോഗമാകട്ടെ ചന്ദ്രനെ ദക്ഷന്റെ ശാപമെന്നപോലെ ക്ഷയിപ്പിച്ചുകൊണ്ടിരുന്നു.

49. വൈദ്യന്മാർ പറഞ്ഞതു ഗണിക്കാത്ത അദ്ദേഹം ദോഷം കണ്ടിട്ടും ആ സംഗവസ്തുവെ (സ്ത്രീമദ്യാദിയെ) ഉപേക്ഷിച്ചില്ല; രുചിയുള്ള വിഷയങ്ങളാൽ വശീകരിയ്ക്കപ്പെട്ട ഇന്ദ്രിയവർഗ്ഗത്തെ അവയിൽനിന്നു ഒഴിച്ചുനിർത്തുക വിഷമമാണു്.

50. മുഖം വിളറി, ആഭരണം ചുരുങ്ങി, നടക്കുവാൻ സഹായം വേണമെന്നായി. ശബ്ദം നേർത്ത അദ്ദേഹത്തിന്റെ ക്ഷയരോഗക്ഷീണം വിയുക്തന്റെ നിലയോടു സമമായിത്തീർന്നു.

51 വ്യോമ പശ്ചിമകലാസ്ഥിതേന്ദു വാ
പങ്കശേഷമിവ ഘർമ്മപല്വലം
രാജ്ഞി തൽ കുലമഭൂൽ ക്ഷയാതുരേ
വാമനാർച്ചിരിവ ദീപഭാജനം.

52 ''ഗൂഢമേഷു ദിവസേഷു പാർത്ഥിവഃ
കർമ്മ സാധയതി പുത്രജന്മനേ''
ഇത്യദർശിതരുജോഽസ്യ മന്ത്രിണഃ
ശശ്വദൂചുരഘശങ്കിനീഃ പ്രജാഃ.

53 സ ത്വനേകവനിതാസഖോഽപി സൻ
പാവനീമനവലോക്യ സന്തതിം
വൈദ്യയത്നപരിഭാവിനം ഗദം
ന പ്രദീപ ഇവ വായുമത്യഗാൽ.

54 തം പുരോപവന ഏവ സംഗതാഃ
പശ്ചിമക്രതുവിദാ പുരോധസാ
രോഗശാന്തിമപദിശ്യ മന്ത്രിണഃ
സംഭൃതേ ശിഖിനി ഗൂഢമാദധുഃ.

55 തൈഃ കൃതപ്രകൃതിമുഖ്യസംഗ്രഹൈ-
രാശു തസ്യ സഹധർമ്മചാരിണീ
സാധു ദൃഷ്ടശുഭഗർഭലക്ഷണാ
പ്രത്യപദ്യത നരാധിപശ്രിയം.

56 തസ്യാസ്തഥാവിധനരേന്ദ്രവിപത്തിശോകാ-
ദുഷ്ണൈർവിലോചനജലൈഃപ്രഥമാഭിതപ്തഃ
നിർവാപിതഃ കനകകുംഭമുഖോജ്ഝിതേന
വംശാഭിഷേകവിധിനാ ശിശിരേണ ഗർഭഃ.

57 തം ഭാവായ പ്രസവസമയാ-
കാംക്ഷിണീനാം പ്രജാനാ-
മന്തർഗൂഢം ക്ഷിതിരിവ നഭോ-
ബീജമുഷ്ടിം ദധാനാ
മൌലൈഃ സാർദ്ധം സ്ഥവിരസചിവൈ-
ർഹേമസിംഹാസനസ്ഥാ
രാജ്ഞീ രാജ്യം വിധിവദശിഷൽ
ഭർത്തുരവ്യാഹതാജ്ഞാ.

ഇത്യേകോനവിംശഃ സർഗ്ഗഃ

51. രാജാവു ക്ഷയരോഗിയായപ്പോൾ ആ കലം അവസാനത്തെ (കൃഷ്ണ ചതുർദ്ദശീനാളത്തെ) കലയിൽ നില്ക്കുന്ന ചന്ദ്രനോടുകൂടിയ ആകാശം പോലെയും ചളി അവശേഷിച്ച വേനൽപ്പൊയ്കപോലെയും നാളംപെറുതായ വിളക്കിൻതട്ടുപോലെയും ആയിത്തീർന്നു.

52. 'കുറച്ചു ദിവസമായി രാജാവു് ഗൂഢമായി സന്താനോൽപ്പത്തിക്കു വേണ്ടി ഒരു ക്രിയ നടത്തുകയാണു്'' എന്നു്, രോഗകഥ പുറത്തു പറയാതെ ഇദ്ദേഹത്തിൻെറ സചിവന്മാർ ആപത്തു ശങ്കിക്കുന്ന ജനങ്ങളോടു് കൂടക്കൂടെ പറഞ്ഞുകൊണ്ടിരുന്നു.

53. അദ്ദേഹമാകട്ടെ വളരെയധികം പത്നിമാരുണ്ടായിരുന്നിട്ടും പവിത്രമായ സന്താനം കാണാനിടവരാതെ വൈദ്യന്മാരുടെ പരിശ്രമത്തെ പരാജയപ്പെടുത്തിക്കളഞ്ഞ രോഗത്തെ വിളക്കിൻനാളം കാററിനെ എന്ന പോലെ അതിക്രമിച്ചില്ല.

54. അദ്ദേഹത്തെ അന്ത്യസംസ്ക്കാരച്ചടങ്ങറിയാവുന്ന പുരോഹിതനോടുകൂടി മന്ത്രിമാർ നഗരോദ്യാനത്തിൽത്തന്നെ രോഗത്തിനുള്ള ശാന്തികർമ്മത്തിനാണെന്നു പറഞ്ഞു സംഭരിക്കപ്പെട്ട ചിതാഗ്നിയിൽ (മററൊരാളെ വാഴിക്കുന്നതുവരെ രാജാവില്ലാത്ത വിവരം പ്രജകൾ അറിയാതിരിപ്പാൻവേണ്ടി) ഗൂഢമായി ദഹിപ്പിച്ചു.

55. ഉടൻതന്നെ പൌരന്മാരിൽ പ്രമുഖരായവരെ സ്വാധീനിപ്പിച്ച അവരോടുകൂടെ ശുഭമായ ഗർഭലക്ഷണം കണ്ടിട്ടുള്ള, അദ്ദേഹത്തിൻെറ സഹധർമ്മചാരിണി മുറപോലെ രാജശ്രീയെ കൈക്കൊണ്ടു.

56. അത്തരത്തിലുള്ള രാജാവിൻെറ മരണത്താലുണ്ടായ ദുഃഖത്താൽ ചുടുകണ്ണുനീർ വാർത്തു ആദ്യം കാച്ചിൽ തട്ടിയ അവളുടെ ഗർഭം കനകകുംഭങ്ങളിൽ നിന്നു വീഴുന്ന കുളിർമ്മയുള്ള വംശാഭിഷേകകർമ്മത്താൽ തണുപ്പിയ്ക്കപ്പെട്ടു.

57. പ്രസവസമയവും (വിളവുകാലവും) പ്രതീക്ഷിച്ചിരിയ്ക്കുന്ന ജനങ്ങളുടെ ഐശ്വര്യത്തിന്നായി ശ്രാവണമാസത്തിൽ വിതച്ച വിത്തിനെ വയൽ എന്നപോലെ, അന്തർലീനമായിരിയ്ക്കുന്ന ആ ഗർഭത്തെ വഹിക്കുന്ന രാജ്ഞി പൊൻസിംഹാസനത്തിലിരുന്നു്, വംശപരമ്പരാഗതമായ വൃദ്ധസചിവന്മാരോടുകൂടി ആജ്ഞയ്ക്കു തടസ്ഥമില്ലാതെ ഭർത്താവിൻെറ രാജ്യത്തെ മുറപോലെ ഭരിച്ചു പോന്നു.

പത്തൊമ്പതാം സർഗ്ഗം കഴിഞ്ഞു

# കാളിദാസസൂക്തികൾ

| സൂക്തികം | സർഗ്ഗം | ശ്ലോകം |
|---|---|---|

## ഋതുസംഹാരം

| | | | |
|---|---|---|---|
| 1. | സ്ത്രീയഃ സുദുഷ്ടാ ഇവ ജാതവിഭ്രമാഃ<br>പ്രയാന്തി നദ്യസ്ത്വരിതം പയോനിധിം. | 2 | 7 |
| 2. | സർവ്വം പ്രിയേ! ചാരുതരം വസന്തേ. | 6 | 2 |
| 3. | ദദാതി സൌഭാഗ്യമയം വസന്തഃ. | 6 | 3 |

## മേഘദൂതം

| | | | |
|---|---|---|---|
| 1. | മേഘാലോകേ ഭവതി സുഖിനോഽപ്യന്യഥാവൃത്തി ചേതഃ.<br>കണ്ഠാശ്ലേഷപ്രണയിനി ജനേ കിം പുനർദൂരസംസ്ഥേ. | പൂ-ഭാ | 3 |
| 2. | കാമാർത്താ ഹി പ്രകൃതികൃപണാശ്ചേതനാചേതനേഷു. | പൂ-ഭാ | 5 |
| 3. | യാച്ഞാ മോഘാ വരമധിഗുണേ, നാധമേ ലബ്ധകാമാ. | പൂ-ഭാ | 6 |
| 4. | ആശാബന്ധഃ കുസുമസദൃശം പ്രായശോ ഹ്യംഗനാനാം<br>സദ്യഃപാതി പ്രണയി ഹൃദയം വിപ്രയോഗേ രുണദ്ധി. | പൂ-ഭാ | 9 |
| 5. | ന ക്ഷുദ്രോഽപി പ്രഥമസുകൃതാപേക്ഷയാ സംശ്രയായ<br>പ്രാപ്തേ മിത്രേ ഭവതി വിമുഖഃ, കിം പുനര്യസ്തഥോച്ചൈഃ. | പൂ-ഭാ | 17 |
| 6. | രിക്തഃ സർവ്വോ ഭവതി ഹി ലഘുഃ പൂർണ്ണതാ ഗൌരവായ. | പൂ-ഭാ | 20 |
| 7. | സ്ത്രീണാമാദ്യം പ്രണയവചനം വിഭ്രമോ ഹി പ്രിയേഷു. | പൂ-ഭാ | 29 |
| 8. | മന്ദായന്തേ ന ഖലു സുഹൃദാമഭ്യുപേതാർത്ഥകൃത്യാഃ. | പൂ-ഭാ | 41 |
| 9. | ആപന്നാർത്തിപ്രശമനഫലാഃ സമ്പദോ ഹ്യുത്തമാനാം. | പൂ-ഭാ | 56 |
| 10. | സൂര്യാപായേ ന ഖലു കമലം പുഷ്യതി സ്വാമഭിഖ്യാം. | ഉ-ഭാ | 20 |
| 11. | പ്രായഃ സർവ്വോ ഭവതി കരുണാവൃത്തിരാർദ്രാന്തരാത്മാ. | ഉ-ഭാ | 33 |
| 12. | കാന്തോദന്തഃ സുഹൃദുപനതഃ സംഗമാൽ കിഞ്ചിദൂനഃ. | ഉ-ഭാ | 40 |
| 13. | കസ്യാത്യന്തം സുഖമുപനതം ദുഃഖമേകാന്തതോ വാ<br>നീചൈർഗച്ഛത്യുപരി ച ദശാ ചക്രനേമിക്രമേണ. | ഉ-ഭാ | 49 |
| 14. | സ്നേഹാനാഹുഃ കിമപി വിരഹേ ധ്വംസിനസ്തേ ത്വഭോഗാ-<br>ദിഷ്ടേ വസ്തുന്യുപചിതരസാഃ പ്രേമരാശീഭവന്തി. | ഉ-ഭാ | 52 |
| 15. | പ്രത്യുക്തം ഹി പ്രണയിഷു സതാമീപ്സിതാർത്ഥക്രിയൈവ. | ഉ-ഭാ | 54 |

## കുമാരസംഭവം

| | | | |
|---|---|---|---|
| 1. | ഏകോ ഹി ദോഷോ ഗുണസന്നിപാതേ<br>നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ. | 1 | 3 |
| 2. | ക്ഷുദ്രേഽപി നൂനം ശരണം പ്രപന്നേ<br>മമത്വമുച്ചൈഃ ശിരസാമതീവ. | 1 | 12 |
| 3. | അനന്തപുഷ്പസ്യ മധോർഹി ചൂതേ<br>ദ്വിരേഫമാലാ സവിശേഷസംഗാ. | 1 | 26 |
| 4. | ഋതേ കൃശാനോർന്ന ഹി മന്ത്രപൂത-<br>മർഹന്തി തേജാംസ്യപരാണി ഹവ്യം. | 1 | 50 |
| 5. | അഭ്യർത്ഥനാഭംഗഭയേന സാധുർ<br>മാധ്യസ്ഥ്യമിഷ്ടേഽപ്യവലംബതേഽർത്ഥേ. | 1 | 51 |

| സൂക്തികം | സർഗ്ഗം | ശ്ലോകം |
|---|---|---|
| 6. വികാരഹേതൌ സതി വിക്രിയന്തേ<br>യേഷാം ന ചേതാംസി ത ഏവ ധീരാഃ. | 1 | 58 |
| 7. ശാമ്യേൽ പ്രത്യപകാരേണ നോപകാരേണ ദുർജ്ജനഃ. | 2 | 40 |
| 8. വിഷവൃക്ഷോ‍ഽപി സംവർദ്ധ്യ സ്വയം ഛേത്തുമസാമ്പ്രതം. | 2 | 55 |
| 9. പ്രയോജനാപേക്ഷിതയാ പ്രഭൂണാം<br>പ്രായശ്ചലം ഗൌരവമാശ്രിതേഷു. | 3 | 1 |
| 10. വ്യാദിശ്യതേ ഭൂധരതാമവേക്ഷ്യ<br>കൃഷ്ണേന ദേഹോദ്വഹനായ ശേഷഃ. | 3 | 13 |
| 11. അപ്യപ്രസിദ്ധം യശസേ ഹി പുംസാ-<br>മനന്യസാധാരണമേവ കർമ്മ. | 3 | 19 |
| 12. സമീരണോ നോദയിതാ ഭവേതി<br>വ്യാദിശ്യതേ കേന ഹുതാശനസ്യ? | 3 | 21 |
| 13. പ്രായേണ സാമഗ്ര്യവിധൌ ഗുണാനാം<br>പരാങ്മുഖീ വിശ്വസൃജഃ പ്രവൃത്തിഃ. | 3 | 28 |
| 14. ആത്മേശ്വരാണാം ന ഹി ജാതു വിഘ്നാഃ<br>സമാധിഭേദപ്രഭവോ ഭവന്തി. | 3 | 40 |
| 15. ന ഹീശ്വരവ്യാഹൃതയഃ കദാചിൽ<br>പുഷ്ണന്തി ലോകേ വിപരീതമർത്ഥം. | 3 | 63 |
| 16. സ്വജനസ്യ ഹി ദുഃഖമഗ്രതോ<br>വിവൃതദ്വാരമിവോപജായതേ. | 4 | 26 |
| 17. ദയിതാസ്വനവസ്ഥിതം നൃണാം<br>ന ഖലു പ്രേമചലം സുഹൃജ്ജനേ. | 3 | 28 |
| 18. അശനേരമൃതസ്യ ചോഭയോർ-<br>വശിനശ്ചാംബുധരാശ്ച യോനയഃ. | 4 | 43 |
| 19. രവിപീതജലാ തപാത്യയേ<br>പുനരോഘേന ഹി യുജ്യതേ നദീ. | 4 | 44 |
| 20. പ്രിയേഷു സൌഭാഗ്യഫലാ ഹി ചാരുതാ. | 5 | 1 |
| 21. പദം സഹേത ഭ്രമരസ്യ പേലവം<br>ശിരീഷപുഷ്പം ന പുനഃ പതത്രിണഃ | 5 | 4 |
| 22. ക ഈപ്സിതാർത്ഥസ്ഥിരനിശ്ചയം മനഃ<br>പയശ്ച നിമ്നാഭിമുഖം പ്രതീപയേൽ. | 5 | 5 |
| 23. ന ഷട്പദശ്രേണിഭിരേവ പങ്കജം<br>സശൈവലാസംഗമപി പ്രകാശതേ. | 5 | 9 |
| 24. ന ധർമ്മവൃദ്ധേഷു വയഃ സമീക്ഷ്യതേ. | 5 | 16 |
| 25. ശരീരമാദ്യം ഖലു ധർമ്മസാധനം. | 5 | 33 |
| 26. യതഃ സതാം സന്നതഗാത്രി! സംഗതം<br>മനീഷിഭിഃ സാപ്തപദീനമുച്യതേ | 5 | 39 |
| 27. ............ കഃ കരം പ്രസാരയേത് പന്നഗരത്നസൂചയേ. | 5 | 43 |
| 28. മനോരഥാനാമഗതിർന്ന വിദ്യതേ. | 5 | 64 |

| | സൂക്തികം | സർഗ്ഗം | ശ്ലോകം |
|---|---|---|---|
| 29. | അപേക്ഷ്യതേ സാധുജനേന വൈദികീ<br>ശ്മശാനശൂലസ്യ ന യൂപസൽക്രിയാ | 5 | 73 |
| 30. | അലോകസാമാന്യമചിന്ത്യഹേതുകം<br>ദ്വിഷന്തി മന്ദാശ്ചരിതം മഹാത്മനാം. | 5 | 75 |
| 31. | വിപൽപ്രതീകാരപരേണ മംഗളം<br>നിഷേവ്യതേ ഭൂതിസമുത്സുകേന വാ. | 5 | 76 |
| 32. | ന കാമവൃത്തിർവചനീയമീക്ഷതേ. | 5 | 82 |
| 33. | ന കേവലം യോ മഹതോഽപഭാഷതേ<br>ശൃണോതിതസ്മാദപി യഃ സ പാപഭാക് | 5 | 83 |
| 34. | ക്ലേശഃ ഫലേന ഹി പുനർനവതാം വിധത്തേ. | 5 | 86 |
| 35. | സ്ത്രീ പുമാനിത്യനാസ്ഥൈഷാ വൃത്തം ഹി മഹിതം സതാം. | 6 | 12 |
| 36. | ക്രിയാണാം ഖലു ധർമ്മ്യാണാം സൽപത്ന്യോ മൂലകാരണം. | 6 | 13 |
| 37. | പ്രായഃ പ്രത്യയമാധത്തേ സ്വഗുണേഷൂത്തമാദരഃ | 6 | 20 |
| 38. | വിക്രിയായൈ ന കല്പന്തേ സംബന്ധാഃ സദനുഷ്ഠിതാഃ. | 6 | 29 |
| 39. | പ്രായേണൈവംവിധേ കാര്യ്യേ പുരന്ധ്രീണാം പ്രഗല്ഭതാ. | 6 | 32 |
| 40. | യദധ്യാസിതമർഹത്ഭിസ്തദ്ധി തീർത്ഥം പ്രചക്ഷതേ. | 6 | 56 |
| 41. | വിനിയോഗപ്രസാദാ ഹി കിങ്കരാഃ പ്രഭവിഷ്ണുഷു. | 6 | 62 |
| 42. | അശോച്യം ഹി പിതുഃ കന്യാ സത്ഭർത്തൃപ്രതിപാദിതാ. | 6 | 79 |
| 43. | പ്രായേണ ഗൃഹിണീനേത്രാഃ കന്യാർത്ഥേഷു കുടുംബിനഃ. | 6 | 85 |
| 44. | ഭവന്ത്യവ്യഭിചാരിണ്യോ ഭർത്തുരിഷ്ടേ പതിവ്രതാഃ | 6 | 86 |
| 45. | സ്ത്രീണാം പ്രിയാലോകഫലോ ഹി വേഷഃ. | 7 | 22 |
| 46. | കാലപ്രയുക്താ ഖലു കാര്യ്യവിത്ഭിർ<br>വിജ്ഞാപനാ ഭർത്തൃഷു സിദ്ധിമേതി. | 7 | 93 |
| 47. | ഭർത്തൃവല്ലഭതയാ ഹി മാനസീം<br>മാതുരസ്യതി ശുചം വധൂജനഃ. | 8 | 12 |
| 48. | വിക്രിയാ ന ഖലു കാലദോഷജാ<br>നിർമ്മലപ്രകൃതിഷു സ്ഥിരോദയാ. | 8 | 65 |
| 49. | നൂനമാത്മസദൃശീ പ്രകല്പിതാ<br>വേധസാ ഹി ഗുണദോഷയോർഗ്ഗതിഃ. | 8 | 66 |

## രഘുവംശം

| | | | |
|---|---|---|---|
| 1. | പ്രാംശുലഭ്യേ ഫലേ ലോഭാദുൽബാഹുരിവ വാമനഃ. | 1 | 3 |
| 2. | ഹേമ്നഃ സംലക്ഷ്യതേ ഹ്യഗ്നൗ<br>വിശുദ്ധിഃ ശ്യാമികാപി വാ. | 1 | 10 |
| 3. | സഹസ്രഗുണമുത്സ്രഷ്ടുമാദത്തേ ഹി രസം രവിഃ. | 1 | 18 |
| 4. | ഫലാനുമേയാഃ പ്രാരംഭാഃ സംസ്കാരാഃ പ്രാക്തനാ ഇവ. | 1 | 20 |
| 5. | ത്യാജ്യോ ദുഷ്ടഃ പ്രിയോഽപ്യാസീദംഗുലീവോരഗക്ഷതാ. | 1 | 28 |
| 6. | സംഗതിഃ ശുദ്ധവംശ്യാ ഹി പരത്രേഹ ച ശർമ്മണേ. | 1 | 69 |
| 7. | പ്രതിബധ്നാതി ഹി ശ്രേയഃ പൂജ്യപൂജാവ്യതിക്രമഃ. | 1 | 79 |
| 8. | ന പാദപോന്മൂലനശക്തി രംഹഃ<br>ശിലോച്ചയേ മൂർച്ഛതി മാരുതസ്യ. | 2 | 34 |

| | സൂക്തികം | സർഗ്ഗം | ശ്ലോകം |
|---|---|---|---|
| 9. | ശസ്ത്രേണ രക്ഷ്യം യദശക്യരക്ഷം<br>ന തദ്യശഃ ശസ്ത്രഭൃതാം ക്ഷിണോതി. | 2 | 40 |
| 10 | അല്പസ്യ ഹേതോർബഹു ഹാതുമിച്ഛൻ<br>വിചാരമൂഢഃ പ്രതിഭാസി മേ ത്വം | 2 | 47 |
| 11. | സ്ഥാതും നിയോക്തുർന ഹി ശക്യമഗ്രേ<br>വിനാശ്യ രക്ഷ്യം സ്വയമക്ഷതേന. | 1 | 56 |
| 12. | ഏകാന്തവിധ്വംസിഷു മദ്വിധാനാം<br>പിണ്ഡേഷ്വനാസ്ഥാ ഖലു ഭൗതികേഷു. | 2 | 57 |
| 13. | ക്രിയാ ഹി വസ്തൂപഹിതാ പ്രസീദതി. | 3 | 29 |
| 14. | പഥഃ ശ്രുതേർദർശയിതാര ഈശ്വരാ<br>മലീമസാമാദദതേ ന പദ്ധതിം. | 3 | 46 |
| 15. | പദം ഹി സർവ്വത്ര ഗുണൈർനിധീയതേ. | 3 | 62 |
| 16. | പ്രണിപാതപ്രതീകാരഃ സംരംഭോ ഹി മഹാത്മനാം. | 4 | 64 |
| 17. | ആദാനം ഹി വിസർഗ്ഗായ സതാം വാരിമുചാമിവ. | 4 | 86 |
| 18. | സൂര്യേ തപത്യാവരണായ ദൃഷ്ടേഃ<br>കല്പേത ലോകസ്യ കഥം തമിസ്രാ? | 5 | 13 |
| 19. | ഹിമാംശോഃ കലാക്ഷയഃ ശ്ലാഘ്യതരോ ഹി വൃദ്ധേഃ. | 5 | 16 |
| 20. | നിർഗ്ഗളിതാംബുഗർഭം ശരൽഘനം നാർദ്ദതി ചാതകോഽപി. | 5 | 17 |
| 21. | ഉഷ്ണത്വമഗ്ന്യാതപസംപ്രയോഗാ–<br>ച്ഛൈത്യം ഹി യൽ സാ പ്രകൃതിർജ്ജലസ്യ. | 5 | 54 |
| 22. | നക്ഷത്രതാരാഗ്രഹസംകുലാപി<br>ജ്യോതിഷ്മതീ ചന്ദ്രമസൈവ രാത്രിഃ. | 6 | 22 |
| 23. | ഭിന്നരുചിർഹി ലോകഃ. | 6 | 30 |
| 24. | ന ഹി പ്രഫുല്ലം സഹകാരമേത്യ<br>വൃക്ഷാന്തരം കാങ്ക്ഷതി ഷട്പദാളീ. | 6 | 69 |
| 25. | രത്നം സമാഗച്ഛതു കാഞ്ചനേന. | 6 | 79 |
| 26. | മനോ ഹി ജന്മാന്തരസംഗതിജ്ഞം. | 7 | 15 |
| 27. | ധൂമോ നിവർത്ത്യേത സമീരണേന<br>യതസ്തു കക്ഷസ്തത ഏവ വഹ്നിഃ. | 7 | 55 |
| 28. | വസു തസ്യ വിഭോർന കേവലം<br>ഗുണവത്താപി പരപ്രയോജനം. | 8 | 31 |
| 29. | നനു തൈലനിഷേകബിന്ദുനാ<br>സഹ ദീപാർച്ചിരുപൈതി മേദിനീം. | 8 | 38 |
| 30. | പ്രതികാരവിധാനമായുഷഃ<br>സതി ശേഷേ ഹിഫലായ കല്പതേ. | 8 | 40 |
| 31. | അഭിതപ്തമയോഽപി മാർദ്ദവം ഭജതേ, കൈവ കഥാ ശരീരിഷു? | 8 | 43 |
| 32. | വിഷമപ്യമൃതം ക്വചിൽ ഭവേ-<br>ദമൃതം വാ വിഷ മീശ്വരേച്ഛയാ. | 8 | 46 |
| 33. | സമദുഃഖസുഖഃ സഖീജനഃ. | 8 | 65 |
| 34. | വിപദുൽപത്തിമതാമുപസ്ഥിതാ. | 8 | 83 |
| 35. | പരലോകജുഷാം സ്വകർമ്മഭിർ–<br>ഗതയോ ഭിന്നപഥാ ഹി ദേഹിനാം. | 8 | 85 |
| 36. | സ്വജനാശ്രു കിലാതിസന്തതം<br>ദഹതി പ്രേതമിതി പ്രചക്ഷതേ. | 8 | 86 |
| 37. | മരണം പ്രകൃതിഃ ശരീരിണാം<br>വികൃതിർജ്ജീവിതമുച്യതേ ബുധൈഃ. | 8 | 87 |

| സൂക്തികം | സർഗ്ഗം | ശ്ലോകം |
|---|---|---|
| 38. ക്ഷണമപ്യവതിഷ്ഠതേ ശ്വസൻ യദി ജന്തുർനനു ലാഭവാനസൌ. | 8 | 87 |
| 39. അവഗച്ഛതി മൂഢചേതനഃ പ്രിയനാശം ഹൃദി ശല്യമർപ്പിതം. | 8 | 88 |
| 40. സ്വശരീരശരീരിണാവപി ശ്രുതസംയോഗവിപര്യയൌ. | 8 | 89 |
| 41. അപഥേ പദമർപ്പയന്തി ഹി ശ്രുതവന്തോഽപി രജോനിമീലിതാഃ. | 9 | 74 |
| 42. കൃഷ്യാം ദഹന്നപി ഖലു ക്ഷിതിമിന്ധനേദ്ധോ ബീജപ്രരോഹജനനീം ജ്വലനഃകരോതി. | 9 | 80 |
| 43. അവ്യാക്ഷേപോ ഭവിഷ്യന്ത്യാഃ കാര്യ്യസിദ്ധേഹി ലക്ഷണം. | 10 | 6 |
| 44. തേജസാം ഹി ന വയഃസമീക്ഷ്യതേ. | 11 | 1 |
| 45. കിം മഹോരഗവിസർപ്പിവിക്രമോ രാജിലേഷു ഗരുഡഃ പ്രവർത്തതേ. | 11 | 27 |
| 46. സദ്യ ഏവ സുകൃതം ഹി പച്യതേ കല്പവൃക്ഷ ഫലധർമ്മി കാങ്ക്ഷിതം. | 11 | 50 |
| 47. പാവകസ്യ മഹിമാ സഃ ഗണ്യതേ കക്ഷവജ്ജ്വലതി സാഗരേഽപി യഃ. | 11 | 75 |
| 48. ഖാതമൂലമനിലോ നദീരയൈഃ പാതയത്യപി മൃദുസ്തടദ്രുമം. | 11 | 76 |
| 49. നിർജ്ജിതേഷു തരസാ തരസ്വിനാം ശത്രുഷു പ്രണതിരേവ കീർത്തയേ | 11 | 89 |
| 50. അത്യാരൂഢോ ഹി നാരീണാമകാലജ്ഞോ മനോഭവഃ. | 12 | 33 |
| 51. കാലേ ഖലു സമാരബ്ധാഃ ഫലം ബധ്നന്തി നീതയഃ. | 12 | 69 |
| 52. അപിസ്വദേഹാൽ കിമുതേന്ദ്രിയാർത്ഥാ- ദ്യശോധനാനാം ഹി യശോ ഗരീയഃ. | 14 | 35 |
| 53. ലോകാപവാദോ ബലവാൻ. | 14 | 40 |
| 54. ഛായാ ഹി ഭൂമേഃ ശശിനോ മലത്വേ- നാരോപിതാ ശുദ്ധിമതഃ പ്രജാഭിഃ. | 14 | 40 |
| 55. ആജ്ഞാ ഗുരൂണാം ഹ്യവിചാരണീയാ. | 14 | 46 |
| 56. ത്രാണാഭാവേ ഹി ശാപാസ്ത്രാഃ കുർവ്വന്തി തപസോ വ്യയം. | 15 | 3 |
| 57. ധർമ്മസംരക്ഷണാർത്ഥൈവ പ്രവൃത്തിർഭുവി ശാർങ്ഗിണഃ. | 15 | 4 |
| 58. പ്രാഗേവ മുക്താ നയനാഭിരാമാഃ പ്രാപ്യേന്ദ്രനീലം കിമുതോന്മയൂഖം. | 16 | 69 |
| 59. തുല്യപ്രദിഷ്ഠാഭരണോ ഹി ധീരഃ. | 16 | 74 |
| 60. പ്രഹ്വേഷ്വനിർബ്ബന്ധരുഷോ ഹി സന്തഃ. | 16 | 80 |
| 61. ധൂമാദഗ്നേഃ ശിഖാഃ പശ്ചാദുദയാദംശവോ രവേഃ. | 17 | 34 |
| 62. വയോരൂപവിഭൂതീനാമേകൈകം മദകാരണം. | 17 | 43 |
| 63. കാതര്യം കേവലാ നീതിഃ ശൌര്യ്യം ശ്വാപദചേഷ്ടിതം. | 17 | 47 |
| 64. ന ഹി സിംഹോ ഗജാസ്കന്ദീ ഭയാൽ ഗിരിഗുഹാശയഃ. | 17 | 52 |
| 65. വൃദ്ധൌ നദീമുഖേനൈവ പ്രസ്ഥാനം ലവണാംഭസഃ. | 17 | 54 |
| 66. ഹീനാന്യനുപകർത്തൃണി പ്രവൃദ്ധാനി വികുർവ്വതേ. | 17 | 58 |
| 67. അംബുഗർഭോ ഹി ജീമൂതശ്ചാതകൈരഭിനന്ദ്യതേ. | 17 | 60 |
| 68. പ്രവൃദ്ധൌ ഹീയതേ ചന്ദ്രഃ സമുദ്രോപി തഥാവിധഃ. | 17 | 71 |
| 69. സുഖോപരോധി വൃത്തം ഹി രാജ്ഞാമുപരുദ്ധവൃത്തം. | 18 | 18 |
| 70. ദൃഷ്ടോ ഹി വൃണ്വൻ കളഭപ്രമാണോഽ പ്യാശാഃ പുരോവാതമവാപ്യ മേഘഃ. | 18 | 38 |
| 71. സ്വാദുഭിസ്തു വിഷയൈർഹൃതസ്തതോ ദുഃഖമിന്ദ്രിയഗണോ നിവാര്യ്യതേ. | 19 | 49 |

# ശ്ലോകാനുക്രമണിക

## ഋതുസംഹാരം

# മേഘദൂതം

## കുമാരസംഭവം

## രഘുവംശം

# അനുബന്ധം 1

## അഭിധാനകോശം

**അംശുമാൻ—** സൂര്യവംശരാജാവായ സഗരന്റെ പൌത്രൻ. അസമഞ്ജന്റെ മകൻ. (സഗരൻ നോക്കുക)

**അക്ഷതം—** പൂജയ്ക്കു ഉപയോഗിക്കുന്ന പൊട്ടാത്ത അരി.

**അഗസ്ത്യൻ-** സുപ്രസിദ്ധനായ മഹർഷി. ഋഗ്വേദപ്രകാരം യജ്ഞസ്ഥലത്തു് ഉർവ്വശിയെ കണ്ടമാത്രയിൽ മിത്രന്റേയും വരുണന്റേയും ശുക്ലം സ്ഖലിക്കുകയും യജ്ഞസംബന്ധിയായ ഒരു കുടത്തിൽ പതിക്കുകയും അതിൽനിന്നു അഗസ്ത്യനും വസിഷ്ഠനും ജനിക്കുകയും ചെയ്തു. അഗസ്ത്യൻ ലോപാമുദ്രയെ വിവാഹം ചെയ്തു. ദണ്ഡകാരണ്യത്തിൽ (ഇപ്പോഴത്തെ ബറാർ) പെട്ട വിദർഭയുടെ വടക്കുകിഴക്കു് അതിർത്തിയിലുള്ള ഗോദാവരീനദീതീരത്തായിരുന്നു അഗസ്ത്യന്റെ ആശ്രമം. ദേവന്മാരുടെ ആവശ്യമനുസരിച്ചു് ഇദ്ദേഹം സമുദ്രം കുടിച്ചു വററിക്കുകയും ഇല്വലൻ, വാതാപി എന്നീ അസുരന്മാരെ നശിപ്പിക്കുകയും ചെയ്തു. സൂര്യഭഗവാന്റെ മുൻപിൽ വിന്ധ്യപർവ്വതം ഉയർന്നുനിന്നു തടസ്സമുണ്ടാക്കിയപ്പോൾ അഗസ്ത്യൻ അതിനെ തലകുനിപ്പിക്കുകയുണ്ടായി. 2) ഭാദ്രപദമാസത്തിൽ 17ാ-മതു് ദിവസം ദക്ഷിണാകാശത്തിൽ അഗസ്ത്യനക്ഷത്രം ഉദിക്കുന്നു. ഈ നക്ഷത്രം ദൃശ്യമാകുന്നതോടെ വർഷക്കാലം കഴിഞ്ഞതായി കണക്കാക്കാം. 3) രണ്ടാം ദിവസത്തെ ചന്ദ്രന്റെ ആകൃതിയിലുള്ള പുഷ്പങ്ങൾ ഉണ്ടാകുന്ന വൃക്ഷമാണ് അഗസ്ത്യവൃക്ഷം.

**അഗുരു—** നല്ല സുഗന്ധമുള്ള അകിൽമരം. ഇതിന്റെ ധൂപംകൊണ്ടു് സ്ത്രീകൾ തലമുടി സുഗന്ധമുള്ളതാക്കുന്നു. ഇതു കാഴ്ചയ്ക്കു കറുത്തതാണെങ്കിലും കല്ലിൽ ഉരച്ചാൽ ആകർഷകമായ മഞ്ഞനിറമായിത്തീരുന്നു. ഈ വൻമരം സിൽഹെററിലെ മലയിടുക്കുകളോടുകൂടിയ കാടുകളിൽ വളരുന്നു. പഴക്കമേറിയ വൃക്ഷങ്ങളിൽനിന്നും ''ഗുൽഗുലു'' പോലുള്ള ഒരു പശ ഒലിക്കുകയും, ഇതിന്റെ പൊടി തീയിൽ വിതറിയാൽ നല്ല സുഗന്ധം വമിക്കുകയും ചെയ്യുന്നു.

**അഗ്നി—** യാഗശാലയിൽ മൂന്നഗ്നികളുണ്ടു്. 1) ദക്ഷിണാഗ്നി 2) ഗാർഹപത്യാഗ്നി 3) ആഹവനീയാഗ്നി.

**അങ്കം—** 1) മടിത്തട്ട് 2) ചന്ദ്രബിംബത്തിലെ കളങ്കം 3) നാടകത്തിലെ ഒരു അംശം.

പ്രത്യക്ഷനേതൃചരിതോ ബിന്ദുവ്യക്തിപുരസ്കൃതഃ
അങ്കോ നാനാപ്രകാരാർത്ഥസംവിധാനരസാശ്രയഃ.

**അംഗരാഗം—** ചന്ദനം, കർപ്പൂരം, അഗുരു മുതലായവ ചേർത്തുണ്ടാക്കുന്ന കുറിക്കൂട്ടു്, കളഭം. ഇതു് മെയ്യിൽ പൂശിയാൽ നല്ല മണമുണ്ടാവുകയും നിറം മെച്ചപ്പെടുകയും ചെയ്യും.

**അംഗിരസ്സു്—** ഒരു മഹർഷി. ബ്രഹ്മാവിന്റെ പുത്രൻ.

**അഞ്ജലി—** കൂപ്പുകൈ, കുടന്ന.

അട്ടഹാസം— ഉറക്കെയുള്ള ചിരി.

അണിമ— എട്ട് ഐശ്വര്യങ്ങളിലൊന്ന്. ഇതുകൊണ്ട് ശരീരം ചെറുതാക്കാൻ കഴിയും. അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തി പ്രാകാമ്യം ഇവയാണ് എട്ട് ഐശ്വര്യങ്ങൾ.

അതിബല— ബലയും, അതിബലയും വിശ്വാമിത്രമഹർഷി ശ്രീരാമലക്ഷ്മണന്മാർക്ക് ഉപദേശിച്ചുകൊടുത്തിട്ടുള്ള രണ്ടു വിദ്യകളാകുന്നു. ഈ മന്ത്രങ്ങൾ ജപിച്ചാൽ ക്ഷീണം, വിശപ്പ്, ദാഹം, ഉഷ്ണം എന്നിവ ഉണ്ടാവില്ല. അപാരമായ ശക്തിയും വീര്യവും ഉണ്ടാവും.

അതിമുക്ത— മാധവീലത.

അത്രി— ബ്രഹ്മാവിൻെറ കണ്ണിൽനിന്നു ജനിച്ച മഹർഷി. അനസൂയയാണ് അദ്ദേഹത്തിൻെറ പത്നി. ദത്താത്രേയൻ, ദുർവ്വാസാവ്, ചന്ദ്രൻ എന്നിവർ പുത്രന്മാരാണ്. മനുസ്മൃതി പ്രകാരം പത്തു പ്രജാപതിമാരിൽ ഒരാൾ.

മരീചിമത്ര്യംഗിരസൌ പുലസ്ത്യം പുലഹം ക്രതും
പ്രചേതസം വസിഷ്ഠഞ്ച ഭൃഗും നാരദമേവ ച. (മനു. 1/35)

അദിതി— ദക്ഷൻെറ പുത്രി, കാശ്യപമഹർഷിയുടെ പത്നി, ദേവമാതാവ്. ദാക്ഷായണി എന്നും പേരുണ്ട്.

അനസൂയ— അത്രിമഹർഷിയുടെ പത്നി.

അന്തഃപുരം— കൊട്ടാരത്തിലെ സ്ത്രീകൾ താമസിക്കുന്ന സ്ഥലം.

അന്തപാലം— (ദുർഗ്ഗം) രാജ്യാതിർത്തികളിൽ കെട്ടിയുയർത്തുന്ന കോട്ട. അവിടെവെച്ചു ശത്രുസൈന്യത്തെ തടഞ്ഞു രാജ്യത്തെ രക്ഷിക്കുന്നു.

അപരാജിത— ഓഷധി. മാരീചമഹർഷി സർവ്വദമനൻെറ കയ്യിൽ രക്ഷാകവചമായി കെട്ടിയതു്.

അപ്സരസ്തീർത്ഥം— അപ്സരസ്സുകൾ ഊഴമിട്ട് ഈ തീർത്ഥത്തിൽ സാന്നിദ്ധ്യം ചെയ്യുന്നു. ഹസ്തിനാപുരത്തിനടുത്തുള്ള ഒരു തടാകം.

അഭിസാരിക— മുൻകൂട്ടി നിശ്ചയിക്കുന്ന സ്ഥലത്തേക്കു കാമുകനെ തേടി പോകുന്നവൾ.

അമരാവതി— ഇന്ദ്രപുരി.

അമാത്യപരിഷത്ത്— മന്ത്രിസഭ. രാജാവിനെ വിവിധവിഷയങ്ങളിൽ ഉപദേശിക്കുന്നതിനായി നിയമിക്കപ്പെട്ട മന്ത്രിമാരുടെ സഭ.

അമൃതം— ദേവാസുരന്മാർ ക്ഷീരസമുദ്രം കടഞ്ഞു നേടിയ ജരാമരണങ്ങളെ ഇല്ലാതാക്കുന്ന ദിവ്യൌഷധം.

അമൃതകിരണൻ— ചന്ദ്രൻ. ചന്ദ്രരശ്മികളിലും അമൃതമുണ്ടത്രേ.

അയോദ്ധ്യ— സൂര്യവംശരാജാക്കന്മാരുടെ തലസ്ഥാനനഗരി. ഈ നഗരത്തിലുള്ള രാജാക്കന്മാരോട് ആർക്കും യുദ്ധം ചെയ്യാനാവില്ല. അതുകൊണ്ട് ഈ പേരു വന്നു. കോസലരാജ്യത്തിൻെറ തലസ്ഥാനമായ ഈ നഗരം സരയൂനദിക്കരയിലാണ് സ്ഥിതിചെയ്യുന്നതു്.

അരണി— തീ കടഞ്ഞെടുക്കാനുള്ള ഉപകരണം. ഇതുകൊണ്ടു കടഞ്ഞെടുത്ത തീയാണ് യാഗത്തിനു് ഉപയോഗിക്കുന്നതു്.

അരുണൻ— 1) സൂര്യൻെറ സാരഥി 2) സൂര്യൻ.

**അരുന്ധതി—** 1) വസിഷ്ഠന്റെ പത്നി. 2) വടക്കെ ചക്രവാളത്തിൽ സപ്തർഷികളുടെ കൂട്ടത്തിൽ വസിഷ്ഠനക്ഷത്രത്തിന്റെ സമീപത്തായി ഒരു ചെറിയ നക്ഷത്രം കാണാം. ജീവിതം അവസാനിക്കാറായ ഒരാൾക്ക് ആ നക്ഷത്രം കാണാൻ സാധിക്കയില്ല.

**അർഗളം—** വാതിലിന്റെ സാക്ഷ.

**അർഘ്യം—** അതിഥികളെയോ, ബ്രാഹ്മണരെയോ സൽക്കരിക്കുമ്പോൾ നൽകുന്ന പൂജാദ്രവ്യം—സാധാരണയായി ജലം മാത്രം.

**അർജ്ജുനം—** മരുതുമരം. ഇതിന്റെ വെളുത്ത പുഷ്പം തീക്ഷ്ണഗന്ധമുള്ളതാണ്.

**അർത്ഥം—** 1) നാലു പുരുഷാർത്ഥങ്ങളിലൊന്ന് 2) ധനം 3) വാക്കിന്റെ പൊരുൾ.

**അവന്തി—** മാളവദേശം. തലസ്ഥാനം ഉജ്ജയിനിയാണ്.

**അശോകം—** ഒരു പൂമരം.

**അശ്വമേധം—** രാജാക്കന്മാർ ചെയ്യുന്ന ഒരു യാഗം. തന്റെ മേൽക്കോയ്മ മററു രാജാക്കന്മാർ അംഗീകരിക്കുന്നതിനുവേണ്ടി ചക്രവർത്തി നടത്തുന്ന യാഗമാണിതു്. മന്ത്രപൂതമായ ഒരു കുതിരയെ ഒരു വർഷക്കാലം ഇഷ്ടംപോലെ അലയാൻവേണ്ടി വിടുന്നു. ചക്രവർത്തിയുടെ ഭടന്മാർ അതിനെ പിന്തുടരും. എന്നാൽ ഏതെങ്കിലും ഒരു രാജാവു ചക്രവർത്തിയുടെ മേൽക്കോയ്മയെ അംഗീകരിക്കാൻ ഇഷ്ടപ്പെടുന്നില്ലെങ്കിൽ ആ രാജാവു കുതിരയെ പിടിച്ചുകെട്ടുന്നു. ചക്രവർത്തിയുടെ സൈന്യം ആ രാജാവിനെ തോല്പിച്ചു കുതിരയെ വീണ്ടെടുക്കുന്നു. വർഷാവസാനത്തിൽ യാഗം ചെയ്യുന്നു.

**അഷ്ടമൂർത്തി—** ശിവൻ, എട്ടു് മൂർത്തികളോടുകൂടിയ ദേവൻ. പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം എന്ന പഞ്ചഭൂതങ്ങളും സൂര്യചന്ദ്രന്മാരും യജമാനനും ആണ് ശിവന്റെ എട്ടു മൂർത്തികൾ.

**അസിധാരാവ്രതം—** വാളിന്റെ മൂർച്ചയുള്ള വക്ക് എന്നാണ് അസിധാര എന്ന വാക്കിനർത്ഥം. സുന്ദരനായ യുവാവും യുവതിയും പ്രണയാസക്തി ഒഴിവാക്കി ഒന്നിച്ച് ജീവിക്കുന്ന വ്രതം.

**അസ്തം—** സൂര്യചന്ദ്രന്മാർ അസ്തമിക്കുന്ന പർവ്വതം. (പൌരാണിക സങ്കല്പം)

**അഹല്യ—** ഗൌതമമുനിയുടെ പത്നി.

**അളകാപുരി—** ഹിമാലയത്തിലെ ഒരു നഗരം. കുബേരന്റെ തലസ്ഥാനം. ഈ നഗരിയെ സംബന്ധിച്ച മേഘസന്ദേശത്തിന്റെ അവസാനത്തിൽ വിവരിക്കുന്നുണ്ടു്.

**ആദിത്യന്മാർ—** പന്ത്രണ്ടു് ആദിത്യന്മാർ ഉണ്ടു്. വിവസ്വാൻ, അര്യമാവ്, പൂഷാവ്, ത്വഷ്ടാവ്, സവിതാവ്, ഭഗൻ, ധാതാവ്, വിധാതാവ്, വരുണൻ, മിത്രൻ, ശക്രൻ, വിഷ്ണു.

**ആമ്രകൂടം—** ഒരു പർവ്വതം. വിന്ധ്യപർവ്വതനിരകളുടെ ഒരു ഭാഗം.

**ആശ്രമം—** 1. മുനിമാരുടെ വാസസ്ഥലം 2. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്ന നാലു ജീവിതദശകൾ.

ആസവം— ഒരു തരത്തിലുള്ള മദ്യം.

ഇക്ഷ്വാകു— വൈവസ്വതമനുവിന്റെ പുത്രൻ— അയോദ്ധ്യയിലെ ആദ്യത്തെ രാജാവ്.

ഇന്ദ്രധനുസ്സ്— ഇന്ദ്രന്റെ വില്ല്-മഴവില്ല്.

ഇന്ദ്രനീലം— നവരത്നങ്ങളിൽ ഒന്ന്.

ഇന്ദ്രലോകം— സ്വർഗ്ഗം.

ഉച്ചൈഃശ്രവസ്സ്— ഇന്ദ്രന്റെ വെളുത്ത കുതിര. സമുദ്രമഥനത്തിൽ ഉത്ഭവിച്ചത്.

ഉജ്ജയിനി— അവന്തിരാജ്യത്തിലെ തലസ്ഥാനനഗരി.

ഉത്തരായണം— സൂര്യൻ വടക്കോട്ടു നീങ്ങുന്ന കാലം. മകരസംക്രാന്തി മുതൽ ആറുമാസത്തേക്കു സൂര്യൻ വടക്കോട്ടു നീങ്ങിക്കൊണ്ടിരിക്കും. ഉത്തരായണത്തിൽ ശിശിരം, വസന്തം, ഗ്രീഷ്മം എന്നീ ഋതുക്കൾ ഉൾപ്പെടുന്നു.

ഉദയനൻ— വത്സരാജൻ, ഗുണാഢ്യന്റെ ബൃഹൽകഥയിലെ പല കഥകളിലേയും നായകൻ.

ഊരുജന്മാവ്— ഒരു മഹർഷി - ഈ ഔർവ്വമഹർഷിയിൽ നിന്നത്രേ സമുദ്രത്തിലുള്ള വഡവാഗ്നി ജനിച്ചത്.

ഋശ്യശൃംഗൻ— വിഭണ്ഡകമഹർഷിയുടെ പുത്രൻ. ഇദ്ദേഹമാണ് ദശരഥന്റെ പുത്രകാമേഷ്ടിയാഗത്തിനു പുരോഹിതത്വം വഹിച്ചത്. ദശരഥപുത്രിയായ ശാന്തയാണ് ഋശ്യശൃംഗന്റെ പത്നി

ഐരാവതം— ഇന്ദ്രന്റെ വെളുത്ത ആന. സമുദ്രമഥനത്തിൽ ഉത്ഭവിച്ചത്.

ഓഷധിപ്രസ്ഥം— ഹിമവാന്റെ തലസ്ഥാനനഗരം.

കകുൽസ്ഥൻ— ഒരു സൂര്യവംശരാജാവ്.

കഞ്ചുകി— രാജാവിന്റെ വൃദ്ധനായ അന്തഃപുരസംരക്ഷകൻ.

കണ്വൻ— ഒരു മഹർഷി — മേനക ഉപേക്ഷിച്ചുപോയ ശകുന്തളയുടെ വളർത്തച്ഛനാണ് കണ്വമഹർഷി.

കനഖലം— ഹരിദ്വാരത്തിൽനിന്ന് അരമൈൽ ദൂരെ ഗംഗാനദിയുടെ പശ്ചിമതീരത്തു സ്ഥിതിചെയ്യുന്ന ഒരു പ്രദേശം.

കപിലൻ— ഒരു മഹർഷി. ഇദ്ദേഹമാണ് സഗരപുത്രന്മാരെ ക്രോധാഗ്നിയിൽ ദഹിപ്പിച്ചത്.

കപിശ— ഒരു നദി.

കർണ്ണപൂരം— കാതിലണിയുന്ന ആഭരണം.

കർണ്ണികാരം— കടുംമഞ്ഞനിറമുള്ളതും മണമില്ലാത്തതുമായ പൂക്കൾ ഉണ്ടാകുന്ന ഒരു മരം കണിക്കൊന്ന.

കാർത്തവീര്യൻ— പരശുരാമനാൽ വധിക്കപ്പെട്ട ആയിരം കയ്യുള്ള രാജാവ്.

കാലനേമി— ഒരു അസുരൻ. വിഷ്ണുവാണ് ഇവനെ കൊന്നത്.

കാവേരി— ദക്ഷിണേന്ത്യയിലെ ഒരു മഹാനദി.

കാളാഗുരു— കറുത്ത അകിൽ.

കാളിയൻ— ഗരുഡനെ പേടിച്ചു കാളിന്ദിയിൽ വന്നു പാർത്തിരുന്ന ഒരു സർപ്പം.

**കിന്നരന്മാർ—** ഒരു ഉപദേവവർഗ്ഗം. കിന്നരൻെറ മുഖം കുതിരയുടേതു പോലെയും ശരീരം മനുഷ്യൻേറതുപോലെയുമാണ്.

**കുമുദൻ—** കുശപതിയായ കുമുദ്വതിയുടെ സഹോദരനായ നാഗരാജാവു്.

**കൃത്തികകൾ—** മൂന്നാമത്തെ നക്ഷത്രമായ കാർത്തികയുടെ അധിദേവതകളായ ആറു കൃത്തികകളാണ് സുബ്രഹ്മണ്യനെ എടുത്തു വളർത്തിയതു്.

**കേകയം—** ഒരു രാജ്യം. ഇവിടത്തെ രാജാവായ അശ്വപതിയുടെ പുത്രിയാണു് ഭരതമാതാവായ കൈകേയി.

**കോസലം—** ഒരു രാജ്യം. കാശിയിൽനിന്നു വടക്കു് അയോദ്ധ്യയുൾപ്പെടെ സരയൂനദിയുടെ എല്ലാ ഭാഗവും ഉൾപ്പെട്ട ഇതു സൂര്യവംശരാജാക്കന്മാരുടെ രാജ്യവും അയോദ്ധ്യ ഇതിൻെറ തലസ്ഥാനവുമാണു്.

**കൌശികൻ—** വിശ്വാമിത്രമഹർഷി, കുശികരാജർഷിയുടെ പുത്രൻ. ഗാഥി എന്നതു കുശികൻെറ പേരായിരുന്നു. ഇദ്ദേഹമാണു് കൌശികഗോത്രം ആരംഭിച്ചതു്.

**കൌസല്യ—** മഹാരാജാവായ ദശരഥൻെറ ഭാര്യ. ശ്രീരാമൻെറ അമ്മ.

**കൌസ്തുഭം—** പാലാഴി കടഞ്ഞപ്പോൾ കിട്ടിയ ഈ രത്നം വിഷ്ണുവിൻെറ ഭൂഷണമാണു്.

**ക്രഥകൈശികം—** വിദർഭദേശം.

**ക്രൌഞ്ചം—** 1. ഒരു പക്ഷി. 2. ഹിമാലയത്തിൻെറ പൌത്രനും മൈനാകത്തിൻെറ പുത്രനുമായ പർവ്വതം. ഈ പർവ്വതത്തിൽ ക്രൌഞ്ചനെന്നു പേരുള്ള ഒരസുരൻ താമസിച്ചിരുന്നു. അവനെ കാർത്തികേയൻ കൊന്നു. അതുകൊണ്ടു് ആ അസുരൻെറ പേർ ക്രൌഞ്ചനെന്നും കാർത്തികേയൻെറ പേർ ക്രൌഞ്ചദാരണൻ എന്നുമായി.

**ക്രൌഞ്ചരന്ധ്രം—** ക്രൌഞ്ചപർവ്വതത്തിൻെറ ദ്വാരം (ചുരം). വർഷകാലത്തു് അരയന്നങ്ങൾ ഇതിലൂടെ മാനസസരസ്സിലേക്കു പോകുന്നു. ക്രൌഞ്ചപർവ്വതത്തെ പിളർന്നതുകൊണ്ടു കാർത്തികേയനു് അഭിമാനം തോന്നിയപ്പോൾ ശിവൻെറ ശിഷ്യനായ പരശുരാമൻ അദ്ദേഹത്തിൻെറ അഹങ്കാരത്തെ നശിപ്പിക്കുന്നതിനുവേണ്ടി ക്രൌഞ്ചപർവ്വതത്തിനുനേരെ ആ പർവ്വതം പിളരുമാറു് ഒരു ബാണം വിട്ടു. അതാണു് ക്രൌഞ്ചരന്ധ്രം എന്നു പൌരാണികന്മാർ.

**ക്ഷീരനിധി—** പാലാഴി. ഇതു ശ്വേതദ്വീപിലെ പാല്ക്കടലാണു്. വിഷ്ണുഭഗവാൻ ശേഷഭോഗത്തിൽ യോഗനിദ്രപെയ്തു ശയിച്ചിരുന്നതു് ഇവിടെയാണു്. ദേവന്മാരും അസുരന്മാരും ചേർന്നു പാലാഴി മഥിച്ചു. അതിൽനിന്നാണു് ചന്ദ്രനുണ്ടായതു്.

**ഖണ്ഡിത—** ഭർത്താവിനു് അന്യസ്ത്രീയുടെ പേരിൽ ആസക്തിയുണ്ടെന്നറിഞ്ഞു കോപിച്ച നായിക.

**ഖരൻ—** ദൂഷണൻെറയും ത്രിശിരസ്സിൻെറയും സഹോദരൻ.

**ഗംഗ—** ഭാരതത്തിലെ പ്രസിദ്ധപുണ്യനദി. അതിൻെറ ഉത്ഭവം ഹിമാലയത്തിലുള്ള ഗംഗോത്രിയിൽ നിന്നാണു്.

**ഗന്ധമാദനം—** കുലപർവ്വതങ്ങളിലൊണു്. ഇതിലാണു് പാർവ്വതീപരമേശ്വരന്മാർ വിഹരിച്ചിട്ടുള്ളതു്.

**ഗന്ധവതി—** ഒരു നദി.

ഗംഭീര– ഒരു നദി.

ഗരുത്മാൻ– കശ്യപപ്രജാപതിക്കു വിനതയിൽ ജനിച്ച പുത്രൻ, ഗരുഡൻ. സൂര്യന്റെ സാരഥിയായ അരുണൻ ഗരുഡന്റെ സഹോദരനാണ്.

ഗാണ്ഡീവധന്വാവ്– അർജ്ജുനൻ. ഗാണ്ഡീവമെന്നതു് അർജ്ജുനന്റെ വില്ലിന്റെ പേരാണ്.

ഗാന്ധർവ്വം– എട്ടുതരത്തിലുള്ള വിവാഹങ്ങളിൽ ഒന്ന്. വരനും വധുവും പരസ്പരം സ്നേഹിച്ചു കഴിക്കുന്ന വിവാഹമാണ് ഗാന്ധർവ്വം. ഇതു ക്ഷത്രിയന്മാർക്കു മാത്രമാണ് വിധിക്കപ്പെട്ടിട്ടുള്ളതു്.

ഗുണം– 1. സത്വം, രജസ്സ് തമസ്സ് എന്നീ മൂന്നു ഗുണങ്ങൾ. 2. സന്ധി വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം, ആശ്രയം എന്ന ആറു ഗുണങ്ങൾ. 3. വില്ലിന്റെ ഞാണ്.

ഗുരുദക്ഷിണ– വിദ്യ അഭ്യസിപ്പിച്ചതിനു പ്രതിഫലമായി ഗുരുവിനു കൊടുക്കുന്ന ദക്ഷിണ.

ഗുഹൻ– വനവാസസമയത്തു രാമനെ ഗംഗയുടെ അക്കരയ്ക്കു കടത്തിയ ശൃംഗവേരപുരത്തിലെ ഒരു നിഷാദപ്രമാണി.

ഗോകർണ്ണം– ബോംബെസംസ്ഥാനത്തിൽ വടക്കേ കാനറാജില്ലയിൽ പടിഞ്ഞാറെ കടൽക്കരയിലുള്ള ഹിന്ദുക്കളുടെ പ്രസിദ്ധവും പവിത്രവുമായ തീർത്ഥസ്ഥാനം. രാവണനും കുംഭകർണ്ണനും ഇവിടെയാണ് തപസ്സു ചെയ്തിരുന്നതു്. ഇവിടെയാണ് മഹാബലേശ്വരന്റെ അമ്പലം. ഗോകർണ്ണത്തിനും കന്യാകുമാരിക്കും മദ്ധ്യേയുള്ള പ്രദേശമാണ് കേരളം എന്നു പഴമക്കാർ പറയുന്നു.

ഗോദാവരി– മറ്റൊരു പേർ ഗൌതമീനദി എന്നാണ്. ദക്ഷിണേന്ത്യയിലെ ഏററവും വലിയ നദി. ബോംബെയിലെ നാസിക് ജില്ലയിലെ ത്ര്യംബകഗ്രാമത്തിനടുത്തുള്ള പർവ്വതത്തിൽനിന്നാണ് ഈ നദി ഉത്ഭവിക്കുന്നതു്.

ഗോപ്രതരം– അയോദ്ധ്യാപുരിയ്ക്കു വടക്കുള്ള ഒരു തീർത്ഥം.

ഗോവർദ്ധനം– വൃന്ദാവനത്തിനടുത്തുള്ള ഒരു പർവ്വതം.

ഗ്രഹം– സൂര്യൻ, ചന്ദ്രൻ, കുജൻ, ബുധൻ, ഗുരു, ശുക്രൻ, ശനി, രാഹു, കേതു. ഇവയാണ് നവഗ്രഹങ്ങൾ.

ഗ്രഹണം– സൂര്യന്റെയും ഭൂമിയുടേയും നടുവിലായി ചന്ദ്രൻ വരുന്നതിനു സൂര്യഗ്രഹണമെന്നും ചന്ദ്രന്റെയും സൂര്യന്റെയും മദ്ധ്യത്തിലായി ഭൂമി വരുന്നതിനു ചന്ദ്രഗ്രഹണമെന്നും പറയുന്നു.

ചക്രവർത്തി– ഒരു സമുദ്രംമുതൽ മറേറ സമുദ്രംവരെയുള്ള രാജ്യത്തിലെ മററുള്ള രാജാക്കന്മാരാൽ അംഗീകരിക്കപ്പെട്ട മേൽക്കോയ്മയോടുകൂടിയ രാജാവ്.

ചക്രവാകം– ഒരു പക്ഷി. ചക്രവാകമിഥുനത്തെ ദാമ്പത്യപ്രേമത്തിന്റെ ഏററവും ഉൽകൃഷ്ടദൃഷ്ടാന്തമായി കവികൾ ചിത്രീകരിക്കുന്നു. അവയ്ക്കൊരു ശാപമുണ്ട്. രാത്രിയിൽ ഇണയെ പിരിഞ്ഞിരിക്കണമെന്ന്. രാത്രി മുഴുവനും നദിയുടെ ഇരുകരകളിൽ ഇരുന്നു അന്യോന്യം വിളിച്ചു കരഞ്ഞു കഴിച്ചുകൂട്ടുന്നു.

ചന്ദ്രകാന്തം– ചന്ദ്രകിരണം തട്ടിയാൽ ദ്രവിക്കുന്ന ഒരുതരം രത്നം.

ചന്ദ്രഹാസം– രാവണന്റെ വാള്.

ചർമ്മണ്വതി— ചംബൽനദി. മഹാരാജാവായ രന്തിദേവൻെറ യജ്ഞപശുക്കളുടെ ചർമ്മങ്ങളിൽനിന്നു് (തോലുകളിൽനിന്നു്) ഉത്ഭവിച്ചതത്രേ ഈ നദി.

ചാതകം— വേഴാമ്പൽ. ഇതു് മഴവെള്ളം ഒഴികെ വേറെ ഒരു വെള്ളവും കുടിക്കില്ല.

ചാമരം— ചമരിമൃഗത്തിൻെറ വാലു്. ഇതുകൊണ്ടു രാജചിഹ്നമായ വെൺചാമരം ഉണ്ടാക്കുന്നു.

ചാരണന്മാർ— രാജാക്കന്മാരുടെ കീർത്തിയെയും ഗുണഗണങ്ങളെയും പററി സ്തുതിച്ചുപാടുന്നവർ.

ചിത്രകൂടം— പ്രയാഗയ്ക്കു തെക്കു മന്ദാകിനദിയുടെ തീരത്തു ബാന്ദാജില്ലയിലുള്ള ഒരു പർവ്വതം. വനവാസകാലത്തു രാമൻ ഈ പർവ്വതത്തിൽ താമസിച്ചിട്ടുണ്ടു്. ഇതിനെത്തന്നെയാണു് രാമഗിരി എന്നു പറയുന്നതു് എന്നു മല്ലിനാഥൻ. അതു ശരിയല്ലഎന്നു വിൽസൻ.

ചിത്ര— 27 നക്ഷത്രങ്ങളിൽ പതിന്നാലാമത്തേതു്.

ചൂഡാമണി— മുടിക്കെട്ടിൽ അണിയുന്ന ഒരു ശിരോഭൂഷണം. സീത അടയാളമായി തൻെറ ചൂഡാമണിയാണു് ഹനുമാൻെറ കയ്യിൽ കൊടുത്തയച്ചതു്.

ഛലിതം— ഒരു പ്രകാരത്തിലുള്ള നാട്യം.

ജടായു— സമ്പാതിയുടെ അനുജനും ദശരഥൻെറ സുഹൃത്തുമായിരുന്ന ഒരു പക്ഷിരാജാവു്. സീതാപഹരണത്തെപ്പററി രാമനെ അറിയിച്ചു് ഉടനെ മരിച്ചു.

ജനകൻ— മിഥിലാപുരിയിലെ രാജാവു്, സീതയുടെ അച്ഛൻ.

ജനസ്ഥാനം ദണ്ഡകാരണ്യത്തിനടുത്തുള്ള ഒരു സ്ഥലം. ഈസ്ഥലത്തു ഖരൻ ദൂഷണൻ മുതലായവർ താമസിച്ചിരുന്നു.

ജയന്തൻ— ഇന്ദ്രൻെറ പുത്രൻ.

ജാതകർമ്മം— ജനിച്ച ഉടനെ കുട്ടികൾക്കു ചെയ്യേണ്ടുന്ന ക്രിയ.

തക്ഷകൻ— അഷ്ടനാഗങ്ങളിൽ ഒന്നു്. കശ്യപൻേറയും കദ്രുവിൻേറയും പുത്രൻ.

തമസ— ചെറിയൊരു നദി.

താടക- ബ്രഹ്മാവിൽനിന്നു വരം ലഭിച്ച സുകേതു എന്നുപേരുള്ള പരാക്രമിയായ യക്ഷൻെറ പുത്രി. ഇവൾക്കു ഒരായിരം ആനകളുടെ ശക്തിയുണ്ടായിരുന്നു. ഇവളെ ജംഭൻെറ പുത്രനായ സുന്ദൻ വിവാഹം കഴിച്ചു. അഗസ്ത്യമുനി സുന്ദനെ കൊന്നപ്പോൾ അവൾ തൻെറ പുത്രനായ മാരീചനോടൊപ്പം അഗസ്ത്യമുനിയെ ഭക്ഷിക്കാനോടി പക്ഷെ അദ്ദേഹത്തിൻെറ ശാപംകൊണ്ടു രണ്ടുപേരും രാക്ഷസരായി. അന്നു തുടങ്ങി ഈ രാക്ഷസി അഗസ്ത്യമുനിയുടെ തപോവനം നശിപ്പിക്കാൻ തുടങ്ങുകയും അവിടത്തെ എല്ലാ മുനിമാരേയും ഭക്ഷിക്കുകയും ചെയ്തു. അതുകൊണ്ടു് ഈ കാടിനെ താടകവനം എന്നു പറയുന്നു. വിശ്വാമിത്രമഹർഷി യാഗരക്ഷയ്ക്കായി രാമലക്ഷ്മണന്മാരെ കൂട്ടിക്കൊണ്ടുപോകുമ്പോൾ, മഹർഷിയുടെ നിർദ്ദേശമനുസരിച്ചു ശ്രീരാമൻ അവളെ വധിച്ചു.

താണ്ഡവം— നൃത്തം. പുരുഷന്മാരുടെ നൃത്തത്തിനു് താണ്ഡവമെന്നും സ്ത്രീകളുടെ നൃത്തത്തിനു ലാസ്യം എന്നും പറയുന്നു. ഈ നൃത്തം ശിവനു വളരെയധികം പ്രിയങ്കരമാണു്.

താമ്രപൎണ്ണി— ഒരു നദി. തമിഴ്നാട്ʼസംസ്ഥാനത്തിലെ തിരുനെൽവേലി ജില്ലയിലാണ്. ഇതു പശ്ചിമഘട്ടത്തിൽനിന്നു പുറപ്പെട്ടു ബംഗാൾ ഉൾക്കടലിൽ പതിക്കുന്നു. അശോകന്റെ കാലത്തു പാണ്ഡ്യരാജ്യം താമ്രപൎണ്ണിവരെയായിരുന്നു.

താരകൻ— ഒരസുരൻ. ഇദ്ദേഹം താരൻ എന്നു പേരുള്ള ഒരസുരന്റെ പുത്രനായിരുന്നു. തന്നെ ആൎക്കും കൊല്ലാൻ സാധിക്കരുത് എന്ന വരം നേടി അസുരൻ തന്റെ വീട്ടിൽ വന്നു. എല്ലാ അസുരന്മാരും അദ്ദേഹത്തെ രാജ്യാഭിഷേകം ചെയ്തു. അവൻ ലോകത്തിൽ നാനാപ്രകാരത്തിലുള്ള അക്രമം ചെയ്വാൻ തുടങ്ങി. അതിനാൽ ദേവന്മാർ വളരെ ദുഃഖിതരായി. അപ്പോൾ ശിവന്റെ പുത്രനായ കാൎത്തികേയനാണ് ബ്രഹ്മവരത്താൽ ഉദ്ധതനായ താരകനെ വധിച്ചതു്.

ത്രയി— ഋക്, യജുസ്സ്, സാമം എന്നീ മൂന്നു വേദം.

ത്രികൂടം— മൂന്നുകൊടുമുടികളുള്ള പൎവ്വതം. ഇത്തരത്തിലുള്ള ഒന്നു ലങ്കയിലും മറെറാന്നു ക്ഷീരസാഗരത്തിലും വേറൊന്നു ഗുജറാത്തിലെ ഗിരിനാർ പൎവ്വതത്തിലുമാണുള്ളതു്. ഇതു കടന്നാണ് രഘു പാരസീകരാജ്യത്തിലേക്കു പോയതു്.

ത്രിപുരവിജയം— താരകാസുരന്റെ മൂന്നു പുത്രന്മാർ— താരകാക്ഷൻ, കമലാക്ഷൻ, വിദ്യുന്മാലി. ഇവർ മൂന്നുപേരും ബ്രഹ്മാവിനെ തപസ്സു ചെയ്തു വരം സമ്പാദിച്ചു. മയൻ ഇവൎക്കുവേണ്ടി സ്വൎഗ്ഗത്തിൽ സ്വൎണ്ണം കൊണ്ടും ഭുവർ ലോകത്തിൽ വെള്ളികൊണ്ടും ഭൂമിയിൽ ഇരുമ്പുകൊണ്ടും ഓരോ പുരങ്ങൾ പണിയിച്ചു. മൂന്നു പുരങ്ങൾ ഉള്ളതുകൊണ്ട് ഇവരെ ത്രിപുരന്മാർ എന്നു പറയുന്നു. ഈ അസുരന്മാരെ പരമേശ്വരൻ ജയിച്ച കഥയാണ് ത്രിപുരവിജയം.

ത്രിശങ്കു— ഉടലോടെ സ്വൎഗ്ഗത്തിലേക്കു പോകാനാഗ്രഹിച്ച ഒരു സൂര്യവംശരാജാവു്. വസിഷ്ഠനും പുത്രന്മാരും ഈ ആഗ്രഹം സാധിപ്പിക്കുന്നതിനു തയ്യാറായില്ല. അപ്പോൾ ത്രിശങ്കു വിശ്വാമിത്രനെ സമീപിച്ചു. വിശ്വാമിത്രൻ ത്രിശങ്കുവിനെകൊണ്ട് യാഗം ചെയ്യിച്ചു. പക്ഷെ ദേവന്മാരാരും യാഗത്തിൽ സന്നിഹിതരായില്ല. വിശ്വാമിത്രൻ ക്രോധപൂൎവ്വം ത്രിശങ്കുവിനോടു പറഞ്ഞു— ''എന്റെ തപസ്സിന്റെ ഫലമായി നീ ഉടലോടെ സ്വൎഗ്ഗത്തിലേക്കു പോകുക.'' സ്വൎഗ്ഗത്തെ സമീപിച്ച ത്രിശങ്കുവിനെ ഇന്ദ്രൻ കീഴ്പോട്ടു തള്ളിപ്പറഞ്ഞു—നിന്നിൽ ഗുരുവിന്റെ ശാപമുണ്ട്. ''നീ തല കീഴായി മടങ്ങിപ്പോകുക.'' അദ്ദേഹം കീഴോട്ടു വീഴാൻ ഭാവിച്ചപ്പോൾ വിശ്വാമിത്രൻ തപശ്ശക്തികൊണ്ട് അവിടെ തടഞ്ഞു നിൎത്തി. അന്നുമുതൽ ത്രിശങ്കു അന്തരീക്ഷത്തിൽ തൂങ്ങി നിൽക്കുകയാണ്. ത്രിശങ്കു സ്ഥിതിചെയ്യുന്ന മദ്ധ്യഭാഗത്തിന്നു ത്രിശങ്കു സ്വൎഗ്ഗം എന്നു പേരുണ്ടായി.

ത്രോടകം— ഇതു് 5, 7, 9 അങ്കങ്ങളുള്ള ഒരു നാടകമാണ്. ഇതിൽ സ്വൎഗ്ഗത്തെക്കുറിച്ചും ഭൂമിയെക്കുറിച്ചും വൎണ്ണിച്ചിട്ടുണ്ടായിരിക്കും. ഇതിൽ നായകൻ ഏതെങ്കിലും ദിവ്യപുരുഷനായിരിക്കും. ശൃംഗാരപ്രധാനമായ വിക്രമോൎവ്വശീയം ത്രോടകം ആണ്.

ദക്ഷൻ— അദിതിയുടെ അച്ഛനും ബ്രഹ്മാവിന്റെ പുത്രനുമാണ് ദക്ഷൻ.

ദക്ഷകന്യമാർ— ദക്ഷന്റെ പുത്രിമാരായ അശ്വതി തുടങ്ങിയ ഇരുപത്തേഴ നക്ഷത്രങ്ങൾ.
ദക്ഷിണം— 1 തെക്ക് 2 വലത്തേത്ത്.
ദക്ഷിണൻ— എല്ലാ ഭാര്യമാരോടും ഒരുപോലെ പ്രീതിയോടുകൂടി പെരുമാറുന്ന ബഹുഭാര്യനായ നായകൻ.
ദക്ഷിണായനം— സൂര്യൻ വടക്കുനിന്നു തെക്കോട്ടുനീങ്ങുന്ന, കക്കടക സങ്ക്രാന്തി മുതൽ മകര സങ്ക്രാന്തിവരെയുള്ള ആറു മാസം.
ദണ്ഡം— അപരാധത്തിനു കൊടുക്കുന്ന ശിക്ഷ.
ദണ്ഡനീതി— അത്ഥശാസ്ത്രം രാജനീതി.
ദശപുരം— മദ്ധ്യഭാരതത്തിൽ സ്ഥിതിചെയ്യുന്ന ഒരു നഗരം. കാളിദാസൻ ഇവിടത്തുകാരനായിരുന്നുവെന്നാണ് ചിലരുടെ വിശ്വാസം.
ദശാണ്ണം— വിന്ധ്യപവ്വതത്തിനു വടക്കുള്ള ഒരു രാജ്യം, ഇതിന്റെ തലസ്ഥാനം വിദിശയായായിരുന്നു.
ദാക്ഷായണി— ദക്ഷപുത്രി, അദിതി, ഇന്ദ്രന്റെ അമ്മ, കശ്യപന്റെ പത്നി.
ദിക്പതികൾ— എട്ടുദിക്കുകളുടെ അധിപതികളായ ഇന്ദ്രാദിദേവന്മാർ.
ദിഗ്ഗജങ്ങൾ— എട്ടു ദിക്കുകളിൽ നില്ക്കുന്ന ദിവ്യങ്ങളായ ഐരാവതം മുതലായ ആനകൾ.
ദുവ്വാസാവ്— കോപശീലനായ ഒരു മഹർഷി. ഇദ്ദേഹത്തിന്റെ ശാപം കാരണമാണ് ശകുന്തളയുടെ ഭത്താവായ ദുഷ്യന്തൻ അവളെ വിസ്മരിച്ചത്.
ദേവഗിരി— കൈലാസത്തിനടുത്തുള്ള ഒരു പവ്വതം.
ദേവദാരു— ഹിമാലയത്തിലുണ്ടാവുന്ന ഒരു വൃക്ഷം
ദേവസേന— 1) ദേവന്മാരുടെ സൈന്യം. 2) കാർത്തികേയന്റെ ഭാര്യ.
നന്ദനം— സ്വഗ്ഗത്തിലെ ഉദ്യാനം.
നന്ദി— ശിവന്റെ ദ്വാരപാലൻ.
നന്ദിഗ്രാമം— ശ്രീരാമന്റെ പതിന്നാലുവർഷത്തെ വനവാസം കഴിഞ്ഞു വരുന്നതുവരെ ഭരതൻ താമസിച്ചിരുന്ന സ്ഥലം. അയോദ്ധ്യയിൽ നിന്നു നാലു മൈൽ ദൂരെയുള്ള ഒരു ഗ്രാമം.
നന്ദിനി— സുരഭിയുടെ പുത്രി, ഇവളെ സന്തോഷിപ്പിച്ചതിനാലാണ് ദിലീപനു പുത്രൻ ലഭിച്ചത്.
നമുചി— ഒരസുരൻ. ഇന്ദ്രനാണ് നമുചിയെ വധിച്ചത്.
നമേരു— ഒരു തരത്തിലുള്ള പുന്നാഗവൃക്ഷം.
നർമ്മദ— വിന്ധ്യനിൽനിന്നുത്ഭവിച്ച ഒരു നദി.
നാരദൻ— ഒരു മഹർഷി. ബ്രഹ്മാവിന്റെ മാനസപുത്രൻ-
നാരായണൻ— ഉവ്വശിയുടെ പിതാവായ പുരാണമുനി. ബദര്യാശ്രമമാണ് നാരായണമുനിയുടെ വാസസ്ഥലം.
നിർവിന്ധ്യ— വിന്ധ്യാചലത്തിൽ നിന്നു ഉത്ഭവിക്കുന്ന ഒരു നദി.
നീചൈസ്സ്— ഒരു പവ്വതം; വിന്ധ്യന്റെതന്നെ ഒരു ഉപശാഖ.
നൈമിഷം— തപസ്സിദ്ധിസ്ഥാനമായ ഒരു തപോവനം.

പഞ്ചവടി— വനവാസസമയത്തു രാമൻ ലക്ഷ്മണൻ സീത എന്നിവർ താമസിച്ചിരുന്നതും ശൂർപ്പണഖയുടെ കാതും മൂക്കും മുറിക്കപ്പെട്ടതും സീതാപഹരണമുണ്ടായതുമായ ദണ്ഡകാരണ്യങ്ങളിലെ നാസിക്കിനടുത്തുള്ള ഗോദാവരിയുടെ അടുത്തായി കിടക്കുന്ന ഒരു വനം.

പത്മരാഗം— ചുവപ്പുനിറത്തിലുള്ള ഉരു രത്നം.

പരശുരാമൻ— ജമദഗ്നിപുത്രനായ ക്ഷത്രിയാന്തകൻ.

പരിവഹൻ— ആകാശഗംഗയെ വഹിക്കുന്ന ഒരു വായു.

പര്യങ്കബന്ധം— വീരാസനം.

പാണ്ഡ്യം— ഭാരതത്തിൻെറ തെക്കേ അററത്തുണ്ടായിരുന്ന രാജ്യം.

പാതാളം— അധോലോകങ്ങൾ ഏഴെണ്ണമുള്ളതിൽ ഏഴാമത്തേതു്.

പാരസീകം— ഭാരതത്തിൻെറ പടിഞ്ഞാറുള്ള ഒരു രാജ്യം.

പാരിജാതം— സമുദ്രമഥനത്തിൽ ഉത്ഭവിച്ച ഒരു വൃക്ഷം. കല്പവൃക്ഷങ്ങളിൽ ഒന്നു്.

പിണ്ഡം— പിതൃക്കൾക്കു് നൽകുന്ന അന്നം.

പിനാകം— ശിവൻെറ വില്ലു്.

പുംസവനം— ഗർഭിണികൾക്കു ചെയ്യുന്ന ഒരു ക്രിയ.

പുത്രീയേഷ്ടി— പുത്രൻ ജനിക്കാൻവേണ്ടി ചെയ്യുന്ന യാഗം.

പുരു— തൻെറ പിതാവിനു യൌവ്വനം നൽകിയ, യയാതിയുടെ ഏററവും ഇളയ പുത്രൻ. ഇദ്ദേഹത്തിൻെറ വംശത്തിലാണു് ദുഷ്യന്തൻ ജനിച്ചതു്.

പുലസ്ത്യൻ— ബ്രഹ്മാവിൻെറ മാനസപുത്രനും സപ്തർഷികളിൽ ഒരാളും ആയ ഒരു ഋഷി. ഇദ്ദേഹം വിശ്രവസ്സിൻെറ പിതാവും കുബേരൻേറയും രാവണൻെറയും പിതാമഹനുമാണു്.

പുഷ്ക്കലാവർത്തകങ്ങൾ— മേഘങ്ങളിൽ ഉൽക്കൃഷ്ടമായ ഒരു വർഗ്ഗം.

പുഷ്പകം— കുബേരൻെറ വിമാനം, രാവണൻ ഈ വിമാനം കുബേരനിൽനിന്നു തട്ടിയെടുത്തു. രാവണവധത്തിനുശേഷം ശ്രീരാമൻ കുബേരനു് അതു തിരികെ കൊടുത്തു.

പുഷ്യം— 27 നക്ഷത്രങ്ങളിൽ എട്ടാമത്തെ നക്ഷത്രം.

പൃഥു— വേനൻെറ പുത്രൻ. വേനൻെറ ദുർഭരണം മൂത്തപ്പോൾ മഹർഷിമാർ അദ്ദേഹത്തെ ശപിച്ചു സംഹരിച്ചു. പിന്നെ അവർ വേനശരീരം കടഞ്ഞപ്പോൾ അതിൻെറ കയ്യിന്മേൽനിന്നു പൃഥുവുണ്ടായി. വേനൻെറ ദുർഭരണത്താൽ ഭൂമി ഉള്ളിലൊളിപ്പിച്ചിരുന്ന സമ്പത്തുകളെല്ലാം പൃഥുവത്രേ പുറത്തുകൊണ്ടുവന്നതു്. പൃഥുചക്രവർത്തിയുടെ ആജ്ഞയനുസരിച്ചു ഭൂമി പശുവായിനിന്നു. ഓരോ വർഗ്ഗക്കാരും അതിൽനിന്നു വേണ്ടതു കറന്നെടുത്തു.

പ്രണവം— എല്ലാ വേദമന്ത്രങ്ങളുടെയും ആദ്യം ഉണ്ടായ ഓങ്കാരം.

പ്രതിഷ്ഠാനപുരി— ചന്ദ്രവംശരാജാവായ പുരൂരവസ്സിൻെറ തലസ്ഥാനനഗരം. ഇതു ഗംഗായമുനാസംഗമസ്ഥാനത്തായിരുന്നു. ഇപ്പോൾ അതു ഝാൻസിയാണു്.

പ്രത്യയം— വ്യാകരണത്തിൽ പദത്തിനു് അർത്ഥഭേദം വരുത്തുന്നതിനായി അതിൻെറ അവസാനത്തിൽ ചേർക്കുന്ന അക്ഷരം.

പ്രദ്യോതൻ— ഉജ്ജയിനിയിലെ രാജാവു്. ഇദ്ദേഹത്തിനു് ചണ്ഡപ്രദ്യോതൻ എന്നും പേരുണ്ടു്. ഇദ്ദേഹത്തിൻെറ പുത്രിയായ വാസവദത്തയെയാണു് വത്സരാജാവായ ഉദയനൻ അപഹരിച്ചുകൊണ്ടുപോയതു്.

പ്രമദവനം— രാജ്ഞിമാരുടെ വിഹാരത്തിനുള്ള പൂന്തോട്ടം.
പ്രവാളം— 1 പവിഴം 2 തളിര്.
പ്രാഗ്ജ്യോതിഷം— ഭാരതത്തിൻെറ കിഴക്കുഭാഗത്തായി സ്ഥിതി ചെയ്യുന്ന ആസ്സാം.
ബഡവാനലൻ— സമുദ്രാന്തർഗ്ഗതമായ ഒരു അഗ്നി.
ബല— (വിദ്യ) ഈ വിദ്യയെ ബ്രഹ്മകന്യയായി കണക്കാക്കുന്നു. വിശപ്പും ദാഹവും ഉണ്ടാകാതിരിക്കാൻ വിശ്വാമിത്രൻ രാമലക്ഷ്മണന്മാക്ക് ബല, അതിബല എന്ന മന്ത്രങ്ങളാണ് ഉപദേശിച്ചതു്.
ബലി— പ്രഹ്ലാദൻെറ പൌത്രനും വിരോചനൻെറ പുത്രനുമായ അസുര രാജാവ്. ബലിയിൽനിന്നു ത്രൈലോക്യാധിപത്യം പിടിച്ചെടുക്കാൻ വേണ്ടിയാണ് മഹാവിഷ്ണു വാമനനായി അവതരിച്ചതു്.
ബാലഖില്യന്മാർ— സൂര്യൻെറ മുമ്പിൽ നടന്നു സ്തുതിക്കുന്നവരും ഏകദേശം തള്ളവിരലിനോളം ശരീരാകൃതിയുള്ളവരുമായ 60,000 മുനിമാർ.
ബാലി— ഇന്ദ്രപുത്രനും കിഷ്കിന്ധാധിപതിയുമായ വാനരരാജാവ്.
ബുധൻ— ചന്ദ്രനു രോഹിണിയിൽ ജനിച്ച പുത്രനാണ് ബുധൻ.
ബൃഹസ്പതി— അംഗിരസ്സിൻെറ പുത്രനായ ദേവഗുരു. നവഗ്രഹങ്ങളിൽ അഞ്ചാമത്തേതു്.
ബ്രഹ്മചര്യം— ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്യാസം ഈ നാലു ആശ്രമങ്ങളിൽവെച്ച് ആദ്യത്തെ ആശ്രമം.
ബ്രഹ്മാവർത്തം— കുരുക്ഷേത്രം ഉൾക്കൊള്ളുന്ന ഒരു രാജ്യം.
ഭഗീരഥൻ— അംശുമാൻെറ പൌത്രനും ദിലീപൻെറ പുത്രനുമായ ഒരു രാജാവ്. കപിലൻെറ ശാപത്താൽ സഗരൻെറ 60,000 പുത്രന്മാർ ഭസ്മമായപ്പോൾ അവരെ ഉദ്ധരിക്കുന്നതിനുവേണ്ടി ആകാശഗംഗയെ ഇദ്ദേഹമാണ് ഭൂമിയിലേക്കു കൊണ്ടുപോന്നതു്. അതുകൊണ്ടു ഗംഗയ്ക്കു ഭാഗീരഥി എന്നും പേരുണ്ട്.
ഭരതവാക്യം— നാടകത്തിൻെറ അവസാനത്തിൽ ആശീർവ്വാദപരമായി ചൊല്ലുന്ന പദ്യം.
ഭിദ്യ— ഒരു നദി.
ഭൂർജ്ജം— ഹിമാലയത്തിൽ വളരെയധികം ഉണ്ടാവുന്ന ഒരുതരം വൃക്ഷം.
മഗധം— കാശിക്കു കിഴക്കുള്ള ഒരു രാജ്യം.
മതംഗൻ— ഒരു മഹർഷി.
മദ്ധ്യമലോകം— ഭൂമി. സ്വർഗ്ഗത്തിൻേറയും പാതാളത്തിൻേറയും നടുവിലായതുകൊണ്ട് ഇതിനെ മദ്ധ്യമലോകം എന്നു പറയുന്നു.
മനു— വിവസ്വാൻെറ പുത്രനായ ഒന്നാമത്തെ രാജാവ്. ഇദ്ദേഹമാണ് ധർമ്മശാസ്ത്രങ്ങളിൽ ഒന്നാമത്തേതായ മനുസ്മൃതി നിർമ്മിച്ചതു്.
മന്ത്രം— കർമ്മങ്ങൾ ചെയ്യുമ്പോൾ ചൊല്ലേണ്ടുന്ന വേദഭാഗം. 2 രാജാക്കന്മാരുടെ കാര്യാലോചന.
മന്ദരം— ഒരു പർവ്വതം. പാലാഴി കടയുവാൻ ഈ പർവ്വതമായിരുന്നു കടകോൽ.
മന്ദാരം— അഞ്ചു കല്പവൃക്ഷങ്ങളിലൊന്നു്.
മരതകം— നവരത്നങ്ങളിലൊന്നു്.

മലയദദ്ദുരങ്ങൾ- സഹ്യപൎവ്വതത്തിന്റെ സമീപത്തിലുള്ള രണ്ടു പൎവ്വതങ്ങൾ.

മഹാകാളം- ഉജ്ജയിനിയിൽ ശിപ്രാനദിയുടെ തീരത്തിലുള്ള ഒരു ശിവക്ഷേത്രം.

മഹാകോശി- ഹിമാലയത്തിലുള്ള ഒരു നദി.

മഹേന്ദ്രൻ- ഒരു പൎവ്വതം. ഇതു ഏഴു കലപൎവ്വതങ്ങളിൽ ഒന്നാണു്.

മാതലി- ഇന്ദ്രന്റെ സൂതൻ.

മാതാക്കൾ. (ഏഴു്) ബ്രാഹ്മീ, മാഹേശ്വരീ, കൌമാരി, വൈഷ്ണവി, വാവാരാഹി, ഇന്ദ്രാണി, ചാമുണ്ഡ-ഇവരാണു് ഏഴുമാതാക്കൾ.

മാനസം- ഹിമാലയത്തിനു വടക്കു കൈലാസ പൎവ്വതത്തിന്റെ തെക്കു ഭാഗത്തു അഞ്ജനപൎവ്വതത്തിന്റെ സമീപത്തിലുള്ള ഒരു സരസ്സു്. ഇതിൽനിന്നാണു് സരയു നദി ഉത്ഭവിക്കുന്നതു്.

മായൂരി- പുഷ്കരവാദ്യത്തിലെ ഒരു പ്രത്യേകതരം പ്രയോഗം.

മാരീചൻ- മരീചിയുടെ പുത്രൻ കശ്യപൻ. താടകയുടെ പുത്രനായ രാക്ഷസൻ.

മാല്യവാൻ- ഒരു പൎവ്വതം.

മിഥില- ജനകമഹാരാജാവിന്റെ രാജധാനി.

മുരള ഒരു നദി.

മേനക- ഒരു അപ്സരസ്സു്. ശകുന്തളയുടെ അമ്മ.

മേന- പാൎവ്വതിയുടെയും മൈനാകത്തിന്റെയും അമ്മയും ഹിമാലയത്തിന്റെ ഭാൎയ്യയും ആയ പിതൃക്കളുടെ മാനസപുത്രി.

മൈനാകം- ഹിമവാന്റെ പുത്രനായ ഒരു പൎവ്വതം. ഇന്ദ്രനെ പേടിച്ചു ഈ പൎവ്വതം സമുദ്രത്തിൽ ചെന്നൊളിച്ചിരുന്നു എന്നു പറയുന്നു. ഇക്കാരണത്താൽ മൈനാകം ഇതുവരെ ചിറകുകളോടുകൂടിയതാണു്.

മോക്ഷം- എല്ലാപ്രകാരത്തിലുമുള്ള ബന്ധനത്തിൽനിന്നും മോചിക്കപ്പെട്ടു് ആനന്ദനിർവൃതിയിൽ ലയിച്ചിരിക്കുന്ന ആത്മാവിന്റെ കൈവല്യാവസ്ഥ.

യജമാനൻ- 1. യാഗം നടത്തിക്കുന്നവൻ— ബ്രാഹ്മണർക്കു ദക്ഷണാദികൾ കൊടുത്തു ധാൎമ്മികകൎമ്മങ്ങൾ നടത്തിക്കുന്നവൻ. 2. ശിവന്റെ എട്ടു മൂൎത്തികളിൽ ഒന്നു്.

യജ്ഞം- ദേവന്മാരെ ഉദ്ദേശിച്ചു ചെയ്യുന്ന ദ്രവ്യത്യാഗം. നെയ്യു മുതലായതുകൊണ്ടു ഹോമം നടത്തുന്നതിനെ യജ്ഞം എന്നു പറയുന്നു.

യജ്ഞോപവീതം- പൂണുൽ. യജ്ഞം നടത്തുവാൻ ഈ പൂണുൽ ആവശ്യമായതുകൊണ്ടു ഇതിനെ യജ്ഞോപവീതം എന്നു പറയുന്നു.

യമുന- ഹിമാലയത്തിൽനിന്നു് ഉത്ഭവിക്കുന്ന ഒരു പുണ്യനദി. മാൎക്കണ്ഡേയപുരാണപ്രകാരം ഈ യമുന സൂൎയ്യന്റെ പുത്രിയും യമന്റെ സഹോദരിയുമാണു്.

യയാതി- നഹുഷന്റെ പുത്രൻ. ഇദ്ദേഹത്തിനു ദേവയാനി ശൎമ്മിഷ്ഠ എന്നു രണ്ടു പത്നിമാരുണ്ടായിരുന്നതിൽ ശൎമ്മിഷ്ഠയുടെ പുത്രനാണു് പൂരു. ആ പൂരുവിന്റെ വംശത്തിലാണു് ശാകുന്തളനായകനായ ദുഷ്യന്തൻ ജനിച്ചതു്.

**യവനി–** യവനസ്ത്രീ.
**യോഗം–** പ്രാണായാമാദികാംകൊണ്ടു മനസ്സിനെ ഏകാഗ്രമാക്കി ഈശ്വരസാക്ഷാൽക്കാരം ചെയ്യൽ.
**രതി–** കാമദേവൻെറ ഭാര്യ, ദക്ഷപ്രജാപതിയുടെ പുത്രി. ദക്ഷൻ തൻെറ ശരീരവിയർപ്പുകൊണ്ടു ഇവളെ ജനിപ്പിച്ചു കാമദേവനു് അർപ്പിച്ചതാണത്രേ.
**രന്തിദേവൻ-** ഏററവും ധാർമ്മികനായ ഒരു ചന്ദ്രവംശരാജാവു്. ഇദ്ദേഹം യജ്ഞങ്ങാംക്കുപയോഗിച്ച പശുക്കളുടെ ചമ്മങ്ങളിൽനിന്നത്രേ ചമ്മണ്വതീനദിയുടെ ഉത്ഭവം.
**രാജഹംസം–** ഒരുതരം അരയന്നം.
**രാമഗിരി–** ചിത്രകൂടപവ്വതം.
**രേവതി–** ബലരാമൻെറ ഭാര്യ, രേവതരാജാവിൻെറ പുത്രി. ഇവളുടെ വിവാഹം ബ്രഹ്മാവിൻെറ ആജ്ഞപ്രകാരം ബലരാമനുമായി നടന്നു.
**രേവ–** നമ്മദാനദി.
**ലങ്ക–** രാവണൻെറ രാജധാനി. ഭാരതത്തിൻെറ തെക്കുഭാഗത്തു സമുദ്രമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു.
**ലവൻ–** സീതയുടെ രണ്ടാമത്തെ പുത്രൻ.
**ലവണാസുരൻ–** കുംഭീനസിയുടെ പുത്രനായ ഒരസുരൻ. ഇദ്ദേഹത്തിൻെറ അച്ഛൻെറ പേർ മധു എന്നായിരുന്നു. ഇദ്ദേഹത്തിനു ശിവൻെറ വരപ്രസാദത്താൽ ഒരു ശൂലം ലഭിച്ചു ഇദ്ദേഹത്തിൻെറ അത്യാചാരം നശിപ്പിക്കുന്നതിനുവേണ്ടി രാമൻ ശത്രുഘ്നനെ അയച്ചു. അദ്ദേഹത്താൽ ഈ അസുരൻ വധിക്കപ്പെട്ടുകയും ചെയ്തു.
**ലോകാലോകം–** ചക്രവാളപവ്വതം. ഭൂമിക്കു ചുററും ചക്രാകാരേണ വത്തിക്കുന്നു. ചിലഭാഗങ്ങളിൽ മാത്രം സൂര്യപ്രകാശം തട്ടുന്നു.
**ലൌഹിത്യ–** ഒരു നദി.
**വജ്രം–** ഇന്ദ്രൻെറ ആയുധം.
**വനായു–** ഒരു ദേശം.
**വരതന്തു–** ഒരു മഹഷി. കൌത്സൻെറ ഗുരു.
**വരദ–** ഒരു നദി.
**വണ്ണം–** ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നീ നാലു ജാതിക്കാർ.
**വസിഷ്ഠൻ–** ഇദ്ദേഹം ബ്രഹ്മാവിൻെറ പുത്രനാണു്. കർദ്ദമൻെറ പുത്രിയായ അരുന്ധതി ഇദ്ദേഹത്തിൻെറ ഭാര്യയായി. ഋഗ്വേദത്തിൻെറ ഏഴാം മണ്ഡലത്തിൻെറ അധികഭാഗങ്ങളും വസിഷ്ഠൻെറയാണു്. സൂര്യവംശരാജാക്കന്മാരുടെ പുരോഹിതനാണു് വസിഷ്ഠൻ.
**വാമനൻ–** വിഷ്ണുവിൻെറ അഞ്ചാമത്തെ അവതാരം.
**വാല്മീകി–** രാമായണകത്താവായ ആദികവി.
**വാസുകി–** നാഗരാജാവു്. അഷ്ടനാഗങ്ങളിൽ ഒന്നു്.
**വിദർഭം–** ഒരു രാജ്യം.
**വിദൂരം–** ഒരു പവ്വതം. വൈദൂര്യരത്നം ഈ പവ്വതത്തിലാണു് ഉണ്ടാവുന്നതു്.
**വിന്ധ്യൻ–** ഭാരതത്തിൻെറ മദ്ധ്യത്തിൽ കിഴക്കു പടിഞ്ഞാറായി കിടക്കുന്ന പവ്വതം.

**വിശാഖം—** ഇരുപത്തിയേഴു നക്ഷത്രങ്ങളിൽ പതിനാറാമത്തെ നക്ഷത്രം. ഈ നക്ഷത്രം രണ്ടുഭാഗമായി വിഭജിക്കപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് രണ്ട് ദേവതമാരുണ്ട്— ഇന്ദ്രനും, അഗ്നിയും.

**വിശ്വജിത്ത്—** എല്ലാം തന്നെ ദക്ഷിണയായി കൊടുക്കപ്പെടുന്ന ഒരു യജ്ഞം.

**വിശ്വാമിത്രൻ—** ക്ഷത്രിയവംശത്തിൽ ജനിച്ചവനും ബ്രാഹ്മണത്വം പ്രാപിച്ചവനുമായ ഒരു മഹർഷി,

**വിശ്വാവസു—** ഒരു ഗന്ധർവ്വൻ.

**വിഷ്ക്കംഭകം—** നാടകത്തിൽ അങ്കങ്ങളുടെ ആദിയിലോ മദ്ധ്യത്തിലോ വരുന്നതും നടന്നതോ നടക്കാൻ പോകുന്നതോ രംഗത്തുകാണിക്കാൻ സാദ്ധ്യമല്ലാത്തതോ ആയ സംഭവങ്ങളെ സൂചിപ്പിക്കുന്നതുമായ ചെറിയൊരു രംഗം.

**വേത്രവതി—** ഒരു നദി.

**വേദി—** യാഗാദികൾക്കായി തയ്യാറാക്കുന്ന തറ.

**വൈതാളികൻ** യഥാകാലം രാജാവിനെ സ്തുതിക്കുന്ന സ്തുതിപാഠകൻ.

**വൈഡൂര്യം—** നവരത്നങ്ങളിലൊന്ന്.

**വ്രതം—** ആഹാരത്തിലും ദിനചര്യയിലും മറ്റും ആചരിക്കുന്ന ഒരു നിയന്ത്രണം.

**ശക്രാവതാരം—** ശകുന്തളയുടെ മോതിരം വീണുപോയ, ഗംഗാതീരത്തുള്ള ഒരു തീർത്ഥസ്ഥലം.

**ശചി—** ദാനവരാജാവായ പുലോമാവിന്റെ പുത്രിയായിരുന്ന ഇന്ദ്രന്റെ ഭാര്യ.

**ശബ്ദവേധി—** ഒരുതരം അമ്പ്. ശബ്ദത്തെ മാത്രം അടിസ്ഥാനമാക്കി ആ ലക്ഷ്യത്തിലേയ്ക്ക് അസ്ത്രം അയച്ച് അതിനെ ഭേദിക്കുന്ന ബാണം.

**ശംബൂകൻ—** ഒരു ശൂദ്രതാപസൻ ശൂദ്രന്റെ തപസ്സിനാൽ ഒരു ബ്രാഹ്മണബാലൻ മരിച്ചതിനെത്തുടർന്നു ശ്രീരാമൻ ഇദ്ദേഹത്തെ വധിക്കുകയും ബ്രാഹ്മണബാലനെ പുനർജ്ജീവിപ്പിക്കുകയും ചെയ്തു.

**ശരത്ത്—** ഒരു ഋതു. തുലാം, വൃശ്ചികം എന്നീ കാലം.

**ശരഭം—** ഒരു തരം മൃഗം. ഇതിനു് എട്ടുകാലുകളുണ്ട്.

**ശരഭംഗൻ—** ഒരു മുനി. വനവാസക്കാലത്തു ശ്രീരാമൻ ഇദ്ദേഹത്തെ സന്ദർശിച്ചു.

**ശർമ്മിഷ്ഠ—** യയാതിയുടെ രണ്ടാമത്തെ ഭാര്യ.

**ശാതകർണ്ണി—** ഒരു മുനി

**ശിപ്രാ—** ഉജ്ജയിനീനഗരത്തിനടുത്തുകൂടെ ഒഴുകുന്ന ഒരു നദി.

**ശേഷൻ—** അനന്തൻ. വിഷ്ണുവിന്റെ മെത്ത.

**ശ്രാദ്ധം—** ശാസ്ത്രവിധിപ്രകാരം പിതൃക്കൾക്കുവേണ്ടി നടത്തപ്പെടുന്ന കർമ്മത്തെയാണ് ശ്രാദ്ധമെന്നു പറയുന്നതു്.

**ശ്രീവത്സം—** ഭൃഗുവിന്റെ ചവിട്ടേററ കാൽപ്പാടാണെന്നു വിശ്വസിച്ചുവരുന്ന വിഷ്ണുവിന്റെ മാറിലുള്ള ശ്രീവത്സമെന്ന മറു.

**ഷഡ്ജം—** സംഗീതത്തിലെ സപ്തസ്വരങ്ങളിൽ ഒന്നാമത്തേതു്. മയിലിന്റെ സ്വരം ഷഡ്ജമാണെന്നു കണക്കാക്കുന്നു,

സന്നിപാതം— വാതപിത്തകഫങ്ങൾ ഒന്നിച്ചു കോപിക്കൽ,
സപ്തർഷികൾ— മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നീ ഏഴുപേരാണ് സപ്തർഷികൾ.
സമ്മോഹനം— ഒരു ഗാന്ധർവ്വാസ്ത്രം. ഇതിൻെറ പ്രയോഗംകൊണ്ടു എല്ലാവരും മോഹാലസ്യപ്പെടുന്നു.
സരസ്വതി— ഒരു പുണ്യനദി.
സഹ്യൻ— പശ്ചിമഘട്ടപർവ്വതം.
സിന്ധു— ഒരു നദി.
സുഗ്രീവൻ— ബാലിയുടെ സഹോദരൻ.
സുതീക്ഷ്ണൻ— അഗസ്ത്യമുനിയുടെ ശിഷ്യൻ.
സുപ്രതീകൻ— ഈശാനകോണിലെ ദിഗ്ഗജം.
സുബാഹു— താടക എന്ന പേരായ രാക്ഷസിയോടൊപ്പം രാമനുമായി യുദ്ധം ചെയ്യാനൊരുമ്പെട്ട മാരീചൻെറ സഹോദരൻ.
സുമന്ത്രൻ— ദശരഥൻെറ മന്ത്രി. ഇദ്ദേഹമാണ് വനവാസത്തിനു രാമനെ രഥത്തിൽ കുറച്ചു ദൂരംവരെ കൊണ്ടുപോയി വിട്ടതു്.
സുമിത്ര— ദശരഥമഹാരാജാവിൻെറ ഭാര്യ, ലക്ഷ്മണൻെറയും ശത്രുഘ്നൻെറയും അമ്മ.
സുഹ്മം— ഒരു ദേശം.
സ്വാഹ— അഗ്നിയുടെ പത്നി.
ഹേമകൂടം— കിമ്പുരുഷവർഷത്തിൻെറ അതിർത്തിയിലുള്ള പർവ്വതം.

# അനുബന്ധം 2

## കാളിദാസനെപ്പററി

1 ഉപമാ കാളിദാസസ്യ ഭാരവേരത്ഥഗൌരവം
ദണ്ഡിനഃ പദലാളിത്യം മാഘേ സന്തി ത്രയോ ഗുണാഃ.

2 ഉപമാ കാളിദാസസ്യ നോൽക്കൃഷ്ടേതി മതം മമ
അത്ഥാന്തരസ്യ വിന്യാസേ കാളിദാസോ വിശിഷ്യതേ.

3 കാവ്യേഷു നാടകം രമ്യം തത്ര ശാകുന്തളം മതം
ശാകുന്തളേ ചതുത്ഥോങ്കസ്തത്ര ശ്ലോകചതുഷ്ടയം.

4 കാളിദാസസ്യ സവ്വസ്വമഭിജ്ഞാനശാകുന്തളാ
തത്രാപി ച ചതുത്ഥോങ്കോ യത്ര യാതി ശകുന്തളാ.

5 ശാകുന്തളചതുത്ഥോങ്കഃ സവ്വോത്കൃഷ്ട ഇതി പ്രഥാ
ന സവ്വസമ്മതാ സാ, യൽ പഞ്ചമോഽസ്തി തതോഽധികഃ.

6 പുരാ കവീനാം ഗണനാപ്രസംഗേ കനിഷ്ഠികാധിഷ്ഠിതകാളിദാസാ
അദ്യാപി തത്തുല്യകവേരഭാവാദനാമികാ സാത്ഥവതീ ബഭൂവ.
—അജ്ഞാതനാമാക്കാം

7 നിഗ്ഗതാസു ന വാ കസ്യ കാളിദാസസ്യ സൂക്തിഷു
പ്രീതിർമധുരസാർദ്രാസു മഞ്ജരീഷ്വിവ ജായതേ.
—ബാണൻ, ഹഷ്ചരിതം, അവതാരിക-ശ്ലോ-16

8 സാകൂതമധുരകോമളവിലാസിനീകണ്ഠകൂജിതപ്രായേ
ശിക്ഷാസമയേഽപി മുദേ രതിലീലാകാളിദാസോക്തീ.
—ഗോവദ്ധനാചാര്യൻ, ആര്യാസപ്തശതി, അവതാരിക-ശ്ലോകം-36

9 യസ്യാശ്ചോരശ്ചികുരനികരഃ, കണ്ണപൂരോ മയൂരോ,
ഭാസോ ഹാസഃ, കവികുലഗുരുഃ കാളിദാസോ വിലാസഃ,
ഹഷോ ഹഷോ ഹൃദയവസതിഃ പഞ്ചബാണസ്തു ബാണഃ
കേഷാം നൈഷാ കഥയ കവിതാകാമിനീ കൌതുകായ.
—ജയദേവൻ, പ്രസന്നരാഘവം 11/2

10 ഭാസോ രാമിളസൌമിലൌ വരരുചിഃ ശ്രീസാഹസാങ്കഃ കവി-
ശ്രേഷ്ഠോ ഭാരവികാളിദാസതരളാഃ സ്കന്ധഃ സുബന്ധുശ്ച യഃ
ദണ്ഡീ ബാണദിവാകരൌ ഗണപതിഃ കാന്തശ്ച രത്നാകരഃ,
സിദ്ധാ യസ്യ സരസ്വതീ ഭഗവതീ കേ തസ്യ സവ്വേഽപി തേ.
—രാജശേഖരൻ, ശാർങ്ഗധരപദ്ധതി ശ്ലോ-1-88

11 ഏകോഽപി ജീയതേ ഹന്ത കാളിദാസോ ന കേനചിൽ
ശൃംഗാരേ ലളിതോൽഗാരേ കാളിദാസത്രയീ കിമു.
—രാജശേഖരൻ, സൂക്തിമുക്താവലി

12 മാഘശ്ചോരോ മയൂരോ മുരരിപുരപരോ ഭാരവിഃ സാരവിദ്യഃ
ശ്രീഹഷഃ കാളിദാസഃ കവിരഥ ഭവഭൂത്യാഹ്വയോ ഭോജരാജഃ
ശ്രീദണ്ഡീ ഡിണ്ഡിമാഖ്യഃ ശ്രുതിമുകുടഗുരുർഭല്ലടോ ഭട്ടബാണഃ
ഖ്യാതാശ്ചാന്യേ സുബന്ധ്വാദയ ഇഹ കൃതിഭിവ്വിശ്വമാഹ്ലാദയന്തി.
—വിശ്വഗുണാദശ്ചമ്പു: 549

13 ധന്വന്തരിക്ഷപണകാമരസിംഹശങ്കു-
വേതാളഭട്ടഘടകർപ്പരകാളിദാസാഃ
ഖ്യാതോ വാരാഹമിഹിരോ നൃപതേഃ സഭായാം
രത്നാനി വൈ വരരുചിർനവ വിക്രമസ്യ.
—ജ്യോതിർവ്വിദാഭരണം 22.10

14 യേനായോജി ന വേശ്മ
സ്ഥിരമർത്ഥവിധൌ വിവേകിനാ ജിനവേശ്മ
സ വിജയതാം രവികീർത്തിഃ
കവിതാശ്രിതകാളിദാസഭാരവികീർത്തിഃ.
—ഐഹോലശിലാലേഖനം (പുലകേശീദ്വിതീയം)ശകവർഷം 556 (634)

15 ശ്രീകാളിദാസകവിവര്യസരസ്വതീയം,
കിം വർണ്ണ്യയാമൃതിതരാം രസവാഹിനീതി
യൽ കാളികാ ഭഗവതീ ശ്രുചിഭാവയോഗാ-
ദ്യസ്യാമഹോ മുഹുരനുഗ്രഹമാദധാതി.
—ബിറോബാ അണ്ണാ, സൂക്തശ്ലോകലാഘവം 417-18.

16 ലിപ്താ മധുദ്രവേണാസൻ, യസ്യ നിർവ്വിഷയാ ഗിരഃ
തേനേദം വർത്മ വൈദർഭം കാളിദാസേന ശോധിതം.
-ദണ്ഡി, അവന്തിസുന്ദരീകഥ—അവതാരിക_ശ്ലോ_15

17 കാളിദാസഗിരാം സാരം കാളിദാസഃ സരസ്വതീ
ചതുർമ്മുഖോഽഥവാ സാക്ഷാദ്വിദുർന്നാന്യേ തു മാദൃശാഃ.
—മല്ലിനാഥൻ.

18 അനഘം ഗുണസമ്പൂർണ്ണാ
സമുചിതവിച്ഛിത്തിവൃത്തിരീതിരസൌ
പ്രസ്തുതരസസന്ദോഹാ
സരസ്വതീ ജയതി കാളിദാസസ്യ.

19 വാല്മീകേർവ്വചനപ്രകാശിതഗുണാ വ്യാസേന ലീലാവതീ
വൈദർഭീ കവിതാ സ്വയം വൃതവതീ ശ്രീകാളിദാസം വരം
യാസൂതാമരസിംഹമാഘധനികാൻ, സേയം ജരാനീരസാ
ശ്ശുന്യാലങ്കരണാ സ്ഖലന്മൃദുപദാ കം വാ ജനം നാശ്രിതാ.

20 കാളിദാസകവിതാ നവം വയാ
മാഹിഷം ദധി സശർക്കരം പയഃ
ശാരദേന്ദുരബലാ ച കോമളാ
സംഭവന്തു മമ ജന്മജന്മനി.

21 കവയഃ കാളിദാസാദ്യാഃ കവയോ വയമപ്യമീ
പർവ്വതേ പരമാണൌ ച പദാർത്ഥത്വം പ്രതിഷ്ഠിതം.

22 കവിരമരഃ കവിരചലഃ
കവിരഭിനന്ദശ്ച കാളിദാസശ്ച
അന്യേ കവയഃ കപയ-
ശ്ചാപലമാത്രം പരം ദധതി.

23 വയമപി ഭവന്തി കവയഃ
കവയോഽപി ച കാളിദാസാദ്യാഃ
ദൃഷദോ ഭവന്തി ദൃഷദ-
ശ്ചിന്താമണയോഽപി ഹാ ദൃഷദഃ.

24 കവയഃ കാളിദാസാദ്യാ ഭവഭൂതിർമ്മഹാകവിഃ
തരവഃ പാരിജാതാദ്യാഃ സ്നുഹീവൃക്ഷോ മഹാതരുഃ.

25 വൈദർഭീരീതിസന്ദർഭേ കാളിദാസോ വിശിഷ്യതേ.

26 ശ്രീകാളിദാസസ്യ വചോ വിചാര്യ
നൈവാന്യകാവ്യേ രമതേ മതിർമ്മേ
കിം പാരിജാതം പരിഹൃത്യ ഹന്ത
ഭൃംഗാളിരാനന്ദതി സിന്ദുവാരേ.

27 ഭാസയത്യപി ഭാസാദൌ കവിവർഗ്ഗേ ജഗത്ത്രയം
കേ ന യാന്തി നിബന്ധാരഃ കാളിദാസസ്യ ദാസതാം.

—അജ്ഞാതനാമാക്കാം.

28 രസഭാരഭരോത്ഭിന്നാം ഭാരതീമമരാദ്രതേ
ശ്രീമതഃ കാളിദാസസ്യ വിജ്ഞാതും കഃ ക്ഷമഃ പുമാൻ.

—സ്ഥിരദേവൻ.

29 അസ്പൃഷ്ടദോഷാ നളിനീവ ഹൃഷ്ടാ
ഹാരാവലീവ ഗ്രഥിതാ ഗുണൌഘൈഃ
പ്രിയാങ്കപാളീവ പ്രകാമഹൃദ്യാ
ന കാളിദാസാദപരസ്യ വാണീ.

—ശ്രീകൃഷ്ണൻ.

30 അസ്മിന്നതിവിചിത്രകവിപരമ്പരാവാഹിനി സംസാരേ കാളിദാസ
പ്രഭൃതയോ ദ്വിത്രാഃ പഞ്ചഷാ വാ മഹാകവയ ഇതി ഗണ്യന്തേ.

—ആനന്ദവർദ്ധനാചാര്യൻ.

31 ഖ്യാതഃ കൃതീ സോഽപി ച കാളിദാസഃ
ശുദ്ധാ സുധാ സ്വാദുമതീ ച യസ്യ
വാണീമിഷാച്ചണ്ഡമരീചിഗോത്ര-
സിന്ധോഃ പരം പാരമവാപ കീർത്തിഃ.

—സോഡ്ഢൽ.

32 ദേവീ കവീനാം വരദാനലോലാ
സരസ്വതീ മാനസരാജഹംസീ
യം നാമ നോ ദത്തവതീ ദയാർദ്രാ
മഹാകവിം മഞ്ജുളവാഗ്വിലാസം.
വൈദേശികാനാമപി മാദയന്തീ
ചേതഃ സതാം യസ്യ ശകുന്തളാ സാ
വിരാജതേ പാവനകീർത്തിശാലീ
ശ്രീകാളിദാസഃ സ ഗുരുഃ കവീനാം.

—സുധാംശുചതുർവേദി.

# അനുബന്ധം 3

## കാളിദാസകൃതികൾ മലയാളത്തിൽ

## നാടകങ്ങൾ

### വിക്രമോർവ്വശീയം

1 വിക്രമോവ്വശീയം — കൊടുങ്ങല്ലൂർ കുഞ്ഞികുട്ടൻതമ്പുരാൻ, ലക്ഷ്മി സഹായം (മുദ്രണം), കോട്ടയം – 1892.

2 വിക്രമോവ്വശീയം - കൊട്ടാരത്തിൽ ശങ്കുണ്ണി - 1908.

3 വിക്രമോവ്വശീയം (സംഗീതനാടകം) —കെ. സി. കേശവപിള്ള— കേരളോദയം (മുദ്രണം), തിരുവനന്തപുരം — 1909.

4 വിക്രമോവ്വശീയം — ചെറുളിയിൽ കുഞ്ഞുണ്ണിനമ്പീശൻ— സാഹിത്യപരിഷൽസഹകരണസംഘം — എറണാകുളം — 1957.

5 വിക്രമോവ്വശീയം—എം. എൻ. പിഷാരടി—കോഴിക്കോട്—1960.

6 വിക്രമോവ്വശീയനാടകകഥാസംഗ്രഹം — കൊട്ടാരത്തിൽ ശങ്കുണ്ണി.

7 ഉവ്വശി (ഗാനനാടകം നാലുരംഗം)— വി. കൃഷ്ണൻതമ്പി.

### മാളവികാഗ്നിമിത്രം

1 മാളവികാഗ്നിമിത്രം — കണ്ടൂർ നാരായണമേനോൻ—കേരളകല്പദ്രുമം, തൃശ്ശൂർ — 1912.

2 മാളവികാഗ്നിമിത്രം — ഏ. ആർ. രാജരാജവമ്മ — തിരുവനന്തപുരം — 1933.

3 മാളവിക — കുന്നത്തു ജനാർദ്ദനമേനോൻ—വിദ്യാവിലാസിനി, തിരുവനന്തപുരം — 1933.

4 മാളവിക — അടിയാട്ടു് കൃഷ്ണമേനോൻ — വി. സുന്ദരയ്യർ ആന്റു് സൺസ്സ്, തൃശ്ശൂർ — 1936.

5 മാളവിക (ഗദ്യനാടകം)—ഇ. രാഘവവാരിയർ—ജയഭാരതം—1950.

6 മാളവിക— രാഘവവാരിയർ—കേരളോദയം പ്രസ്സ്, തൃശ്ശൂർ 1957.

7 മാളവിക—വിദ്യാവിനോദിനി —കണ്ടൂർ നാരായണമേനോൻ.

8 മാളവിക (കഥാരൂപത്തിൽ) — വിദ്യാവിനോദിനി— എം. കൃഷ്ണൻ മേനോൻ.

### അഭിജ്ഞാനശാകുന്തളം

1 ഭാഷാശാകുന്തളം—ആയില്യം തിരുനാൾ രാമവമ്മമഹാരാജാവു് — വല്ലിവിലാസം, തിരുവനന്തപുരം–1882.

2 കേരളീയഭാഷാശാകുന്തളം—കേരളവമ്മ വലിയകോയിത്തമ്പുരാൻ— 1882.

3 ഭാഷാശാകുന്തളം— പി. ജി. രാമയ്യർ(2-ാംപതിപ്പ്)—രാമകൃഷ്ണ അച്ചുകം, എലപ്പിള്ളി—1905.

4 സംഗീതശാകുന്തളം—വൈദ്യരത്നം പി. എസ്. വാരിയർ – 1912.

5 മണിപ്രവാളശാകുന്തളം—കേരളവർമ്മവലിയകോയിത്തമ്പുരാൻ–കോട്ടയം—1912.

6 മലയാളശാകുന്തളം—എ. ആർ. രാജരാജവർമ്മ—കമലാലയാ, തിരുവനന്തപുരം—1913.

7 അഭിജ്ഞാനശാകുന്തളം—ഏ. ഗോവിന്ദപ്പിള്ള—ഭാസ്കര പ്രസ്സ് (മുദ്രണം), തിരുവനന്തപുരം—1914.

8 ശാകുന്തളം—കുന്നത്തുജനാർദ്ദനമേനോൻ—തിരുവനന്തപുരം—1931.

9 ശാകുന്തളം (കഥാരൂപത്തിൽ) കണ്ണൻ ജനാർദ്ദനൻ—1931.

10 കേരള ശാകുന്തളം–ആറ്റൂർ കൃഷ്ണപ്പിഷാരടി–മംഗളോദയം, തൃശ്ശൂർ–1935.

11 അഭിജ്ഞാനശാകുന്തളം–മുട്ടത്ത് കെ. കുമാരൻ–തിരുവനന്തപുരം–1935.

12 അഭിജ്ഞാനശാകുന്തളം—വള്ളത്തോൾ നാരായണമേനോൻ—മാതൃഭൂമി, കോഴിക്കോട്—1936.

13 ശകുന്തള— കെ. ബാലരാമപ്പണിക്കർ—ചിത്രാ പബ്ലിക്കേഷൻസ്, തിരുവനന്തപുരം—1936.

14 ഭാഷാശാകുന്തളം—ചെറുളിയിൽ കുഞ്ഞുണ്ണിനമ്പീശൻ— സാഹിത്യപരിഷത്ത്, എറണാകുളം—1948.

15 ശാകുന്തളം—ചെറുശ്ശേരി മാധവമേനോൻ—കോഴിക്കോട്—1949.

16 കേശവീയശാകുന്തളം— അവണപ്പറമ്പ് കേശവൻ നമ്പൂതിരിപ്പാട്—അരുണോദയം (മുദ്രണം), വടക്കാഞ്ചേരി—1952.

17 കേരളീയശാകുന്തളം— വെള്ളത്തോട്ട് നാരായണൻ നമ്പൂതിരി— മംഗളോദയം (മുദ്രണം), തൃശ്ശൂർ—1954.

18 കാളിദാസശാകുന്തളം—എം. ആർ. വേലുപ്പിള്ളശാസ്ത്രി—ജോൺസാമുവൽ ബ്രദേഴ്സ്, കോട്ടയം—1954.

19 അഭിജ്ഞാനശാകുന്തളം—പി. കെ. ഫ്രാൻസീസ്—വി. വി. പ്രസ്സ് (മുദ്രണം), തൃശ്ശൂർ—1954.

20 കേളീശാകുന്തളം—കാലടി രാമൻ നമ്പ്യാർ—കാലടി ബ്രദേഴ്സ്, ചാലക്കുടി—1955.

21 അഭിജ്ഞാനശാകുന്തളം—കെ. രൈരുനായർ—കണ്ണൂർ—1955.

22 ശാകുന്തളം—കണക്കനാടൻ. ജെ. വർഗ്ഗീസ്—കൊച്ചി—1955.

23 അഭിജ്ഞാനശാകുന്തളം — കററിപ്പുറത്തു കേശവൻനായർ — കോഴിക്കോട്—1956.

24 ശാകുന്തളം—ചേലായിൽ കൃഷ്ണൻ എളേടം—പരിഷത് സഹകരണസംഘം—എറണാകുളം—1959.

25 അഭിജ്ഞാനശാകുന്തളം—ഡി. പത്മനാഭനുണ്ണി–ശ്രീകൃഷ്ണാപ്രിൻറിങ്ങ് (മുദ്രണം), ചേർത്തല—1959

26 അഭിജ്ഞാനശാകുന്തളം — കെ. എം. കുട്ടികൃഷ്ണമാരാർ— മാതൃഭൂമി, കോഴിക്കോട്—1964.

27 അഭിജ്ഞാനശാകുന്തളം—വിദ്വാൻ. പി. ചന്ദ്രശേഖരൻനായർ—1973.

28 ശകുന്തള—കെ. വെങ്കിടേശ്വരശർമ്മ—സിററി(മുദ്രണം), തിരുവനന്തപുരം.

ഇവയ്ക്കു പുറമേ സി. ഐ. രാമയ്യാശാസ്ത്രി, കരുവ എം. കൃഷ്ണനാശാൻ, ചിറയിൻകീഴ് പി. ഗോവിന്ദപ്പിള്ള, ഒളപ്പ നീലകണ്ഠനുണ്ണി, നല്ലമുട്ടം പത്മനാഭപ്പിള്ള, ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ, എരുവയിൽ ചക്രപാണിവാരിയർ എന്നിവരുടെ പൂർണ്ണമായോ ഭാഗികമായോ ഉള്ള വിവർത്തനങ്ങളും ഉള്ളതായറിയുന്നു.

# കാവ്യങ്ങൾ

## ഋതുസംഹാരം

1 ഋതുമഞ്ജരി—കോങ്ങാട്ടു് കൃഷ്ണൻനായർ—സ്കോളർ പ്രസ്സ്, പാലക്കാട് —1933.

2 ഋതുസംഹാരം—(ഭാഷാവ്യാഖ്യാനം)—ചെറുശ്ശേരി മാധവമേനോൻ—ശ്രീരാമകൃഷ്ണോദയം, ഒലവക്കോട്—1933.

3 ഋതുസംഹാരം—കെ കുഞ്ഞുപ്പിള്ളപണിക്കർ—വിദ്യാരംഭം പ്രസ്സ്, ആലപ്പുഴ—1948.

4 ഋതുസംഹാരം—മാവേലിക്കര അച്യുതൻ—എൻ. ബി. എസ്., കോട്ടയം—1961.

5 ഋതുസംഹാരം—(അപൂർണ്ണം) കെ. സി. കുഞ്ഞൻവൈദ്യർ.

## മേഘസന്ദേശം

1 മേഘദൂതു്—പി. വി. കാക്കുണ്ണി—കൊച്ചി—1880.

2 മേഘദൂതു്—ഏ. ആർ. രാജരാജവർമ്മ—കമലാലയാ, തിരുവനന്തപുരം—1895.

3 മേഘസന്ദേശം—പട്ടം എൻ. കൊച്ചുകൃഷ്ണപിള്ള—ശ്രീധരാപ്രസ്സ്, തിരുവനന്തപുരം—1920.

4 മേഘസന്ദേശം—കണ്ടൂർ നാരായണമേനോൻ—രാമാനുജാ പ്രസ്സ്, തൃശ്ശൂർ—1924.

5 മേഘദൂതം—കാവുങ്ങൽ നീലകണ്ഠപ്പിള്ള—ശ്രീരാമവിലാസം, കൊല്ലം—1928.

6 ഭൂതജീമൂതം—ചെറുശ്ശേരി മാധവമേനോൻ—(ഗദ്യവിവർത്തനം)—വാണീകളേബരം (മുദ്രണം), തൃശ്ശൂർ—1930.

7 മേഘസന്ദേശം—ടി. ആർ. നായർ—കേരളോദയം (മുദ്രണം), തൃശ്ശൂർ—1943.

8 മേഘച്ഛായ—ജി. ശങ്കരക്കുറുപ്പ്—ഡെക്കാൺ പബ്ലിഷിങ്ങ്, കോഴിക്കോട്—1944.

9 കാറിനോട് — പെട്ടരഴിയം ചെറിയ രാമനിളയതു് — സരസ്വതി പ്രസ്സ്, തൃശ്ശൂർ 1946.

10 മേഘസന്ദേശം—കുട്ടിക്കൃഷ്ണമാരാർ—മാതൃഭൂമി, കോഴിക്കോട്—1953.

11 മേഘസന്ദേശം— തിരുനല്ലൂർ കരുണാകരൻ—പ്രഭാതം, തിരുവനന്തപുരം—1959.

12 ഗദ്യമേഘദൂതം—കൊട്ടപ്പുന്ന ഗോവിന്ദഗണകൻ—എൻ. ബി. എസ്., കോട്ടയം—1960.

13 മേഘസന്ദേശം—കെ. എസ്സ്. നീലകണ്ഠനുണ്ണി—എൻ. ബി. എസ്., കോട്ടയം—1961.

14 മേഘമാർഗ്ഗം—മുതുകുളം ശ്രീധരൻ—മുതുകുളം മാലിമേൽ കിഴക്കേതിൽ വി. കൃഷ്ണപിള്ള—1963.

15 മേഘാലോകം — പി. രാമൻനായർ, അക്ഷരശ്ലോകപരിഷത്തു്, മഞ്ചേരി—1965.

16 മേഘസന്ദേശം—മഠം പരമേശ്വരൻ നമ്പൂതിരി, എൻ. ബി. എസ്., കോട്ടയം—1966.

17 ഭാഷാമേഘം — കടത്തനാട്ട് — കെ. കുഞ്ഞുണ്ണിവാര്യർ — സെൻറ് ജോർജ് പ്രസ്, ഇരിഞ്ഞാലക്കുട—1970.

18 മേഘസന്ദേശം (ഭാഷാവ്യാഖ്യാനം) — കൈക്കുളങ്ങരരാമവാരിയർ.

എണ്ണയ്ക്കാട്ടു രാജരാജവർമ്മ, പട്ടം എൻ. കൊച്ചുപിള്ള, സി. എ കുഞ്ഞുണ്ണിരാജാ, ഉള്ളൂർ നീലകണ്ഠനുണ്ണി, പി. ജി. രാമയ്യർ, അവിനാശി എഴുത്തച്ഛൻ, കുമാരനാശാൻ എന്നിവരും പൂർണ്ണമായോ ഭാഗികമായോ മേഘസന്ദേശം വിവർത്തനം ചെയ്തിട്ടുള്ളതായറിയുന്നു.

## കുമാരസംഭവം

1 കുമാരസംഭവം — ഏ. ആർ. രാജരാജവർമ്മ — ബി. വി. ബുക്ക് ഡിപ്പൊ, തിരുവനന്തപുരം — 1897.

2 കുമാരസംഭവം—കണ്ടൂർ നാരായണമേനോൻ—സുന്ദരയ്യർ & സൺസ്, തൃശ്ശൂർ — 1926.

3 കുമാരസംഭവശേഷം — എസ്. ഹരിഹരയ്യർ — മനോമോഹനം, കൊല്ലം — 1927.

4 കുമാരസംഭവം (ഗദ്യം) — കെ. കരുണാകരപ്പണിക്കർ — സുന്ദരയ്യർ &സൺസ്, തൃശ്ശൂർ—1930.

5 ഭാഷാകുമാരസംഭവം — എൻ. സദാശിവശാസ്ത്രികൾ — കമലാലയ,

6 കുമാരസംഭവം (ഗദ്യവിവർത്തനം) കെ. എം. കുട്ടികൃഷ്ണമാരാര് — മാതൃഭൂമി, കോഴിക്കോട് — 1948.

7 കുമാരസംഭവം കാവ്യം (വ്യാഖ്യാനം) — ടി. കരുണാകരപ്പണിക്കർ- ഏ. ആർ. പി., കുന്നംകുളം.

8 കുമാരസംഭവം (ഭാഷാഗാനം അഞ്ചുസർഗ്ഗം) — ചെറുശ്ശേരി മാധവമേനോൻ —ഗുരുവിലാസം, തൃശ്ശൂർ — 1950.

9 കുമാരസംഭവം (ആദ്യത്തെ മൂന്നുസർഗ്ഗം) — കെ. പി. നാരായണ പിഷാരടി — ഗീതാപ്രസ്സ്, തൃശ്ശൂർ — 1952.

10 കുമാരസംഭവം — കെ. എം. പണിക്കർ — മംഗളോദയം, തൃശ്ശൂർ — 1953.

11 ഗദ്യകുമാരസംഭവം — കെ. സി. കുട്ടപ്പനമ്പ്യാർ — പി. കെ. ബ്രദേഴ്സ്, കോഴിക്കോട് — 1956

12 കുമാരസംഭവം (2, 3, 4 സർഗ്ഗങ്ങൾ) — പി. ജി. രാമയ്യർ.

13 കുമാരസംഭവം (രണ്ടാം സർഗ്ഗം) — നടുവത്തു് അച്ഛൻനമ്പൂതിരി.

14 കുമാരസംഭവം (3, 5 സർഗ്ഗങ്ങൾ) — ഡോ. കോയാത്തു് കൊച്ചുണ്ണി മേനോൻ.

15 കുമാരസംഭവം (ഭാഷാവ്യാഖ്യാനം നാലുസർഗ്ഗം)—കൈക്കുളങ്ങര രാമവാരിയർ.

## രഘുവംശം

1 രഘുവംശം മണിപ്രവാളം (1, 2, 3 സർഗ്ഗങ്ങൾ) — ചുനക്കര ഉണ്ണി കൃഷ്ണവാരിയർ, തിരുവനന്തപുരം — 1910

2 ഭാഷാരഘുവംശം — കണ്ടൂർ നാരായണമേനോൻ — തിരുവനന്തപുരം — 1912.

3 രഘുവംശചരിത്രം (ആദ്യത്തെ ആറുസർഗ്ഗം) — വിവ: സി. കുഞ്ഞിരാമമേനോൻ, മംഗളോദയം, തൃശ്ശൂർ — 1918.

4 രഘുവംശം—കെ. എം. കുട്ടികൃഷ്ണമാരാർ — മാതൃഭൂമി, കോഴിക്കോട് — 1949,

5 രാമകൃഷ്ണരഘുവംശം — ശാസ്ത്രമംഗലം രാമകൃഷ്ണപിള്ള — തിരുവനന്തപുരം—1955.

6 രഘുരാമായണം — കെ. എസ്. നീലകണ്ഠനുണ്ണി — വിദ്യാർത്ഥിമിത്രം, കോട്ടയം — 1964.

7 മലയാളരഘുവംശം — എം. പി. രാഘവക്കുറുപ്പ് — തിരുവനന്തപുരം — 1975.

8 രഘുവംശം (വ്യാഖ്യാനം)—കയ്ക്കുളങ്ങര രാമവാരിയർ, കുന്നംകുളം.

9 ഭാഷാരഘുവംശം — മഹാകവി ടി. ആർ. നായർ.

10 ഭാഷാരഘുവംശചരിത്രം — എം. ആർ. കെ. സി.

11 രഘുരാജചരിതം — പ്രൊ. ബാലരാമപണിക്കർ.

## നിരൂപണങ്ങൾ

1 കാളിദാസചരിത്രം— സി. പി. ഗോവിന്ദപ്പിള്ള, വിദ്യാഭ്യാസം, തിരുവനന്തപുരം — 1916.

2 കാളിദാസൻ — കെ. വാസുദേവൻമൂസത് — മംഗളോദയം, തൃശ്ശൂർ — 1922.

3 കാളിദാസനും ഭവഭൂതിയും—എ.കെ. ശാസ്ത്രി-തിരുവനന്തപുരം—1928.

4 കാളിദാസൻ — വടക്കുംകൂർ—കമലാലയ, തിരുവനന്തപുരം— 1932.

5 മേഘസന്ദേശവിമർശം— അനന്തനാരായണശാസ്ത്രി—പേൾ പ്രസ്സ്, കൊച്ചി — 1933.

6 കാളിദാസനും ശകുന്തളയും – രാമൻമേനോൻ ടി. കെ. — തിരുവനന്തപുരം — 1940.

7 ശകുന്തളയെപ്പററി - ഏ. കെ. — പ്രഭാത് സ്റ്റോഴ്സ്, പുനലൂർ–1953.

8 കാളിദാസൻ അഥവാ ഭാരതസാഹിത്യത്തിലെ കെടാവിളക്ക് — കോഴിക്കോട്—1955.

9 മേഘസന്ദേശവിവർത്തനങ്ങൾ— ശങ്കരൻ, ചങ്ങരങ്കമരത്ത് — സിദ്ധാർത്ഥബുക്ക്ഹൌസ്, തൃശ്ശൂർ — 1956.

10 ദീപശിഖ—എസ്. വെങ്കടകൃഷ്ണൻ—കമലാ പ്രിൻറിങ്ങ് വർക്സ്, തിരുവനന്തപുരം — 1958.

11 കാളിദാസഹൃദയം — വി. ഉണ്ണികൃഷ്ണൻനായർ — മാതൃഭൂമി, കോഴിക്കോട് — 1964

12 കാളിദാസകവിത — കവിതാസമിതി — എൻ. ബി. എസ് —തിരുവനന്തപുരം — 1967.

13 ശാകുന്തളം — ഒരു പഠനം — വർഗ്ഗീസ് ഇട്ടിയവിര — കറൻറ്, തൃശ്ശൂർ — 1967.

14 കാളിദാസൻ - ഒരു പഠനം — ഡോ. സുധാംശു ചതുർവേദി — സുധാ പബ്ലിക്കേഷൻസ്, തൃശ്ശൂർ — 1968.

15 രഘുവംശപ്രകാശം — ടി. ആർ. നായർ — ഗുരുവിലാസം പ്രസ്സ് (മുദ്രണം), തൃശ്ശൂർ — 1969.

# അനുബന്ധം 4

## പ്രമാണഗ്രന്ഥസൂചിക

(കാളിദാസസർവ്വസ്വനിർമ്മാണത്തിൽ
ഉപജീവിച്ചിട്ടുള്ള ഗ്രന്ഥങ്ങളുടെ സൂചി)

## വിക്രമോർവ്വശീയം


| | | | |
|---|---|---|---|
| 1 | വിക്രമോവ്വശീയടീകാ– കുമാരഗിരിരാജീയാ | — | കാടയവേമഭൂപാലഃ |
| 2 | വിക്രമോവ്വശീയപ്രകാശികാ | — | രംഗനാഥഃ |
| 3 | വിക്രമോവ്വശീയടീകാ | — | കോണേശ്വരഃ |
| 4 | വിക്രമോവ്വശീയടീകാ-പ്രകാശഃ | — | രാമചന്ദ്രമിശ്രഃ |
| 5 | വിക്രമോവ്വശീയടീകാ | — | രഘുനാഥഃ |
| 6 | വിക്രമോവ്വശീയടീകാ– ''കല്പലതാ'' | — | സുരേന്ദ്രനാഥശാസ്ത്രീ |
| 7 | വിക്രമോവ്വശീയം– സംസ്കൃതടീകാസഹിതം | — | പ്രകാശവീരശാസ്ത്രീ |
| 8 | Vikramorvasi | — | R. N. Gaidhani |
| 9 | ,, | — | Arvinda |
| 10 | Vikramorvasiya | — | A. W. Ryder |
| 11 | ,, | — | Cowell |
| 12 | ,, | — | Shankara Panduranga Pandita |
| 13 | ,, | — | M. R. Kale |
| 14 | ,, | — | J. N. Tagore |
| 15 | ,, | — | Bollensen |
| 16 | Vikramorvasi | — | R. Lenz |
| 17 | ,, | — | R. Pischel |
| 18 | ,, | — | K. G. A. Hoefer |
| 19 | ,, | — | B. Hergel |
| 20 | ,, | — | Lobendanz |
| 21 | ,, | — | Fritze |
| 22 | ,, | — | Wilson |


## മാളവികാഗ്നിമിത്രം


| | | | |
|---|---|---|---|
| 1 | മാളവികാഗ്നിമിത്രം- കുമാരഗിരിരാജീയസഹിതം | — | കാടയവേമഭൂപാലഃ |
| 2 | മാളവികാഗ്നിമിത്രവ്യാഖ്യാ- ഗുണോത്തരാ | — | ശ്രീകണ്ഠഃ |

| | | | |
|---|---|---|---|
| 3 | മാളവികാഗ്നിമിത്രവ്യാഖ്യാ-താൽപര്യപ്രകാശികാ | — | അദത്തലേഖകനാമികാ |
| 4 | മാളവികാഗ്നിമിത്രം സംസ്കൃതടീകാസഹിതം | — | അപ്പാശാസ്ത്രീ |
| 5 | മാളവികാഗ്നിമിത്രം- സാരാർത്ഥ ദീപികാവ്യാഖ്യാനസഹിതം | — | സഹൃദയതിലകോ രാമ പിഷാരടീ |
| 6 | Malavikagnimitram | — | Tara Nath Tarka-Vachaspati |
| 7 | ,, | — | Shankara Panduranga Pandita |
| 8 | ,, | — | C. H. Tawney |
| 9 | ,, | — | A. Weber |
| 10 | ,, | — | L. Fritze |
| 11 | ,, | — | F. Cimmino |
| 12 | ,, | — | O. F. Tullberg |
| 13 | ,, | — | F. Bollensen |
| 14 | Malavikagnimitra | — | F. Haag |
| 15 | ,, | — | R. G. Gaidhani |
| 16 | ,, | — | Prof. R. D. Karmarkar |
| 17 | ,, | — | Kashinath Panduranga Parab |
| 18 | ,, | — | S. K. Rao |
| 19 | ,, | — | Adolf F. Stenzler and Fitz Edward Hall |
| 20 | ,, | — | Prof. Josef Zubaty |
| 21 | ,, | — | J. N. Tagore |


## അഭിജ്ഞാനശാകുന്തളം


| | | | |
|---|---|---|---|
| 1 | അഭിജ്ഞാനശാകുന്തളവ്യാഖ്യാ- ''അർത്ഥദ്യോതനികാ'' | — | രാഘവഭട്ടഃ |
| 2 | അഭിജ്ഞാനശാകുന്തളവ്യാഖ്യാ– ''അന്വയബോധികാ'' | — | കാടയവേമഭൂപാലഃ |
| 3 | അഭിജ്ഞാനശാകുന്തളവ്യാഖ്യാ- ''ഗോവിന്ദബ്രഹ്മാനന്ദീയാ'' | — | ബാലഗോവിന്ദഃ |
| 4 | അഭിജ്ഞാനശാകുന്തളവ്യാഖ്യാനം- ''ദിങ്മാത്രദർശനം'' | — | അഭിരാമഃ |
| 5 | അഭിജ്ഞാനശാകുന്തള-വ്യാഖ്യാനം | — | ദക്ഷിണാവർത്തനാഥഃ |
| 6 | ,, | — | നീലകണ്ഠഃ |

| | | | |
|---|---|---|---|
| 7 | അഭിജ്ഞാനശാകുന്തളവ്യാഖ്യാ-''സാഹിത്യടീകാ'' | — | ശ്രീനിവാസാചാര്യഃ |
| 8 | അഭിജ്ഞാനശാകുന്തളപ്രാകൃത-വിവൃതിഃ | — | നാരായണഭട്ടഃ |
| 9 | ശാകുന്തളസഞ്ജീവനാഖ്യടിപ്പണം | — | ഘനശ്യാമഃ |
| 10 | അഭിജ്ഞാനശാകുന്തളചർച്ചാ | — | അജ്ഞാതനാമാ |
| 11 | ശാകുന്തളവ്യാഖ്യാ | — | മൃത്യുഞ്ജയനിശ്ശങ്കഭൂപാലഃ |
| 12 | അഭിജ്ഞാനശാകുന്തളടീകാ | — | ഡമരുവല്ലഭപന്തഃ |
| 13 | ശാകുന്തളവൃത്തിഃ | — | ചന്ദ്രശേഖരചക്രവർത്തീ |
| 14 | ശാകുന്തളടീകാ അർത്ഥദീപികാ | — | ന്യായാചാര്യാത്മജഃ |
| 15 | ശാകുന്തളചന്ദ്രികാ | — | ശ്രീശങ്കരഃ |
| 16 | ശാകുന്തളടീകാ | — | ശാരദാരഞ്ജന രേ |
| 17 | ശാകുന്തളടീകാ-അഭിനവരാജലക്ഷ്മീഃ | — | പണ്ഡിതഗുരുപ്രസാദശാസ്ത്രീ |
| 18 | ശാകുന്തളടീകാ | — | നാരായണശാസ്ത്രീ ഖിസ്തേ |
| 19 | അഭിജ്ഞാനശാകുന്തളടിപ്പണീ | — | നരഹരിഃ |
| 20 | അഭിജ്ഞാനശാകുന്തളം സാരാർത്ഥദീപികാ സഹിതം | — | ഗോശ്രീരാജശ്രീരാമവർമ്മാ രാമപിഷാരകശ്ച |
| 21 | അഭിജ്ഞാനശാകുന്തളം (മലയാളം)- | | കുട്ടിക്കൃഷ്ണമാരാർ |
| 22 | ശകുന്തളാ നാടക് (ഹിന്ദീ) | — | ഡോ. സുധാംശു ചതുർവേദീ |
| 23 | Sakuntala | — | A. W. Ryder |
| 24 | ,, | — | Monier Williams |
| 25 | ,, | — | A. B. Gajendragadkar |
| 26 | ,, | — | J. N. Tagore |
| 27 | ,, | — | Iswarchandra Vidyasagar |
| 28 | ,, | — | P. N. Patankar |
| 29 | ,, | — | K. R. Kale |
| 30 | Abhijnana Sakuntala | — | O. Bohtlingk |
| 31 | ,, ,, | — | A. L. Chezy |
| 32 | ,, ,, | — | Premchandra Tarka-Vagisa |
| 33 | Sakuntalam | -- | R. Pischel |
| 34 | ,, | — | Jaganmohana Sarma and Kedaranath |
| 35 | ,, | — | Basu |
| 36 | ,, | — | George Forster |
| 37 | ,, | — | R. D. Karmarkar |
| 38 | ,, | — | Saradaranjana Ray |
| 39 | ,, | — | Satavadana Srinivasa-charya |

| | | | |
|---|---|---|---|
| 40 | Sakuntalam | — | M. R. Kale |
| 41 | ,, | — | Cenek Vyhnis |
| 42 | ,, | — | Sir Willian Jones |
| 43 | ,, | — | Rukert |
| 44 | ,, | — | K. Balamonta |

## ഋതുസംഹാരം

| | | | |
|---|---|---|---|
| 1 | ഋതുസംഹാരടീകാ | — | മണിരാമഃ |
| 2 | ,, | — | അമരകീർത്തിസൂരിഃ |
| 3 | Rtusamhara | — | R. S. Pandit |
| 4 | ,, | — | Satyam Jayati |
| 5 | ,, | — | Herman Kreyen borg |
| 6 | ,, | — | Vasudeva Lakshmana Shastri |
| 7 | ,, | — | P. V. Bohlen |

## മേഘദൂതം

| | | | |
|---|---|---|---|
| 1 | മേഘദൂതകാവ്യം–സഞ്ജീവനീസഹിതം | — | മല്ലിനാഥസൂരിഃ |
| 2 | മേഘദൂതാർത്ഥബോധിനി | — | കവിരത്നചക്രവർത്തി |
| 3 | മേഘദൂതം അവചൂരിസഹിതം | — | കനകകീർത്തിഗണീ |
| 4 | മേഘദൂതം വിദ്യുല്ലതാസഹിതം | — | പൂർണ്ണസരസ്വതീ |
| 5 | മേഘദൂതം പഞ്ജികാസഹിതം | — | വല്ലഭദേവഃ |
| 6 | മേഘദൂതം പ്രദീപസഹിതം | — | ദക്ഷിണാവർത്തനാഥഃ |
| 7 | മേഘദൂതം ചാരിത്രവർദ്ധനീ സഹിതം | — | ചാരിത്രവർദ്ധനഃ |
| 8 | മേഘദൂതം ബാലപ്രബോധിനീ സഹിതം | — | സ്ഥിരദേവഃ |
| 9 | മേഘദൂതം സുമനോരമണീ സഹിതം | — | പരമേശ്വരഃ |
| 10 | മേഘദൂതം സുബോധാസഹിതം | — | ഭരതമല്ലികഃ |
| 11 | മേഘദൂത-താൽപര്യദീപികാ | — | സനാതനഗോസ്വാമി |
| 12 | മേഘദൂത-കവിപ്രിയാ | — | ശാശ്വതഃ |
| 13 | മേഘദൂതടീകാ | — | ജീവാനന്ദവിദ്യാസാഗരഃ |
| 14 | മേഘദൂതാഭിധാനടീകാ | — | അജ്ഞാതലേഖകനാമികാ |
| 15 | മേഘദൂതം സംസ്കൃതടീകാ സഹിതം | — | ജനാർദ്ദനപാണ്ഡേയഃ |
| 16 | ,, ,, | — | സുധീരകുമാരഗുപ്തഃ |
| 17 | മേഘദൂത-ഭാവബോധിനീ | — | ബ്രഹ്മശങ്കരമിശ്രഃ |
| 18 | മേഘസന്ദേശം (മലയാളം) | — | കുട്ടിക്കൃഷ്ണമാരാർ |

| | | | |
|---|---|---|---|
| 19 | മേഘദൂതം (ഹിന്ദി) | — | ഡോ. സുധാംശു ചതുർവേദി |
| 20 | Meghaduta | — | T. B. Panabokke and G. J. A. Skeen |
| 21 | ,, | — | Pandit Kashinath Bapu Pathak |
| 22 | ,, | — | H. H. Wilson |
| 23 | ,, | — | Gopal Raghunath Nandargikar |
| 24 | ,, | — | Dr. S. K. De |
| 25 | ,, | — | Dr. J. B. Chaudhuri |
| 26 | ,, | — | K. B. Pathak |
| 27 | ,, | — | Colonel H. A. Ouvry |
| 28 | ,, | — | G. A. Jacob |
| 29 | ,, | — | Thomas clark |
| 30 | ,, | — | Charles King |
| 31 | ,, | — | Arthur W. Ryder |
| 32 | ,, | — | E. Muier |
| 33 | ,, | — | M. R. Kale |
| 34 | ,, | — | R. T. H. Griffith |
| 35 | ,, | — | H. B. Konig |
| 36 | ,, | — | Dr. Max Muller |
| 37 | ,, | — | Ludwig Fritze |
| 38 | ,, | — | G. Carnesecchie Fizli |
| 39 | ,, | — | M. Hippolylit Fauche |
| 40 | ,, | — | Prof. Paul Ritter |
| 41 | ,, | — | Adolf Friedrich stenzler |
| 42 | ,, | — | H. Edgren |
| 43 | ,, | — | Prof. Josef Zubaty and Jaromir Borecky |
| 44 | ,, | — | Hermann Beckh |
| 45 | ,, | — | Prof. Oldrich Fris |

## കുമാരസംഭവം

| | | | |
|---|---|---|---|
| 1 | കുമാരസംഭവടീകാ-സഞ്ജീവനീ | — | മല്ലിനാഥസൂരിഃ |
| 2 | കുമാരസംഭവപ്രകാശികാ | — | അരുണഗിരിനാഥഃ |
| 3 | കുമാരസംഭവവിവരണം | — | നാരായണപണ്ഡിതഃ |
| 4 | കുമാരസംഭവചാരിത്രവർദ്ധിനീ | — | ചാരിത്രവർദ്ധനഃ |
| 5 | കുമാരസംഭവപുംസവനീ | — | ഗംഗാധരശാസ്ത്രീ |

6 കുമാരസംഭവസാരാവലീ — ഗോപാലാനന്ദഃ
7 കുമാരസംഭവദീപികാ — ദക്ഷിണാവർത്തനാഥഃ
8 കുമാരസംഭവവ്യാഖ്യാ — ജയസിംഹഃ
9 കുമാരസംഭവപദാന്വയഃ — അജ്ഞാതലേഖകനാമകഃ
10 കുമാരസംഭവദീപികാ — വിദ്യാമാധവഃ
11 ,, ,, — കവിനാരായണഃ
12 കുമാരസംഭവ സുബോധടീകാ — ഭരതസേനഃ
13 കുമാരസംഭവ വ്യാഖ്യാ ബൃഹസ്പതിഃ — ബൃഹസ്പതിമിശ്രഃ
14 കുമാരസംഭവാർത്ഥാലാപനികാ — ലക്ഷ്മീവല്ലഭഃ
15 കുമാരസംഭവടീകാ — ജിനസമുദ്രസൂരിഃ
16 കുമാരകാവ്യാർത്ഥദീപികാ — ഹരിദാസമിശ്രഃ
17 കുമാരസംഭവടീകാ- ദേവസേനാ — ഹരിചരണദാസഃ
18 കുമാരസംഭവടീകാ — പ്രേമചന്ദ്രഃ
19 കുമാരസംഭവടീകാ-സുധാ — രഘുപതിഃ
20 കുമാരസംഭവവ്യാഖ്യാ — നവനീതരാമഃ
21 ,, ,, — വല്ലഭദേവഃ
22 കുമാരസംഭവം സംസ്കൃതടീകാ സഹിതം — പണ്ഡിത് അവിനാശചന്ദ്രഃ
23 കുമാരസംഭവടീകാ-രസദീപികാ — ജഗദ്ധരഃ (അപ്രകാശിതാ)
24 കുമാരസംഭവം (മലയാളം) — കുട്ടികൃഷ്ണമാരാർ
25 Kumarasambhava — A. F. Stenzler
26 ,, — R. Griffith
27 ,, — A. W. Ryder
28 ,, — Ranglal Banerji
29 ,, — K. M. Banerji
30 ,, — M. Hippolyte Fauche
31 ,, — Sarada Rajan Ray

## രഘുവംശം

1 രഘുവംശസ്യ സഞ്ജീവനീടീകാ — മല്ലിനാഥസൂരിഃ
2 ,, ഭാവബോധിനീ — കനകലാലാകരഃ
3 ,, സുബോധിനി — ഗൗരീനാഥപാഠകഃ
4 ,, ഭാവാർത്ഥദീപികാ — ജ്വാലാപ്രസാദമിശ്രഃ
5 ,, സുധാ — ബ്രഹ്മശങ്കരമിശ്രഃ
6 രഘുവംശടീകാ — രത്നചന്ദ്രഃ
7 രഘുവംശം സംസ്കൃതടീകാ സഹിതം — പണ്ഡിത് രാമതേജശാസ്ത്രീ
8 ,, ,, — പണ്ഡിത് ധാനാമത്ത ശാസ്ത്രീ
9 രഘുവംശം (മലയാളം) — കുട്ടികൃഷ്ണമാരാർ

| | | | |
|---|---|---|---|
| 10 | Raghuvamsa | — | Gopal Raghunath-Nandargikar |
| 11 | ,, | — | Haricharana Gangopadhyaya and Ramgopal Bhattacharya |
| 12 | ,, | — | Shankar Panduranga Pandita |
| 13 | ,, | — | M. R. Kale |
| 14 | ,, | — | Narayan Ram Acharya |
| 15 | ,, | — | A. W. Ryder |
| J6 | ,, | — | Prof. R. D. Karmarkar |
| 17 | ,, | — | Chandi Prasad |
| 18 | ,, | — | Sarada Ranjan Ray |
| 19 | ,, | — | Bhavani Datta Shastri |
| 20 | ,, | — | Navinchandra Das |
| 21 | ,, | — | Louis Renou |
| 22 | ,, | — | P. D. L. Johnston |
| 23 | ,, | — | Captain Tell |
| 24 | ,, | — | Seeta Ram |
| 25 | ,, | — | M. Hippolyte Fauche |
| 26 | ,, | — | Stenzler |

## നിരൂപണഗ്രന്ഥങ്ങൾ

| | | | |
|---|---|---|---|
| 1 | Kalidasa | — | S. S. Bhave |
| 2 | Kalidasa | — | S A. A. Sabnis |
| 3 | Kalidasa | — | Prof. R. D. Karmarkar |
| 4 | Kalidasa-His Art and Thought | — | T. G. Mainkar |
| 5 | The Sanskrit Drama | — | A. B. Keith |
| 6 | A History of Sanskrit literature | — | A. B. Keith |
| 7 | History of Sanskrit literature | — | S. K. De |
| 8 | Sanskrit Drama and Dramatists | — | K. P. Kulkarni |
| 9 | History of Classical Sanskrit literature | — | Dr. Krishnamachariar |
| 10 | Sanskrit Drama | — | Prof. Jagirdar |
| 11 | Classical Sanskrit literature | — | A. B. Keith |
| 12 | A History of Sanskrit literature | — | Macdonel |
| 13 | Kalidasa: His period, Personality & Poetry in 2 Volumes | — | K. S. Ramaswami Shastri |

| | | |
|---|---|---|
| 14 | Kalidasa—the human meaning of his works | — Dr. Walter Ruben |
| 15 | Kalidasa & Shakespeare | — Chandulal Dwivedi |
| 16 | Kalidasa and Bhavabhuti | — Dwijendra Lal Rai |
| 17 | Kalidasa | — Rev. T Foulkes |
| 18 | Essay on Kalidasa | — Dr. Bhau Daji |
| 19 | Kalidasa | — Prof. Hillebrandt |
| 20 | Kalidasa | — Prof. V. V. Mirashi |
| 21 | Sakuntalam a Synthetic study | — R. M. Bose |
| 22 | Kalidasa & Vikramaditya | — S. C. De |
| 23 | India in Kalidasa | — B. S. Upadhyaya |
| 24 | Padmapurana and Kalidasa | — H. D. Sharma |
| 25 | The birth place of Kalidasa | — Pandit Lakshmidhar Kalla |
| 26 | Kalidasa—A Study | — Prof. G. C. Jhala |
| 27 | Kalidasa—First Series | — Arabindo |
| 28 | ,, Second ,, | — ,, |
| 29 | Date of Kalidasa | — K. Chattopadhyaya |
| 30 | Raghuvamsa Vimarsah (Sanskrit) | — Krishnamacharia |
| 31 | Epigraphical Echoes of Kalidasa | — C. Sivaramamurti, M. A. |
| 32 | Sculpture inspired by Kalidasa | — do |
| 33 | Shri Ram and the Raghuvamsa | — C. Kunhan Raja |
| 34 | Similes of Kalidasa | — K. Chellappan Pillai |
| 35 | Vikramorvasie or The Hero and the Nymph | — Shri Aravinda |
| 36 | Numismatic Parallels of Kalidasa | — C. Sivarama Murti |
| 37 | Kalidasa | — Harichand |
| 38 | The life of Kalidasa | — G. E. Senebiratne |
| 39 | Die Zeit Des Kalidasa | — G. Huth |
| 40 | Urvasi | — F. Bollensen |
| 41 | മേഘസന്ദേശവിമർശം | — പണ്ഡിതരാജ പി. എസ്. അനന്തനാരായണശാസ്ത്രികൾ |
| 42 | കാളിദാസഹൃദയം | — വി. ഉണ്ണികൃഷ്ണൻനായർ |
| 43 | കാളിദാസർ | — വടക്കുംകൂർ രാജരാജവർമ്മ |
| 44 | കാളിദാസൻ | — കെ. വി. എം. |
| 45 | കാളിദാസൻ–ഒരു പഠനം | — ഡോ. സുധാംശു ചതുർവേദി |

## ഡോക്ടർ സുധാംശു ചതുർവേദിയുടെ കൃതികൾ

### മൂലകൃതികൾ: ഹിന്ദി

അപ്നോം കേ ബീച്ച്
യുഗാത്മാ
കല്പനാ
കീച്ച് കേ കമൽ
ആത്മഹത്യാ.... ?
ദുഃഖ് കീ ധൂപ്: സുഖ് കീ വർഷാ
തീൻ ബാല ഏകാങ്കീ
ജാഗൊ ഫിർ ഏക് ബാർ
ശകുന്തളാ നാടക്-ഏക് അനുശീലൻ
കാളിദാസ് ഔർ ഉൻകാ മേഘദൂത്
കാളിദാസ് ഔർ ഉൻകാ കാവ്യ
സാഹിത്യിക് നിബന്ധ് മഞ്ജൂഷാ

### മൂലകൃതികൾ: മലയാളം

കാളിദാസൻ: ഒരു പഠനം
ആദികവി വീണ്ടും ജനിക്കുന്നു
വീരപുത്രൻ
കൊടുങ്കാററിൻെറ അവസാനം
നദി സമുദ്രത്തിലേക്കുതന്നെ
ത്രിലോകസഞ്ചാരിയുടെ ആത്മകഥ
ദേശാഭിമാനത്തിൻെറ പുഞ്ചിരി
വീരസന്തതികൾ
കർമ്മധീരൻെറ കാല്പാടുകൾ
കുമാരവിക്രമം
ഝാൻസിറാണി
കുട്ടിക്കഥകൾ
കുട്ടികളുടെ യേശുദേവൻ
ഇന്ദിരാ ഗാന്ധി
തീരഭൂമി
ജന്മാന്തരം
ചിന്നിച്ചിതറിയ മോഹങ്ങൾ
കാളിദാസസർവ്വസ്വം

### പ്രസാധിത കൃതികൾ

സംക്ഷിപ്തം ബാലകാണ്ഡം
മേഘദൂതം
മലയാളം മലയാളം നിഘണ്ടു
സംസ്കൃതരത്നാലോകം
ശകുന്തളാ നാടക്
കുമാർ ഹൃദയ് കാ ഉച്ഛ്വാസ്

### തർജ്ജമകൾ:

#### മലയാളത്തിൽനിന്നു ഹിന്ദിയിലേയ്ക്കു്

ഹിമഗിരിവിഹാർ
നാലീ സേ
സുധാ
ബാല്യകാലസഖി
പ്രൊഫസർ
പഡോസി
രാമ മൌത് സേ ഖേലാ
അന്ധാ ഗായക്
ഗ്രാമബാലികാ
വേ ഫിർ മിലേ
രാമഭദ്ര് കീ വാപസീ
വേലുത്തമ്പി ദളവ
കന്യകാ
പരീക്ഷാ
പ്രതിധ്വനി
സന്ധ്യാ
രാഷ്ട്രഗീത്
ത്യക്താ കേ ആംസൂ
സീഢീ കേ ഡണ്ഡേ
മലയാളം കേ ശ്രേഷ്ഠ ഏകാങ്കീ
മലയാളം കീ ശ്രേഷ്ഠ കഹാനിയാം
മലയാളം കഹാനിയാം
കുമാരനാശാൻ

#### ഹിന്ദിയിൽനിന്നു് മലയാളത്തിലേയ്ക്കു്

അമൃതവും വിഷവും
മഞ്ഞിമറഞ്ഞ ജീവിതചിത്രങ്ങൾ
അരദിവസം
ആ ചിത്രം
ഒഴുകുന്ന ജീവിതം

# കാളിദാസസർവ്വസ്വം

## ഡോ: സുധാംശു ചതുർവേദി

കാളിദാസൻെറ മൂന്നു നാടകങ്ങളും നാലു കാവ്യങ്ങളും പഠനസൌകര്യത്തിന് ഉതകത്തക്കവണ്ണം സമാഹരിച്ച്, പ്രവേശികയും പരിഭാഷയും സൂക്തിശ്ലോകാനുക്രമണികകളും മററും ചേർത്തു തയ്യാറാക്കിയതാണ്, പ്രസ്തുതഗ്രന്ഥം. മലയാളം, ഹിന്ദി, ഇംഗ്ലീഷ് എന്നീഭാഷകളിൽ ഡോക്ടർ സുധാംശുചതുർവേദി തയ്യാറാക്കിയ ഈ ഗ്രന്ഥം ആഭാഷകൾക്ക് മികച്ച ഒരു സംഭാവനയാണ്.



സുധാ പബ്ലിക്കേഷൻസ്,
തൃശ്ശൂർ-1 വില: 50.00